#1 INTERNATIONAL BESTSELLER

യുവാൽ നോവാ ഹരാരി

മാസ്റ്റർ പീസ്



# സാപിയൻസ്

## മനുഷ്യരാശിയുടെ ഒരു ഹ്രസ്വചരിത്രം

പരമ്പരയിലെ ആദ്യപുസ്തകം

Malayalam translation of the International Bestseller



#1 INTERNATIONAL BESTSELLER

## യുവാൽ നോവാ ഹരാരി

മാസ്റ്റർ
പീസ്



# സാപിയൻസ്

## മനുഷ്യരാശിയുടെ ഒരു ഹ്രസ്വചരിത്രം

### പരമ്പരയിലെ ആദ്യപുസ്തകം

Malayalam translation of the International Bestseller



**ഡോ. യുവാൽ നോവാ ഹരാരി**
ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽനിന്ന് ചരിത്രത്തിൽ ഡോക്ടറേറ്റ് നേടി. ജറുസലേം ഹീബ്രു യൂണിവേഴ്സിറ്റിയിൽ ലോകചരിത്രം പഠിപ്പിക്കുന്നു. ചരിത്രവും ജീവശാസ്ത്രവും തമ്മിലുള്ള ബന്ധമെന്താണ്? ചരിത്രത്തിൽ നീതി എന്നത് ഉണ്ടോ? ചരിത്രപുരോഗതിയിൽ മനുഷ്യരുടെ സന്തോഷം വർദ്ധിക്കുകയുണ്ടായോ? എന്നീ വിഷയങ്ങളുമായി ബന്ധപ്പെട്ട് ഗവേഷണം ചെയ്തുവരുന്നു. 'സാപിയൻസ്' അന്തർദ്ദേശീയതലത്തിൽ ബെസ്റ്റ് സെല്ലറാണ്. അൻപതോളം ഭാഷകളിലേക്ക് ഈ കൃതി ഇതിനകം വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. 2018 ഓടെ "സാപിയൻസി'ന്റെ ഒരു കോടി കോപ്പികൾ വിറ്റഴിഞ്ഞു. മാനവികവിഷയങ്ങളിൽ നടത്തുന്ന മൗലികവും സർഗ്ഗാത്മകവുമായ പഠനങ്ങൾക്ക് ഏർപ്പെടുത്തിയിട്ടുള്ള പൊളാൻസ്കി പുരസ്കാരത്തിന് 2012-ൽ ഹരാരി അർഹനായി.

**സെനു കുര്യൻ ജോർജ്**
അനേകം പുസ്തകങ്ങൾ മലയാളത്തിലേക്കും ആംഗലേയത്തിലേക്കും തർജുമ ചെയ്തിട്ടുണ്ട്. ചരിത്രം, ശാസ്ത്രം, വ്യാപാരവും വ്യവസായവും, ചികിത്സാക്രമങ്ങൾ എന്നിവ താല്പര്യമുള്ള മേഖലകളാണ്.

# സാപിയൻസ്

## മനുഷ്യരാശിയുടെ ഒരു ഹ്രസ്വചരിത്രം

# യുവാൽ നോവാ ഹരാരി

പരിഭാഷ

**സെനു കുര്യൻ ജോർജ്**




**മഞ്ജുൾ പബ്ലിഷിങ് ഹൗസ്**

എന്റെ പിതാവ്
ഷ്ലോമോ ഹരാരിയുടെ
സ്നേഹസ്മരണയിൽ

# കടപ്പാട്

ഉപദേശങ്ങൾക്കും സഹായത്തിനുമായി: സരൈ അഹറോണി, ഡോറിത് അഹറോനോവ്, ആമോസ് അവിസർ, സഫീർ ബാർസിലായി, നോവാ ബൈനിങ്, ടിർസ ഐസൻബർഗ്, ആമിർ ഫിങ്ക്, ബഞ്ചമിൻ ഇസഡ് കെഡർ, യോസി മൗറെയ്, ഇയാൽ മില്ലർ, ഷമുവേൽ റോസർ, റമി റോതോൾസ്, ഒഫർ സെയിനിറ്റ്സ്, മിഖായേൽ ഷങ്കർ, ഗുയ് സസ്ലാവസ്കി, യരൂശലേമിലെ ഹീബ്രു യൂണിവേഴ്സിറ്റി വേൾഡ് ഹിസ്റ്ററി പാഗാമിലെ എല്ലാ അദ്ധ്യാപകരും വിദ്യാർത്ഥികളും.

പ്രത്യേകം നന്ദി: വലിയ ചിത്രം കാണാൻ എന്നെ പഠിപ്പിച്ച ജറേഡ് ഡയമണ്ട്; ഒരു കഥ എഴുതാൻ എന്നെ പ്രചോദിപ്പിച്ച ഡീഗോ ഹോൾസെയിൻ; കഥ ചുറ്റും വ്യാപിപ്പിക്കുന്നതിനു സഹായിച്ച ഡബോറ ഹാരിസ്.

ചരിത്രത്തിന്റെ സമയരേഖ

# ഇന്നിൽ നിന്ന് പുറകോട്ട്
# ഇത്രയും വർഷങ്ങൾ മുമ്പ്

| | | |
|---|---|---|
| 14-8 ബില്യൻ | – | ദ്രവ്യവും ഊർജവും പ്രത്യക്ഷപ്പെടുന്നു. ഭൗതിക ശാസ്ത്രത്തിന്റെ തുടക്കം. |
| | | അണുക്കളും തന്മാത്രകളും പ്രത്യക്ഷപ്പെടുന്നു. രസതന്ത്രത്തിന്റെ തുടക്കം. |
| 4.5 ബില്യൻ | – | ഭൂഗ്രഹത്തിന്റെ രൂപീകരണം |
| 4 ബില്യൻ | – | ജീവന്റെ കടന്നുവരവ്. ജീവശാസ്ത്രത്തിന്റെ തുടക്കം. |
| 6 ദശലക്ഷം | – | മനുഷ്യർക്കും മനുഷ്യക്കുരങ്ങുകൾക്കും പൊതുവായ അവസാന മുത്തശ്ശി. |
| 2.5 ദശലക്ഷം | – | മനുഷ്യർ ആഫ്രിക്കയിൽ ഉരുത്തിരിയുന്നു. ആദ്യ ശിലായുധം. |
| 2 ദശലക്ഷം | – | മനുഷ്യർ ആഫ്രിക്കയിൽ നിന്നു യുറേഷ്യയിലേക്കു പടരുന്നു. വ്യത്യസ്ത മനുഷ്യ സ്പീഷിസുകളുടെ പരിണാമം. |
| 500,000 | – | യൂറോപ്പിലും പശ്ചിമേഷ്യയിലും നിയാണ്ടർത്താൽ ഉരുത്തിരിയുന്നു. |
| 300,000 | – | അഗ്നിയുടെ ദൈനംദിന ഉപയോഗം. |
| 200,000 | – | ഹോമോ സാപിയൻസ് പൂർവ ആഫ്രിക്കയിൽ ഉരുത്തിരിയുന്നു. |
| 70,000 | – | ജ്ഞാനവിപ്ലവം (തിരിച്ചറിവ് വിപ്ലവം, കോഗ്നിറ്റീവ് റവലൂഷൻ). സങ്കല്പസൃഷ്ടിയായ ഭാഷയുടെ തുടക്കം. ചരിത്രത്തിന്റെ തുടക്കം. സാപിയൻസ് ആഫ്രിക്കയുടെ പുറത്തേക്കു പടരുന്നു. |
| 45,000 | – | സാപിയൻസ് ആസ്ട്രേലിയയിൽ വാസമുറപ്പിക്കുന്നു. ആസ്ട്രേലിയയിലെ വലിയജീവികളുടെ വംശനാശം. |
| 30,000 | – | നിയാണ്ടർത്താലുകളുടെ വംശനാശം. |
| 16,000 | – | സാപിയൻസ് അമേരിക്കയിൽ വാസമുറപ്പിക്കുന്നു. അമേരിക്കയിലെ വലിയജീവികളുടെ വംശനാശം. |
| 13,000 | – | ഹോമോ ഫ്ളോറെസിയെൻസിസിന്റെ വംശനാശം. ഹോമോ സാപിയൻസ് അവശേഷിക്കുന്ന ഏക മനുഷ്യ സ്പീഷീസ്. |
| 12,000 | – | കാർഷിക വിപ്ലവം. സസ്യങ്ങളും മൃഗങ്ങളും പോറ്റി വളർത്തപ്പെടുന്നു. സ്ഥിരവാസമുറപ്പിക്കുന്നു. |
| 5000 | – | ആദ്യ രാജ്യങ്ങളും ലിപിയും പണവും. അനേകദൈവ മതങ്ങൾ. |
| 4250 | – | ആദ്യ സാമാജ്യം – സാർഗോണിലെ അക്കാഡിയൻ സാമാജ്യം. |
| 2500 | – | നാണയങ്ങളുടെ കണ്ടുപിടുത്തം – ഒരു സാർവതിക പണം. |
| | | പാഴ്സി സാമാജ്യം – 'എല്ലാ മനുഷ്യരുടെയും നന്മ യ്ക്കായി' ഒരു സാർവത്രിക രാഷ്ട്രീയ സംവിധാനം. ഇന്ത്യയിലെ |

| | | |
|---|---|---|
| | | ബുദ്ധമതം – 'എല്ലാ ജീവികളെയും ദുരിതത്തിൽ നിന്നു മോചിപ്പിക്കാൻ' ഒരു സാർവത്രിക സത്യം. |
| 2000 | – | ചൈനയിൽ ഹാൻ സാമാജ്യം. മെഡിറ്ററേനിയനിൽ റോമസാമാജ്യം. ക്രിസ്തുമതം. |
| 1400 | – | ഇസ്ലാം. |
| 500 | – | ശാസ്ത്ര വിപ്ലവം. മനുഷ്യരാശി അതിന്റെ അജ്ഞത അംഗീകരിക്കുകയും മുമ്പെങ്ങുമുണ്ടാകാത്ത തരം ശക്തി നേടുകയും ചെയ്യുന്നു.<br>യൂറോപ്യന്മാർ അമേരിക്കയെയും സമുദ്രങ്ങളെയും കീഴടക്കിത്തുടങ്ങുന്നു.<br>ഗ്രഹം ആകമാനം ഒരൊറ്റ ചരിത്ര മേഖലയായി മാറുന്നു. മുതലാളിത്തത്തിന്റെ ആവിർഭാവം. |
| 200 | – | വ്യവസായ വിപ്ലവം. കുടുംബത്തിന്റെയും സമുദായത്തിന്റെയും സ്ഥാനം രാജ്യവും വിപണിയും ഏറ്റെടുക്കുന്നു. സസ്യങ്ങളുടെയും മൃഗങ്ങളുടെയും വൻതോതിലുള്ള വംശനാശം. |
| വർത്തമാനകാലം | – | മനുഷ്യർ ഭൂമിയെന്ന ഗ്രഹത്തിന്റെ അതിരുകൾ മറികടക്കുന്നു.<br>ആണവായുധങ്ങൾ മനുഷ്യരാശിയുടെ നിലനില്പിനെ ഭീഷണിപ്പെടുത്തുന്നു.<br>ജീവികൾ സ്വാഭാവികമായുള്ള തെരഞ്ഞെടുപ്പിലൂടെയല്ലാതെ കൂടുതലായി ബൗദ്ധിക രൂപകല്പനയിൽക്കൂടി രൂപപ്പെടുത്തപ്പെടുന്നു. |
| ഭാവി | – | ബൗദ്ധിക രൂപകല്പന ജീവന്റെ അടിസ്ഥാനതത്വമായിത്തീരുന്നു?<br>ആദ്യ അജൈവ ജീവരൂപങ്ങൾ?<br>മനുഷ്യർക്ക് ദൈവങ്ങളായി സ്ഥാനക്കയറ്റം? |

# ഉള്ളടക്കം

ഭാഗം ഒന്ന്

# ജ്ഞാനവിപ്ലവം



*1. ദക്ഷിണ ഫ്രാൻസിലെ ഷോവേ-പോന്ത്-ദി ആർക് ഗുഹയുടെ ഭിത്തിയിൽ 30,000 വർഷങ്ങൾക്കുമുമ്പ് രൂപപ്പെട്ട കൈയടയാളം. 'ഞാൻ ഇവിടെ ഉണ്ടായിരുന്നു!' എന്ന് ആരോ പറയാൻ ശ്രമിച്ചിരിക്കുന്നു.*

# അദ്ധ്യായം ഒന്ന്

# പ്രത്യേകതകളൊന്നുമില്ലാത്ത ഒരു ജീവി

**ഏ** താണ്ട് 14 ബില്യൻ വർഷങ്ങൾക്കു മുമ്പ്, മഹാവിസ്ഫോടം (ബിഗ് ബാങ്) എന്നറിയപ്പെടുന്നതിൽ നിന്ന് ദ്രവ്യം, ഊർജം, കാലം, സ്ഥലം എന്നിവ നിലവിൽ വന്നു. നമ്മുടെ പ്രപഞ്ചത്തിന്റെ ഈ അടിസ്ഥാന കാര്യങ്ങളുടെ കഥയാണ് ഭൗതികശാസ്ത്രം (ഫിസിക്സ്).

അവ പ്രത്യക്ഷമായി ഏതാണ്ട് 300,000 വർഷങ്ങൾക്കു ശേഷം, ദ്രവ്യവും ഊർജവും ചേർന്നുവന്നുതുടങ്ങുകയും അണുക്കൾ (ആറ്റങ്ങൾ) എന്നു വിളിക്കപ്പെടുന്ന സങ്കീർണ്ണമായ ഘടനകൾ രൂപംപ്രാപിക്കുകയും ചെയ്തു. അണുക്കൾ കൂടിച്ചേർന്നു തന്മാത്രകൾ (മോളിക്യൂളുകൾ) ഉണ്ടായി. അണുക്കളുടെയും തന്മാത്രകളുടെയും അവ തമ്മിലുള്ള ഇടപെടലുകളുടെയും കഥയാണ് രസതന്ത്രം (കെമിസ്ട്രി).

ഏതാണ്ട് 4 ബില്യൻ വർഷങ്ങൾക്കു മുമ്പ്, ഭൂമി എന്നു വിളിക്കപ്പെടുന്ന ഒരു ഗ്രഹത്തിൽ, ചില തന്മാത്രകൾ (മോളിക്യൂളുകൾ) ചേർന്നു ജീവികൾ എന്നു വിളിക്കപ്പെടുന്ന തീർത്തും വലിപ്പമുള്ളതും സങ്കീർണ്ണവുമായ ഘടനകൾ രൂപപ്പെട്ടു. ജീവികളുടെ കഥയാണ് ജീവശാസ്ത്രം (ബയോളജി) എന്നറിയപ്പെടുന്നത്.

70,000 വർഷങ്ങൾക്കു മുമ്പ്, ഹോമോ സാപിയൻസ് സ്പീഷിസിൽപെടുന്ന ജീവികൾ സംസ്കാരം എന്നു വിളിക്കപ്പെടുന്ന കുറെക്കൂടി വിപുലവും വൈവിദ്ധ്യവും ഉള്ള ഘടനകൾക്ക് രൂപം നല്കിത്തുടങ്ങി. ഈ മനുഷ്യസംസ്കാരങ്ങളുടെ പില്ക്കാല വികാസമാണ് ചരിത്രം എന്നറിയപ്പെടുന്നത്.

മൂന്നു പ്രധാന വിപ്ലവങ്ങൾ ചരിത്രത്തിന്റെ ഗതിയെ തിരിച്ചുവിടുകയുണ്ടായി: 70,000 വർഷംമുമ്പ് ജ്ഞാനവിപ്ലവം ചരിത്രത്തിനു തുടക്കമിട്ടു. ഏതാണ്ട് 12,000 വർഷം മുമ്പു

കാർഷിക വിപ്ലവം അതിനെ കുറെക്കൂടി വേഗത്തിലാക്കി. 500 വർഷം മുമ്പു മാത്രം വികസിതമായ ശാസ്ത്രവിപ്ലവം ചരിത്രത്തിന് അവസാനമുണ്ടാക്കുകയും തീർത്തും വ്യത്യസ്തമായ എന്തിനെങ്കിലും തുടക്കംകുറിക്കുകയും ചെയ്തേക്കാം. മനുഷ്യരെയും അവരുടെ സഹജീവികളെയും ഈ മൂന്നു വിപ്ലവങ്ങൾ എങ്ങനെ ബാധിച്ചു എന്ന കഥയാണ് ഈ പുസ്തകം പറയുന്നത്.

ചരിത്രമുണ്ടായതിനു വളരെ മുമ്പുതന്നെ മനുഷ്യർ ഉണ്ടായിരുന്നു. ആധുനിക മനുഷ്യരെ പോലെയുള്ള മൃഗങ്ങൾ ഏതാണ്ട് 2.5 ദശലക്ഷം വർഷങ്ങൾക്കു മുമ്പ് ആദ്യമായി പ്രത്യക്ഷപ്പെട്ടു. എന്നാൽ എണ്ണമറ്റ തലമുറകളോളം അവർ തങ്ങളുടെ വാസസ്ഥാനത്തുണ്ടായിരുന്ന മറ്റനേകം ജീവികളിൽ നിന്നു വ്യത്യസ്തമായ പ്രത്യേകതകളൊന്നും കാണിച്ചിരുന്നില്ല.

രണ്ടു ദശലക്ഷം വർഷം മുമ്പ് പൂർവ ആഫ്രിക്കയിൽ നിങ്ങൾ നടത്തുമായിരുന്ന ഒരു യാത്രയിൽ പരിചിതമെന്നു തോന്നിപ്പിക്കുന്ന മനുഷ്യജീവികളെ നിങ്ങൾ കണ്ടുമുട്ടുമായിരുന്നു: ഉദ്വേഗംപൂണ്ട മാതാക്കൾ തങ്ങളുടെ കുഞ്ഞുങ്ങളെ താലോലിക്കുന്നതും ഉല്ലാസമുള്ള കുട്ടികൾ മണ്ണിൽ കളിക്കുന്നതും; വികാരജീവികളായ യൗവനപായക്കാർ സമൂഹത്തിന്റെയും സ്വസ്ഥമായി കഴിയണമെന്നാഗ്രഹമുള്ള ശ്രദ്ധാലുക്കളായ മുതിർന്ന വരുടെയും കല്പനകളെ ധിക്കരിക്കുന്നതും; സ്ഥലത്തെ സുന്ദരികളിൽ മതിപ്പുളവാക്കുന്നതിനു നെഞ്ചുവിരിച്ചുനടക്കുന്ന പൗരുഷവാന്മാരും അതൊക്കെ എത്രയോ കണ്ടുകഴിഞ്ഞിട്ടുള്ള ബുദ്ധിമതികളായ പ്രായമുള്ള മാതാക്കളും. ഇതൊക്കെയും നിങ്ങൾ കാണുമായിരുന്നു. പൗരാണികരായ ഈ മനുഷ്യർ സ്നേഹിക്കുകയും കളിക്കുകയും അടുപ്പമുള്ള സ്നേഹബന്ധങ്ങൾ പുലർത്തുകയും സ്ഥാനങ്ങൾക്കും അധികാരത്തിനും വേണ്ടി മത്സരിക്കുകയും ചെയ്തു - ചിമ്പാൻസികളും ബബൂണുകളും ആനകളും അങ്ങനെതന്നെ ചെയ്തു. മനുഷ്യരുടെ കാര്യത്തിൽ പ്രത്യേകതകളൊന്നും ഉണ്ടായിരുന്നില്ല. മനുഷ്യരുടെ പിൻഗാമികൾ ഒരു ദിനം ചന്ദ്രനിൽ നടക്കുമെന്നോ അണുവിനെ വിഭജിക്കുമെന്നോ ജീനിന്റെ ഘടനയെ ആഴത്തിൽ അറിയുമെന്നോ ചരിത്രപുസ്തകങ്ങൾ

എഴുതുമെന്നോ ആരും, മനുഷ്യരും, ഊഹിച്ചുപോലും കാണില്ല. മനുഷ്യർ അപ്രധാനമായ ജീവികളായിരുന്നു എന്നതും ഗൊറില്ലയ്ക്കോ മിന്നാമിനുങ്ങിനോ നക്ഷത്രമത്സ്യത്തിനോ ചെയ്യാൻ കഴിയുന്നതിലധികം സ്വാധീനമൊന്നും മനുഷ്യർക്കു ചെയ്യാൻ കഴിയുമായിരുന്നില്ല എന്നതും ആണ് ചരിത്രാതീതകാലത്തെ മനുഷ്യരെ കുറിച്ച് അറിയേണ്ട ഏറ്റവും പ്രധാനപ്പെട്ട കാര്യം.

ജീവശാസ്ത്രജ്ഞന്മാർ ജീവികളെ സ്പീഷിസുകളായി തരംതിരിക്കുന്നു. ജീവികൾ പരസ്പരം ഇണചേർന്നു കുഞ്ഞുങ്ങളെ ഉത്പാദിപ്പിക്കുന്നുവെങ്കിൽ അവ ഒരേ സ്പീഷിസിൽ പെടുന്നവയാണെന്നു പറയപ്പെടുന്നു. കുതിരകൾക്കും കഴുതകൾക്കും ഒരു പൊതുപിതാവ് വളരെ ദൂരെയല്ലാതെ കഴിഞ്ഞകാലത്തുണ്ടായിരുന്നു, അവയ്ക്കു പൊതുവായ ശരീരസ്വഭാവങ്ങൾ പലതുമുണ്ട്. അവയെ പ്രേരിപ്പിച്ചാൽ തമ്മിൽ ഇണചേരുന്നു - അവയുടെ കോവർകഴുത എന്നറിയപ്പെടുന്ന സന്തതി പ്രത്യുത്പാദനശേഷി ഇല്ലാത്തവയാണ്. അങ്ങനെ കഴുതയുടെ ഡിഎൻഎയി ലുള്ള പോരായ്മകൾ (മ്യൂട്ടേഷൻസ്) കുതിരകളിലേക്കും തിരിച്ചും കൈമാറപ്പെടാതിരിക്കുന്നു. ആ രണ്ടുതരം മൃഗങ്ങളും തത്ഫലമായി വേറിട്ട പരിണാമപാതയിൽ ചരിക്കുന്ന രണ്ടു വ്യത്യസ്ത സ്പീഷിസുകളാണെന്നു കണക്കാക്കപ്പെടുന്നു. അതിനു വിരുദ്ധമായി, ഒരു ബുൾഡോഗും ഒരു സ്പാനിയലും വളരെ വ്യത്യസ്തമായി കാണപ്പെട്ടെന്നുവരുന്നു. എന്നാൽ അവ ഒരേ സ്പീഷിസിൽ പെടുന്നവയും ഒരേ ഡിഎൻഎ ഘടനയുള്ളവ യുമാണ്. അവർ ഇണചേർന്നുണ്ടാകുന്ന കുട്ടികൾ മറ്റു നായകളുമായി ചേർന്നു ഇണചേരുകയും കുടുതൽ നായക്കുട്ടികൾക്കു ജന്മം നല്കു കയും ചെയ്യുന്നു.

ഒരേ പൊതുപിതാവിൽ നിന്നും ഉത്ഭവിച്ച സ്പീഷിസുകളെ ജനുസ് എന്ന തലക്കെട്ടോടെ ചേർത്തുവയ്ക്കുന്നു. പാന്ഥര എന്ന ജനുസിനുള്ളിലെ വ്യത്യസ്ത സ്പീഷിസുകളാണ് സിംഹവും കടുവയും പുലിയും ജഗ്വാറും. ജീവശാസ്ത്രജ്ഞർ ജീവികൾക്ക് പേരു നല്കുന്നത് രണ്ടു വാക്കുകളുള്ള ലാറ്റിൻ പേരാണ്. ആദ്യം ജനുസിന്റെ പേരും രണ്ടാമത് സ്പീഷിസിന്റെ പേരും. ഉദാഹരണമായി, സിംഹങ്ങളുടെ പേര് പാന്ഥര ലിയോ എന്നാണ്. അതായത് പാന്ഥര ജനുസിലെ ലിയോ സ്പീഷിസ്. ഈ പുസ്തകം വായിക്കുന്ന എല്ലാവരും ഒരു ഹോമോ സാപിയൻസ്

ആണെന്നു കരുതാം. ഹോമോ (മനുഷ്യൻ) ജനുസിലെ സാപിയൻസ് (ബുദ്ധിയുള്ള) സ്പീഷിസ്.

ജനുസുകളെ ചേർത്തു ഫാമിലി കണക്കാക്കുന്നു. പൂച്ചകൾ (സിംഹം, ചീറ്റ, വീട്ടിൽ വളർത്തുന്ന പൂച്ച) ഒരു കുടുംബം (ഫാമിലി), നായകൾ (ചെന്നായ, കുറുക്കൻ, കുറുനരി) മറ്റൊരു കുടുംബം. ആനകൾ (ആന, മാമോത്ത്, മാസ്റ്റഡോൺ) വേറൊരു കുടുംബം. ഒരു കുടുംബത്തിലെ എല്ലാ അംഗങ്ങൾക്കും പൊതുവായ ഒരു സ്ഥാപക മാതാവോ പിതാവോ ഉണ്ടായിരിക്കും. എല്ലാ പൂച്ചകളും, ഉദാഹരണമായി, വീട്ടിൽ വളർത്തുന്ന ഏറ്റവും ചെറിയ പൂച്ച മുതൽ ഏറ്റവും ക്രൂരതയുള്ള സിംഹം വരെ, 25 ദശലക്ഷം വർഷം മുമ്പ് ജീവിച്ചിരുന്ന ഒരു പൊതുമുൻഗാമിയുടെ പിൻമുറക്കാരാണ്.

ഹോമോ സാപിയൻസും ഒരു കുടുംബത്തിൽ ഉൾപ്പെടുന്നു. ഈ സാധാരണമായ വസ്തുത ചരിത്രത്തിൽ ഏറ്റവും രഹസ്യമായി സൂക്ഷിക്കപ്പെട്ട ഒരു കാര്യമാണ്. തങ്ങളെത്തന്നെ മൃഗങ്ങളിൽ നിന്നു വ്യത്യസ്തരായും കുടുംബമില്ലാത്ത അനാഥരായും സഹോദരങ്ങളോ ബന്ധുക്കളോ ഇല്ലാത്തവരായും, അതിനെക്കാൾ പ്രധാനമായി, മാതാപിതാക്കൾ ഇല്ലാത്തവരായും കാണാൻ ഹോമോ സാപിയൻസ് വളരെനാളുകളായി ഇഷ്പ്പെട്ടു. എന്നാൽ വാസ്തവം അങ്ങനെയല്ല. ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും, മഹത്തായ കുരങ്ങന്മാർ (ഗ്റ്റ് ഏസ്) എന്ന വലിപ്പമുള്ളതും ശബ്ദ മുണ്ടാക്കുന്നതുമായ ഒരു കുടുംബത്തിലെ അംഗങ്ങളാണ് നാം. നമ്മുടെ ജീവിച്ചിരിക്കുന്ന ഏറ്റവും അടുത്ത ബന്ധുക്കളിൽ പെടുന്നവരാണ് ചിമ്പാൻസിയും ഗോറില്ലയും ഒറാങ്ങുട്ടാങ്ങും. ഏറ്റവും അടുത്തത്ചിമ്പാൻസിയാണ്. വെറും 6 ദശലക്ഷം വർഷം മുമ്പ്, ഒരു പെൺകുരങ്ങിന് രണ്ടു പെൺമക്കളുണ്ടായിരുന്നു. ഒരാൾ എല്ലാ ചിമ്പാൻസികളുടെയും മാതാമഹിയായി, മറ്റേത് നമ്മുടെ സ്വന്തം മാതാമഹിയാണ്.

## അലമാരയിൽ ഒളിപ്പിച്ച അസ്ഥികൂടം

ഹോമോ സാപിയൻസ് അതിനെക്കാൾ അസ്വസ്ഥകരമായ ഒരു രഹസ്യം ഒളിച്ചുവച്ചു. നമുക്ക് അപരിഷ്കൃതരായ ബന്ധുക്കൾ ധാരാളമുണ്ടെന്നു മാത്രമല്ല; ഒരു കാലത്തു നമുക്കു കുറെ സഹോദരന്മാരും സഹോദരിമാരും കൂടി ഉണ്ടായിരുന്നു. നമ്മക്കുറിച്ചു കുറെ നാളുകളായി നാം കരുതി വച്ചിരിക്കുന്നത്

നാം ഏക മനുഷ്യർ ആണ് എന്നാണ്, കാരണം കഴിഞ്ഞ പതിനായിരം വർഷങ്ങളായി, നിലവിലുള്ള ഏക മനുഷ്യ സ്പീഷിസ് നാമാണ്. എന്നാൽ മനുഷ്യൻ എന്ന വാക്കിന്റെ അർത്ഥം "ഹോമോ ജനുസിൽ പെട്ട ഒരു മൃഗം' എന്നാണ്. ഹോമോ സാപിയൻസ് അല്ലാതെ ഈ ജനുസിൽ പെടുന്ന മറ്റു പല സ്പീഷിസുകളും ഉണ്ടായിരുന്നു. എന്നു തന്നെയല്ല, ഈ പുസ്തകത്തിന്റെ അവസാന അദ്ധ്യായത്തിൽ നാം കാണുന്നതുപോലെ, അധികം അകലെയല്ലാത്ത ഭാവിയിൽ നമുക്ക് സാപിയൻസ് അല്ലാത്ത മനുഷ്യരെ വീണ്ടും നേരിടേണ്ടിവന്നേക്കാം. ഇക്കാര്യം വ്യക്തമാക്കുന്നതിന്, ഹോമോ സാപിയൻസ് എന്ന സ്പീഷിസിലെ അംഗങ്ങളെ കുറിക്കുന്നതിനു സാപിയൻസ് (ബഹുവചനവും സാപിയൻസ് എന്നു തന്നെ) എന്ന വാക്കു ഞാൻ പലപ്പോളും ഉപയോഗിക്കും, 'മനുഷ്യൻ' എന്ന വാക്ക് ഹോമോ ജനുസിലെ നിലവിലുള്ള എല്ലാ അംഗങ്ങളെയും പരാമർശിക്കുന്നതിനു വേണ്ടി മാറ്റിവയ്ക്കുന്നു.

'സതേൺ ഏപ്' (ദക്ഷിണ കുരങ്ങൻ) എന്നർത്ഥമുള്ള ആസ്ട്രേലോ പിതേക്കസ് എന്ന ഒരു മുൻകാല ഏപ്പുകളുടെ (കുരങ്ങന്മാരുടെ) ജനുസിൽ നിന്ന് 2.5 ദശലക്ഷം വർഷം മുമ്പ് ഈസ്റ്റ് ആഫിക്കയിൽ മനുഷ്യർ ആദ്യം ഉരുത്തിരിഞ്ഞു. ഏതാണ്ട് രണ്ട് ദശലക്ഷം വർഷം മുമ്പ്, ഈ പൗരാണിക പുരുഷന്മാരിലെയും സ്ത്രീകളിലെയും ചിലർ തങ്ങളുടെ സ്വദേശം വിട്ട് വടക്കെ ആഫിക്കയിലും യൂറോപിലും ഏഷ്യയിലും യാത്രചെയ്യുകയും വാസമുറപ്പിക്കുകയും ചെയ്തു. വടക്കെ യൂറോപ്പിലെ മഞ്ഞുപൊഴിയുന്ന വനങ്ങളിൽ കഴിയുന്നതിനും അതിജീവിക്കുന്നതിനും ആവശ്യമായത് ഇന്തോനേഷ്യയിലെ ആവിയും ഉഷ്ണവുമുള്ള കാടുകളിൽ ജീവിക്കുന്നതിന് ആവശ്യമായതിനെക്കാൾ വ്യത്യസ്തമായ കഴിവുകളാണ്. അങ്ങനെ മനുഷ്യരായ ജനങ്ങൾ വ്യത്യസ്ത ദിശകളിൽ പരിണാമത്തിനു വിധേയമായി. വ്യത്യസ്തങ്ങളായ സ്പീഷിസുകളായിരുന്നു അതിന്റെ അനന്തരഫലം, അവയോരോന്നിനും ശാസ്ത്രജ്ഞന്മാർ ഗംഭിര ലത്തീൻ പേരുകൾ നല്കുകയുണ്ടായി.



*2( a ). ഹോമോ റുഡോൾഫെൻസിസ് (പൂർവ ആഫ്രിക്ക)*

യൂറോപ്പിലെയും പശ്ചിമേഷ്യയിലെയും മനുഷ്യർ ഹോമോ നിയാണ്ടർത്താലെൻസിസ് (നിയാണ്ടർ താഴ്വരയിൽ നിന്നുള്ള മനുഷ്യൻ) ആയി പരിണമിച്ചു. കുറെക്കൂടി ജനകീയമായും ലളിതമായും അവർ അറിയപ്പെട്ടത് 'നിയാണ്ടർത്താൽമാർ' എന്നാണ്. നാം സാപിയൻസിനെക്കാൾ വലിപ്പവും ഭാരവും മസിലുകളും ഉള്ള നിയാണ്ടർത്താൽമാർ പശ്ചിമയുറേഷ്യയിലെ മഞ്ഞുകാലഘട്ടത്തിലെ തണുത്ത കാലാവസ്ഥയിൽ ജീവിക്കാൻ അനുയോജ്യമായ കഴിവു കരസ്ഥമാക്കിയവരാണ്. ഏഷ്യയുടെ കുറെക്കൂടി പൂർവദേശങ്ങളിൽ ജീവിച്ചത് ഹോമോ എറെക്ടസ് (നിവർന്ന മനുഷ്യൻ) ആണ്. അവർ അവിടെ രണ്ടു ദശലക്ഷം വർഷത്തോടടുത്തു ജീവിക്കുകയും ഏറ്റവും നീണ്ടകാലം ജീവിച്ചിട്ടുള്ള മനുഷ്യ സ്പീഷിസ് ആയിരിക്കുകയും ചെയ്തു. ഈ റെക്കോർഡ് നമ്മുടെ സ്പീഷിസു പോലും തകർക്കാനുള്ള സാദ്ധ്യതയില്ല. ഹോമോ സാപിയൻസ് ആയിരം വർഷങ്ങൾക്കു ശേഷം നിലനില്ക്കുമോ എന്ന കാര്യം സംശയമാണ്, അപ്പോൾ രണ്ടു ദശലക്ഷം വർഷം പൂർത്തിയാക്കുക എന്നത് വാസ്തവത്തിൽ നമുക്കു പറഞ്ഞിട്ടുള്ള കാര്യമല്ല.

ഇന്തോനേഷ്യയിലെ ജാവ ദ്വീപിൽ ഹോമോ സൊളോയെൻസിസ് (സോളോ താഴ്വരയിൽ നിന്നുള്ള മനുഷ്യൻ) ജീവിച്ചു. കോപിക്കൽ പ്രദേശത്ത് ജീവിക്കുന്നതിന് അനുയോജ്യർ ആയിരുന്നു അവർ. ഇന്തോനേഷ്യയിലെ മറ്റൊരു

ദ്വീപിൽ - ഫ്ളോറെസ് എന്ന ചെറിയ ദ്വീപിൽ - പൗരാണിക മനുഷ്യർ കുള്ളന്മാരാകുന്ന പ്രക്രിയയ്ക്കു വിധേയരായി. കടൽനിരപ്പു തീർത്തും താണനിലയിലായിരുന്നപ്പോളാണ് മനുഷ്യർ ആദ്യമായി ഫ്ളോറെസിൽ എത്തിച്ചേർന്നത്, അന്നു ആ ദ്വീപിലേക്കു വൻകരയിൽ നിന്നു അനായാസം കടന്നുചെല്ലാമായിരുന്നു. കടൽ വീണ്ടും ഉയർന്നപ്പോൾ, ചില ആളുകൾ ദ്വീപിൽ കുടുങ്ങി, ആവശ്യമുള്ള വസ്തക്കൾ അവിടെ ലഭ്യമല്ലായിരുന്നു. ഭക്ഷണം ഏറെ ആവശ്യമുള്ള വലിയ മനുഷ്യർ, ആദ്യം മരണമടഞ്ഞു. വലിപ്പം കുറവുള്ളവർ കുറെക്കൂടി നന്നായി അതിജീവിച്ചു. തലമുറകൾ കഴിഞ്ഞപ്പോൾ ഫ്ളോറെസിലെ ജനങ്ങൾ കുള്ളന്മാരായിത്തീർന്നു. ശാസ്ത്രജ്ഞർ ഹോമോ ഫ്ളോറെൻ സിയെൻസിസ് എന്നു വിളിച്ച ഈ അസാധാരണ സ്പീഷിസ് പരമാവധി ഒരു മീറ്റർ പൊക്കവും 25 കിലോഗ്രാമിൽ താഴെ തൂക്കവും ഉള്ളവരായിരുന്നു. എന്നിരുന്നാലും അവർക്ക് ശിലായുധങ്ങൾ നിർമ്മിക്കുന്നതിനും ചിലപ്പോളെങ്കിലും ദ്വീപിലെ ആനകളെ വേട്ടയാടിപ്പിടിക്കുന്നതിനും കഴിഞ്ഞു. ആനകൾ കുള്ളന്മാരായ ഒരു സ്പീഷിസ് ആയിരുന്നുവെന്നു പറഞ്ഞുകൊള്ളട്ടെ.



## *2( b ) നമ്മുടെ സഹോദരങ്ങൾ, ഒരു ഊഹ പുനർനിർമ്മാണം ഹോമോ എറെക്സ് (പൂർവേഷ്യ); ഹോമോ നിയാണ്ടർതാലെൻസിസ് (യൂറോപ്, പശ്ചിമേഷ്യ)*

2010-ൽ അറിവിൽപ്പെടാതെ കഴിഞ്ഞിരുന്ന മറ്റൊരു കൂടെപ്പിറപ്പിനെ കുറിച്ചുള്ള അറിവു ലഭിക്കുന്നതിന് ഇടയായി, ആ വർഷം സൈബീരിയയിലെ ഡെനിസോവ ഗുഹയിൽ ഉൽഖനനം നടത്തുകയായിരുന്ന ശാസ്ത്രജ്ഞർ ഫോസിൽ വല്കൃതമായ ഒരു വിരൽ അസ്ഥി കണ്ടെടുത്തു. ഹോമോ ഡെനിസോവ എന്നു പേരിടപ്പെട്ടതും മുമ്പ് അറിയപ്പെട്ടിട്ടില്ലാത്തതുമായ ഒരു മനുഷ്യ സ്പീഷിസിൽ പെടുന്ന വിരലാണതെന്നു ജീൻ പരിശോധനയിൽ തെളിഞ്ഞു. മറ്റു ഗുഹകളിലും മറ്റു ദ്വീപുകളിലും മറ്റു കാലാവസ്ഥകളിലും നഷ്ടപ്പെട്ടതും കണ്ടെത്തപ്പെടാനിരിക്കുന്നതുമായ നമ്മുടെ എത്ര ബന്ധുക്കൾ ഇനിയും ഉണ്ടെന്ന് ആർക്കാണറിയാവുന്നത്.

ഈ മനുഷ്യർ യൂറോപ്പിലും ഏഷ്യയിലും ഉരുത്തിരിഞ്ഞുവന്നു കൊണ്ടിരുന്നപ്പോൾ, പൂർവ ആഫ്രിക്കയിലെ പരിണാമം നിലച്ചിരുന്നില്ല. മനുഷ്യരാശിയുടെ തൊട്ടിലിൽ പുതിയ അനേകം സ്പീഷിസുകൾ തുടർന്നും പരിണമിച്ചുവന്നു - ഹോമോ റുഡോൾഫെൻസിസ് (റുഡോൾഫ് തടാകത്തിൽ നിന്നുള്ള മനുഷ്യൻ), ഹോമോ എർഗാസ്റ്റർ (പണിയെടുക്കുന്ന മനുഷ്യൻ), ഒടുവിൽ, നമ്മുടെതന്നെ സ്പീഷിസ്, വിനയത്തോടെ ഹോമോ സാപിയൻസ് (ബുദ്ധിമാനായ മനുഷ്യൻ) എന്നു നാം പേരിട്ട നമ്മുടെ തന്നെ സ്പീഷിസ്.

ഇതിൽ ചിലതിലെ അംഗങ്ങൾ ഭീമാകാരന്മാരായിരുന്നു, മറ്റു ചിലർ കുള്ളന്മാരും. ചിലർ ഭയപ്പെടുത്തുന്ന വേട്ടക്കാരായിരുന്നു, മറ്റുള്ളവർ സൗമ്യരായ സസ്യശേഖരണക്കാരും. ചിലർ ഒരൊറ്റ ദ്വീപിൽ മാത്രം കഴിഞ്ഞു, പലരും ഭൂഖണ്ഡങ്ങളിൽ സഞ്ചരിച്ചു. എന്നാൽ അവരെല്ലാവരും ഹോമോ എന്ന ജനുസിൽ പെടുന്നവരായിരുന്നു. അവരെല്ലാവരും മനുഷ്യജീവികൾ ആയിരുന്നു.

ഈ സ്പീഷിസുകളെ പിൻതുടർച്ചയുടെ ഒരു നേർരേഖയിൽ നിരത്തുന്ന ദർശനം സാധാരണമായി നാം കൈക്കൊള്ളുന്ന ഒരു മിഥ്യാവിചാരമാണ്. എർഗാസ്റ്റർ എറെക്ടസിനു ജന്മം നല്കുന്നതായും എറെക്ടസ് നിയാണ്ടർതാൽസിനു ജന്മം നല്കുന്നതായും നിയാണ്ടർതാൽസ് പരിണാമം സംഭവിച്ചു

നാമായിത്തീരുന്നതായും നാം കാണുന്ന ദർശനം തെറ്റാണ്. ഏതെങ്കിലും ഒരു പ്രത്യേക സമയത്ത് ഒരേയൊരു തരം മനുഷ്യൻ മാത്രമാണ് ഭൂമിയിൽ വസിച്ചതെന്നും അതിനു മുമ്പ് ഉണ്ടായിരുന്ന സ്പീഷിസുകളെല്ലാം നമ്മുടെതന്നെ പഴയ മാതൃകകളാണെന്നും അത്തരം നേർരേഖാ മാതൃക തെറ്റായ തോന്നലുളവാക്കുന്നു. ഏതാണ്ട് 2 ദശലക്ഷം വർഷം മുമ്പ് മുതൽ പതിനായിരം വർഷം മുമ്പ് വരെ, ലോകം, ഒരേ സമയത്തു തന്നെ, അനേകം മനുഷ്യ സ്പീഷിസുകൾക്കു ഭവനം ആയിരുന്നു എന്നതാണ് വാസ്തവം. എന്തുകൊണ്ട് അല്ല? ഇന്നു കരടികളുടെ അനേകം സ്പീഷിസുകൾ ഉണ്ട് - ബ്രൗൺ കരടികൾ, കറുത്ത കരടികൾ, ചാരനിറമുള്ള കരടികൾ, ധ്രുവ കരടികൾ. ഭൂമിയിൽ ഒരിക്കൽ മനുഷ്യരുടെ കുറഞ്ഞത് ആറ് സ്പീഷിസുകൾ നടന്നിരുന്നു. നമ്മുടെ ഇന്നത്തെ ഒറ്റതിരിഞ്ഞുള്ള ജീവിതമാണ്, കഴിഞ്ഞകാലത്തെ അനേകം സ്പീഷിസുകളുടെ നിലനില്പല്ല, സവിശേഷമായത് - ഒരുപക്ഷേ കുറ്റകരമായതും. നാം താമസിക്കാതെ കാണാൻ പോകുന്നതു പോലെ, സാപിയൻസ് ആയ നാം നമ്മുടെ സഹോദരങ്ങളെ കുറിച്ചുള്ള ഓർമ്മ ഒതുക്കിയമർത്തിയതിനു നല്ല കാരണങ്ങളുണ്ട്.

## ചിന്തിക്കുന്നതിന്റെ വില

മനുഷ്യ സ്പീഷിസുകൾക്കു പല വ്യത്യസ്തതകൾ ഉണ്ടായിരുന്നിട്ടും, അവ പല പ്രത്യേക സ്വഭാവഗുണങ്ങളും പൊതുവായി ഉള്ളവരാണ്. ഏറ്റവും ശ്രദ്ധേയമായത്, മറ്റു മൃഗങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ മനുഷ്യർക്ക് അസാധാരണമാംവണ്ണം വലിപ്പമേറിയ തലച്ചോറുണ്ട്. 60 കിലോഗ്രാം ഭാരമുള്ള സസ്തനികൾക്ക് ഉള്ള തലച്ചോറിന്റെ ശരാശരി വലിപ്പം 200 ഘനസെന്റീമീറ്റർ ആണ്. ഏറ്റവും ആദ്യകാലത്തെ പുരുഷന്മാരും സ്ത്രീകളും, 2.5 ദശലക്ഷം വർഷം മുമ്പ്, 600 ഘനസെന്റീമീറ്റർ തലച്ചോറുള്ളവരായിരുന്നു. ആധുനിക സാപിയൻസിന് ശരാശരി 1200 -1400 ഘനസെന്റീമീറ്റർ തലച്ചോർ ഉണ്ട്. നിയാണ്ടർതാൽ തലച്ചോറ് കുറെക്കൂടി വലിപ്പമുള്ളതായിരുന്നു.

പരിണാമം വലിപ്പമേറിയ തലച്ചോറുകൾക്കു കാരണമായി എന്നതു നമ്മെ അതിശയിപ്പിക്കുന്ന കാര്യമല്ല. നമ്മുടെ ബുദ്ധിശക്തിയിൽ നമുക്കു വലിയ അഭിമാനമാണ്,

അതുകൊണ്ടു ബുദ്ധിശക്തിയുടെ കാര്യം വരുമ്പോൾ കൂടുതലുള്ളതാണ് കൂടുതൽ നല്ലതെന്ന് നാം ചിന്തിക്കുന്നു. അതു ശരിയായിരുന്നുവെങ്കിൽ, പൂച്ചക്കുടുംബം കാൽക്കുലസ് ചെയ്യാൻ കഴിയുമായിരുന്ന പൂച്ചകളെ ഉത്പാദിപ്പിക്കുകയും പന്നികൾ തങ്ങളുടെതായ ശൂന്യാകാശ പദ്ധതി നടപ്പിലാക്കുകയും ചെയ്തേനെ. എന്തുകൊണ്ടാണ് മൃഗരാജ്യത്ത് വലിയ തലച്ചോറുകൾ ഇത്രമാത്രം ദുർലഭമായിരിക്കുന്നത്?

വലിയ തലച്ചോർ ശരീരത്തിന് വലിയ ചോർച്ചയാണ് ഉളവാക്കുന്നതെന്നതാണ് വാസ്തവം. അതു കൊണ്ടുനടക്കുന്നത്, പ്രത്യേകിച്ചു ഭാരമുള്ള തലയോട്ടിക്കുള്ളിൽ അടച്ചനിലയിൽ കൊണ്ടുനടക്കുന്നത്, എളുപ്പമല്ല. അതിന് ഊർജം പകരുക അതിനെക്കാൾ പ്രയാസമുള്ള കാര്യമാണ്. ഹോമോ സാപിയൻസിൽ ശരീരഭാരത്തിന്റെ 2-3 ശതമാനമുണ്ട് തലച്ചോറിന്റെ ഭാരം, എന്നാൽ അത്, ശരീരം വിശ്രമാവസ്ഥയിലായിരിക്കുമ്പോൾ, ശരീരത്തിലെ ഊർജത്തിന്റെ 25 ശതമാനം ഉപയോഗിച്ചു തീർക്കുന്നു. താരതമ്യത്തിൽ, മറ്റു കുരങ്ങന്മാരുടെ തലച്ചോറുകൾക്ക് 8 ശതമാനം വിശ്രമസമയ ഊർജം മതിയാകുന്നതാണ്. പൗരാണിക മനുഷ്യർ തങ്ങളുടെ വലിയ തലച്ചോറിനുള്ള വില രണ്ടു രീതിയിൽ നല്കി. ഒന്നാമത്, അവർ ഭക്ഷണം തിരഞ്ഞ് കൂടുതൽ സമയം ചെലവഴിച്ചു. രണ്ടാമത്, അവരുടെ പേശികളുടെ ബലം കുറഞ്ഞു. പ്രതിരോധ കാര്യങ്ങളിൽ നിന്നു വിദ്യാഭ്യാസത്തിനായി പണം വകമാറ്റി ചെലവഴിക്കുന്ന ഗവൺമെന്റുകളെ പോലെ, മനുഷ്യർ ഊർജം ബൈസെപ്തസിൽ (പേശികളിൽ) നിന്നു ന്യൂറോൺസിലേക്കു (ഞരമ്പുകളിലേക്ക്, നാഡികളിലേക്ക്) മാറ്റി. സാവന്നയിൽ അതിജീവനത്തിനായി പേശികൾക്കു ശ്രദ്ധകൊടുക്കുന്നത് നല്ല ഒരു തന്ത്രമാണെന്നത് എടുത്തുപറയേണ്ട കാര്യമില്ല. ഹോമോ സാപിയൻസുമായി ഒരു തർക്കത്തിൽ വിജയിക്കുന്നതിനു ഒരു ചിമ്പാൻസിക്ക് കഴിയുകയില്ല, എന്നാൽ ആ കുരങ്ങന് ഒരു കളിപ്പാട്ടം പോലെ മനുഷ്യനെ പിച്ചിച്ചീന്താൻ കഴിയും.

ഇന്നു നമ്മുടെ വലിയ തലച്ചോറുകൾ പ്രയോജനകരമാണ്, കാരണം നമുക്ക് കാറുകളും തോക്കുകളും ഉത്പാദിപ്പിക്കാൻ കഴിയുന്നു, ഒരു ചിമ്പാൻസിയെക്കാൾ വളരെ വേഗത്തിൽ നീങ്ങുന്നതിനും മൽപ്പിടുത്തത്തിനു പകരം സുരക്ഷിതമായ ദൂരത്തു നിന്നു അവയെ വെടിവെച്ചിടുന്നതിനും അതു നമ്മെ

പ്രാപ്തരാക്കുന്നു. രണ്ടു ദശലക്ഷത്തിലേറെ വർഷങ്ങളായി, മനുഷ്യരുടെ നാഡീവ്യൂഹ സംവിധാനം വളർന്നുകൊണ്ടേയിരുന്നു, എന്നാൽ ചില കൽച്ചീൾ കത്തികളും കൂർമുനയുള്ള വടികളും ഒഴിച്ചാൽ അതിനു തെളിവു കാണിക്കുന്നതിനു കാര്യമായി യാതൊന്നും തന്നെ മനുഷ്യരുടെ പക്കലില്ല. അപ്പോൾപ്പിന്നെ അത്തരത്തിൽ വലിയ മനുഷ്യത്തലച്ചോറുകളുടെ പരിണാമത്തിലേക്കു ആ രണ്ടു ദശലക്ഷം വർഷക്കാലം നയിച്ചത് എന്താണ്? തുറന്നുപറയട്ടെ, നമുക്ക് അറിഞ്ഞു കൂടാ.

മനുഷ്യരുടെ മറ്റൊരു സവിശേഷതയാണ് നാം രണ്ടു കാലുകളിൽ നിവർന്നു നടക്കുന്നുവെന്നത്. വേട്ടയാടാനുള്ള മൃഗങ്ങൾക്കോ ശ്ത്രുക്കൾക്കോ വേണ്ടി നിരീക്ഷിക്കുന്നത് നിവർന്നു നില്ക്കുമ്പോൾ എളുപ്പമുള്ള കാര്യമാണ്. നീക്കത്തിനായി അനുപേക്ഷണീയമല്ലാത്ത കൈകൾ കല്ലെറിയുകയോ ആംഗ്യം കാണിക്കുകയോ പോലെ മറ്റ് ഉദ്ദേശ്യങ്ങൾക്കായി ഉപയോഗപ്പെടുത്തുകയും ചെയ്യാം. എത്രയും കൂടുതൽ കാര്യങ്ങൾ കൈകൾ കൊണ്ടു ചെയ്യാൻ കഴിയുമോ, അത്രയും വിജയശ്രീലാളിതരായിരിക്കും അവയുടെ ഉടമകൾ, അതുകൊണ്ട് പരിണാമ സമ്മർദ്ദം നാഡികളും സൂക്ഷ്മോപയോഗക്ഷമമായ മസിലുകളും കൂടിയ അളവിൽ കൈവെള്ളകളിലും വിരലുകളിലും കേന്ദ്രീകരിക്കുകയുണ്ടായി. അതിന്റെ ഫലമായി, മനുഷ്യർക്ക് തങ്ങളുടെ കൈകൾകൊണ്ട് അതിസങ്കീർണ്ണമായ പ്രവൃത്തികൾ ചെയ്യാൻ കഴിയുന്നു. പ്രത്യേകിച്ച്, അവർക്ക് പരിഷ്കൃതമായ ആയുധങ്ങളും ഉപകരണങ്ങളും ഉണ്ടാക്കാൻ കഴിയും. ആയുധങ്ങളും ഉപകരണങ്ങളും ഉണ്ടാക്കാനുള്ള കഴിവിനുള്ള ആദ്യ തെളിവ് 2.5 ദശലക്ഷം വർഷങ്ങൾക്കു മുമ്പ് കാണപ്പെട്ടു. പുരാതന മനുഷ്യരെ ആർക്കിയോളജിസ്റ്റുകൾ (പുരാവസ്തുശാസ്ത്രജ്ഞർ) തിരിച്ചറിയുന്നത് ആയുധങ്ങളും ഉപകരണങ്ങളും നിർമ്മിക്കുകയും ഉപയോഗിക്കുകയും ചെയ്യുന്ന തിനുള്ള മാനദണ്ഡം ഉപയോഗപ്പെടുത്തിയാണ്.

എങ്കിലും നിവർന്നു നടക്കുന്നതിൽ ചില പാകപ്പിഴകളുണ്ട്. നാലു കാലിൽ നടക്കുന്ന, താരതമ്യേന ചെറിയ ഒരു തലയുണ്ടായിരുന്ന ഒരു ജീവിയെ താങ്ങുന്നതിനുള്ള അസ്ഥികൂടമാണ് ദശലക്ഷക്കണക്കിനു വർഷങ്ങളിലൂടെ നമ്മുടെ കുരങ്ങന്മാരായ മുൻമുറക്കാർ വികസിപ്പിച്ചത്. നിവർന്നുനില്ക്കാൻ പാകത്തിൽ മാറ്റങ്ങൾ വരുത്തുക വലിയ

ഒരു വെല്ലുവിളിയായിരുന്നു. പ്രത്യേകിച്ചും അസ്ഥികൂടത്തിന് വളരെ വലിയ ഒരു തല താങ്ങേണ്ടിയിരുന്നതിനാൽ. ഉയർന്നുള്ള കാഴ്ചയ്ക്കും അദ്ധ്വാനത്തിനായി സ്വതന്ത്രമാക്കപ്പെട്ട കൈകൾക്കും പകരമായി മനുഷ്യർ നടുവേദനകളും കഴുത്തുവേദനകളും അനുഭവിക്കേണ്ടിവന്നു.

സ്ത്രീകൾക്ക് കൂടുതൽ കഷ്ടപ്പാടുണ്ടായി. നിവർന്നുള്ള നടത്തത്തിന് ഇടുങ്ങിയ ഇടുപ്പാണ് ആവശ്യം, പ്രസവനാളിക്ക് അത് ഇടുക്കമുണ്ടാക്കി. അതാകട്ടെ കുഞ്ഞുങ്ങളുടെ തല കൂടുതൽ കൂടുതൽ വലുതായിക്കൊണ്ടിരുന്ന സമയത്താണ് സംഭവിക്കുന്നത്. മനുഷ്യസ്ത്രീകൾക്ക് പ്രസവസമയത്തെ മരണം ഒരു പ്രധാന അപകടമായിത്തീർന്നു. മുമ്പ് കുഞ്ഞുങ്ങളുടെ തലച്ചോറും തലയും താരതമ്യേന വലിപ്പക്കുറവുള്ളതും മൃദുവുമായിരുന്ന കാലത്ത് പ്രസവിച്ച സ്ത്രീകൾക്ക് കുറെക്കൂടി എളുപ്പത്തിൽ കാര്യം നിർവഹിക്കാൻ കഴിഞ്ഞു, കൂടുതൽ കുഞ്ഞുങ്ങളെ പ്രസവിക്കുന്നതിനായി ജീവിച്ചിരിക്കുകയും ചെയ്തു. സ്വാഭാവികമായ തെരഞ്ഞെടുക്കൽ അതിന്റെ ഫലമായി നേരത്തെയുള്ള പ്രസവത്തെ കൂടുതൽ ഇഷ്ടപ്പെട്ടു. വാസ്തവത്തിൽ, മറ്റു മൃഗങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ, മനുഷ്യർ സമയമെത്തുന്നതിനു മുമ്പ് പിറക്കുന്നു, അവരുടെ പ്രധാന അവയവങ്ങൾ അപ്പോളും വികസിതമായിക്കഴിഞ്ഞിട്ടില്ല. ജനിച്ചു കഴിഞ്ഞയുടൻ ഒരു കുതിരക്കുട്ടിക്ക് ഓടാൻ കഴിയും. ഏതാനും ആഴ്ച് പ്രായമാകുമ്പോൾ ഭക്ഷണം തേടി ഒരു പൂച്ചക്കുഞ്ഞു മാതാവിനെ വിട്ടു പോകുന്നു. മനുഷ്യക്കുഞ്ഞുങ്ങൾ നിസ്സഹായരാണ്, നിലനില്പിനും സുരക്ഷയ്ക്കും വിദ്യാഭ്യാസത്തിനും വേണ്ടി അനേകം വർഷം തങ്ങളുടെ മുതിർന്നവരെ ആശ്രയിക്കുന്നു.

മനുഷ്യരാശിയുടെ അസാധാരണമായ സാമൂഹ്യ കഴിവുകൾക്കും അതിന്റെ അനിതരസാധാരണമായ സാമൂഹ്യ പ്രശ്നങ്ങൾക്കും അതു വലിയ തോതിൽ ഇടയാക്കുന്നു. കൊച്ചുകുട്ടികൾക്കും തങ്ങൾക്കും മതിയായത്ര ഭക്ഷണം കണ്ടെത്താൻ ഏകയായ മാതാക്കൾക്കു പ്രയാസമാണ്, പ്രത്യേകിച്ച്, ആവശ്യക്കാരായ കുഞ്ഞുങ്ങൾ തങ്ങളുടെ വാലായി കൂടെ നടക്കുമ്പോൾ. കുട്ടികളെ വളർത്തുന്നതിന് കുടുംബാംഗങ്ങളുടെയും അയല്ക്കാരുടെയും സഹായം ആവശ്യമാണ്. ഒരു മനുഷ്യനെ വളർത്തിയെടുക്കുന്നതിന് ഏറെ സമയം വേണ്ടിവരുന്നു. ശക്തമായ സാമൂഹ്യബന്ധം

രൂപപ്പെടുത്തുന്നതിന് കഴിവുള്ളവർക്കു മാത്രമാണ് പരിണാമം പ്രയോജനം ചെയ്തത്. തന്നെയുമല്ല, മനുഷ്യർ അവികസിതമായി ജനിക്കുന്നതിനാൽ, മറ്റേതൊരു ജന്തുവിനെക്കാളും കൂടിയ അളവിൽ അവരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനും അവർക്ക് സാമൂഹ്യ സംസ്കാരം പകരുന്നതിനും കഴിയുന്നതാണ്. മിക്ക സസ്തനികളും ഗർഭപാത്രത്തിൽ നിന്നു പുറത്തുവരുന്നത് തിളക്കമുള്ള പിഞ്ഞാണപ്പാത്രം പോലെയാണ് - അതിനെ പരുവപ്പെടുത്താൻ നടത്തുന്ന ഏതു ശ്രമവും അതിന് പാടു വരുത്തുകയും അതല്ലെങ്കിൽ അതിനെ നശിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യർ ഗർഭപാത്രത്തിൽ നിന്നു പുറത്തേക്കു വരുന്നത് തീച്ചുളയിൽ നിന്നു ഒഴുകിയിറങ്ങുന്ന സ്ഫടികം പോലെയാണ്. അവയെ തിരിക്കാനും വലിച്ചു നീട്ടാനും രൂപപ്പെടുത്താനും വലിയ അളവുവരെ കഴിയുന്നതാണ്. അതുകൊണ്ടാണ് നമ്മുടെ കുഞ്ഞുങ്ങൾക്ക് വിദ്യാഭ്യാസം കൊടുക്കുന്നതിനും ക്രിസ്ത്യാനിയോ ബൗദ്ധനോ മുതലാളിയോ സോഷ്യലിസ്റ്റോ വഴക്കാളിയോ സമാധാനപ്രിയനോ ആയി വളർത്തുന്നതിനും നമുക്കു കഴിയുന്നത്.

ഒരു വലിയ തലച്ചോറ്, ആയുധങ്ങളുടെയും ഉപകരണങ്ങളുടെയും ഉപയോഗം, ഉയർന്ന പഠനശേഷി, സങ്കീർണ്ണമായ സാമൂഹ്യഘടന എന്നിവയൊക്കെ വലിയ നേട്ടങ്ങളാണെന്നു നാം ചിന്തിക്കുന്നു. ഭൂമിയിലെ ഏറ്റവും ശക്തിയുള്ള മൃഗമായി അതു മനുഷ്യനെ മാറ്റിയെടുത്തു എന്നതു വ്യക്തമാണ്. എന്നാൽ മനുഷ്യർ ഈ നേട്ടങ്ങളെല്ലാം രണ്ടു ദശലക്ഷം വർഷക്കാലം മുഴുവൻ അനുഭവിക്കുന്നുണ്ടായിരുന്നു, അക്കാലത്ത് അവർ ദുർബലരും പ്രത്യേകതകളില്ലാത്തവരുമായ ജീവികളായി കഴിഞ്ഞുകൂടി. ഒരു ദശലക്ഷം വർഷം മുമ്പ് ജീവിച്ചിരുന്ന മനുഷ്യർ, തങ്ങൾക്ക് വലിപ്പുമുള്ള തലച്ചോറും കൂർമുനയുള്ള ശിലായുധങ്ങളും ഉണ്ടായിരുന്നിട്ടും, ആക്രമണകാരികളെ നിരന്തരം ഭയന്നുകൊണ്ടാണ് ജീവിച്ചത്, ദുർലഭമായി മാത്രം വലിയ മൃഗങ്ങളെ വേട്ടയാടി, മുഖ്യമായും സസ്യങ്ങൾ ശേഖരിച്ചു ഉപജീവിച്ചു, പ്രാണികളെയും ചെറിയ ജീവികളെയും കൂടുതൽ ശക്തരായ മാംസഭുക്കുകൾ അവശേഷിപ്പിച്ച മാംസവും ഭക്ഷിച്ചു.

ആദ്യകാല കല്ലായുധങ്ങളുടെ ഏറ്റവും പ്രധാന ഉപയോഗങ്ങളിൽ ഒന്ന് മജ്ജ പാപ്യമാകത്തക്കവണ്ണം എല്ലു പൊട്ടിക്കുക എന്നതായിരുന്നു. അതു നമ്മുടെ യഥാർത്ഥ രീതിയായിരുന്നുവെന്നു ചില ഗവേഷകർ കരുതുന്നു. മരംകൊത്തിക്കിളികൾ തടിയുടെ തോലിനടിയിലെ പ്രാണികളെ പിടിച്ചുതിന്നുന്നതുപോലെ, ആദ്യകാല മനുഷ്യർ എല്ലിൽ നിന്നു മജ്ജ വലിച്ചെടുക്കുന്നതിൽ പ്രാവീണ്യമുള്ളവരായിരുന്നു. എന്തുകൊണ്ടു മജ്ജ? കൊള്ളാം, ഒരു സിംഹക്കൂട്ടം ഒരു ജിറാഫിനെ വേട്ടയാടി തിന്നുന്നതു നിങ്ങൾ നിരീക്ഷിക്കുന്നുവെന്നു കരുതുക. അതു കഴിയുന്നതുവരെ നിങ്ങൾ ക്ഷമയോടെ കാത്തിരിക്കുന്നു. എന്നാൽ അപ്പോളും നിങ്ങളുടെ തവണ എത്തുന്നില്ല, കാരണം ആദ്യം ഹയാനകളും ചെന്നായകളും - അവയുമായി മത്സരിക്കാൻ നിങ്ങൾക്കു ധൈര്യമില്ല - അവശേഷിക്കുന്ന മാംസം ഭക്ഷിക്കുന്നു. അതിനു ശേഷം മാത്രമാണ് നിങ്ങളും സംഘവും ആ ശവത്തിന് അടുത്തെത്തുന്നതിന് ധൈര്യപ്പെടുന്നത്. ഇടത്തും വലത്തും ശ്രദ്ധാപൂർവം നോക്കിയിട്ട് നിങ്ങൾ അവശേഷിക്കുന്ന ഭക്ഷണ പദാർത്ഥത്തെ കൈകാര്യം ചെയ്യുന്നു.

നമ്മുടെ ചരിത്രവും മനശ്ശാസ്ത്രവും മനസ്സിലാക്കുന്നതിന് ഇത് പ്രധാനപ്പെട്ട ഒരു കാര്യമാണ്. ഭക്ഷണച്ചങ്ങലയിൽ ഹോമോ ജനുസിന്റെ സ്ഥാനം, അടുത്ത കാലം വരെ, മദ്ധ്യത്തിൽ ആയിരുന്നു. ദശലക്ഷക്കണക്കിനു വർഷങ്ങളായി, മനുഷ്യർ ചെറുജീവികളെ വേട്ടയാടുകയും തങ്ങൾക്കാകുന്നതൊക്കെ ശേഖരിക്കുകയും ചെയ്തു, അപ്പോളൊക്കെയും വലിയ വേട്ടക്കാരായ മൃഗങ്ങൾ അവരെ വേട്ടയാടി. 400,000 വർഷം മുമ്പു മാത്രമാണ് മനുഷ്യന്റെ അനേകം സ്പീഷിസുകൾ വലിയ മൃഗങ്ങളെ സ്ഥിരമായി വേട്ടയാടുന്നതിനു തുടക്കമിട്ടത്, കഴിഞ്ഞ 100,000 വർഷങ്ങളിൽ മാത്രമാണ് - ഹോമോ സാപിയൻസിന്റെ ഉദയത്തോടെയാണ് - മനുഷ്യൻ ഭക്ഷണച്ചങ്ങലയുടെ ഉയരത്തിൽ എത്തിയത്.

മദ്ധ്യത്തിൽ നിന്നു മുകളിലേക്കുള്ള ശ്രദ്ധേയമായ ആ ചാട്ടത്തിന് വളരെ വലുതായ അനന്തരഫലമുണ്ടായി. സിംഹം, സ്രാവ് എന്നിവപോലെ പിരമിഡിന്റെ മുകളിലുണ്ടായിരുന്ന മറ്റു മൃഗങ്ങൾ ആ നിലയിലേക്ക് പരിണമിച്ചത് വളരെ സാവധാനത്തിലാണ്, ദശലക്ഷക്കണക്കിന് വർഷങ്ങളിലായി. അങ്ങനെ പരിസ്ഥിതി സംവിധാനത്തിന് വല്ലാത്ത കോട്ടം

ഏല്പ്പിക്കാത്ത വിധത്തിൽ സിംഹത്തെയും സ്രാവിനെയും തടയുന്ന തരം തടസങ്ങളും തുലനങ്ങളും വികസിപ്പിക്കുന്നതിന് പരിസ്ഥിതി സംവിധാനത്തിന് പ്രാപ്തിയുണ്ടായി. സിംഹങ്ങൾ അപകടകാരികളായതനുസരിച്ച് മാനുകൾ കൂടുതൽ വേഗത്തിൽ ഓടുന്ന നിലയിലേക്ക്, ഹയനകൾ കൂടുതൽ സഹകരിക്കുന്നതിലേക്ക്, കാണ്ടാമൃഗങ്ങൾ കൂടുതൽ ദേഷ്യക്കാരാകുന്നതിലേക്ക് പരിണമിച്ചു. അതിൽനിന്നു വ്യത്യസ്തമായി, മനുഷ്യരാശി മുകളിലേക്ക് വളരെ വേഗത്തിൽ കയറി, അതിനോടു സമരസപ്പെടുന്നതിന് പരിസ്ഥിതി സംവിധാനത്തിന് സമയം ലഭിക്കാത്തത്ര വേഗതയിൽ കയറി. ഗ്രഹത്തിലെ മുകൾനിരയിലെ ആക്രമണകാരികളിൽ മിക്കതും ഗംഭീര ജീവികളാണ്. ദശലക്ഷക്കണക്കിനായ വർഷങ്ങളിലെ മേധാവിത്തം അവയിൽ ആത്മവിശ്വാസം നിറച്ചു. സാപിയൻസ് അതിൽ നിന്നു വ്യത്യസ്തമായി വെള്ളരിക്കാപ്പട്ടണത്തിലെ ഏകാധിപതിയെ പോലെയാണ്. അടുത്തയിടവരെ സാവന്നയിലെ കീഴാളരിൽ ഒന്നായിരുന്ന നാം ഭീതിയും ഉത്കണ്ഠയും നിറഞ്ഞവരാണ്, അതു നമ്മെ കൂടുതൽ ക്രൂരരും അപകടകാരികളും ആക്കുന്നു. വിനാശകരമായ യുദ്ധം മുതൽ പരിസ്ഥിതിത്തകർച്ച വരെ, ചരിത്രത്തിലെ ദുരന്തങ്ങളിൽ പലതും ഈ അതിവേഗ ചാട്ടത്തിന്റെ പരിണതഫലമാണ്.

## പാചകക്കാരുടെ ഒരു വംശം

മുകളിലേക്കുള്ള മാർഗ്ഗത്തിലെ ഒരു പ്രധാന ചുവട് തീയ് വീടുകളിൽ ഉപയോഗപ്പെടുത്തിയതാണ്. 800,000 വർഷങ്ങൾ മുമ്പു പോലും ചില മനുഷ്യ സ്പീഷീസുകൾ തീയ് വല്ലപ്പോളും ഉപയോഗിച്ചിരുന്നിരിക്കാം. 300,000 വർഷം മുമ്പ്, ഹോമോ എറക്ടസും നിയാണ്ടർതാൽസും ഹോമോ സാപിയൻസിന്റെ പിതാമഹന്മാരും ദൈനംദിന ജീവിതത്തിൽ തീയ് ഉപയോഗിച്ചിരുന്നു. പ്രകാശത്തിനും ചൂടിനും മനുഷ്യർക്ക് ആശ്രയിക്കാവുന്ന ഒരു സ്രോതസും ചുറ്റിത്തിരിയുന്ന സിംഹങ്ങൾക്കെതിരെ വിനാശകരമായ ഒരു ആയുധവും ഇപ്പോൾ ഉണ്ട്. അധികം കഴിയാതെ, മനുഷ്യർ തങ്ങളുടെ ചുറ്റുപാടുകൾക്ക് മനഃപൂർവം തീയിട്ടുതുടങ്ങിയിരിക്കണം. കടന്നു പോകാൻ പോലും പ്രയാസമുള്ള തിങ്ങിയ വനങ്ങളെ ശ്രദ്ധാപൂർവം കൈകാര്യം ചെയ്യുന്ന തീയിടൽകൊണ്ട്

വേട്ടയാടാവുന്ന മൃഗങ്ങൾ നിറഞ്ഞ മികച്ച പുൽമേടാക്കിമാറ്റാൻ കഴിയുന്നതാണ്. തന്നെയുമല്ല, തീയണഞ്ഞുകഴിയുമ്പോൾ, ശിലായുഗ സംരംഭകർക്ക് പുകയുതിരുന്ന അവശിഷ്ടങ്ങൾക്കിടയിലൂടെ നടന്ന് കരിഞ്ഞുവെന്ത മൃഗങ്ങളെയും ഫലങ്ങളും കിഴങ്ങുകളും ശേഖരിക്കാൻ കഴിയുമായിരുന്നു.

എന്നാൽ തീയ്ക്ക് ചെയ്യാൻ കഴിയുന്ന ഏറ്റവും നല്ല കാര്യം പാചകം ചെയ്യുക എന്നതായിരുന്നു. മനുഷ്യർക്ക് പ്രാകൃതമായ രീതിയിൽ ദഹിപ്പിക്കാൻ കഴിയാത്ത ഭക്ഷണങ്ങളെ - ഗോതമ്പ്, അരി, ഉരുളക്കിഴങ്ങ് - നമ്മുടെ സ്ഥിരമായ ഭക്ഷണത്തിന്റെ ഭാഗമാക്കിയത് പാചകം മൂലമാണ്. തീയ് ഭക്ഷണത്തിന്റെ രസതന്ത്രത്തെ മാത്രമല്ല അതിന്റെ ജീവശാസ്ത്രത്തെയും മാറ്റി. പാചകം ഭക്ഷണത്തിൽ കടന്നുകൂടുന്ന അണുക്കളെയും പരാന്നഭോജികളെയും കൊന്നുകളഞ്ഞു. മനുഷ്യർക്ക് പണ്ടുമുതലക്കേ ഇഷ്ടവിഭവങ്ങളായ ഫലങ്ങളും പരിപ്പുകളും പ്രാണികളും മാംസവും ചവയ്ക്കുന്നതും ദഹിപ്പിക്കുന്നതും എളുപ്പമായി, പാകം ചെയ്യാത്ത ഭക്ഷണം ചവയ്ക്കുന്നതിന് ചിമ്പാൻസി ദിവസവും അഞ്ചു മണിക്കൂർ ചെലവഴിക്കുമ്പോൾ, പാകം ചെയ്ത ഭക്ഷണം കഴിക്കുന്ന ആളുകൾക്ക് ഒരൊറ്റ മണിക്കൂർ ധാരാളമാണ്.

പാചകത്തിന്റെ വരവ് കൂടുതൽ തരം ഭക്ഷണം കഴിക്കുന്നതിനും ഭക്ഷിക്കുന്നതിനു വേണ്ടി ചെലവഴിക്കുന്ന സമയം കുറയ്ക്കുന്നതിനും കുറെക്കൂടി ചെറിയ പല്ലും നീളക്കുറവുള്ള കുടലും ഉപയോഗപ്പെടുത്തുന്നതിനും മനുഷ്യർക്ക് അവസരമൊരുക്കി. പാചകത്തിന്റെ വരവും മനുഷ്യന്റെ കുടൽനാളത്തിന്റെ നീളം കുറഞ്ഞതും മനുഷ്യരുടെ തലച്ചോറിന്റെ വളർച്ചയും തമ്മിൽ നേരിട്ടു ബന്ധമുണ്ടെന്നു ചില ഗവേഷകർ വിശ്വസിക്കുന്നു. നീളക്കൂടുതലുള്ള കുടലും വലിയ തലച്ചോറും ഏറെ ഊർജം ഉപയോഗപ്പെടുത്തുന്നവയാണ്. അവ രണ്ടും ഒരുപോലെ സ്വന്തമായിരിക്കുന്നത് കാഠിന്യമുളവാക്കുന്നു. കുടലുകളുടെ നീളം കുറച്ച് അവയുടെ ഊർജോപഭോഗം കുറയ്ക്കുന്നതിലൂടെ, പാചകം നിയാണ്ടർതാൽസിലും സാപിയൻസിലും വലിയ തലച്ചോറിനുള്ള വഴി തെളിച്ചു.

തീയ് മനുഷ്യനും മറ്റു മൃഗങ്ങൾക്കും ഇടയിൽ വലിയ വിടവ് തുറക്കുകയും ചെയ്തു. ഏതാണ്ട് എല്ലാ മൃഗങ്ങളുടെയും ശക്തി അവയുടെ ശരീരത്ത (പേശികളുടെ ബലം, പല്ലിന്റെ വലിപ്പം,

ചിറകിന്റെ വീതി) ആശ്രയിച്ചിരിക്കുന്നു. അവയ്ക്ക് കാറ്റിനെയും ഒഴുക്കിനെയും ഉപയോഗപ്പെടുത്താൻ കഴിഞ്ഞേക്കുമെങ്കിലും, ഈ പ്രകൃതി ശക്തികളെ നിയന്തിക്കാൻ അവർക്കു കഴിയുകയില്ല, തങ്ങളുടെ ശരീരത്തിന്റെ രൂപം എപ്പോളും അവർക്ക് പരിമിതിയുളവാക്കുന്നു. കഴുകന്മാർ, ഉദാഹരണമായി, തറയിൽ നിന്നുയരുന്ന താപസ്തംഭങ്ങളെ കണ്ടെത്തുകയും തങ്ങളുടെ ഭീമാകാരമായ ചിറകു വിടർത്തിവച്ചുകൊണ്ട് ചൂടുവാതം തങ്ങളെ മുകളിലേക്ക് ഉയർത്തുന്നതിനു നിന്നുകൊടുക്കുകയും ചെയ്യുന്നു. എന്നാൽ കഴുകന്മാർക്ക് താപസ്തംഭങ്ങളുടെ സ്ഥാനം നിയന്ത്രിക്കാൻ കഴിയുകയില്ല, അവയ്ക്ക് തങ്ങളെ വഹിക്കാനുള്ള പരമാവധി കഴിവ് തികച്ചും തങ്ങളുടെ ചിറകിന്റെ വലിപ്പത്തിന് ആനുപാതികമാണ്.

മനുഷ്യർ തീയ് ഉപയോഗപ്പെടുത്തിയപ്പോൾ, അവർ വിധേയത്വമുള്ളതും പരിമിതികളില്ലാതെ സാദ്ധ്യതയുള്ളതുമായ ഒരു ശക്തിയ്ക്കു മേൽ നിയന്ത്രണം നേടിയെടുത്തു. കഴുകന്മാരിൽ നിന്നു വ്യത്യസ്തമായി, എവിടെ എപ്പോൾ ഒരു നാളം തെളിയ്ക്കണമെന്നു മനുഷ്യർക്ക് തിരഞ്ഞെടുക്കാൻ കഴിയുമായിരുന്നു. തീയ് ഉപയോഗപ്പെടുത്തി അവർക്ക് വളരെയേറെ കാര്യങ്ങൾ ചെയ്തെടുക്കാൻ കഴിഞ്ഞു. ഏറ്റവും പ്രധാനമായി, തീയുടെ ശക്തി മനുഷ്യശരീരത്തിന്റെ രൂപത്തെയോ ഘടനയെയോ ബലത്തെയോ ആശ്രയിച്ച് പരിമിതപ്പെട്ടിരുന്നില്ല. ഒരൊറ്റ സ്ത്രീയ്ക്ക് ഒരു കൽച്ചീളോ തീക്കമ്പോ കൊണ്ട് ഒരു വനത്തെ മുഴുവൻ മണിക്കൂറുകൾ കൊണ്ട് ചാരമാക്കാൻ കഴിയുമായിരുന്നു. തീയെ ഉപയോഗപ്പെടുത്തുന്നത് വരാനുള്ള കാര്യങ്ങളുടെ ഒരു സൂചനയായിരുന്നു.

## നമ്മുടെ സഹോദരങ്ങളുടെ സൂക്ഷിപ്പുകാർ

തീയുടെ നേട്ടങ്ങളുണ്ടെങ്കിലും, 150,000 വർഷം മുമ്പും മനുഷ്യർ വിളുമ്പിൽ കഴിയുന്ന ജീവികളായിരുന്നു. അവർക്ക് ഇപ്പോൾ സിംഹത്തെ പേടിപ്പിച്ചകറ്റാം, തണുപ്പുള്ള രാത്രികളിൽ ചൂടുകായാം, ഇടക്കൊക്കെ വനത്തിന് തീയിടാം. എങ്കിലും എല്ലാ സ്പീഷിസുകളും കൂട്ടിയെണ്ണിയാലും, ഇന്തോനേഷ്യൻ ദ്വീപസമൂഹങ്ങൾക്കും ഐബീരിയൻ ഉപഭൂഖണ്ഡത്തിനുമിടയിൽ ഒരുപക്ഷേ ഒരു ദശലക്ഷത്തിൽ അധികം മനുഷ്യർ

ജീവിക്കുന്നുണ്ടാവില്ല, പരിസ്ഥിതി റഡാറിൽ വെറും ഒരു കരടു മാത്രം.

നമ്മുടെ തന്നെ സ്പീഷിസായ ഹോമോ സാപിയൻസ് അപ്പോളേക്കും ലോക രംഗ വേദിയിൽ സന്നിഹിതമായിക്കഴിഞ്ഞിരുന്നു, എന്നാൽ ആഫ്രിക്കയുടെ ഒരു കോണിൽ തന്റെ കാര്യം മാത്രം നോക്കി ജീവിക്കുകയാണ്. മനുഷ്യരുടെ ഏതോ മുൻകാല ഇനത്തിൽ നിന്നു ഹോമോ സാപിയൻസ് എന്നു കണക്കാക്കാൻ കഴിയുന്ന മൃഗം എവിടെ എപ്പോൾ ആദ്യം ഉരുത്തിരിഞ്ഞുവെന്നു കൃത്യമായി നമുക്കറിഞ്ഞുകൂടാ. എന്നാൽ കാഴ്ചയിൽ നമ്മെപ്പോലെയിരിക്കുന്ന സാപിയൻസ് പൂർവ ആഫ്രിക്കയിൽ 150,000 വർഷം മുമ്പ് താമസിച്ചിരുന്നുവെന്നു മിക്ക ശാസ്ത്രജ്ഞരും സമ്മതിക്കുന്നു. ഒരു ആധുനിക മോർഗിൽ അവയിൽ ഒന്നിന്റെ ശവശരീരം എത്തിച്ചേർന്നാൽ, പ്രത്യേകമായി യാതൊന്നുംതന്നെ പതോളജിസ്റ്റിന്റെ ശ്രദ്ധയിൽ പെടുകയില്ല. തീയുടെ അനുഗ്രഹം മൂലം, അവർക്കു തങ്ങളുടെ പിതാമഹന്മാരെക്കാൾ വലിപ്പക്കുറവുള്ള പല്ലുകളും താടിയെല്ലുമാണ് ഉണ്ടായിരുന്നത്, അതേസമയം അവർക്ക് വലിയ തലച്ചോറ്, നമ്മുടേതിന്റെയത്ര വലിപ്പമുള്ളത്, ഉണ്ടായിരുന്നു.

70,000 വർഷം മുമ്പ്, പൂർവ ആഫ്രിക്കയിൽ നിന്നുള്ള സാപിയൻസ് അറേബ്യൻ ഉപഭൂഖണ്ഡത്തിലേക്കു പടരുകയും, അവിടെനിന്ന് വളരെ വേഗത്തിൽ യുറേഷ്യയിലെ കരപ്രദേശങ്ങളിലേക്ക് വ്യാപിക്കുകയും ചെയ്തുവെന്നും ശാസ്ത്രജ്ഞർ അംഗീകരിക്കുന്നു.




*മാപ്പ് 1. ഹോമോ സാപിയൻസ് ഭൂഗോളം കീഴടക്കുന്നു.*

ഹോമോ സാപിയൻസ് അറേബ്യയിൽ എത്തിയപ്പോൾ, യുറേഷ്യയിലെ മിക്ക പ്രദേശങ്ങളും മറ്റു മനുഷ്യർ അതിനുമുമ്പുതന്നെ വാസമുറപ്പിച്ചവയായിരുന്നു. അവർക്ക് എന്തു സംഭവിച്ചു? പരസ്പര വിരുദ്ധമായ രണ്ട് വാദങ്ങൾ നിലനില്ക്കുന്നുണ്ട്. 'കൂടിച്ചേരൽ വാദം' (ഇന്റർബ്രീഡിങ് തീയറി) പറയുന്നത് ആകർഷണത്തിന്റെയും ലൈംഗികതയുടെയും ഇഴുകിച്ചേരലിന്റെയും കഥയാണ്. ആഫ്രിക്കക്കാരായ കുടിയേറ്റക്കാർ ലോകമെങ്ങും വ്യാപിച്ചപ്പോൾ, അവർ മറ്റു മനുഷ്യരായ ജനങ്ങളുമൊത്ത് സന്തതികളെ ഉത്പാദിപ്പിച്ചു; ഇന്നുള്ളവർ ആ കൂടിച്ചേരലിന്റെ അനന്തര ഫലമാണ്.

ഉദാഹരണമായി, സാപിയൻസ് പൂർവേഷ്യയിലും യൂറോപിലും എത്തിച്ചേർന്നപ്പോൾ, അവർ നിയാണ്ടർതാൽസിനെ കണ്ടുമുട്ടി. ആ മനുഷ്യർ സാപിയൻസിനെക്കാൾ പേശീബലമുള്ളവരായിരുന്നു, കുറെക്കൂടി വലിപ്പമുള്ള തലച്ചോറുള്ളവരായിരുന്നു, തണുത്ത കാലാവസ്ഥയിൽ ജീവിക്കാൻ കഴിവുനേടിയവരായിരുന്നു. അവർ ആയുധങ്ങളും തീയും ഉപയോഗിച്ചു, നല്ല വേട്ടക്കാരായിരുന്നു, തങ്ങളുടെ രോഗികളെയും ബലഹീനരെയും കരുതി. (കനത്ത ശരീര പരിമിതികളോടെ അനേകം വർഷം ജീവിച്ച നിയാണ്ടർതാൽസിന്റെ അസ്ഥികൾ പുരാവസ്തു ശാസ്ത്രജ്ഞർ കണ്ടെടുത്തിട്ടുണ്ട്, അവരുടെ ബന്ധുക്കൾ അവരെ ശുശ്രൂഷിച്ചിരുന്നു എന്നതിന്റെ തെളിവാണത്.)

നിയാണ്ടർതാൽസിനെ പലപ്പോളും ചിത്രീകരിച്ചിരിക്കുന്നത് പ്രാകൃതരും കൂരന്മാരും വിഡ്ഢികളുമായ 'ഗുഹാ മനുഷ്യർ' എന്ന നിലയിലാണ്, എന്നാൽ സമീപകാല തെളിവുകൾ അവരുടെ ചിത്രത്തിനു മാറ്റംവരുത്തി.



*3. ഒരു നിയാണ്ടർതാൽ കുട്ടിയെ ഊഹത്തിലൂടെ പുനഃസൃഷ്ടിച്ചത്. ജനിതക തെളിവുകൾ സൂചിപ്പിക്കുന്നത് കുറഞ്ഞ പക്ഷം ചില നിയാണ്ടർതാൽസിനെങ്കിലും നിറമുള്ള ത്വക്കും തലമുടിയും ഉണ്ടായിരുന്നുവെന്നാണ്.*

കൂടിച്ചേരൽ വാദപ്രകാരം, സാപിയൻസ് നിയാണ്ടർതാൽ പ്രദേശങ്ങളിലേക്കു പടർന്നപ്പോൾ, സാപിയൻസ് നിയാണ്ടർതാൽസുമൊത്തു ഇണ ചേർന്നു രണ്ടു ജനങ്ങളും കൂടിച്ചേർന്നുവെന്നാണ്. അതു ശരിയാണങ്കിൽ, ഇന്നു യുറേഷ്യയിൽ താമസിക്കുന്നവർ കലർപ്പില്ലാത്ത സാപിയൻസ് അല്ല. അവർ സാപിയൻസും നിയാണ്ടർതാൽസും ചേർന്നുള്ള ഒരു സങ്കരമാണ്. അതുപോലെ, സാപിയൻസ് പൂർവേഷ്യയിൽ എത്തിച്ചേർന്നപ്പോൾ, അവർ പ്രാദേശികരായ എറെക്സുമായി ഇണചേർന്നു, അങ്ങനെ ചൈനക്കാരും കൊറിയക്കാരും സാപിയൻസിന്റെയും എറെകസിന്റെയും ഒരു സങ്കരമാണ്.

വിപരീത വാദമായി 'പകരംവയ്ക്കൽ വാദം' (റീപ്ലേസ്മെന്റ് തീയറി) പറയുന്നത് വ്യത്യസ്തമായ ഒരു കഥയാണ്.

ചേർന്നുപോകാൻ കഴിയാത്തതിന്റെയും അകൽച്ചയുടെയും ഒരുപക്ഷേ കൂട്ടക്കൊലയുടെയും കഥ. ആ വാദപ്രകാരം സാപിയൻസും മറ്റു മനുഷ്യരും വ്യത്യസ്തമായ ശരീരഘടനയുള്ളവരായിരുന്നു, വ്യത്യസ്തമായ ഇണചേരൽ രീതിയും ശരീരഗന്ധവും ഉള്ളവർ. അവർക്കു പരസ്പരം ലൈംഗികാകർഷണം തോന്നുമായിരുന്നില്ല. ഇനി അഥവാ ഒരു നിയാണ്ടർതാൽ റോമിയോയും ഒരു സാപിയൻസ് ജൂലിയറ്റും പ്രമത്തിലായെങ്കിൽ പോലും, അവർക്ക്പ്രത്യുത്പാദനശേഷിയുള്ള കുഞ്ഞുങ്ങളെ സൃഷ്ടിക്കാൻ കഴിയുമായിരുന്നില്ല. കാരണം, രണ്ടു ജനവിഭാഗങ്ങളെയും വേർതിരിക്കുന്ന ജനിതക വിടവ് തമ്മിൽ ബന്ധിപ്പിക്കാൻ കഴിയാത്ത തരത്തിലുള്ളതായിരുന്നു. രണ്ടു ജനവിഭാഗങ്ങളും വ്യത്യസ്തതയുള്ളവരായിത്തന്നെ നിലനിന്നു. നിയാണ്ടർതാൽസ് നാമാവശേഷമായപ്പോൾ, അതല്ലെങ്കിൽ കൊല്ലപ്പെട്ട് ഇല്ലാതായപ്പോൾ, അവരുടെ ജീനുകൾ അവരോടൊപ്പം ഇല്ലാതായി. ഈ വാദ പ്രകാരം, സാപിയൻസ് മുൻകാല മനുഷ്യജനവിഭാഗങ്ങളുമായി കൂടിച്ചേരാതെ അവരെ നിഷ്കാസിതമാക്കി. അതു ശരിയാണെങ്കിൽ, വർത്തമാനകാലത്തെ എല്ലാ മനുഷ്യരുടെയും പൈതൃകത്തെ പൂർവ ആഫ്രിക്കയിൽ തന്നെ 70,000 വർഷം മുമ്പ് കണ്ടെത്താൻ കഴിയും. നാമെല്ലാവരും 'കലർപ്പില്ലാത്ത സാപിയൻസ്' ആണ്.

അനേകം കാര്യങ്ങൾ ഈ വാദങ്ങളെ ആശ്രിയിച്ചിരിക്കുന്നു. പരിണാമത്തിന്റെ കാഴ്ചപ്പാടിൽ നിന്നു നോക്കുമ്പോൾ, 70,000 വർഷം താരതമ്യേന ഹ്രസ്വമായ ഒരു കാലയിളവാണ്. പകരം വയ്ക്കൽ വാദം ശരിയാണെങ്കിൽ, ജീവിച്ചിരിക്കുന്ന എല്ലാ മനുഷ്യർക്കും ഏറെക്കുറെ ഒരേ ജനിതക സംവിധാനമാണ് ഉള്ളത്, അവർക്കിടയിലുള്ള വംശീയ വ്യത്യാസം കണക്കിലെടുക്കാൻമാത്രമില്ല. എന്നാൽ കൂടിച്ചേരൽ വാദം ശരിയാണെങ്കിൽ, ആഫ്രിക്കക്കാരും യൂറോപ്യന്മാരും ഏഷ്യക്കാരും തമ്മിൽ ജനിതക വ്യത്യാസം ഉണ്ടായിരിക്കണം, ആ വ്യത്യാസങ്ങൾ ലക്ഷക്കണക്കിനു വർഷങ്ങൾ പിന്നോട്ടുപോകുന്നവ ആയിരിക്കണം. അതൊരു രാഷ്ട്രീയ ഡൈനമിറ്റാണ്, വളരെ സ്ഫോടനസ്വഭാവത്തോടു കൂടിയ വംശീയവാദങ്ങൾക്ക് അതു വളംവച്ചേക്കാം.

സമീപകാല ദശകങ്ങളിൽ പകരംവയ്ക്കൽ വാദമാണ് രംഗത്തുള്ളവർ പൊതുവെ അംഗീകരിക്കുന്നത്. അതിനെ

പിന്തുണയ്ക്കുന്ന ഉറപ്പുള്ള പുരാവസ്തു തെളിവുകൾ ലഭ്യമാണ്. രാഷ്ട്രീയമായും അതാണ് നല്ലത്. (വംശീയവാദത്തിന്റെ തേനീച്ചപ്പെട്ടിയിലേക്ക് കല്ലെറിയാൻ ശാസ്ത്രജ്ഞർക്ക് യാതൊരു താല്പര്യവുമില്ല.) എന്നാൽ 2010-ൽ നിയാണ്ടർതാൽ ജീനുകളെ കുറിച്ചു നാലു വർഷമായി നടത്തിവന്നിരുന്ന ഒരു പഠനത്തിന്റെ ഫലം പ്രസിദ്ധീകരിച്ചപ്പോൾ, അതിനവസാനമായി. വർത്തമാനകാലത്തെ മനുഷ്യരുടെ ഡിഎൻഎയുമായി വിശാലതലത്തിൽ താരതമ്യപ്പെടുത്തുന്നതിന് ആവശ്യമായതയും ഫോസിലുകളിൽ നിന്നു കലർപ്പില്ലാത്ത നിയാണ്ടർതാൽ ഡിഎൻഎ ശേഖരിക്കാൻ ജനിതക ശാസ്ത്രജ്ഞർക്ക് കഴിഞ്ഞു. അതിന്റെ കണ്ടെത്തലുകൾ ശാസ്ത്രസമൂഹത്തെ ഞെട്ടിച്ചു.

പൂർവേഷ്യയിലെയും യൂറോപിലെയും ആധുനിക ജനങ്ങളുടെ പ്രത്യേക മനുഷ്യ ഡിഎൻഎയിൽ ഒന്നു മുതൽ നാലു ശതമാനം വരെ നിയാണ്ടർതാൽ ഡിഎൻഎ ആണെന്നു കാണപ്പെട്ടു. അതൊരു വലിയ സംഖ്യയല്ല, എങ്കിലും അതു പ്രധാനമാണ്. ഏതാനും മാസങ്ങൾക്കു ശേഷം രണ്ടാമതൊരിക്കൽക്കൂടി ഞെട്ടലുണ്ടായി, ഡെനിസോവയിൽ നിന്നുള്ള ഫോസിൽ വിരലിൽ നിന്നെടുത്ത ഡിഎൻഎ പഠനവിധേയമാക്കിയപ്പോൾ. ആധുനിക മെലനേഷ്യക്കാരുടെയും പ്രാകൃത ആസ്ട്രേലിയക്കാരുടെയും പ്രത്യേക മനുഷ്യ ഡിഎൻഎയുടെ ആറു ശതമാനം വരെ ഡെനിസോവയിലെ ഡിഎൻഎ ആണെന്നു കണ്ടെത്തുകയുണ്ടായി.

ഈ കണ്ടെത്തലുകൾ വാസ്തവമാണെങ്കിൽ - കൂടുതൽ ഗവേഷണം നടക്കുകയാണെന്നും അതിന്റെ കണ്ടെത്തലുകൾ ഈ അഭിപ്രായങ്ങളെ സാധൂകരിക്കുകയോ എതിർക്കുകയോ ചെയ്യാമെന്നും മനസ്സിൽ കരുതുക - കൂടിച്ചേരലുകാർ പറയുന്ന ചില കാര്യങ്ങൾ ശരിയാണ്. പകരംവയ്ക്കൽ വാദക്കാർ പറയുന്നത് തീർത്തും തെറ്റാണെന്നല്ല അതിന്റെ അർത്ഥം. നിയാണ്ടർതാൽസും ഡെനിസോവൻസും വളരെ ചെറിയ അളവു ഡിഎൻഎ മാത്രം നമ്മുടെ വർത്തമാനകാല ജീനുകൾക്കു നല്കിയിരിക്കുന്നു എന്നതിനാൽ, സാപിയൻസും മറ്റു മനുഷ്യ സ്പീഷിസുകളും തമ്മിലുള്ള ഒരു 'കൂടിച്ചേരലി'നെക്കുറിച്ചു പറയുക അസാദ്ധ്യമാണ്. പ്രത്യുത്പാദന ശേഷി നിലനിർത്തുന്ന തരം ഇണചേരൽ തീർത്തും തടയുന്നതിനു മാത്രം വലുതായിരുന്നില്ല. അവർ തമ്മിലുള്ള വ്യത്യസ്തതകൾ എങ്കിലും,

അത്തരം ബന്ധപ്പെടലുകൾ വളരെ ദുർലഭമാക്കുന്ന തരത്തിൽ മാത്രമാണ് അവ നിലനിന്നിരുന്നത്.

അപ്പോൾ പിന്നെ സാപിയൻസും നിയാണ്ടർതാൽസും ഡെനിസോ വൻസും തമ്മിലുള്ള ജീവശാസ്ത്രപരമായ ബന്ധം നാം മനസ്സിലാക്കുന്നത് എങ്ങനെയാണ്? വ്യക്തമായും, കുതിരകളും കഴുതകളും പോലെ തീർത്തും വ്യത്യസ്തമായ സ്പീഷിസുകളായിരുന്നില്ല അവ. അതേ സമയം, അവ ഒരേ സ്പീഷീസിൽ പെട്ട വ്യത്യസ്ത വ്യക്തികളും ആയിരുന്നില്ല, ബുൾഡോഗും സ്പാനിയലും പോലെ. ജീവശാസ്ത്രപരമായ യാഥാർത്ഥ്യം കറുപ്പും വെളുപ്പും പോലെയല്ല. ചാരനിറമുള്ള പ്രധാനപ്പെട്ട മേഖലകളും കൂടിയുണ്ട്. ഒരു പൊതു മുൻഗാമിയിൽ നിന്നു ഉരുത്തിരിഞ്ഞു വന്ന ഏതു രണ്ടു സ്പീഷിസുകളും, ഉദാഹരണമാണ് കുതിരയും കഴുതയും, ഒരിക്കൽ ഒരേ സ്പീഷിസിൽപെട്ട രണ്ട് വ്യക്തിമൃഗങ്ങൾ മാത്രമായിരുന്നു, ബുൾഡോഗിനെയും സ്പാനിയലിനെയും പോലെ. പരസ്പരം തീർത്തും വ്യത്യസ്തമായിക്കഴിയുകയും എന്നാൽ അപ്പോളും ദുർലഭമായ സാഹചര്യങ്ങളിൽ ഇണചേരാനും പ്രത്യുത്പാദനശേഷിയുള്ള സന്താനങ്ങളെ ഉത്പാദിപ്പിക്കാനും കഴിയുകയും ചെയ്യുന്ന ഒരുഘട്ടം രണ്ടു വിഭാഗങ്ങൾക്കും ഉണ്ടായിരുന്നുവെന്നു വരാം. അപ്പോൾ മറ്റൊരു മാറ്റം ഈ അവസാന ബന്ധന നൂലിനെ പൊട്ടിക്കുകയും അവർ വെവ്വേറെ പരിണാമവഴികളിലേക്കു തിരിയുകയും ചെയ്തു.

ഏതാണ്ട് 50,000 വർഷം മുമ്പ്, സാപിയൻസും നിയാണ്ടർതാൽസും ഡെനിസോവൻസും അത്തരമൊരു വേർപിരിയൽ ഘട്ടത്തിൽ ആയിരുന്നുവെന്നു കാണുന്നു. അവർ ഏറെക്കുറെ, എന്നാൽ തീർത്തും അല്ല, വെവ്വേറെ സ്പീഷിസുകൾ ആയിക്കഴിഞ്ഞിരുന്നു. അടുത്ത അദ്ധ്യായത്തിൽ നാം കാണുന്നതുപോലെ, സാപിയൻസ് അപ്പോളേക്കും നിയാണ്ടർതാൽസിൽ നിന്നും ഡെനിസോവൻസിൽ നിന്നും ജനിതകകോഡിന്റെയും ശരീരരീതിയുടെയും വ്യത്യാസത്തിൽ മാത്രമല്ല തിരിച്ചറിവിന്റെയും സാമൂഹ്യ പെരുമാറ്റത്തിന്റെയും കഴിവുകളിൽ വളരെ വ്യത്യസ്തരായിക്കഴിഞ്ഞിരുന്നു. എന്നിട്ടും കാണുന്നത് ദുർലഭമായ അവസരങ്ങളിൽ ഒരു സാപിയൻസിനും ഒരു നിയാണ്ടർതാലിനും പ്രത്യുത്പാദനശേഷിയുള്ള ഒരു സന്തതിയെ ജനിപ്പിക്കാൻ കഴിയുമായിരുന്നുവെന്നാണ്. അതിനാൽ ആ രണ്ടു

സ്പീഷിസിലെ വ്യക്തികൾ തമ്മിൽ ഇടകലർന്നില്ല, എന്നാൽ ഭാഗ്യവാന്മാരായ ഏതാനും നിയാണ്ടർതാൽ ജീനുകൾ സാപിയൻസ് എക്സ്പ്രസിൽ ഒരു യാത്ര തരപ്പെടുത്തുകയുണ്ടായി. സാപിയൻസായ നമുക്ക് ഒരിക്കൽ വ്യത്യസ്തമായ ഒരു സ്പീഷിസിലെ ഒരു മൃഗവുമായി ഇണചേരാനും ഒരുമിച്ചു കുഞ്ഞുങ്ങളെ ജനിപ്പിക്കാനും കഴിയുമായിരുന്നുവെന്നു ചിന്തിക്കുന്നത് നമ്മെ അസ്വസ്ഥപ്പെടുത്തിയേക്കാം, അതോ ആവേശംകൊള്ളിപ്പിക്കുമോ.

എന്നാൽ നിയാണ്ടർതാൽമാരും ഡെനിസോവന്മാരും മറ്റു മനുഷ്യ സ്പീഷിസുകളും സാപിയൻസുമായി കൂടിച്ചേർന്നിരുന്നില്ലെങ്കിൽ, എന്തുകൊണ്ട് അവ അപ്രത്യക്ഷമായി? ഹോമോ സാപിയൻസ് അവരെ വംശനാശത്തിലേക്കു തള്ളിവിട്ടു എന്നതാണ് ഒരു സാദ്ധ്യത. ലക്ഷക്കണക്കിനു വർഷങ്ങൾ നിയാണ്ടർതാലുകൾ ജീവിച്ച ഒരു ബാൾക്കൻ താഴ്വരയിൽ ഒരു സംഘം സാപിയൻസ് എത്തുന്നത് സങ്കല്പിക്കുക. നിയാണ്ടർതാൽമാരുടെ പാരമ്പര്യ ഭക്ഷണവിഭവങ്ങളായ മാനിനെ വേട്ടയാടുന്നതിനും കായകളും ഫലങ്ങളും ശേഖരിക്കുന്നതിനും പുതുമക്കാർ തുടക്കമിടുന്നു. വേട്ടയാടുന്നതിനും ശേഖരിക്കുന്നതിനും കൂടുതൽ കഴിവുള്ളവരാണ് സാപിയൻസ് - അവർക്ക് മെച്ചപ്പെട്ട സാങ്കേതികവിദ്യയും മേന്മയേറിയ സാമൂഹ്യരീതികളും ഉണ്ട് - അതിനാൽ അവർക്ക് വംശവർദ്ധനയുണ്ടാകുകയും വ്യാപിക്കുകയും ചെയ്തു. അത കഴിവുകളില്ലാതിരുന്ന നിയാണ്ടർതാലുകൾ ഭക്ഷണം കണ്ടെത്തുന്നതിനു കൂടുതൽ കൂടുതൽ പ്രയാസപ്പെട്ടു. അവരുടെ ജനസംഖ്യ കുറയുകയും ക്രമേണ ഇല്ലാതാകുകയും ചെയ്തു, ഒരുപക്ഷേ തങ്ങളുടെ സാപിയൻസ് അയല്പക്കാരോടൊപ്പം ചേർന്ന ഒന്നോ രണ്ടോ അംഗങ്ങൾ ഒഴികെ.

സമ്പത്തിനു വേണ്ടിയുള്ള മത്സരം അക്രമങ്ങളായും വംശനാശമായും മാറി എന്നതാണ് മറ്റൊരു സാദ്ധ്യത. സഹിഷ്ണുത സാപിയൻസിന്റെ സ്വഭാവമല്ല. ആധുനിക കാലത്ത്, തൊലിയുടെ നിറത്തിലോ സംസാര ഭാഷയിലോ മതത്തിലോ ഉള്ള ചെറിയ വ്യത്യസ്തത പോലും സാപിയൻസിലെ ഒരു വിഭാഗം മറ്റൊരു വിഭാഗത്തിനെ ഇല്ലാതാക്കുന്നതിനുള്ള കാരണമായിത്തീരുന്നുണ്ട്. തീർത്തും വ്യത്യസ്തതയുള്ള ഒരു

മനുഷ്യ സ്പീഷിസിനു നേർക്ക് പൗരാണിക സാപിയൻസ് കൂടുതൽ സഹിഷ്ണുതയുള്ളവർ ആയിരുന്നിരിക്കുമോ? സാപിയൻസ് നിയാണ്ടർതാൽമാരെ നേരിട്ടപ്പോൾ, അതിന്റെ ഫലമായി ചരിത്രത്തിലെ ആദ്യത്തേതും ഏറ്റവും പ്രധാനപ്പെട്ടതുമായ വംശീയ ശുദ്ധീകരണം സംഭവിച്ചു.

അതു ഏതു രീതിയിൽ സംഭവിച്ചുവെങ്കിലും, എന്തായിരുന്നേനെ എന്ന ചരിത്രത്തിലെ മഹത്തായ ചോദ്യം നിയാണ്ടർതാൽമാർ (മറ്റു മനുഷ്യ സ്പീഷിസുകളും) ഉയർത്തുന്നു. ഹോമോ സാപിയൻസിനോടൊപ്പം നിയാണ്ടർതാൽമാരും ഡെനിസോവൻമാരും നിലനിന്നിരുന്നു വെങ്കിൽ കാര്യങ്ങൾ എങ്ങനെയൊക്കെ ആയിത്തീരുമായിരുന്നു എന്നു സങ്കല്പിച്ചുനോക്കൂ. വ്യത്യസ്തമായ അനേകം മനുഷ്യ സ്പീഷിസുകൾ സഹജീവിക്കുന്ന ഒരു ലോകത്തിൽ ഏതുതരം സംസ്കാരങ്ങളും സമൂഹങ്ങളും രാഷ്ട്രീയ ഘടനകളും ഉയർന്നുവന്നേനെ? ഉദാഹരണമായി, മത വിശ്വാസങ്ങൾ എങ്ങനെയൊക്കെ ആകുമായിരുന്നു? നിയാണ്ടർതാൽമാർ ആദമിൽ നിന്നും ഹവ്വയിൽ നിന്നും ജനിച്ചു എന്നു ഉല്പത്തിപ്പുസ്തകം പറയുമായിരുന്നുവോ? ഡെനിസോവന്മാരുടെ പാപങ്ങൾക്കു വേണ്ടി യേശു മരിക്കുമായിരുന്നുവോ? ഏതു സ്പീഷിസിൽ പെട്ടവരായിരുന്നാലും നീതിമാന്മാരായ മനുഷ്യർക്കു വേണ്ടി സുബർക്കത്തിൽ വാസ സ്ഥലങ്ങൾ തയാറാക്കപ്പെടുമായിരുന്നുവോ? റോമയിലെ ലെഗ്യോനുകളിലും ചൈനാസാമ്രാജ്യത്തിലെ വിശാലമായ ഉദ്യോഗവൃന്ദത്തിലും നിയാണ്ടർതാലുകൾ സേവനം ചെയ്യുമായിരുന്നുവോ? ഹോമോ ജനുസിലെ എല്ലാ അംഗങ്ങളും തുല്യരായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്നുള്ള സത്യം സുവ്യക്തമാണെന്നു അമേരിക്കൻ സ്വാതന്ത്ര്യ പ്രഖ്യാപനത്തിൽ പറയുമായിരുന്നുവോ? എല്ലാ സ്പീഷിസിലും പെട്ട തൊഴിലാളികൾ സംഘടിക്കണമെന്നു കാൾമാർക്സ് ആവശ്യപ്പെടുമായിരുന്നുവോ?

മറ്റൊരു സാദ്ധ്യതയും നമുക്കു ചിന്തിക്കാൻ കഴിയാത്ത വിധത്തിൽ, കഴിഞ്ഞ 10,000 വർഷങ്ങളായി, ഒരൊറ്റ മനുഷ്യ സ്പീഷിസ് എന്ന ആശയത്തോടു നാം വളരെയേറെ പരിചിതരായിക്കഴിഞ്ഞിരിക്കുന്നു. നാം സൃഷ്ടിയുടെ മകുടമാണെന്നും നമുക്കും മറ്റു ജീവികൾക്കും ഇടയിൽ വേർതിരിക്കുന്ന വലിയ ഒരു വിടവു നിലനില്ക്കുന്നുവെന്നും നമ്മുടെ സഹോദരന്മാരുടെയും സഹോദരിമാരുടെയും

അഭാവത്തിൽ ചിന്തിക്കുന്നതിനു എളുപ്പമാണ്. ഹോമോ സാപിയൻസ് ഒരു തരം മൃഗം മാത്രമാണെന്നു ഡാർവിൻ സൂചിപ്പിച്ചപ്പോൾ, ആളുകൾ കോപിഷ്ഠരായി. ഇന്നും അനേകർ അതു വിശ്വസിക്കാൻ വിസമ്മതിക്കുന്നു. നിയാണ്ടർതാൽമാർ ഇന്നു ജീവിച്ചിരുന്നുവെങ്കിൽ, നാം വ്യത്യസ്തമായ ഒരു സൃഷ്ടിയാണെന്നു നാം ചിന്തിക്കുമായിരുന്നുവോ? ഒരുപക്ഷേ അതേ ലക്ഷ്യത്തോടെ ആയിരിക്കണം നമ്മുടെ പൂർവികർ നിയാണ്ടർതാൽമാരെ ഉന്മൂലനം ചെയ്തത്. അവർ അവഗണിക്കാനാകാത്ത വിധം അത്ര പരിചിതരാണ്, എന്നാൽ സഹിക്കാനും വഹിക്കാനും കഴിയാത്ത വിധം വ്യത്യസ്തരാണ്.

കുറ്റം സാപിയൻസിന്റേതായാലും അല്ലെങ്കിലും, അവർ പുതിയ ഒരു സ്ഥലത്ത് എത്തിച്ചേർന്നതും ആ സ്ഥലത്തെ ജനസംഖ്യ വംശനാശത്തിലേക്കു നീങ്ങിയതും ഒരുമിച്ചായിരുന്നു. ഹോമോ സോളോയെൻസിസിന്റെ അവസാന അവശിഷ്ടം 50,000 വർഷം മുമ്പുള്ളതാണെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. അതിനുശേഷം അധികം താമസിക്കാതെ ഹോമോ ഡെനിസോവ അപ്രത്യക്ഷമായി. നിയാണ്ടർതാൽമാർ ഏതാണ്ട് 30,000 വർഷം മുമ്പ് ഇല്ലാതായി. അവസാന കുള്ളൻ മനുഷ്യർ ഫ്ളോറസ് ദ്വീപിൽ നിന്നു ഇല്ലാതായത് 12,000 വർഷം മുമ്പാണ്. അവർ ഏതാനും അസ്ഥികളും ശിലായുധങ്ങളും നമ്മുടെ ഡിഎൻഎയിൽ ഏതാനും ജീനുകളും ഉത്തരമില്ലാത്ത അനേകം ചോദ്യങ്ങളും അവശേഷിപ്പിച്ചു. അവർ അവസാനത്തെ മനുഷ്യ സ്പീഷിസായ ഹോമോ സാപിയൻസ് എന്ന നമ്മെയും അവശേഷിപ്പിച്ചു.

സാപിയൻസിന്റെ വിജയത്തിന്റെ രഹസ്യം എന്തായിരുന്നു? ഇത വേഗത്തിൽ വളരെ ദൂരത്തിലും പാരിസ്ഥിതികമായി ഇത്ര വ്യത്യസ്തതകളുള്ള വാസമേഖലകളിലും വാസമുറപ്പിക്കുന്നതിന് നമുക്ക് എങ്ങനെ കഴിഞ്ഞു? മറ്റെല്ലാ മനുഷ്യ സ്പീഷിസുകളെയും മറവിയിലേക്കു നാം എങ്ങനെ തള്ളിനീക്കി? ശക്തരും ബുദ്ധിമാന്മാരും തണുപ്പ് ഏശാത്തവരു മായ നിയാണ്ടർതാൽമാർക്കു പോലും നമ്മുടെ ആക്രമണത്തെ അതിജീവിക്കാൻ കഴിയാതിരുന്നത് എന്തുകൊണ്ടാണ്? വാദങ്ങളും തർക്കങ്ങളും ചൂടുപിടിച്ചു നടക്കുന്നു. തർക്കവും വാദവും സാദ്ധ്യമാക്കുന്ന തെന്തോ അതാണ് ഏറ്റവും

സാദ്ധ്യതയുള്ള ഉത്തരം: ഹോമോ സാപിയൻസ് ലോകത്തെ കീഴടക്കിയത് അതിന്റെ അനന്യസാധാരണമായ ഭാഷകാരണമാണ്.

## അദ്ധ്യായം രണ്ട്

# ജ്ഞാനവൃക്ഷം

**150,000** വർഷം മുമ്പ് സാപിയൻസ് പൂർവ ആഫ്രിക്കയിൽ വാസമുറപ്പിച്ചുകഴിഞ്ഞിരുന്നുവെന്നും 70,000 വർഷം മുമ്പു മാത്രം അവർ ഭൂഗ്രഹത്തിന്റെ മറ്റു ഭാഗങ്ങളിലേക്കു കവിഞ്ഞു നീങ്ങിയെന്നും മറ്റു മനുഷ്യ സ്പീഷിസുകളെ വംശനാശത്തിലേക്കു തള്ളിവിട്ടുവെന്നും കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ടു. അതിനിടയ്ക്കുള്ള സഹസ്രാബ്ദങ്ങളിൽ, ഈ പൗരാണിക സാപിയൻസ് നമ്മെപ്പോലെ കാഴ്ചയിൽ തോന്നിച്ചുവെങ്കിലും അവരുടെ തലച്ചോറു നമ്മുടെ തലച്ചോറിന്റെ അത്രതന്ന വലിപ്പ മുള്ളതായിരുന്നുവെങ്കിലും, മറ്റു മനുഷ്യ സ്പീഷിസുകളെക്കാൾ പറയത്തക്ക മികവൊന്നുംതന്നെ അവർക്കുണ്ടായിരുന്നില്ല, പ്രത്യേകം വൈദഗ്ധ്യം പ്രകടമാക്കുന്ന ആയുധങ്ങളൊന്നുംതന്നെ ഉത്പാദിപ്പിച്ചില്ല, മറ്റെന്തെങ്കിലും പ്രത്യേക നേട്ടങ്ങൾ കൈവരിക്കുകയും ചെയ്തില്ല.

വാസ്തവത്തിൽ, സാപിയൻസും നിയാണ്ടർതാൽമാരും തമ്മിൽ നടന്നുവെന്നു ആദ്യമായി രേഖപ്പെടുത്തിയിരിക്കുന്ന ഏറ്റുമുട്ടലിൽ, നിയാണ്ടർതാൽമാർ വിജയിച്ചു. ഏതാണ്ട് 100,000 വർഷംമുമ്പ് ചില സാപിയൻസ് സംഘങ്ങൾ വടക്ക് ലെവന്റിലേക്കു കുടിയേറി. ലെവന്റ് നിയാണ്ടർതാൽ പ്രദേശമായിരുന്നു. എന്നാൽ അവർക്ക് അവിടെ കാലുറപ്പിക്കാൻ കഴിഞ്ഞില്ല. മര്യാദയില്ലാത്ത പ്രദേശവാസികളോ കഠിനമായ കാലാവസ്ഥയോ അതല്ലെങ്കിൽ പരിചിതമല്ലാത്ത പ്രാദേശിക പരാന്നഭോജികളോ ആയിരിക്കാം അതിനു കാരണമായത്. കാരണം എന്തായിരുന്നാലും, സാപിയൻസ് ഒടുവിൽ പിൻവാങ്ങി. നിയാണ്ടർതാൽമാർ പൂർവേഷ്യയിലെ യജമാനന്മാരായി നിലനിന്നു.

ഈ സാപിയന്മാരുടെ തലച്ചോറിന്റെ ആന്തരിക ഘടന നമ്മുടേതിൽ നിന്നു ഒരുപക്ഷേ, വ്യത്യസ്തമായിരുന്നുവോ എന്നു ചിന്തിക്കുന്നതിനു നേട്ടത്തിന്റെ ഈ മങ്ങിയ രേഖ പണ്ഡിതന്മാരെ പ്രേരിപ്പിച്ചു. അവർ കാഴ്ചയിൽ നമ്മെപ്പോലെയിരുന്നു, എന്നാൽ തിരിച്ചറിവിനുള്ള അവരുടെ കഴിവുകൾ - പഠിക്കുന്നതിനുള്ള കഴിവ്, ഓർമ്മിക്കുന്നതിനുള്ള കഴിവ്, ആശയവിനിമയം ചെയ്യുന്നതിനുള്ള കഴിവ് - വളരെയേറെ പരിമിതപ്പെട്ടിരുന്നു. അത്രയും പൗരാണികരായ സാപിയൻസിനെ ഇംഗ്ലീഷ് സംസാരിക്കാൻ പഠിപ്പിക്കുന്നത്, ക്രിസ്തീയ വിശ്വാസത്തിലേക്ക് അവരെ പ്രേരിപ്പിക്കുന്നത്, പരിണാമ സിദ്ധാന്തം അവരെ മനസ്സിലാക്കിക്കുന്നത് - ഇതൊക്കെ പ്രയോജനരഹിതമായ, പ്രതീക്ഷയ്ക്കു വകയില്ലാത്ത ഏർപ്പാടുകളായിരുന്നേനെ. അതേസമയം, അവരുടെ ആശയവിനിമയ സംവിധാനവും ചിന്താരീതിയും പഠിക്കുന്നതു നമുക്കു വളരെ പ്രയാസമുള്ള കാര്യമായിരുന്നേനെ.

എന്നാൽ അപ്പോൾ, 70,000 വർഷങ്ങൾക്കുമുമ്പ് ആരംഭിച്ച്, ഹോമോ സാപിയൻസ് വളരെ പ്രത്യേകതയുള്ള കാര്യങ്ങൾ ചെയ്തുതുടങ്ങി. ഏതാണ്ട് ആ കാലത്ത് സാപിയൻസ് സംഘങ്ങൾ രണ്ടാമതൊരു തവണ ആഫ്രിക്ക വിട്ടു യാത്രചെയ്തു. ഇത്തവണ അവർ നിയാണ്ടർതാൽമാരെയും മറ്റു മനുഷ്യ സ്പീഷിസുകളെയും പശ്ചിമേഷ്യയിൽ നിന്നു മാത്രമല്ല, ഭൂമിയുടെ മുഖത്തുനിന്നുതന്നെ ഓടിച്ചുകളഞ്ഞു. തികച്ചും ശ്രദ്ധേയമായി കാലദൈർഘ്യക്കുറവുള്ള നാളുകൾക്കുള്ളിൽ, സാപിയൻസ് യൂറോപിലും പൂർവേഷ്യയിലും ചെന്നെത്തി. ഏതാണ്ട് 45,000 വർഷം മുമ്പ്, അവർ എങ്ങനെയോ കടൽ കടക്കുകയും ആസ്ട്രേലിയയിൽ എത്തുകയും ചെയ്തു - അതുവരെ മനുഷ്യസ്പർശം ഏൽക്കാത്ത ഭൂഖണ്ഡമായിരുന്നു ആസ്ട്രേലിയ. 70,000 വർഷം മുമ്പു മുതൽ 30,000 വർഷം മുമ്പു വരെയുള്ള കാലഘട്ടം ബോട്ടുകളുടെയും (വള്ളങ്ങൾ) എണ്ണവിളക്കുകളുടെയും അമ്പിന്റെയും വില്ലിന്റെയും സൂചികളുടെയും (ചൂടുതരുന്ന വസ്ത്രങ്ങൾ തയ്ക്കുന്നതിന് അത്യന്താപേക്ഷിതം) കണ്ടുപിടുത്തങ്ങൾക്കു സാക്ഷ്യംവഹിച്ചു. കല എന്നും ആഭരണങ്ങൾ എന്നും തെറ്റില്ലാതെ വിളിക്കാൻ കഴിയുന്ന ആദ്യ വസ്തുക്കളുടെ ആരംഭം ഈ കാലഘട്ടത്തിലാണ്, അതുപോലെതന്നെ മതം, കച്ചവടം,

സാമൂഹ്യതരം തിരിവുകൾ എന്നിവയ്ക്കുള്ള അവിതർക്കിതമായ തെളിവുകളും ഈ കാലഘട്ടത്തിൽ ആരംഭിക്കുന്നു.

മുൻപെങ്ങും ഉണ്ടായിട്ടില്ലാത്ത ഈ നേട്ടങ്ങൾ സാപിയൻസിന്റെ തിരിച്ചറിവിനുള്ള കഴിവിൽ സംഭവിച്ച വിപ്ലവത്തിന്റെ ഉത്പന്നമാണ് എന്ന് മിക്ക ഗവേഷകരും വിശ്വസിക്കുന്നു. നിയാണ്ടർതാൽമാരെ വംശനാശത്തിലേക്കു ഓടിച്ചു വിടുകയും ആസ്ട്രേലിയയിൽ വാസമുറപ്പിക്കുകയും നാഡൽ ഗുഹയിൽ കൊത്തുപണി ചെയ്യുകയും ചെയ്ത ജനങ്ങൾ നമ്മെപ്പോലെതന്നെ ബുദ്ധിയും ക്രിയാത്മകതയും സംവേദകത്വവും ഉള്ളവരാണെന്നു അവർ പറയുന്നു. സ്റ്റാഡൽ ഗുഹയിലെ കലാകാരന്മാരെ നാം കണ്ടുമുട്ടാൻ ഇട വന്നാൽ നമുക്ക് അവരുടെ ഭാഷയും അവർക്കു നമ്മുടെ ഭാഷയും പഠിക്കാൻ കഴിയുമായിരുന്നു. അത്ഭുതനാട്ടിലെ ആലിസിന്റെ സാഹസങ്ങൾ മുതൽ ക്വാണ്ടം ഫിസിക്സിന്റെ വൈരുദ്ധ്യങ്ങൾ വരെ നമുക്കറിയാവുന്നതെല്ലാം അവർക്ക് വിശദീകരിച്ചുകൊടുക്കാൻ നമുക്കു കഴിയുമായിരുന്നു. തങ്ങളുടെ ആളുകൾ ലോകത്തെ വീക്ഷിക്കുന്നതെങ്ങനെയെന്നു നമുക്കു പറഞ്ഞുതരാൻ അവർക്കും കഴിയുമായിരുന്നു.

70,000 മുതൽ 30,000 വരെ വർഷങ്ങൾക്കു മുമ്പു ചിന്തയിലും ആശയ വിനിമയത്തിലും പുതിയ മാർഗ്ഗങ്ങൾ പ്രത്യക്ഷപ്പെട്ടതിനെയാണ് ജ്ഞാനവിപ്ലവം അഥവാ തിരിച്ചറിവിന്റെ വിപ്ലവം (കോഗ്നിറ്റീവ് റവലൂഷൻ) എന്നു വിളിക്കുന്നത്. എന്താണതിനു കാരണമായത്? നമുക്ക് ഉറപ്പില്ല. സാപിയൻസിന്റെ തലച്ചോറിലേക്ക് അകമേയുള്ള സംവേദനത്വത്തിന്റെ ഘടനയിൽ യാദൃച്ഛികമായ ജനിതക വ്യതിയാനങ്ങൾ (ആക്സിഡന്റൽ ജനറ്റിക് മ്യൂട്ടേഷൻസ്) മാറ്റം വരുത്തുകയും മുമ്പെങ്ങുമില്ലാത്ത രീതിയിൽ ചിന്തിക്കുന്നതിനും തീർത്തും പുതിയ തരം ഭാഷകൾ ഉപയോഗപ്പെടുത്തിക്കൊണ്ട് ആശയവിനിമയം നടത്തുന്നതിനും പ്രാപ്തിയുണ്ടാകുകയും ചെയ്തുവെന്നാണ് സർവസാധാരണമായി വിശ്വസിക്കപ്പെടുന്ന സിദ്ധാന്തം വാദിക്കുന്നത്. അറിവിലെ വ്യതിയാനങ്ങളുടെ (നോളഡ്ജ് മ്യൂട്ടേഷൻ) വൃക്ഷാവലി എന്നു നമുക്കതിനെ വിളിക്കാം. നിയാണ്ടർതാൽമാരുടെ ഡിഎൻഎയിൽ അല്ലാതെ സാപിയൻസിന്റെ ഡിഎൻഎയിൽ അതെന്തു കൊണ്ടു സംഭവിച്ചു? അതു തീർത്തും യാദൃച്ഛികമായ ഒരു കാര്യമായിരുന്നു എന്നുമാത്രമാണ് നമുക്കു പറയാൻ കഴിയുന്നത്. എന്നാൽ

അറിവിലെ വ്യതിയാനങ്ങളുടെ വൃക്ഷത്തിന്റെ കാരണം മനസ്സിലാക്കുന്നതിനെക്കാൾ വളരെയേറെ പ്രധാനപ്പെട്ട കാര്യമാണ് അതിന്റെ അനന്തരഫലങ്ങളെക്കുറിച്ചു മനസ്സിലാക്കുക എന്നത്. ലോകം മുഴുവൻ കീഴടക്കാൻ പ്രാപ്തമാക്കുന്ന വിധത്തിൽ പുതിയ സാപിയൻസ് ഭാഷയ്ക്ക് എന്തായിരുന്നു പ്രത്യേകത?

(ഇവിടെയും അടുത്ത താളുകളിലും, സാപിയൻസ് ഭാഷയെ കുറിച്ചു സംസാരിക്കുമ്പോൾ, ഞാൻ പരാമർശിക്കുന്നത് നമ്മുടെ സ്പീഷിസിന്റെ അടിസ്ഥാന ഭാഷാകഴിവുകളെ കുറിച്ചാണ്, ഏതെങ്കിലും പ്രത്യേക ഭാഷയെ കുറിച്ച് അല്ല. ഇംഗ്ലീഷ്, ഹിന്ദി, ചൈനീസ് എന്നിവ എല്ലാം സാപിയൻസ് ഭാഷയുടെ വകഭേദങ്ങളാണ്. ജ്ഞാനവിപ്ലവത്തിന്റെ കാലത്തുപോലും, വ്യത്യസ്ത സാപിയൻ സംഘങ്ങൾക്ക് വ്യത്യസ്ത ഭാഷകൾ ഉണ്ടായിരുന്നു.)

ആദ്യത്തെ ആശയവിനിമയ സംവിധാനം ആയിരുന്നില്ല അത്. ആശയ വിനിമയം നടത്തുന്നത് എങ്ങനെയെന്ന് ഓരോ മൃഗത്തിനും അറിയാം. ഭക്ഷണത്തെക്കുറിച്ച് പരസ്പരം അറിവുനല്കാൻ തേനീച്ചകളും ഉറുമ്പുകളും പോലെയുള്ള പ്രാണികൾക്കു പോലും അറിയാം. വായകൊണ്ടുള്ള ആദ്യ ആശയവിനിമയ സംവിധാനവും ആയിരുന്നില്ല അത്. ആൾക്കുരങ്ങുകളും കുരങ്ങുകളും ഉൾപ്പെടെ അനേകം മൃഗങ്ങൾ അടയാളങ്ങൾ ഉപയോഗപ്പെടുത്തുന്നു. ഉദാഹരണമായി, പച്ചക്കുരങ്ങന്മാർ വിവിധതരം വിളികളിലൂടെ അപകടത്തെ കുറിച്ചു പരസ്പരം മുന്നറിയിപ്പു നല്കുന്നു. 'ശ്രദ്ധിക്കുക! ഒരു കഴുകൻ!' എന്നർത്ഥമാക്കുന്ന ഒരു വിളി ജന്തുശാസ്ത്രജ്ഞർ തിരിച്ചറിഞ്ഞിട്ടുണ്ട്. അൽപംകൂടി വ്യത്യാസമുള്ളത് ഇങ്ങനെ മുന്നറിയിപ്പു നല്കി: 'ശ്രദ്ധിക്കുക! ഒരു സിംഹം!' ആദ്യവിളി ശബ്ദലേഖനം ചെയ്തത് ഒരുകൂട്ടം കുരങ്ങന്മാരെ വീണ്ടും കേൾപ്പിച്ചപ്പോൾ കുരങ്ങന്മാർ തങ്ങൾ ചെയ്തുകൊണ്ടിരുന്ന പ്രവൃത്തി നിർത്തുകയും ഭയത്തോടെ മുകളിലേക്കു നോക്കുകയും ചെയ്തു. രണ്ടാമത്തെ (സിംഹത്തെ കുറിച്ചുള്ള മുന്നറിയിപ്പ്) വിളിയുടെ ശബ്ദലേഖനം കേട്ടപ്പോൾ അതേ സംഘം കുരങ്ങന്മാർ വേഗത്തിൽ ഒരു മരത്തിൽ കയറി. പച്ചക്കുരങ്ങന്മാരെക്കാൾ വളരെയേറെ വ്യതിരിക്ത ശബ്ദങ്ങൾ സാപിയൻസിനു സൃഷ്ടിക്കാൻ കഴിയും, എന്നാൽ മതിപ്പുതോന്നിപ്പിക്കുന്ന തരത്തിൽ തിമിംഗലങ്ങൾക്കും

ആനകൾക്കും സമാനമായ കഴിവുകളുണ്ട്. ആൽബർട് ഐൻസ്റ്റീനു പറയാൻ കഴിയുന്ന ഏതു കാര്യവും ഒരു തത്തയ്ക്ക് പറയാൻ കഴിയും, അതിനു ഫോൺ ബെല്ലടിക്കുന്നതിന്റെയും വാതിൽ ആഞ്ഞടയുന്ന തിന്റെയും സൈറനുകൾ കൂക്കിവിളിക്കുന്നതിന്റെയും ശബ്ദങ്ങൾ അനുകരിക്കാൻ കഴിയും. ഐൻസ്റ്റീന് തത്തയെക്കാൾ കവിഞ്ഞുണ്ടായിരുന്നത് ശബ്ദം ആയിരുന്നില്ല. പിന്നെ എന്താണ് നമ്മുടെ ഭാഷയുടെ പ്രത്യേകത?

ഏറ്റവും സാധാരണമായ ഉത്തരം നമ്മുടെ ഭാഷ ആശ്ചര്യകരമാം വിധം വഴക്കമുള്ളതാണ് എന്നാണ്. പരിമിതമായ എണ്ണം ശബ്ദങ്ങളും അടയാളങ്ങളും ഉപയോഗപ്പെടുത്തി അന്തമില്ലാത്തത്ര എണ്ണം വാക്യങ്ങൾ (ഓരോന്നും പ്രത്യേക അർത്ഥമുള്ളവ) സൃഷ്ടിക്കാൻ കഴിയും. അങ്ങനെ നമുക്ക് ചുറ്റുപാടുമുള്ള ലോകത്തെക്കുറിച്ച് വളരെയേറെ അറിവു വിഴുങ്ങാനും സൂക്ഷിച്ചുവയ്ക്കാനും ആശയവിനിമയം നടത്താനും കഴിയുന്നതാണ്. 'ശ്രദ്ധിക്കുക! ഒരു സിംഹം!' എന്നു ഒരു പച്ചക്കുരങ്ങന് തന്റെ സഖാക്കളോടു അലറിവിളിക്കാൻ കഴിയും. എന്നാൽ ഒരു ആധുനിക മനുഷ്യസ്ത്രീക്ക് തന്റെ സുഹൃത്തുക്കളോട് ഇന്നു രാവിലെ, നദിയുടെ വളവിൽ, ഒരുകൂട്ടം കാളകളെ പിൻതുടരുന്ന ഒരു സിംഹത്തെ താൻ കണ്ടു എന്നു പറയാൻ കഴിയും. അതിനുശേഷം അവൾക്ക് കൃത്യമായ ആ സ്ഥലത്തെക്കുറിച്ച് വിവരിക്കാൻ കഴിയും, ആ പ്രദേശത്തേക്കു നയിക്കുന്ന വ്യത്യസ്തങ്ങളായ പാതകൾ ഉൾപ്പെടെ. ആ വിവരവുമായി, അവളുടെ സംഘത്തിലുള്ളവർക്കു ചേർന്നുവന്ന്, തങ്ങൾ ആ നദിക്കരയിൽ ചെന്നു സിംഹത്തെ ഓടിച്ചുവിടുകയും കാളകളെ വേട്ടയാടുകയും ചെയ്യേണ്ട തുണ്ടോ എന്നു ചർച്ച ചെയ്യാൻ കഴിയും.

നമ്മുടെ അനിതരസാധാരണമായ ഭാഷ ലോകത്തെ സംബന്ധിക്കുന്ന അറിവുകൾ പങ്കിടുന്നതിനുള്ള ഒരു മാർഗ്ഗം എന്ന നിലയിൽ ഉരുത്തിരിഞ്ഞുവന്നു എന്നു മറ്റൊരു സിദ്ധാന്തം പറയുന്നു. എന്നാൽ ആശയവിനിമയം ചെയ്യേണ്ടതിന് ആവശ്യമായ അറിവ് മനുഷ്യരെപ്പറ്റിയുള്ളതാണ്, സിംഹങ്ങളെയും കാളകളെയും കുറിച്ചുള്ളതല്ല. നമ്മുടെ ഭാഷ ഉരുത്തിരിഞ്ഞുവന്നത് പരദൂഷണം പറയുന്നതിനുള്ള ഒരു മാർഗ്ഗം എന്ന നിലയിലാണ്. ഈ സിദ്ധാന്തപ്രകാരം ഹോമോ

സാപിയൻസ് പ്രധാനമായും ഒരു സാമൂഹ്യജീവിയാണ്. അതിജീവനത്തിനും പ്രത്യുത്പാദനത്തിനും അവശ്യം വേണ്ടതാണ് സാമൂഹ്യ സഹകരണം, സിംഹങ്ങളുടെയും കാളകളുടെയും ചുറ്റുപാടുകളെ കുറിച്ചു വ്യക്തികളായ പുരുഷന്മാരും സ്ത്രീകളും അറിഞ്ഞിരിക്കുന്നതുകൊണ്ടു മാത്രം പ്രത്യേകിച്ചു കാര്യമൊന്നുമില്ല. തങ്ങളുടെ സംഘത്തിൽ ആര് ആരെ വെറുക്കുന്നു, ആര് ആരോടൊപ്പം ശയിക്കുന്നു, ആരാണ് സത്യസന്ധൻ, ആരാണ് ചതിയൻ എന്നൊക്കെ അറിഞ്ഞിരിക്കുന്നതാണ് അവരെ സംബന്ധിച്ചു കൂടുതൽ പ്രാധാന്യമുള്ള കാര്യങ്ങൾ. ഏതാനും ഡസൻ വ്യക്തികളെ പോലും പിൻതുടർന്നു അവർക്കിടയിൽ മാറ്റം വന്നുകൊണ്ടിരിക്കുന്നതായ ബന്ധങ്ങളെ മനസ്സിലാക്കുന്നതിനും ഓർമ്മയിൽ സൂക്ഷിക്കുന്നതിനും ആവശ്യമായ വിവരത്തിന്റെ അളവ് അത്ഭുതപ്പെടുത്തുന്നതാണ്. (50 പേരടങ്ങുന്ന ഒരു സംഘത്തിൽ, ഓരോരുത്തർക്കും മറ്റുള്ളവരുമായി ഒറ്റയൊറ്റയായി പുലർത്താവുന്ന ബന്ധങ്ങൾതന്നെ 1225 ആണ്, കൂടുതൽ സങ്കീർണ്ണമായ സാമൂഹ്യ ബന്ധങ്ങൾ അസംഖ്യമാണ്.) എല്ലാ ആൾക്കുരങ്ങുകളും അത്തരം സാമൂഹ്യ അറിവുകളിൽ വലിയ താല്പര്യം കാട്ടുന്നുണ്ട്, എന്നാൽ ഫലപ്രദമായി പരദൂഷണം പറയുന്നതിൽ അവർക്ക് പ്രയാസം നേരിടുന്നു. നിയാണ്ടർതാലുകളും പൗരാണിക ഹോമോ സാപിയൻസും മറ്റാളുകൾ അറിയാതെ അവരെക്കുറിച്ചു സംസാരിക്കുന്നതിനു പ്രയാസം നേരിട്ടു. പരദൂഷണം ദുഷ്പേരുള്ള ഒരു കഴിവാണെങ്കിലും അത് വാസ്തവത്തിൽ വൻതോതിലുള്ള സഹകരണത്തിനു അവശ്യം വേണ്ട ഒരു കഴിവാണ്. 70 സഹസ്രാബ്ദങ്ങൾക്കു മുമ്പ് ആധുനിക സാപിയൻസ് നേടിയെടുത്ത പുതിയ ഭാഷാപരമായ കഴിവുകൾ തുടർച്ചയായി മണിക്കൂറുകളോളം വെടിവട്ടം പറഞ്ഞിരിക്കാൻ അവർക്കു പ്രാപ്തി നല്കി. ആരെ വിശ്വസിക്കാമെന്ന വിശ്വസനീയമായ വിവരം ചെറിയ സംഘങ്ങൾക്ക് വലിയ സംഘങ്ങളായി വികസിക്കുന്നതിനുള്ള അവസരം നല്കി, ദൃഢതയുള്ളതും കൂടുതൽ സംസ്കൃതവുമായ തരം സഹകരണം വികസിപ്പിച്ചെടുക്കാൻ സാപിയൻസിന് കഴിഞ്ഞു.

പരദൂഷണ സിദ്ധാന്തം തമാശയാണെന്നു തോന്നാം, എന്നാൽ അനേകം പഠനങ്ങൾ അതിനെ പിന്തുണയ്ക്കുന്നു. ഇന്നും മനുഷ്യരുടെ ആശയവിനിമയത്തിൽ അധികവും -

ഇമെയിലും ഫോൺ വിളികളും പത്രപംക്തികളും - പരദൂഷണമാണ്. ഈ ഒരു ഉദ്ദേശ്യത്തിനു വേണ്ടി യാണു നമ്മുടെ ഭാഷ ഉരുത്തിരിഞ്ഞിരിക്കുന്നതെന്നു നമുക്കു തോന്നുക സ്വാഭാവികം മാത്രം. ചരിത്രാധ്യാപകർ തമ്മിൽ കാണുമ്പോൾ ഒന്നാം ലോകമഹായുദ്ധത്തിന്റെ കാരണങ്ങളെ കുറിച്ചാണ് അവർ സംസാരിക്കുന്നതെന്നോ അതല്ലെങ്കിൽ ശാസ്ത്ര കോൺഫറൻസുകളുടെ ഇടവേളകൾ ആണവശാസ്ത്രജ്ഞർ ക്വാർക്കുകളെ കുറിച്ചു സംസാരിക്കുന്നതിനു ചെലവഴിക്കുമെന്നോ നിങ്ങൾ കരുതുന്നുണ്ടോ? ചിലപ്പോൾ ഉണ്ടാകാം. എന്നാൽ മിക്കപ്പോളും തന്നെ വിഡ്ഢിയാക്കുന്ന ഭർത്താവിനെ കൈയോടെ പിടികൂടിയ തങ്ങളുടെ സഹപ്രവർത്തകയെക്കുറിച്ചോ ഹെഡ് ഓഫ് ദി ഡിപ്പാർട്ടുമെന്റും ഡീനും തമ്മിൽ നടക്കുന്ന വഴക്കിനെക്കുറിച്ചോ അതല്ലെങ്കിൽ മറ്റൊരു സഹപ്രവർത്തകൻ അയാൾക്കു ലഭിച്ച ഗവേഷണത്തുകകൊണ്ട് ഒരു ലെക്സസ് വാങ്ങിച്ചതോ പറഞ്ഞുരസിക്കുകയാകും അവർ. പരദൂഷണം സാധാരണമായി ശ്രദ്ധ കേന്ദ്രീകരിക്കുന്നത് തെറ്റുകളിലും അബദ്ധങ്ങളിലുമാണ്. പരദൂഷണക്കാരാണ് യഥാർത്ഥ ഫോർത്ത് എസ്റ്റേറ്റ്, അതായത് സമൂഹത്തെ കാര്യങ്ങൾ അറിയിക്കുകയും അങ്ങനെ ചതിയന്മാരിൽ നിന്നും സ്വൈരവിഹാരക്കാരിൽ നിന്നും സംരക്ഷിക്കുകയും ചെയ്യുന്ന പത്രപ്രവർത്തകർ.



*4. ഒരു 'സിംഹ-മനുഷ്യന്റെ' (അതല്ലെങ്കിൽ, 'സിംഹ-സ്ത്രീ') രൂപത്തിൽ കൊത്തിയെടുത്ത ഒരു ആനക്കൊമ്പുരുപം, ജർമനിയിലെ സ്റ്റാഡൽ ഗുഹയിൽ നിന്ന് (ഏതാണ്ട് 32,000 വർഷം മുമ്പ്). ശരീരം മനുഷ്യന്റേത്, തല സിംഹത്തിന്റേത്. കല എന്നും യഥാർത്ഥത്തിൽ നിലവിലില്ലാത്ത കാര്യങ്ങളെ സങ്കല്പിക്കുന്നതിനുള്ള മനുഷ്യ മനസ്സിന്റെ കഴിവ് എന്നും പറയാവുന്നതിന്റെ (മതം എന്നു പറയാവുന്നതിന്റെയും) ആദ്യ അവിതർക്കിത മാതൃകകളിൽ ഒന്നാണിത്.*

മിക്കവാറും, പരദൂഷണ സിദ്ധാന്തവും കാര്യങ്ങൾ വിശദമായി പറഞ്ഞു മനസ്സിലാക്കിക്കുക എന്ന സിദ്ധാന്തവും വിലയുള്ളതുതന്നെ. എന്നാൽ നമ്മുടെ ഭാഷയുടെ തീർത്തും അനിതരസാധാരണമായ സവിശേഷത മനുഷ്യരെയും സിംഹങ്ങളെയും കുറിച്ച് വിവരം കൈമാറാൻ അതിനുള്ള കഴിവല്ല. പിന്നെയോ, നിലവിലില്ലാത്ത കാര്യങ്ങളെക്കുറിച്ച് വിവരം കൈ മാറാൻ അതിനുള്ള കഴിവാണ് അത്. നമുക്കറിയാവുന്നിടത്തോളം, തങ്ങൾ ഒരിക്കൽപ്പോലും കാണുകയോ തൊടുകയോ മണക്കുകയോ ചെയ്തിട്ടില്ലാത്ത തരം വസ്തുക്കളെക്കുറിച്ച് സംസാരിക്കാൻ സാപിയൻസിനു മാത്രമാണ് കഴിയുന്നത്.

കെട്ടുകഥകൾ, ഐതിഹ്യങ്ങൾ, ദേവന്മാർ, മതങ്ങൾ എന്നിവ ആദ്യമായി പ്രത്യക്ഷപ്പെട്ടത് ജ്ഞാനവിപ്ലവത്തിനോടൊപ്പമാണ്. മിക്ക മൃഗങ്ങൾക്കും മനുഷ്യ സ്പീഷിസുകൾക്കും മുമ്പു പറയാൻ കഴിയുമായിരുന്നു, 'ശ്രദ്ധിക്കുക! ഒരു സിംഹം!' എന്ന്. ജ്ഞാനവിപ്ലവം കാരണം, ഹോമോ സാപിയൻസിന് ഇങ്ങനെ പറയുന്നതിനുള്ള കഴിവുണ്ടായി, 'സിംഹമാണ് നമ്മുടെ ഗോത്രത്തിന്റെ കാവൽ ആത്മാവ്.' കഥയുണ്ടാക്കിപ്പറയുന്നതിനുള്ള കഴിവാണ് സാപിയൻസ് ഭാഷയുടെ ഏറ്റവും പ്രധാന സവിശേഷത.

ശരിക്കും നിലനില്ക്കുന്നതല്ലാത്ത കാര്യങ്ങളെക്കുറിച്ച് സംസാരിക്കുന്നതിനും അസാദ്ധ്യമായ ആറ് കാര്യങ്ങൾ പ്രാതലിനു മുമ്പ് വിശ്വസിക്കുന്നതിനും ഹോമോ സാപിയൻസിനു കഴിയും എന്നു പറയാൻ താരതമ്യേന എളുപ്പമാണ്. മരണശേഷം കുരങ്ങന്മാരുടെ സ്വർഗ്ഗത്തിൽ അനന്തമായ അളവിൽ വാഴപ്പഴം വാഗ്ദാനം ചെയ്തുകൊണ്ട് ഒരു വാഴപ്പഴം നിങ്ങൾക്കു നല്കുന്നതിനെ കുറിച്ചു ഒരു കുരങ്ങനെ ബോദ്ധ്യപ്പെടുത്താൻ നിങ്ങൾക്കു കഴിയുന്നതല്ല. പക്ഷേ, അതിനെന്താണിത്ര പ്രാധാന്യം? എന്തൊക്കെയായാലും, ഇല്ലാത്തതു പറഞ്ഞുണ്ടാക്കി അപകടകരമാംവിധം വഴി തെറ്റിക്കുകയോ ശ്രദ്ധ അകറ്റുകയോ ചെയ്യാം. കുഞ്ഞുമാലാഖമാരെയും ഐരാവതത്തെയും അന്വേഷിച്ചു വനത്തിൽ പോകുന്നവർ കൂണും മാനും അന്വേഷിച്ചു വനത്തിൽ പോകുന്നവരെക്കാൾ ജീവനോടെയിരിക്കുന്നതിനുള്ള സാദ്ധ്യത കുറവാണ്. നിലവിലില്ലാത്ത കാവൽ മാലാഖമാരോടും ആത്മാക്കളോടും പ്രാർത്ഥിക്കുന്നതിനു മണിക്കൂറുകളോളം നിങ്ങൾ

ചെലവഴിക്കുന്നുവെങ്കിൽ, നിങ്ങൾ വിലയേറിയ സമയം പാഴാക്കുകയല്ലേ, ഭക്ഷണം തേടിയും യുദ്ധം ചെയ്തും വ്യഭിചാരം ചെയ്തതും സമയം ചെലവഴിക്കുന്നതല്ലേ അതിലും നല്ലത്?

എന്നാൽ കാര്യങ്ങൾ സങ്കല്പിക്കുന്നതിനു മാത്രമല്ല ഇല്ലാത്ത കഥകൾ ഉണ്ടാക്കിപ്പറയുന്നതു നമ്മെ പ്രാപ്തമാക്കിയത്. കൂട്ടമായി സങ്കല്പിക്കുന്നതിനും അതു നമ്മെ പ്രാപ്തമാക്കി. വേദപുസ്തകത്തിലെ സൃഷ്ടി കഥ, ആസ്ട്രേലിയക്കാരുടെ സ്വപ്നാടന മിത്തുകൾ, ആധുനിക രാഷ്ട്രങ്ങളുടെ യുക്തിസഹമായ മിത്തുകൾ എന്നിവ പോലെയുള്ള പൊതുവായ ഐതിഹ്യങ്ങൾ നെയ്തെടുക്കുന്നതിനു നമുക്കു കഴിയുന്നു. വലിയ സംഖ്യകളിൽ വഴക്കത്തോടെ സഹകരിക്കുന്നതിനുള്ള മുമ്പെങ്ങുമില്ലാത്ത അസാധാരണമായ കഴിവ് അത്തരം മിത്തുകൾ സാപിയൻസിനു നല്കുന്നു. ഉറുമ്പിനും തേനീച്ചകൾക്കും വലിയ സംഖ്യകളിൽ ഒരുമിച്ചു പ്രവൃത്തിയെടുക്കാൻ കഴിയും. എന്നാൽ അവ അതു ചട്ടപ്പടി മാത്രം ചെയ്യുന്നു, അടുത്ത ബന്ധുക്കളോടൊപ്പം മാത്രം ചെയ്യുന്നു. ചെന്നായകളും ചിമ്പാൻസികളും ഉറുമ്പുകളെക്കാൾ കൂടുതൽ വഴക്കത്തോടെ സഹകരിക്കുന്നു, എന്നാൽ തങ്ങൾക്ക് വളരെയടുത്തറിയാവുന്ന മറ്റു മൃഗങ്ങളോടൊപ്പം വളരെ ചെറിയ സംഖ്യകളിൽ മാത്രമാണ് അവയ്ക്ക് അങ്ങനെ ചെയ്യാൻ കഴിയുക. തീർത്തും വഴക്കമുള്ള രീതികളിൽ അസംഖ്യം അപരിചിതരുമൊത്തു സഹകരിക്കുന്നതിനു സാപിയൻസിനു കഴിയുന്നു. അതുകൊണ്ടാണ് സാപിയൻസ് ലോകത്തെ കീഴടക്കി വാഴുന്നത്, അതേസമയം ഉറുമ്പുകൾ നാം തിന്നവശേഷിപ്പിക്കുന്നവ തിന്നുകയും ചിമ്പാൻസികൾ കാഴ്ചബംഗ്ലാവുകളിലും ഗവേഷണ ലബോറട്ടറികളിലും അടച്ചുപൂട്ടപ്പെടുകയും ചെയ്യുന്നു.

## പ്യൂഷോ കഥ

നമ്മുടെ ബന്ധുക്കളായ ചിമ്പാൻസി സാധാരണ ജീവിക്കുന്നത് അനേകം ഡസൻ അംഗങ്ങളുള്ള ചെറിയ സംഘങ്ങളായാണ്. അവ അടുത്ത സൗഹൃദം സ്ഥാപിക്കുകയും ഒരുമിച്ചു വേട്ടയാടുകയും ബബൂണുകൾക്കും ചീറ്റകൾക്കും ശത്രുക്കളായ ചിമ്പാൻസികൾക്കും എതിരെ തോളോടുതോൾ ചേർന്നുനിന്നു യുദ്ധംചെയ്യുകയും ചെയ്യുന്നു. അവയുടെ

സാമൂഹ്യഘടന ഉച്ചനീചത്വമുള്ള തട്ടുകളായാണ്. മുഖ്യാംഗം (അതു മിക്കപ്പോളും ഒരു ആണായിരിക്കും) ഒന്നാം പുരുഷൻ (ആൽഫാ മെയിൽ) എന്നാണ് അറിയപ്പെടുന്നത്. മറ്റു പുരുഷന്മാരും സ്ത്രീകളും തങ്ങളുടെ വിധേയത്തം 'ആൽഫാ മെയിലിനോട്" പ്രകടിപ്പിക്കുന്നത് അവനു മുമ്പാകെ വണങ്ങുകയും ശബ്ദമുണ്ടാക്കുകയും ചെയ്തുകൊണ്ടാണ്, മനുഷ്യ പ്രജകൾ രാജാവിനു മുമ്പാകെ മുട്ടുകുത്തുന്നതു പോലെ. തന്റെ സംഘത്തിന്റെയുള്ളിൽ സാമൂഹ്യ സംസർഗം നിലനിർത്തുന്നതിനു ഒന്നാം പുരുഷൻ കിണഞ്ഞു ശ്രമിക്കുന്നു. രണ്ടു വ്യക്തികൾ പരസ്പരം മല്ലടിക്കുമ്പോൾ അവൻ അതിൽ ഇടപെടുകയും അക്രമം നിർത്തിവയ്പ്പിക്കുകയും ചെയ്യുന്നു. അത്ര മര്യാദയില്ലാതെ, അവൻ മികച്ച ഭക്ഷണം കൈ വശപ്പെടുത്തുകയും താഴ്ന്ന നിലയിലുള്ള പുരുഷന്മാർ സ്ത്രീകളുമായി ഇണചേരുന്നതിനെ തടയുകയും ചെയ്യുന്നു.

ഒന്നാം പുരുഷനാകുന്നതിനു വേണ്ടി രണ്ടു പുരുഷന്മാർ തമ്മിൽ മത്സരമുണ്ടാകുമ്പോൾ, അവർ സംഘത്തിനുള്ളിൽ തങ്ങളെ പിന്തുണയ്ക്കുന്ന പുരുഷന്മാരുടെയും സ്ത്രീകളുടെയും വിശാലമായ സഖ്യങ്ങൾ രൂപീകരിക്കുന്നു. സഖ്യത്തിലുള്ള അംഗങ്ങൾ തമ്മിലുള്ള ബന്ധം ദിനം തോറുമുള്ള ഇഴയടുത്ത ഇടപെടലുകളെ (കെട്ടിപ്പിടുത്തം, സ്പർശനം, ചുംബനം, ഒരുക്കൽ, പരസ്പര സഹായം) അടിസ്ഥാനമാക്കിയാണ്. ഇലക്ഷൻ പ്രചരണത്തിൽ ഏർപ്പെട്ടിരിക്കുന്ന മനുഷ്യരായ രാഷ്ട്രീയക്കാർ ഷേക്ക്ഹാൻഡ് ചെയ്യുകയും കുഞ്ഞുങ്ങളെ ഉമ്മവയ്ക്കുകയും ചെയ്യുന്നതു പോലെ, ചിമ്പാൻസി സംഘത്തിലെ മേൽസ്ഥാനത്തിനുവേണ്ടി ആഗ്രഹിക്കുന്നവർ കെട്ടിപ്പിടിക്കുന്നതിനും പുറത്തുതട്ടുന്നതിനും കൊച്ചു ചിമ്പാൻസികളെ ഉമ്മവയ്ക്കുന്നതിനും ഏറെ സമയം ചെലവഴിക്കുന്നു. ഒന്നാം പുരുഷനായി സ്ഥാനമേല്ക്കുന്നതു ആ ചിമ്പാൻസിക്ക് ഏറ്റവും കൂടുതൽ ശരീരക്ഷമതയുള്ളതുകൊണ്ടല്ല, പിന്നെയോ ഏറ്റവും വലിപ്പവും സ്ഥിരതയുമുള്ള ഒരു സഖ്യത്തിനു നേതൃത്വം കൊടുക്കുന്നതുകൊണ്ടാണ്. ഒന്നാം സ്ഥാനത്തിനു വേണ്ടിയുള്ള മത്സരത്തിൽ മാത്രമല്ല ഏതാണ്ട് എല്ലാ ദൈനംദിന പ്രവർത്തനങ്ങളിലും ഈ സഖ്യങ്ങൾ മുഖ്യ പങ്ക് വഹിക്കുന്നു. ഒരു സഖ്യത്തിലുള്ള ആളുകൾ ഒരുമിച്ച് ഏറെ സമയം

ചെലവഴിക്കുന്നു, ഭക്ഷണം പങ്കുവയ്ക്കുന്നു, പ്രശ്നസമയങ്ങളിൽ പരസ്പരം സഹായിക്കുന്നു.

അത്തരത്തിൽ രൂപവല്ക്കരിക്കാനും നിലനിർത്താനും കഴിയുന്ന സംഘങ്ങൾക്ക് വ്യക്തമായ പരിധികളുണ്ട്. പ്രവർത്തനക്ഷമമായിരിക്കുന്നതിന്, ഒരു സംഘത്തിലെ എല്ലാ അംഗങ്ങളും പരസ്പരം വളരെ അടുപ്പത്തോടെ അറിഞ്ഞിരിക്കണം. തമ്മിൽ കണ്ടിട്ടില്ലാത്തതും പോരടിച്ചിട്ടില്ലാത്തതും പരസ്പരം ഒരുക്കുന്നതിൽ ഏർപ്പെട്ടിട്ടില്ലാത്തതുമായ രണ്ടു ചിമ്പാൻസികൾക്ക്, പരസ്പരം വിശ്വസിക്കാൻ കഴിയുമോ, പരസ്പരം സഹായിക്കുന്നതു നന്നായിരിക്കുമോ, ആരാണ് മുമ്പൻ, എന്നൊന്നും അറിയുകയില്ല. സാധാരണ സാഹചര്യങ്ങളിൽ, ഒരു ചിമ്പാൻസി സംഘത്തിൽ 20-50 അംഗങ്ങൾ ഉണ്ടായിരിക്കും. സംഘത്തിലെ അംഗങ്ങളുടെ സംഖ്യ വർദ്ധിക്കുന്നതിനനുസരിച്ച് സാമൂഹ്യ സംവിധാനം അസ്ഥിരമാകുന്നു, ഒടുവിൽ അതൊരു പിളർപ്പിലേക്കും പുതിയ ഒരു സംഘത്തിന്റെ രൂപീകരണത്തിലേക്കും നയിക്കുന്നു. വളരെ ചുരുക്കം അവസരങ്ങളിൽ മാത്രമാണ് ജന്തുശാസ്ത്രജ്ഞർ 100 പേരിൽ കവിഞ്ഞ സംഘത്തെ നിരീക്ഷിച്ചിട്ടുള്ളത്. വ്യത്യസ്ത സംഘങ്ങൾ തമ്മിൽ സഹകരിക്കാറില്ല, പ്രദേശത്തിനും ഭക്ഷണത്തിനും വേണ്ടി പരസ്പരം പോരടിക്കാറുണ്ട്. സംഘങ്ങൾ തമ്മിൽ വളരെനാൾ നീണ്ടുനില്ക്കുന്ന വഴക്കുകൾ ഗവേഷകർ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരവസരത്തിൽ അയൽവക്കത്തെ ഒരു സംഘത്തിലെ ഏതാണ്ട് എല്ലാ അംഗങ്ങളെയും ക്രമീകൃതമായി കൊന്നൊടുക്കിയ കൂട്ടക്കൊല പ്രവർത്തനവും രേഖപ്പെടുത്തിയിട്ടുണ്ട്.

പൗരാണികരായ ഹോമോ സാപിയൻസ് ഉൾപ്പെടെ, ആദ്യകാല മനുഷ്യരുടെ സാമൂഹ്യ ജീവിതത്തിൽ അത്തരം രീതികൾക്കു മേൽക്കൈയുണ്ടായിരുന്നിരിക്കാം. മനുഷ്യർ, ചിമ്പാൻസികളെ പോലെ, സാമൂഹ്യത്വര ഉണ്ടായിരുന്നവരാണ്, അത് നമ്മുടെ പൂർവികരെ സൗഹൃദങ്ങളും ഉച്ചനീചത്വങ്ങളും രൂപപ്പെടുത്തുന്നതിനും ഒരുമിച്ചു വേട്ടയാടുന്നതിനും പോരടിക്കുന്നതിനും പ്രാപ്തരാക്കി. സംഘം വളരെ വലുതായപ്പോൾ, അതിന്റെ സാമൂഹ്യ സംവിധാനം അസ്ഥിരപ്പെടുകയും സംഘം പിളരുകയും ചെയ്തു. നല്ല ഫലഭൂയിഷ്ഠമായ ഒരു താഴ്വാരത്തിന് 500 പൗരാണിക

സാപിയൻസിനെ പരിപോഷിപ്പിക്കാൻ കഴിയുമായിരുന്നുവെങ്കിൽ പോലും, അത്രയുമേറെ അപരിചിതർക്ക് ഒരുമിച്ചു ജീവിക്കാൻ കഴിയു മായിരുന്നില്ല. ആരാണ് നേതാവ്, ആര് എവിടെ വേട്ടയാടണം, ആര് ആരോടു ഇണചേരണം എന്നൊക്കെ നിശ്ചയിക്കാൻ അവർക്ക് എങ്ങനെ യാണ് കഴിയുക?

ജ്ഞാനവിപ്ലവത്തിന്റെ വെളിച്ചത്തിൽ, കുറെക്കൂടി വലിപ്പമുള്ളതും കുറെക്കൂടി സ്ഥിരതയുള്ളതുമായ സംഘങ്ങൾ സ്ഥാപിക്കുന്നതിനു പരദൂഷണം ഹോമോ സാപിയൻസിനെ സഹായിച്ചു. എന്നാൽ പരദൂഷണത്തിനും അതിന്റേതായ പരിധിയുണ്ട്. പരദൂഷണത്തിൽ ബന്ധിതരാകാൻ കഴിയുന്ന ഒരു സംഘത്തിലെ അംഗങ്ങളുടെ പരമാവധി സംഖ്യ 150 ആണെന്നു സാമൂഹ്യശാസ്ത്ര ഗവേഷണം കാണിച്ചുതരുന്നു. മിക്ക ആളുകൾക്കും 150-ൽ കൂടുതൽ ആളുകളെ അടുത്തറിയുന്നതിനോ ഫലപ്രദമായി പരദൂഷണം പറയുന്നതിനോ കഴിയുന്നതല്ല.

ഇന്നും, മനുഷ്യരുടെ സംഘടനയിൽ ഉൾക്കൊള്ളാനാകുന്നവരുടെ സംഖ്യയുടെ ഒരു പരിധി ഈ മാന്ത്രിക സംഖ്യയാണ്. ആ പരിധിക്കു കീഴിൽ, സമൂഹങ്ങൾക്കും കച്ചവടങ്ങൾക്കും സാമൂഹ്യസംവിധാനങ്ങൾക്കും സൈനിക സംഘങ്ങൾക്കും പരസ്പരമുള്ള അടുത്ത പരിചയത്തിന്റെയും പരദൂഷണം പറച്ചിലിന്റെയും അടിസ്ഥാനത്തിൽ തങ്ങളെത്തന്നെ ഒരുമിച്ചു ചേർത്തുനിർത്താൻ കഴിയും. ഔപചാരികമായ തട്ടുകളുടെയോ സ്ഥാനപ്പേരുകളുടെയോ ക്രമം നിലനിർത്താൻ പോന്ന നിയമപുസ്തകങ്ങളുടെയോ ആവശ്യം വരുന്നില്ല. ‘30 സൈനികർ അടങ്ങുന്ന ഒരു പ്ലാറ്റൂണിനും 100 സൈനികർ അടങ്ങുന്ന ഒരു കമ്പനിക്കും ഇഴയടുപ്പ്മുള്ള ബന്ധങ്ങളെ അടിസ്ഥാനമാക്കി, വളരെ കുറവു മാത്രം ഔപചാരിക അച്ചടക്കത്തോടെ, കാര്യക്ഷമമായി പ്രവർത്തിക്കാൻ കഴിയുന്നതാണ്. വളരെ ബഹുമാനിക്കപ്പെടുന്ന ഒരു സർജന്റിനു ‘കമ്പനിയുടെ രാജാവായി‘ത്തീരാൻ കഴിയുന്നതാണ്, കമ്മീഷൻഡ് ഓഫിസർമാർക്കു മീതെ അധികാരം ചെലുത്താനും കഴിയും. ഒരു ചെറിയ കുടുംബ ബിസിനസിന് ഒരു ഡയറക്ടർ ബോർഡോ ഒരു സിഇഒയോ ഒരു അക്കൗണ്ടിങ് ഡിപ്പാർട്ടുമെന്റോ ഇല്ലാതെ നിലനില്ക്കാനും അഭിവൃദ്ധിപ്പെടാനും കഴിയും.’

എന്നാൽ 150 അംഗങ്ങൾ എന്ന പരിധി കടന്നുകഴിഞ്ഞാൽ, കാര്യങ്ങൾ അതേപടി മുന്നോട്ടുകൊണ്ടുപോകാൻ കഴിയുന്നതല്ല. ഒരു പ്ലാറ്റൂൺ നോക്കിനടത്തുന്നതുപോലെ ആയിരക്കണക്കിനു സൈനികർ ഉൾപ്പെടുന്ന ഒരു ഡിവിഷൻ കൈകാര്യം ചെയ്യാൻ കഴിയുന്നതല്ല. വിജയകരമായി നടത്തപ്പെടുന്ന കുടുംബ ബിസിനസുകൾ കൂടുതൽ വലിപ്പം ആർജിക്കുകയും കൂടുതൽ ജീവനക്കാരെ നിയമിക്കുകയും ചെയ്യുമ്പോൾ സാധാരണഗതിയിൽ പ്രതിസന്ധി നേരിടാറുണ്ട്. പ്രതിവിധി കണ്ടത്താൻ കഴിയുന്നില്ലെങ്കിൽ, അവർ തകർച്ചയിലേക്കു നീങ്ങും.

സങ്കീർണ്ണമായ ഈ പരിധിയെ മറികടക്കാനും ആത്യന്തികമായി പതിനായിരക്കണക്കിന് ആളുകളെ ഉൾക്കൊള്ളുന്ന നഗരങ്ങളും ദശലക്ഷക്കണക്കിന് ആളുകളെ ഉൾക്കൊള്ളുന്ന സാമാജ്യങ്ങളും സ്ഥാപിക്കാനും ഹോമോ സാപിയൻസിന് എങ്ങനെയാണ് കഴിഞ്ഞത്? അതിന്റെ രഹസ്യം ഒരുപക്ഷേ കെട്ടുകഥകളുടെ കടന്നുവരവാകണം. പൊതുവായ ഐതിഹ്യങ്ങളിൽ വിശ്വസിച്ചുകൊണ്ട് വിജയകരമായി സഹകരിക്കുന്നതിനു അസംഖ്യം അപരിചിതർക്കു കഴിയുന്നതാണ്.

വലിയ തോതിലുള്ള ഏതു മാനുഷിക സഹകരണവും - ഒരു ആധുനിക രാജ്യം, ഒരു മദ്ധ്യയുഗ സഭ, ഒരു പുരാതന നഗരം, അതല്ലെങ്കിൽ പൗരാണികമായ ഒരു ഗോത്രം - ആളുകളുടെ പൊതുവായ സങ്കല്പത്തിൽ മാത്രം നിലനില്ക്കുന്ന പൊതു ഐതിഹ്യങ്ങളിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. സഭകൾ പൊതുവായ വിശ്വാസക്കഥകളിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. തമ്മിൽ കണ്ടിട്ടില്ലാത്ത രണ്ടു കത്തോലിക്കർക്ക് കുരിശുയുദ്ധത്തിന് ഒരുമിച്ചു പോകാനും അതല്ലെങ്കിൽ ഒരു ആശുപത്രിക്കു വേണ്ടി പണം സംഭാവന ചെയ്യാനും കഴിയും, ദൈവം മനുഷ്യനായി അവതരിക്കുകയും തങ്ങളുടെ പാപങ്ങൾക്കു വേണ്ടി കുരിശിലേറ്റപ്പെടുകയും ചെയ്തു എന്ന് അവർക്കുള്ള പൊതുവായ വിശ്വാസമാണ് അതിനവരെ പ്രാപ്തമാക്കുന്നത്. പൊതുവായ ദേശീയ കഥകളിൽ അടിസ്ഥാനപ്പെട്ടതാണ് രാജ്യങ്ങൾ. തമ്മിൽ കണ്ടിട്ടില്ലാത്ത രണ്ടു സെർബിയക്കാർ പരസ്പരം രക്ഷിക്കുന്നതിന് തങ്ങളുടെ ജീവനെ അപകടപ്പെടുത്തുകപോലും ചെയ്തുവെന്നുവരാം, സെർബിയ രാജ്യത്തിന്റെയും സെർബിയൻ ദേശത്തിന്റെയും

സെർബിയൻ പതാകയുടെയും നിലനില്പിൽ അവർ രണ്ടുപേരും വിശ്വസിക്കുന്നതിനാൽ. നീതിന്യായസംവിധാനങ്ങൾ പൊതുവായ നിയമകഥകളിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. പരസ്പരം കണ്ടിട്ടില്ലാത്ത രണ്ടു വക്കീലന്മാർക്ക് തീർത്തും അപരിചിതനായ ഒരു മനുഷ്യനെ രക്ഷിക്കുന്നതിനു ഒരുമിച്ചു പ്രവർത്തിക്കാൻ കഴിയും, അതിനു കാരണം അവർ എല്ലാവരും നിയമങ്ങളുടെയും നീതിയുടെയും മനുഷ്യാവകാശങ്ങളുടെയും നിലനില്പിൽ - ഫീസായി നല്കപ്പെടുന്ന പണത്തിലും - വിശ്വസിക്കുന്നു എന്നതാണ്.

എന്നാൽ ഇക്കാ ര്യങ്ങളൊന്നും ആളുകൾ കണ്ടു പിടിക്കുകയും പരസ്പരം പറയുകയും ചെയ്യുന്ന കഥകളുടെ പുറമേ നിലനില്ക്കുന്നില്ല. പ്രപഞ്ചത്തിൽ ദൈവങ്ങളോ ദേശങ്ങളോ പണമോ മനുഷ്യാവകാശമോ നിയമമോ നീതിയോ മനുഷ്യജീവികളുടെ പൊതുവായ സങ്കല്പത്തിനു പുറമേ നിലനില്ക്കുന്നില്ല.

‘പ്രാകൃതരായ ഗോത്രങ്ങൾ’ തങ്ങളുടെ സാമൂഹ്യസംവിധാനങ്ങളെ ഉറപ്പിക്കുന്നത് പതങ്ങളിലും ആത്മാക്കളിലും വിശ്വസിച്ചുകൊണ്ടും തീയ്ക്കു ചുറ്റും ഓരോ പൗർണ്ണമിയിലും നൃത്തം വച്ചുകൊണ്ടും ആണന്നു ആളുകൾ നിഷ്പ്രയാസം അംഗീകരിക്കുന്നു. കൃത്യമായി അതേ അടിസ്ഥാനത്തിലാണ് നമ്മുടെ ആധുനിക സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നതെന്നു നമുക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. ബിസിനസ് കോർപറേഷനുകളുടെ കാര്യം തന്നെ എടുക്കുക. ആധുനിക ബിസിനസുകാരും വക്കീലന്മാരും, വാസ്തവത്തിൽ, അതിശക്തരായ മന്ത്രവാദികളാണ്. അവരും ഗോത്ര മന്ത്രവാദികളും തമ്മിലുള്ള പ്രധാന വ്യത്യാസം ആധുനിക വക്കീലന്മാർ വളരെയേറെ അസാധാരണമായ കഥകൾ പറയുന്നു എന്നതാണ്. പഷോ കഥ നല്ലൊരു ഉദാഹരണമാണ്.

പാരിസ് മുതൽ സിഡ്നി വരെയുള്ള കാറുകളിലും ട്രക്കുകളിലും മോട്ടോർ സൈക്കിളുകളിലും ഇന്നു സ്റ്റാഡലിലെ സിംഹമനുഷ്യനു സമാനമായ ഒരു പ്രതീകം കാണാം. യൂറോപ്പിലെ പുരാതനവും വലുതുമായ ഒരു കാർ നിർമാതാക്കളായ പ്യൂഷോയുടെ വാഹനങ്ങളിൽ കാണപ്പെടുന്ന ചിഹനമാണത്. സാഡൽ ഗുഹയിൽ നിന്നു 300 കിലോമീറ്റർ മാത്രം അകലെയുള്ള

വാലെന്റിഗ്നേയ് ഗ്രാമത്തിൽ ചെറിയ ഒരു കുടുംബ ബിസിനസായി ആരംഭിച്ചതാണ് പ്യൂഷോ. ഇന്ന് ആ കമ്പനി ലോകവ്യാപകമായി 200,000 ജീവനക്കാരെ വിന്യസിച്ചിരിക്കുന്നു, അവരിൽ പലരും പരസ്പരം തീർത്തും അപരിചിതരാണ്. ഈ അപരിചിതർ വളരെ നല്ലതായി, ഫലപ്രദമായി സഹകരിക്കുന്നു, അതുകൊണ്ട് 2008-ൽ പ്യൂഷോ 1.5 ദശലക്ഷം വാഹനങ്ങൾ നിർമ്മിക്കുകയും 55 ബില്യൻ യൂറോ വരുമാനമുണ്ടാക്കുകയും ചെയ്തു.



*5. പഷോ സിംഹം*

പ്യൂഷോ എസ് (ആ കമ്പനിയുടെ ഔദ്യോഗികനാമം അതാണ്) നിലനില്ക്കുന്നുവെന്നു നമുക്കു ഏത് അർത്ഥത്തിൽ പറയാൻ കഴിയും? അനേകം പ്യൂഷോ വാഹനങ്ങൾ ഉണ്ട്, എന്നാൽ അവയല്ല കമ്പനി എന്നു വ്യക്തമാണ്. ലോകത്തിലെ സർവ പ്യൂഷോയും ആകിലോഹമെന്നനിലയിൽ വിറ്റഴിക്കപ്പെട്ട് ഇല്ലാതായെന്നാലും, പ്യൂഷോ എസ് അപ്രത്യക്ഷമാകുന്നില്ല. അതു തുടർന്നും പുതിയ കാറുകൾ നിർമ്മിക്കുകയും തങ്ങളുടെ വാർഷിക റിപ്പോർട്ടു പുറത്തിറക്കുകയും ചെയ്യും. കമ്പനിക്കു സ്വന്തമായി ഫാക്ടറികളും യന്ത്രങ്ങളും ഷോറൂമുകളും ഉണ്ട്. കമ്പനി മെക്കാനിക്കുകളെയും കണക്കെഴുത്തുകാരെയും സെക്രട്ടറിമാരെയും നിയമിച്ചിരിക്കുന്നു, എന്നാൽ അവരെല്ലാവരും ചേർന്നാൽ പ്യൂഷോ ആകുന്നില്ല. ഒരു

ദുരന്തത്തിൽ പ്യൂഷോയുടെ എല്ലാ ജീവനക്കാരും മരിച്ചുപോയാലും അതിന്റെ അസംബ്ലിനിരകളും എക്സിക്യൂട്ടീവ് ഓഫിസുകളും തകർക്കപ്പെട്ടാലും, കമ്പനിക്കു പണം കടം വാങ്ങാനും പുതിയ ജീവനക്കാരെ നിയമിക്കാനും പുതിയ ഫാക്ടറികൾ പണിയാനും പുതിയ യന്ത്രങ്ങൾ വാങ്ങാനും കഴിയുന്നതാണ്. പ്യൂഷോയ്ക്ക് മാനേജർമാരും ഓഹരിയുടമകളും ഉണ്ട്, എന്നാൽ അവർ ചേർന്നുവന്നാൽ കമ്പനിയാകുന്നില്ല. എല്ലാ മാനേജർമാരെയും പിരിച്ചുവിടാം, എല്ലാ ഓഹരികളും വിറ്റഴിക്കപ്പെടാം, അപ്പോളും കമ്പനി ക്ഷതമില്ലാതെ നിലകൊള്ളും.

പ്യൂഷോ എസ് തകർക്കപ്പെടാനാവാത്തതോ അനശ്വരമോ ആണന്നല്ല അതിന്റെ അർത്ഥം. ഒരു ന്യായാധിപൻ ആ കമ്പനിയെ സാധുതയില്ലാത്തതെന്നു പ്രഖ്യാപിച്ചാൽ, അതിന്റെ ഫാക്ടറികൾ നിലനില്ക്കും, അതിന്റെ തൊഴിലാളികളും അക്കൗണ്ടന്റുമാരും മാനേജർമാരും ഓഹരിയുടമകളും ജീവിച്ചിരിക്കും - എന്നാൽ പ്യൂഷോ എസ്ക അക്ഷണത്തിൽ ഇല്ലാതാകും. ചുരുക്കത്തിൽ, പ്യൂഷോ എസ്എയ്ക്ക് ഭൗതിക ലോക വുമായി കാര്യമായ യാതൊരു ബന്ധവുമില്ലെന്നു കാണുന്നു. അതു വാസ്തവത്തിൽ നിലനില്ക്കുന്നുണ്ടോ?

നമ്മുടെ പൊതുവായ സങ്കല്പത്തിന്റെ ഒരു നിർമ്മിതിയാണ് പ്യൂഷോ വക്കീലന്മാർ അതിനെ "നിയമപരമായ ഒരു സങ്കല്പം' എന്നു പറയുന്നു. അതിന്റെ നേർക്കു വിരൽചൂണ്ടാൻ കഴിയുന്നതല്ല; അതൊരു ഭൗതികവസ്തു അല്ല. എന്നാൽ അത് നിയമപരമായി നിലനില്പ്പുള്ള ഒരു കാര്യമാണ്. നിങ്ങളും ഞാനും എന്നതുപോലെതന്നെ, അവ നിലനില്ക്കുന്ന രാജ്യത്ത് നിയമങ്ങൾക്കു വിധേയമാണ് അവ. അതിന്റെ സ്വന്തമായ അക്കൗണ്ട് ബാങ്കിൽ തുടങ്ങാം, സ്വന്തമായി സ്വത്തു കൈവശം വയ്ക്കാം. അതു നികുതി അടയ്ക്കുന്നു. അതിന്റെ ഉടമസ്ഥസ്ഥാനത്തുള്ളവരോ അതിനുവേണ്ടി പ്രവൃത്തിയെടുക്കുന്നവരോ ആയ ഏതെങ്കിലും ആളിൽ നിന്നു വ്യത്യസ്തമായി അതിനെതിരെ നിയമനടപടികൾ കൈക്കൊള്ളാൻ കഴിയുന്നതാണ്.

'ലിമിറ്റഡ് ലയബിലിറ്റി കമ്പനി' എന്ന പ്രത്യേക വിഭാഗത്തിൽ പെട്ട നിയമപരമായ ഒരു സങ്കല്പമാണ് പ്യൂഷോ. അത്തരം കമ്പനികളുടെ പിന്നിലുള്ള ആശയം മനുഷ്യരാശിയുടെ ഏറ്റവും സമർത്ഥമായ കണ്ടുപിടുത്തങ്ങളിൽ ഒന്നാണ്. അവ ഇല്ലാതെ

ഹോമോ സാപിയൻസ് അസംഖ്യം സഹസാബ്ദങ്ങൾ ജീവിച്ചു. രേഖപ്പെടുത്തപ്പെട്ട ചരിത്രത്തിൽ മിക്കപ്പോളും മാംസവും രക്തവുമുള്ള മനുഷ്യർക്കു - രണ്ടു കാലിൽ നിവർന്നു നില്ക്കുന്ന, വലിയ തലച്ചോറുള്ള മനുഷ്യർക്കു - മാത്രമാണ് സ്വത്ത് കൈവശം വയ്ക്കാൻ കഴിഞ്ഞിരുന്നത്. പതിമൂന്നാം നൂറ്റാണ്ടിലെ ഫ്രാൻസിൽ ഴോൻ വാഹനങ്ങൾ നിർമ്മിക്കുന്ന ഒരു വർക്ക്ഷോപ് തുടങ്ങിയെങ്കിൽ, അവൻ തന്നെയായിരുന്നു ആ ബിസിനസ്. വാങ്ങി ഒരാഴ്ച കഴിഞ്ഞപ്പോളേക്കും വാഹനം തകരാറിലായെങ്കിൽ, അസന്തുഷ്ടനായ ഉപഭോക്താവ് ഴോനിനെതിരായി വ്യക്തിപരമായ കേസുകൊടുത്തേനെ. തന്റെ വർക്ക്ഷോപ് സ്ഥാപിക്കുന്നതിനായി ഴോൻ, 1000 സ്വർണ്ണനാണയങ്ങൾ കടം വാങ്ങുകയും ആ കച്ചവടം പരാജയപ്പെടുകയും ചെയ്തിരുന്നെങ്കിൽ, അവനു തന്റെ സ്വകാര്യസ്വത്തു - വീട്, പശു, വസ്ത - വിറ്റ് ആ കടം അടച്ചുതീർക്കേണ്ടതുണ്ടായിരുന്നു. അവനു തന്റെ മക്കളെ അടിമകളായി വിക്കേണ്ടിയും വരുമായിരുന്നു. കടം വീട്ടാൻ കഴിയുന്നില്ലെങ്കിൽ, രാജ്യത്തിനു അവനെ ജയിലിലടയ്ക്കാനും കടക്കാർക്ക് അവനെ അടിമയാക്കാനും കഴിയുമായിരുന്നു. അവന്റെ വർക്ക്ഷോപ്പിനു വേണ്ടി ചെലവാക്കുന്ന മുഴുവൻ തുകയ്ക്കും ബാദ്ധ്യതകൾക്കും അവൻ, പരിധികളില്ലാതെ, ഉത്തരവാദി ആയിരുന്നു.

നിങ്ങൾ അക്കാലത്തു ജീവിച്ചിരുന്നുവെങ്കിൽ, നിങ്ങളുടെ സ്വന്തമായ ഒരു സ്ഥാപനം തുടങ്ങുന്നതിനു മുമ്പ് നിങ്ങൾ പലവട്ടം ആലോചിക്കുമായിരുന്നു. അത്തരം ഒരു നിയമസംവിധാനം സംരംഭകത്വത്തെ നിരുത്സാഹപ്പെടുത്തി. പുതിയ കച്ചവടം തുടങ്ങാനും സാമ്പത്തിക അപകട സാദ്ധ്യത ഏറ്റെടുക്കാനും ആളുകൾ ഭയപ്പെട്ടു. തങ്ങളുടെ കുടുംബങ്ങൾ തീർത്തും നിരാശയരാകും എന്നതുകൊണ്ടു ശ്രമിച്ചുനോക്കാൻ ആരും ധൈര്യപ്പെട്ടില്ല.

അതുകൊണ്ടാണ് ആളുകൾ പൊതുവായി ലിമിറ്റഡ് ലയബിലിറ്റി കമ്പനികളുടെ (ബാദ്ധ്യത പരിമിതപ്പെട്ട കമ്പനികളുടെ) നിലനില്പിനെക്കുറിച്ചു ചിന്തിച്ചുതുടങ്ങിയത്. നിയമപരമായ കാഴ്ചപ്പാടിൽ, അത്തരം കമ്പനികൾ അവ തുടങ്ങിവയ്ക്കുകയോ അവയിൽ പണം നിക്ഷേപിക്കുകയോ അവയെ കൈകാര്യം ചെയ്യുകയോ ചെയ്ത ആളുകളിൽ നിന്നു സ്വതന്ത്രമാണ്. കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിൽ അത്തരം

കമ്പനികൾ സാമ്പത്തിക രംഗത്തെ മുഖ്യ ഇടപാടുകാരായിത്തീർന്നു, അങ്ങനെ അവ നമ്മുടെ സങ്കല്പത്തിൽ മാത്രം നിലനില്ക്കുന്നുവെന്ന കാര്യം നാം മറക്കുന്നു. യുഎസിൽ, ലിമിറ്റഡ് ലയബിലിറ്റി കമ്പനിയുടെ സാങ്കേതിക നാമം 'കോർപറേഷൻ' എന്നാണ്. അതൊരു തമാശപോലെയാണ്, കാരണം ആ പേര് കോർപസ് (ലത്തീനിൽ ശരീരം എന്നർത്ഥം) എന്ന വാക്കിൽ നിന്നുത്ഭവിച്ചതാണ് - ഈ കോർപറേഷനുകൾക്ക് ഇല്ലാത്തതും അതാണ്. അവയ്ക്ക് യഥാർത്ഥമായ ശരീരം ഇല്ലെങ്കിലും, അമേരിക്കൻ നിയമസംവിധാനം കോർപറേഷനുകളെ നിയമപരമായ അസ്തിത്വമുള്ള വ്യക്തികൾ എന്ന നിലയിൽ കണക്കാക്കുന്നു, മാംസവും രക്തവുമുള്ള മനുഷ്യരെന്നതുപോലെതന്നെ.

1896-ൽ ഫ്രഞ്ച് നിയമസംവിധാനവും അങ്ങനെതന്നെയായിരുന്നു. അക്കാലത്താണ് അർമാൻഡ് പ്യൂഷോ (അദ്ദേഹത്തിനു മാതാപിതാക്കളിൽ നിന്നു പൈതൃകമായി ഒരു ലോഹപ്പണി ഷോപ് ലഭിച്ചിരുന്നു, സ്പിങ്ങുകളും വാളുകളും സൈക്കിളുകളും നിർമ്മിക്കുന്ന ഒരു ഷോപ്) വാഹന ബിസിനസിലേക്കു കടക്കുന്നതിനു തീരുമാനിച്ചത്. അതിനു വേണ്ടി, അദ്ദേഹം ഒരു ലിമിറ്റഡ് ലയബിലിറ്റി കമ്പനി സ്ഥാപിച്ചു. അദ്ദേഹം ആ കമ്പനിക്കു തന്റെതന്നെ പേരു നല്കി, എന്നാൽ അതു അദ്ദേഹത്തിൽ നിന്നു സ്വതന്ത്രമായിരുന്നു. ഒരു കാറിനു തകരാർ സംഭവിച്ചാൽ അതു വാങ്ങിയ ആൾക്കു പ്യൂഷോയ്ക്കെതിരെ, അർമാൻഡ് പ്യൂഷോക്കെതിരെ അല്ല, കേസു കൊടുക്കാമായിരുന്നു. കമ്പനി ദശലക്ഷക്കണക്കിന് ഫാങ്ക് കടംവാങ്ങിയിട്ടു തകർന്നുപോയിരുന്നെങ്കിൽ, കടം നല്കിയ ആളുകളോടു അർമാൻഡ് പ്യൂഷോയ്ക്ക് ഒരു ഫാങ്ക് പോലും ബാദ്ധ്യതയുണ്ടായിരുന്നില്ല. കടം കൊടുത്തിരുന്നത് പ്യൂഷോ എന്ന കമ്പനിക്ക് ആയിരുന്നില്ലേ, അർമാൻഡ് പ്യൂഷോ എന്ന ഹോമോ സാപിയൻസിന് ആയിരുന്നില്ലല്ലോ. അർമാൻഡ് പ്യൂഷോ 1915-ൽ മരിച്ചു. പ്യൂഷോ എന്ന കമ്പനി ഇന്നും ജീവിച്ചിരിക്കുന്നു, സുഖമായി.

അർമാൻഡ് പ്യൂഷോ എന്ന മനുഷ്യൻ എങ്ങനെയാണ് പ്യൂഷോ എന്ന കമ്പനി സൃഷ്ടിച്ചത്? അതേ രീതിയിൽ ചരിത്രത്തിൽ ഉടനീളം പുരോഹിതന്മാരും മന്ത്രവാദികളും ദൈവങ്ങളെയും അസുരന്മാരെയും സൃഷ്ടിച്ചു. ഇന്നും ഫ്രഞ്ചു

പള്ളികളിൽ എല്ലാ ഞായറാഴ്ചകളിലും ക്രിസ്തുവിന്റെ ശരീരം നിർമ്മിക്കപ്പെടുന്നു. കഥകൾ പറയുന്നതിനെയും ആളുകളെക്കൊണ്ടു അതിൽ വിശ്വസിപ്പിക്കുന്നതിനെയും ചുറ്റിപ്പറ്റിയാണ് അതെല്ലാം സംഭവിക്കുന്നത്. ഫ്രഞ്ചു പള്ളികളുടെ കാര്യത്തിൽ, ക്രിസ്തവിന്റെ ജീവിതത്തെയും മരണത്തെയും കുറിച്ചു കത്തോലിക്ക സഭ പറയുന്ന തരത്തിലുള്ളതാണ് പ്രധാനപ്പെട്ട കഥ. ആ കഥ പ്രകാരം, വിശുദ്ധ വസ്ത്രങ്ങൾ ധരിച്ച ഒരു കത്തോലിക്ക പുരോഹിതൻ ശരിയായ വാക്കുകൾ ശരിയായ സമയത്ത് ഉച്ചരിച്ചാൽ, സാധാരണ അപ്പവും വീഞ്ഞും കിസ്തവിന്റെ ശരീരവും രക്തവും ആയിത്തീരുന്നു. 'ഇത് എന്റെ ശരീരമാകുന്നു' എന്നു പുരോഹിതൻ പറയുമ്പോൾ, അപ്പം ക്രിസ്തശരീരം ആയിത്തീരുന്നു. പുരോഹിതൻ കൃത്യമായി കാര്യങ്ങൾ ചെയ്തിരിക്കുന്നുവെന്നു കണ്ട്, ദശലക്ഷക്കണക്കിന് ഫഞ്ച് വിശ്വാസികൾ ആ വാഴ്ത്തപ്പെട്ട അപ്പത്തിലും വീഞ്ഞിലും ദൈവം വാസ്തവമായി നിലനില്ക്കുന്നു എന്നതുപോലെ പെരുമാറി.

പ്യൂഷോ എസ്കയുടെ കാര്യത്തിൽ പ്രാധാന്യമുള്ള കഥ ഫ്രഞ്ച് പാർലമെന്റ് എഴുതിയ ഫ്രഞ്ച് നിയമ സംഹിത ആയിരുന്നു. ഫ്രഞ്ച് സാമാജികരുടെ അഭിപ്രായത്തിൽ, അംഗീകാരമുള്ള ഒരു വക്കീൽ നടപടിക്രമങ്ങളെല്ലാം പാലിച്ചാൽ, എല്ലാ മന്ത്രങ്ങളും പ്രതിജ്ഞകളും അലംകൃതമായ ഒരു കടലാസിൽ എഴുതിവച്ചാൽ, അതിനു താഴെ തന്റെ അലങ്കാരയൊപ്പ് ചാർത്തിയാൽ, അപ്പോൾ ഒരു പുതിയ കമ്പനി രൂപം പ്രാപിക്കുന്നു. പുതിയ ഒരു കമ്പനി സ്ഥാപിക്കണമെന്നു 1896-ൽ അർമാൻഡ് പ്യൂഷോ ആഗ്രഹിച്ചപ്പോൾ, അക്കാര്യങ്ങളെല്ലാം വിശുദ്ധമായ ഒരു പ്രക്രിയ എന്ന നിലയിൽ ചെയ്യുന്നതിനു അദ്ദേഹം ഒരു വക്കീലിന് പണം നല്കി. വക്കീൽ ശരിയായ എല്ലാ ക്രിയകളും ചെയ്യുകയും ആവശ്യമായ എല്ലാ മന്ത്രങ്ങളും പ്രതിജ്ഞകളും ചൊല്ലുകയും ചെയ്തുകഴിഞ്ഞപ്പോൾ, പ്യൂഷോ കമ്പനി വാസ്തവമായി നിലനില്ക്കുന്നു എന്നതുപോലെ മര്യാദക്കാരായ ദശലക്ഷക്കണക്കിനു ഫ്രഞ്ചുപൗരന്മാർ പെരുമാറി.

ഫലപ്രദമായ കഥകൾ പറയുന്നത് അത്ര എളുപ്പമല്ല. കഥ പറയുന്നതിലല്ല പ്രയാസം, മറ്റുള്ളവരെയെല്ലാം അതു പറഞ്ഞു വിശ്വസിപ്പിക്കുന്നതിലാണ്. ദൈവങ്ങളെയും രാജ്യങ്ങളെയും അതല്ലെങ്കിൽ ലിമിറ്റഡ് ലയബിലിറ്റി കമ്പനികളെയും കുറിച്ചു

പറയുന്ന പ്രത്യേക കഥകൾ ദശലക്ഷക്കണക്കിനു ആളുകളെ എങ്ങനെയാണ് ബോദ്ധ്യപ്പെടുത്തുന്നത്? - ചരിത്രത്തിലെ മിക്ക കാര്യങ്ങളും ഈ ചോദ്യത്തെ ചുറ്റിപ്പറ്റിയുള്ളതാണ്. എന്നിട്ടും അതു വിജയിക്കുമ്പോൾ, അതു സാപിയൻസിന് അത്യധികമായ ശക്തി നല്കുന്നു, കാരണം സഹകരിക്കുന്നതിനും പൊതു ലക്ഷ്യത്തിലേക്ക് ഒന്നുചേർന്നു പ്രവൃത്തിയെടുക്കുന്നതിനും ദശലക്ഷക്കണക്കിനു അപരിചിതരെ അതു പ്രാപ്തമാക്കുന്നു. നദികൾ, വൃക്ഷങ്ങൾ, സിംഹങ്ങൾ എന്നിങ്ങനെ നിലവിലുള്ള കാര്യങ്ങളെക്കുറിച്ചു മാത്രമാണ് നമുക്കു സംസാരിക്കാൻ കഴിയുമായിരുന്നതെങ്കിൽ, രാജ്യങ്ങളെ, അതല്ലെങ്കിൽ സഭകളെ, അതല്ലെങ്കിൽ നിയമസംവിധാനങ്ങളെ സൃഷ്ടിക്കുന്നതു എത്ര മാത്രം പ്രയാസമായിരുന്നേനെ എന്നു സങ്കല്പിച്ചുനോക്കുക.

വർഷങ്ങളായി, അവിശ്വസനീയമാംവണ്ണം സങ്കീർണ്ണമായ കഥകളുടെ നെറ്റ് വർക്കാണ് ആളുകൾ നെയ്തിരിക്കുന്നത്. ആ നെറ്റ്വർക്കിനുള്ളിൽ, പ്യൂഷോ പോലെ കെട്ടുകഥകൾ നിലനില്ക്കുന്നുവെന്നു മാത്രമല്ല, അവ അത്യധികമായ ശക്തി കൈവരിക്കുകയും ചെയ്യുന്നു. കഥകളുടെ നെറ്റ് വർക്കിലൂടെ ആളുകൾ സൃഷ്ടിച്ചെടുക്കുന്ന ഇത്തരം കാര്യങ്ങൾ അക്കാദമിക വൃത്തങ്ങളിൽ ‘ഇല്ലാക്കഥ,’ ‘സാമൂഹ്യ നിർമ്മിതി,’ അല്ലെങ്കിൽ ‘സങ്കല്പിച്ചെടുക്കുന്ന യാഥാർത്ഥ്യങ്ങൾ’ എന്നൊക്കെയാണ് അറിയപ്പെടുന്നത്. സങ്കല്പിച്ചെടുക്കുന്ന ഒരു യാഥാർത്ഥ്യം ഒരു കള്ളമല്ല. നദിയുടെ അടുത്തു സിംഹമില്ലെന്നു എനിക്കു നന്നായി അറിയാവുന്നപ്പോൾ, അവിടെ ഒരു സിംഹം ഉണ്ട് എന്നു ഞാൻ പറയുമ്പോൾ, ഞാൻ കള്ളം പറയുകയാണ്. കള്ളങ്ങളുടെ കാര്യത്തിൽ സവിശേഷതകൾ ഒന്നുമില്ല. പച്ചക്കുരങ്ങന്മാർക്കും ചിമ്പാൻസികൾക്കും കള്ളം പറയാൻ കഴിയും. ഉദാഹരണമായി, ചുറ്റിലും ഒരിടത്തും സിംഹം ഇല്ലാതിരുന്നപ്പോൾ ‘ശ്രദ്ധിക്കുക! ഒരു സിംഹം!’ എന്നു ഒരു പച്ചക്കുരങ്ങൻ വിളിച്ചു പറഞ്ഞത് നിരീക്ഷിച്ചിട്ടുള്ളതാണ്. ആ മുന്നറിയിപ്പു സൗകര്യപൂർവം ഒരു സഹജീവികുരങ്ങനെ ഓടിച്ചുവിട്ടു. ഒരു വാഴപ്പഴം കണ്ടെത്തിയ കുരങ്ങനെയാണ് ഓടിച്ചുവിട്ടത്. അങ്ങനെ കള്ളം പറഞ്ഞവന് ആ വാഴപ്പഴം മുഴുവൻ കഴിക്കാൻ ഇടവന്നു.

കള്ളം പറയുന്നതിൽ നിന്നു വ്യത്യസ്തമായി, സങ്കല്പിച്ചെടുക്കുന്ന ഒരു യാഥാർത്ഥ്യം എല്ലാവരും വിശ്വസിക്കുന്ന

ഒരു കാര്യമാണ്, സാമുദായികമായ ആ വിശ്വാസം നിലനില്ക്കുന്നിടത്തോളം സങ്കല്പിച്ചെടുക്കുന്ന യാഥാർത്ഥ്യം ലോകത്തിൽ ഒരു ശക്തി ഉപയോഗിക്കുന്നുണ്ട്. കാവൽ ആത്മാവായ സിംഹമനുഷ്യന്റെ നിലനില്പിൽ ആത്മാർത്ഥമായി വിശ്വസിച്ചിട്ടുണ്ടാകണം നാഡൽ ഗുഹയിലെ ശില്പി. ചില മന്ത്രവാദികൾ കള്ളത്തരക്കാരാണ്, എന്നാൽ മിക്കവരും ദൈവങ്ങളുടെയും അസുരന്മാരുടെയും നിലനില്പിൽ ആത്മാർത്ഥമായി വിശ്വസിക്കുന്നു. മിക്ക ലക്ഷാധിപതികളും പണത്തിന്റെയും ലിമിറ്റഡ് ലയബിലിറ്റി കമ്പനികളുടെയും നിലനില്പിൽ ആത്മാർത്ഥമായി വിശ്വസിക്കുന്നു. മിക്ക മനുഷ്യാവകാശ പ്രവർത്തകരും മനുഷ്യാവകാശങ്ങളുടെ നിലനില്പിൽ ആത്മാർത്ഥമായി വിശ്വസിക്കുന്നു. പൗരന്മാരുടെ മനുഷ്യാവകാശങ്ങളെ ലിബിയയിലെ ഗവൺമെന്റ് മാനിക്കണമെന്നു 2011-ൽ യുഎൻ ആവശ്യപ്പെടുമ്പോൾ ആരും കളവു പറയുകയായിരുന്നില്ല, യുഎന്നും ലിബിയയും മനുഷ്യാവകാശങ്ങളും നമ്മുടെ ഫലഭൂയിഷ്ഠമായ സങ്കല്പങ്ങളുടെ സൃഷ്ടിയാണെന്നുവരികിലും.

ജ്ഞാനവിപ്ലവത്തിനു ശേഷം എക്കാലത്തും സാപിയൻസ് ഇത്തരത്തിൽ ഒരു ഇരട്ട യാഥാർത്ഥ്യത്തിലാണ് ജീവിക്കുന്നത്. ഒരു വശത്ത്, നദികളുടെയും വൃക്ഷങ്ങളുടെയും സിംഹങ്ങളുടെയും വസ്തുനിഷ്ഠമായ യാഥർത്ഥ്യം, മറുവശത്ത്, ദൈവങ്ങളുടെയും രാഷ്ട്രങ്ങളുടെയും കോർപറേഷനുകളുടെയും സങ്കല്പിച്ചെടുത്ത യാഥാർത്ഥ്യം. കാലം കടന്നു പോകുന്നതോടെ, സങ്കല്പിച്ചെടുത്ത യാഥാർത്ഥ്യം കൂടുതൽ ശക്തിയുള്ളതായി. അങ്ങനെ ഇന്ന്, നദികളുടെയും വൃക്ഷങ്ങളുടെയും സിംഹങ്ങളുടെയും നിലനില്ക്കുതന്നെ യുണൈറ്റഡ് നേഷൻസ്, ഗൂഗിൾ എന്നിങ്ങനെ സങ്കല്പിച്ചെടുത്ത യാഥാർത്ഥ്യങ്ങളുടെ മര്യാദയെ ആശ്രയിച്ചിരിക്കുന്നു.

## ജെനോമിനെ മറികടക്കുന്നത്

സങ്കല്പിച്ചെടുക്കുന്ന ഒരു യാഥാർത്ഥ്യം വാക്കുകൾ കൊണ്ടു സൃഷ്ടിക്കുന്നതിനുള്ള കഴിവ് അസംഖ്യം അപരിചിതർക്ക് ഫലപ്രദമായി സഹകരിക്കുന്നതിനു ഇടയാക്കി. എന്നാൽ അതല്ലാതെയും കാര്യങ്ങളുണ്ടായിരുന്നു. വൻതോതിലുള്ള മനുഷ്യ സഹകരണം കെട്ടുകഥകളെ

അടിസ്ഥാനപ്പെടുത്തിയുള്ളതായതിനാൽ, കെട്ടുകഥകളിൽ മാറ്റമുണ്ടാക്കിക്കൊണ്ട് ആളുകൾ സഹകരിക്കുന്ന രീതിയിൽ മാറ്റമുണ്ടാക്കാൻ കഴിയും - വ്യത്യസ്തമായ കഥകൾ പറഞ്ഞാൽ മതി. ശരിയായ സാഹചര്യങ്ങൾക്കു കീഴിൽ കെട്ടുകഥകൾക്കു വേഗത്തിൽ മാറ്റമുണ്ടാകാം. 1789-ൽ ഒറ്റ രാത്രികൊണ്ട് ഫ്രഞ്ചുകാർ രാജാക്കന്മാരുടെ ദൈവികാവകാശമെന്ന ഇല്ലാക്കഥയിൽ വിശ്വസിക്കുന്നതിൽ നിന്നു ജനങ്ങളുടെ പരമാധികാരമെന്ന ഇല്ലാക്കഥയിൽ വിശ്വസിക്കുന്നതിലേക്കു മാറുകയുണ്ടായി. തത്ഫലമായി, ജ്ഞാനവിപ്ലവത്തിനു ശേഷം ഹോമോ സാപിയൻസ് തങ്ങളുടെ പെരുമാറ്റം മാറുന്ന ആവശ്യങ്ങൾക്ക് അനുസൃതമായി പുതുക്കുന്നതിനു കഴിവുള്ളവരായിരുന്നു. ഇത് സാംസ്കാരിക പരിണാമത്തിന്റെ അതിവേഗ പാത തുറന്നു വയ്ക്കുകയും ജനിതക പരിണാമത്തിന്റെ തിരക്കു നിറഞ്ഞ വീഥിയെ ഒഴിവാക്കുകയും ചെയ്തു. ഈ അതിവേഗ പാതയിലൂടെ വേഗത്തിൽ കടന്നുപോകുമ്പോൾ ഹോമോ സാപിയൻസ് സഹകരിക്കുന്നതിനുള്ള തങ്ങളുടെ കഴിവിന്റെ കാര്യത്തിൽ താമസിക്കാതെ മറ്റെല്ലാ മനുഷ്യ, മൃഗ സ്പീഷിസുകളെയും മറികടന്ന് ഏറെ മുന്നേറുകയുണ്ടായി.

മറ്റു സാമൂഹ്യ മൃഗങ്ങളുടെ പെരുമാറ്റം നിർണ്ണയിക്കുന്നതു വലിയ ഒരളവു വരെ അവയുടെ ജീനുകളാണ്. ഡിഎൻഎ ഒരു ഏകാധിപതി അല്ല. മൃഗങ്ങളുടെ പെരുമാറ്റത്തെ പരിസ്ഥിതി ഘടകങ്ങളും വ്യക്തിഗത യാദൃച്ഛികതകളും സ്വാധീനിക്കുന്നുണ്ട്. എന്നിരുന്നാലും, ഒരു പരിസ്ഥിതിയിൽ, ഒരേ സ്പീഷിസിൽ പെടുന്ന മൃഗങ്ങൾക്ക് ഒരേ രീതിയിൽ പെരുമാറുന്നതിനുള്ള പ്രവണതയാണുള്ളത്. പൊതുവെ, ജനിതക വ്യതിയാനങ്ങൾ കൂടാതെ സാമൂഹ്യ പെരുമാറ്റങ്ങളിൽ കാര്യമായ വ്യതിയാനങ്ങൾ സംഭവിക്കാൻ കഴിയുന്നതല്ല. ഉദാഹരണമായി, ഒരു ആൽഫാ പുരുഷൻ നയിക്കുന്നതും വിവിധ തട്ടുകളായി തിരിക്കപ്പെട്ടതുമായ സംഘങ്ങളിൽ ജീവിക്കുന്നതിനാണ് സാധാരണ ചിമ്പാൻസികൾക്ക് ഉള്ള ജനിതകമായ പ്രവണത. വളരെ സമാനമായ മറ്റൊരു ചിമ്പാൻസി സ്പീഷീസായ ബോണോബോസിലെ അംഗങ്ങൾ കുറെക്കൂടി സമത്വമുള്ളതും സീസഖ്യത്തിനു മേൽക്കെയുള്ളതുമായ സംഘങ്ങളിൽ ജീവിക്കുന്നു. സാധാരണ പെൺചിമ്പാൻസികൾക്കു തങ്ങളുടെ ബോണോബോ ബന്ധുക്കളിൽ നിന്നു പാഠം പഠിക്കാനോ ഒരു

പെൺ വിപ്ലവം അരങ്ങേറ്റുവാനോ കഴിയുന്നില്ല. ആൺചിമ്പാൻസികൾക്ക് ഒരു ഭരണഘടന സമിതിയിൽ ഒത്തുകൂടാനോ ഒന്നാം പുരുഷൻ എന്ന സ്ഥാനം ഇല്ലാതാക്കാനോ എല്ലാ ചിമ്പാൻസികൾക്കും ഇനി മുതൽ തുല്യസ്ഥാനമാണുള്ളതെന്നു പ്രഖ്യാപിക്കാനോ കഴിയുന്നില്ല. ചിമ്പാൻസികളുടെ ഡിഎൻഎയിൽ എന്തെങ്കിലും വ്യത്യാസമുണ്ടായെങ്കിൽ മാത്രമേ പെരുമാറ്റത്തിൽ അത്തരം നാടകീയമായ മാറ്റങ്ങൾ വരികയുള്ളു.



*6. കത്തോലിക്ക ആൽഫ പുരുഷൻ ലൈംഗികബന്ധത്തിൽ നിന്നും കുട്ടികളെ വളർത്തുന്നതിൽ നിന്നും ഒഴിഞ്ഞു നില്ക്കുന്നു, അയാൾ അങ്ങനെ ചെയ്യേണ്ട ജനിതകപരമോ പരിസ്ഥിതിപരമോ ആയ കാരണങ്ങൾ ഒന്നുമില്ലെങ്കിലും.*

സമാന കാരണങ്ങളാൽ, പൗരാണിക മനുഷ്യർ വിപ്ലവങ്ങൾക്കൊന്നും തുടക്കമിട്ടില്ല. നമുക്കു പറയാൻ കഴിയുന്നിടത്തോളം, സാമൂഹ്യരീതികളിലെ മാറ്റങ്ങൾ, പുതിയ സാങ്കേതികവിദ്യകളുടെ കണ്ടുപിടുത്തം, അന്യമായ വാസസ്ഥാനങ്ങളിലെ വാസമുറപ്പിക്കൽ എന്നിവ സാംസ്കാരിക പരിണാമം എന്നതിനെക്കാൾ കൂടുതലായി ജനിതക വ്യതിയാനങ്ങളും പരിസ്ഥിതി സമ്മർദ്ദങ്ങളും മൂലം സംഭവിച്ചു. അതുകൊണ്ടാണ് ഇത്തരം ചുവടുകൾ വയ്ക്കുന്നതിനു

മനുഷ്യർക്ക് ലക്ഷക്കണക്കിന് വർഷങ്ങൾ വേണ്ടിവന്നത്. രണ്ട് ദശലക്ഷം വർഷങ്ങൾക്കു മുമ്പ്, ജനിതക വ്യതിയാനങ്ങൾ ഹോമോ എറെക്ടസ് എന്ന പുതിയ ഒരു മനുഷ്യ സ്പീഷിസ് പ്രത്യക്ഷപ്പെടുന്നതിനു കാരണമായി. അതിന്റെ പരിണാമത്തോടൊപ്പം ഒരു പുതിയ ശിലായുധ സാങ്കേതികവിദ്യയും വികാസം പ്രാപിക്കുകയുണ്ടായി, ഇന്ന് അതിനെ തിരിച്ചറിയുന്നത് ഈ സ്പീഷിസിന്റെ നിർണ്ണായക സവിശേഷതയായിട്ടാണ്. ഹോമോ എറെക്ടസിനു കൂടുതൽ ജനിതക വ്യതിയാനങ്ങൾ സംഭവിക്കാഞ്ഞിടത്തോളം അതിന്റെ ശിലായുധങ്ങൾ ഏറെക്കുറെ സമാനമായി നിലനിന്നു - ഏതാണ്ട് രണ്ട് ദശലക്ഷം വർഷങ്ങളോളം.

അതിൽ നിന്നു വ്യത്യസ്തമായി, ജ്ഞാനവിപ്ലവത്തിനു ശേഷം, സാപിയൻസ് തങ്ങളുടെ പെരുമാറ്റം വേഗത്തിൽ മാറ്റത്തിനു വിധേയമാക്കുന്നതിനു കഴിവുള്ളവരായി, ജനിതകമോ പരിസ്ഥിതിപരമോ ആയ മാറ്റത്തിന്റെ ആവശ്യമില്ലാതെതന്നെ ഭാവി തലമുറകളിലേക്ക് പുതിയ പെരുമാറ്റങ്ങൾ കൈമാറുകയും ചെയ്തു. ഒരു മുഖ്യ ഉദാഹരണമായി, കത്തോലിക്ക പുരോഹിതർ, ബുദ്ധസന്യാസിസംഘം, ചൈനയിലെ നപുംസക ഉദ്യോഗസ്ഥർ എന്നിവ പോലെ, കുട്ടികളില്ലാത്ത വരേണ്യവർഗത്തിന്റെ ആവർത്തിച്ചുള്ള പ്രത്യക്ഷപ്പെടൽ ശ്രദ്ധിക്കുക. സ്വാഭാവിക തെരഞ്ഞെടുപ്പിന്റെ ഏറ്റവും അടിസ്ഥാനമായ തത്വങ്ങൾക്ക് എതിരാണ് അത്തരം വരേണ്യരുടെ അസ്തിത്വം. കാരണം സമൂഹത്തിലെ മേധാവികളായ ഈ അംഗങ്ങൾ മനസ്സോടെ പ്രത്യുത്പാദനം ഉപേക്ഷിക്കുന്നു. ചിമ്പാൻസി ഒന്നാം പുരുഷന്മാർ തങ്ങളുടെ അധികാരം ഉപയോഗപ്പെടുത്തി കഴിയുന്നത് പെണ്ണുങ്ങളുമായി ഇണചേരുന്നു - തത്ഫലമായി സംഘത്തിലെ ചെറുപ്പക്കാരിൽ വലിയ ഒരു വിഭാഗത്തിനു ജന്മം നല്കുന്നു. അതേസമയം കത്തോലിക്ക ഒന്നാം പുരുഷന്മാർ ഇണചേരലിൽ നിന്നും കുട്ടികളെ വളർത്തുന്നതിൽ നിന്നും പൂർണ്ണമായി ഒഴിഞ്ഞുനില്ക്കുന്നു. ഈ വർജനം പരിസ്ഥിതി സാഹചര്യങ്ങളിലെ എന്തെങ്കിലും പ്രത്യേകതകൾ (ഭക്ഷണത്തിന്റെ ക്ഷാമമോ ഇണയുടെ അലഭ്യതയോ) കൊണ്ടു സംഭവിക്കുന്നതല്ല. അത് യാദൃച്ഛികമായ എന്തെങ്കിലും ജനിതക വ്യതിയാനത്തിന്റെ അനന്തരഫലവുമല്ല. കത്തോലിക്ക സഭ നൂറ്റാണ്ടുകളോളം നിലനിന്നത് ഒരു "സന്യസ്ഥ ജീൻ" ഒരു

പാപ്പയിൽ നിന്നു അടുത്ത പാപ്പയിലേക്കു കൈമാറ്റം ചെയ്യപ്പെട്ടതുകൊണ്ടല്ല, പിന്നെയോ പുതിയ നിയമത്തിന്റെയും കത്തോലിക കാനോൻ നിയമത്തിന്റെയും കഥകൾ കൈമാറ്റം ചെയ്തുകൊണ്ടാണ്.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ, പൗരാണിക മനുഷ്യരുടെ പെരുമാറ്റ രീതികൾ പതിനായിരക്കണക്കിനു വർഷങ്ങളോളം മാറ്റമില്ലാതെ നില നിന്നപ്പോൾ, സാപിയൻസിനു തങ്ങളുടെ സാമൂഹ്യഘടനകളും വ്യക്തികൾ തമ്മിലുള്ള ബന്ധങ്ങളുടെ സ്വഭാവവും തങ്ങളുടെ സാമ്പത്തിക പ്രവർത്തനങ്ങളും മറ്റനേകം പെരുമാറ്റങ്ങളും ഒന്നോ രണ്ടോ ദശകങ്ങൾക്കുള്ളിൽ മാറ്റിയെടുക്കാൻ കഴിഞ്ഞു. 1900-ൽ ജനിക്കുകയും 100 വർഷം ജീവിക്കുകയും ചെയ്ത ഒരു ബർലിൻ നിവാസിയുടെ കാര്യമെടുക്കുക. വിൽഹെം രണ്ടാമന്റെ ഹോഹൻസോളൻ സാമ്രാജ്യത്തിലാണ് അവൾ വളർന്നത്; പ്രായപൂർത്തിയെത്തിക്കഴിഞ്ഞു വെയ്മാർ റിപ്പബ്ലിക്കിലും നാസി തേർഡ് റീക്കിലും കമ്യൂണിസ്റ്റ് പൂർവ ജർമനിയിലും ജീവിച്ചു; പുനരേകീകൃത ജനാധിപത്യ ജർമനിയുടെ പൗരയായാണ് അവർ മരിച്ചത്. അവരുടെ ഡിഎൻഎയിൽ യാതൊരു മാറ്റങ്ങളും സംഭവിച്ചില്ലെങ്കിലും, അവർ അഞ്ചു വളരെ വ്യത്യസ്ത സാമൂഹ്യ-രാഷ്ട്രീയ സംവിധാനങ്ങളുടെ ഭാഗമായി ജീവിച്ചു.

സാപിയൻസിന്റെ വിജയത്തിലെ പ്രധാന ഘടകം അതാണ്. ഒറ്റയൊറ്റയായി നേരിടേണ്ട അവസ്ഥയിൽ ഒരു നിയാണ്ടർതാൽ ഒരുപക്ഷേ, ഒരു സാപിയൻസിനെ കീഴടക്കിയേനെ. എന്നാൽ നൂറു കണക്കിനാളുകൾ ഉൾപ്പെടുന്ന ഒരു സംഘർഷത്തിൽ, നിയാണ്ടർതാലുകൾക്ക് വിജയ സാദ്ധ്യത ഇല്ലതന്നെ. നിയാണ്ടർതാലുകൾക്ക് സിംഹങ്ങളുടെ പോക്കു വരവിനെ കുറിച്ചു വിവരം പങ്കിടാൻ കഴിയുമായിരുന്നു, എന്നാൽ ഒരു പക്ഷേ അവർക്ക് ഗോത ആത്മാക്കളെ കുറിച്ചു കഥകൾ പറയുന്നതിനോ പുതുക്കുന്നതിനോ കഴിയുമായിരുന്നില്ല. ഇല്ലാക്കഥ മെനയുന്നതിനുള്ള കഴിവില്ലാതിരുന്നതിനാൽ നിയാണ്ടർതാലുകൾക്ക് വലിയ സംഖ്യയിൽ ഫലപ്രദമായി സഹകരിക്കുന്നതിനോ അതിവേഗത്തിൽ മാറ്റത്തിനു വിധേയമായിക്കൊണ്ടിരുന്ന വെല്ലുവിളികൾക്ക് അനുസൃതമായി തങ്ങളുടെ സാമൂഹ്യ പെരുമാറ്റത്തിൽ വ്യതിയാനം വരുത്തുന്നതിനോ കഴിഞ്ഞില്ല.

നിയാണ്ടർതാലുകൾ എങ്ങനെയാണ് ചിന്തിച്ചതെന്നു മനസ്സിലാക്കുന്നതിനു അവരുടെ മനസ്സിൽ കടന്നുകൂടുന്നതിന് നമുക്ക് കഴിയാത്തതിനാൽ, അവരുടെ സാപിയൻസ് വൈരികളുമായുള്ള താരതമ്യത്തിൽ നിയാണ്ടർതാലുകളുടെ ജ്ഞാനത്തിന്റെ പരിമിതികളെ സംബന്ധിക്കുന്ന നേരിട്ടല്ലാത്തതായ തെളിവുകൾ നമുക്കുണ്ട്. 30,000 വർഷം പഴക്കമുള്ള സാപിയൻസ് മേഖലകൾ യൂറോപ്പിന്റെ ഹൃദയഭാഗത്തു ഉൽഖനനം ചെയ്യുന്ന ആർക്കിയോളജിസ്റ്റുകൾ ഇടക്കൊക്കെ മെഡിറ്ററേനിയൻ തീരത്തു നിന്നും അറ്റ്ലാന്റിക് തീരത്തുനിന്നുമുള്ള കടൽശംഖുകൾ കണ്ടെത്തുന്നുണ്ട്. വ്യത്യസ്ത സാപിയൻസ് സംഘങ്ങൾക്കിടയിലെ ദീർഘദൂര വാണിജ്യത്തിലൂടെ ഭൂഖണ്ഡത്തിന്റെ ഉൾഭാഗത്തു എത്തിച്ചേർന്നതായിരിക്കണം ഈ ശംഖുകൾ. അത്തരം വാണിജ്യത്തിന്റെ തെളിവുകളൊന്നും നിയാണ്ടർതാൽ മേഖലകളിൽ കാണാനില്ല. ഓരോ സംഘവും പ്രാദേശികമായ വിഭവങ്ങൾ ഉപയോഗപ്പെടുത്തി തങ്ങളുടേതായ ആയുധങ്ങൾ നിർമ്മിച്ചു.

ദക്ഷിണ പാസിഫിക്കിൽ നിന്നാണ് മറ്റൊരു ഉദാഹരണം ലഭിച്ചിരിക്കുന്നത്. ന്യൂ ഗിനിയയ്ക്ക് വടക്കുള്ള ന്യൂ ഐർലൻഡ് ദ്വീപിൽ ജീവിച്ച സാപിയൻസ് സംഘങ്ങൾ ഒബ്സിഡിയൻ എന്നു പേരുള്ള അഗ്നിപർവത കണ്ണാടി ഉപയോഗപ്പെടുത്തി തീർത്തും ബലമുള്ളതും മൂർച്ചയുള്ളതുമായ ആയുധങ്ങൾ നിർമ്മിച്ചിരുന്നു. ന്യൂ ഐർലൻഡിൽ ഒബ്സിഡിയന്റെ സ്വാഭാവിക നിക്ഷേപങ്ങൾ ഇല്ല. ലബോറട്ടറി പരിശോധനകൾ വെളിപ്പെടുത്തിയത് അവർ ഉപയോഗപ്പെടുത്തിയ ഒബ്സിഡിയൻ 400 കിലോ മീറ്റർ അകലെയുള്ള ദ്വീപായ ന്യൂ ബ്രിട്ടനിൽ നിന്നു കൊണ്ടുവന്നതാണന്നാണ്. ഈ ദ്വീപുകളിലെ ചില നിവാസികളെങ്കിലും നൈപുണ്യമുള്ള സമുദ്രസഞ്ചാരികളായിരുന്നിരിക്കണം, അവർ ദ്വീപിൽ നിന്നു ദ്വീപിലേക്കുള്ള ദീർഘദൂര കച്ചവടത്തിൽ ഏർപ്പെട്ടിരുന്നിരിക്കണം.

കച്ചവടം വളരെ പ്രായോഗികമായ പ്രവൃത്തിയാണ്, അതിന് ഇല്ലാക്കഥകളുടെ അടിസ്ഥാനം ആവശ്യമില്ല. എങ്കിലും സാപിയൻസ് അല്ലാതെ മറ്റൊരു ജീവിയും കച്ചവടത്തിൽ ഏർപ്പെടുന്നില്ല എന്നതാണ് വാസ്തവം, സാപിയൻസിന്റെ എല്ലാ കച്ചവട നെറ്റ്വർക്കുകളും ഇല്ലാക്കഥകളെ

അടിസ്ഥാനപ്പെടുത്തിയതാണ്. വിശ്വാസവും വിശ്വാസ്യതയും ഇല്ലാതെ കച്ചവടം നിലനില്ക്കുകയില്ല, അപരിചിതരെ വിശ്വസിക്കുന്നത് വളരെ പ്രയാസവുമാണ്. കറൻസികൾ, ബാങ്കുകൾ, കോർപറേഷൻസ് എന്നിങ്ങനെ ഇല്ലാക്കഥ സ്ഥാപനങ്ങളിലുള്ള നമ്മുടെ വിശ്വാസത്തെ അടിസ്ഥാനമാക്കിയതാണ് ഇന്നത്തെ ആഗോള വാണിജ്യം. ഒരു ഗോത്രസമൂഹത്തിലെ രണ്ട് അപരിചിതർ കച്ചവടം ചെയ്യാൻ ആഗ്രഹിക്കുമ്പോൾ, പൊതുവായ ദൈവത്തോടും ഐതിഹ്യമായ ഒരു പൂർവികനോടും അല്ലെങ്കിൽ ഒരു പ്രതീക മൃഗത്തോടും വിളിച്ചപേക്ഷിച്ചുകൊണ്ടു അവർ വിശ്വാസവും വിശ്വാസ്യതയും ഉറപ്പിക്കുന്നു. ആധുനിക സമൂഹത്തിൽ, കറൻസി നോട്ടുകൾ സാധാരണയായി മതപരമായ ചിത്രങ്ങളും ബഹുമാനിക്കപ്പെടുന്ന പൂർവികരും കോർപറേറ്റ് പ്രതീകങ്ങളും ചിത്രീകരിച്ചുകടിപ്പിക്കാറുണ്ട്.

അത്തരം ഇല്ലാക്കഥകളിൽ വിശ്വസിക്കുന്ന പൗരാണിക സാപിയൻസ് ശംഖുകളും ഒബ്സിഡിയനും കച്ചവടം ചെയ്തതെങ്കിൽ, അവർ വിവരങ്ങളും കൈമാറിയിരിക്കുന്നുവെന്നതും അങ്ങനെ നിയാണ്ടർതാലുകളും മറ്റു പൗരാണിക മനുഷ്യരും ഉപയോഗപ്പെടുത്തിയതിനെക്കാൾ വളരെ സാന്ദ്രതയേറിയതും വിശാലവുമായ അറിവിന്റെ നെറ്റ്വർക്ക് സൃഷ്ടിച്ചുവെന്നതും വിശ്വസിക്കുന്നതു യുക്തമാണ്.

ഈ വ്യത്യാസങ്ങളുടെ മറ്റൊരു ഉദാഹരണമാണ് വേട്ടയാടുന്നതിനു ഉപയോഗപ്പെടുത്തിയ സാങ്കേതികവിദ്യ. നിയാണ്ടർതാലുകൾ സാധാരണയായി വേട്ടയാടിയതു തനിച്ചോ ചെറിയ സംഘങ്ങളായോ ആണ്. സാപിയൻസ്, അതേ സമയം, അനേകം ഡസൻ വ്യക്തികൾ ചേർന്നു (ഒരു പക്ഷേ, വ്യത്യസ്തങ്ങളായ വിവിധ സംഘങ്ങൾ ചേർന്നു) സഹകരിക്കുന്നതിനെ ആശ്രയിച്ചുള്ള സാങ്കേതികവിദ്യകൾ വികസിപ്പിച്ചു. കാട്ടുകുതിര പോലെയുള്ള ഒരു കൂട്ടം മൃഗങ്ങളെ മുഴുവനായി ചുറ്റും വളയുകയും വീതികുറവുള്ള ഇടുക്കുകളിലേക്കു ഓടിച്ചുവിടുകയും അവിടെ അവയെ എളുപ്പത്തിൽ കൂട്ടമായി കൊലപ്പെടുത്തുകയും ചെയ്യുക എന്നതു വളരെ ഫലപ്രദമായ ഒരു രീതിയായിരുന്നു. പദ്ധതിയിട്ട് പ്രകാരം എല്ലാക്കാര്യങ്ങളും സുഗമമായി മുന്നോട്ടു നീങ്ങിയെങ്കിൽ, ഒരൊറ്റ ഉച്ചനേരത്തെ കൂട്ടം ചേർന്നുള്ള ശ്രമത്തിന്റെ ഫലമായി, ടൺ കണക്കിനു മാംസവും കൊഴുപ്പും മൃഗത്താലും

കൊയ്ത്തെടുക്കാൻ കഴിയുമായിരുന്നു. അവ വലിയ സദ്യയായി അകത്താക്കുകയോ അതല്ലെങ്കിൽ ഉണക്കിയും പുകപിടിപ്പിച്ചും തണുപ്പിൽ മരവിപ്പിച്ചും പിന്നീടുള്ള ഉപയോഗത്തിനായി മാറ്റിവയ്ക്കുകയോ ചെയ്യാൻ കഴിയുമായിരുന്നു. ഇത്തരത്തിൽ മൃഗക്കൂട്ടങ്ങളെ വാർഷിക കൂട്ടക്കശാപ്പു നടത്തിയിരുന്ന സ്ഥലങ്ങൾ ആർക്കിയോളജിസ്റ്റുമാർ കണ്ടെത്തിയിട്ടുണ്ട്. കൃത്രിമ കെണികളും കശാപ്പുനിലങ്ങളും തയാറാക്കി വച്ചിരുന്നതും വേലികളും തടസ്സങ്ങളും പടുത്തുയർത്തിയിരുന്നതുമായ സ്ഥലങ്ങളും കണ്ടെത്തപ്പെട്ടിട്ടുണ്ട്.

തങ്ങളുടെ പരമ്പരാഗത വേട്ടസ്ഥലങ്ങൾ സാപിയൻസിന്റെ നിയന്ത്രണത്തിലുള്ള കശാപ്പുശാലകളായി മാറ്റപ്പെട്ടത് നിയാണ്ടർതാലുകൾക്ക് ഇഷ്ടപ്പെട്ടിരിക്കില്ല എന്നാണു നാം കരുതുക. എന്നാൽ, ഈ രണ്ടു സ്പീഷിസുകൾക്കിടയിൽ അക്രമം പൊട്ടിപ്പുറപ്പെട്ടുവെങ്കിൽ, കാട്ടുകുതിരയെക്കാൾ മെച്ചപ്പെട്ട ഒരു സ്ഥാനമായിരുന്നില്ല നിയാണ്ടർതാലുകൾക്ക് ഉണ്ടായിരുന്നത്. പരമ്പരാഗതവും നിർജീവവുമായ രീതികളിൽ സഹകരിച്ചിരുന്ന അൻപതു നിയാണ്ടർതാലുകൾ വൈവിധ്യമുള്ളതും പുതുമയെ പുൽകുന്നതുമായ അഞ്ഞൂറു സാപിയൻസിനു കിടപിടിക്കുന്നതായിരുന്നില്ല. ആദ്യവട്ടത്തിൽ സാപിയൻസ് പരാജയപ്പെട്ടാലും അവർ പുതിയ ത്രന്തങ്ങൾ വേഗത്തിൽ കണ്ടെത്തുകയും അടുത്തതവണ വിജയിക്കുന്നതിനു അതുവരെ പ്രാപ്തമാക്കുകയും ചെയ്യുമായിരുന്നു.

## ജ്ഞാനവിപ്ലവത്തിൽ എന്താണ് സംഭവിച്ചത്?

| പുതിയ കഴിവ് | വിശാലമായ അനന്തരഫലങ്ങൾ |
|---|---|
| ഹോമോ സാപിയൻസിനെ ചുറ്റിപ്പറ്റിയുള്ള ലോകത്തെ കുറിച്ചുള്ള അറിവിനെ കുറെക്കൂടി വലിയ അളവിൽ കൈമാറ്റം ചെയ്യാനുള്ള കഴിവ് | സിംഹങ്ങളെ ഒഴിവാക്കുന്നതും കാട്ടുപോത്തുകളെ വേട്ടയാടുന്നതും പോലെ സങ്കീർണ്ണമായ പ്രവൃത്തികളുടെ പദ്ധതികൾ |

| | |
|---|---|
| | മുൻകൂട്ടി തയാറാക്കുന്നതും നടപ്പിൽ വരുത്തുന്നതും. |
| സാപിയൻസ് സോഷ്യൽ ബന്ധങ്ങളെ സംബന്ധിച്ചുള്ള അറിവിനെ കുറെക്കൂടി വലിയ അളവിൽ കൈമാറ്റം ചെയ്യാനുള്ള കഴിവ് | വലിപ്പമേറിയതും കൂടുതൽ ഈഴയടുപ്പമുള്ളതുമായ, 150 അംഗങ്ങൾ വരെയുള്ള സംഘങ്ങൾ |
| ഗോത്ര ആത്മാക്കൾ, രാഷ്ട്രങ്ങൾ, ലിമിറ്റഡ് ലയബിലിറ്റി കമ്പനികൾ, മനുഷ്യാവകാശങ്ങൾ എന്നിങ്ങനെ വാസ്തവത്തിൽ നിലനില്ക്കുന്നില്ലാത്തതായ വസ്തുക്കളെ സംബന്ധിച്ചുള്ള അറിവിനെ കൈമാറ്റം ചെയ്യാനുള്ള കഴിവ് | 1. വലിയ സംഖ്യയിൽ അപരിചിതർ തമ്മിലുള്ള സഹകരണം<br>2. സാമൂഹ്യ പെരുമാറ്റത്തിന്റെ അതിവേഗത്തിലുള്ള പുതുക്കൽ |

## ചരിത്രവും ജീവശാസ്ത്രവും

സാപിയൻസ് കണ്ടുപിടിച്ച സങ്കല്പിച്ചെടുത്ത യാഥാർത്ഥ്യങ്ങളുടെ വിപുലമായ വൈവിദ്ധ്യവും തത്ഫലമായുള്ള പെരുമാറ്റരീതികളുടെ വൈവിദ്ധ്യവും “സംസ്കാരങ്ങൾ’ എന്നു നാം വിളിക്കുന്നവയുടെ പ്രധാന ഘടകങ്ങൾ ആണ്. ഒരിക്കൽ സംസ്കാരങ്ങൾ പ്രത്യക്ഷപ്പെട്ടുകഴിഞ്ഞപ്പോൾ, അവയ്ക്കു മാറ്റമുണ്ടാകുന്നതിലും വികാസം പ്രാപിക്കുന്നതിലും ഒരു അവസാനമുണ്ടായില്ല. അവസാനിപ്പിക്കാൻ കഴിയാത്ത ഈ മാറ്റങ്ങളെയാണ് നാം ‘ചരിത്രം’ എന്നു വിളിക്കുന്നത്.

അങ്ങനെ വരുമ്പോൾ ചരിത്രം ജീവശാസ്ത്രത്തിൽ നിന്നു സ്വാതന്ത്ര്യം പ്രഖ്യാപിച്ച ഘട്ടമാണ് ജ്ഞാനവിപ്ലവം. ജ്ഞാനവിപ്ലവം വരെ, എല്ലാ മനുഷ്യ സ്പീഷിസുകളുടെയും ചെയ്തികൾ ബയോളജി എന്ന മേഖലയിൽ കഴിഞ്ഞു, അതല്ലെങ്കിൽ, നിങ്ങൾക്ക് അങ്ങനെ വിളിക്കാൻ താല്പര്യമുണ്ടെങ്കിൽ, ചരിത്രാതീതം എന്ന മേഖല. (‘ചരിത്രാതീതം’ എന്ന വാക്ക് ഒഴിവാക്കാൻ ഞാൻ താല്പര്യപ്പെടുന്നു, കാരണം ജ്ഞാന

വിപ്ലവത്തിനു മുമ്പും മനുഷ്യർ തങ്ങൾക്കു സ്വന്തമായ ഒരു വിഭാഗത്തിലായിരുന്നു എന്ന് അതു തെറ്റായ ഒരു ധ്വനി ഉയർത്തുന്നു.) ജ്ഞാന വിപ്ലവം മുതൽക്കിങ്ങോട്ട്, ഹോമോ സാപിയൻസിന്റെ വികസനത്ത വിശദീകരിക്കുന്നതിനുള്ള നമ്മുടെ പ്രമുഖ മാർഗ്ഗമെന്ന നിലയിൽ ചരിത്ര വിവരണങ്ങൾ ജീവശാസ്ത്ര തത്വങ്ങളുടെ സ്ഥാനം ഏറ്റെടുക്കുന്നു. ക്രിസ്തീയതയുടെ ആവിർഭാവമോ അതല്ലെങ്കിൽ ഫ്രഞ്ചുവിപ്ലവമോ മനസ്സിലാക്കുന്നതിന്, ജീനുകളും ഹോർമോണുകളും ജീവികളും തമ്മിലുള്ള ഇടപെടലുകൾ പൂർണ്ണമായി മനസ്സിലാക്കുന്നതുകൊണ്ടു മാത്രമായില്ല. ആശയങ്ങളും പ്രതീകങ്ങളും ദിവാസ്വപ്നങ്ങളും തമ്മിലുള്ള ഇടപെടൽ കൂടി കണക്കിലെടുക്കേണ്ടത് ആവശ്യമാണ്.

ഹോമോ സാപിയൻസും മനുഷ്യ സംസ്ക്കാരവും ജീവശാസ്ത്രത നിയമങ്ങളിൽ നിന്നു മുക്തമാക്കപ്പെട്ടു എന്ന് ഇതിന് അർത്ഥമില്ല. നാം ഇപ്പോളും മൃഗങ്ങളാണ്, നമ്മുടെ ശരീരപരവും വൈകാരികവും ജ്ഞാനപരവുമായ കഴിവുകൾ ഇപ്പോളും രൂപപ്പെടുത്തുന്നത് നമ്മുടെ ഡിഎൻഎ ആണ്. നിയാണ്ടർതാൽ സമൂഹവും ചിമ്പാൻസി സമൂഹവും കെട്ടിപ്പടുക്കപ്പെട്ട അതേ നിർമാണ സാമഗ്രികൾ ഉപയോഗപ്പെടുത്തിയാണ് നമ്മുടെ സമൂഹവും പണിതുയർത്തപ്പെട്ടിരിക്കുന്നത്. ഈ നിർമാണ സാമഗ്രികളെ - സംവേദനങ്ങൾ, വികാരങ്ങൾ, കുടുംബബന്ധങ്ങൾ - കൂടുതൽ കൂടുതൽ നാം പഠിക്കുമ്പോൾ, നമുക്കും മറ്റു ആൾക്കുരങ്ങന്മാർക്കും ഇടയിൽ കുറവു വ്യത്യാസങ്ങൾ മാത്രം നാം കണ്ടെത്തുന്നു.

എന്നാൽ, വ്യക്തിയുടെയും കുടുംബത്തിന്റെയും തലത്തിൽ വ്യത്യാസങ്ങൾ ശ്രദ്ധിക്കുന്നതു ഒരു അബദ്ധമായിരിക്കും. ഒന്നോടൊന്ന്, പത്തിനോടു പത്തു പോലും, നോക്കിയാൽ നാം ചിമ്പാൻസികളുമായി വളരെ യേറെ സാമ്യമുള്ളവരാണെന്നതു അസ്വസ്ഥതപ്പെടുത്തിയേക്കാം. 150 വ്യക്തികൾ എന്ന പരിമിതി മറികടക്കുമ്പോൾ മാത്രമാണ് ശ്രദ്ധേയമായ വ്യതിയാനങ്ങൾ പ്രത്യക്ഷപ്പെടുന്നത്. 1000-1200 വ്യക്തികളുടെ നിലയിൽ നാം എത്തുമ്പോൾ വ്യത്യാസങ്ങൾ അമ്പരപ്പിക്കുന്നവയാണ്. ടിയാനൻ മെൻ സ്ക്വയറിലോ വോൾ സ്ട്രീറ്റിലോ വത്തിക്കാനിലോ യുണൈറ്റഡ് നേഷൻസ് ആസ്ഥാനത്തോ ആയിരക്കണക്കിനു ചിമ്പാൻസികളെ ഒന്നിച്ചുകൊണ്ടുവരാൻ നിങ്ങൾ ശ്രമിച്ചാൽ,

അതിന്റെ അനന്തരഫലം ബഹളമയമായിരിക്കും. അതിൽനിന്നു വ്യത്യസ്തമായി, അത്തരം സ്ഥലങ്ങളിൽ ആയിരക്കണക്കിന് സാപിയൻസ് സ്ഥിരമായി ഒന്നിച്ചുകൂടാറുണ്ട്. ഒരുമിച്ച്, അവർ ക്രമമായ രീതി - കച്ചവട നെറ്റ്വർക്കുകൾ, വൻതോതിലുള്ള ആഘോഷങ്ങൾ, രാഷ്ട്രീയ സ്ഥാപനങ്ങൾ - സൃഷ്ടിക്കുന്നു. ഒറ്റയ്ക്കാകട്ടെ, അവർക്കതിനാകുമായിരുന്നില്ല. അസംഖ്യം വ്യക്തികളെയും കുടുംബങ്ങളെയും സംഘങ്ങളെയും ഒരുമിച്ചു ചേർത്തുനിർത്തുന്നതിനുള്ള ഐതിഹ്യപരമായ ബന്ധനമാണ് നമ്മയും ചിമ്പാൻസികളെയും യഥാർത്ഥത്തിൽ വ്യത്യസ്തരാക്കുന്നത്. ആ ബന്ധനം നമ്മെ സൃഷ്ടിയുടെ യജമാനന്മാരാക്കിത്തീർത്തു.

തീർച്ചയായും, നമുക്കു മറ്റു കഴിവുകളും ആവശ്യമായിരുന്നു - ആയുധങ്ങൾ ഉണ്ടാക്കുന്നതും ഉപയോഗിക്കുന്നതും പോലെയുള്ള കഴിവുകൾ. എങ്കിലും, മറ്റനേകരുമായി സഹകരിക്കുന്നതിനുള്ള കഴിവിനോടൊപ്പമല്ലെങ്കിൽ, ആയുധമുണ്ടാക്കുന്നതിനുള്ള കഴിവിന് കാര്യമായ അനന്തരഫലങ്ങൾ ഉണ്ടാവില്ല. 30,000 വർഷം മുമ്പ് വടിയും കൽച്ചീളും മാത്രമുണ്ടായിരുന്ന നമുക്ക് ഇപ്പോൾ ആണവായുധങ്ങൾ ഘടിപ്പിച്ച് ഭൂഖണ്ഡാന്തര മിസൈലുകൾ സ്വന്തമായുണ്ടായത് എങ്ങനെ? കഴിഞ്ഞ 30,000 വർഷങ്ങളിൽ നമ്മുടെ ആയുധനിർമാണ കഴിവുകളിൽ ശ്രദ്ധേയമായ എന്തെങ്കിലും വ്യത്യാസം വരുത്തിയ ശരീരശാസ്ത്രപരമായ മാറ്റങ്ങൾ നമുക്കുണ്ടായിട്ടില്ല. പുരാതന കാലത്ത് വേട്ടയാടുകയും കനികൾ ശേഖരിക്കുകയും ചെയ്ത ഒരാളെക്കാൾ വളരെക്കുറവു വഴക്കമുള്ള കൈകളാണ് ആൽബർട്ട് ഐൻസ്റ്റീന് ഉണ്ടായിരുന്നത്. എന്നാൽ, അസംഖ്യം വരുന്ന അപരിചിതരുമായി സഹകരിക്കുന്നതിനുള്ള നമ്മുടെ കഴിവ് നാടകീയമായി മെച്ചപ്പെട്ടിരിക്കുന്നു. പുരാതന കൽച്ചീൾ ഒരൊറ്റ വ്യക്തി പത്തു മിനിറ്റുകൊണ്ടു നിർമ്മിക്കുമായിരുന്നു, അടുത്ത ഏതാനും സുഹൃത്തുക്കളുടെ ഉപദേശവും സഹായവും അയാൾക്കു ആശയമായി. ഒരു ആധുനിക ആണവായുധത്തിന്റെ നിർമാണം - യുറേനിയം ഖനനം ചെയ്യുന്ന തൊഴിലാളി മുതൽ കണികകൾ തമ്മിലുള്ള ഇടപെടലുകൾ വിവരിക്കുന്ന ദൈർഘ്യമേറിയ ഗണിത സമവാക്യങ്ങൾ തയാറാക്കുന്ന ഭൗതികശാസ്ത്ര തത്വകാരന്മാർ വരെ -

ലോകമെങ്ങുമുള്ള ദശലക്ഷക്കണക്കിന് അപരിചിതരുടെ സഹകരണം ആവശ്യമായിരിക്കുന്നതാണ്.

ജ്ഞാനവിപ്ലവത്തിനു ശേഷമുള്ള ജീവശാസ്ത്രവും ചരിത്രവും തമ്മിലുള്ള ബന്ധം ചുരുക്കിപ്പറയട്ടെ:

1. ഹോമോ സാപിയൻസിന്റെ പെരുമാറ്റത്തിന്റെയും കഴിവുകളുടെയും അടിസ്ഥാന ചട്ടക്കൂടുകൾ ജീവശാസ്ത്രം തയാറാക്കുന്നു.
2. എന്നാൽ, ഈ മേഖല അസാധാരണമാംവിധം വലിപ്പമേറിയതാണ്, അത് സാപിയൻസിനെ അത്ഭുതകരമാംവണ്ണം വൈവിദ്ധ്യമുള്ള കളികളിൽ ഏർപ്പെടാൻ അനുവദിക്കുന്നു. സാപിയൻസ് കൂടുതൽ കൂടുതൽ സങ്കീർണ്ണമായ കളികൾ കണ്ടുപിടിക്കുന്നു, ഓരോ തലമുറയും അതിനെ കൂടുതൽ വികസിപ്പിക്കുകയും വിപുലപ്പെടുത്തുകയും ചെയ്യുന്നു.
3. അതിന്റെ ഫലമായി, സാപിയൻസ് പെരുമാറുന്നത് എങ്ങനെയെന്നു മനസ്സിലാക്കുന്നതിന്, അവരുടെ പ്രവൃത്തികളുടെ ചരിത്രപരമായ പരിണാമം നാം വിശദമാക്കേണ്ടതുണ്ട്. നമ്മുടെ ജീവശാസ്ത്രപരമായ പരിമിതികളെ കുറിച്ചു മാത്രം പരാമർശിക്കുന്നതു ലോകക്കപ്പ് ഫുട്ബോൾ ചാമ്പ്യൻഷിപ്പിൽ റേഡിയോ കമന്ററി പറയുന്ന ഒരുവൻ കളിക്കാർ എന്തു ചെയ്യുന്നുവെന്നു പറയുന്നതിനു പകരം കളിക്കളത്തെ കുറിച്ചു വിശദമായി വിവരിച്ചുകൊണ്ടിരിക്കുന്നതു പോലെയാണ്.

ചരിത്രത്തിന്റെ മേഖലയിൽ ശിലായുഗത്തിലെ നമ്മുടെ പൂർവികർ എന്തു കളിയിലാണ് ഏർപ്പെട്ടിരുന്നത്? നമുക്ക് അറിയാവുന്നിടത്തോളം, 30,000 വർഷംമുമ്പ് സ്റ്റാഡൽ ഗുഹയിൽ സിംഹമനുഷ്യന്റെ രൂപം കൊത്തിയ ആളുകൾ നമുക്കുള്ള ശരീരശാസ്ത്രപരവും വൈകാരികവും ബുദ്ധിപരവുമായ അതേ കഴിവുകൾ ഉള്ളവരായിരുന്നു. രാവിലെ ഉണർന്നെണീറ്റപ്പോൾ അവർ എന്തു ചെയ്തു? പ്രഭാതത്തിൽ, ഉച്ചയ്ക്കും, അവർ എന്താണ് ഭക്ഷിച്ചത്? അവരുടെ സമൂഹങ്ങൾ എങ്ങനെയായിരുന്നു? അവർക്ക് ഏകഭാര്യ-ഏകഭർതൃ ബന്ധവും അണുകുടുംബങ്ങളും ആയിരുന്നുവോ ഉണ്ടായിരുന്നത്?

അവർക്ക് ചടങ്ങുകളും ധാർമിക സംഹിത കളും കായികമത്സരങ്ങളും മതപരമായ ആചാരങ്ങളും ഉണ്ടായിരുന്നുവോ? അവർ യുദ്ധം ചെയ്തുവോ? യുഗങ്ങളുടെ തിരശ്ശീലയ്ക്കു പിന്നിലേക്കു എത്തിനോക്കുകയാണ്, ജ്ഞാനവിപ്ലവത്തെ കാർഷിക വിപ്ലവത്തിൽ നിന്നു വേർതിരിച്ച സഹസ്രാബ്ദങ്ങളിൽ ജീവിതം എങ്ങനെയായിരുന്നുവെന്നു പരിശോധിക്കുകയാണ് അടുത്ത അദ്ധ്യായം.

## അദ്ധ്യായം മൂന്ന്

# ആദാമിന്റെയും ഹവ്വയുടെയും ജീവിതത്തിലെ ഒരു ദിനം

നമ്മുടെ സ്വഭാവവും ചരിത്രവും മനശ്ശാസ്ത്രവും മനസ്സിലാക്കുന്നതിനു നാം നമ്മുടെ വേട്ടക്കാർ-ശേഖരണക്കാർ ആയ മുൻഗാമികളുടെ തലയ്ക്കള്ളിൽ കടക്കേണ്ടതുണ്ട്. നമ്മുടെ സ്പീഷിസിന്റെ ചരിത്രത്തിൽ ഏതാണ്ട് ആകമാനം, സാപിയൻസ് ഭക്ഷണം തിരക്കിനടക്കുന്നവരായി ജീവിച്ചു. സാപിയൻസ് വർദ്ധിച്ചു വരുന്ന സംഖ്യയിൽ തങ്ങളുടെ അന്നന്നത്തെ അപ്പം നഗരത്തിൽ ജീവിക്കുന്ന തൊഴിലാളികളും ഓഫിസ് ജോലിക്കാരും എന്ന നിലയിൽ നേടിയെടുത്ത കഴിഞ്ഞ 200 വർഷങ്ങളും, അതിനുമുമ്പ് കൃഷിക്കാരായും കാലിമേയ്ക്കലുകാരായും മിക്ക സാപിയൻസും കഴിഞ്ഞ 10,000 വർഷങ്ങളും, നമ്മുടെ മുൻഗാമികൾ വേട്ടയാടുകയും ശേഖരിക്കുകയും ചെയ്ത പതിനായിരക്കണക്കിനു വർഷങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ കണ്ണടച്ചുതുറക്കുന്നത്ര നേരം മാത്രമേ ആകുന്നുള്ളു.

പുരോഗതി കൈവരിച്ച മേഖലയായ പരിണാമ മനശ്ശാസ്ത്രം (എവ ലൂഷനറി സൈക്കോളജി) വാദിക്കുന്നത് നമ്മുടെ വർത്തമാനകാലത്തെ സാമൂഹ്യവും മനശ്ശാസ്ത്രപരവുമായ സ്വഭാവ സവിശേഷതകൾ രൂപപ്പെട്ടത് കാർഷികവൃത്തിക്കു മുമ്പുള്ള ദൈർഘ്യമേറിയ ഈ കാലത്താണ് എന്നാണ്. ഇന്നും, നമ്മുടെ തലച്ചോറും മനസും വേട്ടയുടെയും ശേഖരണത്തിന്റെയും ഒരു ജീവിതത്തിനു വേണ്ടി അനുയോജ്യമാക്കപ്പെട്ടതാണെന്നു ഈ രംഗത്തുള്ള പണ്ഡിതന്മാർ അവകാശപ്പെടുന്നു. നമ്മുടെ വേട്ടയാടൽ-ശേഖരണ മനസ് വൻനഗരങ്ങളും വിമാനങ്ങളും ടെലഫോണുകളും കമ്പ്യൂട്ടറുകളും ഉൾക്കൊള്ളുന്ന നമ്മുടെ

വർത്തമാനകാല വ്യവസായാനന്തര പരിസ്ഥിതിയുമായി ഇടപഴകുന്നതിന്റെ അനന്തരഫലമാണ് നമ്മുടെ ഭക്ഷണശീലങ്ങൾ, നമ്മുടെ സംഘർഷങ്ങൾ, നമ്മുടെ ലൈംഗികത എന്നിവയെല്ലാം. ഈ പരിസ്ഥിതി നമുക്ക് മുൻതലമുറകളിൽ ജീവിച്ചിരുന്നവർക്കു ലഭ്യമായിരുന്നതിനെക്കാൾ കൂടുതൽ ഭൗതിക സമ്പത്തും ദൈർഘ്യക്കൂടുതലുള്ള ജീവിതവും നല്കുന്നു. എന്നാൽ, അതു നമ്മെ നാം അന്യവല്ക്കരിക്കപ്പെട്ടവരും ദുഃഖിതരും സമ്മർദ്ദത്തിൽ കഴി യുന്നവരും ആണെന്നു തോന്നിപ്പിക്കുന്നു. അത് എന്തുകൊണ്ടാണെന്നു മനസ്സിലാക്കണമെന്നുണ്ടെങ്കിൽ, പരിണാമ മനശ്ശാസ്ത്രജ്ഞർ പറയുന്നു, നയെ രൂപപ്പെടുത്തിയ വേട്ടയാടൽ-ശേഖരണ ലോകത്തിലേക്ക് കൂടുതൽ അന്വേഷിക്കേണ്ടതുണ്ട് എന്ന്. ആ ലോകത്തിലാണ് നാം ഇപ്പോളും അബോധതലത്തിൽ ജീവിക്കുന്നത്.

ഉദാഹരണമായി, തങ്ങളുടെ ശരീരത്തിനു ഒരു ഗുണവും ചെയ്യാത്ത ഉയർന്ന കലോറി ഭക്ഷണം ആളുകൾ കഴിക്കുന്നത് എന്തുകൊണ്ടാണ്? ഇന്ന് സമ്പന്ന സമൂഹങ്ങൾ അമിതവണ്ണമെന്ന ഒരു രോഗത്തിന്റെ പിടിയി ലാണ്, അത് വികസിതമാകുന്ന രാജ്യങ്ങളിലേക്കും വളരെ വേഗത്തിൽ പടർന്നുകൊണ്ടിരിക്കുന്നു. ഭക്ഷണം തേടിയലഞ്ഞിരുന്ന നമ്മുടെ പൂർവി കരുടെ ഭക്ഷണശീലങ്ങളെക്കുറിച്ചു മനസ്സിലാക്കുന്നതു വരെ, എന്തുകൊണ്ടാണ് നാം മധുരവും എണ്ണയും ഏറെ ചേർന്നിട്ടുള്ള ഭക്ഷണത്തോടു താല്പര്യം കാണിക്കുന്നതെന്നതു ഒരു പ്രഹേളികയായിരിക്കും. അവർ ജീവിച്ചിരുന്ന സാവന്നകളിലും വനങ്ങളിലും ഉയർന്ന കലോറി മധുരങ്ങൾ തീർത്തും ദുർലഭമായിരുന്നു, ഭക്ഷണം പൊതുവെ ലഭ്യമായി രുന്നില്ല. 30,000 വർഷം മുമ്പുള്ള ഒരു ഭക്ഷണാന്വേഷിക്കു ലഭ്യമായിരുന്ന മധുരഭക്ഷണവിഭവം ഒന്നു മാത്രമായിരുന്നു - പഴുത്ത പഴങ്ങൾ. അത്തി കളുടെ ഭാരത്താൽ ഞരങ്ങുന്ന ഒരു മരത്തെ ഒരു ശിലായുഗസ്ത്രീ കണ്ടെത്തിയിരുന്നുവെങ്കിൽ, അവൾക്കു ചെയ്യാൻ കഴിയുമായിരുന്ന ഏറ്റവും ബുദ്ധിപരമായ പ്രവൃത്തി സ്ഥലത്തെ ബബൂണുകൾ ആ പഴങ്ങൾ മുഴുവൻ പറിച്ചെടുക്കുന്നതിനു മുമ്പ്, അവിടെയിരുന്ന് കഴിയുന്നത്ര പഴങ്ങൾ കഴിക്കുക എന്നതായിരുന്നു. ഉയർന്ന കലോറി ഭക്ഷണം കഴിക്കുന്നതിനുള്ള പ്രവണത നമ്മുടെ ജീനുകളിൽ കൂട്ടിച്ചേർക്കപ്പെട്ടുവച്ചിരുന്നു. ഇന്നു നാം പൊക്കത്തിലുള്ള

അപ്പാർട്ടുമെന്റുകളിൽ, കുത്തിനിറയ്ക്കപ്പെട്ട റഫിജറേറ്ററുകൾക്കൊപ്പം ആയിരിക്കാം ജീവിക്കുന്നത്. എന്നാൽ നമ്മുടെ ഡി എൻഎ ഇപ്പോളും കണക്കാക്കുന്നതു നാം സാവന്നയിലാണ് എന്നാണ്. അതുകൊണ്ടാണ് ഫ്രീസറിൽ ബെൻ & ജെറി കാണുമ്പോൾ നാം അത കത്താക്കുന്നതും അതിനു മേൽ വലിയ ഒരു കോക്ക് കുടിച്ചിറക്കുന്നതും.

‘ശാപ്പിടൽ ജീൻ’ എന്ന ഈ തത്വം പരക്കെ അംഗീകരിക്കപ്പെട്ടിരിക്കുന്നു. മറ്റു സിദ്ധാന്തങ്ങൾ കുറെക്കൂടി തർക്കവിഷയങ്ങളാണ്. ഉദാഹ രണമായി, പുരാതന ഭക്ഷ്യാന്വേഷണ സംഘങ്ങൾ ഏക-ഇണ ബന്ധങ്ങ ളിൽ അധിഷ്ടിതമായ അണുകുടുംബങ്ങൾ ചേർന്നുള്ളവയായിരുന്നില്ലെന്നു ചില പരിണാമ മനശ്ശാസ്ത്രജ്ഞർ വാദിക്കുന്നു. മറിച്ച്, ഭക്ഷ്യാ ന്വേഷകർ സ്വകാര്യസ്വത്തോ ഏക ഇണബന്ധങ്ങളോ, പിതൃത്വം പോ ലുമോ, ഇല്ലാത്ത സമൂഹങ്ങളായി ജീവിച്ചു. അത്തരമൊരു സംഘത്തിൽ, ഒരു സ്ത്രീക്ക് അനേകം പുരുഷന്മാരുമായും (സ്ത്രീകളുമായും) ഒരേ സമയത്ത് അടുത്ത ബന്ധം സ്ഥാപിക്കാനും ഇണചേരാനും കഴിയുമായി രുന്നു. ആ സംഘത്തിലെ കുട്ടികളെ വളർത്തുന്നതിൽ മുതിർന്നവർ എല്ലാവരും സഹകരിച്ചു. തന്റെ കുട്ടികൾ ഏതൊക്കെയാണെന്നു കണിശ മായി ഒരു പുരുഷനും അറിഞ്ഞുകൂടായിരുന്നതുകൊണ്ട്, പുരുഷന്മാർ എല്ലാ കുട്ടികളോടും ഒരേതരത്തിൽ വാത്സല്യം പ്രകടിപ്പിച്ചു.

അത്തരമൊരു സാമൂഹ്യസംവിധാനം മറ്റു നക്ഷത്രസമൂഹങ്ങളെ കുറിച്ചുള്ള ദിവാസ്വപ്നം അല്ല. മൃഗങ്ങളുടെ ഇടയിൽ, പ്രത്യേകിച്ചു നമ്മുടെ അടുത്ത ബന്ധുക്കളായ ചിമ്പാൻസികളുടെയും ബോണോബോ കളുടെയും ഇടയിൽ അതു നിരീക്ഷിക്കപ്പെട്ടിട്ടുള്ളതാണ്. പൊതുവായ പിതൃത്വം നിലനില്ക്കുന്ന വർത്തമാനകാല മനുഷ്യസമൂഹങ്ങളുമുണ്ട്, ഉദാഹരണമാണ് ബാരി ഇന്ത്യക്കാർ. അത്തരം സമൂഹങ്ങളിൽ നിലനില്ക്കുന്ന വിശ്വാസപ്രകാരം, ഒരൊറ്റ പുരുഷന്റെ ജീവാണുവിൽ നിന്നല്ല ഒരു കുട്ടിയുണ്ടാകുന്നത്, പിന്നെയോ ഒരു സ്ത്രീയുടെ ഗർഭപാത്രത്തിൽ ജീവാ ണുക്കൾ കൂടിച്ചേർന്നുനിറഞ്ഞുവരുന്നതുകൊണ്ടാണ്. വ്യത്യസ്തരായ അനേകം പുരുഷന്മാരുമായി, പ്രത്യേകിച്ചു താൻ ഗർഭവതിയായിരിക്കുമ്പോൾ, ഇണചേരുന്നതിൽ നല്ല ഒരു

മാതാവ് ശ്രദ്ധവയ്ക്കുന്നു, അങ്ങനെ ഏറ്റവും മികച്ച വേട്ടക്കാരന്റെ മാത്രമല്ല, പിന്നെയോ ഏറ്റവും മികച്ച കഥ പറച്ചിലുകാരന്റെയും ഏറ്റവും ശക്തനായ യോദ്ധാവിന്റെയും ഏറ്റവും സ്നേഹവും കരുതലും ചൊരിയുന്ന കമിതാവിന്റെയും ഗുണങ്ങളും (പിതൃവാത്സല്യവും) സ്വന്തമായുള്ള നിലയിൽ തന്റെ കുട്ടി വളർന്നുവരും. ഇതൊരു കുട്ടിക്കളി പോലെ തോന്നാം. എന്നാൽ ഒരു കാര്യം ഓർമ്മിക്കണം. ആധുനിക ഭ്രൂണവിജ്ഞാനം വികസിതമാകുന്നതിനു മുമ്പ്, കുഞ്ഞുങ്ങൾ പലരുടെ അല്ലാതെ ഒരാളിന്റെ മാത്രം പിതൃത്വത്തിൽ ഉളവാകുന്നതാണെന്നു വ്യക്തമായ യാതൊരു തെളിവും ആളുകൾക്ക് ഉണ്ടായിരുന്നില്ല.

ആധുനിക വിവാഹങ്ങളുടെ മുഖമുദ്രയായ കൂടെക്കൂടെയുള്ള അവി ശ്വസ്തതയും വിവാഹമോചനത്തിന്റെ ഉയർന്ന തോതും (കുട്ടികളും മുതിർന്നവരും അനുഭവിക്കുന്ന മനശ്ശാസ്ത്രപരമായ സങ്കീർണ്ണതകളുടെ ആധിക്യത്തെ കുറിച്ചു പറയുകയേ വേണ്ട) സംഭവിക്കുന്നത് നമ്മുടെ ജീവശാസ്ത്രപരമായ സോഫ്റ്റ്വെയറിനു യോജിക്കാത്ത തരം അണു കുടുംബങ്ങളിലും ഏക ഇണ ബന്ധങ്ങളിലും ജീവിക്കുന്നതിനു മനുഷ്യർ നിർബന്ധിതരാകുന്നതിന്റെ അനന്തര ഫലമായാണെന്ന് "പുരാതന കമ്യൂൺ' എന്ന ആശയത്തിന്റെ പ്രയോക്താക്കൾ വാദിക്കുന്നു.

അനേകം പണ്ഡിതർ ഈ വാദത്തെ വീറോടെ തള്ളിക്കളയുന്നു, ഏക വിവാഹബന്ധവും അണുകുടുംബരൂപീകരണവും മനുഷ്യരുടെ പെരുമാറ്റത്തിന്റെ അടിസ്ഥാനമാണെന്നു അവർ വാദിക്കുന്നു. പുരാതന വേട്ടയാടൽ-ശേഖരണ സമൂഹങ്ങൾ ആധുനിക സമൂഹങ്ങളെക്കാൾ കൂടു തൽ സാമൂഹികവും സമത്വപധാനവും ആയിരുന്നുവെങ്കിലും, അവ വ്യത്യസ്ത ഘടകങ്ങൾ ഉൾക്കൊള്ളുന്നവയായിരുന്നുവെന്നും ഓരോ ഘടകവും അസൂയക്കാരായ ഒരു ഇണകളും അവർക്കു പൊതുവായുണ്ടായിരുന്ന കുട്ടികളും ഉൾക്കൊള്ളുന്നതും ആയിരുന്നുവെന്നു ഈ ഗവേഷ കർ വാദിക്കുന്നു. അതുകൊണ്ടാണ് ഇന്നു ഒട്ടുമിക്ക സംസ്കാരങ്ങളിലും ഏകവിവാഹബന്ധങ്ങളും അണുകുടുംബങ്ങളും സർവസാധാരണമായി രിക്കുന്നത്. അതുകൊണ്ടാണ് പുരുഷന്മാരും സ്ത്രീകളും തങ്ങളുടെ ഇണയെ കുറിച്ചും

കുട്ടികളെ കുറിച്ചും ഇത ജാഗ്രതപൂണ്ട് സ്വന്തമെന്ന കണക്കുകൂട്ടലോടെ ജീവിക്കുന്നത്. അതുകൊണ്ടാണ് വടക്കൻ കൊറി യയും സിറിയയും പോലുള്ള രാജ്യങ്ങളിൽ രാഷ്ട്രീയാധികാരം പിതാ വിൽ നിന്നു മകനിലേക്കു കൈമാറ്റം ചെയ്യപ്പെടുന്നത്.

ഈ വിവാദത്തിനു പരിഹാരമുണ്ടാകുന്നതിനും നമ്മുടെ ലൈംഗിക തയെയും സമൂഹത്തെയും രാഷ്ട്രീയത്തെയും കുറിച്ചു മനസ്സിലാക്കുന്ന തിനും, നമ്മുടെ മുൻഗാമികളുടെ ജീവിതസാഹചര്യത്തെ കുറിച്ചു ചില കാര്യങ്ങൾ മനസ്സിലാക്കുകയും 70,000 വർഷം മുമ്പുണ്ടായ ജ്ഞാനവിപ്ല വത്തിനും ഏതാണ്ട് 12,000 വർഷം മുമ്പു സംഭവിച്ച കാർഷിക വിപ്ലവത്തിന്റെ തുടക്കത്തിനും മദ്ധ്യത്തിൽ സാപിയൻസ് ജീവിച്ചത് എങ്ങനെ യെന്നു പരിശോധിക്കുകയും ചെയ്യേണ്ടതുണ്ടു നാം.

നിർഭാഗ്യവശാൽ, ഭക്ഷണം തിരക്കിനടന്നവരായ നമ്മുടെ പൂർവികരുടെ ജീവിതത്തെക്കുറിച്ച് നിശ്ചിതമായി ഒന്നും നമുക്കറിഞ്ഞുകൂടാ. "പുരാതന കമ്യൂൺ', "നിതാന്ത ഏകവിവാഹം' സിദ്ധാന്തക്കാർ തമ്മിലുള്ള വിവാദം വളരെ ദുർബലമായ തെളിവിനെ അടിസ്ഥാനപ്പെട്ടുള്ളതാണ്. ഭക്ഷണം തിരക്കിനടന്ന നാളുകളിലെ രേഖകളൊന്നും നമ്മുടെ പക്കലില്ല, പുരാ വസ്ത (ആർക്കിയോളജി) സംബന്ധമായ തെളിവുകളാകട്ടെ, പ്രധാന മായും ഫോസിൽ എല്ലുകളും ശിലായുധങ്ങളും ഉൾക്കൊള്ളുന്നവയാണ്. (തടി, മുള, തോൽ എന്നിങ്ങനെ) കുറെക്കൂടി നാശോന്മുഖമായ വസ്തക്കളാൽ നിർമ്മിക്കപ്പെട്ട വസ്തുക്കൾ ചില പ്രത്യേക സാഹചര്യങ്ങളിൽ മാത്രമാണ് അതിജീവിച്ചത്. കാർഷികപൂർവ മനുഷ്യർ ജീവിച്ചത് ശിലാ യുഗത്തിലാണെന്ന പൊതുവായ ധാരണ ഈ പുരാവസ്ത മുൻവിധിയെ അടിസ്ഥാനമാക്കിയുള്ള തെറ്റിദ്ധാരണയാണ്. ശിലായുഗത്തെ കുറെക്കൂടി കൃത്യമായി വിളിക്കേണ്ടത് തടിയുഗമെന്നാണ്, കാരണം പുരാതന വേട്ടക്കാർ-ശേഖരണക്കാർ ഉപയോഗിച്ച ആയുധങ്ങൾ മിക്കതും തടികൊണ്ട് ഉണ്ടാക്കപ്പെട്ടവയാണ്.

ലഭ്യമായ വസ്തുക്കളെ ഉപയോഗപ്പെടുത്തി പുരാതന വേട്ടക്കാർ-ശേഖരണക്കാരുടെ ജീവിതത്തെ കുറിച്ചു നടത്തുന്ന

ഏതു പുനഃസൃഷ്ടി യും തീർത്തും പ്രശ്നസങ്കീർണ്ണമാണ്. ഭക്ഷണം തേടിയലയുന്ന പുരാതന മനുഷ്യരും കാർഷികവൃത്തിയിലും വ്യവസായവൃത്തിയിലും ഏർപ്പെട്ടി രുന്ന അവരുടെ പിൻഗാമികളും തമ്മിലുള്ള ഏറ്റവും ശ്രദ്ധേയമായ വ്യത്യാസം ഭക്ഷണം തേടിയലയുന്നവർക്ക് വളരെ കുറച്ചു വസ്തുക്കൾ മാത്രമേ സ്വന്തമായി ഉണ്ടായിരുന്നുള്ളു, അവയാകട്ടെ വളരെ ചെറിയ പങ്കു മാത്രമാണ് അവരുടെ ജീവിതത്തിൽ നിർവഹിച്ചത് എന്നതാണ്. ആധുനിക സമ്പന്ന സമൂഹത്തിലെ ഒരു വ്യക്തി അവന്റെ അല്ലെങ്കിൽ അവളുടെ ജീവിതത്തിൽ (കാറും വീടും മുതൽ ഡിസ്പോസിബിൾ ഡയപറുകളും പാൽകവറുകളും വരെ) അനേകം ദശലക്ഷം വസ്തുക്കൾ സ്വന്തമായി ഉപയോഗപ്പെടുത്തുന്നുണ്ട്. നമ്മുടെ തന്നെ അദ്ധ്വാനത്താൽ സൃഷ്ടിക്കപ്പെട്ട വസ്തുക്കൾ ഉപയോഗപ്പെടുത്താത്ത ഒരു പ്രവൃത്തിയോ വിശ്വാസമോ വികാരമോ നമുക്കില്ല. നമ്മുടെ ഭക്ഷണ ശീലങ്ങൾക്ക് അത്തരം എത്രയോ വസ്തുക്കൾ കൂട്ടു നില്ക്കുന്നു, സ്പൂണുകളും ഗ്ലാസുകളും മുതൽ ജനറ്റിക് എൻജിനിയറിങ് ലാബുകളും കടലിലേക്കു പോകുന്ന വലിയ കപ്പലുകളും ഉൾപ്പെടെ. കളിയിൽ, നാം അനേകം കളിപ്പാട്ടങ്ങൾ ഉപയോഗപ്പെടുന്നു, പ്ലാസ്റ്റിക് കാർഡുകൾ മുതൽ ഒരുലക്ഷം പേർക്ക് ഇരിക്കാവുന്ന സ്റ്റേഡിയങ്ങൾ വരെ. നമ്മുടെ കാല്പനിക, ലൈം ഗിക ബന്ധങ്ങൾക്ക് കൂട്ടുനില്ക്കാൻ മോതിരങ്ങളും കിടക്കകളും നല്ല വസ്ത്രങ്ങളും ത്വരയുണർത്തുന്ന അടിവസ്ത്രങ്ങളും ഉറകളും ഫാഷൻ റസ്റ്റോറന്റുകളും വിലകുറഞ്ഞ മോട്ടലുകളും എയർപോർട്ട് ലൗഞ്ചുകളും കല്യാണമണ്ഡപങ്ങളും കാറ്ററിങ് കമ്പനികളും ഉപയോഗപ്പെടുത്തുന്നു. ഗോഥിക് പള്ളികളും മുസ്ലീം പള്ളികളും ഹൈന്ദവ ആശ്രമങ്ങളും തോറച്ചുരുളുകളും ടിബറ്റൻ പ്രാർത്ഥന ചകങ്ങളും പുരോഹിതന്മാരുടെ കുപ്പായങ്ങളും മെഴുകുതിരികളും സുഗന്ധവസ്തുക്കളും ക്രിസ്തുമസ്ട്രീ കളും മറ്റ്സ് പന്തുകളും ശവകുടീരങ്ങളും പ്രതീകങ്ങളും ഒക്കെ ഉപയോഗപ്പെടുത്തി മതങ്ങൾ വിശുദ്ധമായതിനെ നമ്മുടെ ജീവിതത്തിലേക്കു കൊണ്ടുവരുന്നു.

നമ്മുടെ വസ്തുക്കൾ എത്രമാത്രമുണ്ടെന്നു നാമറിയുന്നതു വീടുമാറ്റം നടക്കുമ്പോൾ മാത്രമാണ്. ഭക്ഷണം തേടിയലയുന്നവർ എല്ലാ മാസവും എല്ലാ ആഴ്ചയും ചിലപ്പോൾ എല്ലാ ദിവസവും വീടുമാറി. തങ്ങൾക്കു സ്വന്തമായുണ്ടായിരുന്നതൊക്കെ അവർ

തങ്ങളുടെ ചുമലിൽ വഹിച്ചു. വീടുമാറ്റത്തിനു സഹായിക്കുന്ന കമ്പനികളോ വാഹനങ്ങളോ ഭാരം വഹിക്കുന്ന മൃഗങ്ങൾ പോലുമോ അവർക്കുണ്ടായിരുന്നില്ല. അതുകൊണ്ട് 3Iഅവർ അത്യന്താപേക്ഷിതമായ വസ്തുക്കൾ മാത്രം സ്വന്തമാക്കി. വസ്തക്കളുടെ സഹായം കൂടാതെയാണ് അവർ തങ്ങളുടെ മാനസികവും മത പരവും വൈകാരികവുമായ ജീവിതം നയിച്ചതെന്നു ഊഹിക്കുന്നതു യുക്തിഭദ്രമാണ്. ഇന്നേക്ക് 100,000 വർഷങ്ങൾക്കു ശേഷം പ്രവർത്തനനി രതനായിരിക്കുന്ന ഒരു പുരാവസ്തുഗവേഷകന് മുസ്ലീം വിശ്വാസത്ത യും ജീവിതത്തെയും കുറിച്ചു യുക്തിപൂർവം ചിത്രീകരിക്കാൻ കഴിയു ഗ്രത വസ്തുക്കൾ ഒരു മുസ്ലീംപള്ളിയുടെ അവശിഷ്ടങ്ങളിൽ നിന്നു ലഭ്യമാകും. എന്നാൽ പുരാതനകാലത്തെ വേട്ടക്കാർ-ശേഖരണക്കാരുടെ വിശ്വാ സങ്ങ ളെയും ആചാ രങ്ങ ളെയും മനസ്സിലാക്കാൻ നമുക്കു കാര്യമായൊന്നും ലഭിക്കുന്നില്ല. 21-ാം നൂറ്റാണ്ടിലെ കൗമാരക്കാരെക്കുറിച്ചു അവർ അവശേഷിപ്പിക്കുന്ന സാധാരണ തപാൽ ഉരുപ്പടികളെ ആശ്രയിക്കുന്ന ഒരു ഭാവി ചരിത്രകാരന് അതേ വിഷമസ്ഥിതിയാണ് നേരിടേണ്ടിവരുന്നത് - കാരണം അവരുടെ ഫോൺ സംഭാഷണങ്ങളോ ഇമെയിലുകളോ ബ്ലോഗുകളോ ടെക്സ്റ്റ് മെസേജുകളോ സംബന്ധിച്ച് യാതൊരു രേഖകളും അവശേഷിക്കുന്നുണ്ടാവില്ല.

അതുകൊണ്ട്, വേട്ടക്കാരും ശേഖരണക്കാരുമായ പുരാതന മനു ഷ്യരെ കുറിച്ചുള്ള വിവരണം പുരാവസ്തുവിനെ അധികരിച്ചു തയാറാക്കിയാൽ അതിനു കോട്ടങ്ങൾ ഉണ്ടായിരിക്കും. ആന്തപോളജിക്കൽ നിരീക്ഷണത്തിലൂടെ അവ നേരിട്ടു പഠിക്കാൻ കഴിയും. എന്നാൽ ആധുനിക കാലത്തെ ഭക്ഷണംതേടിയലയുന്നവരെ സംബന്ധിക്കുന്ന കാര്യങ്ങൾ പുരാതനകാലത്തെ അത്തരം ആളുകളിൽ ആരോപിക്കുന്നതു വളരെ ശ്രദ്ധയോടെ ചെയ്യേണ്ട കാര്യമാണെന്നു പറയാൻ തക്കതായ അനേകം കാര്യങ്ങൾ നിലനില്ക്കുന്നു.

ഒന്നാമത്, ആധുനിക കാലഘട്ടത്തിലേക്ക് കടന്നു വന്ന ഭക്ഷണം തേടിയലയുന്ന എല്ലാ സമൂഹങ്ങളും സമീപത്തുള്ള കാർഷിക, വ്യാവസായിക സമൂഹങ്ങളാൽ സ്വാധീനിക്കപ്പെട്ടിട്ടുണ്ട്. തത്ഫലമായി, അവയെ സംബന്ധിച്ചുള്ള കാര്യങ്ങൾ പതിനായിരക്കണക്കിനു വർഷം മുമ്പും വാസ്തവമായിരിക്കുമെന്നു കരുതുന്നത് അപകടമാണ്.

രണ്ടാമത്, ഭക്ഷണംതേടിയലയുന്ന ആധുനിക സമൂഹങ്ങൾ അവശേ ഷിച്ചത് പ്രധാനമായും കഠിനമായ കാലാവസ്ഥയും ദുർഘടമായ ഭൂഘട നയുമുള്ള കൃഷിക്ക് അനുയോജ്യമല്ലാത്ത പ്രദേശങ്ങളിലാണ്. ദക്ഷിണാ ഫിക്കയിലെ കലഹാരി മരുഭൂമി പോലെ അതികഠിനമായ സാഹചര്യങ്ങളുള്ള സ്ഥലങ്ങളിൽ ഇണങ്ങിച്ചേർന്നു ജീവിക്കുന്ന സമൂഹങ്ങൾ മാതൃ കയാക്കി യാങ്ട്സേ നദീതടം പോലെ ഫലഭൂയിഷ്ഠമായ സ്ഥലങ്ങളിലെ പുരാതന സമൂഹങ്ങളെ മനസ്സിലാക്കാൻ ശ്രമിക്കുന്നത് തെറ്റിദ്ധാരണാ ജനകമായിരിക്കും. പ്രത്യേകിച്ച്, കലഹാരി മരുഭൂമി പോലെ ഒരു സ്ഥലത്ത ജനസാന്ദ്രത പുരാതന യാങ്ട്സേയിലേതിനെക്കാൾ വളരെ താഴ്ന്ന തായിരിക്കും. മനുഷ്യസംഘങ്ങളുടെ വലിപ്പവും ഘടനയും അവ തമ്മി ലുള്ള ബന്ധങ്ങളും സംബന്ധിക്കുന്ന പഠനത്തെ അതു തെറ്റായ രീതിയിൽ സ്വാധീനിച്ചേക്കാം.

മൂന്നാമത്, വേട്ടയാടൽ-ശേഖരണ സമൂഹങ്ങളെ സംബന്ധിക്കുന്ന ഏറ്റവും ശ്രദ്ധേയമായ സവിശേഷത അവ തമ്മിൽ വളരെയേറെ വ്യത്യ സ്തത നിലനിർത്തുന്നുണ്ട് എന്നതാണ്. ലോകത്തിന്റെ ഒരു ഭാഗത്തു നിന്നു മറ്റൊരു ഭാഗത്തേക്ക് അവ തമ്മിൽ വ്യത്യാസമുണ്ടെന്നു മാത്രമല്ല, ഒരേ പ്രദേശത്തു തന്നെ അവ തമ്മിൽ വ്യത്യാസമുണ്ട്. ആസ്ട്രേലിയയിലെ പ്രാകൃതരായ ആളുകളുടെ ഇടയിൽ ആദ്യ യൂറോപ്യൻ കുടിയേറ്റക്കാർക്കു കാണാൻ സാധിച്ച ഭീമമായ വ്യത്യസ്തതകൾ അതിനു ന ല്ലൊരു ഉദാഹരണമാണ്. ബ്രിട്ടീഷുകാർ കീഴടക്കുന്നതിനു മുമ്പ്, ആ ഭൂഖണ്ഡത്തിൽ 200-600 ഗോത്രങ്ങളിലായി 300,000നും 700,000നും ഇടയിൽ വേട്ടക്കാർ-ശേഖരണക്കാർ ജീവിച്ചു. ഗോത്രങ്ങൾ ഓരോന്നും അനേകം സംഘങ്ങളായി തിരിഞ്ഞിരുന്നു. ഓരോ ഗോത്രത്തിനും അതിന്റേതായ ഭാഷയും മതവും ആചാരങ്ങളും കീഴ്വഴക്കങ്ങളും ഉണ്ടായിരുന്നു. ദക്ഷിണ ആസ്ട്രേലിയയിൽ ഇന്നു അഡലൈഡ് എന്നറിയപ്പെടുന്നതിനു ചുറ്റും പിതൃമുറക്കാരായ അനേകം വംശങ്ങൾ ജീവിച്ചിരുന്നു. ആ വംശങ്ങൾ തികച്ചും പ്രാദേശികാടിസ്ഥാനത്തിൽ ഒന്നുചേർന്നുവന്നു ഗേതങ്ങൾ രൂപംകൊണ്ടു. അതിൽ നിന്നു വ്യത്യസ്തമായി, വടക്കൻ ആസ്ട്രേലിയയിലെ ചില ഗോത്രങ്ങൾ കൂടുതൽ പ്രാധാന്യം നല്കിയത് ഒരു വ്യക്തിയുടെ മാതൃവഴിയുള്ള തലമുറയ്ക്കാണ്, ഒരു വ്യക്തിയുടെ ഗോത്രസ്വഭാവം നിർണ്ണയിക്കപ്പെട്ടത്

അയാളുടെ പ്രദേശത്തെ ആശ്രയിച്ചല്ല പിന്നെയോ അവന്റെ അഥവാ അവളുടെ ഗോത്രപതീകത്തെ (ടോട്ടം) ആശ്രയിച്ചാണ്.

പുരാതന വേട്ടക്കാർ-ശേഖരണക്കാർക്കിടയിൽ നിലനിന്ന വംശീയവ ും സാംസ്കാരികവുമായ വൈവിദ്ധ്യം സമാനമായ അളവിൽ മതിപ്പുളവാക്കുന്നതാണെന്നതും കാർഷിക വിപ്ലവത്തിനു തൊട്ടുമുമ്പ് ലോകത്തിൽ അധിവസിച്ചിരുന്ന 5-8 ദശലക്ഷം ഭക്ഷണം തേടിയലയുന്നവർ ആയിരക്ക ണക്കിനു വ്യത്യസ്ത ഗോത്രങ്ങളായിത്തിരിഞ്ഞിരുന്നുവെന്നതും അവർക്ക് ആയിരക്കണക്കിനു വ്യത്യസ്ത ഭാഷകളും സംസ്കാരങ്ങളും ഉണ്ടായിരുന്നുവെന്നതും യുക്തിക്കു നിരക്കുന്നതാണ്. എന്തൊക്കെയായാലും, ഇതു ജ്ഞാനവിപ്ലവത്തിന്റെ പ്രധാന സവിശേഷതകളിൽ ഒന്നായിരുന്നു. കെട്ടു കഥകളുടെ ആവിർഭാവത്താൽ, ഒരേ ജനിതകഘടനയുള്ളവരും സമാന പരിസ്ഥിതിസാഹചര്യങ്ങളിൽ ജീവിച്ചിരുന്നവരുമായ ആളുകൾപോലും വളരെ വ്യത്യസ്തമായ സങ്കല്പിച്ചെടുത്ത യാഥാർത്ഥ്യങ്ങൾ സൃഷ്ടിക്കാൻ കഴിവുള്ളവരായിരുന്നു, അത് വ്യത്യസ്ത നിലവാരങ്ങളിലും മൂല്യങ്ങളിലും വെളിപ്പെട്ടുവന്നു.

ഉദാഹരണമായി, ഇന്നു ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി സ്ഥിതി ചെയ്യുന്ന സ്ഥലത്ത് 30,000 വർഷം മുമ്പ് ജീവിച്ചിരുന്ന ഭക്ഷണം തേടിയ ലയുന്ന ഒരു സംഘം ഇന്നു കേംബ്രിഡ്ജ് സ്ഥിതിചെയ്യുന്ന സ്ഥലത്തു ജീവിച്ചിരുന്ന സംഘത്തിൽ നിന്നും വ്യത്യസ്തമായ ഒരു ഭാഷയായിരിക്കണം സംസാരിച്ചതെന്നു വിശ്വസിക്കാൻ എല്ലാ കാരണങ്ങളുമുണ്ട്. ഒരു സംഘം വൈരാഗ്യമുള്ളവരും മറ്റേത് സമാധാനജീവിതം നയിച്ചവരും ആയിരുന്നിരിക്കണം. ഒരുപക്ഷേ കേംബ്രിഡ്ജ് സംഘം സമൂഹമായി ജീവിച്ചവരും ഓക്സ്ഫോർഡിലുള്ളവർ അണുകുടംബങ്ങളിൽ കഴിഞ്ഞ വരും ആയിരുന്നിരിക്കാം. ഒരു കൂട്ടർ തങ്ങളുടെ കാവൽ ആത്മാക്കളുടെ തടിപതിമ കൊത്തിയുണ്ടാക്കുന്നതിൽ ഏറെ നേരം ചെലവഴിച്ചിരിക്കാം, മറ്റേ കൂട്ടർ നൃത്തം ചെയ്ത ആരാധന നടത്തിയിരിക്കാം. ആദ്യത്തെ കൂട്ടർ ഒരുപക്ഷേ പുനർജന്മത്തിൽ വിശ്വസിച്ചിരുന്നിരിക്കാം, രണ്ടാമത്തെ കൂട്ടർ അതിനെ അസംബന്ധമായി കണക്കാക്കിയിരുന്നിരിക്കാം. ഒരു സമൂ ഹത്തിൽ സ്വവർഗലൈംഗികത അംഗീകരിക്കപ്പെട്ടിരുന്നിരിക്കാം, മറ്റേതിൽ അതു നിഷിദ്ധമായിരുന്നിരിക്കാം.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ആധുനിക ഭക്ഷണംതേടിയലയുന്ന വരെ കുറിച്ചുള്ള സംസ്കാരപാന നിരീക്ഷണങ്ങൾ പുരാതന ഭക്ഷണം തേടിയലയുന്നവർക്കു ലഭ്യമായിരുന്ന സാദ്ധ്യതകളിൽ ചിലതിനെ മനസ്സി ലാക്കാൻ നമുക്കു സഹായകമാണെങ്കിലും, സാദ്ധ്യതകളുടെ പുരാതന ചകവാളം അതിനെക്കാൾ വളരെയേറെ വിശാലമായിരുന്നു, അതിൽ മിക്കതും നമ്മുടെ കാഴ്ചയിൽ നിന്നു മറഞ്ഞിരിക്കുന്നു. ("സാദ്ധ്യതകളുടെ ചകവാളം' എന്നതുകൊണ്ടു അർത്ഥമാക്കുന്നത് ഒരു പ്രത്യേക സമൂഹത്തിന്, അതിന്റെ പാരിസ്ഥിതികവും സാങ്കേതികവും സാംസ്കാരികവു മായ പരിമിതികൾക്കുള്ളിൽ, ലഭ്യമായ വിശ്വാസങ്ങളും പ്രയോഗങ്ങളും അനുഭവങ്ങളുമാണ്. ഓരോ സമൂഹവും ഓരോ വ്യക്തിയും തങ്ങളുടെ സാദ്ധ്യതകളുടെ പ്രകവാളത്തിന്റെ വളരെ ചെറിയ ഒരു അംശം മാത്രമാണ് സാധാരണ കണ്ടെത്താറുള്ളത്.) ഹോമോ സാപിയൻസിന്റെ "ജീവിതത്തിന്റെ സ്വാഭാവിക രീതി' സംബന്ധിച്ചുള്ള ചൂടേറിയ ചർച്ചകൾ പ്രധാന കാര്യം കാണാതെപോകുന്നു. ജ്ഞാനവിപ്ലവത്തിനു ശേഷം, സാപിയൻസിനു ജീവിതത്തിന്റെ സ്വാഭാവിക രീതി ഒറ്റയൊരെണ്ണമായി ഉണ്ടായിരുന്നില്ല. ആശ്ചര്യമുണർത്തുന്ന തരം സാദ്ധ്യതകളുടെ ഒരു താലത്തിൽ നിന്നു തിരഞ്ഞെടുക്കാവുന്ന സാംസ്കാരിക രീതികൾ മാത്രമാണുണ്ടായിരുന്നത്.

## യഥാർത്ഥ സമ്പന്ന സമൂഹം

അങ്ങനെയൊക്കെയാണെങ്കിലും, കാർഷികപൂർവ ലോകത്തിലെ ജീവിതത്തെക്കുറിച്ച് എന്തു വിലയിരുത്തലുകളാണ് നമുക്ക് എത്തിച്ചേരു വാൻ കഴിയുന്നത്? ആളുകളിൽ സിംഹഭാഗവും ഏതാനും ഡസൻ അംഗങ്ങളെ അതല്ലെങ്കിൽ പരമാവധി ഏതാനും നൂറു അംഗങ്ങളെ ഉൾക്കൊള്ളുന്ന ചെറിയ സംഘങ്ങളായി ജീവിച്ചിരുന്നുവെന്നും ഈ അംഗങ്ങൾ എല്ലാവരും തന്നെ മനുഷ്യർ ആയിരുന്നുവെന്നും സുരക്ഷിതമായി പറയാൻ കഴിയും. രണ്ടാമതു പറഞ്ഞ കാര്യം ശ്രദ്ധിക്കുന്നതു പ്രധാനപ്പെട്ട കാര്യ മാണ്, കാരണം അതു അത് വ്യക്തമായി കാണാൻ കഴിയുന്ന കാര്യമല്ല. കാർഷികവും വ്യാവസായികവുമായ സമൂഹങ്ങളിലെ മിക്ക അംഗങ്ങളും വളർത്തുമൃഗങ്ങളാണ്. അവ തങ്ങളുടെ യജമാനന്മാർക്കു

തുല്യരല്ല, തീർച്ചയായും, എന്നാൽ അതേസമയം അംഗങ്ങൾ തന്നെയാണ്. ഇന്ന്, ന്യൂസിലാൻഡ് എന്നു വിളിക്കപ്പെടുന്ന സമൂഹം 4.5 ദശലക്ഷം സാപിയൻസും 50 ദശലക്ഷം ആടുകളും ഉൾക്കൊള്ളുന്നതാണ്.

ഈ പൊതു തത്വത്തിന് ഒരു അപവാദം മാത്രമാണുള്ളത്. നായ. ഹോമോ സാപിയൻസ് വളർത്തിയ ആദ്യ മൃഗം നായ ആയിരുന്നു. ഇത് സംഭവിച്ചത് കാർഷികവിപ്ലവത്തിനു മുമ്പാണ്. കൃത്യമായ തീയതി സംബ ന്ധിച്ചു പണ്ഡിതർ തർക്കിക്കുന്നുണ്ട്, എന്നാൽ 15,000 വർഷം മുമ്പു മുതൽ നായകളെ വളർത്തുന്നതിനെ കുറിച്ചു തർക്കമില്ലാത്ത തെളിവുകൾ നമുക്കുണ്ട്. അതിനും ആയിരക്കണക്കിനു വർഷങ്ങൾ മുമ്പു അവ മനു ഷ്യരോടു ചേർന്നുവന്നിട്ടുണ്ടാകാം.

വേട്ടയ്ക്കും പോരാട്ടത്തിനും വന്യമൃഗങ്ങളുടെയും നുഴഞ്ഞുകയറ്റക്കാരായ മനുഷ്യർക്കും എതിരായ മുന്നറിയിപ്പു സംവിധാനമായും നായകളെ ഉപയോഗപ്പെടുത്തിയിരുന്നു. തലമുറകൾ കടന്നു പോയതോടുകൂടി, രണ്ടു സ്പീഷിസുകൾക്കും പരസ്പരം നന്നായി ആശയവി നിമയം ചെയ്യാമെന്ന നില കൈവരുന്ന തരത്തിൽ അവ ഉരുത്തിരിഞ്ഞു വന്നു. തങ്ങളുടെ മനുഷ്യസുഹൃത്തുക്കളുടെ ആവശ്യങ്ങൾക്കും താല്പര്യങ്ങൾക്കും നല്ല ശ്രദ്ധ നല്കിയ നായകൾക്ക് കൂടുതൽ കരുതലും ഭക്ഷണവും ലഭിച്ചു, അതിജീവനത്തിനുള്ള സാദ്ധ്യത കൂടുതലുണ്ടായി രുന്നു. അതോടൊപ്പം, തങ്ങളുടെ തന്നെ ആവശ്യങ്ങൾക്കായി ആളുകളെ സ്വാധീനിക്കാൻ നായകൾ പഠിച്ചു. 15,000 വർഷത്തെ സഹവാസത്തിലൂടെ മനുഷ്യരും നായകളും തമ്മിൽ, മനുഷ്യരും മറ്റേതു മൃഗവും തമ്മിൽ ഉള്ള തിനെക്കാൾ, കൂടുതൽ ആഴമേറിയതായ മനസ്സിലാക്കലും സ്നേഹവും വളർന്നുവന്നു. ചിലപ്പോളെങ്കിലും നായകളുടെ ശവശരീരങ്ങൾക്ക് മനു ഷ്യരുടേതുപോലെതന്നെ ആചാരപരമായ ശവസംസ്കാരം ലഭ്യമായി.



*7. ആദ്യത്തെ ഓമന? വടക്കൻയിസായേലിൽ കണ്ടെത്തിയ 12,000 വർഷം പഴക്കമുള്ള ഒരു കല്ലറ. അതിനുള്ളിൽ 50 വയസുള്ള ഒരു സ്ത്രീയുടെ അസ്ഥികൂടവും സമീപത്തുതന്നെ ഒരു നായക്കുട്ടിയുടെ ശവവും (മുകളിൽ വലത്തെ മൂല) ഉണ്ടായിരുന്നു. നായക്കുട്ടിയെ അടക്കിയിരിക്കുന്നത് സ്ത്രീയുടെ തലയോടു ചേർന്നാണ്. അവരുടെ ഇടതുകൈ നായയുടെ ശരീരത്തിൽ വച്ചിരിക്കുന്നു, വൈകാരിക അടുപ്പത്തിന്റെ സൂചനയാകാം. മറ്റു തരത്തിൽ സാദ്ധ്യമായ വിശദീകരണങ്ങളും, തീർച്ചയായും, ഉണ്ട്. ഉദാഹരണ മായി, ഒരുപക്ഷേ നായക്കുട്ടി അടുത്ത ലോകത്തിലേക്കുള്ള വാതിൽ സൂക്ഷിപ്പുകാരനുള്ള സമ്മാനമായിരുന്നിരിക്കാം.*

ഒരു സംഘത്തിലെ അംഗങ്ങൾ തമ്മിൽ അടുത്ത് അറിഞ്ഞിരുന്നു, അവരുടെ ജീവിതകാലം മുഴുവൻ സുഹൃത്തുക്കളാലും ബന്ധുക്കളാലും ചുറ്റപ്പെട്ടു കഴിഞ്ഞു. ഏകാന്തതയും സ്വകാര്യതയും ദുർലഭമായിരുന്നു. അയല്ക്കാരായ സംഘങ്ങൾ സമ്പത്തുകൾക്കു വേണ്ടി ഒരുപക്ഷേ മത്സ രിച്ചിരുന്നിരിക്കാം, പോരടിച്ചിട്ടുമുണ്ടാകാം, എന്നാൽ അവർ തമ്മിൽ സൗഹൃദബന്ധങ്ങളും ഉണ്ടായിരുന്നിരിക്കണം. അവർ അംഗങ്ങളെ പരസ്പരം കൈമാറി, ഒരുമിച്ചു വേട്ടയാടി, ദുർലഭമായ ആഡംബരവസ്തക്കൾ വ്യാപാരം ചെയ്തു, അത്തരം

സഹകരണം ഹോമോ സാപിയൻ സിന്റെ ഒരു പ്രധാന സവിശേഷതയായിരുന്നു, അതവർക്കു മറ്റു മനുഷ്യ സ്പീഷിസുകൾക്കു മേൽ നിർണ്ണായകമായ മേൽക്കൈ നല്കുകയും ചെയ്തു. ചിലപ്പോൾ അയല്ക്കാരായ സംഘങ്ങൾ തമ്മിലുള്ള ബന്ധം വളരെ അടുപ്പമുള്ളതായിരുന്നു, അങ്ങനെ അവ ഒരുമിച്ചു ഒരൊറ്റ ഗോത്ര മായിത്തീർന്നു, പൊതുവായ ഒരു ഭാഷയും പൊതുമിത്തുകളും പൊതു നിലവാരങ്ങളും മൂല്യങ്ങളും പങ്കുവയ്ക്കുകയും ചെയ്തു.

എങ്കിലും അത്തരം ബാഹ്യബന്ധങ്ങൾക്ക് നാം അതിരുകവിഞ്ഞ പ്രാധാന്യം നകേണ്ടതില്ല. പ്രതിസന്ധിയുടെ ഘട്ടങ്ങളിൽ, ഗോത്രം ഒന്നായി നിലകൊണ്ടുവെങ്കിലും, ഒരുമിച്ചു വേട്ടനടത്തിയെങ്കിലും ഭക്ഷണം കഴിച്ചുവെങ്കിലും, മിക്കയാളുകളും തങ്ങളുടെ സമയം മിക്കവാറും ചെല വഴിച്ചത് ചെറിയ ഒരു സംഘത്തിലാണ്. വ്യാപാരം കൂടുതലും ശംഖ്, ആംബർ, നിറങ്ങൾ എന്നിങ്ങനെ അഭിമാന വസ്തുക്കളിൽ മാത്രം പരി മിതപ്പെട്ടിരുന്നു. ഫലങ്ങളും മാംസവും പോലെ അടിസ്ഥാന വസ്തുക്കൾ ആളുകൾ വ്യാപാരം ചെയ്തതിന്റെ തെളിവുകൾ ഇല്ല. മറ്റൊരു സംഘത്തിൽ നിന്നു ചരക്കുകൾ ഇറക്കുമതി ചെയ്തതിനെ ആശ്രയിച്ചായിരുന്നു ഒരു സംഘത്തിന്റെ നിലനില്പ് എന്നതിനുള്ള തെളിവും ഇല്ല. സാമൂഹ്യ -രാഷ്ട്രീയ ബന്ധങ്ങളും ഒറ്റപ്പെട്ടവയായിരുന്നു. ഗോത്രം ഒരു സ്ഥിര രാഷ്ട്രീയ ചട്ടക്കൂടായി നിലനിന്നില്ല. അതിനു കാലാകാലങ്ങളിൽ ഒന്നിച്ചുകൂടുന്നതിനുള്ള സ്ഥലങ്ങൾ ഉണ്ടായിരുന്നുവെങ്കിലും, സ്ഥിരമായ പട്ടണങ്ങളോ സ്ഥാപനങ്ങളോ ഉണ്ടായിരുന്നില്ല. ഒരു ശരാശരി വ്യക്തി തന്റെ സംഘത്തിനു പുറത്തുനിന്നുള്ള ഒരു മനുഷ്യനെ കാണുകയോ കേൾക്കുകയോ ചെയ്യാതെ അനേകം മാസങ്ങൾ ജീവിച്ചുവെന്നുവരാം, തന്റെ ജീവിതകാലത്തിൽ ഉടനീളം ഏതാനും ആയിരം മനുഷ്യരിൽ അധികം അവൾ കണ്ടുമുട്ടിയിട്ടില്ല എന്നും വരാം. വിശാലമായ പ്രദേശങ്ങ ളിൽ സാന്ദ്രത കുറഞ്ഞു വ്യാപിച്ചിരുന്നു സാപിയൻ ജനസംഖ്യ. കാർഷിക വിപ്ലവത്തിനു മുമ്പ്, ഭൂഗഹത്തിൽ ആകമാനം ഉണ്ടായിരുന്ന മനുഷ്യരുടെ ജനസംഖ്യ ഇന്നത്തെ കെയ്റോയിലെ ജനസംഖ്യയെക്കാൾ കുറവായിരുന്നു.

മിക്ക സാപിയൻസ് സംഘങ്ങളും യാത്രയിൽ ജീവിച്ചു, ഭക്ഷണം തിരഞ്ഞ് ഒരു സ്ഥലത്തു നിന്നു മറ്റൊരു സ്ഥലത്തേക്കു

നീങ്ങിക്കൊണ്ടി രുന്നു. അവരുടെ നീക്കങ്ങളെ കാല വ്യതിയാനങ്ങളും മൃഗങ്ങളുടെ വാർ ഷിക സന്ദർശനങ്ങളും സസ്യങ്ങളുടെ വളർച്ചയും സ്വാധീനിച്ചു. അവർ സാധാരണയായി തങ്ങളുടെ പ്രദേശത്തിനുള്ളിൽ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചു. അവരുടെ ഉപദേശം ഏതാനും ഡസൻ ചതുരശ്ര കിലോമീറ്റർ മുതൽ അനേകം നൂറു ചതുരശ്ര കിലോമീറ്റർ വരെ വിസ്തൃതിയുള്ളതായിരുന്നു.

ചിലപ്പോളൊക്കെ, സംഘങ്ങൾ തങ്ങളുടെ പ്രദേശം വിട്ടു പുറത്തേക്കു സഞ്ചരിച്ചു പുതിയ പ്രദേശങ്ങൾ കണ്ടെത്തി, പ്രകൃതിദുരന്തങ്ങളും അക്രമസംഘർഷങ്ങളും ജനസംഖ്യാ സമ്മർദവും അതല്ലെങ്കിൽ പഭാവശാലിയായ ഒരു നേതാവിന്റെ മുൻകൈയും കാരണം. ഇത്തരം സഞ്ചാരങ്ങളാണ് ലോകമെങ്ങും മനുഷ്യർ വ്യാപിക്കുന്നതിനു കാരണ മായത്. ഒരു ഭക്ഷണംതേടിയലയുന്ന സംഘം നാല്പതു വർഷത്തിൽ ഒരിക്കൽ വിഭജിക്കപ്പെട്ടുകൊണ്ടിരിക്കുകയും അത്തരം വിഭജിത സംഘം കിഴക്കോട്ട് നൂറു കിലോമീറ്റർ യാത്രചെയ്ത പുതിയ ഒരു പ്രദേശത്ത് എത്തുകയും ചെയ്തുവെന്നാൽ, പൂർവ ആഫ്രിക്ക മുതൽ ചൈന വരെ യുള്ള ദൂരം ഏതാണ്ടു 10,000 വർഷംകൊണ്ടു താണ്ടുമായിരുന്നേനെ.

ഭക്ഷണ സാതസുകൾ തീർത്തും സമ്പന്നമായിരുന്ന ചില പ്രത്യേക സാഹചര്യങ്ങളിൽ, സംഘങ്ങൾ ചില പ്രത്യേക കാലങ്ങളിൽ, ചിലപ്പോൾ സ്ഥിരമായും, വാസമുറപ്പിക്കുകയുണ്ടായി. ഭക്ഷണം ഉണക്കുന്നതിനും പുകയ്ക്കുന്നതിനും (ആർക്ടിക് പ്രദേശങ്ങളിൽ) മരവിപ്പിക്കുന്നതിനും ഉള്ള സാങ്കേതികവിദ്യ കൂടുതൽ കാലം ഒരു സ്ഥലത്തുതന്നെ നിലയുറപ്പിക്കുന്നതു സാദ്ധ്യമാക്കി. ഏറ്റവും പ്രധാനമായി, കടൽഭക്ഷണവും ജല ജീവികളും ധാരാളമായുണ്ടായിരുന്ന കടലുകളുടെയും നദികളുടെയും സമീപത്ത് മനുഷ്യർ സ്ഥിരമായ മീൻപിടുത്ത ഗ്രാമങ്ങൾ സ്ഥാപിക്കുക യുണ്ടായി. അവയാണ് ചരിത്രത്തിൽ ആദ്യത്തെ സ്ഥിര വാസകേന്ദ്രങ്ങൾ, കാർഷിക വിപ്ലവത്തിനും വളരെ മുമ്പു അവ സ്ഥാപിതമായി. ഇന്തോനേ ഷ്യൻ ദ്വീപുകളുടെ തീരത്ത് മീൻപിടുത്ത ഗ്രാമങ്ങൾ 45,000 വർഷം മുമ്പു തന്നെ പ്രത്യക്ഷപ്പെട്ടിരുന്നിരിക്കാം. ഹോമോ സാപിയൻസിന്റെ കടൽകടന്നുള്ള ആദ്യ ഉദ്യമമായ ആസ്ട്രേലിയയിലേക്കുള്ള

കടന്നുകയറ്റത്തിന് അടിസ്ഥാനമായി വർത്തിച്ചത് ഇവ ആയിരുന്നിരിക്കണം.

മിക്ക അധിവാസകേന്ദ്രങ്ങളിലും, സാപിയൻസ് സംഘങ്ങൾ വഴക്കവും സൗകര്യവും അനുസരിച്ചു തങ്ങളെത്തന്നെ പരിപോഷിപ്പിച്ചു. അവർ ചിതലുകളെ തപ്പി, പഴങ്ങൾ പെറുക്കി, കിഴങ്ങുകൾക്കുവേണ്ടി മണ്ണു മാന്തി, മുയലുകളെ ഓടിച്ചിട്ടു പിടിച്ചു, കാട്ടുപോത്തിനെയും വലിയ മൃഗങ്ങളെയും വേട്ടയാടി. "വേട്ടക്കാരനായ മനുഷ്യൻ' എന്ന ജനകീയ ചിത്രം ഉണ്ടെങ്കിലും, സാപിയൻസിന്റെ പ്രധാന പ്രവൃത്തി ശേഖരണമായിരുന്നു, അതായിരുന്നു അവർക്ക് മിക്കവാറും ഊർജം പകർന്നത്, കൽച്ചീൾ, തടി, മുള എന്നിങ്ങനെയുള്ള അസംസ്കൃത പദാർത്ഥങ്ങളും അതവർക്കു നല്കി.

സാപിയൻസ് തിരക്കിനടന്നത് ഭക്ഷണവും വസ്ത്രവും മാത്രമല്ല. അവർ അറിവും തിരക്കിനടന്നു. അതിജീവിക്കുന്നതിനായി, തങ്ങളുടെ പ്രദേശത്തിന്റെ വിശദമായ ഒരു ഭൂചിത്രം അവർ മനസ്സിൽ സൂക്ഷിക്കേണ്ട തുണ്ടായിരുന്നു. ദിനംതോറും ഭക്ഷണത്തിനായുള്ള തങ്ങളുടെ തിരച്ചിൽ പരമാവധി ഫലപ്രദമാക്കുന്നതിനു വേണ്ടി ഓരോ സസ്യത്തിന്റെയും വളർച്ചരീതിയും ഓരോ മൃഗത്തിന്റെയും ശീലങ്ങളും സംബന്ധിച്ചുള്ള അറിവ് അവർക്ക് ആവശ്യമായിരുന്നു. ഏതു ഭക്ഷണമാണ് പോഷണം നല്കുന്നത്, ഏതാണ് നിങ്ങളെ രോഗികളാക്കുന്നത്, മറ്റുള്ളവയെ പ്രതി വിധികളായി ഉപയോഗപ്പെടുത്തേണ്ടത് എങ്ങനെ, എന്നൊക്കെ മനസ്സിലാക്കേണ്ടതുണ്ടായിരുന്നു. കാലങ്ങളുടെ മാറ്റവും ഇടിമിന്നലും വരൾച്ചയും എന്തിന്റെ മുന്നറിയിപ്പാണെന്നു അറിഞ്ഞിരിക്കണം. തങ്ങളുടെ സമീപത്തുള്ള ഓരോ അരുവിയും ഓരോ വാൽനട്ട് മരവും ഓരോ നരിമടയും ഓരോ കൽച്ചീൾ ശേഖരവും അവർ പഠനവിധേയമാക്കി. എങ്ങനെയാണ് ഒരു കല്ലുകത്തി നിർമ്മിക്കുന്നത്, എങ്ങനെയാണ് കീറിയ ഒരു കുപ്പായം നന്നാക്കിയെടുക്കുന്നത്, എങ്ങനെയാണ് മുയലിനു കെണിവയ്ക്കേണ്ടത്, എങ്ങനെയാണ് മഞ്ഞിടിച്ചിലിനെയും പാമ്പുകടികളെയും വിശന്ന സിംഹങ്ങളെയും നേരിടേണ്ടത് എന്ന് ഓരോ വ്യക്തിയും അറിഞ്ഞിരിക്കണം. അത്തരത്തിലുള്ള കഴിവുകളിൽ

ഓരോന്നിലും നൈപുണ്യ മുണ്ടാകുന്നതിനു വർഷങ്ങളോളമുള്ള പരിശീലനവും പ്രയോഗവും ആവ ശ്യമാണ്. ഒരു ശരാശരി ഭക്ഷണംതേടിയലയലുകാരന് നിമിഷങ്ങൾക്കുള്ളിൽ ഒരു കൽച്ചീളിനെ ഒരു കുന്തമുനയായി രൂപാന്തരപ്പെടുത്താൻ കഴിയുമായിരുന്നു. നാം ഈ കഴിവിനെ അനുകരിക്കാൻ ശ്രമിക്കുമ്പോൾ സാധാരണഗതിയിൽ ദയനീയമായി പരാജയപ്പെടുന്നു. വെള്ളാരങ്കല്ലിന്റെ യും അഗ്നിപർവതപാറയുടെയും ചീളുകളാകാനുള്ള സവിശേഷതയെ കുറിച്ചുള്ള അറിവും അവയെ രൂപകല്പന ചെയ്യാനുള്ള കൈവഴക്കവും നമ്മിൽ പലർക്കും ഇല്ല.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ഒരു ശരാശരി ഭക്ഷണം തിരയലു കാരിക്ക് അവളുടെ ആധുനിക പിൻഗാമികളിൽ മിക്കവരെക്കാളും കൂടു തൽ വിശാലവും ആഴമേറിയതും വൈവിദ്ധ്യമുള്ളതുമായ അറിവ് തൊട്ട ടുത്തുള്ള തന്റെ ചുറ്റുപാടുകളെ കുറിച്ച് ഉണ്ടായിരുന്നു. ഇന്ന്, വ്യാവസായിക സമൂഹങ്ങളിലെ മിക്കവർക്കും അതിജീവനത്തിനായി ചുറ്റുമുള്ള പ്രകൃതിയെ കുറിച്ച് അറിയേണ്ടതില്ല. ഒരു കമ്പ്യൂട്ടർ എൻജിനിയറായും ഒരു ഇൻഷുറൻസ് ഏജന്റായും ഒരു ചരിത്രാധ്യാപികയായും അതല്ലെങ്കിൽ ഒരു ഫാക്ടറി തൊഴിലാളിയായും നിലനില്ക്കുന്നതിനു നിങ്ങൾക്ക് വാസ്തവത്തിൽ ആവശ്യമായ അറിവ് എന്താണ്? നിങ്ങളുടെ കൊച്ചു മേഖലയിലെ വൈദഗ്ധ്യം നിങ്ങൾക്കുണ്ടായിരിക്കണം, എന്നാൽ ജീവി താവശ്യങ്ങളിൽ മിക്കതിനും വേണ്ടി നിങ്ങൾ മറ്റു വിദഗ്ധന്മാരുടെ അറി വിനെ അന്ധമായി ആശ്രയിക്കുന്നു, അവരാകട്ടെ തങ്ങളുടെ അറിവു തീർത്തും ചെറിയ ഒരു മേഖലയിൽ പരിമിതപ്പെട്ടിരിക്കുന്നവരാണ്. എന്നാൽ വ്യക്തിതലത്തിൽ, ചരിത്രത്തിലെ ഏറ്റവും അറിവുള്ളവരും കഴി വുള്ളവരും പുരാതന ഭക്ഷണംതേടിയലയുന്നവർ ആയിരുന്നു.

ഭക്ഷണംതിരയൽ കാലഘട്ടത്തിനു ശേഷം ശരാശരി സാപിയൻസ് തലച്ചോറിന്റെ വലിപ്പം വാസ്തവത്തിൽ കുറഞ്ഞു എന്നതിനു ചില തെളി വുണ്ട്. ആ കാലഘട്ടത്തിൽ അതിജീവനത്തിന് ഓരോരുത്തർക്കും ഏറ്റവും മികച്ച മാനസിക കഴിവുകൾ ആവശ്യമായിരുന്നു. കൃഷിയും വ്യവസാ യവും കടന്നുവന്നപ്പോൾ, ആളുകൾക്ക് അതിജീവനത്തിനായി മറ്റാളുക ളുടെ കഴിവുകളിൽ കൂടുതൽ കൂടുതൽ ആശയിക്കാൻ കഴിഞ്ഞു, 'കഴിവുകെട്ടവന്മാർക്കു പ്രത്യേകം ഇടങ്ങൾ'

പുതുതായി ലഭ്യമായി. വെള്ളം കോരിയും ഫാക്ടറിയിൽ പണിചെയ്തും കാലംകഴിക്കുകയും നിങ്ങളുടെ പ്രത്യേകതകളൊന്നുമില്ലാത്ത ജീനുകൾ അടുത്ത തലമുറയ്ക്ക് കൈ മാറുകയും ചെയ്യാൻ കഴിയും.

ഭക്ഷണം തിരയലുകാർ തങ്ങൾക്കു ചുറ്റുമുള്ള ലോകത്തിലെ മൃഗങ്ങളെയും സസ്യങ്ങളെയും വസ്തുക്കളെയും കുറിച്ചു മാത്രമല്ല, തങ്ങളുടെ സ്വന്തം ശരീരത്തിന്റെയും ഇന്ദ്രിയങ്ങളുടെയും ആന്തരിക ലോകത്ത കുറിച്ചും അറിവുള്ളവരായിരുന്നു. പുല്ലിനിടയിലെ ചെറിയ അനക്കം പോലും അവർ ശ്രദ്ധിച്ചു, പാമ്പ് ഇഴയുകയായിരിക്കുമോ എന്നു ശ്രദ്ധിച്ചു. ഫലങ്ങൾക്കും തേനീച്ചക്കൂട്ടത്തിനും കിളിക്കൂടുകൾക്കും വേണ്ടി അവർ ഇലച്ചാർത്തുകൾക്കിടയിൽ ശ്രദ്ധയോടെ നോക്കി. ഏറ്റവും കുറവു യത്നവും ശബ്ദവുമായി അവർ നീങ്ങി, ഏറ്റവും വഴക്കത്തോടും കാര്യക്ഷമ മായും ഇരിക്കേണ്ടതും നടക്കേണ്ടതും ഓടേണ്ടതും എങ്ങനെയെന്നു അറിഞ്ഞു. തങ്ങളുടെ ശരീരം വിവിധതരത്തിൽ നിരന്തരം ഉപയോഗപ്പെടുത്തിയതിനാൽ അവർ ദീർഘദൂരയോട്ടത്തിനു പോന്നവരായി. വർഷങ്ങളോളം യോഗയും തൈചിയും പരിശീലിക്കുകയും ഉപയോഗിക്കുകയും ചെയ്തിട്ടും ഇന്നുള്ള ആളുകൾക്കു നേടാൻ കഴിയാത്ത തരത്തിൽ അവർ മെയ്യ്വഴക്കമുള്ളവരായിരുന്നു.

വേട്ടക്കാർ-ശേഖരണക്കാരുടെ ജീവിതരീതി വിവിധ പ്രദേശങ്ങളിലും വിവിധ കാലങ്ങളിലും വ്യത്യസ്തമായിരുന്നു, എന്നാൽ മൊത്തത്തിൽ ഭക്ഷണം തിരയലുകാർ അവരെ പിൻതുടർന്ന കർഷകരെയും ഇടയ ന്മാരെയും തൊഴിലാളികളെയും ഓഫിസ്കർക്കുമാരെയും അപേക്ഷിച്ച് സ്വസ്ഥവും കൂടുതൽ പ്രതിഫലം ലഭിക്കുന്നതുമായ ജീവിതരീതി ആസ്വദിച്ചുവെന്നു കാണുന്നു.

ഇന്നത്തെ സമ്പന്ന സമൂഹങ്ങളിലെ ആളുകൾ ശരാശരി 40-45 മണിക്കൂർ ഒരാഴ്ചയിൽ ജോലി ചെയ്യുമ്പോൾ, വികസ്വരലോകത്തെ ജനങ്ങൾ ശരാശരി 60-ഉം 80-ഉം മണിക്കൂർ ആഴ്ചയിൽ ജോലിചെയ്യുമ്പോൾ, ഇന്നു - കലഹാരി മരുഭൂമി പോലെ - ഏറ്റവും കഠിനമായ വാസകേന്ദ്രങ്ങളിൽ കഴിയുന്ന വേട്ടക്കാർ-ശേഖരണക്കാർ ഒരാഴ്ചയിൽ ശരാശരി 35-45

മണിക്കൂർ ജോലിചെയ്യുന്നു. അവർ മൂന്നു ദിവസത്തിൽ ഒരിക്കൽ മാത്രം വേട്ട യാടുന്നു, ശേഖരണത്തിനു വേണ്ടി ദിവസവും 3-6 മണിക്കൂർ വേണ്ടി വരുന്നു. സാധാരണ സമയങ്ങളിൽ, സംഘത്തിനു കഴിഞ്ഞുകൂടാൻ ഇതു ധാരാളം മതി. കലഹാരിയെക്കാൾ ഫലഭൂയിഷ്ഠമായ മേഖലകളിൽ ജീവിച്ച പുരാതന വേട്ടക്കാർ-ശേഖരണക്കാർ ഭക്ഷണവും അസംസ്കൃത വസ്തുക്കളും കൈക്കലാക്കുന്നതിനു അതിനെക്കാൾ കുറവു സമയം മാത്രമായിരിക്കണം ചെലവഴിച്ചത്. അതിനും മേലെ, ഭക്ഷണം തിരയലു കാർക്ക് വീട്ടുജോലി എന്ന നിലയിൽ ലഘുവായ ഭാരമാണ് ഉണ്ടായിരുന്നത്. പാത്രം കഴുകേണ്ട, പരവതാനിയിലെ പൊടി കളയേണ്ട, തറ തുടക്കേണ്ട, ഡയപറുകൾ മാറ്റേണ്ട, പണമടയ്ക്കേണ്ട.

ഭക്ഷണംതേടിയലയുന്ന സമ്പദ്ഘടന മിക്ക ആളുകൾക്കും കൃഷി യോ വ്യവസായമോ നല്കുന്നതിനെക്കാൾ മെച്ചപ്പെട്ട ജീവിതം പ്രദാനം ചെയ്തു. ഇന്ന്, ചൈനയിലെ ഒരു ഫാക്ടറി തൊഴിലാളി രാവിലെ ഏഴു മണിക്ക് തന്റെ ഭവനത്തിൽ നിന്നിറങ്ങുകയും മലീമസമായ തെരുവുകൾ കടന്നു കഠിനവേലസ്ഥലത്ത് എത്തുകയും അവിടെ നിരന്തരം ഒരേ യന്തം ഒരേ രീതിയിൽ പ്രവർത്തിപ്പിച്ചു പത്തിലേറെ മണിക്കൂറുകൾ ജീവച്ഛവം എന്നതുപോലെ പണിയെടുക്കുകയും, വൈകുന്നേരം ഏഴു മണിയോടെ വീട്ടിൽ തിരിച്ചെത്തുകയും പാത്രങ്ങളും വസ്ത്രങ്ങളും കഴുകുകയും ചെയ്യുന്നു. മുപ്പതിനായിരം വർഷം മുമ്പ്, ഒരു ഭക്ഷണം തേടിയലയുന്ന ചൈനക്കാരി രാവിലെ എട്ടുമണിക്കു തന്റെ കൂട്ടാളികളൊത്തു കൂട്ടവാസസ്ഥലം വിട്ടുപോകുന്നു. അവർ സമീപത്തുള്ള വനങ്ങളിലും പുൽമേടു കളിലും അലയുകയും കൂണുകൾ ശേഖരിക്കുകയും ഭക്ഷ്യയോഗ്യമായ കിഴങ്ങുകൾ മാന്തിയെടുക്കുകയും തവളകളെ പിടിക്കുകയും ചിലപ്പോ ളൊക്കെ കടുവകളിൽ നിന്നു ഓടിരക്ഷപെടുകയും ചെയ്യുന്നു. ഉച്ചതിരി യുമ്പോളേക്കും, അവർ തങ്ങളുടെ കൂട്ടവാസസ്ഥലത്തു തിരിച്ചെത്തുകയും ഭക്ഷണം തയാറാക്കുകയുമായി. അങ്ങനെ അവർക്ക് പരദൂഷണം പറയാനും കഥകൾ പറയാനും കുട്ടികളോടൊത്തു കളിക്കാനും അല്ലെങ്കിൽ വെറുതെയിരിക്കാനും ധാരാളം സമയം ലഭിച്ചു. ശരിയാണ്, കടുവ കൾ ചിലപ്പോൾ അവരെ പിടിച്ചു, അല്ലെങ്കിൽ ഒരു പാമ്പു കടിച്ചു,

എന്നാൽ അതേസമയം അവർക്ക് വാഹനാപകടങ്ങളോ വ്യവസായിക മലിനീകരണമോ നേരിടേണ്ടിവന്നില്ല.

മിക്ക സ്ഥലങ്ങളിലും മിക്ക സമയത്തും, ഭക്ഷണംതേടിയലയുന്നതി ലൂടെ ആവശ്യമായ പോഷണം ലഭിച്ചു. അതു അത്ഭുതപ്പെടുത്തുന്ന കാര്യമല്ല - ലക്ഷക്കണക്കിനു വർഷങ്ങളായി, അതായിരുന്നു മനുഷ്യരുടെ ഭക്ഷണ രീതി, മനുഷ്യ ശരീരം അതിനോടു യോജിച്ചു പോകുകയും ചെയ്തു. ഫോസിൽ വല്കൃത അസ്ഥികൂടങ്ങളിൽ നിന്നുള്ള തെളിവ് സൂചിപ്പിക്കുന്നത് പുരാതന ഭക്ഷണംതേടിയലയലുകാർക്ക് പട്ടിണിയും പോഷണക്കുറവും നേരിടേണ്ട അവസ്ഥ ഇല്ലായിരുന്നുവെന്നാണ്. തങ്ങളുടെ കൃഷിക്കാരായ പിൻഗാമികളെക്കാൾ ഉയരക്കൂടുതലും കൂടുതൽ ആരോഗ്യവും ഉള്ളവരായിരുന്നു അവർ. ശരാശരി ജീവിതദൈർഘ്യം 30 -40 വർഷം ആയിരുന്നുവെന്നു കാണുന്നു, എന്നാൽ അതു കൂടുതലും ഉയർന്ന ശിശുമരണനിരക്കു കാരണമാണ് സംഭവിച്ചത്. അപകടകരമായ ആദ്യവർഷങ്ങൾ കടന്നുകൂടുന്ന കുട്ടികൾ 60 വയസിലെത്താൻ നല്ല സാദ്ധ്യതയാണ് ഉണ്ടായിരുന്നത്, ചിലരൊക്കെ തങ്ങളുടെ എൺപതുക ളിലും എത്തി. ആധുനിക ഭക്ഷണംതേടിയലയലുകാരിൽ, 45കാരിയായ ഒരു സ്ത്രീക്ക് ഇനിയും ഒരു 20 വർഷം കൂടി ജീവിച്ചിരിക്കുമെന്നു പ്രതീക്ഷിക്കാം, ജനസംഖ്യയിലെ 5-8 ശതമാനം ആളുകൾ 60 വയസ് കഴിഞ്ഞവരായിരുന്നു.

പട്ടിണിയിൽ നിന്നും പോഷണക്കുറവിൽ നിന്നും ഭക്ഷണം തേടിയ ലയുന്നവരെ സംരക്ഷിച്ച വിജയരഹസ്യം അവരുടെ വൈവിദ്ധ്യമുള്ള ഭക്ഷണരീതി ആയിരുന്നു. കർഷകർക്ക് വളരെ പരിമിതവും സന്തുലന മില്ലാത്തതുമായ ഭക്ഷണം കഴിക്കാനാണ് പ്രവണത. പ്രത്യേകിച്ചും ആധുനികപൂർവ കാലങ്ങളിൽ, കാർഷികജനതയെ പരിപോഷിപ്പിച്ച കലോറി കളിൽ മിക്കതും വന്നത് ഒരൊറ്റ (ഗോതമ്പ്, ഉരുളക്കിഴങ്ങ്, അരി) വിളയിൽ നിന്നാണ്, അതിൽ ചില വിറ്റാമിനുകളും ലവണങ്ങളും മനുഷ്യർക്ക് ആവ ശ്യമുള്ള മറ്റു പോഷണവസ്തുക്കളും ലഭ്യമാകുന്നില്ല. പരമ്പരാഗത ചൈനയിലെ ഒരു സാധാരണ കർഷകൻ പ്രാതലിന് ചോറുണ്ടു, ഉച്ചയ്ക്ക് ചോറുണ്ടു, രാത്രിയിലും ചോറുണ്ടു. അവൾ ഭാഗ്യവതിയാണെങ്കിൽ, അടുത്ത ദിവസവും അതുതന്നെ ലഭിക്കുമെന്നു പ്രതീക്ഷിക്കാം. അതിൽ നിന്നു വ്യത്യസ്തമായി, പുരാതന ഭക്ഷണം തേടിയലയലുകാർ

ക്രമമായി ഡസൻ കണക്കിനു വിവിധയിനം ഭക്ഷണസാധനങ്ങൾ ഭക്ഷിച്ചു. കർഷ കന്റെ പുരാതന മുൻഗാമിയായ ഭക്ഷണംതേടിയലയലുകാരൻ പഴങ്ങളും കൂണുകളും പ്രാതലിനു കഴിച്ചിട്ടുണ്ടാകണം; ഉച്ചയ്ക്ക് പഴങ്ങളും ഒച്ചു കളും ആമയും; മുയലിറച്ചിയും കാട്ടുസവാളയും രാത്രിയിൽ. നാളെ തീർത്തും വ്യത്യസ്തമായ ഭക്ഷണങ്ങളായിരിക്കാം. ഈ വൈവിദ്ധ്യം പുരാതന ഭക്ഷണംതേടിയലയലുകാർക്ക് ആവശ്യമായ എല്ലാ പോഷകങ്ങളും ലഭ്യമാക്കി.

തന്നെയുമല്ല, ഏതെങ്കിലും ഒരുതരം ഭക്ഷണത്തിൽ ആശ്രയിക്കാതി രുന്നതിനാൽ, ഏതെങ്കിലും ഒരു ഭക്ഷ്യസ്രാതസ് പരാജയപ്പെട്ടപ്പോൾ അവർക്കു ദുരിതമനുഭവിക്കേണ്ടിവന്നില്ല. വരൾച്ച, തീയ്, ഭൂകമ്പം എന്നിവ അരി, ഉരുളക്കിഴങ്ങ് എന്നീ വാർഷികവിളകളെ തകർത്തില്ലാതാക്കുമ്പോൾ കാർഷികസമൂഹങ്ങൾ ക്ഷാമത്തിന്റെ പിടിയിലകപ്പെടുന്നു. ഭക്ഷണം തേടിയലയുന്ന സമൂഹങ്ങളും പ്രകൃതിദുരന്തങ്ങൾ നേരിടുകയും ഇല്ലാ യ്മയും പട്ടിണിയും നിറഞ്ഞ ദുരിതകാലങ്ങൾ അനുഭവിക്കുകയും ചെയ്തുവെങ്കിലും, അവർക്ക് അത്തരം ദുരന്തങ്ങളെ കുറെക്കൂടി എളുപ്പത്തിൽ നേരിടാൻ സാധാരണഗതിയിൽ കഴിഞ്ഞു. അവരുടെ പ്രധാന ഭക്ഷണവിഭവങ്ങൾ നഷ്ടപ്പെട്ടുവെങ്കിൽ, അവർക്ക് മറ്റു സ്പീഷിസുകളെ ശേഖരിക്കുകയോ വേട്ടയാടുകയോ ചെയ്യാമായിരുന്നു, അത്രയധികം ബാധിതമല്ലാത്ത പ്രദേശത്തേക്കു നീങ്ങാമായിരുന്നു.

പുരാതന ഭക്ഷണംതേടിയലയലുകാർ പകർച്ചവ്യാധികളിൽ നിന്നും കുറവുമാത്രം ദുരിതമനുഭവിച്ചു. കാർഷിക, വ്യവസായിക സമൂഹങ്ങളെ ബാധിച്ച് മസൂരി, പൊങ്ങൻപനി, ക്ഷയം എന്നിങ്ങനെയുള്ള പകരുന്ന രോഗങ്ങൾ വളർത്തുമൃഗങ്ങളിൽ ഉത്ഭവിക്കുകയും കാർഷികവിപ്ലവത്തിനു ശേഷം മനുഷ്യരിലേക്കു മാറ്റപ്പെടുകയുമായിരുന്നു. നായകളെ മാത്രം വളർത്തിയിരുന്ന പുരാതന ഭക്ഷണംതേടിയലയലുകാർ അത്തരം പ്രയാ സങ്ങൾ നേരിട്ടില്ല. അതിനെക്കാൾ, കാർഷിക-വ്യവസായിക സമൂഹങ്ങ ളിലെ മിക്കയാളുകളും സാന്ദ്രത കൂടുതലുള്ളതും അനാരോഗ്യകരവുമായ സ്ഥിരം വാസകേന്ദ്രങ്ങളിൽ (രോഗങ്ങളുടെ കേദാരഭൂമിയായിരുന്നു അവി ജീവിച്ചു. പകർച്ചവ്യാധികൾക്കു നിലനില്ക്കാൻ

കഴിയുന്നതല്ലാത്ത പ്രദേശങ്ങളിൽ ചെറിയ സംഘങ്ങളായി ഭക്ഷണംതേടിയലയലുകാർ അലഞ്ഞുനടന്നു.

പൂർണ്ണവും വ്യത്യസ്തവുമായ ഭക്ഷണം, താരതമ്യേന ദൈർഘ്യം കുറഞ്ഞ പ്രവൃത്തിസമയം, പകർച്ചവ്യാധികളുടെ അഭാവം എന്നിവ കാർഷിക പൂർവ ഭക്ഷണംതേടിയലയുന്ന സമൂഹങ്ങളെ "യഥാർത്ഥ സമ്പന്ന സമൂഹങ്ങൾ' എന്നു കണക്കാക്കുന്നതിനു പല വിദഗ്ധന്മാരെയും പരിപ്പിച്ചു. എന്നാൽ, പുരാതനകാലത്ത് ഈ ആളുകളുടെ ജീവിതത്തെ ഉദാത്ത വല്ക്കരിക്കുന്നത് ഒരു അബദ്ധമായിരിക്കും. കാർഷിക, വ്യാവസായിക സമൂഹങ്ങളിലെ മിക്കയാളുകളെക്കാളും മികച്ച ജീവിതം അവർക്കുണ്ടായിരുന്നെങ്കിലും, അവരുടെ ലോകം അപ്പോളും കഠിനവും ക്ലേശനിർഭര വും ആയിരുന്നു. ഇല്ലായ്മയുടെയും കാഠിന്യത്തിന്റെയും നാളുകൾ അസാ ധാരണമായിരുന്നില്ല, ശിശുമരണനിരക്ക് ഉയർന്നിരുന്നു, ഇന്നു ഗണ്യ മല്ലാത്ത ഒരു അപകടം അന്ന് എളുപ്പത്തിൽ മരണകാരണമാകുമായി രുന്നു. അലഞ്ഞുതിരിയുന്ന സംഘത്തിലെ ഇഴയടുപ്പമുള്ള ബന്ധങ്ങൾ മിക്കവരും ഇഷ്ടപ്പെട്ടിരുന്നിരിക്കാം, എന്നാൽ തങ്ങളുടെ സംഘത്തിലെ മറ്റുള്ളവരുടെ വൈരത്തിനോ പരിഹാസത്തിനോ പാത്രമായ ഹത ഭാഗ്യർക്ക് ഒരുപക്ഷേ, വളരെ ഭയാനകമായ അവസ്ഥയാണ് നേരിടേണ്ടി വന്നത്. സംഘത്തോടൊപ്പം നീങ്ങാൻ കഴിയാത്ത പ്രായമായവരെയും അംഗഭംഗം നേരിടുന്നവരെയും ആധുനിക ഭക്ഷണംതേടിയലയലുകാർ ഉപേക്ഷിക്കുകയോ കൊല്ലുകപോലുമോ ചെയ്യാറുണ്ട്. ആവശ്യമില്ലെന്നു കണക്കാക്കുന്ന കുഞ്ഞുങ്ങളെയും കുട്ടികളെയും കൊന്നുവെന്നുവരാം, മതപരമായ മനുഷ്യക്കുരുതിയുടെ അവസരങ്ങളും ഉണ്ടായിട്ടുണ്ട്.

1960-കൾ വരെ പരാഗ്വേയിലെ കാടുകളിൽ ജീവിച്ചിരുന്ന വേട്ടക്കാർ -ശേഖരണക്കാരായ അഖേ സമൂഹം ഭക്ഷണം തേടിയലയുന്നതിന്റെ ഇരുണ്ട വശം നമുക്കു നിമിഷനേരത്തേക്കു കാട്ടിത്തരുന്നു. വിലപ്പെട്ട ഒരു സംഘാംഗം മരിച്ചപ്പോൾ അഖകൾ ആചാരപ്രകാരം ഒരു കൊച്ചുപെൺ കുട്ടിയെ കൊന്നു രണ്ടു പേരെയും ഒരുമിച്ചു കുഴിച്ചിട്ടു. രോഗിയായിത്തീർന്ന ഒരു മദ്ധ്യവയസ്കനെ ഒരു സംഘം ഉപേക്ഷിച്ചതിനെ കുറിച്ചു അഖയെ ഇന്റർവ്യൂ ചെയ്ത ആന്ത്രപ്പോളജിസ്റ്റുകൾ രേഖപ്പെടുത്തിയിട്ടുണ്ട്.

അയാളെ ഒരു മരത്തിനു കീഴിൽ വിട്ടു. കഴുകന്മാർ അയാൾക്കു മുകളിൽ മരക്കൊമ്പിൽ ഇരിപ്പുറപ്പിച്ചു, വയറുനിറച്ചു ഭക്ഷണം പ്രതീക്ഷിച്ചുകൊണ്ട്. എന്നാൽ ആ മനുഷ്യൻ സൗഖ്യമാകുകയും വേഗത്തിൽ നടന്ന് ആ സംഘത്തോടൊപ്പം ചേരുകയും ചെയ്തു. അയാളുടെ ദേഹ മാകെ പക്ഷിക്കാഷ്ഠമായിരുന്നു. പിന്നീടയാൾക്ക് പക്ഷിക്കാഷ്ഠം എന്നായിരുന്നു വിളിപ്പേര്.

പ്രായമായ ഒരു അഛേ സ്ത്രീ സംഘത്തിലുള്ള മറ്റുള്ളവർക്ക് ഒരു ബാദ്ധ്യതയായപ്പോൾ, ഒരു ചെറുപ്പക്കാരൻ അവരുടെ പിന്നാലെ കൂടു കയും കോടാലികൊണ്ട് അവരുടെ തല വെട്ടിപ്പൊളിക്കുകയും ചെയ്തു. തന്റെ യൗവനകാലത്തെ വനത്തിലെ കഥകൾ ഒരു അഛേ പുരുഷൻ ഉത്സുകതയോടെ കേട്ടിരുന്ന ആന്തപ്പോളജിസ്റ്റുകളോടു പറയുകയുണ്ടായി. 'ഞാൻ പ്രായമായ സ്ത്രീകളെ കൊല്ലുമായിരുന്നു. എന്റെ ബന്ധുക്കളായ മുതിർന്ന സ്ത്രീകളെ ഞാൻ കൊല്ലുമായിരുന്നു. സ്ത്രീകൾ എന്നെ ഭയപ്പെട്ടു. ഇപ്പോൾ, തലനരച്ച്, ഞാൻ ദുർബലനായിരിക്കുന്നു.' തലമുടിയില്ലാതെ ജനിക്കുന്ന കുഞ്ഞുങ്ങൾ വളർച്ചയെത്തിയിട്ടില്ല എന്ന പരിഗണനയിൽ ഉടൻതന്നെ കൊല്ലപ്പെടുകയായിരുന്നു പതിവ്. സംഘത്തിലെ പുരുഷന്മാർക്ക് മറ്റൊരു പെൺകുട്ടികൂടി ആഗ്രഹമില്ലാതിരുന്നതു കൊണ്ട് തന്റെ ആദ്യകുഞ്ഞായിരുന്ന പെൺകുട്ടി കൊല്ലപ്പെട്ടത് ഒരു സ്ത്രീ ഓർമ്മിച്ചെടുത്തു. മറ്റൊരവസരത്തിൽ ഒരു പുരുഷൻ ഒരു കൊച്ചു ആൺ കുട്ടിയെ കൊന്നു, കാരണം "അയാൾ മോശം മൂഡിലായിരുന്നു, കുട്ടിയാ കട്ടെ കരഞ്ഞുകൊണ്ടിരിക്കുകയും.' മറ്റൊരു കുട്ടി ജീവനോടെ കുഴിച്ചു മൂടപ്പെട്ടു, കാരണം "അവനെ കാണാൻ വല്ലായ്മയുണ്ടായിരുന്നു, മറ്റു കുട്ടികൾ അവനെ കളിയാക്കുമായിരുന്നു.'

എങ്കിലും, അഛകളെ അത്ര വേഗത്തിൽ വിധിക്കാൻ നാം മുതിര രുത്. അവരോടൊപ്പം കഴിഞ്ഞിട്ടുള്ള ആന്ത്രപ്പോളജിസ്റ്റുകൾ പറയുന്നത് മുതിർന്നവർക്കിടയിൽ അക്രമം വളരെ ദുർലഭമാണെന്നാണ്. തങ്ങൾക്ക് ഇഷ്ടം പോലെ ഇണകളെ മാറ്റാൻ സ്ത്രീകൾക്കും പുരുഷന്മാർക്കും സ്വാതന്ത്ര്യമുണ്ടായിരുന്നു. അവർ നിരന്തരം പുഞ്ചിരിക്കുകയും പൊട്ടിച്ചി രിക്കുകയും ചെയ്തു, യാതൊരു നേതൃത്വ മേൽത്തട്ടും ഉണ്ടായിരുന്നില്ല, ആളുകളുടെ മേൽ മേധാവിത്തം പ്രകടമാക്കുന്നത് പൊതുവെ ഒഴിവാക്കി. തങ്ങൾക്കുണ്ടായിരുന്ന അല്പമാത്രമായ സ്വത്തുക്കളുടെ കാര്യത്തിൽ അവർ വളരെ

ഉദാരമതികളായിരുന്നു, വിജയവും സമ്പത്തും അവരെ മഥിച്ചില്ല. അവർ ജീവിതത്തിൽ ഏറ്റവും വിലമതിച്ചിരുന്ന കാര്യങ്ങൾ നല്ല സാമൂഹ്യ പെരുമാറ്റവും ഉയർന്ന നിലവാരമുള്ള സൗഹൃദവുമായിരുന്നു. അവർ കുട്ടികളെയും രോഗികളെയും പ്രായമുള്ളവരെയും കൊല്ലുന്ന തിനെ വീക്ഷിച്ചിരുന്നത് ഇന്നു അനേകർ ഗർഭച്ഛിദ്രത്തെയും ദയാവധത്തെയും കാണുന്നതുപോലെയാണ്. പരാഗ്വേയിലെ കർഷകർ അവ കളെ ദാക്ഷണ്യമില്ലാതെ വേട്ടയാടുകയും കൊല്ലുകയുമായിരുന്നുവെന്നു നാം ഓർക്കേണ്ടതുണ്ട്. തങ്ങളുടെ ശത്രുക്കളെ ഒഴിഞ്ഞുനീങ്ങേണ്ടതിന്റെ ആവശ്യകത ഒരുപക്ഷേ അവകളെ തങ്ങളുടെ സംഘത്തിനു ബാദ്ധ്യത യാകുന്ന ആരെയും അസാധാരണമായ കൂരമനോഭാവത്തോടെ കാണുന്നതിനു ഇടയാക്കിയിരിക്കാം.

അഛേ സമൂഹം, ഏതു മനുഷ്യസമൂഹവും പോലെ, വളരെ സങ്കീർണ്ണ മായിരുന്നുവെന്നതാണ് വാസ്തവം. ഉപരിപ്ലവമായ ഒരു പരിചയത്തിന്റെ അടിസ്ഥാനത്തിൽ അവരെ അസുരവല്ക്കരിക്കുന്നതിനോ അല്ലെങ്കിൽ ആദർശവല്ക്കരിക്കുന്നതിനോ എതിരെ നാം കരുതിയിരിക്കണം. അവ കൾ മാലാഖമാരോ ക്രൂരന്മാരോ ആയിരുന്നില്ല - അവർ മനുഷ്യരായിരുന്നു. പുരാതന വേട്ടക്കാർ-ശേഖരണക്കാരും അങ്ങനെതന്നെയായിരുന്നു.

## സംസാരിക്കുന്ന പ്രേതങ്ങൾ

പുരാതന വേട്ടക്കാർ-ശേഖരണക്കാരുടെ ആത്മീയവും മാനസികവു മായ ജീവിതത്തെക്കുറിച്ച് നമുക്ക് എന്തു പറയാൻ കഴിയും? അളക്കാൻ കഴിയുന്നതും വസ്തുനിഷ്ഠവുമായ ചില ഘടകങ്ങളുടെ അടിസ്ഥാനത്തിൽ ഒരു ഭക്ഷണം തേടിയലയുന്ന സമൂഹത്തിന്റെ സമ്പദ്ഘടനയെ ആത്മവിശ്വാസത്തോടെ തന്നെ പുനഃസൃഷ്ടിക്കാൻ കഴിയുന്നതാണ്. ഉദാഹരണമായി, ഒരു വ്യക്തി ജീവിച്ചിരിക്കുന്നതിനു വേണ്ടി ഒരു ദിവസം എത്ര കലോറി ആവശ്യമുണ്ടായിരുന്നു, ഒരു കിലോഗ്രാം വാൽനട്ടിൽ നിന്ന് എത്ര കലോറി ലഭ്യമാണ്, വനത്തിൽ ഒരു ചതുരശ്ര കിലോമീറ്റർ വിസ്തൃതിയിൽ നിന്ന് എത്ര വാൽനട്ടുകൾ ശേഖരിക്കാൻ കഴിയുന്നതാണ് എന്നൊക്കെ നമുക്കു കണക്കുകൂട്ടാൻ കഴിയും. ഈ വിവരങ്ങൾ വച്ച്, അവരുടെ ഭക്ഷണക്രമത്തിൽ

വാൽനട്ടുകളുടെ പ്രാധാന്യത്തെക്കുറിച്ച് നമുക്ക് നല്ല അറിവോടെയുള്ള ഒരു ഊഹം നടത്തിനോക്കാൻ കഴിയും.

പക്ഷേ, അവർ വാൽനട്ടിനെ ഒരു സ്വാദു വിഭവമായിട്ടോ അടിസ്ഥാന ഭക്ഷണമായിട്ടോ ആണ് കണ്ടിരുന്നത്? വാൽനട്ട് മരങ്ങളിൽ ആത്മാക്കൾ കുടിയിരിക്കുന്നുവെന്നു അവർ വിശ്വസിച്ചുവോ? വാൽനട്ട് ഇലകൾ ഭംഗി യുള്ളതായി അവർ കണ്ടുവോ? ഭക്ഷണം തേടിയലയുന്നവനായ ഒരു ആൺകുട്ടി ഭക്ഷണം തേടിയലയുന്നവളായ ഒരു പെൺകുട്ടിയെ ഒരു കാല്പനികസ്ഥലത്തേക്കു കൊണ്ടുപോകാൻ ആഗ്രഹിക്കുന്നുവെങ്കിൽ, അതിനു ഒരു വാൽനട്ട് മരത്തിന്റെ തണൽ മതിയാകുമോ? ചിന്തയുടെ യും വിശ്വാസത്തിന്റെയും വികാരത്തിന്റെയും ലോകത്തെ നിർവചന പ്രകാരം മനസ്സിലാക്കിയെടുക്കാൻ കൂടുതൽ പ്രയാസമാണ്.

പുരാതന ഭക്ഷണം തേടിയലയലുകാരുടെ ഇടയിൽ പ്രകൃതിശക്തി കളിലുള്ള വിശ്വാസം (ആനിമിസം) നിലനിന്നിരുന്നുവെന്നു മിക്ക പണ്ഡി തന്മാരും സമ്മതിക്കുന്നു. ഓരോ സ്ഥലത്തിനും ഓരോ ജന്തുവിനും ഓരോ സസ്യത്തിനും ഓരോ പ്രകൃതിശക്തിക്കും ബോധവും വികാരങ്ങളും ഉണ്ട്, അവയ്ക്ക് ചിലപ്പോൾ മനുഷ്യരുമായി ആശയവിനിമയം നടത്താൻ കഴി യും എന്ന വിശ്വാസമാണ് ആനിമിസം (ആത്മാവ് എന്നർത്ഥമുള്ള ആനിമ എന്ന ലത്തീൻ വാക്കിൽ നിന്ന് ജന്യം). അങ്ങനെ, കുന്നിന്റെ മുക ളിലെ വലിയ പാറയ്ക്ക് ആഗ്രഹങ്ങളും ആവശ്യങ്ങളും ഉണ്ടെന്ന് ആനി മിസ്റ്റുകൾ വിശ്വസിച്ചെന്നുവരാം. പാറയ്ക്ക് ആളുകൾ ചെയ്തു എന്തോ കാര്യത്തോടു ദേഷ്യമായിരിക്കാം, മറ്റെന്തോ കാര്യത്തിൽ സന്തോഷമായിരിക്കാം. പാറ മനുഷ്യരെ ശാസിക്കുകയോ എന്തെങ്കിലും സഹായം ചോദിക്കുകയോ ചെയ്തതെന്നു വരാം. മനുഷ്യർക്കാകട്ടെ പാറയോടു സംസാരിക്കാനും അതിനെ ശാന്തമാക്കുകയോ ഭീഷണിപ്പെടുത്തുകയോ ചെയ്യാനും കഴിയും. പാറ മാത്രമല്ല, താഴ്വാരത്തിലെ ഓക്കുമരവും ഒരു ആത്മാവുള്ള ജീവിയാണ്, കുന്നിനു താഴെക്കൂടി ഒഴുകുന്ന അരുവിയും വനത്തിലെ ഉറവയും അതിനുചുറ്റും വളർന്നുവരുന്ന സസ്യജാലങ്ങളും വനത്തിലേക്കുള്ള വഴിയും എലിയും ചെന്നായയും വെള്ളം കുടിക്കുന്ന കാക്കയും ഒക്കെ ജീവനുള്ള ആത്മാക്കളാണ്. ആനിമിസ്റ്റ് ലോകത്തിൽ, വസ്തുക്കളും ജീവികളും മാത്രമല്ല ആത്മാവുള്ളവ. മരിച്ചവരുടെ ആത്മാക്കൾ,

സൗഹൃദമുള്ളതും വൈരമുള്ളതുമായ ആത്മാക്കൾ (അസുരന്മാർ, വനദേവതമാർ, മാലാഖമാർ എന്നൊക്കെ നാം വിളിക്കുന്നവയാണവ എന്നിങ്ങനെ അഭൗതിക അസ്തിത്വങ്ങളും അവിടെയുണ്ട്.

മനുഷ്യർക്കും മറ്റുള്ളവയ്ക്കും ഇടയിൽ അതിരുകളോ തടസ്സങ്ങളോ ഇല്ലെന്നു ആനിമിസ്റ്റുകൾ വിശ്വസിക്കുന്നു. സംസാരത്തിലും പാട്ടിലും നൃത്തത്തിലും ചടങ്ങിലും കൂടി അവയ്ക്കു നേരിട്ട് ആശയവിനിമയം ചെയ്യാം. ഒരു വേട്ടക്കാരന് ഒരു കൂട്ടം മാനുകളെ നേരിടുകയും അവയി ലൊന്നിനോടു സ്വയം ബലിയാകണമെന്നു ആവശ്യപ്പെടുകയും ചെയ്യാം. വേട്ട വിജയിച്ചാൽ, തന്നോടു ക്ഷമിക്കണമെന്നു കൊല്ലപ്പെട്ട മൃഗത്തോടു വേട്ടക്കാരന് ആവശ്യപ്പെടാം. ആരെങ്കിലും രോഗിയായാൽ, ഒരു മന്ത വാദിക്ക് ആ അസുഖം വരുത്തിവച്ച ആത്മാവുമായി ബന്ധം സ്ഥാപിക്കുകയും അതിനെ സമാശ്വസിപ്പിക്കുകയോ ഭയപ്പെടുത്തി ഓടിച്ചുവിടു കയോ ചെയ്യാം. ആവശ്യമുണ്ടെങ്കിൽ, മന്ത്രവാദിക്കു മറ്റു ആത്മാക്കളുടെ സഹായം തേടാം. ഈ ആശയവിനിമയ പ്രവൃത്തികളുടെ എല്ലാം സവി ശേഷത അവയെല്ലാം പ്രാദേശികമായി അസ്തിത്വമുള്ളവ ആണെന്ന താണ്. അവ സർവലോക ദൈവങ്ങളല്ല, മറിച്ച് ഒരു പ്രത്യേക മാൻ, ഒരു പ്രത്യേക വൃക്ഷം, ഒരു പ്രത്യേക അരുവി, ഒരു പ്രത്യേക പതം എന്നിങ്ങനെയാണ്.

മനുഷ്യരും മറ്റുള്ളവയും തമ്മിൽ അതിരുകളോ തടസ്സങ്ങളോ ഇല്ലെന്നതുപോലെതന്നെ, കൃത്യമായ ഉച്ചനീചതട്ടുകളും ഇല്ല. മനുഷ്യരുടെ ആവശ്യങ്ങൾക്കു വേണ്ടി മാത്രം അമാനുഷിക പ്രഭാവങ്ങൾ നിലനില്ക്കു കയല്ല. തങ്ങൾക്ക് ഇഷ്ടംപോലെ ലോകത്തെ ഭരിക്കുന്ന അതിശക്തന്മാ രായ ദൈവങ്ങളുമല്ല അവ. ലോകം മനുഷ്യർക്കു ചുറ്റുമോ അതല്ലെങ്കിൽ മറ്റേതെങ്കിലും പ്രത്യേക സംഘം ജീവികൾക്കു ചുറ്റുമോ പ്രദക്ഷിണം ചെയ്യുന്നില്ല.

ആനിമിസം ഒരു കൃത്യമായ മതമല്ല. വളരെ വ്യത്യസ്തമായ ആയി രക്കണക്കിനു മതങ്ങൾക്കും ആചാരങ്ങൾക്കും വിശ്വാസങ്ങൾക്കും കൂടി പൊതുവായുള്ള പേരാണത്. അവയെ "ആനിമിസ്റ്റ്" ആക്കുന്നത് ലോകത്തോടും മനുഷ്യന് അതിലുള്ള സ്ഥാനത്തോടും ഉള്ള ഈ പൊതുവായ സമീപനമാണ്. പുരാതന ഭക്ഷണംതേടിയലയലുകാർ ഒരുപക്ഷേ ആനി

മിസ്റ്റുകളായിരുന്നിരിക്കാം എന്നു പറയുന്നത് ആധുനികപൂർവ കർഷകർ മിക്കവാറും ദൈവവിശ്വാസികളായിരുന്നു എന്നു പറയുന്നതുപോലെയാണ്. ദൈവ വിശ്വാസത്തിന്റെ കാതൽ ദൈവങ്ങളും മനുഷ്യരും വ്യത്യസ്ത തട്ടുകളിലായി നിലനിന്നുകൊണ്ടുള്ള പരസ്പരബന്ധമാണ്. ആധുനികപൂർവ കർഷകർ ദൈവവിശ്വാസികളായിരുന്നിരിക്കാം എന്നു പറയുന്നതു തീർച്ചയായും ശരിയാണ്, എന്നാൽ അതിന്റെ സവിശേഷത കളെക്കുറിച്ച് അതു നമുക്കു പറഞ്ഞുതരുന്നില്ല. ദൈവവിശ്വാസികൾ എന്നു പറയുന്ന ഗണത്തിൽ പത്തൊൻപതാം നൂറ്റാണ്ടിലെ പോളണ്ടിൽ നിന്നുള്ള യഹൂദ റബ്ബിമാരുണ്ട്, പതിനേഴാം നൂറ്റാണ്ടിൽ മസാച്ചുസെ റ്റ്സിൽ ജീവിച്ചിരുന്നതും മന്ത്രവാദികളെ തീയെരിച്ചിരുന്നവരുമായ പ്യൂരിറ്റൻമാരുണ്ട്, പതിനഞ്ചാം നൂറ്റാണ്ടിലെ മെക്സിക്കോയിൽ നിന്നുള്ള ആസ്ടെക് പുരോഹിതന്മാരുണ്ട്, പന്ത്രണ്ടാം നൂറ്റാണ്ടിലെ ഇറാനിൽ നിന്നുള്ള സൂഫി മിസ്റ്റിക്കുകളുണ്ട്, പത്താം നൂറ്റാണ്ടിലെ വൈക്കിങ് യോദ്ധാക്കളുണ്ട്, രണ്ടാം നൂറ്റാണ്ടിലെ റോമ ലെഗ്യോന്മാരുണ്ട്, ഒന്നാം നൂറ്റാണ്ടിലെ ചൈനക്കാരായ ഉദ്യോഗസ്ഥന്മാരുണ്ട്. ഇവർ ഓരോരുത്തരും മറ്റുള്ളവരുടെ വിശ്വാസത്തെയും ആചാരത്തെയും കൊള്ളരുതാത്ത തെന്നും ദൈവദൂഷണമെന്നും കണക്കാക്കി. ആനിമിസ്റ്റ് ഭക്ഷണം തേടിയ ലയൽ സംഘങ്ങളുടെ വിശ്വാസങ്ങളും ആചാരങ്ങളും തമ്മിലുള്ള വ്യത്യാ സങ്ങൾ ഒരുപക്ഷേ അത്രതന്നെ വലുതായിരുന്നിരിക്കണം. അവരുടെ മത അനുഭവം പ്രക്ഷുബ്ധം ആയിരുന്നിരിക്കാം, അതു വിവാദങ്ങളും നവീ കരണങ്ങളും വിപ്ലവങ്ങളും നിറഞ്ഞതും ആയിരുന്നിരിക്കാം.

എന്നാൽ ശ്രദ്ധയോടെ പറയുന്ന ഈ പൊതു അഭിപ്രായങ്ങൾ വരെ മാത്രമാണ് നമുക്ക് ഇപ്പോൾ പോകാൻ കഴിയുന്നത്. പുരാതന ആത്മീയ തയുടെ സവിശേഷതകൾ വിവരിക്കാനുള്ള ഏതു ശ്രമവും തീർത്തും ഊഹാപോഹം മാത്രമായിരിക്കും, കാരണം അതെക്കുറിച്ചു പറയാൻ നമുക്കു ഏതാണ്ട് യാതൊരു തെളിവും ഇല്ല, തീരെക്കുറച്ച് ഉള്ളവ തന്നെ - ഏതാനും വസ്തുക്കളും ഗുഹാചിത്രങ്ങളും - അനേകം രീതികളിൽ വ്യാഖ്യാനിക്കാവുന്നവയാണ്. ഭക്ഷണം തേടിയലയുന്നവരെക്കുറിച്ച് അറി യാമെന്ന് അവകാശപ്പെടുന്ന പണ്ഡിതന്മാരുടെ സിദ്ധാന്തങ്ങൾ ശിലായുഗ മതങ്ങളെക്കാൾ

കൂടുതൽ വെളിപ്പെടുത്തുന്നത് പണ്ഡിതന്മാരുടെതന്നെ മുൻവിധികളാണ്.

ശവകുടീര അവശിഷ്ടങ്ങളും ഗുഹാചിത്രങ്ങളും അസ്ഥിരൂപങ്ങളും ചേർന്ന കൊച്ചുകൂമ്പാരത്തെ കുറിച്ചു പർവതങ്ങളോളം വലിപ്പമുള്ള സിദ്ധാന്തങ്ങൾ സ്ഥാപിക്കുന്നതിനു പകരം, പുരാതന ഭക്ഷണം തേടിയല യലുകാരുടെ മതങ്ങളെ സംബന്ധിക്കുന്ന അവ്യക്തമായ ധാരണകൾ മാത്രമാണ് നമുക്കുള്ളതെന്നു തുറന്നുസമ്മതിക്കുന്നതാണ് നല്ലത്. അവർ ആനിമിസ്റ്റുകളായിരുന്നുവെന്നു (പ്രകൃതിശക്തികളെ ആരാധിച്ചിരുന്നു വെന്നു) നാം ഊഹിക്കുന്നു. ഏത് ആത്മാക്കളോടാണ് അവർ പ്രാർത്ഥിച്ചിരുന്നതെന്നോ ഏതു ഉത്സവങ്ങൾ അവർ ആഘോഷിച്ചുവെന്നോ ഏതൊക്കെ കാര്യങ്ങൾ നിഷിദ്ധമെന്നു അവർ കണക്കുകൂട്ടിയെന്നോ നമുക്കറിഞ്ഞുകൂടാ. ഏറ്റവും പ്രധാനമായി, എന്തു കഥകളാണ് അവർ പറഞ്ഞതെന്നു നമുക്ക് അറിഞ്ഞുകൂടാ. മനുഷ്യചരിത്രത്തിലെ ഏറ്റവും വലിയ വിടവുകളിലൊന്നാണ് അത്.



*8. ഏതാണ്ട് 15,000-20,000 വർഷം മുമ്പ് ലകോ ഗുഹയിൽ നിന്നുള്ള ഒരു - ചിതം. കൃത്യമായി എന്താണ് നാം കാണുന്നത്, ചിത്രത്തിന്റെ അർത്ഥം എന്താണ്? ഒരു പക്ഷിയുടെ തലയും ഉദ്ധ്യതമായ ലിംഗവുമുള്ള ഒരു മനുഷ്യനെ ഒരു കാട്ടുപോത്ത് കൊല്ലുന്നതു നാം കാണുന്നുവെന്ന് ചിലർ വാദിക്കുന്നു. ആ മനുഷ്യനു താഴെയായി മറ്റൊരു പക്ഷിയുണ്ട്, അത് ഒരുപക്ഷേ മരണസമയത്തു ശരീരം വിട്ടുപോകുന്ന ആത്മാവിന്റെ പ്രതീക മാകാം. അങ്ങനെയെങ്കിൽ ആ ചിത്രം ചിത്രീകരിക്കുന്നത് ലളിതമായ ഒരു വേട്ട ദുരന്തമല്ല, പിന്നെയോ ഈ ലോകത്തിൽ നിന്നു അടുത്തതിലേക്കുള്ള കടന്നുപോകലാണ്. ഈ ഊഹാപോഹങ്ങളിൽ ഏതെങ്കിലും സത്യമാണോ എന്നറിയാൻ നമുക്കു യാതൊരു മാർഗ്ഗവുമില്ല. ആധുനിക പണ്ഡിതന്മാരുടെ മുൻവിധികളെക്കുറിച്ചു വളരെയധികം വെളിപ്പെടുത്തുന്നതും പുരാതന ഭക്ഷണംതേടിയലയലുകാരുടെ വിശ്വാസങ്ങളെകുറിച്ചു തീരെക്കുറച്ചു - വെളിപ്പെടുത്തുന്നതുമായ ഒരു റോർഷാക് ടെസ്റ്റ് ആണത്.*

കാര്യമായി യാതൊന്നുംതന്നെ നമുക്ക് അറിഞ്ഞുകൂടാത്ത മറ്റൊരു മേഖല യാണ് ഭക്ഷണം തേടിയലയുന്നവരുടെ സാമൂഹ്യ - രാഷ്ട്രീയ ലോകം, മേൽ പ്രസ്താവിച്ചതു പോലെ, സ്വകാര്യസ്വത്തിന്റെ അസ്തിത്വം, അണുകുടുംബങ്ങൾ, ഏക ഇണബന്ധങ്ങൾ എന്നിങ്ങനെയുള്ള അടി സ്ഥാന കാര്യങ്ങളിൽ പോലും പണ്ഡിതന്മാർക്ക് യോജിക്കാൻ കഴിയുന്നില്ല. വ്യത്യസ്ത സംഘങ്ങൾക്ക് വ്യത്യസ്ത ഘടനകൾ ഉണ്ടായിരുന്നി രിക്കാനാണ് സാദ്ധ്യത. ചിമ്പാൻസികളുടെ സംഘത്തെ പോലെ ചിലത് ഉച്ചനീചതട്ടുകളായി തിരിഞ്ഞവയാകാം, സംഘർഷവും അക്രമസ്വഭാ വവും ഉണ്ടായിരുന്നവയാവാം. മറ്റു ചിലത് ബോണോബോ സംഘത്തെ പോലെ സ്വസ്ഥവും സമാധാനമുള്ളതും ലൈംഗികത്വരയുള്ളതും ആകാം.

വൻതോതിൽ വേട്ടസംസ്കാരമുണ്ടായിരുന്ന 30,000 വർഷം പഴക്ക മുള്ള ഒരു സംഘത്തിന്റെ ശവക്കോട്ട റഷ്യയിലെ സുൻഗീറിൽ 1955ൽ ആർക്കിയോളജിസ്റ്റുകൾ കണ്ടെത്തി. ഒരു കല്ലറയിൽ അവർ 50 വയസുള്ള ഒരു പുരുഷന്റെ അസ്ഥികൂടം കണ്ടെത്തി, അതിനെ ചുറ്റി ആനക്കൊമ്പു മുത്തുകളുടെ മാലകൾ ഉണ്ടായിരുന്നു, മൊത്തം 3000 മുത്തുകൾ. ശവത്തിന്റെ തലയിൽ നരിപ്പല്ലുകൊണ്ടു അലംകൃതമായ ഒരു തൊപ്പിയും കൈത്തണ്ടയിൽ 20 ആനക്കൊമ്പു കൈച്ചങ്ങലകളും (ബേസ്ലറ്റ്) ഉണ്ടായിരുന്നു. അതേ സ്ഥലത്തെ മറ്റു കല്ലറകളിൽ വളരെക്കുറവു സാധനങ്ങൾ മാത്രമാണ് ഉണ്ടായിരുന്നത്. സുൻഗീർ വൻവേട്ടക്കാർ ജീവിച്ചത് പലതട്ടുകളായി തിരിഞ്ഞ ഉച്ചനീചത്വമുള്ള ഒരു സമൂഹത്തിൽ ആയിരുന്നുവെന്ന്, ആ ശവം ഒരു സംഘത്തലവന്റേതോ അതല്ലെങ്കിൽ അനേകം സംഘങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഗോത്രത്തലവന്റെയോ ആയിരിക്കാമെന്നു ആ പണ്ഡിതന്മാർ അനുമാനിച്ചു. ഏതാനും ഡസൻ അംഗങ്ങൾ മാത്രം ഉണ്ടായിരുന്ന ഒരൊറ്റ സംഘത്തിനു കല്ലറയിൽ കണ്ട അത്രയേറെ വസ്തുക്കൾ ഉത്പാദിപ്പിക്കാൻ കഴിയുമെന്നത് അത്ര സാദ്ധ്യതയില്ലാത്ത കാര്യമാണ്.



*9. അർജന്റീനയിലെ "ഹാൻഡ്സ് കേവി'ൽ (കൈ ഗുഹയിൽ) 9000 വർഷം മുമ്പു വേട്ടക്കാർ-ശേഖരണക്കാർ ഈ കൈമുദ്രകൾ പതിപ്പിച്ചു. എത പണ്ടുതന്നെ മരിച്ചുപോയ ഈ കൈകൾ പാറയ്ക്കുള്ളിൽ നിന്നു നമ്മുടെ നേർക്ക് നീട്ടപ്പെടുന്നു എന്നതുപോലെ തോന്നിപ്പോകുന്നു. പുരാതന ഭക്ഷണം തേടിയലയൽ ലോകത്തിന്റെ ഏറ്റവും ഹൃദയസ്പർശിയായ അവശിഷ്ടങ്ങളിലൊന്നാണിത് - എന്നാൽ അതിന്റെ അർത്ഥം എന്താണെന്നു ആർക്കും അറിഞ്ഞുകൂടാ.*

ആർക്കിയോളജിസ്റ്റുകൾ അതിനുശേഷം കുറെക്കൂടി സവിശേഷത കളുള്ള ഒരു കല്ലറ കണ്ടെത്തി. അതിൽ രണ്ട് അസ്ഥികൂടങ്ങൾ ഉണ്ടായി രുന്നു, തലയോടു തല ചേർത്തുവച്ചിരിക്കുകയാണ്. ഒന്ന് 12-13 വയസുള്ള ഒരു ആൺകുട്ടിയുടേതും മറ്റേത് 9-10 വയസുള്ള ഒരു പെൺകുട്ടിയുടേതും ആണ്. ആൺകുട്ടിയെ മൂടി 5000 ആനക്കൊമ്പു മുത്തുകൾ ഉണ്ടായിരുന്നു, അവൻ ഒരു നരിപ്പല്ല് തൊപ്പിയും 250 നരിപ്പല്ലുകൾ ചേർത്തുവച്ച് അരപ്പട്ടയും

(ബെൽറ്റ്) അണിഞ്ഞിരുന്നു. (അത്രയും പല്ലുകൾ കിട്ടാൻ 60 നരികളെയെങ്കിലും കൊല്ലേണ്ടിയിരുന്നു. പെൺകുട്ടിക്ക് 5250 ആനക്കൊമ്പു മുത്തുകൾ ഉണ്ടായിരുന്നു. രണ്ടു കുട്ടികൾക്കും ചുറ്റിനും ധാരാളം പ്രതിമകളും വിവിധ ആനക്കൊമ്പു വസ്തുക്കളും ഉണ്ടായിരുന്നു. ഓരോ ആനക്കൊമ്പു മുത്തും തയാറാക്കുന്നതിനു കഴിവുറ്റ ഒരു ശില്പിക്ക് ഒരുപക്ഷേ 45 മിനിറ്റ് വേണ്ടിവന്നിരിക്കാം. മറ്റൊരു വിധത്തിൽ പറ ഞ്ഞാൽ, ആ രണ്ടു കുട്ടികളെയും അലങ്കരിച്ചിരുന്ന 10,000 ആനക്കൊമ്പു മുത്തു (മറ്റു വസ്തുക്കളുടെ കാര്യം വേറെ) തയാറാക്കാൻ 7500 മണിക്കൂർ നിഷ്ഠയോടെയുള്ള പ്രവൃത്തി വേണ്ടിവന്നിരിക്കണം. അതായത് കഴിവുറ്റ ഒരു ശില്പിയുടെ മൂന്നുവർഷത്തെ അദ്ധ്വാനം!

അത്രയും ചെറിയ പ്രായത്തിൽ സുൻഗീറിലെ കുട്ടികൾ നേതാക്ക ന്മാരോ വൻവേട്ടക്കാരോ ആയിത്തീരാൻ സാദ്ധ്യത തീർത്തും കുറവാണ്. അത്രയും വിശേഷപ്പെട്ട ഒരു ശവസംസ്കാരം അവർക്ക് എങ്ങനെ തരപ്പെട്ടു എന്നതു സാംസ്കാരിക വിശ്വാസങ്ങൾക്കു മാത്രമേ വിശദമാക്കാൻ കഴിയുകയുള്ളു. ഒരു സിദ്ധാന്തം വിശദമാക്കിയത് അവർക്ക് ആ സ്ഥാനം ലഭിച്ചത് മാതാപിതാക്കൾ കാരണമാണെന്നാണ്. ഒരുപക്ഷേ അവർ നേ താവിന്റെ മക്കളായിരുന്നിരിക്കണം, ആ സംസ്കാരം കുടുംബമഹിമയിലും കൃത്യമായ പിൻതുടർച്ചയിലും വിശ്വസിച്ചിരുന്നിരിക്കണം. രണ്ടാമതൊരു സിദ്ധാന്ത്രപ്രകാരം, ആ കുട്ടികൾ മുമ്പെങ്ങോ മരിച്ചുപോയ ആത്മാക്കളുടെ പുനർജന്മമാണെന്നു ജനനസമയത്തു അംഗീകരിക്കപ്പെട്ടിരുന്നിരിക്കണം. മൂന്നാമത് ഒരു സിദ്ധാന്തം വാദിക്കുന്നത് ജീവിതത്തിൽ അവരുടെ നിലയെക്കാൾ അവർ മരിച്ച രീതിയാണ് ആ ശവസംസ്കാരത്തിൽ പതി ഫലിക്കുന്നത് എന്നാണ്. അവർ ആചാരപ്രകാരം ബലിചെയ്യപ്പെട്ടതാകാം - ഒരുപക്ഷേ നേതാവിന്റെ ശവസംസ്കാര ചടങ്ങുകളുടെ ഭാഗമായി - അതിനുശേഷം ആഘോഷമായി ശവമടക്കിയതാകാം.

ശരിയായ ഉത്തരം എന്തായിരുന്നാലും, 30,000 വർഷം മുമ്പ് നമ്മുടെ ഡിഎൻഎയുടെ ശാസനകൾക്കും മറ്റു മനുഷ്യ, മൃഗ സ്പീഷിസുകളുടെ പെരുമാറ്റ രീതികൾക്കും അപ്പുറം കടന്ന് സാമൂഹ്യ-രാഷ്ട്രീയ നിയമങ്ങൾ തയാറാക്കാൻ സാപിയൻസിനു കഴിഞ്ഞു എന്നതിനു നല്ല തെളിവാണ് സുൻഗീറിലെ കുട്ടികൾ നല്കുന്നത്.

# സമാധാനമോ യുദ്ധമോ?

ഒടുവിൽ, ഭക്ഷണംതേടിയലയുന്നവരുടെ സമൂഹത്തിൽ യുദ്ധത്തിന്റെ പങ്ക് എന്താണെന്ന മുള്ളുനിറഞ്ഞ ചോദ്യമുണ്ട്? ചില പണ്ഡിതർ കരുതുന്നത് പുരാതന വേട്ടക്കാർ - ശേഖരണക്കാരുടെ സമൂഹം സമാധാനം നിറഞ്ഞ പറുദീസ ആയിരുന്നുവെന്നാണ്. ആളുകൾ സ്വകാര്യസ്വത്ത് വാരിക്കൂട്ടുവാൻ തുടങ്ങിയ കാർഷിക വിപ്ലവം മുതല്ക്കാണ് യുദ്ധവും അക്രമവും ആരംഭിച്ചതെന്നു അവർ വാദിക്കുന്നു. പുരാതന ഭക്ഷണം തേടിയലയലുകാരുടെ ലോകം അസാധാരണമാംവിധം ക്രൂരവും അക്രമം നിറഞ്ഞതും ആയിരുന്നുവെന്നു മറ്റു പണ്ഡിതർ വാദിക്കുന്നു. രണ്ടു പണ്ഡിതവിഭാഗങ്ങളും ആകാശക്കോട്ട കെട്ടുന്നവരാണ്, അതിന് അടി സ്ഥാനമായി നിലത്തുറപ്പിക്കാവുന്നത് ദുർലഭമായ ആർക്കിയോളജിക്കൽ അവശിഷ്ടങ്ങളും വർത്തമാനകാല ഭക്ഷണം തേടിയലയലുകാരെ സംബന്ധിച്ചുള്ള ആന്ത്രപ്പോളജിക്കൽ നിരീക്ഷണങ്ങളുമാണ്.

ആന്ത്രപ്പോളജിക്കൽ തെളിവു രസകരമാണ്, എന്നാൽ വളരെ പ്രശ്നസങ്കീർണ്ണവുമാണ്. ഭക്ഷണംതേടിയലയലുകാർ ഇന്നു ജീവിക്കുന്നതു പ്രധാനമായും ആർക്ടിക്കും കലഹാരിയും പോലെ ഒറ്റപ്പെട്ടതും കാഠിന്യമുള്ളതുമായ പ്രദേശങ്ങളിലാണ്. അവിടെ ജനസാന്ദ്രത തീരെ താഴ്ന്നതാണ്, മറ്റു ജനതയുമായി വഴക്കുകൂടാനുള്ള അവസരങ്ങൾ പരിമിതമാണ്. തന്നെയുമല്ല, സമീപകാല തലമുറകളിൽ, ഭക്ഷണം തേടി യലയലുകാർ ആധുനിക രാഷ്ട്രങ്ങളുടെ അധികാരത്തിനു കീഴിൽ വന്നി രിക്കുന്നു, അങ്ങനെ വൻതോതിലുള്ള സംഘർഷങ്ങൾക്കു സാദ്ധ്യത ഇല്ലാതായിരിക്കുന്നു. സ്വതന്ത്രരായ ഭക്ഷണം തേടിയലയലുകാരെ നിരീ ക്ഷിക്കുന്നതിനു യൂറോപ്പുകാരായ പണ്ഡിതന്മാർക്ക് രണ്ട് അവസരങ്ങൾ മാത്രമാണ് ലഭിച്ചത്. പത്തൊമ്പതാം നൂറ്റാണ്ടിൽ വടക്കെ അമേരിക്കയുടെ വടക്കുപടിഞ്ഞാറു ഭാഗത്തും പത്തൊമ്പതാം നൂറ്റാണ്ടിലും ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിലും ആസ്ട്രേലിയയുടെ വടക്കുഭാഗത്തും. അമരിന്ത്യൻ, ഗോതആസ്ട്രേലിയൻ സംസ്കാരങ്ങൾ രണ്ടിലും കൂടെക്കൂടെ യുള്ള ആയുധസംഘർഷങ്ങൾ കാണാൻ കഴിഞ്ഞു. എന്നാൽ ഇവിടെയും ചർച്ച ചെയ്യേണ്ട ഒരു കാര്യമുണ്ട്. അതു

കാലാതീതമായ ഒരു അവസ്ഥയെയോ പ്രതിനിധീകരിക്കുന്നത് അതോ യൂറോപ്പിലെ സാമാ ജ്യത്വത്തിന്റെ സ്വാധീനത്തെയോ?

ആർക്കിയോളജിക്കൽ കണ്ടെത്തലുകൾ ദുർലഭവും അതാര്യവുമാണ്. പതിനായിരക്കണക്കിനു വർഷം മുമ്പ് നടന്ന ഏതെങ്കിലും യുദ്ധത്തിന്റെ എന്തു തെളിവുകളാണ് കഥ പറയുന്നതിനായി അവശേഷിക്കുക? അക്കാ ലത്ത് കോട്ടകളും മതിലുകളും ഇല്ല, ആർട്ടിലറി വെടിയുണ്ടകൾ ഇല്ല, വാളും പരിചയും പോലും ഇല്ല. പുരാതന കുന്തമുന യുദ്ധത്തിൽ ഉപ് യോഗിച്ചിരുന്നിരിക്കാം, എന്നാൽ അതു വേട്ടയിലും ഉപയോഗിക്കാവുന്ന താണ്. ഫോസിൽ വല്കൃതമായ മനുഷ്യഅസ്ഥികളും വ്യാഖ്യാനിച്ചെടുക്കാൻ അത്ര എളുപ്പമുള്ളവയല്ല. ഒരു പൊട്ടൽ യുദ്ധത്തിൽ സംഭവിച്ച മുറിവിനെ സൂചിപ്പിക്കാം, അപകടത്തിൽ സംഭവിച്ച മുറിവിനെയും സൂചിപ്പിക്കാം. ഒരു പുരാതന അസ്ഥികൂടത്തിൽ പൊട്ടലുകളും മുറിവുകളും കാണുന്നില്ലെങ്കിൽ ആ അസ്ഥികൂടത്തിന്റെ ഉടമ ഒരു അക്രമമരണത്തിൽ അല്ല മരിച്ചതെന്നു പറയാൻ തക്ക തെളിവ് അതു നല്കുന്നില്ല. അസ്ഥിയിൽ പാടുകൾ വീഴാത്ത തരത്തിൽ പേശികൾക്കു സംഭവിക്കുന്ന ക്ഷതം കൊണ്ടു മരണം സംഭവിക്കാം. അതിനെക്കാൾ പ്രധാനമായി, വ്യവസായ പൂർവ യുദ്ധമുറയിൽ കൊല്ലപ്പെട്ടവരിൽ 90 ശതമാനവും മരിച്ചത് ആയുധങ്ങളെക്കാൾ പട്ടിണി, തണുപ്പ്, രോഗം എന്നിവ മൂലമാണ്. 30,000 വർഷം മുമ്പ് ഒരു ഗോത്രം അതിന്റെ അയല്ക്കാരെ തോല്പിക്കുന്നതും മെച്ചപ്പെട്ട ഭക്ഷണലഭ്യതയുള്ള സ്ഥലത്തു നിന്നും അവരെ ഓടിക്കുന്നതും സങ്ക ല്പിച്ചുനോക്കുക. ആ നിർണ്ണായക യുദ്ധത്തിൽ, പരാജയപ്പെട്ട ഗോതത്തിലെ പത്ത് അംഗങ്ങൾ കൊല്ലപ്പെട്ടു. അതിനടുത്ത വർഷം, ആ പരാ ജിത ഗോത്രത്തിലെ നൂറു പേർ പട്ടിണിയും തണുപ്പും രോഗവും കാരണം മരണമടഞ്ഞു. 110 അസ്ഥികൂടങ്ങൾ കണ്ടെത്തുന്ന ആർക്കിയോളജിസ്റ്റു കൾ വളരെ നിഷ്പ്രയാസം കണക്കാക്കും മിക്കവരും ഏതോ പ്രകൃതി ദുരന്തത്തിൽ മരണപ്പെട്ടു എന്ന്. ദാക്ഷിണ്യമില്ലാത്ത ഒരു യുദ്ധത്തിന്റെ രക്തസാക്ഷികളാണ് അവർ എല്ലാവരും എന്നു നമുക്ക് എങ്ങനെയാണു പറയാൻ കഴിയുക?

ശരിയായ (ഇത്തരം) മുന്നറിയിപ്പോടെ, നമുക്കു ഇപ്പോൾ ആർക്കി യോളജിക്കൽ കണ്ടെത്തലുകളിലേക്കു പോകാം.

പോർച്ചുഗലിൽ, കാർ ഷിക വിപ്ലവത്തിനു തൊട്ടുമുമ്പുള്ള കാലത്തെ 400 അസ്ഥികൂടങ്ങളുടെ ഒരു സർവെ നടത്തിയിരുന്നു. രണ്ട് അസ്ഥികൂടങ്ങൾ മാത്രമേ അകമത്തിന്റെ വ്യക്തമായ അടയാളങ്ങൾ കാണിച്ചുള്ളു. അത്തരത്തിൽ അതേ കാലഘട്ടത്തിലെ 400 അസ്ഥികൂടങ്ങളുടെ ഒരു സർവേയിസ്രായേലിൽ നടത്തിയപ്പോൾ മനുഷ്യരുടെ അക്രമത്തിന്റേതെന്നു പറയാവുന്ന ഒരു പൊട്ടൽ ഒരു തലയോട്ടിയിൽ കണ്ടെത്തി. ഡാന്യൂബ് താഴ്വരയിലെ വിവിധ കൃഷിപൂർവ സ്ഥലങ്ങളിൽ നിന്നുള്ള 400 അസ്ഥികൂടങ്ങളുടെ മൂന്നാമതൊരു സർവേയിൽ, 18 അസ്ഥികൂടങ്ങളിൽ അക്രമത്തിന്റെ തെളി വുകൾ കണ്ടു. 400-ൽ 18 എന്നത് അത്ര കൂടുതൽ ആണെന്നു തോന്നിക്കുകയില്ല, പക്ഷേ അതു വളരെ വലിയ ശതമാനക്കണക്കാണ്. എല്ലാ 18 പേരും അക്രമത്തിൽ മരിച്ചുവെങ്കിൽ, അതിന്റെ അർത്ഥം പുരാതന ഡാന്യൂബ് താഴ്വരയിൽ 4.5 ശതമാനം മരണങ്ങൾ മനുഷ്യരുടെ അകമങ്ങൾ കൊണ്ടു സംഭവിച്ചുവെന്നാണ്. ഇന്ന്, ആഗോള ശരാശരി 1.5 ശത മാനം മാത്രമാണ്, യുദ്ധവും അക്രമവും എല്ലാം കണക്കിലെടുത്തുകൊണ്ട്. ഇരുപതാം നൂറ്റാണ്ടിൽ, 5 ശതമാനം മനുഷ്യ മരണങ്ങൾ മനുഷ്യരുടെ അക്രമം മൂലം സംഭവിച്ചു - ചരിത്രത്തിൽ ഏറ്റവും രക്തരൂക്ഷിതമായ യുദ്ധങ്ങളും വൻതോതിലുള്ള കൂട്ടക്കൊലകളും നടന്ന നൂറ്റാണ്ടാണിത്. ഈ വെളിപ്പെടുത്തൽ ശരിയാണെങ്കിൽ, പുരാതന ഡാന്യൂബ് താഴ്വര ഇരുപതാം നൂറ്റാണ്ടിന്റെയതതന്നെ അക്രമം നിറഞ്ഞതായിരുന്നു.

(പുരാതന ഡാന്യൂബിലെ പതിനെട്ടു പേരിൽ എല്ലാവരും അവരുടെ അവശിഷ്ടങ്ങളിൽ കാണുന്ന അടയാളങ്ങളുടെ കാരണമായ അക്രമം കൊണ്ടല്ല മരിച്ചതെന്നു വാദിക്കാം. ചിലർക്ക് മുറിവേറ്റതേയുള്ളു. എന്നാൽ, അതിനു തുലനം ചെയ്യുന്നതിനായി പേശികളുടെ അപകടം കൊണ്ടുണ്ടായ മരണങ്ങളും യുദ്ധത്തോട് അനുബന്ധിച്ചുള്ള അദൃശ്യ കാരണങ്ങളാലുള്ള മരണങ്ങളും ഉണ്ടായിരുന്നു.)

ഡാന്യൂബ് താഴ്വരയിൽ നിന്നുള്ള അസ്വസ്ഥപ്പെടുത്തുന്ന കണ്ടത്തലുകളെ മറ്റു സ്ഥലങ്ങളിൽ നിന്നുള്ള അത്രതന്നെ അസ്വസ്ഥപ്പെടുത്തുന്ന കണ്ടെത്തലുകൾ പിന്താങ്ങുന്നുണ്ട്. സുഡാനിലെ ജബൽ സഹ ബായിൽ 12,000 വർഷം പഴക്കമുള്ളതും 59 അസ്ഥികൂടങ്ങൾ അടങ്ങുന്ന തുമായ സെമിത്തേരി കണ്ടെത്തിയിട്ടുണ്ട്. 24 അസ്ഥികൂടങ്ങളോടു

ചേർത്തുവയ്ക്കപ്പെട്ട നിലയിലോ സമീപത്തോ അമ്പുമുനകളും കുന്തമുന കളും കണ്ടെത്തിയിട്ടുണ്ട്, അതായത് കണ്ടെത്തപ്പെട്ടവയിൽ 40 ശതമാനം. ഒരു സ്ത്രീയുടെ അസ്ഥികൂടത്തിൽ പന്ത്രണ്ടു മുറിവുകൾ ഉണ്ടായിരുന്നു. ബവേറിയയിലെ ഒഫനെറ്റ് ഗുഹയിൽ, ആർക്കിയോളജിസ്റ്റുകൾ 38 ഭക്ഷണംതേടിയലയുന്നവരുടെ അവശിഷ്ടങ്ങൾ കണ്ടെത്തി, പ്രധാന മായും സ്ത്രീകളും കുട്ടികളും, അവർ കല്ലറകളിലേക്കു വലിച്ചെറിയപ്പെ ടുകയായിരുന്നു. കുട്ടികളുടെയും കൈക്കുഞ്ഞുങ്ങളുടെയും ഉൾപ്പെടെ പകുതിയോളം അസ്ഥികൂടങ്ങൾ കമ്പും പിച്ചാത്തിയും പോലുള്ള മനുഷ്യ ആയുധങ്ങളാലുള്ള തകർച്ചയുടെ വ്യക്തമായ അടയാളങ്ങൾ വഹിക്കുന്നവയായിരുന്നു. അതിൽ ഉണ്ടായിരുന്ന പ്രായപൂർത്തിയായ പുരുഷന്മാ രുടെ അസ്ഥികൂടങ്ങൾക്കാണ് ഏറ്റവും വഷളായ അക്രമഅടയാളങ്ങൾ ഉണ്ടായിരുന്നത്. മിക്കവാറും, ഭക്ഷണം തേടിയലയുന്നവരുടെ ഒരു സംഘം മുഴുവനായിത്തന്നെ കൂട്ടക്കൊല ചെയ്യപ്പെട്ടിരിക്കാനാണു സാദ്ധ്യത.

ഏതാണ് പുരാതന ഭക്ഷണംതേടിയലയലുകാരെ കൂടുതൽ നന്നായി പ്രതിനിധീകരിക്കുന്നത്:യിസ്രായേലിലും പോർച്ചുഗലിലും നിന്നുള്ള സമാധാനപരമായ അസ്ഥികൂടങ്ങളോ, അതോ ജബൽ സഹബായിലെയും ഒഫ് നെറ്റിലെയും കശാപ്പു ശാലകളോ? അവ രണ്ടു മല്ല എന്നതാണ് ഉത്തരം. ഭക്ഷണംതേടിയലയലുകാർ മതങ്ങളുടെയും സാമൂഹ്യ ഘടന കളുടെയും വിശാലമായ ഒരു നിരതന്നെ കാണിച്ചിട്ടുള്ളതുപോലെ, അവർ അകമനിരക്കുകളിലും വൈവിദ്ധ്യം ഒരുപക്ഷേ പ്രകടിപ്പിക്കുന്നുണ്ടാകാം. ചില സ്ഥലങ്ങളും ചില കാലഘട്ടങ്ങളും സമാധാനവും ശാന്തതയും ഉള്ള തായിരുന്നെങ്കിലും, മറ്റുള്ളവ ക്രൂരമായ സംഘർഷങ്ങളാൽ ചീന്തപ്പെട്ടവയായിരുന്നു.

## മൗനത്തിന്റെ തിരശ്ശീല

പുരാതന ഭക്ഷണം തേടിയലയലുകാരുടെ വലിയ ചിത്രം പുനഃ സൃഷ്ടിക്കാൻ പ്രയാസമാണ്, പ്രത്യേകമായ സംഭവങ്ങൾ കൂടുതലും തിരിച്ചുകിട്ടാത്തവയായി നഷ്ടപ്പെട്ടിരിക്കുന്നു. നിയാണ്ടർതാലുകൾ അധി വസിച്ചിരുന്ന ഒരു താഴ്വരയിൽ ഒരു

സാപിയൻസ് സംഘം ആദ്യമായി കടന്നപ്പോൾ, അതെത്തുടർന്നുള്ള വർഷങ്ങളിൽ ശ്വാസമടക്കി കാണേണ്ട ഒരു ചരിത്ര നാടകം അരങ്ങേറുകയായിരുന്നു. നിർഭാഗ്യവശാൽ, അത്തര മൊരു കൂട്ടിമുട്ടലിൽ നിന്നു കാര്യമായി യാതൊന്നും തന്നെ അവശേഷിക്കുമായിരുന്നില്ല, അങ്ങേയറ്റം പോയാൽ ഏതാനും ഫോസിൽ വല്കൃത അസ്ഥികളും ഒരുപിടി ശിലായുധങ്ങളും പണ്ഡിതന്മാരുടെ തീക്ഷ്ണമായ ഉദ്യമങ്ങളിൽ നിശബ്ദമായി നിലനില്ക്കും. അവയിൽ നിന്നു നമുക്കു മനുഷ്യശരീരഘടനാശാസ്ത്രവും മനുഷ്യരുടെ സാങ്കേതികവിദ്യയും മനു ഷ്യരുടെ ഭക്ഷണക്രമവും ഒരുപക്ഷ മനുഷ്യരുടെ സാമൂഹ്യഘടന പോ ലും മനസ്സിലാക്കാൻ തക്ക വിവരം ലഭിച്ചെന്നുവരും. എന്നാൽ സമീപ വാസികളായ സാപിയൻസ് സംഘങ്ങളുടെ ഇടയിൽ നിലനിന്നിരുന്ന രാഷ്ട്രീയ സഖ്യത്തെ കുറിച്ചോ ആ സഖ്യത്തെ അനുഗ്രഹിച്ച പരേതാത്മാക്കളെ കുറിച്ചോ അതല്ലെങ്കിൽ ആത്മാക്കളുടെ അനുഗ്രഹം ഉറപ്പിക്കുന്നതിനായി സ്ഥലത്തെ മന്ത്രവാദി വൈദ്യന് രഹസ്യമായി നല്കപ്പെട്ടി രുന്ന ആനക്കൊമ്പു മുത്തുകളെ കുറിച്ചോ അവ യാതൊന്നും തന്നെ വെളിപ്പെടുത്തുന്നില്ല.

മൗനത്തിന്റെ ഈ തിരശ്ശീല ചരിത്രത്തിലെ പതിനായിരക്കണക്കിനു വർഷങ്ങളെ മൂടുന്നുണ്ട്. ദീർഘമായ ഈ സഹസ്രാബ്ദങ്ങൾ യുദ്ധങ്ങൾക്കും വിപ്ലവങ്ങൾക്കും വിഭ്രമിപ്പിക്കുന്ന മതപ്രസ്ഥാനങ്ങൾക്കും അഗാ ധമായ തത്വജ്ഞാന സിദ്ധാന്തങ്ങൾക്കും അതുല്യമായ കലാസൃഷ്ടി കൾക്കും സാക്ഷിയായിട്ടുണ്ടാകാം. ഭക്ഷണം തേടിയലയുന്നവരുടെ ഇടയിൽ എല്ലാം കീഴടക്കുന്നതും ലക്സംബർഗിന്റെ പകുതിയോളമുള്ള സാമ്രാജ്യങ്ങളെ വാണതുമായ നെപ്പോളിയന്മാരും സിംഫണി ഓർക്കസ ഇല്ലായിരുന്നുവെങ്കിലും തങ്ങളുടെ മുളങ്കുഴലുകളുടെ ശബ്ദംകൊണ്ട് ആളുകളെ കണ്ണീരണിയിച്ച് അനുഗൃഹീത ബീഥോവന്മാരും പ്രപഞ്ചത്തിന്റെ സ്രഷ്ടാവായ ഒരു ദൈവത്തെ കുറിച്ചല്ലാതെ പ്രദേശത്തെ ഒരു ഓക്കുമരത്തിന്റെ വാക്കുകൾ വെളിപ്പെടുത്തിയ വ്യക്തിപഭാവമുള്ള പ്രവാചകന്മാരും ഉണ്ടായിരുന്നിരിക്കാം. എന്നാൽ ഇവയെല്ലാം ഊഹാ പോഹം മാത്രമാണ്. മൗനത്തിന്റെ തിരശ്ശീലയ്ക്ക് കട്ടി കൂടുതലാണ്, അങ്ങനെ അത്തരം കാര്യങ്ങൾ സംഭവിച്ചുവോയെന്നു നമുക്ക്

അറിയാൻ കഴിയാതെ പോകുന്നു - പിന്നെയല്ലേ അവയെക്കുറിച്ചു വിശദമായി വിവ രിക്കുന്ന കാര്യം.

തങ്ങൾക്ക് യുക്തിപൂർവം മറുപടി പറയാൻ കഴിയുന്ന കാര്യങ്ങൾ മാത്രം ചോദിക്കുന്നതിനുള്ള പ്രവണതയാണ് പണ്ഡിതന്മാർക്കുള്ളത്. ഇതുവരെയായും ലഭ്യമായിട്ടില്ലാത്ത ഗവേഷണോപാധികളുടെ കണ്ടു പിടുത്തം കൂടാതെ, പുരാതന ഭക്ഷണംതേടിയലയുകാർ എന്താണ് വിശ്വ സിച്ചിരുന്നതെന്നോ എന്തൊക്കെ രാഷ്ട്രീയ നാടകങ്ങൾ അവർക്ക് അനു ഭവമായെന്നോ ഒരുപക്ഷേ നമുക്ക് അറിയാൻ കഴിഞ്ഞെന്നു വരികയില്ല. എങ്കിലും ഉത്തരം ലഭ്യമല്ലാത്ത ചോദ്യങ്ങൾ ചോദിക്കുക എന്നതു വളരെ പ്രധാനപ്പെട്ട കാര്യമാണ്, അതല്ലെങ്കിൽ മനുഷ്യചരിത്രത്തിലെ 70,000 വർഷങ്ങളിൽ 60,000 വർഷങ്ങൾ "അക്കാലത്തു ജീവിച്ചിരുന്ന ആളുകൾ പ്രാധാന്യമുള്ള കാര്യങ്ങൾ യാതൊന്നും ചെയ്തില്ല' എന്നു പറഞ്ഞു തള്ളിക്കളയുന്നതിനു നാം പരിതരായെന്നു വരും.

അവർ പ്രധാനപ്പെട്ട വളരെയേറെ കാര്യങ്ങൾ ചെയ്തുവെന്നതാണ് സത്യം. വിശേഷിച്ച്, മിക്കയാളുകളും കരുതുന്നതിനെക്കാൾ വളരെ വലിയ തോതിൽ അവർ നമുക്കു ചുറ്റുമുള്ള ലോകത്തെ രൂപപ്പെടുത്തി. സൈബീ രിയയിലെ തുന്ദ്ര, മദ്ധ്യആസ്ട്രേലിയയിലെ മരുഭൂമികൾ, ആമസോൺ മഴക്കാടുകൾ എന്നിവ സന്ദർശിക്കുന്ന കാൽനടസഞ്ചാരികൾ വിശ്വസിക്കുന്നത് മനുഷ്യരുടെ കരം തീർത്തും സ്പർശിച്ചിട്ടില്ലാത്ത അചതഭൂ മേഖലയിൽ തങ്ങൾ പ്രവേശിച്ചിരിക്കുന്നു എന്നാണ്. എന്നാൽ അതൊരു മിഥ്യാബോധം മാത്രമാണ്. ഭക്ഷണം തേടിയലയുന്നവർ നമുക്കു മുമ്പ് അവിടെയുണ്ടായിരുന്നു, ഏറ്റവും നിബിഡമായ വനങ്ങളിലും ആരോരു മില്ലാതിരുന്ന മരുഭൂമികളിലും പോലും അവർ നാടകീയമായ മാറ്റങ്ങൾ നടപ്പിലാക്കി. ആദ്യ കാർഷിക ഗ്രാമം പണിയപ്പെടുന്നതിനു വളരെ മുമ്പു നമ്മുടെ ഗ്രഹത്തിന്റെ പരിസ്ഥിതിയെ ഭക്ഷണംതേടിയലയുന്നവർ പൂർണ്ണ മായി പുനഃരൂപവല്ക്കരിച്ചത് എങ്ങനെയെന്ന് അടുത്ത അദ്ധ്യായത്തിൽ വിശദീകരിക്കുന്നു. കഥപറയുന്ന സാപിയൻസിന്റെ അലഞ്ഞുതിരിയുന്ന സംഘങ്ങളായിരുന്നു ജന്തുലോകം (ആനിമൽ കിങ്ഡം) ജന്മം നല്കിയിട്ടുള്ളതിൽ വച്ചേറ്റവും പ്രധാനവും ഏറ്റവും വിനാശകരവുമായ ശക്തി.

## അദ്ധ്യായം നാല്

# വെള്ളപ്പൊക്കം

**ജ്ഞാ** നവിപ്ലവത്തിനു മുമ്പ്, എല്ലാ സ്പീഷിസിലും പെട്ട മനുഷ്യർ ആഫ്രോ-ഏഷ്യൻ വൻകരകളിൽ മാത്രം നിലനിന്നു. ശരിയാണ്, അവർ വെള്ളത്തിലൂടെ ചെറിയ ദൂരം നീന്തിയും അതല്ലെങ്കിൽ ചങ്ങാടംപോലെ തയാറാക്കപ്പെട്ടവയിൽ അക്കരെ കടന്നും ഏതാനും ദ്വീപുകളിൽ വാസ മുറപ്പിച്ചു. ഫ്ളോറസ്, ഉദാഹരണമായി, 850,000 വർഷം മുമ്പ് വാസകേന്ദ മാക്കപ്പെട്ടു. എങ്കിലും അവർ പുറംകടലിലേക്ക് നീങ്ങാൻ പ്രാപ്തിയില്ലാത്തവരായിരുന്നു, ആരും അമേരിക്കയിലോ ആസ്ട്രേലിയയിലോ മഡഗാ സ്കൂർ, ന്യൂസിലാൻഡ്, ഹാവായ് എന്നിങ്ങനെയുള്ള വിദൂര ദ്വീപുകളിലോ എത്തിച്ചേർന്നില്ല.

കടൽ എന്ന തടസം മനുഷ്യരെ മാത്രമല്ല പിന്നെയോ മറ്റനേകം ആഫ്രോ-ഏഷ്യൻ ജന്തുക്കളെ "പുറംലോകത്ത് എത്തുന്നതിൽ നിന്നു തടഞ്ഞു. അതിന്റെ ഫലമായി, ആസ്ട്രേലിയ, മഡഗാസ്കർ എന്നിങ്ങനെ ദൂരെദേശത്തുള്ള ജീവികൾ ദശലക്ഷക്കണക്കിനു മേൽ വർഷങ്ങളായി ഒറ്റപ്പെട്ട നിലയിൽ ഉരുത്തിരിഞ്ഞുവന്നു, അവയുടെ ആഫ്രോ-ഏഷ്യൻ ബന്ധുക്കളുടേതിൽ നിന്നു വളരെ വ്യത്യസ്തമായ രൂപവും ഗുണങ്ങളും ഉള്ളവയായിത്തീർന്നു. ഭൂഗഹം വ്യത്യസ്തതകളുള്ള വിവിധ പരിസ്ഥിതി കളായി (ഇക്കോസിസ്റ്റങ്ങളായി) വേർതിരിക്കപ്പെട്ടു, അവ ഓരോന്നിലും ജന്തുക്കളുടെയും സസ്യങ്ങളുടെയും അനിതരസാധാരണമായ. സംയോ ഗമാണ് കാണപ്പെട്ടത്. ഈ ആവേശത്തിമിർപ്പിന് ഒരു അവസാനം വരുത്താനുള്ള പുറപ്പാടിലായിരുന്നു ഹോമോ സാപിയൻസ്.

ജ്ഞാനവിപ്ലവത്തെ തുടർന്ന്, ആഫ്രോ-ഏഷ്യയിൽ നിന്നു പുറത്തു കടക്കുന്നതിനും പുറംലോകത്തിൽ വാസമുറപ്പിക്കുന്നതിനും ആവശ്യ മായ സാങ്കേതികവിദ്യയും സംഘടനാപാടവവും ദർശനവും സാപിയൻസ് നേടിയെടുത്തു.

അവരുടെ ആദ്യനേട്ടം 45,000 വർഷങ്ങൾക്കു മുമ്പ് ആസ്ട്രേലിയയിൽ കുടിയേറിപ്പാർത്തതാണ്. ഈ അത്ഭുതപ്രവൃത്തിയെ വിശദീകരിക്കാൻ പാടുപെടുകയാണ് പണ്ഡിതർ, ആസ്ട്രേലിയയിൽ എത്തിച്ചേരുന്നതിന്, മനുഷ്യർക്ക് അനേകം കടൽചാനലുകൾ (അവയിൽ ചിലത് 100 കിലോമീറ്ററിലേറെ വീതിയുള്ളവയാണ്) കടന്നുപോകുകയും തീർത്തും പുതിയ ഒരു പരിസ്ഥിതിയിൽ എത്തിച്ചേർന്നുകഴിഞ്ഞ് ഏതാണ്ട് രായ്ക്ക് രാമാനം തന്നെ അതുമായി ഇഴുകിച്ചേരുകയും ചെയ്യേണ്ടതുണ്ടായിരുന്നു.

ഏറ്റവും യുക്തിഭദ്രമായ സിദ്ധാന്തം നിർദേശിക്കുന്നു, ഏതാണ്ട് 45,000 വർഷം മുമ്പ്, ഇന്തോനേഷ്യൻ ദ്വീപസമൂഹങ്ങളിൽ (ഏഷ്യയിൽ നിന്നും അവയോരോന്നിൽ നിന്നു തമ്മിൽത്തമ്മിലും വേർതിരിഞ്ഞുകിടന്ന കുറെ ദ്വീപുകളുടെ കൂട്ടമാണത്) ജീവിച്ചിരുന്ന സാപിയൻസ് ആദ്യ കടൽയാത്രാ സമൂഹങ്ങൾ വികസിപ്പിച്ചെടുത്തു. സമുദ്രസഞ്ചാരത്തിനുള്ള യാനങ്ങൾ എങ്ങനെ നിർമ്മിക്കണമെന്നും കൈകാര്യം ചെയ്യണമെന്നും അവർ മനസ്സിലാക്കിയെടുക്കുകയും ദീർഘദൂര മീൻപിടുത്തക്കാരും കച്ചവടക്കാരും അന്വേഷകരും ആയിത്തീരുകയും ചെയ്തു. മനുഷ്യരുടെ കഴിവുകളിലും ജീവിതരീതികളിലും മുൻപെങ്ങുമില്ലാത്ത തരം മാറ്റം അതു സാദ്ധ്യമാക്കിയിരിക്കണം. കടലിലേക്കു പോയ ഓരോ സസ്തനിയും (സീലുകൾ, കടൽ പശുക്കൾ, ഡോൾഫിനുകൾ) തങ്ങൾക്ക് പ്രത്യേകമായ അവയവങ്ങളും വെള്ളത്തിൽ കഴിഞ്ഞുകൂടുന്നതിന് അനുയോജ്യമായ ശരീരഘടനയും വികസിപ്പിച്ചെടുക്കുന്നതിന് യുഗങ്ങളോളം പരിണാമത്തിനു വിധേയമാ കേണ്ടിവന്നു. ആഫ്രിക്കയിലെ സാവന്നയിൽ ജീവിച്ചിരുന്ന ആൾക്കുരങ്ങന്മാരുടെ പിൻഗാമികളായ ഇന്തോനേഷ്യയിലെ സാപിയൻസ്, ഡോൾഫി നുകൾ ചെയ്തതുപോലെ മീൻചിറകുകൾ വളർത്തുകയോ തങ്ങളുടെ മൂക്കു തലയിലേക്കു സ്ഥാനമാറ്റം ചെയ്യുന്നതിനുവേണ്ടി കാത്തിരിക്കു കയോ ചെയ്യാതെ പാസിഫിക്കിൽ കടൽഞ്ചാരികളായിത്തീർന്നു. അതി നുപകരം, അവർ വള്ളങ്ങൾ പണിയുകയും അവയെ എങ്ങനെ ഓടിക്കാമെന്നു പഠിക്കുകയും ചെയ്തു. ആസ്ട്രേലിയയിൽ ചെന്നെത്തുന്നതിനും വാസമുറപ്പിക്കുന്നതിനും ആ കഴിവുകൾ അവരെ പ്രാപ്തരാക്കി.

വാസ്തവമാണ്, ആർക്കിയോളജിസ്റ്റുകൾക്ക് ഇതുവരെയായും ചങ്ങാ ടങ്ങളോ തുഴകളോ മത്സ്യബന്ധന ഗ്രാമങ്ങളോ 45,000 വർഷം പഴക്ക മുള്ളവ കണ്ടെത്താനായിട്ടില്ല. (അവ കണ്ടെത്തുന്നതു പ്രയാസമായിരിക്കും, കാരണം ഉയർന്നുവന്ന കടൽനിരപ്പ് പുരാതന ഇന്തോനേഷ്യൻ കടൽത്തീരത്തെ നൂറു മീറ്ററോളം സമുദ്രം മൂടുന്ന നിലയിലാക്കി.) എന്നി രുന്നാലും, ഈ സിദ്ധാന്തത്തെ പിന്തുണയ്ക്കുന്ന ശക്തമായ സാഹചര്യത്തെളിവുകൾ ലഭ്യമാണ്. പ്രത്യേകിച്ചും, ആസ്ട്രേലിയയിലേക്കു കുടിയേ റിക്കഴിഞ്ഞുള്ള ആയിരക്കണക്കിനു വർഷങ്ങളിൽ സാപിയൻസ് അതിനു വടക്കുള്ള ചെറുതും ഒറ്റപ്പെട്ടതുമായ അനേകം ദ്വീപുകളിൽ വാസമുറപ്പിച്ചു എന്ന വസ്തുത. ബുക, മനുസ് എന്നിവ പോലെയുള്ള ചില ദ്വീപു കൾ ഏറ്റവും അടുത്ത കരയിൽ നിന്നു 200 കിലോമീറ്ററോളം ദൂരത്തി ലാണ് സ്ഥിതിചെയ്യുന്നത്. മെച്ചപ്പെട്ട യാനങ്ങളോ കടൽയാത്രയ്ക്കുള്ള കഴിവോ കൂടാതെ ആർക്കെങ്കിലും മനുസിൽ എത്തിച്ചേരാനും വാസമുറപ്പിക്കാനും കഴിയുമായിരുന്നു എന്നത് വിശ്വസിക്കാൻ പ്രയാസമുണ്ട്. മുമ്പ് പരാമർശിച്ചതു പോലെ, ന്യൂ ഐർലൻഡ്, ന്യൂ ബ്രിട്ടൻ എന്നിങ്ങനെയുള്ള ഈ ദ്വീപുകളിൽ ചിലതു തമ്മിൽ നിരന്തരം നടന്നിരുന്ന കടൽക്കച്ചവടത്തിനു ശക്തമായ തെളിവും ലഭ്യമാണ്.

ആദ്യ മനുഷ്യർ ആസ്ട്രേലിയയിലേക്കു നടത്തിയ യാത്ര ചരിത്രത്തിലെ ഏറ്റവും പ്രധാന സംഭവങ്ങളിൽ ഒന്നാണ്, കുറഞ്ഞ പക്ഷം കൊളംബസ് അമേരിക്കയിലേക്കു നടത്തിയ യാത്രയും ചന്ദ്രനിലേക്കുള്ള അപോളോ 11 യാത്രയും പോലെതന്നെ പ്രധാനം. ആഫ്രോ-ഏഷ്യൻ പരിസ്ഥിതി സംവിധാനത്തെ വിട്ടുപോകുവാൻ ഏതെങ്കിലും മനുഷ്യനു കഴിഞ്ഞ ആദ്യ അവസരമാണത്. ഈ പുതിയ ലോകത്തു സാഹസിക രായ ആദ്യ മനുഷ്യർ ചെയ്തത് അതിനെക്കാൾ പ്രാധാന്യമുള്ള കാര്യമാണ്. ആസ്ട്രേലിയയുടെ കടൽത്തീരത്ത് ആദ്യ വേട്ടയാടൽ-ശേഖരണക്കാരൻ കാലുകുത്തിയ നിമിഷമാണ് ഹോമോ സാപിയൻസ് ഭക്ഷണച്ചങ്ങലയിൽ ഏറ്റവും മുകൾത്തട്ടിലേക്കു കയറുകയും ഭൂമിയിൽ മൊത്തം നാലു ബില്യൻ വർഷങ്ങളിലെ ജീവന്റെ ചരിത്രത്തിൽ ഏറ്റവും വിനാശ കാരിയായ സ്പീഷിസ് ആയിത്തീരുകയും ചെയ്ത നിമിഷം.

അതുവരെ മനുഷ്യർ പരിസ്ഥിതിയുമായി ചേർന്നുപോകത്തക്ക വിധത്തിൽ ചില പുതുമകളും പെരുമാറ്റങ്ങളും പ്രകടിപ്പിച്ചിരുന്നുവെന്നു മാത്ര മേയുള്ളു, എന്നാൽ തങ്ങളുടെ പരിസ്ഥിതിയിന്മേലുള്ള അവയുടെ സ്വാധീനം നിസാരമായിരുന്നു. വിവിധ വാസകേന്ദ്രങ്ങളിലേക്കു നീങ്ങുന്നതിലും അവയുമായി സമരസപ്പെടുന്നതിലും ശ്രദ്ധേയമായ വിജയം അവർ പ്രകടിപ്പിക്കുകയുണ്ടായി. എന്നാൽ അവർ അങ്ങനെ ചെയ്തത് ആ വാസകേന്ദ്രങ്ങളിൽ കാതലായ വ്യത്യാസം വരുത്താതെയാണ്. ആസ്ട്രേലിയയിൽ വാസമുറപ്പിച്ചവർ, കുറെക്കൂടി കൃത്യമായി പറഞ്ഞാൽ, അതിനെ കീഴടക്കിയവർ, സമരസപ്പെടുക മാത്രമായിരുന്നില്ല. അവർ ആസ്ട്രേലിയയുടെ പരിസ്ഥിതി സംവിധാനത്തെ തിരിച്ചറിയാൻ കഴി യാത്ത വിധത്തിൽ മാറ്റിയെടുക്കുകയുണ്ടായി.

ആസ്ട്രേലിയയുടെ കടൽത്തീരത്തു പതിഞ്ഞ ആദ്യ മനുഷ്യ പാദ മുദ്ര ഉടൻതന്നെ തിരകൾ മായിച്ചുകളഞ്ഞു. എന്നിട്ടും കടന്നുകയറ്റക്കാർ ഉൾനാട്ടിലേക്കു മുന്നേറിയപ്പോൾ, അവർ പിന്നിൽ വ്യത്യസ്തമായ ഒരു പാദമുദ്ര അവശേഷിപ്പിച്ചു, അതാകട്ടെ ഒരിക്കലും നീക്കിക്കളയാൻ കഴി യുന്നതായിരുന്നില്ല. അവർ മുന്നോട്ടു നീങ്ങുന്തോറും, അറിഞ്ഞുകൂടാത്ത ജീവികളുടെ അപരിചിതമായ പ്രപഞ്ചത്തെയാണ് കണ്ടുമുട്ടിയത്. 200 കിലോഗ്രാമും 2 മീറ്ററുമുള്ള ഒരു കങ്കാരുവും ആ പ്രപഞ്ചത്തിൽ ഉൾപ്പെട്ടിരുന്നു. ഇന്നത്തെ ഒരു കടുവയുടെ അത്രയും തന്നെ വലിപ്പമുണ്ടായിരുന്ന, സിംഹസമാനമായിരുന്ന ആ ജീവിയായിരുന്നു ആ വൻകരയിലെ ഏറ്റവും വലിയ ആക്രമണകാരി ജീവി. പിടിച്ച് ഓമനിക്കാൻ കഴിയാത്തത വലിപ്പമുള്ള കോലകൾ മരങ്ങളിലിരുന്നു കുറുകി. ഓസടിച്ചുകളുടെ ഇരട്ടി വലിപ്പമുള്ള പക്ഷികൾ സമതലങ്ങളിൽ ചാടിച്ചാടിനടന്നു. വ്യാളി കളെ പോലെയുള്ള പല്ലികളും അഞ്ചു മീറ്റർ നീളമുള്ള പാമ്പുകളും കുറ്റിച്ചെടികൾക്കിടയിലൂടെ ഇഴഞ്ഞുനീങ്ങി. ഭീമമായ ഡിപാടോഡോൺ, രണ്ടര ടൺ ഭാരമുള്ള വോംബാറ്റ്, വനങ്ങളിലൂടെ ചുറ്റിനടന്നു. പക്ഷി കളും ഉരഗങ്ങളും ഒഴിച്ചാൽ, ഈ ജന്തുക്കളെല്ലാം മാർസുപിയലുകൾ (ആസ്ട്രേലിയയിൽ കാണപ്പെടുന്ന തരം ജീവികൾ) ആയിരുന്നു - കങ്കാ രുവിനെ പോലെ, അവ തീരെച്ചെറുതും നിസ്സഹായരും ഭ്രൂണംപോലെ യുള്ളതുമായ കുഞ്ഞുങ്ങൾക്കു ജന്മം നല്കുകയും അവയെ അടി വയറ്റിലെ സഞ്ചികളിലിട്ടു പാലു

കൊടുത്തു വളർത്തുകയും ചെയ്തു. മാർസുപിയൽ സസ്തനികൾ (സഞ്ചിമൃഗങ്ങൾ) ആഫ്രിക്കയിലും ഏഷ്യയിലും ഏതാണ്ട് അപരിചിതമാണ്, എന്നാൽ ആസ്ട്രേലിയയിൽ അവ രാണ് മേൽക്കൈയോടെ വാണിരുന്നത്.

ഏതാനും സഹസ്രാബ്ദങ്ങൾക്കുള്ളിൽ, ഈ ഭീമാകാ യന്മാർ ഏതാണ്ട് എല്ലാം തന്നെ അപ്രത്യക്ഷമായി. 50 കിലോഗ്രാമോ അതില ധികമോ വരുന്ന 24 ആസ്ട്രേലിയൻ ജന്തു സ്പീഷിസുകളിൽ, 23 സ്പീ ഷിസ് നാമാവശേഷമായി, വലിപ്പം കുറഞ്ഞ സ്പീഷിസുകളും കുറെ യേറെ എണ്ണം അപ്രത്യക്ഷമായി. ആസ്ട്രേലിയയിലെ പരിസ്ഥിതി സംവി ധാനം ആകമാനം തകർന്നു, പുനഃസംവിധാനം ചെയ്യപ്പെട്ടു. ആസ്ട്രേലി യയിലെ പരിസ്ഥിതി സംവിധാനത്തിലെ ദശലക്ഷക്കണക്കിനു വർഷങ്ങ ളിലെ ഏറ്റവും പ്രധാനപ്പെട്ട മാറ്റമായിരുന്നു അത്. അതെല്ലാം ഹോമോ സാപിയൻസിന്റെ കുറ്റമായിരുന്നുവോ?

## ആരോപിക്കപ്പെട്ടതുപോലെതന്നെ കുറ്റക്കാർ

ചില പണ്ഡിതന്മാർ നമ്മുടെ സ്പീഷിസിനെ കുറ്റവിമുക്തമാക്കാൻ ശ്രമിക്കുന്നു, കാലാവസ്ഥയുടെ വിളയാട്ടത്തെ അവർ കുറ്റപ്പെടുത്തുന്നു (അത്തരം അവസരങ്ങളിലെ സ്ഥിരം വില്ലനാണത്). എങ്കിലും ഹോമോ സാപിയൻസ് തീർത്തും നിഷ്കളങ്കരാണെന്നു വിശ്വസിക്കാൻ പ്രയാസ മാണ്. ആസ്ട്രേലിയയിലെ വൻമൃഗങ്ങളുടെ വംശനാശത്തിനു കാലാ വസ്ഥയെ പഴിചാരുന്നതിനെ ദുർബലപ്പെടുത്തുന്ന, നമ്മുടെ പൂർവപിതാക്കന്മാരെ കുറ്റക്കാരാക്കുന്ന മൂന്നു തെളിവുകൾ ഉണ്ട്.

പ്രത്യേകമായി, നമ്മുടെ ഗ്രഹം തണുപ്പാകലിന്റെയും ചൂടാകലിന്റെയും അനേകം ചകങ്ങളിലൂടെ കടന്നുപോയിട്ടുണ്ട്. കഴിഞ്ഞ ദശലക്ഷം വർഷങ്ങളിൽ, ശരാശരി ഓരോ 100,000 വർഷങ്ങൾ കൂടുമ്പോളും ഒരു മഞ്ഞു യുഗം ഉണ്ടായിട്ടുണ്ട്. അവസാനത്തേത് 75,000 മുതൽ 15,000 വരെ വർഷങ്ങൾക്കു മുമ്പായി രുന്നു. മഞ്ഞു യുഗത്തിന്റെ കാര്യത്തിൽ അത അസാധാരണമെന്നു പറയാനാകാത്ത അതിന് രണ്ട് ഉച്ചസ്ഥായികൾ ഉണ്ടായിരുന്നു, ആദ്യത്തേത് 70,000 വർഷം മുമ്പും രണ്ടാമത്തേത് 20,000 വർഷം മുമ്പും. ഭീമൻ ഡിപോടോഡോൺ ആസ്ട്രേലിയയിൽ പ്രത്യക്ഷപ്പെടുന്നത് 1.5

ദശലക്ഷം വർഷങ്ങൾക്കു മുമ്പാണ്, മുൻകാലങ്ങളിലെ കുറഞ്ഞതു പത്തു മഞ്ഞുയുഗങ്ങളെങ്കിലും അതു തരണം ചെയ്തിട്ടുണ്ടാകണം. അവസാനത്തെ മഞ്ഞു യുഗത്തിന്റെ ആദ്യ ഉച്ചസ്ഥായിയും, ഏതാണ്ട് 70,000 വർഷം മുമ്പ്, അതു അതിജീവിച്ചു. അപ്പോൾ, 45,000 വർഷം മുമ്പ് അത് അപ്രത്യക്ഷമായത് എങ്ങനെയാണ്? ആ സമയത്ത് അപ്രത്യക്ഷമായ ഏക വൻമൃഗം ഡിപാടോഡോണുകൾ ആയിരുന്നെങ്കിൽ, തീർച്ചയായും, അതൊരു യാദൃച്ഛികത ആയിരിക്കണം. എന്നാൽ ഡിപാടോഡോണിനോടൊപ്പം ആസ്ട്രേലിയയിലെ വൻമൃഗങ്ങളിൽ 90 ശതമാനത്തിലേറെ അപ്രത്യക്ഷമായി. സാഹചര്യത്തെ അടിസ്ഥാനമാക്കി യുള്ളതാണ് തെളിവ്, എങ്കിലും സാപിയൻസ് ആസ്ട്രേലിയയിൽ എത്തുന്നത് ഈ മൃഗങ്ങൾ തണുപ്പുകൊണ്ടു ചത്തുവീഴുന്ന അതേ കാലത്താ ണെന്നത് യാദൃച്ഛികത മാത്രമാണെന്നു സങ്കല്പിക്കാൻ പ്രയാസമാണ്.

രണ്ടാമത്, കാലാവസ്ഥാമാറ്റം വൻതോതിൽ വംശനാശം വരുത്തു മ്പോൾ, കടൽജീവികൾ കരനിവാസികളെ പോലെതന്നെ അതിന്റെ വിപ്ത്തുകളെ സാധാരണഗതിയിൽ നേരിടേണ്ടിവരുന്നതാണ്. എന്നിട്ടും 45,000 വർഷം മുമ്പ് സമുദ്രജീവികൾ ഗണ്യമായ തോതിൽ അപ്രത്യക്ഷമായ തിന്റെ തെളിവുകളൊന്നുമില്ല. സമീപസമുദ്രത്തിലെ വൻമൃഗങ്ങളെ ബാധിക്കാതെ ആസ്ട്രേലിയയുടെ വൻകരയിലുള്ള വൻമൃഗങ്ങൾ വംശനാശത്തിന്റെ തിരയിൽ അഥവാ തരംഗത്തിൽ ഒടുങ്ങിപ്പോയതിനെ വിശദീ കരിക്കാൻ മനുഷ്യന്റെ ചെയ്തികൾക്ക് എളുപ്പത്തിൽ കഴിയുന്നതാണ്. തങ്ങളുടെ വളർന്നുകൊണ്ടിരിക്കുന്ന സമുദ്രസഞ്ചാര കഴിവുകളുടെ പശ്ചാത്തലത്തിലും, ഹോമോ സാപിയൻസ് അപ്പോളും പ്രധാനമായും കരയിൽ കഴിയുന്ന ഒരു അപായസാദ്ധ്യതയായിരുന്നു.

മൂന്നാമത്, ആസ്ട്രേലിയയിലെ തുടച്ചുനീക്കലിന് തൊട്ടുപിന്നാലെ യുള്ള കാലഘട്ടത്തിൽ സമാനമായ വൻതോതിലുള്ള വംശനാശം വീണ്ടും വീണ്ടും സംഭവിച്ചു - പുറംലോകത്തിന്റെ മറ്റൊരു ഭാഗത്തു ആളുകൾ വാസമുറപ്പിച്ചപ്പോളൊക്കെ. അത്തരം അവസരങ്ങളിൽ സാപിയൻസിന്റെ കുറ്റം നിഷേധിക്കാനാവാത്തതാണ്. ഉദാഹരണമായി, ന്യൂസിലാൻഡിലെ വൻമൃഗങ്ങൾ - ഏതാണ്ട്

45,000 വർഷം മുമ്പു നടന്നുവെന്നു പറയപ്പെ ടുന്ന “കാലാവസ്ഥ മാറ്റത്തിൽ’ ഒരു പോറൽ പോലും ഏൽക്കാതെ രക്ഷപെട്ടവ - ആ ദ്വീപുകളിൽ ആദ്യ മനുഷ്യർ കാലുകുത്തിക്കഴിഞ്ഞയുടനെ വിനാശകരമായ ആഘാതം ഏൽക്കുകയുണ്ടായി. ന്യൂസിലാൻഡിലെ ആദ്യ സാപിയൻ കുടിയേറ്റക്കാരായ മാവോറികൾ ആ ദ്വീപുകളിൽ എത്തുന്നത് എണ്ണൂറു വർഷം മുമ്പാണ്. ഏതാനും നൂറ്റാണ്ടുകൾക്കുള്ളിൽ, ആ പ്രദേശത്തെ വൻമൃഗങ്ങളിൽ മിക്കതിനും, പക്ഷി സ്പീഷിസുകളിൽ 60 ശതമാനത്തിനും കൂടി, വംശനാശമായി.

ആർക്ടിക് സമുദ്രത്തിലെ (സൈബീരിയൻ തീരത്തു നിന്നു 200 കിലോമീറ്റർ വടക്കുള്ള) റാംഗൽ ദ്വീപിലെ വൻമൃഗങ്ങളുടെ ജനസംഖ്യ യും സമാനമായ വിധിക്കു വിധേയമായി. ഉത്തരാർദ്ധഗോളത്തിൽ മിക്കയിടത്തും ദശലക്ഷക്കണക്കിനു വർഷങ്ങളായി വൻമൃഗങ്ങൾ തഴച്ചു ജീവിച്ചിരുന്നു, എന്നാൽ ഹോമോ സാപിയൻസ് വ്യാപിച്ചതോടെ - ആദ്യം യുറേഷ്യയിലും പിന്നീടു വടക്കെ അമേരിക്കയിലും - വൻമൃഗങ്ങൾ പിൻവാങ്ങി. 10,000 വർഷം മുമ്പ്, ലോകത്തിൽ ഒരിടത്തും ഒരൊറ്റ വൻ മൃഗത്തെ പോലും കാണാൻ കഴിയുമായിരുന്നില്ല, ഏതാനും ഉൾനാടൻ ആർക്ടിക് ദ്വീപുകളിൽ (ഏറ്റവും ശ്രദ്ധേയമായി റാംഗലിൽ) ഒഴികെ. പിന്നീടും ഏതാനും സഹസ്രാബ്ദങ്ങളിൽ വൻമൃഗങ്ങൾ റാംഗലിൽ വർദ്ധിച്ചുവന്നു, എന്നിട്ടു പെട്ടെന്നു 4000 വർഷം മുമ്പ് അപ്രത്യക്ഷമായി, ആദ്യ മനുഷ്യർ ആ ദ്വീപിൽ എത്തിച്ചേർന്നപ്പോൾ.

ആസ്ട്രേലിയയിലെ വംശനാശം ഒറ്റപ്പെട്ട ഒരു സംഭവമായിരുന്നു വെങ്കിൽ, നാം മനുഷ്യർക്ക് സംശയത്തിന്റെ ആനുകൂല്യം നല്കിയേനെ. എന്നാൽ ഹോമോ സാപിയൻസ് ഒരു പരിസ്ഥിതി തുടർകൊലയാളി ആണെന്നു ചരിത്രമെന്ന രേഖ സൂചിപ്പിക്കുന്നു.

ആസ്ട്രേലിയയിലെ കുടിയേറ്റക്കാർക്ക് കൈവശമുണ്ടായിരുന്നത് ശിലാ യുഗ സാങ്കേതികവിദ്യ മാത്രമായിരുന്നു. അവർക്കെങ്ങനെയാണ് ഒരു പരിസ്ഥിതി ദുരന്തമുണ്ടാക്കാൻ കഴിഞ്ഞത്? അതുമായി വളരെ യോജിച്ചുപോകുന്ന തരം മൂന്നു വിശദീകരണങ്ങളാണുള്ളത്.

വലിയ മൃഗങ്ങൾക്ക് - അവയാണ് ആസ്ട്രേലിയയിലെ വംശനാശത്തിന്റെ മുഖ്യ ഇരകൾ - വളരെ പതുക്കെയാണ് വംശവർദ്ധനവുണ്ടാകുന്നത്. ഗർഭകാലം നീണ്ടതാണ്, ഗർഭത്തിൽ ഉൾക്കൊള്ളുന്ന കുഞ്ഞുങ്ങ ളുടെ എണ്ണം കുറവാണ്, ഗർഭകാലങ്ങൾക്കിടയിൽ വലിയ കാലയിളവുണ്ട്. തത്ഫലമായി, മനുഷ്യർ ഏതാനും മാസങ്ങൾ കൂടുമ്പോൾ ഒരു ഡിപാ ടോഡോണിനെ വീതം വെട്ടിവീഴ്ത്തിയാൽ, ജനനത്ത കവിയുന്ന നിരക്കിൽ ഡിപാടോഡോണിന്റെ മരണം സംഭവിക്കാൻ അതു മതിയാകും. ഏതാനും സഹസാബ്ദങ്ങൾക്കുള്ളിൽ അവസാനത്തേതും ഏകാകിയു മായ ഡിപോടോഡോൺ കടന്നുപോയിക്കഴിഞ്ഞിരിക്കും, അവളോടൊപ്പം ആ സ്പീഷിസ് ആകമാനം കടന്നുപോയിക്കഴിയും.

വാസ്തവത്തിൽ, അത്രയും വലിപ്പമുണ്ടെങ്കിലും, ഡിപാടോഡോ ണുകളെയും ആസ്ട്രേലിയയിലെ മറ്റു ഭീമാകാരന്മാരെയും വേട്ടയാടുന്ന തിൽ ഒരുപക്ഷേ അത്ര ബുദ്ധിമുട്ടുണ്ടായിരുന്നിരിക്കില്ല, കാരണം അവ യുടെ ഇരുകാലികളായ കൊലയാളികൾക്ക് അവയറിയാതെ അവയുടെ അടുത്തെത്താൻ കഴിയും. ആഫ്രോ-ഏഷ്യയിൽ രണ്ടു ദശലക്ഷം വർഷങ്ങളായി വിവിധ മനുഷ്യ സ്പീഷിസുകൾ അലഞ്ഞുതിരിയുകയും ഉരുത്തിരിയുകയും ചെയ്യുന്നുണ്ടായിരുന്നു. അവർ വേട്ടയാടുന്നതിനുള്ള തങ്ങളുടെ കഴിവിനെ ക്രമേണ മെച്ചപ്പെടുത്തുകയും 400,000 വർഷം മുമ്പ്, വലിയ മൃഗങ്ങൾക്കു പിന്നാലെ തിരിയുകയും ചെയ്തു. ആഫ്രിക്കയി ലെയും ഏഷ്യയിലെയും വലിയ ജന്തുക്കൾ മനുഷ്യരെ ഒഴിവാക്കാൻ പഠിച്ചു. അതുകൊണ്ട് വലിയ വേട്ടക്കാരൻ - ഹോമോ സാപിയൻസ് - ആഫ്രാ-ഏഷ്യൻ രംഗത്തു പ്രത്യക്ഷപ്പെട്ടപ്പോളേക്കും, അവനെപ്പോലെ തോന്നിപ്പിക്കുന്ന ജീവികളിൽ നിന്നു അകലം പാലിക്കാൻ വലിയ മൃഗങ്ങൾ അതിനുമുമ്പുതന്നെ പഠിച്ചുകഴിഞ്ഞിരുന്നു. അതിൽ നിന്നു വ്യത്യ സ്തമായി, ഓടിപ്പോകാൻ പഠിക്കാൻ മതിയായ സമയം ആസ്ട്രേലിയയിലെ ഭീമാകാരന്മാർക്ക് ലഭിച്ചില്ല. മനുഷ്യർ അപകടകാരികളായി തോന്നുകയേയില്ല. നീണ്ടതും മൂർച്ചയുള്ളതുമായ പല്ലുകളോ മസിലും വഴക്കവുമുള്ള ശരീരമോ അവർക്കുണ്ടായിരുന്നില്ല. അങ്ങനെ ഒരു ഡിപാ ടോഡോൺ (ഈ ഭൂമുഖത്തു ജീവിച്ചിരുന്നതിൽ ഏറ്റവും വലിയ സഞ്ചി മൃഗം ആയിരുന്നു അത്) ബലഹീനനെന്നു തോന്നിപ്പിക്കുന്ന ഈ

ആൾക്കുരങ്ങിനെ ആദ്യമായി കണ്ടപ്പോൾ, അത് ഒരു നോട്ടമെറിഞ്ഞതിനു ശേഷം വീണ്ടും ഇലകൾ തിന്നുന്നതിലേക്കു ശ്രദ്ധ മടക്കിക്കാണണം. ആ ജീവി കൾ മനുഷ്യരാശിയെക്കുറിച്ച് ഒരു ഭീതി ഉരുത്തിരിപ്പിക്കേണ്ടതുണ്ടായി രുന്നു, എന്നാൽ അങ്ങനെ ചെയ്യാൻ കഴിയുന്നതിനു മുമ്പുതന്നെ അവർ പോയിക്കഴിഞ്ഞു.

സാപിയൻസ് ആസ്ട്രേലിയയിൽ എത്തിച്ചേർന്നപ്പോൾ, അവർ തീയ് ഉപയോഗപ്പെടുത്തിയുള്ള കൃഷി മനസ്സിലാക്കിക്കഴിഞ്ഞിരുന്നു എന്നതാണ് രണ്ടാമത്തെ വിശദീകരണം. അന്യവും ഭീഷണി ഉയർത്തുന്നതുമായ ഒരു സാഹചര്യത്തെ നേരിട്ടപ്പോൾ അവർ കടന്നുപോകാൻ പ്രയാസമുണ്ടായി രുന്ന പ്രദേശങ്ങളും നിബിഡവനങ്ങളും മനഃപൂർവം തീയിട്ടു നശിപ്പിക്കുകയും തുറസായ പുൽമേടുകൾ സൃഷ്ടിക്കുകയും ചെയ്തു. എളുപ്പത്തിൽ വേട്ടയാടാവുന്നതും തങ്ങൾക്ക് അനുയോജ്യവുമായ ജീവികൾ അവിടേക്ക് കടന്നുവന്നു. അങ്ങനെ അവർ ഏതാനും സഹ്യസാബ്ദങ്ങളുടെ ഹ്രസ്വ മായ കാലയളവിനുള്ളിൽ ആസ്ട്രേലിയയുടെ പരിസ്ഥിതിയിൽ പൂർണ്ണ മായ മാറ്റം വരുത്തുകയുണ്ടായി.

ഈ കാഴ്ചപ്പാടിനെ പിന്തുണയ്ക്കുന്ന ഒരുകൂട്ടം തെളിവ് ഫോസിൽ സസ്യങ്ങളുടെ രേഖയാണ്. 45,000 വർഷം മുമ്പ് ആസ്ട്രേലിയയിൽ യൂക്കാ ലിപ്സ് മരങ്ങൾ ദുർലഭമായിരുന്നു. എന്നാൽ ഹോമോ സാപിയൻസിന്റെ വരവ് ആ സ്പീഷിസിന്റെ സുവർണ്ണകാലത്തിനു തുടക്കമിട്ടു. തീയിടലിനുശേഷം പുനർജനിക്കുന്നതിനുള്ള കഴിവു യൂക്കാലിപ്റ്റസിനു നന്നായുള്ള തിനാൽ, അവ വ്യാപകമാകുകയും മറ്റു മരങ്ങൾ അപ്രത്യക്ഷമാകുകയും ചെയ്തു.

സസ്യജാലങ്ങളിലെ ഈ മാറ്റം സസ്യങ്ങളെ ഭക്ഷിച്ച മൃഗങ്ങളിലും സസ്യഭുക്കുകളെ ഭക്ഷിച്ച മാംസഭുക്കുകളിലും സ്വാധീനം ചെലുത്തുക യുണ്ടായി. യൂക്കാലിപ്റ്റസ് ഇലകൾ മാത്രം തിന്നു ജീവിച്ച കോലകൾ പുതിയ പ്രദേശങ്ങളിലേക്കു സന്തോഷപൂർവം നീങ്ങി. മറ്റു മിക്ക ജീവി കളും ഏറെ ദുരിതമനുഭവിച്ചു. ആസ്ട്രേലിയയിലെ അനേകം ഭക്ഷണച്ചങ്ങലകൾ തകർന്നു, ഏറ്റവും ദുർബലമായ കണ്ണികൾ വംശനാശം നേരിടുകയും ചെയ്തു.

മൂന്നാമതൊരു വിശദീകരണം വേട്ടയാടലും തീയുപയോഗപ്പെടുത്തി യുള്ള കൃഷിയും വംശനാശത്തിൽ ഒരു

പ്രധാന പങ്കു വഹിച്ചു, എന്നാൽ കാലാവസ്ഥയുടെ പങ്കു നമുക്കു തള്ളിക്കളയാനാവില്ല എന്നതിനോടു യോജിക്കുന്നു. 45,000 വർഷം മുമ്പ് ആസ്ട്രേലിയയിൽ ആരംഭം കുറിച്ച കാലാവസ്ഥാവ്യതിയാനം പരിസ്ഥിതിയെ അസ്ഥിരപ്പെടുത്തുകയും അപ് കടത്തിലാക്കുകയും ചെയ്തു. സാധാരണ സാഹചര്യങ്ങളിൽ, പരിസ്ഥിതി സംവിധാനം ഒരുപക്ഷേ പൂർവസ്ഥിതിയിൽ എത്തിച്ചേർന്നേനെ, മുമ്പും പല തവണ സംഭവിച്ചിട്ടുള്ളതുപോലെ. എന്നാൽ, മനുഷ്യർ ആ സുപ് ധാന ഘട്ടത്തിൽ രംഗത്തെത്തിച്ചേരുകയും ദുർബലമായ പരിസ്ഥിതിയെ അഗാധതയിലേക്കു തള്ളിയിടുകയും ചെയ്തു. കാലാവസ്ഥാവ്യതിയാ നവും മനുഷ്യർ നടത്തുന്ന വേട്ടയാടലും വൻമൃഗങ്ങൾക്ക് പ്രത്യേകിച്ചും വിനാശകരമാണ്, എന്തെന്നാൽ അവ അവയെ പല കോണുകളിൽ നിന്നു ആക്രമിക്കുന്നു. അനേക ഭീഷണികളെ ഒരേസമയം നേരിടാനാകുന്ന അതിജീവനത്രന്തം കണ്ടെത്തുക എന്നത് പ്രയാസമുള്ള കാര്യമാണ്.

കൂടുതൽ തെളിവു കൂടാതെ, ഈ മൂന്നു സാഹചര്യങ്ങളിൽ നിന്നു ഏതാണു ശരിയെന്നു തിരഞ്ഞെടുക്കാൻ കഴിയുന്ന തല്ല. എന്നാൽ ഹോമോ സാപിയൻസ് അവിടേക്കു ചെന്നിരുന്നില്ലെങ്കിൽ, സഞ്ചിമൃഗ സിംഹങ്ങളെയും ഡിപാടോഡോണുകളെയും ഭീമൻ കങ്കാരുക്കളെയും അവിടെ ഇപ്പോളും കാണാൻ കഴിയുമായിരുന്നു.

## അലസതയുടെ അന്ത്യം

ആസ്ട്രേലിയയുടെ വൻമൃഗങ്ങളുടെ വംശനാശമായിരിക്കും ഒരു പക്ഷേ, ഹോമോ സാപിയൻസ് നമ്മുടെ ഗ്രഹത്തിൽ അവശേഷിപ്പിച്ച ആദ്യത്തെ പ്രധാന അടയാളം. കുറെക്കൂടി വൻതോതിലുള്ള പരിസ്ഥിതി വിനാശം അതിനെത്തുടർന്നു ഉണ്ടായി, ഇത്തവണ അമേരിക്കയിൽ. പശ്ചിമാർദ്ധഗോളത്തിൽ ചെന്നെത്തുന്ന ആദ്യത്തെ മനുഷ്യ സ്പീഷിസ്, അവിടെയെത്തിയ ഒരേയൊരു മനുഷ്യ സ്പീഷിസും, ഹോമോ സാപിയൻസ് ആണ്. അവർ 16,000 വർഷംമുമ്പ് അവിടെ എത്തി, അതായത് 14,000 ബിസിയോടടുത്ത്. ആദ്യ അമേരിക്കക്കാർ നടന്നാണെത്തിയത്. അവർക്ക് അങ്ങനെ ചെയ്യാൻ കഴിയുമായിരുന്നു, കാരണം ആ സമയത്ത് കടൽനിരപ്പു താഴ്ന്നിരുന്നു, അങ്ങനെ

വടക്കുകിഴക്കൻ സൈബീരിയയെ വടക്കുപടിഞ്ഞാറൻ അലാസ്കയുമായി യോജിപ്പിച്ചുകൊണ്ടു ഒരു കരപ്പാലം സാദ്ധ്യമായി. അത് എളുപ്പമായിരുന്നുവെന്നല്ല - യാത്ര ഏറെ ദുർഘടമായിരുന്നു, ഒരുപക്ഷേ ആസ്ട്രേലിയയിലേക്കു കടൽകടന്നതി നെക്കാൾ ദുർഘടം. അക്കര കടക്കുന്നതിന്, സാപിയൻസിന് ആദ്യം വടക്കൻ സൈബീരിയയിലെ അങ്ങേയറ്റത്തെ ആർക്ടിക് സാഹചര്യങ്ങളെ (തണുപ്പുകാലത്തു സൂര്യൻ ഒരിക്കലും പ്രകാശിക്കാത്ത, താപനില പൂജ്യത്തിനു താഴെ അൻപതു ഡിഗ്രി സെൽഷ്യസ് ആകുന്ന സ്ഥല മാണത്) അതിജീവിക്കാൻ പഠിക്കേണ്ടതുണ്ടായിരുന്നു,

ഉത്തര സെബീരിയ പോലുള്ള സ്ഥലങ്ങളിൽ കടന്നെത്താൻ മുമ്പുള്ള ഒരു മനുഷ്യ സ്പീഷിസിനും കഴിഞ്ഞിരുന്നില്ല. തണുപ്പിനോടു ചേർന്നുപോകാൻ കഴിഞ്ഞിരുന്ന നിയാണ്ടർതാലുകൾ പോലും താരതമ്യേന ഊഷ്മളമായ, കുറെക്കൂടി തെക്കുള്ള പ്രദേശങ്ങളിൽ തങ്ങളെത്തന്നെ ഒതുക്കി നിർത്തി. എന്നാൽ തണുപ്പിന്റെയും മഞ്ഞിന്റെയും നാടുകളിലെക്കാൾ ആഫ്രിക്കയിലെ സാവന്നകളിൽ ജീവിക്കുന്നതിനു അനുയോജ്യരാക്കപ്പെട്ട ഹോമോ സാപിയൻസ് വളരെ ബുദ്ധിപരമായ പോംവഴികൾ കണ്ടെത്തുകയുണ്ടായി. അലഞ്ഞുതിരിഞ്ഞു നടക്കുന്ന സാപിയൻസ് ഭക്ഷണംതേടിയലയലുകാരുടെ സംഘം കുറെക്കൂടി തണുപ്പുള്ള കാലാവസ്ഥകളിലേക്കു കുടിയേറിയപ്പോൾ, അവർ നോഷൂസുകളും (മഞ്ഞിനെ നേരിടാൻ പോന്ന പാദരക്ഷകൾ) തൂവലും തോലും പലനിരകളായി സൂചികളുടെ സഹായത്തോടെ ചേർത്തുണ്ടാക്കിയതും താപനില സംരക്ഷിക്കാൻ കഴിവുള്ളതുമായ വസ്ത്രങ്ങളും തയാറാക്കി. അവർ പുതിയ ആയുധങ്ങളും മികച്ച നായാട്ടു സാങ്കേതികവിദ്യകളും വികസിപ്പിച്ചെടുത്തു, അതവരെ വടക്കൻ പ്രദേശത്തുള്ള വലിയ വേട്ട മൃഗങ്ങളെ പിന്തുടരുന്നതിനും കൊല്ലുന്നതിനും പ്രാപ്തരാക്കി. അവരുടെ താപനില സംരക്ഷണ വസ്ത്രങ്ങളും നായാട്ടു സാങ്കേതികവിദ്യകളും മെച്ചപ്പെട്ടതോടെ, സാപിയൻസ് തണുപ്പുമേഖലകളുടെ ഉള്ളറകളിലേക്ക് കൂടുതൽ കൂടുതൽ നീങ്ങുന്നതിനു ധൈര്യപ്പെട്ടു. വടക്കോട്ടു നീങ്ങുന്ന തനുസരിച്ച്, അവരുടെ വസ്ത്രങ്ങളും നായാട്ടുതന്ത്രങ്ങളും മറ്റു അതി ജീവനകഴിവുകളും മെച്ചപ്പെട്ടുകൊണ്ടേയിരുന്നു.

എന്തിനുവേണ്ടിയാണ് അവർ അങ്ങനെ ചെയ്തത്? സ്വയം സൈബീ രിയയിലേക്കു മാറുന്നതിനു മനസ്സോടെ തീരുമാനിച്ചത് എന്തുകൊണ്ടാണ്? ചിലപ്പോൾ ചില സംഘങ്ങൾ വടക്കോട്ട് പായിക്കപ്പെട്ടത് യുദ്ധങ്ങളും ജനസംഖ്യാസമ്മർദ്ദവും അതല്ലെങ്കിൽ പ്രകൃതിദുരന്തവും കാരണമാകാം. മറ്റുള്ളവർ മൃഗമാംസ്യം പോലെ കുറെക്കൂടി പോസിറ്റീവ് കാരണങ്ങളാൽ വടക്കോട്ട് ആകർഷിതരായിരിക്കാം. ആർക്ടിക് ഉപദേശം റെയിൻഡിയർ, വൻമൃഗങ്ങൾ എന്നിങ്ങനെ വലിപ്പമുള്ളതും ദൈവസാന്നിദ്ധ്യശരീരമുള്ളതു മായ മൃഗങ്ങൾ അധിവസിക്കുന്ന സ്ഥലമായിരുന്നു. ഓരോ വൻമൃഗവും (മാമോത്ത്) വലിയ അളവിൽ മാംസം ലഭിക്കുന്ന സോതസ് ആയിരുന്നു. അവയാകട്ടെ ആ മരവിപ്പിക്കുന്ന കാലാവസ്ഥയിൽ കുറെയേറെ നാൾ കൂടി സൂക്ഷിച്ചുവയ്ക്കാൻ ഇടയായി. രുചികരമായ കൊഴുപ്പും ചൂടു നല്കുന്ന രോമവും മൂല്യമേറിയ കൊമ്പുകളും അവ നല്കി. സുൻഗീറിൽ നിന്നുള്ള കണ്ടെത്തലുകൾ സൂചിപ്പിക്കുന്നതു പോലെ, വൻമൃഗങ്ങളെ വേട്ടയാടുന്നവർ വടക്കുപദേശത്തു കഷ്ടിച്ചു കഴിഞ്ഞുകൂടിയെന്നല്ല, അവർ സമൃദ്ധിയിൽ കഴിഞ്ഞു. കാലം കടന്നുപോയതോടെ, മാമോത്തു കളെയും മാസ്റ്റഡോണുകളെയും കാണ്ടാമൃഗങ്ങളെയും റെയിൻഡിയറു കളെയും പിൻതുടർന്ന് സംഘങ്ങൾ അകലെ ദേശങ്ങളിലേക്കു നീങ്ങി. 14,000 ബിസിയോടടുത്ത്, ആ യാത്ര അവരിൽ ചിലരെ വടക്കുകിഴക്കൻ സൈബീരിയയിൽ നിന്നു അലാസ്കയിലേക്കു എത്തിച്ചു. തീർച്ചയായും, തങ്ങൾ പുതിയൊരു ദേശം കണ്ടെത്തുകയാണെന്നു അവർ അറിഞ്ഞില്ല. വൻമൃഗത്തിനും മനുഷ്യനും ഒരുപോലെ, അലാസ്ക സൈബീരിയയുടെ ഒരു തുടർച്ച മാത്രമായിരുന്നു.

ആദ്യം, അലാസ്കയിൽ നിന്നു അമേരിക്കയുടെ മറ്റു ഭാഗങ്ങളിലേക്കുള്ള യാത്രയെ ഹിമാനികൾ (ഗ്ലേസിയറുകൾ) തടസ്സപ്പെടുത്തി. എന്നാൽ ചില മുന്നേറ്റക്കാർ അത്തരം തടസങ്ങളെ മറികടക്കാൻ കടലിൽക്കൂടി വള്ളത്തിൽ നീങ്ങിയിരിക്കാം. 12,000 ബിസിയോടടുത്ത്, ആഗോളതാപനം ഐസ് ഉരുക്കുകയും കുറെക്കൂടി എളുപ്പമുള്ള ഒരു കരമാർഗ്ഗം തുറക്കു കയും ചെയ്തു. പുതിയ ഇടനാഴി ഉപയോഗപ്പെടുത്തിക്കൊണ്ട് ആളുകൾ തെക്കോട്ട് കൂട്ടമായി നീങ്ങുകയും വൻകരയിലാകെ പടരുകയും ചെയ്തു. ആർക്ടിക്കിലെ വൻമൃഗങ്ങളെ വേട്ടയാടിയ

പരിചയമാണുള്ളതെങ്കിലും, അവർ ഉടൻതന്നെ അത്ഭുതകരമാംവണ്ണം വളരെ വ്യത്യസ്തമായ കാലാവസ്ഥകളോടും പരിസ്ഥിതികളോടും ഇണങ്ങിച്ചേർന്നു. സൈബീരിയക്കാരുടെ പിൻഗാമികൾ അമേരിക്കൻ ഐക്യനാടുകളുടെ കിഴക്കുഭാഗത്തുള്ള നിബിഡവനങ്ങളിലും മിസ്സിസിപ്പി ഡെൽറ്റയിലെ ചതുപ്പുകളിലും മെക്സിക്കോയിലെ മരുഭൂമികളിലും മദ്ധ്യ അമേരിക്കയിലെ ഉഷ്ണക്കാടുകളിലും വാസമുറപ്പിച്ചു. ചിലർ ആമസോൺ നദിക്കരയിൽ പാർപ്പുറപ്പിച്ചു, ചിലർ ആൻഡീസ് പർവതത്താഴ്വരയിലോ അർജന്റീനയിലെ തുറസായ പാമ്പാസിലോ വേരോടിച്ചു. ഇവയെല്ലാം സംഭവിച്ചത് ഒന്നോ രണ്ടോ സഹസ്രാബ്ദങ്ങളിലായാണ്! 10,000 ബിസിയോടടുത്ത്, മനുഷ്യർ അമേരിക്കയുടെ ഏറ്റവും തെക്കുള്ള പ്രദേശമായ ടിയെറ ഡെൽ ഫഗോ ദ്വീപിൽ താമസമാക്കിക്കഴിഞ്ഞിരുന്നു. അമേരിക്കയിലൂടെ നടത്തപ്പെട്ട മനുഷ്യ പ്രയാണം ഇഴുകിച്ചേരുന്നതിനുള്ള ഹോമോ സാപിയൻസിന്റെ അനിതരസാധാരണമായ കഴിവിനെ എടുത്തുകാട്ടുന്നു. മറ്റൊരു ജീവിയും എല്ലായിടത്തും ഏതാണ്ട് സമാനമായ ജീനുകൾ ഉപയോഗപ്പെടുത്തിക്കൊണ്ട്, ഇത്ര വേഗത്തിൽ വളരെ വ്യത്യസ്തമായ വാസകേന്ദ്രങ്ങളുടെ വലിയ വൈവിദ്ധ്യത്തിലേക്കു ഒരിക്കൽപ്പോലും നീങ്ങിയിട്ടില്ല.

അമേരിക്കയിൽ വാസമുറപ്പിച്ചത് രക്തം ചൊരിയാതെയൊന്നുമല്ല. അതിന്റെ പാതയിൽ ഉടനീളം ഇരകളെ കാണാം. 14,000 വർഷം മുമ്പുള്ള അമേരിക്കയിലെ ജന്തുജാലം ഇന്നത്തെക്കാൾ വളരെയേറെ സമൃദ്ധമായി രുന്നു. ആദ്യ അമേരിക്കക്കാർ അലാസ്കയിൽ നിന്നു തെക്കോട്ടു കാനഡ്യിലെ സമതലങ്ങളിലേക്കും പശ്ചിമ ഐക്യനാടുകളിലേക്കും നീങ്ങിയപ്പോൾ, അവർ മാമോത്തുകളെയും (വൻമൃഗങ്ങൾ) മാസ്റ്റഡോണുകളെ യും കരടിയുടെ വലിപ്പമുള്ള എലികളെയും കുതിരകളുടെയും ഒട്ടകങ്ങ ളുടെയും കൂട്ടങ്ങളെയും ഭീമാകാര സിംഹങ്ങളെയും ഡസൻ കണക്കിനു വലിയ സ്പീഷിസുകളെയും കണ്ടുമുട്ടി. (അവയൊക്കെ ഇന്നു തീർത്തും അറിയപ്പെടാത്തവയാണ്. ഭയാനകമായ വകദന്തങ്ങളുള്ള പൂച്ചകളും എട്ടു ടൺ വരെ വളർച്ചയെത്തുന്നതും 6 മീറ്റർ വരെ നീളംവയ്ക്കുന്നതുമായ അലസമൃഗങ്ങളും ഉൾപ്പെടുന്നു. ദക്ഷിണ അമേരിക്കയിൽ അതിനെക്കാൾ കൂടുതൽ മനോഹരവും വിപുലവുമായ വലിയ സസ്തനികളും ഉരഗങ്ങളും പക്ഷികളും

നിലനിന്നിരുന്നു. അമേരിക്കകൾ പരിണാമ പരീക്ഷണങ്ങളുടെ വലിയ ഒരു പരീക്ഷണശാല ആയിരുന്നു, ആഫ്രിക്കയിലും ഏഷ്യയിലും അറിയപ്പെടാത്ത മൃഗങ്ങളും സസ്യങ്ങളും അവിടെ ഉരുത്തിരിയു കയും സമൃദ്ധമാകുകയും ചെയ്തു.

എന്നാൽ അധികം താമസിക്കാതെ, സാപിയൻസ് എത്തിച്ചേർന്ന് രണ്ടു സഹസ്രാബ്ദങ്ങൾക്കുള്ളിൽ, അത്തരത്തിൽ അനിതരസാധാരണമായ മിക്ക സ്പീഷിസുകളും ഇല്ലാതായിക്കഴിഞ്ഞു. വർത്തമാനകാല കണക്കു കൂട്ടലുകളുടെ അടിസ്ഥാനത്തിൽ, ആ ഹ്രസ്വ കാലയളവിനുള്ളിൽ, വടക്കെ അമേരിക്കയിലെ വൻമൃഗങ്ങളുടെ 47 ഇനങ്ങളിൽ 34 എണ്ണം നഷ്ടപ്പെട്ടു, തെക്കെ അമേരിക്കയ്ക്ക് 60-ൽ 50 എണ്ണം നഷ്ടപ്പെട്ടു. സാബർ-പല്ല് പൂച്ചകൾ, 30 ദശലക്ഷം വർഷങ്ങൾ സമൃദ്ധമായി നിലനിന്നതിനു ശേഷം, അപ്രത്യക്ഷമായി. ഭീമൻ ഭൂമീതല അലസന്മാരും ഭീമാ കാര സിംഹങ്ങളും അമേരിക്കയുടെ സ്വദേശി കുതിരകളും അമേരിക്ക യുടെ സ്വദേശി ഒട്ടകങ്ങളും ഭീമൻ എലികളും വൻമൃഗങ്ങളും അപകാരം അപ്രത്യക്ഷമായി. ചെറിയ സസ്തനികളുടെയും ഉരഗങ്ങളുടെയും പക്ഷി കളുടെയും പ്രാണികളുടെയും പരാന്നഭോജികളുടെയും ആയിരക്കണക്കിനു സ്പീഷിസുകൾക്ക് വംശനാശം സംഭവിച്ചു. (വൻമൃഗങ്ങൾ മരിച്ചു തീർന്നപ്പോൾ, അവയെ പിന്തുടർന്ന് എല്ലാ സ്പീഷിസുകളിലും പെട്ട വൻമൃഗ കീടങ്ങളും വംശനാശം സംഭവിച്ച് വിസ്മതരാക്കപ്പെട്ടു.

ദശകങ്ങളോളം, പാലിയന്റോളജിസ്റ്റുകളും സൂആർക്കിയോളജിസ്റ്റു കളും (മൃഗങ്ങളുടെ അവശിഷ്ടങ്ങൾ തിരയുകയും പഠിക്കുകയും ചെയ്യുന്നവരാണവർ) അമേരിക്കയുടെ സമതലങ്ങളും പർവതങ്ങളും തിര യുകയും പുരാതന ഒട്ടകങ്ങളുടെ ഫോസിൽ വല്കൃതമായ അസ്ഥിയും ഭീമൻ ഭൂമീതല അലസന്മാരുടെ കല്ലുപായമായ കാഷ്ഠവും അന്വേഷിക്കുകയും ചെയ്യുകയായിരുന്നു. അന്വേഷിക്കുന്നതു കണ്ടെത്തുമ്പോൾ അവർ ആ നിധി ശ്രദ്ധാപൂർവം പൊതിഞ്ഞുവയ്ക്കുകയും ലബോറട്ടറി കളിലേക്ക് അയയ്ക്കുകയും ചെയ്യുന്നു. ലബോറട്ടറികളിൽ ഓരോ അസ്ഥിയും ഓരോ കാഷ്ഠവും വിശദമായ പഠനത്തിനും കാലഗണന യ്ക്കും വിധേയമാക്കപ്പെടുന്നു. വീണ്ടും വീണ്ടും ഈ പഠനങ്ങൾ ഒരേ കാര്യമാണ് വെളിപ്പെടുത്തുന്നത്. ഏറ്റവും സമീപകാലത്തെ കാഷ്ങ്ങളും എല്ലുകളും മനുഷ്യർ

അമേരിക്കയിലേക്കു കടന്നുകയറിയ കാലത്തിലേതാണ്, അതായത് ഏറെക്കുറെ 12,000 ബിസിക്കും 9000 ബിസിക്കും ഇടയിലുള്ളവ, ഒരു പ്രദേശത്തു മാത്രമാണ് ശാസ്ത്രജ്ഞർ കുറെക്കൂടി പില്ക്കാലത്തുള്ള കാഷ്ഠം കണ്ടെത്തിയത്. വിവിധ കരീബിയൻ ദ്വീപു കളിൽ, പ്രത്യേകിച്ചു കബയിലും ഹിസിയോളയിലും, ഭൂമിതല അലസന്മാരുടെ കല്ലുപായമായ കാഷ്ഠം കണ്ടെത്തിയതു ഏതാണ്ട് 5000 ബിസിയിലേതായിരുന്നു. ആദ്യ മനുഷ്യർ കരീബിയൻ കടൽ കടക്കു കയും ഈ രണ്ടു വലിയ ദ്വീപുകളിലും വാസമുറപ്പിക്കുകയും ചെയ്ത കാലം അതായിരുന്നു.



*10. ഒരു ഭീമൻ ഗൗണ്ട് സ്പോത്തിന്റെയും (മെഗാതേറിയം) ഒരു ഭീമൻ അർമഡി ലോയുടെയും (ഡൈപ്ടോഡോൺ) പുനർസൃഷ്ടികൾ. ഇപ്പോൾ ലഭ്യമല്ലാത്ത ഭീമൻ അർമഡിയോകൾ 3 മീറ്ററിലേറെ നീളവും 2 ടൺ വരെ ഭാരവും ഉള്ളവ - യായിരുന്നു. ഭീമൻ ഗ്രൗണ്ട് സ്കോത്തുകളാകട്ടെ 6 മീറ്റർ വരെ പൊക്കവും 8 ടൺ വരെ ഭാരവും ഉള്ളവയായിരുന്നു.*

വീണ്ടും, ചില പണ്ഡിതർ ഹോമോ സാപിയൻസിനെ കുറ്റവിമുക്ത രാക്കാനും കാലാവസ്ഥാമാറ്റത്തെ

കുറ്റപ്പെടുത്താനും ശ്രമിക്കുന്നു. (പശ്ചിമ അർദ്ധഗോളത്തിൽ ബാക്കിഭാഗമെല്ലാം ഊഷ്മളമായിക്കൊണ്ടി രുന്നപ്പോൾ, കരിബീയൻ ദ്വീപുകളിലെ കാലാവസ്ഥ 7000 വർഷങ്ങളോളം, ഏതോ നിഗൂഢ കാരണങ്ങളാൽ, സ്ഥിരതയോടെ നിലനിന്നു എന്നു അവർക്കു പറയേണ്ടിവരുന്നു.) എന്നാൽ അമേരിക്കയിൽ, കാഷ്ഠങ്ങൾ തള്ളിക്കളയാനാകുന്നതല്ല. നാമാണ് കുറ്റവാളികൾ. ആ സത്യത്തെ ഏതുവിധത്തിലും മറികടക്കാൻ കഴിയുന്നതല്ല. കാലാവസ്ഥാവ്യതിയാനം നമുക്കു സഹായകമായിരുന്നുവെങ്കിൽ പോലും, മനുഷ്യരുടെ സംഭാവന നിർണ്ണായകമായിരുന്നു.

## നോഹയുടെ പെട്ടകം

ആസ്ട്രേലിയയിലെയും അമേരിക്കയിലെയും വൻതോതിലുള്ള വംശനാശം ചേർത്തു വയ്ക്കുന്നു വെങ്കിൽ, ഹോമോ സാപിയൻസ് ആഫ്രോ-ഏഷ്യയിൽ വ്യാപിച്ചപ്പോളും (മറ്റു മനുഷ്യ സ്പീഷിസുകൾക്കു സംഭവിച്ച് വംശനാശം പോലെ) പുരാതന ഭക്ഷണംതേടിയലയലുകാർ ക്യൂബ പോലെയുള്ള വിദൂര ദ്വീപുകളിൽ വാസമുറപ്പിക്കുമ്പോളും സംഭ വിച്ച ചെറിയ തോതിലുള്ള വംശനാശങ്ങൾ അതിനോടു കൂട്ടിച്ചേർത്തു വയ്ക്കുന്നുവെങ്കിൽ, ജന്തു ലോകത്തിൽ (ആനിമൽ കിങ്ഡം) സംഭവിച്ച ഏറ്റവും വലുതും ഏറ്റവും വേഗതയേറിയതുമായ പരിസ്ഥിതി ദുരന്ത മായിരുന്നു സാപിയൻസ് കുടിയേറ്റത്തിന്റെ ആദ്യ തരംഗം എന്നതാണ് നമുക്കു ഒഴിഞ്ഞുമാറാൻ കഴിയാത്ത തോതിൽ എത്തിച്ചേരാൻ കഴിയുന്ന നിഗമനം. രോമാവൃതമായ വലിയ ജീവികളാണ് ഏറ്റവും അധികം ബാധിക്കപ്പെട്ടത്. ജ്ഞാനവിപ്ലവത്തിന്റെ സമയത്ത്, 50 കിലോഗ്രാമോളം തൂക്കം വരുന്നതും 200 ഇനങ്ങളിൽ പെടുന്നതുമായ ഭൂതല സസ്തനികളാണ് ഉണ്ടായിരുന്നത്. കാർഷിക വിപ്ലവത്തിന്റെ സമയത്ത്, അവയിൽ ഏതാണ്ട് 100 മാത്രമാണ് അവശേഷിച്ചത്. മനുഷ്യർ ചകവും എഴുത്തും ഇരുമ്പാ യുധങ്ങളും കണ്ടുപിടിക്കുന്നതിനു വളരെ മുമ്പ് ഭൂഗഹത്തിലെ വലിയ ജീവികളിൽ പകുതിയോളം വരുന്നവയെ ഹോമോ സാപിയൻസ് വംശ നാശത്തിലേക്കു തള്ളിവിട്ടു.

ഈ പരിസ്ഥിതി ദുരന്തം കാർഷിക വിപ്ലവത്തിനു ശേഷം ചെറിയ തോതിൽ അസംഖ്യം തവണ വീണ്ടും അരങ്ങേറുകയുണ്ടായി. ഓരോ ദ്വീപിൽ നിന്നുമുള്ള

ആർക്കിയോളജി കണ്ടെത്തലുകൾ ഒരേ സങ്കടകഥ യാണ് പറയുന്നത്. മനുഷ്യരുടെ യാതൊരു അടയാളവും ഇല്ലാതെ, വൻ മൃഗങ്ങളുടെ സമൃദ്ധവും വൈവിദ്ധ്യമുള്ളതുമായ ജനസംഖ്യ കാട്ടുന്ന രംഗത്തോടെയാണ് ആ ദാരുണകഥ തുടങ്ങുന്നത്. രണ്ടാമത്തെ രംഗത്തിൽ, സാപിയൻസ് പ്രത്യക്ഷപ്പെടുന്നു, മനുഷ്യന്റെ ഒരു അസ്ഥിയും ഒരു കുന്തമുനയും, ഒരുപക്ഷേ, ഒരു മൺപാത്ര കഷണവും അതിനുള്ള തെളിവാണ്. രംഗം മൂന്ന് വേഗത്തിൽ വന്നെത്തുന്നു, അതിൽ പുരുഷനും സ്ത്രീയും അരങ്ങിന്റെ കേന്ദ്രസ്ഥാനം കൈയേറിയിരിക്കുന്നു, മിക്ക വൻമൃഗങ്ങളും അനേകം ചെറിയ മൃഗങ്ങളും ഇല്ലാതായിക്കഴിഞ്ഞിരിക്കുന്നു.

ആഫ്രിക്ക വൻകരയിൽ നിന്നു ഏതാണ്ട് 400 കിലോമീറ്റർ കിഴക്കു മാറി സ്ഥിതിചെയ്യുന്ന വലിയ ദ്വീപായ മഡഗാസ്കർ പ്രസിദ്ധമായ ഒരു മാതൃകയാണ് നമുക്കു തരുന്നത്. ദശലക്ഷക്കണക്കിനു വർഷങ്ങളായ ഒറ്റപ്പെടൽ കാരണം, അനിതരസാധാരണമായ തരം ജീവികളുടെ ഒരു ശേഖരം അവിടെ ഉരുത്തിരിഞ്ഞുവന്നു. മൂന്നു മീറ്റർ നീളവും ഏറെക്കുറെ അര ടൺ ഭാരവുമുള്ള പറക്കാൻ കഴിയാത്ത ജീവിയായ (ലോകത്തിലെ ഏറ്റവും വലിയ പക്ഷി) ആനപ്പക്ഷിയും (എലിഫന്റ് ബേർഡ്) ഭൂഗോളത്തിലെ ഏറ്റവും വലിയ കുരങ്ങന്മാരായ ജയന്റ് ലെമൂറുകളും അതിൽ ഉൾപ്പെടുന്നു. ആനപ്പക്ഷിയും ജയന്റ് ലെമൂറും, മഡഗാസ്കറിലെ മറ്റു വലിയ ജീവികളിൽ മിക്കതിനോടുമൊപ്പം, 1500 വർഷം മുമ്പ് പെട്ടെന്നു അപ്രത്യക്ഷമായി - ആദ്യ മനുഷ്യർ ആ ദ്വീപിൽ എത്തിച്ചേർന്ന കൃത്യസമയത്ത്.

പാസിഫിക് സമുദ്രത്തിൽ, വംശ നാശത്തിന്റെ ആദ്യ തരംഗം ഏതാണ്ട് 1500 ബിസിയിൽ ആരംഭിച്ചു. പോളിനേഷ്യൻ കർഷകർ സോള മൻ ദ്വീപുകളിലും ഫിജിയിലും ന്യൂ കാലിഡോണിയയിലും വാസമുറപ്പിക്കുന്ന സമയമായിരുന്നു അത്. പക്ഷികൾ, പ്രാണികൾ, ഒച്ചുകൾ, മറ്റു പ്രാദേശിക ജീവികൾ എന്നിങ്ങനെ നൂറു കണക്കിനു സ്പീഷിസുകളെ അവർ, നേരിട്ടും അല്ലാതെയും, കൊന്നൊടുക്കി. അവിടെനിന്ന്, വംശ നാശ തരംഗം ക്രമേണ കിഴക്കോട്ടും തെക്കോട്ടും വടക്കോട്ടും നീങ്ങി, പാസിഫിക് സമുദ്രത്തിന്റെ ഹൃദയഭാഗത്ത് എത്തിച്ചേർന്നു. ആ നീക്കത്തിൽ സമോവയിലും ടോൻഗയിലും (1200 ബിസി) മാർക്വിസ് ദ്വീപു കളിലും (എഡി 1) ഈസ്റ്റർ ദ്വീപുകൾ, കുക്ക്

ദ്വീപുകൾ, ഹാവായ് എന്നി വിടങ്ങളിലും (എഡി 500) ഒടുവിൽ ന്യൂസിലാൻഡിലും (എഡി 1200) ഉണ്ടായിരുന്ന പ്രത്യേകതരം ജീവജാലങ്ങളെ തീർത്തും നശിപ്പിച്ചു.

അറ്റ്ലാന്റിക് സമുദ്രത്തിലും ഇന്ത്യൻ സമുദ്രത്തിലും ആർക്ടിക് സമുദ്രത്തിലും മെഡിറ്ററേനിയൻ കടലിലും അങ്ങിങ്ങായുള്ള ആയിരക്കണക്കിനു ദ്വീപുകളിൽ ഏതാണ്ട് ഓരോന്നിലും അത്തരം പരിസ്ഥിതി ദുരന്തങ്ങൾ സംഭവിച്ചു. ഏറ്റവും ചെറിയ ദ്വീപുകളിൽ പോലും അസംഖ്യം തലമുറകളായി പാർത്തിരുന്ന പക്ഷികളുടെയും പ്രാണികളുടെയും ഒച്ചു കളുടെയും അവശിഷ്ട തെളിവുകൾ ആർക്കിയോളജിസ്റ്റുകൾ കണ്ടെത്തിയിട്ടുണ്ട്. അവയെല്ലാം അപ്രത്യക്ഷമായി, ആദ്യ മനുഷ്യ കർഷകർ അവിടെ വന്നെത്തിയപ്പോൾ. ആധുനിക കാലം വരെ മനുഷ്യന്റെ കണ്ണിൽപ്പെടാതെ പോയ വളരെക്കുറച്ചു ദ്വീപുകൾ (തീർത്തും എത്തിച്ചേരാൻ കഴിയാത്തവയാണ് അവ) മാത്രമാണുള്ളത്. ആ ദ്വീപുകളിൽ ജന്തുജാലങ്ങൾക്ക് നാശമുണ്ടായില്ല. ഒരു നല്ല ഉദാഹരണം പറയാം, ഗാലപാഗോസ് ദ്വീപുകൾ പത്തൊമ്പതാം നൂറ്റാണ്ടുവരെ മനുഷ്യവാസമില്ലാതെ കഴിഞ്ഞു, അങ്ങനെ അവിടുത്തെ പ്രത്യേക ജീവജാലക്കൂട്ടം, അവിടുത്തെ ഭീമൻ ആമ (അവയ്ക്ക് മനുഷ്യരെ ഭയമില്ല) ഉൾപ്പെടെ, നിലനിന്നുപോന്നു.

വംശനാശത്തിന്റെ ആദ്യ തരംഗം (അത് ഭക്ഷണം തേടിയലയുന്നവ രുടെ വ്യാപനത്തോടൊത്താണ് സംഭവിച്ചത്) കഴിഞ്ഞ് വംശനാശത്തിന്റെ രണ്ടാം തരംഗം (അതു കർഷകരുടെ വ്യാപനത്തോടൊത്തു സംഭവിച്ചു) ഉണ്ടായി. അത് വംശനാശത്തിന്റെ മൂന്നാം തരംഗത്തെ (ഇത് ഇന്നു വ്യവ സായ പ്രവർത്തനങ്ങൾ മൂലം സംഭവിക്കുന്നു) സംബന്ധിച്ച് ഒരു പ്രധാനപ്പെട്ട കാഴ്ചപ്പാടു നമുക്കു നല്കുന്നു. നമ്മുടെ പൂർവികർ പ്രകൃതിയുമായി സമരസപ്പെട്ടു ജീവിച്ചു എന്നു അവകാശപ്പെടുകയും വൃക്ഷങ്ങളെ കെട്ടിപ്പിടിക്കുകയും ചെയ്യുന്നവരെ വിശ്വസിക്കരുത്. വ്യവസായ വിപ്ലവത്തിനു വളരെ മുമ്പു, മിക്ക സസ്യ, ജന്തു സ്പീഷിസുകളെയും വംശനാശത്തിലേക്കു തള്ളിവിട്ടതിനു മറ്റെല്ലാ സ്പീഷിസുകളെക്കാൾ ഹോമോ സാപിയൻസ് കൂടുതൽ പങ്കുവഹിച്ചു. ജീവശാസ്ത്രത്തിന്റെ ഏടുകളിൽ ഏറ്റവും വിനാശകാരിയായ സ്പീഷിസ് എന്ന ദുഷ്പേര് നമുക്കാണുള്ളത്.

ഒരുപക്ഷേ, കൂടുതൽ ആളുകൾ വംശനാശത്തിന്റെ ആദ്യ തരംഗത്തെയും രണ്ടാം തരംഗത്തെയും കുറിച്ചു ബോദ്ധ്യമുള്ളവരായിരുന്നു വെങ്കിൽ, തങ്ങൾ കൂടി ഭാഗമായിരിക്കുന്ന മൂന്നാം തരംഗത്തിനെ കുറിച്ച് ഇത്രമാത്രം ഉദാസീന മനോഭാവം കാട്ടുകയില്ലായിരുന്നു. നാം ഇതി നോടകം എത്ര അധികം സ്പീഷിസുകൾക്കു വംശനാശം വരുത്തി എന്നു നാം മനസ്സിലാക്കിയിരുന്നുവെങ്കിൽ, ഇപ്പോളും ജീവനോടെയിരിക്കുന്നവയെ സംരക്ഷിക്കാൻ നാം കൂടുതൽ പ്രേരിതരാകുമായിരുന്നു. സമുദ്രത്തിലെ വലിയ ജീവികളെ സംബന്ധിച്ചു ഇതു കൂടുതൽ സാംഗത്യമുള്ള കാര്യ മാണ്. കരയിൽ ജീവിക്കുന്ന വലിയ ജീവികളിൽ നിന്നു വ്യത്യസ്തമായി, ജ്ഞാനവിപ്ലവത്തിൽ നിന്നും കാർഷിക വിപ്ലവത്തിൽ നിന്നും വലിയ കടൽജീവികൾ താരതമ്യേന ഒട്ടും തന്നെ ദുരിതം അനുഭവിച്ചിട്ടില്ല. എന്നാൽ വ്യവസായ മലിനീകരണത്തിന്റെയും സമുദ്രസമ്പത്ത് മനുഷ്യർ പരിധിയിൽ കവിഞ്ഞു ഉപയുക്തമാക്കുന്നതിന്റെയും ഫലമായി, ഇന്ന് അവയിൽ പലതും വംശനാശത്തിന്റെ വക്കിലാണ്. വർത്തമാനകാല വേഗതയിൽ കാര്യങ്ങൾ മുന്നോട്ടു പോയാൽ, തിമിംഗലവും സാവും ട്യൂണയും ഡോൾഫിനും നേരിടുക ഡിപാടോഡോണിന്റെയും ഭൂമിതല അലസന്മാരുടെയും വൻമൃഗങ്ങളുടെയും വംശനാശത്തിന്റെ ഗതിതന്നെ ആയിരിക്കും. ലോകത്തിലെ എല്ലാ വലിയ ജീവികളുടെയും കൂട്ടത്തിൽ, മനുഷ്യവെള്ളപ്പൊക്കത്തിൽ അവശേഷിക്കുന്നതു മനുഷ്യർ മാത്രം ആയി രിക്കും, നോഹയുടെ പേടകത്തിൽ കൂട്ടിലടയ്ക്കപ്പെട്ടതുപോലെ കഴിഞ്ഞ വയുടെ സ്ഥാനത്തു നമ്മുടെ കൃഷിയിടത്തിലെ മൃഗങ്ങളും ഉണ്ടാകും.

ഭാഗം രണ്ട്

# കാർഷിക വിപ്ലവം



*11. ഈജിപ്തിലെ ഒരു കല്ലറയിൽ നിന്നു ലഭിച്ച ഒരു ചുവർചിത്രം, 3500 വർഷം മുമ്പുള്ളത്, കാർഷിക രംഗങ്ങളാണ് ചിത്രീകരിച്ചിരിക്കുന്നത്*

## അദ്ധ്യായം അഞ്ച്

# ചരിത്രത്തിലെ ഏറ്റവും വലിയ ചതിവ്

**25** ദശലക്ഷം (മില്യൻ) വർഷം മനുഷ്യർ തങ്ങളുടെ ഇടപെടൽ കൂടാതെ വളരുകയും ജീവിക്കുകയും ചെയ്ത സസ്യങ്ങൾ ശേഖരിച്ചും മൃഗങ്ങളെ വേട്ടയാടിയും തങ്ങളെത്തന്നെ പരിപോഷിപ്പിച്ചു. ഹോമോ എറെക്ടസ്, ഹോമോ എർഗാസ്റ്റർ, നിയാണ്ടർതാലുകൾ എന്നിവ കാട്ടത്തി പറിക്കു കയും കാട്ടാടുകളെ വേട്ടയാടുകയും ചെയ്തു. അത്തിമരങ്ങൾ എവിടെ വേരു പായിക്കണമെന്നോ ആട്ടിൻകൂട്ടം ഏതു പുൽമേട്ടിൽ മേയണ മെന്നോ ഏതു മുട്ടനാട് ഏതു പെണ്ണാടിനോടു ചേർന്നു ബീജസങ്കലനം നടക്കണമെന്നോ അവർ തീരുമാനമെടുത്തില്ല. ഹോമോ സാപിയൻസ് പൂർവ ആഫ്രിക്കയിൽ നിന്നു പശ്ചിമേഷ്യയിലേക്കും യൂറോപ്പിലേക്കും ഏഷ്യയിലേക്കും ഒടുവിൽ ആസ്ട്രേലിയയിലേക്കും അമേരിക്കയിലേക്കും വ്യാപിച്ചു - ചെന്നിടത്തൊക്കെയും സാപിയൻസ് വന്യസസ്യങ്ങൾ ശേഖ രിച്ചും വന്യമൃഗങ്ങളെ വേട്ടയാടിയും ജീവിതം തുടർന്നു. നിങ്ങളുടെ ജീവിതരീതി നിങ്ങളെ സുഭിക്ഷമായി ഭക്ഷണം തന്നെ പോറ്റുകയും സാമൂഹ്യഘടനയുടെയും മതവിശ്വാസത്തിന്റെയും രാഷ്ട്രീയ നീക്കങ്ങ ളുടെയും സമൃദ്ധമായ ഒരു ലോകത്തെ പിന്താങ്ങുകയും ചെയ്യുമ്പോൾ നിങ്ങൾ വേറെന്തെങ്കിലും ചെയ്യേണ്ടതിന്റെ ആവശ്യമെന്താണ്?

10,000 വർഷം മുമ്പ് അതിനെല്ലാം മാറ്റമുണ്ടായി, അപ്പോൾ സാപിയൻസ് തങ്ങളുടെ മുഴുവൻ സമയവും യത്നവും ജന്തുക്കളുടെയും സസ്യങ്ങളുടെയും ഏതാനും സ്പീഷിസുകളെ കൈകാര്യം ചെയ്യുന്നതിനു വേണ്ടി ചെലവഴിച്ചുതുടങ്ങി. സൂര്യോദയം മുതൽ സൂര്യാസ്തമനം വരെ മനുഷ്യർ വിത്തു വിതയ്ക്കുകയും ചെടികൾ നനയ്ക്കുകയും നിലത്തു നിന്നു കളകൾ പറിച്ചുമാറ്റുകയും ആടുകളെ മെച്ചപ്പെട്ട മേച്ചിൽ നിലങ്ങളിലേക്കു നയിക്കുകയും ചെയ്തു. ആ പ്രവൃത്തി

അവർക്കു കൂടുതൽ ഫലങ്ങളും ധാന്യവും മാംസവും നല്കുമെന്നു അവർ കരുതി. മനുഷ്യ രുടെ ജീവിതരീതിയിൽ അതൊരു വിപ്ലവമായിരുന്നു - കാർഷിക വിപ്ലവം.

തെക്കുകിഴക്കൻ ടർക്കിയിലും പശ്ചിമ ഇറാനിലും ലെവന്റിലും കുന്നു കൾ നിറഞ്ഞ പ്രദേശത്ത് 9500-8500 ബിസിയിൽ കൃഷിയിലേക്കുള്ള മാറ്റം ആരംഭിച്ചു. പരിമിതമായ ഒരു ഭൂപ്രദേശത്ത് അതു സാവകാശത്തിൽ തുടങ്ങുകയുണ്ടായി. 9000 ബിസിയോടടുത്ത് ഗോതമ്പും ആടുകളും 8000 ബിസിയോടടുത്ത് പയറുവർഗങ്ങളും ഇലവർഗ്ഗങ്ങളും 5000 ബിസിയിൽ വൃക്ഷങ്ങളും 4000 ബിസിയിൽ കുതിരകളും 3500 ബിസിയിൽ മുന്തിരി വള്ളികളും വളർത്തപ്പെട്ടുതുടങ്ങി. ഒട്ടകങ്ങൾ, പറങ്കിമാവുകൾ എന്നിങ്ങനെ ചില മൃഗങ്ങളും സസ്യങ്ങളും കുറെക്കൂടി കഴിഞ്ഞു വളർത്തപ്പെട്ടു. എന്നാൽ 3500 ബിസിയോടെ പോറ്റിവളർത്തുന്നതിന്റെ ആദ്യ തരംഗം അവസാനിച്ചുകഴിഞ്ഞിരുന്നു. ഇന്നും, വികസിതമായ നമ്മുടെ എല്ലാ സാങ്കേതികവിദ്യകളോടും കൂടി, മനുഷ്യവർഗത്തെ പോറ്റിപ്പുലർത്തുന്ന കലോറിയുടെ 90 ശതമാനവും ലഭിക്കുന്നത് നമ്മുടെ പൂർവ പിതാക്കൾ 9500 ബിസിക്കും 3500 ബിസിക്കും ഇടയിൽ വളർത്തിത്തുടങ്ങിയ ഏതാനും സസ്യങ്ങളിൽ നിന്നാണ് - ഗോതമ്പ്, അരി, ചോളം, ഉരുളക്കിഴങ്ങ്, തിന/പഞ്ഞപ്പുല്ല്, ബാർലി എന്നിവയിൽ നിന്ന്. കഴിഞ്ഞ 2000 വർഷങ്ങളിൽ ശ്രദ്ധേയമായ യാതൊരു സസ്യവും മൃഗവും വളർത്തപ്പെട്ടുതുടങ്ങിയിട്ടില്ല. നമ്മുടെ മനസ് പുരാതന വേട്ടക്കാർ-ശേഖരണക്കാ രുടേതാണെങ്കിൽ, നമ്മുടെ ഭക്ഷണം പുരാതന കർഷകരുടേതാണ്.

പശ്ചിമേഷ്യയിലെ ഒരൊറ്റ ഉത്ഭവസ്ഥാനത്തു നിന്നു കൃഷി ലോകത്തിന്റെ നാലു മൂലകളിലേക്കും വ്യാപിച്ചുവെന്നു പണ്ഡിതന്മാർ ഒരിക്കൽ വിശ്വസിച്ചിരുന്നു. പശ്ചിമേഷ്യയിലെ കർഷകർ വ്യാപിപ്പിച്ചതല്ലാതെ തന്നെ ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ സ്വന്തമായി കൃഷി വികസിതമായി എന്ന കാര്യത്തിൽ ഇന്നു പണ്ഡിതന്മാർ യോജിക്കുന്നുണ്ട്. മദ്ധ്യഅമേരിക്കയിലെ ആളുകൾ ചോളവും ബീൻസും വളർത്തുമ്പോൾ, അവർക്ക് പശ്ചിമേഷ്യയിലെ ഗോതമ്പിന്റെയും പട്ടാണിയുടെയും കൃഷിയെ കുറിച്ച് അറിവുണ്ടായിരുന്നില്ല. ഉരുളക്കിഴങ്ങും ലമയും എങ്ങനെ വളർത്തണ മെന്നു തെക്കെ അമേരിക്കക്കാർ പഠിച്ചത് മെക്സിക്കോയിലും ലെവന്റിലും

എന്താണ് സംഭവിച്ചുകൊണ്ടിരിക്കുന്നത് എന്ന ബോദ്ധ്യം ഇല്ലാതെയാണ്. ചൈനയിലെ ആദ്യ വിപ്ലവകാരികൾ അരി, പഞ്ഞപ്പുല്ല്, പന്നി എന്നിവ വളർത്തി. കുറ്റിക്കാടുകളിൽ ഭക്ഷണയോഗ്യമായ കായകൾക്കു വേണ്ടി തിരഞ്ഞ് ക്ഷീണിതരായി മത്തങ്ങ വളർത്തുന്നതിനു തീരുമാനമെടുത്ത വരാണ് വടക്കെ അമേരിക്കയിലെ ആദ്യ തോട്ടക്കാർ. ന്യൂഗിനിയക്കാർ കരിമ്പും വാഴയും വളർത്തി, പശ്ചിമാഫിക്കയിലെ ആദ്യ കർഷകർ ആഫ്രിക്കൻ പഞ്ഞപ്പുല്ലും ആഫ്രിക്കൻ അരിയും സോർഘം ധാന്യപ്പുല്ലു കളും ഗോതമ്പും തങ്ങളുടെ ആവശ്യങ്ങൾക്ക് ഉപയുക്തമാക്കത്തെക്ക രീതിയിൽ വളർത്തിയെടുത്തു. ഈ ആദ്യ കേന്ദ്രീകൃത സ്ഥലങ്ങളിൽ നിന്ന് കൃഷി ദൂരെ സ്ഥലങ്ങളിലേക്കു വ്യാപിച്ചു. എഡി ഒന്നാം നൂറ്റാണ്ടാ കുമ്പോളേക്കും ലോകത്തിലെ മിക്ക പ്രദേശങ്ങളിലും ആളുകൾ വ്യാപക മായി കൃഷിയിൽ ഏർപ്പെട്ടിരുന്നു.

ആസ്ട്രേലിയയിലോ അലാസ്കയിലോ ദക്ഷിണാഫ്രിക്കയിലോ അല്ലാതെ എന്തുകൊണ്ടാണ് പശ്ചിമേഷ്യയിലും ചൈനയിലും മദ്ധ്യ അമേരിക്കയിലും കാർഷിക വിപ്ലവം പൊട്ടിപ്പുറപ്പെട്ടത്? കാരണം ലളിതമാണ്: സസ്യങ്ങളുടെയും മൃഗങ്ങളുടെയും മിക്ക സ്പീഷിസുകളെയും വളർത്താൻ കഴിയുന്നതല്ല. രുചികരമായ ടഫിളുകളും (മണ്ണിനടിയിലെ രുചികരമായ പൂപ്പൽവിളകൾ) മറ്റും മാന്തിയെടുക്കാനും രോമാവൃതമായ വൻമൃഗങ്ങളെ വേട്ടയാടാനും സാപിയൻസിനു കഴിയുമായിരുന്നു, എന്നാൽ അവ രണ്ടിനെയും മെരുക്കിവളർത്തുക എന്നത് നടക്കുന്ന കാര്യ മായിരുന്നില്ല. പൂപ്പൽ പിടിതരുന്ന ഇനമല്ല, വൻമൃഗം അടുക്കാനാവാത്തവിധം ക്രൂരമാണ്. നമ്മുടെ പൂർവികർ വേട്ടയാടുകയും ശേഖരിക്കുകയും ചെയ്ത ആയിരക്കണക്കിനു സ്പീഷിസുകളിൽ ഏതാനും ചിലതു മാത്ര മാണ് കൃഷിക്കും പരിപാലനത്തിനും യോജ്യമായിരുന്നത്. ഈ ഏതാനും സ്പീഷിസുകൾ ചില പ്രദേശങ്ങളിൽ മാത്രം കാണപ്പെട്ടു, അത്തരം സ്ഥലങ്ങളിലാണ് കാർഷിക വിപ്ലവം സംഭവിച്ചത്.




*മാപ്പ് 2. കാർഷിക വിപ്ലവങ്ങളുടെ സ്ഥലങ്ങളും തീയതികളും. ഈ വിവരം തർക്കവിഷയമാണ്, ഭൂപടമാകട്ടെ ഏറ്റവും പുതിയ ആർക്കിയോളജി കണ്ടുപിടുത്തങ്ങളെ ഉൾക്കൊള്ളിക്കുന്നതിനായി നിരന്തരം മാറ്റിവരയ്ക്കപ്പെടുകയും ചെയ്യുന്നു.*

മനുഷ്യരാശിക്ക് വലിയ ഒരു മുന്നേറ്റമായിരുന്നു കാർഷിക വിപ്ലവം എന്ന് പണ്ഡിതന്മാർ ഒരിക്കൽ പ്രഖ്യാപിച്ചിരുന്നു. മനുഷ്യരുടെ തലച്ചോറിന്റെ ശക്തിയാൽ നടപ്പാക്കപ്പെട്ട പുരോഗതിയുടെ ഒരു കഥ അവർ പറഞ്ഞു. പരിണാമം കൂടുതൽ കൂടുതൽ ബുദ്ധിസാമർത്ഥ്യമുള്ള ആളുകളെ സൃഷ്ടിച്ചു. ഒടുവിൽ, പ്രപഞ്ചത്തിന്റെ രഹസ്യങ്ങളെ മനസ്സിലാക്കിയെടുക്കുന്ന തിനു കഴിവുള്ളവരാകത്തക്കവണ്ണം അവർ സമർത്ഥരായി. ആടിനെ പോറ്റിവളർത്തുന്നതിനും ഗോതമ്പു കൃഷി ചെയ്യുന്നതിനും അതവരെ പ്രാപ്തരാക്കി. അതു സംഭവിച്ചയുടനെ, കഷ്ടപ്പാടു നിറഞ്ഞതും അപകട സാദ്ധ്യതകളുള്ളതും പലപ്പോളും കഠിനവും പരിമിതവും ആയ വേട്ടക്കാർ -ശേഖരണക്കാരുടെ ജീവിതം അവർ ഉപേക്ഷിക്കുകയും കർഷകരുടെ സന്തോഷകരവും സംതൃപ്തവുമായ ജീവിതം ആസ്വദിക്കുന്നതിനായി വാസകേന്ദ്രം ഉറപ്പിക്കുകയും ചെയ്തു.

ഈ കഥ ഒരു ദിവാസ്വപ്നമാണ്. സമയം കടന്നുപോയതോടെ ആളു കൾ കൂടുതൽ ബുദ്ധിയുള്ളവരായി എന്നതിനു യാതൊരു

തെളിവുമില്ല. കാർഷിക വിപ്ലവത്തിനു വളരെ മുമ്പു ഭക്ഷണം തേടിയലയുന്നവർ പ്രകൃതിയുടെ രഹസ്യം മനസ്സിലാക്കിയിരുന്നു. കാരണം തങ്ങൾ വേട്ട യാടുന്ന മൃഗങ്ങളെയും ശേഖരിക്കുന്ന സസ്യങ്ങളെയും സംബന്ധിച്ചുള്ള അടുത്ത അറിവിനെ ആശ്രയിച്ചിരുന്നു അവരുടെ അതിജീവനം, സുഖ കരമായ ജീവിതത്തിന്റെ പുതിയ ഒരു യുഗത്തിനു തുടക്കമായി എന്നതിനെക്കാൾ, കാർഷിക വിപ്ലവം ഭക്ഷണംതേടിയലയലുകാർക്കുണ്ടായിരുന്നതിനെക്കാൾ കുറെക്കൂടി പ്രയാസം നിറഞ്ഞതും കുറവു സംതൃപ്തി നല്കിയതുമായ ജീവിതമാണ് കർഷകർക്ക് നല്കിയത്. വേട്ടക്കാർ - ശേഖരണക്കാർ തങ്ങളുടെ സമയം കുറെക്കൂടി ആവേശകരവും വ്യത്യ സ്ത്രവുമായ രീതികളിൽ ചെലവഴിച്ചു, പട്ടിണിയുടെയും രോഗത്തിന്റെയും അപകടം കുറവായിരുന്നു. കാർഷിക വിപ്ലവം മനുഷ്യരാശിക്കു മുമ്പാകെ ലഭ്യമായിരുന്ന ഭക്ഷണത്തിന്റെ മൊത്തം അളവിൽ തീർച്ചയായും വർദ്ധനവുണ്ടാക്കി. എന്നാൽ കൂടുതൽ ഭക്ഷണം മെച്ചപ്പെട്ട ഭക്ഷണക്രമമോ കൂടുതൽ ഒഴിവുവേളകളോ പ്രദാനം ചെയ്തില്ല. മറിച്ച്, അത് ജനസംഖ്യാവർദ്ധനവിനും കൂടുതൽ സൗകര്യങ്ങൾ അനുഭവിക്കുന്ന വരേണ്യവർഗങ്ങളുടെ ഉയർച്ചയ്ക്കും ഇടയാക്കി. ശരാശരി കർഷകൻ ശരാശരി ഭക്ഷണം തേടിയലയലുകാരനെക്കാൾ കൂടുതൽ കഠിനമായി അദ്ധ്വാനിച്ചു, തിരിച്ച് മോശമായ ഭക്ഷണം ലഭിച്ചു. കാർഷിക വിപ്ലവം ചരിത്രത്തിലെ ഏറ്റവും വലിയ ചതിവായിരുന്നു.

ആരായിരുന്നു ഉത്തരവാദി? രാജാക്കന്മാരല്ല, പുരോഹിതന്മാരല്ല, കച്ചവടക്കാരല്ല. കുറ്റവാളികൾ ഏതാനും സസ്യ സ്പീഷിസുകളാണ്, ഗോതമ്പ്, അരി, ഉരുളക്കിഴങ്ങ് എന്നിവ ഉൾപ്പെടെ. ഈ സസ്യങ്ങൾ ഹോമോ സാപിയൻസിനെ വരുതിയിലാക്കി, മറിച്ചല്ല സംഭവിച്ചത്.

ഗോതമ്പിന്റെ വീക്ഷണകോണിൽ നിന്നുകൊണ്ട് കാർഷിക വിപ്ല വത്തെ കുറിച്ചു ഒരു നിമിഷം ചിന്തിച്ചുനോക്കുക. പതിനായിരം വർഷങ്ങൾക്കു മുമ്പ് ഗോതമ്പ് വെറും ഒരു വന്യമൃണം ആയിരുന്നു, അനേകം പുല്ലുകളിൽ ഒന്ന്, പശ്ചിമേഷ്യയിലെ ചെറിയ ഒരു മേഖലയിൽ മാത്രം നിലനിന്നത്. പെട്ടെന്ന്, ഹസ്വമായ ഏതാനും സഹൂസാബ്ദങ്ങൾക്കുള്ളിൽ, അത് ലോകമാകമാനം വളരുന്നുണ്ടായിരുന്നു. അതിജീവനത്തിന്റെയും പ്രത്യുത്പാദനത്തിന്റെയും അടിസ്ഥാന

പരിണാമ മാനദണ്ഡങ്ങൾ പ്രകാരം, ഗോതമ്പ് ഭൂമിയുടെ ചരിത്രത്തിലെ ഏറ്റവും വിജയകരമായ ഒരു സസ്യമായിത്തീർന്നു. വടക്കെ അമേരിക്കയിലെ സമതലങ്ങൾ പോ ലുള്ള സ്ഥലത്ത് (അവിടെ 10,000 വർഷം മുമ്പ് ഒരൊറ്റ ഗോതമ്പു പുൽക്കൊടി പോലും വളരുന്നുണ്ടായിരുന്നില്ല) ഇന്ന് നിങ്ങൾക്ക് മറ്റൊരു സസ്യത്തെയും കണ്ടുമുട്ടാൻ കഴിയാതെ നൂറുകണക്കിനു കിലോമീറ്ററുകൾ നടന്നുപോകാൻ കഴിയും. ലോകമാകെ, ഭൂഗോളത്തിന്റെ പ്രതലത്തിൽ 2.25 ദശലക്ഷം ചതുരശ്ര കിലോമീറ്ററുകൾ ഗോതമ്പു വ്യാപിച്ചിരിക്കുന്നു. അത് ബ്രിട്ടന്റെ വലിപ്പത്തിന്റെ പത്ത് ഇരട്ടിയാണ്. ഈ പുല്ല് അതിന്റെ അപ്രധാനമായ സ്ഥാനത്തിൽ നിന്ന് സർവസാധാരണമായത് എങ്ങനെയാണ്?

ഹോമോ സാപിയൻസിനെ തങ്ങളുടെ നേട്ടത്തിനു വേണ്ടി ഉപയോ ഗപ്പെടുത്തിക്കൊണ്ടാണ് ഗോതമ്പ് അത് സാധിച്ചെടുത്തത്. ഈ ആൾക്കു രങ്ങ് വേട്ടയാടിയും ശേഖരിച്ചും 10,000 വർഷം മുമ്പുവരെ ഏറെക്കുറെ സുഖമായ ജീവിതം നയിക്കുകയായിരുന്നു. അപ്പോൾ അവർ ഗോതമ്പു കൃഷി ചെയ്യുന്നതിൽ കൂടുതൽ കൂടുതൽ യത്നം നിക്ഷേപിച്ചുതുടങ്ങി. ഏതാനും സഹസാബ്ദങ്ങൾക്കുള്ളിൽ, ലോകത്തിന്റെ പല ഭാഗങ്ങളി ലുമുള്ള മനുഷ്യർ പ്രഭാതം മുതൽ പ്രദോഷം വരെ ഗോതമ്പുസസ്യത്ത പരിപാലിക്കുന്നതിനു മാത്രം സമയം ചെലവഴിച്ചു. അത് എളുപ്പമായി രുന്നില്ല. ഗോതമ്പിന് അവരിൽ ഏറെപ്പേരെ വേണ്ടിയിരുന്നു. ഗോതമ്പിന് പാറകളും കല്ലുകളും ഇഷ്ടമല്ല, അതുകൊണ്ട് വയൽ വൃത്തിയാക്കി സാപിയൻസ് നടുവൊടിച്ചു. അതിന്റെ സ്ഥലവും വെള്ളവും പോഷണങ്ങളും വേറെയൊരു ചെടിയും കൈയ്യേറുന്നത് ഗോതമ്പ് ഇഷ്ടപ്പെട്ടില്ല, അതിനാൽ പുരുഷന്മാരും സ്ത്രീകളും ദിവസം മുഴുവൻ പൊരിവെയി ലത്തു പണിചെയ്തു. ഗോതമ്പിന് അസുഖമുണ്ടാകും, അതിനാൽ സാപിയൻസ് പുഴുക്കൾക്കും കീടങ്ങൾക്കും എതിരെ ജാഗരൂകരാകേണ്ട തുണ്ടായിരുന്നു. മുയലുകളും വെട്ടുക്കിളിക്കൂട്ടങ്ങളും ഗോതമ്പിനെ ആക മിച്ചു, അതുകൊണ്ട് കർഷകർ തങ്ങളുടെ കൃഷിയിടത്തിനു വേലി കെട്ടു കയും കാവൽ നില്ക്കുകയും ചെയ്തു. ഗോതമ്പിന് ദാഹമുണ്ട്, അതുകൊണ്ട് മനുഷ്യർ ജലസേചന കനാലുകൾ കുഴിക്കുകയും അതിലൂടെ വെള്ളമൊഴുക്കാനായി വലിയ തൊട്ടികളിൽ കിണറ്റിൽ നിന്നു വെള്ളംകോരി അതിലേക്ക്

ഒഴിക്കുകയും ചെയ്തു. ഗോതമ്പു വളരുന്ന പാടത്തെ പരിപോഷിപ്പിക്കുന്നതിനായി സാപിയൻസ് മൃഗങ്ങളുടെ കാഷ്ഠം ശേഖ രിക്കുകപോലുമുണ്ടായി.

അത്തരം പ്രവൃത്തികൾക്കു വേണ്ടി ഉരുത്തിരിഞ്ഞതായിരുന്നില്ല. ഹോമോ സാപിയൻസിന്റെ ശരീരം. പാറകൾ തെളിക്കുന്നതിനും വെള്ളം നിറച്ച തൊട്ടി വഹിക്കുന്നതിനും അല്ലാതെ, ആപ്പിൾ മരങ്ങളിൽ കയറുന്ന തിനും മാൻകുട്ടികളുടെ പിന്നാലെ ഓടുന്നതിനും വേണ്ടി അനുയോജ്യ മാക്കപ്പെട്ടതാണത്. മനുഷ്യരുടെ നട്ടെല്ലും കാൽമുട്ടും കഴുത്തും മുതുകും അതിനു വില നല്കി. പുരാതന അസ്ഥികൂടങ്ങളെ കുറിച്ചുള്ള പഠനം ചൂണ്ടിക്കാട്ടുന്നത് കൃഷിയിലേക്കുള്ള മാറ്റം നട്ടെല്ലിന്റെ കണ്ണിമാറ്റം, സന്ധി വാതം, ഹെർണിയ പോലെ അനേകം അസുഖങ്ങൾക്ക് കാരണമായി എന്നാണ്. അതിനെക്കാൾ, പുതിയ കൃഷിപ്പണികൾ വളരെയേറെ സമയം ആവശ്യമുള്ളതായിരുന്നതിനാൽ തങ്ങളുടെ ഗോതമ്പു പാടങ്ങൾക്കു സമീപം സ്ഥിരവാസമുറപ്പിക്കുന്നതിനു ആളുകൾ നിർബന്ധിതരായി. അതവരുടെ ജീവിതരീതിയിൽ വലിയ മാറ്റങ്ങൾ വരുത്തി. നാം ഗോതമ്പു പാകപ്പെടുത്തുകയായിരുന്നില്ല. അതു നമ്മെ പാകപ്പെടുത്തി. വളർത്തുക എന്നർത്ഥമുള്ള ഇംഗ്ലീഷ് വാക്ക് (ഡൊമെസ്റ്റിക്കേറ്റ്) വീട് എന്നർത്ഥമുള്ള ഡൊമസ് എന്ന ലത്തീൻ വാക്കിൽ നിന്നു വന്നതാണ്. ആരാണ് വീട്ടിൽ ജീവിക്കുന്നത്? ഗോതമ്പല്ല, സാപിയൻസാണ്.

ഏറെക്കുറെ നല്ലൊരു ജീവിതത്തിന്റെ സ്ഥാനത്ത് അതിനു പകരം കൂടുതൽ ദുരിതമുള്ള ജീവിതം കൈക്കൊള്ളുവാൻ ഹോമോ സാപിയൻ സിനെ ഗോതമ്പ് എങ്ങനെയാണ് ബോദ്ധ്യപ്പെടുത്തിയത്? അതിനു പകരമായി അതെന്താണ് വാഗ്ദാനം ചെയ്തത്? അതു കൂടുതൽ മെച്ചപ്പെട്ട ഒരു ഭക്ഷണക്രമം വാഗ്ദാനം ചെയ്തില്ല. ഓർമ്മിക്കുക, മനുഷ്യർ എല്ലാം ഭക്ഷിക്കുന്ന സർവഭോജിയായ ആൾക്കുരങ്ങന്മാരാണ്, അവർ ഏറെ വൈവിദ്ധ്യമുള്ള എല്ലാത്തരം ഭക്ഷണവും കഴിക്കുന്നു. കാർഷിക വിപ്ലവത്തിനു മുമ്പ് ധാന്യങ്ങൾ മനുഷ്യരുടെ ഭക്ഷണത്തിന്റെ ഒരു ചെറിയ ഭാഗം മാത്രമായിരുന്നു. ധാന്യങ്ങളെ അടിസ്ഥാനമാക്കുന്ന ഒരു ഭക്ഷണ ക്രമം ലവണങ്ങളുടെയും വിറ്റാമിനുകളുടെയും ദാരിദ്ര്യമുള്ളവയായി

രിക്കും, പല്ലുകൾക്കും മോണകൾക്കും തീർത്തും ദോഷംചെയ്യുന്നതാണ്.

ഗോതമ്പ് മനുഷ്യർക്ക് സാമ്പത്തിക സുരക്ഷിതത്വം നല്കിയില്ല. ഒരു കർഷകന്റെ ജീവിതം ഒരു വേട്ടക്കാരൻ-ശേഖരണക്കാരന്റെ ജീവിതത്തെക്കാൾ സുരക്ഷിതത്വക്കുറവുള്ളതാണ്. ഡസൻ കണക്കിനു സ്പീഷിസുകളെ ആധാരമാക്കിയാണ് ഭക്ഷണംതേടിയലയലുകാർ ജീവിച്ചത്. അതു കൊണ്ട് സൂക്ഷിച്ചുവച്ച ഭക്ഷണത്തിന്റെ ശേഖരമില്ലാതെ തന്നെ പ്രയാസവർഷങ്ങളെ അതിജീവിക്കാൻ അവർക്കു കഴിയുമായിരുന്നു. ഒരു സ്പീ ഷിസിന്റെ ലഭ്യത കുറഞ്ഞുവെങ്കിൽ, അവർക്ക് മറ്റു സ്പീഷിസുകൾ കൂടു തൽ ശേഖരിക്കുകയോ വേട്ടയാടുകയോ ചെയ്യാമായിരുന്നു. അടുത്ത കാലം വരെ കർഷക സമൂഹങ്ങൾ തങ്ങളുടെ കലോറി ആവശ്യങ്ങൾക്കായി ആശ്രയിച്ചിരുന്നത് അവർ വളർത്തിയിരുന്ന വളരെക്കുറവു മാത്രം വൈവിദ്ധ്യമുള്ള സസ്യങ്ങളെയാണ്. പല പ്രദേശങ്ങളിലും, അവർ ഗോതമ്പ്, അരി, ഉരുളക്കിഴങ്ങ് എന്നിവ പോലെ ഒരൊറ്റ വിളയിൽ മാത്രം ആശയിച്ചു. മഴ ലഭിച്ചില്ലെങ്കിൽ, വെട്ടുക്കിളിക്കൂട്ടം വന്നെത്തിയെങ്കിൽ, (പധാന സ്പീഷിസിനെ ഒരു പൂപ്പൽ ബാധിച്ചുവെങ്കിൽ, കൃഷിക്കാർ ആയിരക്കണക്കിനും ദശലക്ഷക്കണക്കിനും മരിച്ചുവീണു.

മനുഷ്യരുടെ അതിക്രമങ്ങൾക്ക് എതിരെയും ഗോതമ്പ് സംരക്ഷണം ഉറപ്പുനല്കിയില്ല. ആദ്യകാല കൃഷിക്കാർ കുറഞ്ഞപക്ഷം തങ്ങളുടെ ഭക്ഷണം തേടിയലയലുകാരായ പൂർവികരെപ്പോലെയെങ്കിലും അക്രമ സ്വഭാവമുള്ളവരായിരുന്നു. അതിനെക്കാൾ കൂടുതൽ അക്രമസ്വഭാവമുള്ള വരായിരിക്കുന്നതിനാണ് സാദ്ധ്യത. കർഷകർക്ക് കൂടുതൽ സ്വത്തുവക കളുണ്ട്, കൃഷിക്ക് ഭൂമി ആവശ്യവുമാണ്. കൊള്ളക്കാരായ അയല്ക്കാർക്ക് കൈവശമാകത്തക്ക വിധത്തിൽ മേച്ചിൽ നിലം നഷ്ടപ്പെടുക എന്നാൽ കഷ്ടിച്ചു കഴിഞ്ഞുകൂടുന്ന നിലയിൽ നിന്നു പട്ടിണിയിലേക്കു നീങ്ങുക എന്നാണർത്ഥം. അതുകൊണ്ടു ഉദാസീനതയോ വിട്ടുവീഴ്ചയോ കാട്ടാൻ കഴിയുന്നതല്ല. ഭക്ഷണംതേടിയലയുന്നവരുടെ ഒരു സംഘത്തോടു കുറെക്കൂടി ശക്തരായ ഒരു പ്രതിയോഗി ബലംപ്രയോഗിക്കാൻ തുടങ്ങിയാൽ, അവർക്കു അവിടെനിന്നു മാറിപ്പോകാൻ കഴിയുമായിരുന്നു. അതു പ്രയാ സവും

അപകടകരവുമാണ്, എന്നാൽ അത് സാദ്ധ്യമായിരുന്നു. ശക്ത നായ ഒരു ശത്രു ഒരു കർഷക ഗ്രാമത്തെ ഭീഷണിപ്പെടുത്തുമ്പോൾ പിന്മാറിയാൽ, വയലുകളും വീടുകളും ധാന്യപ്പുരകളും ഉപേക്ഷിച്ചു പിന്മാറുക എന്നാണതിന്റെ അർത്ഥം. പല അവസരങ്ങളിലും, ഇത് അഭ യാർത്ഥികളെ പട്ടിണിയിലേക്ക് തള്ളിവിടുന്നു. കർഷകർ, അതിനാൽ, അതേസ്ഥലത്തു തന്നെ തുടരുന്നതിനും കയ്പുനിറഞ്ഞ അന്ത്യം വരെ പോരാടുന്നതിനും ശ്രമിച്ചു.

ഗ്രാമത്തിനും ഗോത്രത്തിനും അപ്പുറത്തു രാഷ്ട്രീയ ചട്ടക്കൂടുകൾ ഇല്ലാത്ത ലളിതമായ കർഷക സമൂഹങ്ങളിൽ, മരണങ്ങളുടെ 15 ശത മാനത്തോളം (പുരുഷന്മാരുടെ മരണത്തിൽ 25 ശതമാനം) മനുഷ്യരുടെ അക്രമം മൂലം സംഭവിച്ചു എന്നു പല ആന്ത്രപ്പോളജിക്കൽ, ആർക്കി യോളജിക്കൽ പഠനങ്ങൾ സൂചിപ്പിക്കുന്നു. സമകാലിക ന്യൂഗിനിയയിൽ, ഡാനി എന്ന ഒരു കാർഷിക ഗോത്ര സമൂഹത്തിൽ പുരുഷന്മാരുടെ മരണത്തിൽ 30 ശതമാനത്തിനും മറ്റൊരു കാർഷിക ഗോത്രമായ എങ്ഗയിൽ 35 ശതമാനത്തിനും കാരണമാകുന്നത് അക്രമമാണ്. ഇക്വഡോറിൽ, ഒരുപക്ഷേ മുതിർന്ന വാവോരാനികളിലെ 50 ശതമാനം മറ്റൊരു മനു ഷ്യന്റെ കൈകളാൽ അക്രമമരണത്തിന് വിധേയരാകുന്നു! കാലക്രമത്തിൽ, കുറെക്കൂടി വലിപ്പമുള്ള സാമൂഹ്യ ചട്ടക്കൂടുകളുടെ - നഗരങ്ങൾ, രാജ്യങ്ങൾ, രാഷ്ട്രങ്ങൾ — വികാസത്തിലൂടെ മനുഷ്യരുടെ അക്രമങ്ങളെ നിയന്ത്രിക്കാൻ കഴിഞ്ഞു. എന്നാൽ അത്തരം വലുതും ഫലപ്രദവുമായ രാഷ്ട്രീയ ഘടനകൾ നിർമ്മിക്കുന്നതിന് ആയിരക്കണക്കിനു വർഷങ്ങൾ വേണ്ടിവന്നു.

ആദ്യ കർഷകർക്ക് ഗാമത്തിലെ ജീവിതം കാട്ടുമൃഗങ്ങൾ, മഴ, തണുപ്പ് എന്നിവയിൽ നിന്നുള്ള മെച്ചപ്പെട്ട സംരക്ഷണം പോലെ കുറെ നേട്ടങ്ങൾ നല്കുകയുണ്ടായി. എങ്കിലും ശരാശരി വ്യക്തിക്ക്, കൂടുതൽ നേരിടേണ്ടിവന്നത് നേട്ടങ്ങളെക്കാൾ കോട്ടങ്ങളായിരുന്നു. ഇന്നത്തെ സമ്പന്ന സമൂഹങ്ങളിലെ ആളുകൾക്ക് അതു മനസ്സിലാക്കാൻ പ്രയാസ മുണ്ട്. നാം സമൃദ്ധിയും സുരക്ഷയും അനുഭവിക്കുന്നതിനാൽ, നമ്മുടെ സമൃദ്ധിയും സുരക്ഷിതത്വവും കെട്ടിയുയർത്തിയിരിക്കുന്നത് കാർഷിക വിപ്ലവമെന്ന അടിസ്ഥാനത്തിനു മേൽ ആയതിനാലും, കാർഷിക വിപ്ലവം അത്ഭുതകരമായ മെച്ചപ്പെടൽ

ആയിരുന്നുവെന്നു നാം കണക്കുകൂട്ടുന്നു. എന്നാൽ ഇന്നത്തെ കാഴ്ചപ്പാടുകൊണ്ടു ചരിത്രത്തിലെ ആയിരക്കണക്കിനു വർഷങ്ങളെ ന്യായം വിധിക്കുന്നതു തെറ്റായിരിക്കും. ചൈനയിൽ ഒന്നാം നൂറ്റാണ്ടിൽ തന്റെ പിതാവിന്റെ വിളകൾ നശിച്ചതിനാൽ പോഷണക്കുറവുമൂലം മരിക്കുന്ന ഒരു പെൺകുട്ടിയുടേതായിരിക്കും കുറെക്കൂടി പ്രാതിനിധ്യമുള്ള കാഴ്ചപ്പാട്. "പോഷണക്കുറവുമൂലം ഞാൻ മരിച്ചു കൊണ്ടിരിക്കുകയാണ്, എന്നാൽ രണ്ടായിരം വർഷം കഴിയുമ്പോൾ, ഭക്ഷിക്കുന്നതിനും എയർകണ്ടീഷൻ ചെയ്ത വീട്ടിൽ താമസിക്കുന്ന തിനും തക്കവണ്ണം സമൃദ്ധി ഉണ്ടായിരിക്കും, അതുകൊണ്ട് എന്റെ ദുരിതം വിലയേറിയ ഒരു ത്യാഗമാണ്,' എന്ന് അവൾ പറയുമോ?



*12. ന്യൂഗിനിയയിൽ രണ്ടു കാർഷിക സമൂഹങ്ങൾ തമ്മിലുള്ള ഗോതയുദ്ധം (1960). കാർഷിക വിപ്ലവത്തെ തുടർന്നുള്ള ആയിരക്കണക്കിനു വർഷങ്ങളിൽ അത്തരം രംഗങ്ങൾ വ്യാപകമായിരുന്നിരിക്കണം.*

അപ്പോൾപ്പിന്നെ, പോഷണക്കുറവുള്ള ആ ചൈനക്കാരി പെൺകുട്ടി ഉൾപ്പെടെയുള്ള ഗോതമ്പ് കർഷകർക്ക് നല്കിയത് എന്താണ്? വ്യക്തികൾ എന്ന നിലയിൽ ആളുകൾക്ക് അതു യാതൊന്നും നല്കിയില്ല. എങ്കിലും ഒരു സ്പീഷിസ് എന്ന

നിലയിൽ ഹോമോ സാപിയൻസിന് അത് ചില തൊക്കെ നല്കുകയുണ്ടായി. ഗോതമ്പു കൃഷി ചെയ്യുമ്പോൾ ഒരു നിശ്ചിത അളവിലുള്ള ഭൂമിയിൽ നിന്നു കൂടുതൽ ഭക്ഷണം ലഭിക്കുന്നു, അങ്ങനെ ഹോമോ സാപിയൻസിന് അതിവേഗത്തിൽ വംശവർദ്ധനയുണ്ടാകുന്ന തിനു കാരണമായി. ആളുകൾ കാട്ടുസസ്യങ്ങൾ ശേഖരിക്കുകയും കാട്ടു മൃഗങ്ങളെ വേട്ടയാടുകയും ചെയ്തിരുന്ന 13,000 ബിസിയോടടുത്ത്, പാലസ്തീനിലെ യെരിഹോ മരുപ്പച്ചയുടെ ചുറ്റുമുള്ള പ്രദേശത്തിന് ഏറി വന്നാൽ പുലർത്താൻ കഴിയുമായിരുന്നത് ഏറെക്കുറെ ആരോഗ്യവും പോഷണവുമുള്ള 100 പേരോളമടങ്ങുന്ന അലഞ്ഞുതിരിയുന്ന ഒരു സംഘത്തെയാണ്. കാട്ടുചെടികൾ ഗോതമ്പുവയലുകൾക്കു വഴിമാറിക്കൊടുത്തി രുന്ന 8500 ബിസിയോടടുത്ത്, ആ മരുപ്പച്ച വലിയ, എന്നാൽ തിങ്ങിപ്പാർക്കുന്ന, 1000 പേരടങ്ങുന്ന ഒരു ഗ്രാമത്തെ പോറ്റിപ്പുലർത്തി, ആ ആളുകൾ രോഗങ്ങളാലും പോഷണക്കുറവിനാലും കൂടുതൽ ദുരിതമനുഭവിച്ചു.

പരിണാമത്തിന്റെ കറൻസി പട്ടിണിയോ വേദനയോ അല്ല, പിന്നെയോ ഡിഎൻഎ ഹെലിക്സ്സുകളുടെ പകർപ്പുകളാണ്. ഒരു കമ്പനിയുടെ സാമ്പത്തിക വിജയത്തിന്റെ അളവിനെ അതിന്റെ ജീവനക്കാരുടെ സന്തോഷത്തിന്റെ അളവുകൊണ്ടല്ലാതെ അതിന്റെ ബാങ്കക്കൗണ്ടിലുള്ള ഡോളറു കളുടെ എണ്ണംകൊണ്ട് അളക്കുന്നതുപോലെ, ഒരു സ്പീഷിസിന്റെ പരി ണാമ വിജയം അളക്കപ്പെടുന്നത് അതിന്റെ ഡിഎൻഎയുടെ പകർപ്പുകൾ കൊണ്ടാണ്. ഡിഎൻഎ പകർപ്പുകൾ ഒന്നും അവശേഷിക്കുന്നില്ലെങ്കിൽ, ആ സ്പീഷിസിനു വംശനാശം സംഭവിച്ചിരിക്കുന്നു, പണം ബാക്കിയി ല്ലാത്ത കമ്പനി പാപ്പരാകുന്നതു പോലെ. ഒരു സ്പീഷിസിനു അനേകം ഡിഎൻഎ കോപ്പികൾ അവകാശപ്പെടാൻ കഴിയുമെങ്കിൽ, അതൊരു വിജയമാണ്, ആ സ്പീഷിസ് തഴച്ചുവളരുന്ന അവസ്ഥയിലാണ്. അത്തരം ഒരു കാഴ്ചപ്പാടിൽ, 1000 പകർപ്പുകൾ 100 പകർപ്പുകളെക്കാൾ മെച്ചമാണ്. കാർഷിക വിപ്ലവത്തിന്റെ സാരം അതാണ്: വഷളായ സാഹചര്യങ്ങളിലും കൂടുതൽ ആളുകളെ നിലനിർത്തുന്നതിനുള്ള കഴിവ്.

എങ്കിലും വ്യക്തികൾ എന്തിനുവേണ്ടിയാണ് ഈ പരിണാമ കണക്കുകൂട്ടലിനെ ശ്രദ്ധിക്കേണ്ടത്? ഹോമോ സാപിയൻസ് ജീനുകളുടെ പകർപ്പുകളുടെ എണ്ണം വർദ്ധിപ്പിക്കുന്നതിനു വേണ്ടി

മാത്രം സുബോധ മുള്ള ഏതെങ്കിലും വ്യക്തി അവന്റെയോ അവളുടെയോ ജീവിതനിലവാരം താഴ്ത്തുന്നത് എന്തിനുവേണ്ടിയാണ്? ആരും ആ ഏർപ്പാട് അംഗീകരിച്ച തല്ല: കാർഷിക വിപ്ലവം ഒരു കെണി ആയിരുന്നു.

## ആഡംബര കെണി

കൃഷിയുടെ ആവിർഭാവം നൂറ്റാണ്ടുകളും സഹസ്രാബ്ദങ്ങളുമെടുത്ത് വളരെ പതുക്കെ സംഭവിച്ച ഒരു കാര്യമാണ്. കൂണുകളും കായകളും ശേഖരിക്കുകയും മാനിനെയും മുയലിനെയും വേട്ടയാടുകയും ചെയ്ത ഹോമോ സാപിയൻസിന്റെ ഒരു സംഘം ഒരു സ്ഥിരഗ്രാമത്തിൽ പെട്ടെന്നു വാസമുറപ്പിക്കുകയും വയൽ ഉഴുകുകയും ഗോതമ്പു വിതയ്ക്കുകയും സമീപത്തെ നദിയിൽ നിന്നും വെള്ളം കൊണ്ടുവരികയും ആയിരുന്നില്ല. മാറ്റം ഘട്ടങ്ങളായി സംഭവിച്ചു, ഓരോന്നും ദൈനംദിന ജീവിതത്തിൽ ചെറിയ വ്യതിയാനം മാത്രം വരുത്തി.

ഹോമോ സാപിയൻസ് പൂർവേഷ്യയിൽ 70,000 വർഷം മുമ്പ് എത്തി. അടുത്ത 50,000 വർഷം നമ്മുടെ പൂർവികർ അവിടെ കൃഷി ഇല്ലാതെ സമൃദ്ധമായി. ആ പ്രദേശത്തെ മനുഷ്യ ജനസംഖ്യയെ പോറ്റിപ്പുലർത്താൻ അവിടുത്തെ പ്രകൃതിവിഭവങ്ങൾ മതിയാകുമായിരുന്നു. സമൃദ്ധിയുടെ കാലങ്ങളിൽ, പെണ്ണ് നേരത്തെ വയസ്സറിയിക്കുന്നു, അവർ ഗർഭിണിയാ കാനുള്ള സാദ്ധ്യത കൂടുതലാണ്. പ്രയാസ കാലങ്ങളിൽ, വയസ്സറിയിക്കുന്നത് താമസിച്ചാണ്, (പത്യത്പാദനം കുറയുകയും ചെയ്യുന്നു.

പ്രകൃതിയുടെ ഈ ജനസംഖ്യാ നിയന്ത്രണ രീതിയോടു ചേർന്നു പോകുന്നതായിരുന്നു സാംസ്കാരിക സംവിധാനങ്ങൾ. വളരെ പതുക്കെ നീങ്ങുന്നവരും കൂടുതൽ ശ്രദ്ധ ആവശ്യമായവരുമായ കുഞ്ഞുങ്ങളും ചെറിയ കുട്ടികളും അലഞ്ഞുതിരിയുന്ന ഭക്ഷണം തേടിയലയലുകാർക്ക് ഒരു ഭാരമായിരുന്നു. തങ്ങളുടെ കുട്ടികൾ തമ്മിലുള്ള അകലം മൂന്നും നാലും വർഷങ്ങളാക്കാൻ ആളുകൾ ശ്രമിച്ചു. തങ്ങളുടെ കുട്ടികൾക്ക് ദിവസത്തിന്റെ എല്ലാ നേരങ്ങളിലും കുറെ പ്രായമാകുന്നതുവരെയും മുല് കുടിപ്പിച്ചുകൊണ്ടു സ്ത്രീകൾ അക്കാര്യം ഉറപ്പുവരുത്തുന്നു. (ദിവസം മുഴുവൻ

മുലകുടിപ്പിക്കുന്നവർ ഗർഭിണിയാകാനുള്ള സാദ്ധ്യത കുറയുന്നു. പൂർണ്ണമോ ഭാഗികമോ ആയ ലൈംഗികവർജ്ജനം (സാംസ്കാരിക നിരോ ധനങ്ങളുടെ പിന്തുണയോടെ), ഗർഭം അലസിപ്പിക്കൽ, വല്ലപ്പോഴും ശിശു ഹത്യ എന്നിവയായിരുന്നു മറ്റു മാർഗ്ഗങ്ങൾ.

ഈ നീണ്ട സഹസ്രാബ്ദങ്ങളിൽ ആളുകൾ വല്ലപ്പോളും ഗോതമ്പു ധാന്യം തിന്നു, എന്നാൽ അതവരുടെ ഭക്ഷണക്രമത്തിന്റെ ഒരു അപ്രധാന ഘടകം മാത്രമായിരുന്നു. ഏതാണ്ട് 18,000 വർഷം മുമ്പ്, അവസാന ഐസ് യുഗം കഴിഞ്ഞ് ആഗോള താപനത്തിന്റെ ഒരു കാലഘട്ടത്തിനു തുടക്ക മായി. താപനില കൂടുന്നതോടെ, മഴയും വർദ്ധിച്ചു. പുതിയ കാലാവസ്ഥ പശ്ചിമേഷ്യൻ ഗോതമ്പിനും മറ്റു ധാന്യങ്ങൾക്കും പറ്റിയതായിരുന്നു, അങ്ങനെ അവ വർദ്ധിക്കുകയും വ്യാപിക്കുകയും ചെയ്തു. ആളുകൾ കൂടുതൽ ഗോതമ്പു കഴിച്ചു തുടങ്ങി. അങ്ങനെ അവർ മനഃപൂർവമല്ലാതെ അതിന്റെ വളർച്ച വ്യാപകമാക്കി. പാറ്റുകയും പൊടിക്കുകയും പാകം ചെയ്യുകയും ചെയ്യാതെ വന്യധാന്യങ്ങൾ ഭക്ഷിക്കുന്നതു പ്രയാസമായി രുന്നതിനാൽ, അവ ശേഖരിച്ച ആളുകൾ തങ്ങളുടെ താല്ക്കാലിക താമസ സ്ഥലത്തേക്കു കൊണ്ടുപോകുകയും ഒരുക്കുകയും ചെയ്തു.

മനുഷ്യർ വനങ്ങളും കുറ്റിക്കാടുകളും തീയിട്ടു തെളിച്ചപ്പോൾ, അതും ഗോതമ്പിനു സഹായമായി. തീയിൽ വൃക്ഷങ്ങളും ചെടികളും നശിച്ചു, ഗോതമ്പിനും മറ്റു പുല്ലിനും വളരാൻ സാഹചര്യമായി ധാരാളം സൂര്യ പ്രകാശവും വെള്ളവും പോഷണങ്ങളും ലഭിച്ചു. ഗോതമ്പു തികച്ചും സമൃദ്ധമായിത്തീർന്ന സ്ഥലങ്ങളിൽ, വേട്ടമൃഗങ്ങളും ഭക്ഷണസാധനങ്ങളും ധാരാളമായുണ്ടായിരുന്നയിടത്ത്, മനുഷ്യരുടെ സംഘങ്ങൾക്ക് ക്രമേണ തങ്ങളുടെ നാടോടി ജീവിതരീതി ഉപേക്ഷിക്കാനും ഋതുഭേദ വാസസ്ഥാ നങ്ങളിലും സ്ഥിരം വാസകേന്ദ്രങ്ങളിലും പോലും വാസമുറപ്പിക്കാനും കഴിയുമായിരുന്നു.

തുടക്കത്തിൽ അവർ കൊയ്ത്ത്തിന്റെ സമയത്ത് നാലാഴ്ചത്തേക്ക് താമസിച്ചുകാണണം. ഒരു തലമുറയ്ക്കു ശേഷം, ഗോതമ്പു ചെടികൾ വർദ്ധിക്കുകയും വ്യാപിക്കുകയും ചെയ്തതനുസരിച്ച്, കൊയ്ത വാസം അഞ്ചാഴ്ച നീണ്ടു കാണണം, പിന്നെ ആറാഴ്ച, ഒടുവിൽ അതു സ്ഥിര വാസസ്ഥലമായിക്കഴിഞ്ഞിരിക്കണം. പശ്ചിമേഷ്യയിൽ ഉടനീളം, പ്രത്യേ കിച്ചും ലെവന്റിൽ അത്തരം ആവാസകേന്ദ്രങ്ങളുടെ

തെളിവു ലഭ്യമായിട്ടുണ്ട്. 12,500 ബിസി മുതൽ 9500 ബിസി വരെ നതുഫിയൻ സംസ്കാരം നിലനിന്ന പ്രദേശമാണ് ലെവന്റ്. ഡസൻ കണക്കിനു വന്യസ്പീഷിസു കളെ ഭക്ഷിച്ചു ജീവിച്ച വേട്ടക്കാർ-ശേഖരണക്കാരാണ് നതുഫിയൻമാർ, എന്നാൽ അവർ സ്ഥിരവാസകേന്ദ്രങ്ങളിൽ ജീവിക്കുകയും അവരുടെ സമയത്തിലേറെയും കേന്ദ്രീകൃതവും വ്യാപകവുമായ ശേഖരണത്തിനു വേണ്ടി ഉപയോഗപ്പെടുത്തുകയും ചെയ്തു. അവർ കല്ലുകൊണ്ടുള്ള വീടു കളും ധാന്യപ്പുരകളും (കളപ്പുരകൾ) പണിതു. ആവശ്യസമയത്തു ഉപ് യോഗിക്കുന്നതിനു വേണ്ടി അവർ ധാന്യങ്ങൾ ശേഖരിച്ചു സൂക്ഷിച്ചു. വന്യ ഗോതമ്പു കൊയ്തെടുക്കുന്നതിനുള്ള കല്ല് അരിവാൾ, അത് അരച്ചെടുക്കാനുള്ള അരകല്ലുകളും അമ്മിക്കല്ലുകളും പോലെ പുതിയ ആയുധങ്ങൾ എന്നിവ അവർ കണ്ടുപിടിച്ചു.

9500 ബിസിക്കു ശേഷമുള്ള വർഷങ്ങളിൽ, നതുഫിയന്മാരുടെ പിൻ മുറക്കാർ തുടർന്നും ധാന്യങ്ങൾ ശേഖരിക്കുകയും ഒരുക്കിയെടുക്കു കയും ചെയ്തു. എന്നാൽ അവർ അവ കൂടുതൽ വിശദമായ രീതികളിൽ കൃഷിചെയ്തു തുടങ്ങുകയും ചെയ്തു. വന്യധാന്യങ്ങൾ ശേഖരിക്കുമ്പോൾ അവർ തങ്ങൾക്കു ലഭിച്ചവയിൽനിന്നു ഒരു ഭാഗം മാറ്റിവയ്ക്കുന്ന തിനു ശ്രദ്ധിച്ചു, അടുത്ത ഋതുവിൽ വയലിൽ വിതയ്ക്കുന്നതിന്. മണ്ണിൽ കുറച്ചു ആഴത്തിൽ നടുന്നതിലൂടെ മണ്ണിനു പുറത്തു വിത്തു വിതറുന്ന തിനെക്കാൾ കൂടുതൽ വിളവു ലഭിക്കുന്നുവെന്നു അവർ കണ്ടെത്തി. അതുകൊണ്ടു അവർ കിളയ്ക്കാനും ഉഴുവാനും തുടങ്ങി. ക്രമേണ പാടത്തെ കള പറിച്ചുമാറ്റുന്നതിനും പരാന്നഭോജികളിൽ നിന്നു വിളകളെ സംരക്ഷിക്കുന്നതിനും വെള്ളവും വളവും അവയ്ക്കു നല്കുന്നതിനും അവർ ആരംഭം കുറിച്ചു. ധാന്യക്കുപ്പിയിലേക്കു കൂടുതൽ യത്നം തിരിച്ചുവിട്ടതിനാൽ, അവർക്കു വന്യസ്പീഷിസുകൾ ശേഖരിക്കുന്നതിനും വേട്ടയാടുന്നതിനും ലഭിച്ച സമയം കുറവായിരുന്നു. ഭക്ഷണം തേടിയല യുന്നവർ കർഷകരായിത്തീർന്നു.

വന്യഗോതമ്പു ശേഖരിക്കുന്ന സ്ത്രീയിൽ നിന്നു ഗോതമ്പു കൃഷി ചെയ്യുന്ന സ്ത്രീയിലേക്കുള്ള വേർതിരിവെന്നു പറയാവുന്ന ഒരൊറ്റ ചുവട് ഇല്ലതന്നെ. അതുകൊണ്ടു കൃഷിയിലേക്കുള്ള നിർണ്ണായക മാറ്റം കൃത്യ മായി എന്നു സംഭവിച്ചുവെന്നു പറയുക

പ്രയാസമാണ്. എന്നാൽ, 8500 ബിസിയോടെ, പശ്ചിമേഷ്യയിൽ അങ്ങിങ്ങ് യെരിപ്പോ പോലെയുള്ള സ്ഥിരഗാമങ്ങൾ നിലനിന്നു, അവിടുത്തെ നിവാസികൾ തങ്ങളുടെ സമ യത്തിന്റെ മിക്കഭാഗവും ഏതാനും വളർത്തു സ്പീഷിസുകളെ കൃഷി ചെയ്യുന്നതിനു ചെലവഴിച്ചു.

സ്ഥിരമായ ഗ്രാമങ്ങളിലേക്കുള്ള നീക്കത്തിനും ഭക്ഷണവസ്തുക്ക ളുടെ വർദ്ധനവിനും ഒപ്പം, ജനസംഖ്യ വർദ്ധിച്ചുതുടങ്ങി. നാടോടി ജീവിത രീതി ഉപേക്ഷിച്ചതു മൂലം സ്ത്രീകൾക്ക് എല്ലാ വർഷവും ഓരോ കുഞ്ഞിനു ജന്മം നല്കാമെന്നായി. കുറെക്കൂടി മുമ്പു കുട്ടികളുടെ മുലകുടി നിർത്തി - അവർക്കിപ്പോൾ കുറുക്കും കഞ്ഞിയും കൊടുക്കാം. വയലിൽ പണി ചെയ്യുന്നതിനു കൂടുതൽ ആളുകളെ ആവശ്യമുണ്ട്. എന്നാൽ കൂടുതൽ വായകൾ അധികം വന്ന ഭക്ഷ്യവസ്തുക്കളെ അകത്താക്കി. അപ്പോൾ പിന്നെ കൂടുതൽ സ്ഥലത്തു കൃഷി ചെയ്യേണ്ടിവന്നു. രോഗസാന്നിദ്ധ്യ മുള്ള വാസകേന്ദ്രങ്ങളിൽ ജീവിച്ചുതുടങ്ങിയതിനാൽ, കുട്ടികൾക്കു കൂടു തൽ ധാന്യവും കുറവു മുലപ്പാലും നല്കിത്തുടങ്ങിയതിനാൽ, ഓരോ കുട്ടിയും കുറുക്കിനു വേണ്ടി കൂടുതൽ കൂടുതൽ സഹോദരങ്ങളുമായി മത്സരിക്കേണ്ടിവന്നതിനാൽ, ശിശുമരണനിരക്ക് വർദ്ധിച്ചു. മിക്ക കാർഷിക സമൂഹങ്ങളിലും മൂന്നു കുട്ടികളിൽ ഒരാൾ വീതം ഇരുപതു വയസെത്തുന്നതിനു മുമ്പു മരണമടഞ്ഞു.

കാലം ചെല്ലുന്തോറും, "ഗോതമ്പുമായുള്ള വിലപേശൽ' കൂടുതൽ കൂടുതൽ ഭാരമായിത്തീർന്നു. കുഞ്ഞുങ്ങൾ കൂട്ടമായി മരണമടഞ്ഞു, മുതിർന്നവർ തങ്ങളുടെ നെറ്റിയിലെ വിയർപ്പിന്റെ ഫലമായി അപ്പം തിന്നു. 8500 ബിസിയിൽ യെരിപ്പോയിൽ ജീവിച്ച ശരാശരി വ്യക്തി 9500 ബിസിയിലെയോ 13,000 ബിസിയിലെയോ യെരിഹോയിലെ ശരാശരി വ്യക്തി യെക്കാൾ കാഠിന്യമേറിയ ഒരു ജീവിതം നയിച്ചു. എന്നാൽ എന്താണു സംഭവിക്കുന്നതെന്നു ആരും മനസ്സിലാക്കിയില്ല. ഓരോ തലമുറയും മുൻ തലമുറയെ പോലെ ജീവിച്ചു, കാര്യങ്ങൾ ചെയ്യുന്ന രീതിയിൽ അവിടെ യും ഇവിടെയും ചെറിയ മാറ്റങ്ങൾ മാത്രം വരുത്തി. വൈരുദ്ധ്യമെന്നു പറയട്ടെ, മാറ്റങ്ങളുടെയും മെച്ചപ്പെടുത്തലിന്റെയും ശ്രണി (അവയിൽ ഓരോന്നും ജീവിതം സുഗമമാക്കാൻ ഉദ്ദേശിച്ചുള്ളതായിരുന്നു) ആ കർഷ കരുടെ കഴുത്തിൽ

ഭാരമുള്ള കല്ലുകൾ ചേർത്തുവയ്ക്കുന്നതുപോലെ ആയിത്തീർന്നു.

വളരെ നിർണ്ണായകമായ കണക്കുകൂട്ടലിൽ ആളുകൾ അത്രമാത്രം തെറ്റു വരുത്തിയത് എന്തുകൊണ്ടാണ്? ചരിത്രത്തിൽ ഉടനീളം ആളുകൾ തെറ്റായി കണക്കുകൂട്ടലുകൾ നടത്തിയ അതേ കാരണം തന്നെ. തങ്ങളുടെ തീരുമാനങ്ങളുടെ അനന്തരഫലങ്ങൾ പൂർണ്ണമായി അളന്നുമനസ്സി ലാക്കുന്നതിനു ആളുകൾക്കു കഴിഞ്ഞില്ല. ഒരല്പം കൂടുതൽ ജോലി ചെയ്യുന്നതിനു അവർ തീരുമാനിച്ചപ്പോളൊക്കെയും, ആളുകൾ ഇങ്ങനെ ചിന്തിച്ചു, "അതെ, ഞങ്ങൾ കൂടുതൽ കഠിനമായി അദ്ധ്വാനിക്കേണ്ടി വന്നേക്കാം. എന്നാൽ കൊയ്ത്ത്തു വളരെയുണ്ടാകും! ക്ഷാമകാലത്തക്കുറിച്ച് ഇനിയും ഞങ്ങൾക്കു ആകുലപ്പെടേണ്ടി വരില്ല. ഞങ്ങളുടെ കുഞ്ഞുങ്ങൾ ഒരിക്കലും വിശപ്പുകൊണ്ടു തളർന്നുറങ്ങുകയില്ല.' അതിൽ കാര്യമുണ്ട്. നിങ്ങൾ കൂടുതൽ അദ്ധ്വാനിക്കുകയാണെങ്കിൽ നിങ്ങൾക്ക് മെച്ചപ്പെട്ട ഒരു ജീവിതം ലഭിക്കും. അതായിരുന്നു പദ്ധതി.

ആ പദ്ധതിയുടെ ആദ്യഭാഗം തടസമില്ലാതെ കടന്നുപോയി. ആളു കൾ കൂടുതൽ കഠിനമായി അദ്ധ്വാനിക്കുകതന്നെചെയ്തു. എന്നാൽ കുട്ടി കളുടെ എണ്ണം വർദ്ധിക്കുമെന്നും അതിന്റെ അർത്ഥം കൂടുതൽ ലഭിക്കുന്ന ഗോതമ്പു കൂടുതൽ കുട്ടികൾക്കായി വീതം വയ്ക്കണമെന്നതാണെന്നും ആളുകൾ മുൻകൂട്ടി കണ്ടില്ല. കൂടുതൽ കുറുക്കും കുറച്ചുമാത്രം മുലപ്പാലും കഴിച്ചു വളരുന്ന കുട്ടികൾക്കു ദുർബലമായ പ്രതിരോധ സംവി ധാനമാണ് ഉണ്ടാകുകയെന്നും സ്ഥിരവാസകേന്ദ്രങ്ങൾ പകർച്ചവ്യാധി കളുടെ കേളീരംഗം ആയിരിക്കുമെന്നും ഈ ആദ്യ കർഷകർ മനസ്സി ലാക്കിയില്ല. ഭക്ഷണത്തിന്റെ ഒരൊറ്റ ശാതസിലുള്ള തങ്ങളുടെ ആശ യത്വം വർദ്ധിപ്പിക്കുന്നതിലൂടെ തങ്ങളെത്തന്നെ കൂടുതലായി വരൾച്ചയുടെ ആക്രമണത്തിനു വിട്ടുകൊടുക്കയാണെന്നു അവർ മൂൻകൂട്ടി കണ്ടില്ല. നല്ല വർഷങ്ങളിൽ തങ്ങളുടെ നിറഞ്ഞുകവിയുന്ന കളപ്പുരകൾ കള്ളന്മാരെ യും ശത്രുക്കളെയും പ്രലോഭിപ്പിക്കുമെന്നും അങ്ങനെ തങ്ങൾക്ക് മതിലു കെട്ടേണ്ടിവരുമെന്നും കാവൽ നിൽക്കേണ്ടിവരുമെന്നും ഈ കർഷകർ കണ്ടറിഞ്ഞില്ല.

പദ്ധതി തിരിച്ചടിച്ചപ്പോൾ മനുഷ്യർ കൃഷി ഉപേക്ഷിക്കാതിരുന്നത് അപ്പോൾ എന്തുകൊണ്ടാണ്? ഭാഗികമായി, ചെറിയ മാറ്റങ്ങൾ ഒന്നിച്ചു ചേർന്നു വരുന്നതിനും

സമൂഹത്തെ മാറ്റിയെടുക്കുന്നതിനും തലമുറ കളോളം വേണ്ടിവന്നു, പക്ഷേ, അപ്പോളേക്കും തങ്ങൾ എന്നെങ്കിലും വ്യത്യസ്തമായി ജീവിച്ചു എന്ന് അവർക്ക് ഓർമ്മിക്കാൻ കഴിഞ്ഞില്ല. എന്നതാണ് കാരണം. ഭാഗികമായി, ജനസംഖ്യ വർദ്ധനവ് മനുഷ്യരുടെ വള്ളങ്ങൾ കത്തിച്ചുകളഞ്ഞു എന്നതാണ് കാരണം. ഉഴുവുന്നത് നടപ്പി ലാക്കിയതു മൂലം ഒരു ഗ്രാമത്തിലെ ജനസംഖ്യ 100-ൽ നിന്നു 110 ആയെങ്കിൽ, പഴയ നല്ല കാലങ്ങളിലേക്കു മടങ്ങിപ്പോകുന്നതിനു വേണ്ടി പട്ടിണികിടക്കാൻ തയാറുള്ളത് ഏതു പത്തു പേർ ആയിരിക്കും? ഒരു മടങ്ങിപ്പോക്ക് ഉണ്ടായിരുന്നില്ല. കെണിയുടെ പൂട്ടു വീണുകഴിഞ്ഞിരുന്നു.

കുറെക്കൂടി പ്രയാസം കുറഞ്ഞ ഒരു ജീവിതത്തിനു പിന്നാലെ പോയതു കൂടുതൽ കഷ്ടപ്പാടുകൾക്കു വഴിവച്ചു, എന്നാൽ അത് അങ്ങനെ സംഭവിച്ച അവസാന തവണയായിരുന്നില്ല. തങ്ങൾ കഠിനാ ദ്ധ്വാനം ചെയ്യുമെന്നും പണമുണ്ടാക്കുമെന്നും അങ്ങനെ 35 വയസ്സാകുമ്പോൾ ജോലി അവസാനിപ്പിച്ചു തങ്ങൾക്ക് ഇഷ്ടപ്പെട്ട കാര്യങ്ങളിൽ ഏർപ്പെടുമെന്നും ശപഥം ചെയ്ത ചെറുപ്പക്കാരായ എത്ര കോളജ് ബിരുദ ധാരികളുണ്ട്? എന്നാൽ അവർ ആ പ്രായത്തിൽ എത്തിച്ചേരുമ്പോൾ, ഭീമ മായ കടങ്ങളും സ്കൂളിൽ പഠിക്കുന്ന കുട്ടികളും രണ്ടു കാറുകളെങ്കിലും കുടുംബത്തിന് ആവശ്യമായി വരുന്ന രീതിയിൽ നഗരത്തിൽ നിന്നു അക ലെയുള്ള പാന്തങ്ങളിലെ വീടും നല്ല വീഞ്ഞാ വിദേശത്ത് ചെലവേറിയ അവധിക്കാലങ്ങളോ ഇല്ലാതെ ജീവിച്ചിട്ടു എന്തു പ്രയോജനം എന്ന തോന്നലും അവർക്ക് ഉണ്ടായിരിക്കും. എന്താണ് അവർ ചെയ്യണമെന്നു ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്, വേരുകൾ മാന്തിയെടുക്കാൻ പോകേണമോ? ഇല്ല, അവർ തങ്ങളുടെ യതനം ഇരട്ടിയാക്കുന്നു, അടിമയെപ്പോലെ വേലചെയ്യുന്നു.

ആർഭാടങ്ങൾ അവശ്യ വസ്തുക്കളായിത്തീരുകയും പുതിയ കടപ്പാടുകൾക്കു തുടക്കമിടുകയും ചെയ്യുന്നുവെന്നത് ചരിത്രത്തിന്റെ മാറ്റ മില്ലാത്ത ചുരുക്കം നിയമങ്ങളിൽ ഒന്നാണ്. ഒരു പ്രത്യേക ആർഭാടം ആളു കൾക്ക് പരിചിതമായിക്കഴിയുമ്പോൾ, അവർ അതിനെ വിലയുള്ളതായി കണക്കാക്കാതെ പോകുന്നു. പിന്നെ അവർ അതിനെ ആശ്രയിക്കുന്നു. ഒടുവിൽ അതില്ലാതെ ജീവിക്കാൻ കഴിയുകയില്ല എന്ന ഒരു ഘട്ടത്തിൽ അവർ എത്തുന്നു. നമ്മുടെ

കാലത്തെ തന്നെ പരിചിതമായ ഒരു ഉദാരണം നമുക്കെടുക്കാം. കഴിഞ്ഞ ഏതാനും ദശകങ്ങളിലായി, സമയം ലാഭിക്കാൻ സഹായിക്കുന്ന അനേകം ഉപകരണങ്ങൾ നാം കണ്ടുപിടിച്ചു. അവ (വാഷിങ് മെഷീൻ, ഡിഷ് വാഷർ, ടെലഫോൺ, മൊബൈൽ ഫോൺ, കമ്പ്യൂട്ടർ, ഇമെയിൽ) നമ്മുടെ ജീവിതം കുറെക്കൂടി ആയാസരഹിത മാക്കും എന്നാണ് നാം കരുതിയത്. മുമ്പ് ഒരു എഴുത്ത് എഴുതാനും മേൽ വിലാസം എഴുതിച്ചേർക്കാനും കവറിൽ സ്റ്റാമ്പ് ഒട്ടിക്കാനും എഴുത്തു പെട്ടിയിലേക്കു കൊണ്ടു പോകാനും വളരെയേറെ സമയം വേണ്ടി വന്നിരുന്നു. ഒരു മറുപടി ലഭിക്കുന്നതിനു ദിവസങ്ങളും ആഴ്ചകളും മാസങ്ങൾ പോലും വേണ്ടിവന്നു. ഇപ്പോൾ ഒരു ഇമെയിൽ ഭൂഗോളത്തിന്റെ അങ്ങേ വശത്തേക്ക് അയച്ചിട്ട് (ഞാൻ ആർക്ക് അതെഴുതിയോ അയാൾ ഓൺലൈനിൽ ഉണ്ടെങ്കിൽ) ഒരു മിനിറ്റിനു ശേഷം എനിക്ക് അതിനുള്ള മറുപടി ലഭിക്കുന്നു. ആ പ്രയാസങ്ങളും സമയവും ഞാൻ ലാഭിച്ചിരിക്കുന്നു. എന്നാൽ കുറെക്കൂടി സ്വസ്ഥതയുള്ള ഒരു ജീവിതമാണോ ഞാൻ നയിക്കുന്നത്?

അല്ല എന്നു സങ്കടത്തോടെ പറയട്ടെ. ഒച്ചിഴയുന്നതു പോലെയുള്ള പഴയ തപാൽ കത്തുകളുടെ കാലഘട്ടത്തിൽ, എന്തെങ്കിലും പ്രധാനപ്പെട്ട കാര്യങ്ങൾ പറയാൻ ഉള്ളപ്പോൾ മാത്രമാണ് ആളുകൾ കത്തെഴുതിയിരുന്നത്. തങ്ങളുടെ തലയ്ക്കുള്ളിൽ തോന്നുന്ന കാര്യങ്ങൾ എഴുതുന്നതിനു മുമ്പ്, എന്താണു പറയേണ്ടതെന്നും എങ്ങനെ പറയണമെന്നും അവർ ശ്രദ്ധാപൂർവം ചിന്തിച്ചു. അതുപോലെ ചിന്തിച്ചു തയാറാക്കുന്ന മറുപടി കളാണ് അവർ പ്രതീക്ഷിച്ചതും. മിക്ക ആളുകളും ഒരു മാസം ഏതാനും എഴുത്തു ക ളിൽ കൂടു തൽ അയയ്ക്കുകയോ സ്വീകരിക്കുക യോ ചെയ്തില്ല. ഉടൻ മറുപടി എഴുതണമെന്ന തോന്നലും ആർക്കും ഉണ്ടായി രുന്നില്ല. ഇന്ന് എനിക്ക് ഡസൻ കണക്കിന് ഇമെയിലുകളാണ് ഓരോ ദിവസവും ലഭിക്കുന്നത്. അതയയ്ക്കുന്നവരെല്ലാം മറുപടി കൃത്യമായി ഉടൻ ലഭിക്കുമെന്നു പ്രതീക്ഷിക്കുന്നു. നാം സമയം ലാഭിക്കുന്നുവെന്നാണ് നമ്മൾ വിചാരിച്ചത്. അതിനുപകരം നാം ജീവിതമെന്ന കസർത്തുയന്ത്രം പതിന്മടങ്ങു വേഗതയിലാക്കി, നമ്മുടെ ദിനങ്ങളെ ഉത്കണ്ഠ നിറഞ്ഞതും അസ്വസ്ഥതയുള്ളതുമാക്കി.

അവിടെയും ഇവിടെയും ഒരു ലുഡ്ഡൈറ്റ് (യന്ത്രവല്ക്കരണത്തിനെ തിരെ ഇംഗ്ലണ്ടിൽ

പ്രതിഷേധമുയർത്തിയവരാണ് ലുസ്സെറ്റുകൾ) ഒരു ഇമെയിൽ അക്കൗണ്ടു തുടങ്ങാൻ വിസമ്മതിക്കുന്നു, ആയിരക്കണക്കിനു വർഷം മുമ്പ് ഏതാനും മനുഷ്യസംഘങ്ങൾ കൃഷി ഏറ്റെടുക്കാൻ വിസമ്മതിച്ച് ആർഭാടക്കെണിയിൽ നിന്നു ഒഴിഞ്ഞുനിന്നതുപോലെ. എന്നാൽ ഒരു പ്രദേശത്തെ എല്ലാ സംഘങ്ങളും കാർഷിക വിപ്ലവത്തിന്റെ കൂടെച്ചേരേണ്ട ആവശ്യമില്ല. ഒരു സംഘം മാത്രം അതു ചെയ്താൽ മതി. ഒരിക്കൽ ഒരു സംഘം വാസമുറപ്പിക്കുകയും, ഭൂമി കിളച്ചുതുടങ്ങുകയും ചെയ്താൽ, പശ്ചിമേഷ്യയിലായാലും മദ്ധ്യഅമേരിക്കയിലായാലും, കൃഷി അപ്രതി രോദ്ധ്യമായിരുന്നു. അതിവേഗത്തിലുള്ള ജനസംഖ്യാവർദ്ധനവിന് അനു കൂലമായ സാഹചര്യങ്ങൾ കൃഷി സൃഷ്ടിക്കുന്നതിനാൽ, കർഷകർ സാധാരണയായി ഭക്ഷണംതേടിയലയലുകാരിൽ നിന്നു സംഖ്യാബലത്താൽ സാധാരണഗതിയിൽ വിജയിച്ചുനിന്നു. ഭക്ഷണം തേടിയലയലു കാർക്ക് ഒന്നുകിൽ തങ്ങളുടെ വേട്ടപദേശം വയലും മേച്ചിൽസ്ഥലവും ആകാൻ ഉപേക്ഷിച്ചു കൊടുത്തു കൊണ്ട് ഓടിപ്പോകാം, അല്ലെങ്കിൽ തങ്ങൾക്കുതന്നെ കലപ്പ എടുക്കാം. ഏതു രീതിയിലും, ജീവിതം പഴയതുപോലെയല്ല.

ആർഭാടക്കെണിയുടെ കഥ അതിനോടൊപ്പം പ്രധാനപ്പെട്ട ഒരു പാഠവും നമുക്കു നല്കുന്നു. കുറെക്കൂടി ആയാസരഹിതമായ ജീവിതത്തിനു വേണ്ടിയുള്ള മനുഷ്യരാശിയുടെ അന്വേഷണം മാറ്റത്തിന്റെ വലിയ ശക്തികളെ അഴിച്ചുവിടുകയും ആരും മുൻകൂട്ടി ദർശിക്കുകയും ആഗ ഹിക്കുകയും ചെയ്യാത്ത വിധങ്ങളിൽ ലോകത്തെ മാറ്റുകയും ചെയ്തു. കാർഷിക വിപ്ലവമോ ധാന്യകൃഷിയിൽ മനുഷ്യർ ആശയിക്കുന്നതോ ആരും പദ്ധതിയിട്ടതല്ല. ഏതാനും വയറുകൾ നിറയ്ക്കുന്നതിനും അല്പം സുരക്ഷിതത്വം ലഭിക്കുന്നതിനും ഉദ്ദേശിച്ചു കൈക്കൊണ്ട് ചില അപധാന തീരുമാനങ്ങളുടെ ഒരു ശ്രണി ഒരുമിച്ചുചേർന്നു പുരാതന ഭക്ഷണംതേടിയലയലുകാരെ തങ്ങളുടെ ദിനങ്ങൾ പൊരിവെയിലത്തു ബക്കറ്റുകളിൽ വെള്ളം വഹിക്കുന്ന രീതി അവലംബിക്കുന്നതിനു നിർബന്ധിക്കുന്ന ഒരു അവസ്ഥയുണ്ടായി.

## ദൈവിക ഇടപെടൽ

മുൻചൊന്ന രംഗം കാർഷിക വിപ്ലവം ഒരു അബദ്ധ കണക്കുകൂട്ടലായിരുന്നുവെന്നു വിശദീകരിക്കുന്നു. അതിനു നല്ല സാദ്ധ്യതയുണ്ട്. ചരിത്രം നിറയെ അതിനെക്കാൾ അബദ്ധജടിലമായ കണക്കുകൂട്ടലുകളാണ്. എന്നാൽ മറ്റൊരു സാദ്ധ്യതയുമുണ്ട്. മാറ്റത്തിനു കാരണമായത് കുറെക്കൂടി ആയാസരഹിതമായ ജീവിതത്തിനു വേണ്ടിയുള്ള അന്വേഷണം ആയിരുന്നില്ലെന്നുവരുമോ? സാപിയൻസിനു മറ്റു ആഗ്രഹങ്ങൾ ഉണ്ടായി രുന്നു, അവ നിറവേറ്റപ്പെടുന്നതിനു വേണ്ടി ബോധപൂർവം തങ്ങളുടെ ജീവിതത്തെ കൂടുതൽ കാഠിന്യമുള്ളതാക്കാൻ തയാറായതാകുമോ?

സാമ്പത്തികവും ജനസംഖ്യാപരവുമായ തണുപ്പൻ ഘടകങ്ങളിലേക്ക് ചരിത്രപരമായ വികാസങ്ങളെ ശാസ്ത്രജ്ഞർ ആരോപിക്കാറുണ്ട്. അവ രുടെ യുക്തിസഹവും ഗണിതപരവുമായ രീതികളോടു ചേർന്നുപോകുന്നവ യാണവ. ആധുനിക ചരിത്രത്തിന്റെ കാര്യത്തിൽ, ആശയവും സംസ്കാരവും പോലുള്ള ഭൗതികേതര ഘടകങ്ങളെ കണക്കിലെടുക്കുന്നതു ഒഴിവാക്കാൻ പണ്ഡിതന്മാർക്കു കഴിയുന്നതല്ല. രേഖപ്പെടുത്തപ്പെട്ട തെളിവുകൾ അവരുടെ കൈകളെ ചലിപ്പിക്കുന്നു. ഭക്ഷണങ്ങളുടെ ലഭ്യതക്കുറവോ ജനസംഖ്യാ സമ്മർദ്ദമോ അല്ല രണ്ടാം ലോകമഹായുദ്ധത്തിന്റെ കാരണമെന്നു തെളിയിക്കാൻ മതിയായ രേഖകളും കത്തുകളും ഓർമ്മക്കുറിപ്പുകളും നമുക്ക് ലഭ്യമാണ്. എന്നാൽ നതുഫിയൻ സംസ്കാരത്തിൽ നിന്നുള്ള രേഖകളൊന്നും നമുക്കു ലഭ്യമല്ല, അതുകൊണ്ടു പുരാതന കാലഘട്ടങ്ങളെ കൈകാര്യം ചെയ്യുമ്പോൾ മേൽക്കൈ ഭൗതികകാര്യങ്ങൾ കൈകാര്യം ചെയ്യുന്നവർക്കാണ് ലഭിക്കുക. സാമ്പത്തികാവശ്യങ്ങളെക്കാൾ വിശ്വാസമാണ് സാക്ഷരപൂർവ ജനതയെ പ്രേരിപ്പിച്ചതെന്നു തെളിയിക്കാൻ പ്രയാസമാണ്.

എങ്കിലും, ദുർലഭമായ ചില അവസരങ്ങളിൽ, കഥകൾ പറയുന്ന തെളിവുകൾ ലഭിക്കുന്ന തരത്തിൽ നാം ഭാഗ്യമുള്ളവരാണ്. ഗോബെക്ലി ടെപെ എന്നു വിളിക്കപ്പെടുന്ന ഒരു പ്രദേശം തെക്കുകിഴക്കൻ ടർക്കിയിൽ ഉൽഖനനം ചെയ്യുന്നതിനു ആർക്കിയോളജിസ്റ്റുകൾ 1995-ൽ തുടക്കമിട്ടു. ഏറ്റവും പഴക്കമുള്ള തട്ടിൽ ഒരു ആവാസകേന്ദ്രത്തിന്റെയോ വീടുകളു ടെയോ ദൈനംദിന പ്രവൃത്തികളുടെയോ ലക്ഷണമൊന്നും അവർ കണ്ടെത്തിയില്ല. എന്നാൽ അവർ ഭീമാകാരമായ

തൂണുകൾ കണ്ടെത്തി. തൂണു കളിൽ ശ്രദ്ധേയമായ കൊത്തുപണികൾ ചെയ്തലങ്കരിച്ചിട്ടുണ്ട്. ഓരോ കൽത്തൂണും ഏഴു ടൺ വരെ ഭാരമുള്ളതും അഞ്ചു മീറ്ററോളം ഉയരമുള്ള തുമായിരുന്നു. സമീപത്തുള്ള ഒരു കല്ലുമടയിൽ അവർ അൻപതു ടൺ ഭാരമുള്ളതും പകുതി കൊത്തിയതുമായ തൂണു കണ്ടെത്തുകയുണ്ടായി. മൊത്തത്തിൽ, അവർ പത്തിലേറെ ഭീമാകാര പണികൾ കണ്ടെത്തി, അവയിൽ ഏറ്റവും വലുതിന് കുറുകെയുള്ള അളവ് 30 മീറ്റർ ആണ്.



*12. ഗോബെക്ലി ടെകെയിൽ നിന്നുള്ള ഭീമകായൻ പണിയുടെ അവശിഷ്ടങ്ങൾ. അടുത്തപേജിൽ അലംകൃതമായ കല്ലുതൂണുകളിൽ ഒന്ന് (ഏതാണ്ട് 5 മീറ്റർ ഉയരം).*

ലോകത്തിൽ എല്ലാ പ്രദേശങ്ങളിൽ നിന്നുമുള്ള അത്തരം ഭീമമായ പണികൾ ആർക്കിയോളജിസ്റ്റുകൾക്ക് പരിചിതമാണ്. ഏറ്റവും അറിയപ്പെ ടുന്ന ഉദാഹരണം ബ്രിട്ടനിലെ സ്റ്റോൺഹെഞ്ച്

ആണ്. എങ്കിലും അവർ ഗോബെക്ലി ടെപെയെ കുറിച്ചു പഠിച്ചപ്പോൾ അത്ഭുതകരമായ ഒരു സത്യം കണ്ടെത്തി. സ്റ്റോൺഹെഞ്ചുകൾ 2500 ബിസിയിലേതാണ്, വികസിതമായ ഒരു കാർഷിക സമൂഹം നിർമ്മിച്ചതുമാണ്. ഗോബെക്ലി ടെകെയിലെ പണികൾ 9500 ബിസിയിലെതാണ്, ലഭ്യമായ തെളിവു സൂചിപ്പിക്കുന്നത് അവ വേട്ടക്കാർ-ശേഖരണക്കാർ നിർമ്മിച്ചതാണ് എന്നാണ്. ഈ കണ്ടെത്തലുകൾ വിശ്വസിക്കാൻ ആർക്കിയോളജിക്കാർ പ്രയാസപ്പെട്ടു. എന്നാൽ ഒന്നിനു പിറകെ മറ്റൊന്നായുള്ള പരിശോധനകളിൽ ആ പണികളുടെ നേരത്തെയുള്ള കാലവും അതു പണിതവരുടെ കാർഷികപൂർവ സമൂഹ പശ്ചാത്തലവും ഉറപ്പാക്കപ്പെട്ടു. പുരാതന ഭക്ഷണം തേടിയലയലുകാരുടെ കഴിവുകളും അവരുടെ സംസ്കാരങ്ങളുടെ സങ്കീർണ്ണതയും മുമ്പു സംശയിച്ചിരുന്നതിനെക്കാളൊക്കെ മതിപ്പുളവാക്കുന്നതാണെന്നു കാണുന്നു.



ഒരു ഭക്ഷണം തേടിയലയൽ സമൂഹം എന്തിനു വേണ്ടിയാണ് അത്തരം പണികൾ ചെയ്യുന്നത്? അതുകൊണ്ടു

ഉപയോഗമൊന്നും കാണുന്നില്ല. അവ വൻ അറവുശാലകളോ മഴയിൽ നിന്നും രക്ഷപെടുന്നതിനും സിംഹങ്ങളിൽ നിന്നും ഒളിക്കുന്നതിനും ഉള്ള സ്ഥലമോ ആയിരുന്നില്ല. അവ ഏതോ നിഗൂഢ സാംസ്കാരിക ഉദ്ദേശ്യത്തോടെ നിർമ്മിച്ചതാണെന്ന സിദ്ധാന്തം മുന്നോട്ടുവയ്ക്കാൻ മാത്രമേ നമുക്കു കഴിയുന്നുള്ളു, ആർക്കി യോളജിസ്റ്റുകൾക്കാകട്ടെ അതെന്താണെന്നു വായിച്ചെടുക്കാൻ കഴി യുന്നുമില്ല. അത് എന്തായിരുന്നാലും, അത്രയേറെ യത്നവും സമയവും അതിനു വേണ്ടി ചെലവഴിക്കുന്നത് യുക്തമാണെന്നു ഭക്ഷണം തേടിയല യലുകാർ കരുതി. ഗോബെക്ലി ടെപെ് പണിയുന്നതിനുള്ള ഏകമാർഗ്ഗം വ്യത്യസ്ത സംഘങ്ങളിലും ഗോത്രങ്ങളിലും പെടുന്ന ആയിരക്കണക്കിനു ഭക്ഷണംതേടിയലയലുകാർ ഏറെക്കാലം ചെലവഴിച്ച് സഹകരിക്കുക എന്നതായിരുന്നു. അത്തരം യത്നങ്ങളെ പിന്താങ്ങാൻ സാംസ്കാരിക മായി വളരെ മുന്തിയ മതസംവിധാനത്തിനോ ആശയപരമായ സംവിധാ നത്തിനോ മാത്രമേ കഴിയുകയുള്ളു.

ഗോബെക്ലി ടെപെ അസാധാരണമായ മറ്റൊരു രഹസ്യവും സൂക്ഷിച്ചു. അനേകം വർഷങ്ങളായി ജനിതക ശാസ്ത്രജ്ഞർ കൃഷി ചെയ്യുന്ന ഗോത മ്പിന്റെ ഉത്ഭവം അന്വേഷിക്കുകയായിരുന്നു. സമീപകാല കണ്ടുപിടുത്തങ്ങൾ സൂചിപ്പിക്കുന്നത് കുറഞ്ഞത് കൃഷിചെയ്യുന്ന ഒരിനമെങ്കിലും (എയിൻകോൺ ഗോതമ്പ്) കരചദഗ് കുന്നുകളിൽ (ഗോബെക്സി ടെപെ കിൽ നിന്നു 30 കിലോമീറ്റർ അകലെ) ഉത്ഭവിച്ചു എന്നാണ്.

അതൊരു യാദൃച്ഛികതയാകാൻ സാദ്ധ്യതയില്ല. ഗോബെക്ലി ടെപ് യുടെ സാംസ്കാരിക കേന്ദ്രം ഗോതമ്പിനെ മനുഷ്യവർഗം ആദ്യം പരുവപ്പെടുത്തുകയും മനുഷ്യ വർഗ്ഗത്ത ഗോതമ്പു പരുവപ്പെടുത്തുകയും ചെയ്തതുമായി എങ്ങനെയോ ബന്ധപ്പെട്ടിരിക്കുന്നു. ഭീമാകാര പണികളെ നിർമ്മിക്കുകയും ഉപയോഗപ്പെടുത്തുകയും ചെയ്ത ജനതയെ പോറ്റി പുലർത്തുന്നതിനു ഭക്ഷണം തീർത്തും വലിയ തോതിൽ ആവശ്യമായി രുന്നു. ഭക്ഷണം തേടിയലയലുകാർ, തങ്ങളുടെ സാധാരണ ഗോതമ്പുത്പാദനം വർദ്ധിപ്പിക്കുന്നതിനല്ല, പിന്നെയോ ഒരു ക്ഷേത്രം പണിയുന്ന തിനും അതിന്റെ നടത്തിപ്പിനും വേണ്ടി, വന്യഗോതമ്പു ശേഖരിക്കുന്ന തിൽ നിന്നു കേന്ദ്രീകൃതമായി ഗോതമ്പു കൃഷിചെയ്യുന്നതിലേക്കു തിരി

യുകയായിരുന്നു എന്നുവരാം. അതു വളരെ സാധാരണമായ ചിത്രമാണ്: മുന്നേറ്റക്കാർ ആദ്യം ഒരു ഗ്രാമം പണിതു, അതു സമൃദ്ധമായിത്തീർന്നപ്പോൾ, അതിനു മദ്ധ്യത്തിൽ അവർ ഒരു ക്ഷേത്രം പണിതു. എന്നാൽ ഗോബെക്ലി ടെപെ സൂചിപ്പിക്കുന്നതു ആദ്യം ക്ഷേത്രം പണിതു, പിന്നീട് ഗ്രാമം അതിനുചുറ്റും വളർന്നുവന്നു എന്നാണ്.

## വിപ്ലവത്തിന്റെ ഇരകൾ

മനുഷ്യരും ധാന്യങ്ങളും തമ്മിൽ നടത്തിയ വിലപേശൽ മാത്രമായി രുന്നില്ല നമ്മുടെ സ്പീഷിസ് നടത്തിയ ഏക ഇടപാട്. ചെമ്മരിയാട്, ആട്, പന്നി, കോഴി എന്നിങ്ങനെയുള്ള മൃഗങ്ങളുടെ കാര്യവും അത്തരത്തിലുള്ള മറ്റൊരു ഇടപാടായിരുന്നു. കാട്ടാടുകളെ അടിച്ചു വീഴ്ത്തിയ നാടോടി സംഘങ്ങൾ തങ്ങൾ പിടിക്കുന്ന കൂട്ടങ്ങളുടെ ഘടനയിൽ ക്രമേണ മാറ്റം വരുത്തി. ആ പ്രക്രിയ തിരഞ്ഞുപിടിച്ചുള്ള വേട്ടയോടെ ആയിരിക്കണം തുടങ്ങിയത്. മുതിർന്ന മുട്ടനാടുകളെയോ അതല്ലെങ്കിൽ പ്രായമുള്ളതോ രോഗമുള്ളതോ ആയ പെണ്ണാടിനെയോ വേട്ടയാടുന്ന തായിരിക്കും തങ്ങൾക്കു നേട്ടമാകുന്നതെന്നു മനുഷ്യർ മനസ്സിലാക്കി. പ്രാദേശിക ആട്ടിൻകൂട്ടങ്ങളുടെ ദീർഘകാല ശക്തി നിലനിർത്തുന്നതിനു വേണ്ടി, അവർ പ്രത്യുത്പാദനശേഷിയുള്ള പെണ്ണാടുകളെയും ആട്ടിൻകുട്ടികളെയും ഒഴിവാക്കി. സിംഹങ്ങളെയും ചെന്നായ്ക്കളെയും ശത്രുക്കളായ മനുഷ്യരുടെ സംഘങ്ങളെയും ഓടിച്ചുവിട്ടുകൊണ്ട് ആക്രമണകാരികളിൽ നിന്നു ആട്ടിൻകൂട്ടത്ത് സജീവമായി സംരക്ഷിക്കുക എന്നതായിരുന്നു രണ്ടാമത്തെ ചുവട്. അതിനു ശേഷം സംഘം ആട്ടിൻകൂട്ടത്തെ വീതി കുറഞ്ഞ ഒരു ഇടുക്കിലേക്കു നയിച്ചുകാണണം, അതിനെ കുറെക്കൂടി മെച്ചമായി നിയന്ത്രിക്കുന്നതിനും പ്രതിരോധിക്കുന്നതിനുമായി ഒരു കൂട്ടി ലെന്നതുപോലെ അവയെ വളർത്തുന്നതിനായി. അവസാനം, മനുഷ്യരുടെ ഉപയോഗത്തിനു കൂടുതൽ അനുയോജ്യമാകത്തക്കവണ്ണം ആടുകൾക്കിടയിൽ കുറെക്കൂടി ശ്രദ്ധയോടെയുള്ള തെരഞ്ഞെടുപ്പു ആളുകൾ നടത്തിക്കാണണം. മനുഷ്യരുടെ നിയന്ത്രണത്തിനു വിധേയമാകാൻ ഒട്ടും കൂട്ടാക്കാത്ത ഏറ്റവും ആകമണ സ്വഭാവമുള്ള മുട്ടനാടുകൾ ആദ്യം കശാപ്പു ചെയ്യപ്പെട്ടു. അതു

പോലെ തന്നെ എല്ലും തൊലിയു മായ, ഏറ്റവും ശല്യക്കാരായ പെണ്ണാടുകളെയും കശാപ്പുചെയ്തു. (ആട്ടിൻ കൂട്ടങ്ങളിൽ നിന്നു തങ്ങൾ ദൂരേയ്ക്കു മാറാൻ ഇടയാക്കുന്ന അന്വേഷണ തല്പരരായ ആടുകളെ ഇടയന്മാർക്ക് അത്ര ഇഷ്ടമല്ല.) ഓരോ തലമുറ കടന്നുപോകുന്നതോടെ, ആടുകൾ കൂടുതൽ കൊഴുത്തവയും കൂടുതൽ വിധേയത്തമുള്ള വയും അന്വേഷണസ്വഭാവം കുറവുള്ളവയും ആയിത്തീർന്നു. അതെ! മേരിക്കൊരു കുഞ്ഞാട് ഉണ്ടായിരുന്നു, മേരി പോയിടത്തൊക്കെയും കുഞ്ഞാട് അവളെ പിന്തുടർന്നു.

അതിൽ നിന്നു വ്യത്യസ്തമായി, വേട്ടക്കാർ ഒരു ആട്ടിൻകുട്ടിയെ പിടിക്കുകയും അതിനെ വളർത്തുകയും ചെയ്തിരിക്കാം, സമൃദ്ധിയുടെ കാലത്ത് അതിനെ കൊഴുപ്പിക്കുകയും വറുതിയുടെ കാലത്തു അതിനെ കൊല്ലുകയും ചെയ്തിരിക്കാം. ഒരു ഘട്ടത്തിൽ അവർ അത്തരം ആട്ടിൻ കുട്ടികളെ കൂടുതൽ എണ്ണമായി വളർത്തിത്തുടങ്ങി. അവയിൽ ചിലതു പ്രായപൂർത്തിയെത്തുകയും പ്രതത്പാദനം തുടങ്ങുകയും ചെയ്തു. ഏറ്റവും ആക്രമണകാരികളും നിയന്ത്രണമില്ലാത്തവയുമായ ആട്ടിൻകുട്ടി കളെ ആദ്യം കശാപ്പുചെയ്തു. ഏറ്റവും അടക്കമുള്ളതും ഇഷ്ടം തോന്നുന്നതുമായ ആടുകൾ കൂടുതൽ കാലം ജീവിക്കുകയും പ്രത്യുത്പാദിപ്പിക്കുകയും ചെയ്തു. അതിന്റെ ഫലമായി വളർത്താൻ കൊള്ളാവുന്ന അടക്കമുള്ള ആടുകളുടെ കൂട്ടം മെരുക്കത്തോടെ വളർന്നുവന്നു.

അത്തരം മെരുക്കമുള്ള മൃഗങ്ങൾ - ആട്, കോഴി, കഴുത, മറ്റുള്ളവ - ഭക്ഷണവും (മാംസം, പാൽ, മുട്ട) അസംസ്കൃത വസ്തുക്കളും (തോൽ, കമ്പിളി) അദ്ധ്വാനത്തിന്റെ മറ്റു സഹായങ്ങളും നല്കിപ്പോന്നു. മനുഷ്യ രുടെ ശക്തിയാൽ ചെയ്തുപോന്നിരുന്ന ഗതാഗതം, ഉഴുവൽ, അരയ്ക്കൽ, അതുപോലെയുള്ള മറ്റു പ്രവൃത്തികൾ എന്നിവ കൂടുതലായി മൃഗങ്ങൾ ചെയ്തുതുടങ്ങി. മിക്ക കാർഷിക സമൂഹങ്ങളിലും ആളുകൾ സസ്യങ്ങൾ കൃഷി ചെയ്യുന്നതിൽ ശ്രദ്ധകേന്ദ്രീകരിച്ചു; മൃഗങ്ങളെ വളർത്തുന്നതു ഒരു അനുബന്ധ പ്രവൃത്തിയായി. എന്നാൽ ചില സ്ഥലങ്ങളിൽ പുതിയൊരു തരം സമൂഹം പ്രത്യക്ഷപ്പെട്ടു, അവർ പ്രധാനമായും മൃഗങ്ങളെ വളർത്തുകയും അവയുടെ ഉത്പന്നങ്ങൾ ഉപയോഗപ്പെടുത്തുകയും ചെയ്തു; അവയാണ് ഇടയസമൂഹം.

മനുഷ്യർ ലോകത്തിലെങ്ങും വ്യാപിച്ചപ്പോൾ, അവരുടെ വളർത്തു മൃഗങ്ങളും വ്യാപിച്ചു. പതിനായിരം വർഷം മുമ്പ്, ആഫ്രോ-ഏഷ്യൻ പ്രദേശത്തു ജീവിച്ച ചെമ്മരിയാടുകളും കന്നുകാലികളും ആടുകളും പന്നികളും കോഴികളും ഏതാനും മില്യനുകളിൽ (ദശലക്ഷങ്ങളിൽ) അധികം വരികയില്ല. ഒരു ബില്യൻ ആടുകളും ഒരു ബില്യൻ പന്നികളും ഒരു ബില്യനിലധികം കന്നുകാലികളും 25 ബില്യനിലധികം കോഴികളും ഇന്ന് ലോകത്തിൽ ഉണ്ട്. അവ ഭൂഗോളത്തിൽ എല്ലായിടത്തും ഉണ്ട്. ഇന്നു വരെ ഏറ്റവും വ്യാപകമായി ഉണ്ടായിട്ടുള്ള പക്ഷി വളർത്തുകോഴികളാണ്. ഹോമോ സാപിയൻസിനെ കഴിഞ്ഞാൽ, വളർത്തപ്പെടുന്ന കന്നുകാലി കളും പന്നികളും ആടുകളുമാണ് ലോകത്തിലെ വ്യാപകമായി കാണപ്പെ ടുന്ന വലിയ സസ്തനികളിൽ രണ്ടും മൂന്നും നാലും സ്ഥാനങ്ങളിലുള്ളത്. ഡിഎൻഎ കോപ്പികളുടെ എണ്ണത്തെ അടിസ്ഥാനപ്പെടുത്തി വിജയം അളക്കുന്ന ഒരു ഇടുങ്ങിയ പരിണാമ കാഴ്ചപ്പാടിൽ നിന്നു നോക്കുമ്പോൾ, കോഴികളെയും കന്നുകാലികളെയും പന്നികളെയും ആടുകളെയും സംബ ന്ധിച്ചു കാർഷിക വിപ്ലവം അത്ഭുതകരമായ ഒരു അനുഗ്രഹമായിരുന്നു.

നിർഭാഗ്യവശാൽ, പരിണാമ കാഴ്ചപ്പാട് വിജയത്തിന്റെ അപൂർണ മായ ഒരു അളവാണ്. അത് അതിജീവനത്തിന്റെയും പ്രത്യുത്പാദനത്തി ന്റെയും അളവുകോൽകൊണ്ട് എല്ലാത്തിനെയും ന്യായം വിധിക്കുകയും വ്യക്തികളുടെ ദുരിതത്തിനോ സന്തോഷത്തിനോ യാതൊരു സ്ഥാനവും നല്കാതിരിക്കുകയും ചെയ്യുന്നു. വളർത്തപ്പെടുന്ന കോഴികളും കന്നു കാലികളും ഒരു പരിണാമ വിജയകഥ ആയിരിക്കാം, എന്നാൽ ഇന്നുവരെ ജീവിച്ചിട്ടുള്ളതിൽ ഏറ്റവും ദുരിതക്കാരായ സൃഷ്ടികളാണവ. മൃഗങ്ങളെ വളർത്തിയതു ക്രൂരമായ പ്രവൃത്തികളുടെ ഒരു ശ്രണിയുടെ അടി സ്ഥാനത്തിലാണ്, അതു നൂറ്റാണ്ടുകൾ ചെന്നതോടെ കൂടുതൽ കൂടുതൽ ക്രൂരമായിത്തീരുക മാത്രമാണ് ചെയ്തത്.

കോഴിയുടെ സ്വാഭാവിക ജീവിതകാലം 7-12 വർഷം ആണ്, കന്നു കാലികളുടെത് 20-25 വർഷവും. കാട്ടിൽ, മിക്ക കോഴിയും കന്നുകാലിയും, അതിനു മുമ്പു ചാകുന്നു, എങ്കിലും അവയ്ക്ക് കുറെക്കാലം ജീവിക്കാൻ കഴിയും. അതിൽ നിന്നു വ്യത്യസ്തമായി, വളർത്തപ്പെടുന്ന കോഴികളിലും കന്നുകാലികളിലും മഹാഭൂരിപക്ഷവും ഏതാനും ആഴ്ചകളോ

ഏതാനും മാസങ്ങളോ കഴിയുമ്പോളേക്കും കശാപ്പുചെയ്യപ്പെട്ടിരിക്കും, കാരണം സാമ്പത്തികമായ കാഴ്ചപ്പാടിൽ കശാപ്പു ചെയ്യുന്നതിനുള്ള മികച്ച പായം അതാണ്. (മുന്നു മാസം കൊണ്ടു പരമാവധി തൂക്കമെത്തിയ ഒരു പൂവൻകോഴിയെ പിന്നെ മൂന്നു വർഷം കൂടി തീറ്റികൊടുത്തു വളർത്തുന്നത് എന്തിനാണ്?)

മുട്ടയിടുന്ന കോഴികൾ, കറവയുള്ള പശുക്കൾ, വെള്ളം കോരാനും ഭാരം വഹിക്കാനുമുള്ള മൃഗങ്ങൾ എന്നിവ ചിലപ്പോൾ കൂടുതൽ കാലം ജീവിക്കുന്നതിനു അനുവദിക്കപ്പെടാറുണ്ട്. എന്നാൽ അതിനു അവ നല്കുന്ന വില തങ്ങളുടെ സ്വാഭാവിക പ്രവണതകളിൽ നിന്നും ആഗ്രഹങ്ങളിൽ നിന്നും തീർത്തും വ്യത്യസ്തമായ ഒരു ജീവിതരീതിയാണ്. ഉദാ ഹരണമായി, മറ്റു കാളകളുടെയും പശുക്കളുടെയും കൂട്ടത്തിൽ തുറന്ന പുൽമേടുകളിൽ അലഞ്ഞുതിരിഞ്ഞു തങ്ങളുടെ ദിവസങ്ങൾ ചെലവഴിക്കുന്നതാണ് ചാട്ടവാറേന്തി നില്ക്കുന്ന ഒരു ആൾക്കുരങ്ങിന്റെ കീഴിൽ വണ്ടികളും കലപ്പകളും വലിക്കുന്നതിനെക്കാൾ കാളകൾ ഇഷ്ടപ്പെടുന്നത്.

ഭാരം വഹിക്കുന്ന മൃഗങ്ങളെന്ന നിലയിൽ അനുസരണമുള്ള കാള കളെയും കുതിരകളെയും കഴുതകളെയും ഒട്ടകങ്ങളെയും വളർത്തിയെ ടുക്കുന്നതിനു അവയുടെ പ്രകൃതത്തെയും പ്രവണതകളെയും സാമൂഹ്യ ബന്ധങ്ങളെയും തകർക്കുകയും അക മ രീതിയെയും ലൈംഗിക തയെയും തടയുകയും സഞ്ചാരസ്വാതന്ത്ര്യം നിയന്ത്രിക്കുകയും ചെയ്യേണ്ടിയിരുന്നു. മൃഗങ്ങളെ കൂടുകളിലും ആലകളിലും അടച്ചിടുക, മൂക്കു ക യറും കയറുകളും കൊണ്ടു നിയന്ത്രിക്കുക, ചാട്ടയും തോട്ടിയുംകൊണ്ടു പരിശീലിപ്പിക്കുക, അംഗഭംഗം വരുത്തുക എന്നിങ്ങനെയുള്ള വിദ്യകൾ കർഷകർ അവലംബിച്ചു. മെരുക്കിയെടുക്കുന്ന പ്രക്രിയയിൽ പുരുഷമൃഗങ്ങളുടെ വരിയുടയ്ക്കുക ഏതാണ്ട് എല്ലായ്പ്പോളും ചെയ്തി രുന്നതാണ്. അങ്ങനെ പുരുഷ അക്രമം തടയുകയും മനുഷ്യർക്ക് കന്നുകാലികളുടെ പ്രത്യുത്പാദനത്തെ തിരഞ്ഞെടുത്തു നിയന്ത്രിക്കാൻ കഴിയുകയും ചെയ്യുന്നു.

ന്യൂഗിനിയയിലെ അനേകം സമൂഹങ്ങളിൽ, ഒരു വ്യക്തിയുടെ സമ്പത്തു പരമ്പരാഗതമായി കണക്കാക്കിയിരുന്നത് അവനോ അവളോ കൈവശം വച്ചിരുന്ന പന്നികളുടെ എണ്ണമനുസരിച്ചാണ്. പന്നികൾക്ക് ഓടിപ്പോകാൻ കഴിയുകയില്ല എന്നുറപ്പുവരുത്തുന്നതിനായി, വടക്കൻ ന്യൂഗിനിയയിലെ

കർഷകർ ഓരോ പന്നിയുടെയും മൂക്കിന്റെ ഒരു ഭാഗം വെട്ടിമാറ്റിയിരുന്നു. അങ്ങനെയാകുമ്പോൾ മണംപിടിക്കുന്ന അവസരങ്ങളിലെല്ലാം പന്നിക്കു കനത്ത വേദനയുണ്ടാകുന്നു. മണംപിടിക്കാതെ ഭക്ഷണം കണ്ടെത്താനോ ചുറ്റിനടക്കാനോ പന്നിക്കു കഴിയാത്തതിനാൽ, ആ അംഗഭംഗം അവയെ പൂർണ്ണമായും തങ്ങളുടെ യജമാനന്മാരായ മനു ഷ്യരിൽ ആശ്രയിക്കുന്നതിനു നിർബന്ധിതരാക്കുന്നു. ന്യൂഗിനിയയിലെ മറ്റൊരു പ്രദേശത്ത്, പന്നിക്കു കാഴ്ചയില്ലാതാകുന്ന തരത്തിൽ അവയുടെ കണ്ണുകൾ ചൂഴ്ന്നെടുക്കുന്നതു ഒരു പതിവാണ്, അങ്ങനെ അവയ്ക്ക് തങ്ങൾ എവിടേക്കാണ് പോകുന്നതെന്നു പോലും കാണാൻ കഴിയാതാകുന്നു.



*14. 1200 ബിസിയോടടുത്ത്, ഈജിപ്തിലെ ഒരു ഗുഹയിൽ നിന്നുള്ള ഒരു ചിത്രം. ഒരു ജോടി കാളകൾ നിലം ഉഴുവുകയാണ്. കാട്ടിൽ, കാലികൾ തങ്ങൾക്ക് ഇഷ്ടമുള്ള രീതിയിൽ, സങ്കീർണ്ണമായ സാമൂഹ്യഘടനയുള്ള കൂട്ടങ്ങളിൽ അലഞ്ഞു. വരിയുടയ്ക്കപ്പെടുകയും വളർത്തപ്പെടുകയും ചെയ്ത കാളകൾ, അവയുടെ ശരീരപ്രകൃതിയ്ക്കോ അതല്ലെങ്കിൽ അവയുടെ സാമൂഹ്യവും വൈകാരികവുമായ ആവശ്യങ്ങൾക്കോ യോജിക്കാത്ത തരത്തിൽ ഏകരായോ - ജോടികളായോ,*

*തങ്ങളുടെ ജീവിതം ചാട്ടയ്ക്കു കീഴിലും ആലയ്ക്കുള്ളിലുമായി വ്യർത്ഥമായി ചെലവഴിച്ചു. ഒരു കാളയ്ക്ക് നുകം വലിക്കാൻ കഴിവില്ലാതെയാകുമ്പോൾ അതു കശാപ്പുചെയ്യപ്പെട്ടു. (ഈജിപ്തകാരനായ കർഷകൻ കുനിഞ്ഞുവളഞ്ഞു നില്ക്കുന്നതു ശ്രദ്ധിക്കുക, കാളയെപ്പോലെ, തന്റെ ശരീരത്തിനും മനസ്സിനും സാമൂഹ്യബന്ധങ്ങൾക്കും ഭാരമുണ്ടാകുന്ന തരത്തിൽ അയാളും കഠിനമായ വേലചെയ്തു തന്റെ ജീവിതം തീർക്കുകയാണ്.)*

പാൽവ്യവസായവും അതിന്റേതായ രീതിയിൽ മൃഗങ്ങളെ ബലമായി കാര്യങ്ങൾ ചെയ്യിക്കുന്നു. പശുക്കളും ആടുകളും ചെമ്മരിയാടുകളും അവയ്ക്ക് കുട്ടികളുണ്ടായതിനു ശേഷവും കുട്ടികൾ പാലുകുടിക്കുന്നിടത്തോളവും മാത്രമാണ് പാൽ ചുരത്തുന്നത്. മൃഗങ്ങളിൽനിന്നു പാൽ അനുസ്യൂതം ലഭിക്കുന്നതിനു അവയുടെ കുട്ടികൾ പാലുകുടിക്കണം, എന്നാൽ അവ മുഴുവൻ പാലു കുടിക്കുന്നതു തടയുകയും വേണം. ചരിത്രത്തിൽ ഉടനീളം വളരെ സാധാരണമായി ചെയ്തുകൊണ്ടിരുന്ന ഒരു കാര്യം ജനിച്ചയുടൻ തന്നെ കുട്ടികളെ കശാപ്പു ചെയ്യുകയും തള്ളയെ കഴിയുന്നിടത്തോളം പാൽ കറക്കുകയും അതിനുശേഷം വീണ്ടും ചെന പിടിപ്പിക്കുകയും ചെയ്യുക എന്നുള്ളതാണ്. ഇപ്പോളും അതു വളരെ വ്യാപ് കമായി ഉപയോഗിക്കപ്പെടുന്നുണ്ട്. പല ആധുനിക ഡയറി ഫാമുകളിലും, കശാപ്പു ചെയ്യപ്പെടുന്നതിനു മുമ്പ് ഒരു പശു ഏതാണ്ട് അഞ്ചു വർഷത്തോളം ജീവിക്കുന്നു. പാലുല്പാദനം പരമാവധി നിലനിർത്തുന്നതിനു ഈ അഞ്ചു വർഷവും പ്രസവം കഴിഞ്ഞു 60-120 ദിവസങ്ങൾക്കു ശേഷം ചെന പിടിപ്പിക്കുന്നു. ജനനത്തിനു ശേഷം ഉടൻതന്നെ കുട്ടിയെ തള്ളയിൽ നിന്നകറ്റുന്നു. പശുക്കുട്ടികൾ അടുത്ത തലമുറ കറവമൃഗമാകാൻ വേണ്ടി വളർത്തപ്പെടുന്നു, കാളക്കുട്ടികളെ മാംസ വ്യവസായത്തിനു കൈമാറുന്നു.

കുട്ടികളെ അമ്മയുടെ അടുത്തുതന്നെ നിർത്തുകയും എന്നാൽ പല് തന്ത്രങ്ങളും ഉപയോഗപ്പെടുത്തി അവ അധികം പാൽ കുടിക്കാതെ തടയുകയും ചെയ്യുക എന്നതാണ് മറ്റൊരു രീതി. അതു ചെയ്യുന്നതിനുള്ള ഏറ്റവും ലളിതമായ രീതി കുട്ടി പാലു കുടിച്ചു തുടങ്ങുന്നതിനു അനുവദിക്കുകയും പാൽ ചുരത്തപ്പെട്ടു കഴിഞ്ഞാൽ അവയെ ദൂരെ മാറ്റുകയും ചെയ്യുക

എന്നതാണ്. ഈ രീതിയിൽ സാധാരണയായി കുട്ടിയിൽ നിന്നും തള്ളയിൽ നിന്നും എതിർപ്പ് ഉണ്ടാകാറുണ്ട്. ചില ഇടയഗോത്രങ്ങൾ കുട്ടിയെ കൊല്ലുകയും അവയുടെ മാംസം ഭക്ഷിക്കുകയും അതിനുശേഷം അവയുടെ തോലിനുള്ളിൽ എന്തെങ്കിലും വസ്തു കുത്തിനിറയ്ക്കുകയും ചെയ്യാറുണ്ടായിരുന്നു. കുത്തിനിറയ്ക്കപ്പെട്ട കുട്ടിയെ തള്ളയെ കാ ണിക്കുകയും അങ്ങനെ പാൽ ഉത്പാദനത്തിൽ അതിനെ ഉത്തേജിപ്പിക്കു കയും ചെയ്യുമായിരുന്നു. സുഡാനിലെ നൂയെർ ഗോത്രം കുത്തിനിറയ്ക്കപ്പെട്ട മൃഗത്തിനെ അതിന്റെ തള്ളയുടെ മൂത്രം പൂശുകയും അങ്ങനെ അത്തരം ജീവനില്ലാത്ത മൃഗങ്ങൾ സജീവമായ ഗന്ധത്തോടെ ജീവനുള്ള വയാണെന്നു തോന്നിപ്പിക്കുകയും ചെയ്യുമായിരുന്നു. കുട്ടിയുടെ വായ യ്ക്കു ചുറ്റും മുള്ളുചെടി കെട്ടിവയ്ക്കുകയും അങ്ങനെ തള്ള വേദനയെ ടുത്തു മുലകുടിപ്പിക്കാൻ വിസമ്മതിക്കുകയും ചെയ്യുന്നത് മറ്റൊരു നൂയെർ വിദ്യയായിരുന്നു. സഹാറയിലെ ടുവാരെഗ് ഒട്ടകപാലകർ കുഞ്ഞുഒട്ടകങ്ങളുടെ മേൽചുണ്ട് മുറിച്ചുകളയുകയോ മുറിവേല്പിക്കുകയോ ചെയ്യു കയും അങ്ങനെ പാലു കുടിക്കുന്നതു വേദനാജനകമാക്കുകയും ചെയ്യു മായിരുന്നു, അവയുടെ പാൽ ഉപഭോഗം അത്തരത്തിൽ നിരുത്സാഹപ്പെ ടുത്തി.

എല്ലാ കാർഷിക സമൂഹങ്ങളും തങ്ങളുടെ കൃഷിയിടത്തിലെ മൃഗങ്ങ ളോടു അത്രയും ക്രൂരമായിരുന്നില്ല. ചില വളർത്തുമൃഗങ്ങളുടെ ജീവിതം മികച്ചതായിരുന്നു. കമ്പിളിക്കു വേണ്ടി വളർത്തപ്പെട്ട ചെമ്മരിയാടുകൾ, വളർത്തു നായകളും പൂച്ചകളും, പടക്കുതിരകൾ, പന്തയക്കുതിരകൾ എന്നിവ പലപ്പോളും സുഖമായ സാഹചര്യങ്ങളിൽ കഴിഞ്ഞു. റോമ ചക വർത്തിയായ കലിഗുള തന്റെ ഇഷ്ടകുതിരയായ ഇൻസിറ്റാറ്റസിനെ കോൺസുൽ ആയി നിയമിക്കുന്നതിനു വേണ്ടി തീരുമാനിച്ചിരുന്നത്രെ. ചരിത്രത്തിൽ ഉടനീളം ഇടയന്മാരും കർഷകരും തങ്ങളുടെ മൃഗങ്ങളോടു സ്നേഹം കാട്ടുകയും അവയെ നന്നായി പരിപാലിക്കുകയും ചെയ്തി രുന്നു, പല ഉടമകൾക്കും തങ്ങളുടെ അടിമകളോടു സ്നേഹവും കരു തലും ഉണ്ടായിരുന്നതുപോലെ. രാജാക്കന്മാരും പ്രവാചകന്മാരും തങ്ങളുടെ ജനങ്ങളോടു ഇടയൻ തന്റെ ആടുകളോടു

ഇടപെടുന്നതുപോലെ ഇടപെടുന്നുവെന്നു കാട്ടുന്നതിനു വേണ്ടി ഇടയന്മാർ എന്നു സ്വയം വിളിച്ചിരുന്നു എന്നതിൽ യാദൃച്ഛികമായി യാതൊന്നുംതന്നെയില്ല.



*15. ഒരു വ്യാവസായിക മാംസ ഫാമിലെ ഒരു ആധുനിക കാളക്കിടാവ്. ജനനം - കഴിഞ്ഞയുടനെ അതിനെ തള്ളയിൽ നിന്നു അകറ്റുകയും ആ കിടാവിന്റെ ശരീരത്തിന്റെ അത്രമാത്രം വലിപ്പമുള്ള ഒരു കൂട്ടിൽ അടച്ചിടുകയും ചെയ്തു. ആ കിടാവു തന്റെ ജീവിതകാലം മുഴുവൻ അവിടെ കഴിയുന്നു - ശരാശരി നാലു മാസം വരുന്നതാണ് അതിന്റെ ജീവിതകാലം. അതു ഒരിക്കൽപ്പോലും കൂട്ടിൽ നിന്നു പുറത്തിറങ്ങുന്നില്ല. മറ്റു കന്നുകുട്ടികളുമായി കളിക്കുന്നതിനോ നടക്കുന്നതിനു പോലുമോ അവയെ അനുവദിക്കാറില്ല - അവയുടെ പേശികൾ ബലപ്പെടാതിരിക്കുന്നതിനു വേണ്ടി. ബലഹീനമായ പേശികൾ എന്നാൽ മൃദുവായ മാംസം എന്നാണർത്ഥം. കന്നുകുട്ടിക്ക് നടക്കാനും പേശികൾ നിവർത്താനും മറ്റു കന്നുകുട്ടികളെ തൊടാനും കശാപ്പുശാലയിലേക്കുള്ള വഴിയിലാണ് ആദ്യമായി അവസരം ലഭിക്കുന്നത്. പരിണാമ രീതിയിൽ, ഇന്നുവരെ*

*നിലനിന്നിട്ടുള്ളതിൽ ഏറ്റവും വിജയകരമായ മൃഗസ്പീഷിസാണ് കന്നുകാലികൾ. അതേസമയം, ഭൂഗഹത്തിലെ ഏറ്റവും ദുരിതംപിടിച്ച ജീവിയും അവ തന്നെ.*

എങ്കിലും ഇടയന്റെ കാഴ്ചപ്പാടിൽ നിന്നു വ്യത്യസ്തമായി മൃഗക്കൂട്ടത്തിന്റെ കാഴ്ചപ്പാടിൽ നിന്നു നോക്കുമ്പോൾ, വളർത്തപ്പെട്ട ബഹു ഭൂരിപക്ഷം മൃഗങ്ങളെയും സംബന്ധിച്ച്, കാർഷിക വിപ്ലവം ഭയാനകമായ ഒരു ദുരന്തമായിരുന്നു എന്നു പറയാതിരിക്കാൻ കഴിയുന്നില്ല. അവയുടെ പരിണാമ "വിജയം' അർത്ഥരഹിതമാണ്. വംശനാശത്തിലെത്തിനില്ക്കുന്ന അപൂർവമായ ഒരു വന്യ കാണ്ടാമൃഗം ഒരുപക്ഷേ, മാംസത്തിനു വേണ്ടി തടിച്ചുകൊഴുപ്പിക്കുന്ന, തീരെച്ചെറിയ കൂട്ടിലടച്ചു വളർത്തപ്പെടുന്ന, ജീവി തദൈർഘ്യം കുറഞ്ഞ ഒരു കാളക്കുട്ടിയെക്കാൾ സംതൃപ്തനായിരിക്കാം. സംതൃപ്തമായ കാണ്ടാമൃഗത്തിന്റെ സംതൃപ്തിക്കു താൻ അവസാന കാണ്ടാമൃഗമാണെന്ന കാര്യം കുറവുണ്ടാക്കുന്നില്ല. തന്റെ സ്പീഷിസ് സംഖ്യാബലത്തിൽ സമൃദ്ധവും വിജയവുമായിരിക്കുന്നു എന്നത് വ്യക്തി തലത്തിൽ ദുരിതമനുഭവിക്കുന്ന കാളക്കുട്ടിക്ക് ആശ്വാസം നല്കുന്ന ഒരു കാര്യമല്ല.

പരിണാമ വിജയവും വ്യക്തിഗത ദുരിതവും തമ്മിലുള്ള ഈ വൈ രുദ്ധ്യം ഒരുപക്ഷേ, നമുക്കു കാർഷിക വിപ്ലവത്തിൽ നിന്നു പഠിക്കാൻ കഴിയുന്ന ഏറ്റവും പ്രധാന പാഠമായിരിക്കാം. ഗോതമ്പ്, ചോളം എന്നിങ്ങനെയുള്ള സസ്യങ്ങളുടെ കഥ പഠിക്കുമ്പോൾ, ഒരുപക്ഷേ ശുദ്ധമായ പരിണാമ വിജയം എന്ന കാഴ്ചപ്പാട് അർത്ഥമുള്ളതായിരിക്കാം. എങ്കിലും കന്നുകാലികൾ, ആട്, സാപിയൻസ് എന്നിങ്ങനെയുള്ള മൃഗങ്ങളുടെ കാര്യത്തിൽ (അവ ഓരോന്നും സംവേദനങ്ങളുടെയും വികാരങ്ങളു ടെയും സങ്കീർണ്ണമായ ഒരു ലോകത്തിൽ കഴിയുന്നവയാണ്) പരിണാമ വിജയം എങ്ങനെ വ്യക്തിഗത അനുഭവമായി മാറ്റപ്പെടുന്നു എന്നതു കണക്കിലെടുക്കേണ്ടതുണ്ട്. വ്യക്തിപരമായി വളരെയധികം യാതന സഹിച്ചുകൊണ്ടാണ് നമ്മുടെ സ്പീഷിസ് സംഘടിതമായ അധികാരവും പ്രകട മായ വിജയവും വർദ്ധിച്ച തോതിൽ കൈവരിച്ചതെന്നു ഇനിയുള്ള അദ്ധ്യായങ്ങളിൽ നാം വീണ്ടും വീണ്ടും കാണും.

## അദ്ധ്യായം ആറ്

# പിരമിഡുകൾ പണിയുന്നു

**ച**രിത്രത്തിലെ ഏറ്റവും വിവാദാസ്പദമായ സംഭവങ്ങളിലൊന്നാണ് കാർഷിക വിപ്ലവം, സമൃദ്ധിയുടെയും പുരോഗതിയുടെയും മാർഗ്ഗത്തി ലേക്കു മനുഷ്യരാശിയെ അതു നയിച്ചു എന്നു ചില പക്ഷപാതക്കാർ പ്രഖ്യാപിക്കുന്നുണ്ട്. നരകത്തിലേക്കാണ് അതു തള്ളിവിട്ടതെന്നു മറ്റുള്ള വർ തറപ്പിച്ചു പറയുന്നു. അതൊരു വഴിത്തിരിവാണ്, അവർ പറയുന്നു, അവിടെവച്ച് സാപിയൻസ് പ്രകൃതിയുമായുള്ള തങ്ങളുടെ അഭേദ്യമായ സഹവാസത്തെ മുറിച്ചുമാറ്റുകയും ആർത്തിയിലേക്കും അന്യപ്പെടലി ലേക്കും കുതിച്ചുചാടുകയും ചെയ്തു. ആ മാർഗ്ഗം എവിടേക്കു നയിച്ചു വെങ്കിലും, ഒരു മടങ്ങിപ്പോക്ക് ഉണ്ടായില്ല. വളരെ നിർണ്ണായകമായും അതി വേഗത്തിലും ജനസംഖ്യ വർദ്ധിക്കുന്നതിനു കൃഷി ഇടയാക്കി. അതി നാൽ സങ്കീർണ്ണമായ ഒരു കാർഷിക സമൂഹത്തിനും വേട്ടയാടലിലേക്കും ശേഖരണത്തിലേക്കും തിരികെപ്പോയി സ്വയം പരിപാലിക്കപ്പെടാൻ കഴി യുമായിരുന്നില്ല. 10,000 ബിസിയോടടുത്ത്, കൃഷിയിലേക്കുള്ള മാറ്റത്തിനു മുമ്പ്, ഭൂമി 5-8 മില്യൻ ഭക്ഷണം തേടിയലയലുകാരായ നാടോടികൾക്കു ഭവനമായിരുന്നു. എന്നാൽ എഡി ഒന്നാം നൂറ്റാണ്ടിൽ 1-2 മില്യൻ ഭക്ഷണം തേടിയലയലുകാർ മാത്രം അവശേഷിച്ചു (പ്രധാനമായും ആസ്ട്രേലിയയിലും അമേരിക്കയിലും ആഫ്രിക്കയിലും). എന്നാൽ അവരുടെ ജന സംഖ്യ ലോകത്തിലുള്ള 250 മില്യൻ കർഷകരുടെ ജനസംഖ്യ മുമ്പിൽ വളരെ ചെറുതായിരുന്നു.

കർഷകരിൽ മഹാഭൂരിപക്ഷവും സ്ഥിരമായ ആവാസകേന്ദ്രങ്ങളിൽ ജീവിച്ചു; വളരെ കുറച്ചു മാത്രമായിരുന്നു നാടോടികളായ ഇടയന്മാർ. വാസകേന്ദ്രമുറപ്പിക്കുന്നതിലൂടെ മിക്കയാളുകളുടെയും മേച്ചിൽപ്പുറങ്ങൾ വളരെയേറെ ചുരുങ്ങി.

സാധാരണഗതിയിൽ പുരാതന വേട്ടക്കാർ-ശേഖ രണക്കാർ ഡസൻ കണക്കിനും നൂറു കണക്കിനും ചതുരശ്ര കിലോമീറ്ററുകൾ വ്യാപിച്ചുകിടന്ന പ്രദേശങ്ങളിൽ ജീവിച്ചു. കുന്നുകളും അരുവി കളും വനങ്ങളും തുറന്ന ആകാശവും ഉൾപ്പെടുന്ന ആ മുഴുവൻ പ്രദേ ശവും "ഭവനം' ആയിരുന്നു. കർഷകർ, അതേസമയം, തങ്ങളുടെ ദിവസത്തിൽ ഏറെയും ചെലവഴിച്ചത് ഒരു ചെറിയ വയലിലോ തോപ്പിലോ ആണ്, അവരുടെ കുടുംബജീവിതം നിലനിന്നത് തടിയും കല്ലും ചെളിയും ഒക്കെ ചേർത്തുവച്ചു തയാറാക്കിയതും ഏതാനും ഡസൻ മീറ്ററിൽ ഏറെ അളക്കാനില്ലാത്തതുമായ ഭവനത്തെ ചുറ്റിപ്പറ്റിയാണ്. ഒരു സാധാരണ കർഷകൻ ഈ വീടിനോടു ശക്തമായ ബന്ധം പുലർത്തി. അതൊരു ദൂര വ്യാപക ഫലമുളവാക്കിയ വിപ്ലവമായിരുന്നു. അതിന്റെ അനന്തരഫലം മാനസികതലത്തിലുള്ളതും കെട്ടിടനിർമാണത്തിന്റെ തലത്തിലുള്ളതും ആയിരുന്നു. അതിനുശേഷം, "എന്റെ ഭവന'ത്തോടുള്ള ബന്ധവും അയ ല്ക്കാരിൽ നിന്നുള്ള വേർതിരിവുമായിരുന്നു വളരെയധികം സ്വയം കേന്ദ്രീകൃതമായിത്തീർന്ന ജീവിയുടെ മാനസിക മുഖമുദ്ര.

പുതിയ കാർഷിക ഉപദേശങ്ങൾ പുരാതന ഭക്ഷണം തേടിയലയലു കാരുടെതിനെക്കാൾ ചെറുതായിരുന്നുവെന്നു മാത്രമല്ല, വളരെയധികം കൃത്രിമവും ആയിരുന്നു. തീയുടെ ഉപയോഗം അല്ലാതെ, വേട്ടക്കാർ ശേഖരണക്കാർ അവർ കറങ്ങിനടന്ന ഭൂമിയിൽ വളരെ കുറച്ചു മാറ്റങ്ങൾ മാത്രമേ മനഃപൂർവമായി വരുത്തിവച്ചുള്ളു. അതേസമയം, കർഷകർ വന്യമായ ചുറ്റുപാടുകൾക്കുള്ളിൽ ശമപൂർവം പണിതീർത്ത കൃത്രിമ മനുഷ്യ ദ്വീപുകളിൽ ജീവിച്ചു. അവർ വനങ്ങൾ മുറിച്ചുമാറ്റി, കനാലുകൾ കുഴിച്ചു, പാടങ്ങൾ തെളിച്ചെടുത്തു, ഭവനങ്ങൾ പണിതു, നിലം ഉഴുതുമറിച്ചു, നിരനിരയായി ഫലവൃക്ഷങ്ങൾ വച്ചുപിടിപ്പിച്ചു. അത്തരം കൃത്രിമ വാസ കേന്ദ്രങ്ങൾ മനുഷ്യർക്കും "അവരുടെ' സസ്യങ്ങൾക്കും മൃഗങ്ങൾക്കും വേണ്ടി മാത്രമുള്ളതായിരുന്നു, പലപ്പോളും അവ മതിലുകളും വേലി കളും കെട്ടി വേർതിരിക്കപ്പെട്ടിരുന്നു. കളകളെയും വന്യമൃഗങ്ങളെയും അകറ്റിനിർത്താൻ കർഷക കുടുംബങ്ങൾ തങ്ങൾക്കാകുന്നതെല്ലാം ചെയ്തു. അത്തരം അതിക്രമികൾ കടന്നുവന്നാൽ അവയെ ഓടിച്ചുവിടും. അവ ശമം ആവർത്തിച്ചാൽ അവയെ ഇല്ലാതാക്കുന്നതിനുള്ള വഴികൾ

അവയുടെ ശത്രുക്കളായ മനുഷ്യർ കൈക്കൊള്ളും. ഭവനത്തിനു ചുറ്റും ബലമുള്ള പ്രതിരോധങ്ങൾ കെട്ടിയുയർത്തപ്പെട്ടു. കൃഷിയുടെ തുടക്കം മുതൽ ഇന്നുവരെ, മനുഷ്യരുടെ വാസകേന്ദ്രങ്ങളിൽ നിരന്തരം കടന്നു കയറുന്ന ഉത്സാഹശീലരായ ഉറുമ്പുകൾക്കും നിഗൂഢരായ പാറ്റകൾക്കും സാഹസക്കാരായ ചിലന്തികൾക്കും താന്തോന്നികളായ വണ്ടുകൾക്കും എതിരെ നിരന്തരമായി നടത്തിയിട്ടുള്ള യുദ്ധത്തിൽ മരക്കൊമ്പുകളും വലകളും പാദരക്ഷകളും വിഷം തളിക്കലുകളും പ്രയോഗിച്ചിട്ടുണ്ട്.

മനുഷ്യനിർമ്മിതമായ ഇത്തരം താവളങ്ങൾ ചരിത്രത്തിൽ മിക്ക സമ യത്തും വളരെ ചെറുതും മെരുക്കപ്പെടാത്ത വിസ്തൃതമായ പ്രകൃതിയാൽ ചുറ്റപ്പെട്ടതും ആയിരുന്നു. ഭൂമിയുടെ ഉപരിതല വിസ്തീർണ്ണം 510 മില്യൻ ചതുരശ്ര കിലോമീറ്ററാണ്, അതിൽ 155 മില്യൻ ചതുരശ്ര കിലോമീറ്റർ കരപദേശമാണ്. 1400 എഡി വരെയും, കർഷകരിൽ ഭൂരിപക്ഷവും, അവ രുടെ സസ്യങ്ങളോടും മൃഗങ്ങളോടും ഒപ്പം, കൂട്ടംകൂടി കഴിഞ്ഞത് വെറും 11 മില്യൻ ചതുരശ്ര കിലോമീറ്റർ പ്രദേശത്താണ് - ഭൂഗഹത്തിന്റെ ഉപരി തലത്തിൽ 2 ശതമാനം മാത്രം. മറ്റെല്ലാ പ്രദേശങ്ങളും വളരെയേറെ തണുപ്പോ വളരെയേറെ ചൂടോ വളരെയേറെ വരൾച്ചയോ വളരെയേറെ നനവോ ഉള്ളതായിരുന്നു അതല്ലെങ്കിൽ കൃഷിക്ക് അനുപയുക്തമായിരുന്നു. ഭൂമിയുടെ പ്രതലത്തിലെ വളരെ ചെറിയ ഒരംശമായ 2 ശതമാനം പ്രദേശമാണ് ചരിത്രം ചുരുൾ നിവർത്തപ്പെട്ട അരങ്ങായി നിലകൊണ്ടത്.

തങ്ങളുടെ കൃത്രിമ ദ്വീപുകൾ വിട്ടുപോകുന്നതു പ്രയാസമുള്ളതായി ആളുകൾ കണ്ടെത്തി. തങ്ങളുടെ ഭവനവും കൃഷിയിടവും കളപ്പുരയും ഉപേക്ഷിക്കുവാൻ ഗൗരവമേറിയ നഷ്ടം നേരിടാതെ അവർക്കു കഴിയുമായിരുന്നില്ല. അതിനോടൊപ്പം, കാലം കടന്നുപോയപ്പോൾ അവർ കൂടു തൽ കൂടുതൽ വസ്തുക്കൾ ശേഖരിച്ചു - അത്ര എളുപ്പത്തിൽ കടത്തിക്കൊണ്ടുപോകാൻ കഴിയാത്തതും അവരെ സ്ഥാവ രാവസ്ഥയിൽ ബന്ധിച്ചതുമായ വസ്തുക്കളായിരുന്നു അവ. പുരാതന കർഷകർ നമ്മ അപേക്ഷിച്ചു ദരിദ്രരാണെന്നു കാണപ്പെട്ടേക്കാം, എന്നാൽ അത്തരത്തി ലുള്ള ഒരു കർഷക കുടുംബം ഭക്ഷണംതേടിയലയലുകാരായ ഒരു ഗോതത്തിനു

സ്വന്തമായുണ്ടായിരുന്നതിനെക്കാൾ കൂടുതൽ വസ്തുവകകൾ സ്വന്തമാക്കിവച്ചു.

## ഭാവിയുടെ വരവ്

കാർഷികയിടം ചുരുങ്ങിയപ്പോൾ, കൃഷി സമയം വികസിതമായി. അടുത്ത മാസത്തെയോ അടുത്ത വേനല്ക്കാലത്തിനെയോ കുറിച്ചു ചിന്തിച്ചുകൊണ്ട് അധികം സമയം പാഴാക്കാൻ ഭക്ഷണം തേടിയലയലുകാർ സാധാരണഗതിയിൽ മുതിർന്നില്ല. കർഷകർ തങ്ങളുടെ സങ്കല്പങ്ങളിൽ ഭാവിയിലേക്കു വർഷങ്ങളോളവും ദശകങ്ങളോളവും സഞ്ചരിച്ചു.

ഭക്ഷണംതേടിയലയലുകാർ ഭാവിയെ കുറിച്ച് ചിന്തിച്ചില്ല, കാരണം ജീവിച്ചതു വളരെ കഷ്ടിച്ചാണ്, ഭക്ഷണം സൂക്ഷിച്ചു വച്ചതും വസ്ത വകകൾ ശേഖരിച്ചു വച്ചതും വളരെ പ്രയാസപ്പെട്ടു മാത്രമാണ്. തീർച്ച യായും, അവർ ചില കാര്യങ്ങളിൽ വ്യക്തമായി മുൻകൂട്ടി ചിന്തിച്ചു. ലസ്കോയിലെ ഷോവയിലും അൾട്ടമിരയിലുമുള്ള ഗുഹാചിത്രത്തിന്റെ സഷ്ടാക്കൾ തീർച്ചയായും അവ തലമുറകളോളം നീണ്ടുനില്ക്കണമെന്നു ഉദ്ദേശിച്ചിരുന്നു. സാമൂഹ്യ സഖ്യങ്ങളും രാഷ്ട്രീയ വൈരങ്ങളും ദീർഘകാല പ്രശ്നങ്ങളായിരുന്നു. ഒരു നന്മയ്ക്കു തിരികെ സഹായം ചെയ്യുന്ന തിനും അതല്ലെങ്കിൽ ഒരു ദ്രോഹത്തിനു പകരം ചോദിക്കുന്നതിനും പലപ്പോളും അനേകം വർഷങ്ങൾ വേണ്ടിവന്നു. എന്നിരുന്നാലും, ജീവൻ നിലനിർത്താൻ മാത്രം കഴിവുണ്ടായിരുന്ന വേട്ടക്കാരുടെയും ശേഖരണക്കാരുടെയും സമ്പദ്ഘടനയിൽ അത്തരം ദീർഘകാല ചിന്താഗതിയുടെ പരിമിതി വ്യക്തമാണ്. വൈരുദ്ധ്യമെന്നു പറയട്ടെ, അതു ഭക്ഷണം തേടി യലയലുകാരെ ധാരാളം ആകുലതകളിൽ നിന്നു സംരക്ഷിച്ചു. തങ്ങൾക്കു സ്വാധീനിക്കാൻ കഴിയാത്ത കാര്യങ്ങളെക്കുറിച്ച് ആകുലപ്പെടുന്നതിൽ കാര്യമൊന്നുമില്ല.

കാർഷിക വിപ്ലവം ഭാവിയെ മുമ്പുണ്ടായിരുന്ന കാലത്തിലുള്ളതിനെക്കാൾ പ്രാധാന്യമുള്ളതാക്കിത്തീർത്തു. കൃഷിക്കാർ എപ്പോളും ഭാവിയെ മനസ്സിൽ കണ്ടുകൊണ്ടു വേണം അദ്ധ്വാനിക്കുവാൻ. കാർഷിക സമ്പദ് ഘടന ഋതുക്കളുമായി ബന്ധപ്പെട്ട ഉത്പാദനത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്.

ദീർഘമായ കൃഷി പരിപാലന കാലവും ഹ്രസ്വമായ കൊയ്ത്ത്തുകാലവുമാണുള്ളത്. സമൃദ്ധമായ ഒരു കൊയ്ത്തിന്റെ പിറ്റേന്നു രാതിയിൽ കർഷകർ തങ്ങൾക്കാകുന്നത് ആഘോഷിച്ചെന്നു വരും. എന്നാൽ ഒരാഴ്ച കഴിയുന്നതിനു മുമ്പുതന്നെ അവർ പ്രഭാതം മുതൽ ദിവസം മുഴുവൻ കൃഷിയിടത്തിൽ പണിയെടുത്തു തുടങ്ങും. ഇന്നത്തേക്കും അടുത്ത ആഴ്ചയിലേക്കും അടുത്ത മാസത്തേക്കും മതിയായത ഭക്ഷണം സൂക്ഷിച്ചുവച്ചിട്ടുണ്ടെങ്കിലും, അടുത്ത വർഷത്തേക്കും അതിന ടുത്ത വർഷത്തേക്കും കാര്യങ്ങൾ എങ്ങനെ ആയിരിക്കുമെന്നു അവർ ചിന്തിക്കേണ്ടിയിരുന്നു.

ഋതുക്കളുമായി ബന്ധപ്പെട്ട ഉത്പാദനം മാത്രമായിരുന്നില്ല, കൃഷി യുടെ അടിസ്ഥാനപരമായ അനിശ്ചിതത്വം കൂടിയായിരുന്നു ഭാവിയെ കുറിച്ചു ചിന്തിക്കുന്നതിനു കാരണം. മിക്ക ഗ്രാമങ്ങളും സസ്യങ്ങളുടെ യും മൃഗങ്ങളുടെയും വളരെ പരിമിതമായ ഇനങ്ങൾ മാത്രം വളർത്തിയിരുന്നതിനാൽ, അവർ വരൾച്ചയുടെയും വെള്ളപ്പൊക്കങ്ങളുടെയും കീടാക്രമണങ്ങളുടെയും ദാക്ഷിണ്യത്തിലാണ് ജീവിച്ചത്. ഭക്ഷണം സൂക്ഷിച്ചുവയ്ക്കത്തക്കവണ്ണം കൂടുതൽ ഉത്പാദിപ്പിക്കുന്നതിനു കൃഷിക്കാർ നിർബന്ധിതരായി. കളപ്പുരയിൽ ധാന്യവും അറയിൽ ഒലിവെണ്ണയും അടുക്കളയിൽ പാൽക്കട്ടിയും ചിമ്മിനിയിൽ തൂക്കിയിട്ട നിലയിൽ സോസേജും ഇല്ലയെങ്കിൽ മോശം വർഷങ്ങളിൽ അവർ പട്ടിണിയാകും. ഉടനെ അല്ലെങ്കിൽ പിന്നീട്, മോശം വർഷം വരുമെന്നുള്ളതു ഉറപ്പാണ്. മോശം വർഷങ്ങൾ ഉണ്ടാകില്ല എന്നു കരുതി ജീവിക്കുന്ന ഒരു കർഷകൻ അധികം നാൾ ജീവിച്ചിരുന്നില്ല.

തത്ഫലമായി, കൃഷിയുടെ തുടക്കം മുതൽ, മനുഷ്യമനസ്സിൽ ഭാവിയെ കുറിച്ചുള്ള ആകുലതകൾ സജീവമായിരുന്നു. തങ്ങളുടെ പാടത്തു വെള്ളത്തിനായി മഴയെ ആശ്രയിക്കുന്ന കർഷകർ ഉള്ള സ്ഥ ലത്ത് മഴക്കാലത്തിന്റെ ആരംഭത്തിൽ ഓരോ പ്രഭാതത്തിലും കർഷകർ ചക്രവാളത്തിലേക്കു കണ്ണുനട്ടുനില്ക്കുന്നു. അതു മഴക്കാറാണോ? മഴ സമയത്തിനു തന്നെ പെയ്യുമോ? മതിയായ അളവിൽ പെയ്യുമോ? മഴയും കാറ്റും അതിശക്തമായാൽ വിത്ത് ഒലിച്ചുപോകുമോ? അതേസമയം, യൂഫ്രട്ടീസ്, സിന്ധു, മഞ്ഞ താഴ്വരകളിൽ, കുറെ കർഷകർ വെള്ളത്തിന്റെ നില നോക്കിനിന്നു. അവരുടെ

കൃഷിയിടങ്ങളെ നനയ്ക്കുന്നതിനും ജലസേചന കനാലുകളിൽ വെള്ളം നിറയുന്നതിനും വെള്ളത്തിന്റെ നിരപ്പ് ഉയരേണ്ടതുണ്ട്. എന്നാൽ വെള്ളത്തിന്റെ നിരപ്പ് പരിധിയിൽ കവിഞ്ഞ് ഉയരുന്നതും തെറ്റായ കാലങ്ങളിൽ ഉയരുന്നതും തങ്ങളുടെ കൃഷിയിടങ്ങളെ നശിപ്പിക്കും, വരൾച്ചയിൽ നശിക്കുന്നതു പോലെതന്നെ.

കർഷകർ ഭാവിയെ കുറിച്ചു ആകുലപ്പെട്ടത്, ആകുലപ്പെടുന്നതിനു തങ്ങൾക്കു കൂടുതൽ കാരണങ്ങളുണ്ട് എന്നതുകൊണ്ടു മാത്രമായിരുന്നില്ല, പിന്നെയോ അക്കാര്യത്തിൽ തങ്ങൾക്ക് ചിലതൊക്കെ ചെയ്യാൻ കഴിയുമായിരുന്നു എന്നതുകൊണ്ടുകൂടിയാണ്. അവർക്ക് മറ്റൊരു കൃഷിയിടം തെളിച്ചെടുക്കാനും മറ്റൊരു ജലസേചന കനാൽ കുഴിക്കാനും കൂടു തൽ വിളകൾ വിതയ്ക്കാനും കഴിയുമായിരുന്നു. ആകുലചിത്തനായ കർഷകൻ വേനല്ക്കാലത്തെ ഉറുമ്പിനെപ്പോലെ തന്നെ കഠിനാദ്ധ്വാനി യായിരുന്നു. അയാൾ തന്റെ മക്കൾക്കും കൊച്ചു മക്കൾക്കും എണ്ണ ആട്ടിയെടുക്കാൻ കഴിയുന്ന തരത്തിൽ ഒലിവുമരങ്ങൾ വച്ചുപിടിപ്പിക്കു കയും തനിക്കു ഇന്നു ഭക്ഷിക്കാൻ ആർത്തിതോന്നുന്ന ഭക്ഷ്യവസ്തുക്കൾ ഉപയോഗിച്ചുതീർക്കാതെ, തണുപ്പുകാലത്തേക്കും അടുത്ത വർഷത്തേക്കും ഉപയോഗപ്പെടുത്തുന്നതിനായി സൂക്ഷിച്ചുവയ്ക്കുകയും ചെയ്തു.

കൃഷിയുടെ പിരിമുറുക്കം ദൂരവ്യാപകമായ അനന്തരഫലങ്ങൾ ഉള വാക്കി. വലിയ തോതിലുള്ള രാഷ്ട്രീയ, സാമൂഹിക സംവിധാനങ്ങളുടെ അടിസ്ഥാനമായിരുന്നു കൃഷി. സങ്കടകരമെന്നു പറയട്ടെ, കഠിനാദ്ധ്വാനി യായ കർഷകർ വർത്തമാനകാലത്തെ തങ്ങളുടെ കഠിനാദ്ധ്വാനംകൊണ്ടുനേടാൻ കഴിയുമെന്നു പ്രത്യാശിച്ചിരുന്നതും ആഗ്രഹിച്ചിരുന്നതുമായ ഭാവിയിലെ സാമ്പത്തിക സുരക്ഷിതത്വം ഏതാണ്ട് ഒരിക്കൽപ്പോലും നേടിയെ ടുത്തില്ല. എല്ലായിടത്തും ഭരണാധികാരികളും കുലീനവർഗങ്ങളും ഉയർന്നുവന്നു, കർഷകന്റെ മികച്ച വിഭവങ്ങൾ അവർ ഉപയോഗപ്പെടുത്തുകയും കർഷകരെ കഷ്ടിച്ചു ജീവിച്ചുപോകുന്ന തരത്തിലാക്കുകയും ചെയ്തു.

ഇത്തരത്തിൽ വിട്ടുകൊടുക്കപ്പെട്ട ഭക്ഷ്യമിച്ചം രാഷ്ട്രീയത്തിനും യുദ്ധങ്ങൾക്കും കലയ്ക്കും

തത്വദർശനങ്ങൾക്കും ഇന്ധനമായിത്തീർന്നു. അവർ കൊട്ടാരങ്ങളും കോട്ടകളും സ്മാരകങ്ങളും ക്ഷേത്രങ്ങളും പണിതു. ആധുനിക കാലഘട്ടം വരെ, 90 ശതമാനത്തിൽ അധികം ആളു കൾ കർഷകരായിരുന്നു, അവർ രാവിലെ ഉണർന്നെണീല്ക്കുമ്പോൾ മുതൽ വിയർപ്പൊഴുക്കി നിലമൊരുക്കുകയും കൃഷിചെയ്യുകയും ചെയ്തു. അവർ ഉത്പാദിപ്പിച്ച മിച്ചം ഭക്ഷ്യവസ്തുക്കൾകൊണ്ട് തീർത്തും ന്യൂന പക്ഷമായിരുന്ന ഒരു വരേണ്യവർഗത്തെ (രാജാക്കന്മാർ, ഗവൺമെന്റ് ഉദ്യോ ഗസ്ഥർ, പട്ടാളക്കാർ, പുരോഹിതർ, കലാകാരന്മാർ, ചിന്തകർ) പോറ്റിപ്പു ലർത്തി. വളരെ കുറച്ചാളുകൾ മാത്രം പ്രവൃത്തിയെടുക്കുകയും ബാക്കി യുള്ളവർ എല്ലാവരും നിലമുഴുവുകയും വെള്ളത്തൊട്ടികൾ ചുമക്കു കയും ചെയ്ത ഒരു അവസ്ഥയായിരുന്നു ചരിത്രം.

## ഒരു സങ്കല്പിത ക്രമം

വലിയ ഗ്രാമങ്ങളിലും പിന്നീടു പട്ടണങ്ങളിലും ഒടുവിൽ നഗരങ്ങ ളിലും കൂടുതൽ കൂടുതൽ ആളുകൾ തിങ്ങിപ്പാർക്കുന്നതിനെ കർഷകർ ഉത്പാദിപ്പിച്ച ഭക്ഷ്യമിച്ചം, ഗതാഗത സാങ്കേതികവിദ്യയോടു ചേർന്നു, ആത്യന്തികമായി സാദ്ധ്യമാക്കി. അവയെല്ലാം കൂടിച്ചേർന്നു പുതിയ രാജ്യങ്ങളും വാണിജ്യ സംവിധാനങ്ങളും (നെറ്റ്വർക്കുകളും) ഉണ്ടായിവന്നു.

എങ്കിലും ഈ പുതിയ അവസരങ്ങളിൽ നിന്നു നേട്ടമുണ്ടാക്കുന്ന തിനു ഭക്ഷ്യമിച്ചങ്ങളും മെച്ചപ്പെട്ട ഗതാഗത സംവിധാനങ്ങളും മാത്രം മതിയായില്ല. ഒരേ പട്ടണത്തിലുള്ള ഒരായിരം പേരെയോ ഒരേ രാജ്യത്തി ലുള്ള ഒരു ദശലക്ഷം പേരെയോ ഊട്ടിപ്പോറ്റാൻ കഴിയുമെന്ന വാസ്തവം മാത്രം ഉപയോഗപ്പെടുത്തിക്കൊണ്ട്, നിലവും വെള്ളവും എങ്ങനെയാണ് വിഭജിക്കേണ്ടതെന്നും തർക്കങ്ങളും സംഘർഷങ്ങളും എങ്ങനെയാണ് പരിഹരിക്കേണ്ടതെന്നും വരൾച്ചയുടെയോ യുദ്ധത്തിന്റെയോ സമയത്ത് എങ്ങനെയാണ് പ്രവർത്തിക്കേണ്ടതെന്നും എല്ലാവരെക്കൊണ്ടും സമ്മതിപ്പിക്കാൻ കഴിയുന്നതല്ല. ഒരു യോജിപ്പിലെത്താൻ കഴിയുന്നില്ലെങ്കിൽ, വിഭാഗീയത പടരും, അപ്പോൾ കളപ്പുരകൾ നിറഞ്ഞുകവിയുന്ന അവസ്ഥയിലാണ് എങ്കിലും. ചരിത്രത്തിലെ മിക്ക യുദ്ധങ്ങളും വിപ്ലവങ്ങളും സംഭ വിച്ചതിനു കാരണം

ഭക്ഷ്യദൗർലഭ്യം ആയിരുന്നില്ല. ഫഞ്ചു വിപ്ലവത്തിനു തുടക്കമിട്ടതു സമ്പന്നരായ നിയമജ്ഞരാണ്, പട്ടിണിക്കാരായ കർഷകരല്ല. റോമാറിപ്ലബ്ലിക്ക് അതിന്റെ ഉച്ചസ്ഥായി അധികാരത്തിൽ ബിസി ഒന്നാം നൂറ്റാണ്ടിൽ എത്തിയത് അവരുടെ പിതാമഹന്മാരുടെ വന്യമായ സ്വപങ്ങൾക്കും അപ്പുറത്തു നിധിക്കപ്പൽവ്യൂഹങ്ങൾ മെഡിറ്ററേനിയനിൽ എല്ലായിടത്തുനിന്നും എത്തിച്ചേർന്നു റോമക്കാരെ സമ്പന്നരാക്കിയപ്പോളാണ്. സമ്പന്നതയുടെ ആ ഉച്ചകോടി നിമിഷത്തിലാണ് റോമയിലെ രാഷ്ടീയ സംവിധാനം ഒരുകൂട്ടം വിനാശകരമായ ആഭ്യന്തര യുദ്ധങ്ങളിൽ തരിപ്പ് ണമായത്. 1991-ൽ യുഗോസ്ലാവിയയിൽ അവിടുത്തെ ജനങ്ങളെ എല്ലാ വരെയും പോറ്റിപ്പുലർത്തുന്നതിനു ആവശ്യമായതിനെക്കാൾ കൂടുതൽ സമ്പത്ത് ഉണ്ടായിരുന്നു, എന്നിട്ടും ഭീകരമായ രക്തച്ചൊരിച്ചിലോടെ അതു ഛിന്നഭിന്നമായി.

മില്യൻ കണക്കിനു വർഷങ്ങളോളം മനുഷ്യർ ഏതാനും ഡസൻ അംഗങ്ങൾ ഉൾക്കൊള്ളുന്ന ചെറിയ സംഘങ്ങളായി നിലനിന്നുപോരി കയും ഉരുത്തിരിയുകയും ചെയ്തുവെന്നതാണ്, നഗരങ്ങളുടെയും രാജ്യങ്ങളുടെയും സാമ്രാജ്യങ്ങളുടെയും കടന്നുവരവിൽ നിന്നു കാർഷിക വിപ്ലവത്തെ വേർതിരിക്കുന്ന ഏതാനും സഹസാബ്ദങ്ങൾ വൻതോതി ലുള്ള സഹകരണം ഉരുത്തിരിയുന്നതിനുള്ള ഉൾപ്രേരണ അനുവദിക്കുന്ന തിനു വേണ്ടുത സമയം നല്കിയില്ല എന്നതാണ്, അത്തരം പ്രശ്നങ്ങളുടെ അടിസ്ഥാനമായിരിക്കുന്നത്.

ജീവശാസ്ത്രപരമായ അത്തരം ഉൾപ്രേരണകൾ ഇല്ലാതിരുന്നിട്ടും, ഭക്ഷണം തേടിയലയലിന്റെ കാലഘട്ടത്തിൽ, പങ്കുവയ്ക്കപ്പെട്ട മിത്തു കളുടെ (കഥകളുടെ) സഹായത്തോടെ നൂറുകണക്കിനു ആളുകൾക്കു സഹകരിക്കാൻ കഴിഞ്ഞു. എന്നിരുന്നാലും, ആ സഹകരണം അയവുള്ളതും പരിമിതവുമായിരുന്നു. ഓരോ സാപിയൻസ് സംഘവും തങ്ങളുടെ ജീവിതം സ്വതന്ത്രമായി നയിക്കുകയും തങ്ങളുടെതായ ആവശ്യങ്ങൾ നിറവേറ്റിയെടുക്കുകയും ചെയ്തു. 20,000 വർഷം മുമ്പു ജീവിച്ചിരുന്നതും കാർഷിക വിപ്ലവത്തിനു ശേഷം സംഭവിച്ച കാര്യങ്ങളെക്കുറിച്ച് യാതൊരു അറിവും ഇല്ലാത്തതുമായ പൗരാണികനായ ഒരു സോഷ്യാളജിസ്റ്റ് ചിന്തിച്ചിരിക്കണം അത്തരം കഥകൾക്ക് ഏറെക്കുറെ പരിമിതമായ സാദ്ധ്യത മാത്രമാണ് ഉള്ളതെന്ന്. പിതാമഹന്മാരുടെ

ആത്മാക്കളെ കുറിച്ചുള്ള കഥകളും ഗോത്ര “ടോട്ട’ങ്ങളും (പതീകങ്ങൾ) 500 ആളുകളെ ശംഖു കൈമാറ്റം ചെയ്യുന്നതിനും ഒരു പ്രത്യേക ഉത്സവം ആഘോഷിക്കുന്ന തിനും ഒരു നിയാണ്ടർതാൽ സംഘത്ത ഉന്മൂലനം ചെയ്യുന്നതിനും പ്രാപ്തമാക്കുന്ന തരത്തിൽ ശക്തമായിരുന്നു, എന്നാൽ അതിനെക്കാൾ കൂടുതൽ എന്തെങ്കിലും ചെയ്യാൻ അവയ്ക്ക് കഴിയു മായി രുന്നില്ല. മിത്തോളജി ദശലക്ഷക്കണക്കിനു അപരിചിതരെ ഒരു ദൈനംദിന കമത്തിൽ സഹകരിക്കുന്നതിനു സാദ്ധ്യമാക്കാൻ കഴിയുന്നതല്ല എന്നു പുരാതനനായ സോഷ്യാളജിസ്റ്റ് ചിന്തിച്ചുകാണും.

എന്നാൽ അതു തെറ്റാണെന്നുവന്നു. ആർക്കെങ്കിലും സങ്കല്പിക്കാൻ കഴിയുന്നതിനെക്കാൾ ശക്തമാണ് മിത്തുകൾ എന്നു വെളിപ്പെട്ടു. തിങ്ങി നിറഞ്ഞ നഗരങ്ങളുടെയും അതിശക്തമായ സാമ്രാജ്യങ്ങളുടെയും രൂപീകരണത്തിനുള്ള അവസരങ്ങൾ കാർഷിക വിപ്ലവം തുറന്നുകൊടുത്തപ്പോൾ, മഹാന്മാരായ ദൈവങ്ങളെ കുറിച്ചും മാതൃരാജ്യങ്ങളെ കുറിച്ചും ജോയിന്റ് സ്റ്റോക്ക് കമ്പനികളെ കുറിച്ചും ആളുകൾ കഥകൾ മെനയു കയും ആവശ്യമായിരുന്ന സാമൂഹ്യബന്ധങ്ങൾ പ്രദാനം ചെയ്യുകയും ചെയ്തു. മനുഷ്യപരിണാമം പതിവുപോലെ ഒച്ചിന്റെ വേഗതയിൽ മുന്നേ റിയപ്പോൾ, ഭൂമിയിൽ അന്നുവരെ കണ്ടിട്ടില്ലാത്ത തരത്തിൽ അത്ഭുതകര മായ വൻതോതിലുള്ള സഹകരണത്തിന്റെ നെറ്റ്വർക്കുകൾ പണിയുക യായിരുന്നു മനുഷ്യന്റെ സങ്കല്പശേഷി.

8500 ബിസിയോടടുത്ത് ലോകത്തിലെ ഏറ്റവും വലിയ ആവാസ കേന്ദ്രങ്ങൾ യെരിഹോ പോലെയുള്ള ഗ്രാമങ്ങൾ ആയിരുന്നു. അവിടെ ഏതാനും നൂറു വ്യക്തികൾ ഉണ്ടായിരുന്നു. 7000 ബിസിയോടെ അനറ്റോ ലിയയിലെ ചാതൽ ഹോയൂക് എന്ന പട്ടണത്തിൽ 5000-നും 10,000-നും ഇടയിൽ വ്യക്തികളുണ്ടായിരുന്നു. അക്കാലത്തു ലോകത്തിലെ ഏറ്റവും വലിയ ആവാസകേന്ദ്രമായിരുന്നിരിക്കണം അത്. ബിസി അഞ്ചും നാലും സഹസ്രാബ്ദങ്ങളിൽ, “ഫലഭൂയിഷ്ഠമായ ചന്ദ്രക്കല’യിൽ (ഫെർട്ടൈൽകസന്റ് മേഖല) പതിനായിരക്കണക്കിനു നിവാസികളെ ഉൾക്കൊള്ളുന്ന നഗരങ്ങൾ മുളച്ചുവന്നു, അവയിൽ ഓരോന്നും സമീപപ്രദേശത്തുള്ള ഗ്രാമങ്ങളുടെ മേൽ അധികാരം വിനിയോഗിച്ചു. 3100 ബിസിയിൽ നെൽ താഴ്വര ആകമാനം ഈജിപ്തിലെ ആദ്യ രാജ്യമായി സംയോജിക്കപ്പെട്ടു.

അവിടുത്തെ രാജാക്കന്മാരായ ഫറവോന്മാർ ആയിരക്കണക്കിനു ചതുരശ്ര കിലോമീറ്ററുകളുടെയും ലക്ഷക്കണക്കിനു ആളുകളുടെയും മീതെ വാണു. 2250 ബിസിയോടടുത്ത് മഹാനായ സാർഗോൺ ആദ്യ സാമ്രാജ്യമായ അക്കേഡിയൻ രൂപീകരിച്ചു. ഒരു ദശലക്ഷം പജകളും 5400 സൈനികർ ഉൾക്കൊള്ളുന്ന ഒരു സ്ഥിരം സൈന്യവും ഉണ്ടെന്ന് അത് ഊറ്റംകൊണ്ടു. 1000 ബിസിക്കും 500 ബിസിക്കും ഇടയിൽ, പശ്ചിമേഷ്യയിലെ ആദ്യ വൻസാമ്രാജ്യങ്ങൾ (അസ്സീറിയ സാമ്രാജ്യം, ബാബിലോണിയ സാമ്രാജ്യം, പാഴ്സി സാമ്രാജ്യം) നിലവിൽ വന്നു. അവ അനേകം ദശലക്ഷക്കണക്കിനു പ്രജകളെ ഭരിച്ചു, പതിനായിരക്കണക്കിനു സൈനികരെ നയിച്ചു.

221 ബിസിയിൽ ചിൻ വംശം ചൈനയെ ഏകീകരിച്ചു. അധികം താമ സിക്കാതെ റോമ മെഡിറ്ററേനിയൻ തടത്തെ ഒന്നിപ്പിച്ചു. 40 ദശലക്ഷം ചിൻ പ്രജകളിൽ നിന്നു ശേഖരിച്ച നികുതി ഉപയോഗപ്പെടുത്തി ലക്ഷക്കണക്കിനു സൈനികർ ഉൾക്കൊള്ളുന്ന ഒരു സ്ഥിരം സൈന്യത്തെയും 100,000-ലേറെ ഉദ്യോഗസ്ഥർ അടങ്ങുന്ന സങ്കീർണ്ണമായ ഒരു ഉദ്യോഗസ്ഥ സംവിധാനത്തെയും പോറ്റിപ്പുലർത്തി.റോമ സാമ്രാജ്യം അതിന്റെ അതച്ചാവസ്ഥയിൽ 100 ദശലക്ഷം പ്രജകളിൽ നിന്നു വരെ നികുതി പിരിച്ചു. ആ വരുമാനം 250,000-500,00 സൈനികർ അടങ്ങുന്ന ഒരു സ്ഥിരം സ ന്യത്തെ നിലനിർത്തുന്നതിനും 1500 വർഷങ്ങൾക്കു ശേഷവും ഉപയോഗത്തിലിരുന്ന റോഡുകളുടെ ഒരു നെറ്റ്വർക്കും തിയേറ്ററുകളും ആംഫിതി യേറ്ററുകളും നിർമ്മിക്കുന്നതിനും ഇടയാക്കി.

മതിപ്പുളവാക്കുന്നതു തന്നെ, സംശയമില്ല, എന്നാൽ ഫറവോന്റെ ഈജിപ്തിലോ റോമ സാമ്രാജ്യത്തിലോ പ്രവർത്തനക്ഷമമായിരുന്ന “പൊതുജന സഹകരണ നെറ്റ്വർക്കുകളെ’ സംബന്ധിച്ചു മനോഹരമായ ആകാശക്കോട്ടകളൊന്നും കാണേണ്ട കാര്യമില്ല. “സഹകരണം’ വളരെ പരസഹായപരമാണെന്നു തോന്നിപ്പിക്കുന്നു, എന്നാൽ അതു എല്ലായ്പോഴും സ്വയം സന്നദ്ധമോ സമത്വമുള്ളതോ ആയിരുന്നില്ല. മനുഷ്യരുടെ ഇടയിലെ മിക്ക സഹകരണ നെറ്റ്വർക്കുകളും (സംവിധാനങ്ങളും) അടിച്ചമർത്തലിനും ചൂഷണത്തിനും വേണ്ടി ഉപയോഗപ്പെടുത്തിയവയാണ്. വളർന്നുവരുന്ന സഹകരണ സംവിധാനങ്ങളെ കർഷകർ തങ്ങളുടെ വിലയേറിയ ഭക്ഷ്യമിച്ചം നല്കി വളർത്തുകയും

നികുതിപിരിവുകാരൻ തന്റെ സാമ്രാജ്യത്വ പേനകൊണ്ടു ഒറ്റ വര വരച്ചു തങ്ങളുടെ ഒരു വർഷത്തെ കഠിനാദ്ധ്വാനം മുഴുവൻ തട്ടിയെടുത്തപ്പോൾ നിരാശരാകുകയും ചെയ്തു. സമ്പന്നരും അലസന്മാരുമായ റോമക്കാർക്കു അവിടെയിരുന്നു മറ്റു അടിമകൾ അപകടകരമായ യുദ്ധമുറകളിൽ ഏർപ്പെടുന്നതു കണ്ടിരിക്കുന്നതിനു വേണ്ടി റോമയിലെ പ്രസിദ്ധമായ ആംഫി തിയേറ്ററുകൾ പണിതതു പലപ്പോളും അടിമകളാണ്. തടവറകളും കോൺസെൻട്രേഷൻ ക്യാമ്പു കളും പോലും സഹകരണ സംവിധാനങ്ങളാണ്. അവയൊക്കെ സാദ്ധ്യ മായതും പ്രവർത്തനക്ഷമമാകുന്നതും ആയിരക്കണക്കിനു അപരിചിതർ തങ്ങളുടെ പ്രവൃത്തികൾ എങ്ങനെയോ സഹകരിച്ചു കൈകാര്യം ചെയ്യുന്നതുകൊണ്ടാണ്.

പുരാതന മെസപൊട്ടേമ്യയിലെ നഗരങ്ങൾ മുതൽ ചിൻ, റോമ സാമ്രാജ്യങ്ങൾ വരെയുള്ള ഈ സഹകരണ സംവിധാനങ്ങൾ എല്ലാം തന്നെ "സങ്ക ല്പിത ക്രമങ്ങളാണ്", അവയെ സാധി തമാക്കിയതും നിലനിർത്തിയതുമായ സാമൂഹ്യമര്യാദകൾ കൊത്തിവയ്ക്കപ്പെട്ടതു പോലെയുള്ള ഉൾപ്രരണക ളെയോ വ്യക്തിപരമായ പരിചയങ്ങ ളെയോ അടിസ്ഥാനമാക്കിയുള്ളതല്ല, പിന്നെയോ എല്ലാവരും വിശ്വസിച്ചുപങ്കിട്ട മിത്തുകളെ അടിസ്ഥാനമാക്കിയുള്ളതാണ്.

എങ്ങനെയാണ് മിത്തുകൾക്ക് സാമ്രാജ്യങ്ങളെ ആകമാനം നിലനിർത്താൻ കഴിയുന്നത്? അത്തരം ഒരു ഉദാഹരണം (പ്യൂഷോ) നാം ഇതിനോടകം ചർച്ചചെയ്തുകഴിഞ്ഞു. ചരിത്രത്തിലെ ഏറെ അറിയപ്പെടുന്ന മിത്തുകളിൽ രണ്ടെണ്ണം നമുക്കു ഇപ്പോൾ പരിശോധിക്കാം: ലക്ഷക്കണക്കിനു ബാബിലോണിയർക്കു പുരാതനകാലത്തു ഒരു സഹകരണ കൈപ്പുസ്തകമായി പ്രയോജനപ്പെട്ട ഉദ്ദേശ്യം 1776 ബിസിയിലെ ഹമൂറാബിയുടെ നിയമവും ഇന്നും കോടിക്കണക്കിനു ആധുനിക അമേരിക്കക്കാർക്കു ഒരു സഹകരണ കൈപ്പുസ്തകമായി പ്രയോജനപ്പെടുന്ന 1776 എഡിയിലെ അമേരിക്കയുടെ സ്വാതന്ത്ര്യ പഖ്യാപനവും.



*16. ഹമുറാബിയുടെ നിയമസംഹിത ആലേഖനം ചെയ്ത കല്ലു കൊണ്ടുള്ള ഒരു സ്റ്റൈല, ഏകദേശം ക്രിസ്തുവിനുമുമ്പ് 1776.*


IN CONGRESS. JULY 4, 1776.

The unanimous Declaration of the thirteen united States of America.

*17. അമേരിക്കൻ ഐക്യനാടുകളുടെ സ്വാതന്ത്ര്യപ്രഖ്യാപനം, 1776 ജൂലൈ 4-നു ഒപ്പിട്ടത്.*

1776 ബിസിയിൽ ബാബിലോൺ ലോകത്തിലെ ഏറ്റവും വലിയ നഗര മാണ്. ഒരു മില്യനിലേറെ പ്രജകൾ ഉൾക്കൊള്ളുന്ന, ഒരുപക്ഷേ, ലോകത്തിലെ ഏറ്റവും വലിയ സാമ്രാജ്യമായിരുന്നിരിക്കണം ബാബിലോണിയ. ആധുനിക ഇറാക്കിന്റെ ഏറെ ഭാഗങ്ങളും വർത്തമാനകാല സിറിയ യുടെയും ഇറാന്റെയും ഭാഗങ്ങളും ഉൾക്കൊള്ളുന്ന മെസപൊട്ടേമ്യയിൽ അധികവും അതിനു കീഴിലായിരുന്നു. ഇന്ന് ഏറ്റവും അറിയപ്പെടുന്ന ബാബിലോണിയൻ രാജാവ് ഹമുറാബിയാണ്. മുഖ്യമായും അദ്ദേഹത്തിന്റെ പേരിലുള്ള ഹമുറാബി നിയമം (കോഡ് ഓഫ് ഹമുറാബി) കാര ണമാണ് അദ്ദേഹത്തിന്റെ പ്രശസ്തി. നിയമങ്ങളുടെയും ന്യായാധിപ

തീരുമാനങ്ങളുടെയും ഒരു ശേഖരമാണത്. ന്യായപാലകനായ ഒരു രാജാ വെന്ന നിലയിൽ ഹമുറാബിയെ അവതരിപ്പിക്കുകയും ബാബിലോണിയ സാമ്രാജ്യം ആകമാനം ഏറെക്കുറെ സമാനതയുള്ള ഒരു നിയമസംവി ധാനത്തിന് അടിസ്ഥാനമായിരിക്കുകയും ന്യായം എന്താണെന്നും ന്യായപാലകനായ ഒരു രാജാവ് എങ്ങനെ വർത്തിക്കണമെന്നും ഭാവിതലമുറ കളെ പഠിപ്പിക്കുകയും ചെയ്യുക എന്നതാണ് അതിന്റെ പ്രധാന ഉദ്ദേശ്യം.

ഭാവി തലമുറകൾ അതു ശ്രദ്ധിക്കുകതന്നെ ചെയ്തു. പുരാതന മെസപൊട്ടേമ്യയിലെ ഉദ്യോഗസ്ഥരും ബുദ്ധിജീവികളുമായ വരേണ്യ വർഗം ആ ഗ്രന്ഥത്തെ വിശുദ്ധനിയമമാക്കി മാറ്റുകയും ഹമുറാബി മരിക്കുകയും അദ്ദേഹത്തിന്റെ സാമ്രാജ്യം തക രുകയും ചെയ്തതിനു ശേഷവും ദീർഘകാലം പരിശീലനക്കാരായ ഉദ്യോഗസ്ഥർ അതു പകർത്തിയെഴുതിക്കൊണ്ടേയിരിക്കുകയും ചെയ്തു. പുരാതന മെസപൊട്ടേമ്യക്കാരുടെ സാമൂഹ്യ സംവിധാനത്തെ സംബന്ധിക്കുന്ന ആശയങ്ങൾ മനസ്സിലാക്കുന്നതിനു ഹമുറാബിയുടെ നിയമം നല്ല ഒരു സാതസായി വർത്തിക്കുന്നു.

മെസപൊട്ടേമ്യയിലെ ദേവന്മാരുടെ നിരയിലെ പ്രമുഖരായ അണു, എൻലിൽ, മർദൂക് എന്നിവർ ഹമുറാബിയെ "നാട്ടിൽ നിയമം പരിപാലിക്കുന്നതിനും ദുഷ്ടന്മാരെയും തിന്മ പ്രവർത്തിക്കുന്നവരെയും ഇല്ലാ താക്കുന്നതിനും ശക്തർ ദുർബലരെ അടിച്ചമർത്തുന്നതു തടയുന്ന തിനും' നിയമിച്ചിരിക്കുന്നു എന്നു പറഞ്ഞുകൊണ്ടാണ് ആ ഗ്രന്ഥം ആരം ഭിക്കുന്നത്. അതിനു പിന്നാലെ 300 ന്യായവിധികൾ ഒരു പ്രത്യേക കമത്തിൽ (അങ്ങനെ സംഭവിച്ചാൽ ഇങ്ങനെ ന്യായം വിധിക്കുന്നതാണ്) നല്കിയിരിക്കുന്നു. ഉദാഹരണമായി, 196-199, 209-214 ന്യായവിധികൾ ഇങ്ങനെ വായിക്കുന്നു:

196. ഒരു മേൽത്തട്ടുകാരൻ പുരുഷൻ മറ്റൊരു മേൽത്തട്ടുകാരൻ പുരുഷന്റെ കണ്ണുകൾ അന്ധമാക്കിയാൽ, അവർ അയാളുടെ കണ്ണുക്കൾ അന്ധമാക്കണം.

197. അയാൾ മറ്റൊരു മേൽത്തട്ടുകാരൻ പുരുഷന്റെ അസ്ഥി ഒടിച്ചാൽ, അവർ അയാളുടെ അസ്ഥി ഒടിക്കണം.

198. അയാൾ ഒരു സാധാരണക്കാരന്റെ കണ്ണുകൾ അന്ധമാക്കുകയോ - അതല്ലെങ്കിൽ ഒരു സാധാരണക്കാരന്റെ അസ്ഥി ഒടിക്കുകയോ ചെയ്താൽ, അയാൾ 60 ഷേക്കെൽ വെള്ളി അളന്നു നല്കണം.

199. അയാൾ മേൽത്തട്ടുകാരനായ ഒരു പുരുഷന്റെ അടിമയുടെ കണ്ണുകൾ അന്ധമാക്കുകയോ മേൽത്തട്ടുകാരനായ ഒരു പുരുഷന്റെ അടിമയുടെ അസ്ഥി ഒടിക്കുകയോ ചെയ്താൽ, അയാൾ അടിമയുടെ വിലയുടെ പകുതി (വെള്ളിയിൽ) നല്കണം.

209. മേൽത്തട്ടുകാരനായ ഒരു പുരുഷൻ മേൽത്തട്ടിലുള്ള ഒരു സ്ത്രീയെ അടിക്കുകയും അങ്ങനെ അവളുടെ ഗർഭം അലസാൻ ഇട യാകുകയും ചെയ്താൽ, അയാൾ അവളുടെ ഗർഭത്തിനുപകര മായി 10 ഷേക്കെൽ വെള്ളി അളന്നു നല്കണം.

210. ആ സ്ത്രീ മരിക്കുകയാണെങ്കിൽ, അവർ അയാളുടെ മകളെ കൊല്ലണം.

211, അയാൾ അടിച്ച് സാധാരണ തട്ടിലുള്ള ഒരു സ്ത്രീയുടെ ഗർഭം അലസമാകാൻ ഇടയായാൽ, അയാൾ 5 ഷേക്കെൽ വെള്ളി അളന്നു നല്കണം.

212. ആ സ്ത്രീ മരിക്കുകയാണെങ്കിൽ, അയാൾ 30 ഷേക്കെൽ വെള്ളി അളന്നു നല്കണം. 213. അയാൾ മേൽത്തട്ടുകാരനായ ഒരു പുരുഷന്റെ ഒരു അടിമ സ്ത്രീയെ അടിക്കുകയും അവളുടെ ഗർഭം അലസുകയും ചെയ്താൽ, അയാൾ 2 ഷേക്കെൽ വെള്ളി അളന്നു നല്കണം.

214. ആ അടിമ-സ്ത്രീ മരിച്ചാൽ, അയാൾ 20 ഷേക്കെൽ വെള്ളി അളന്നു നല്കണം.

തന്റെ ന്യായവിധികൾ നിരത്തിയതിനു ശേഷം അദ്ദേഹം വീണ്ടും ഇങ്ങനെ പ്രഖ്യാപിക്കുന്നു,

> സത്യത്തിന്റെ മാർഗ്ഗത്തിലും ശരിയായ ജീവിതരീതിയിലും രാജ്യം നയിക്കപ്പെടുന്നതിനു വേണ്ടി സമർത്ഥനായ രാജാവു ഹമുറാബി ഏർപ്പെടുത്തിയ ന്യായമായ തീരുമാനങ്ങളാണ് ഇവ.... ഞാൻ ഉദാരമതിയായ രാജാവ് ഹമുറാബിയാണ്. എൻലിൽ ദേവൻ എന്റെ സംരക്ഷണയിൽ നല്കിയിട്ടുള്ളതും മർദൂക് ദേവൻ എന്റെ പരിപാലനത്തിൽ ഏല്പ്പിച്ചിട്ടുള്ളതുമായ മനുഷ്യവർഗത്തിനു നേർക്ക് ഞാൻ ശ്രദ്ധയില്ലാതിരിക്കുകയോ അവഗണന കാട്ടുകയോ ചെയ്തിട്ടില്ല.

ദേവന്മാർ നല്കിയ പ്രകാരമുള്ള നീതിയുടെ സാർവതികവും നിത്യ വുമായ തത്വങ്ങളിൽ അധിഷ്ഠിതമായിരിക്കുന്നതാണ് ബാബിലോണിലെ സാമൂഹ്യസംവിധാനം എന്നു ഹമുറാബിയുടെ നിയമം ഉറപ്പു പറയുന്നു. തട്ടുകളായുള്ള വിഭജനം എന്ന തത്വം വളരെ പ്രാധാന്യമുള്ളതാണ്. ആ നിയമപ്രകാരം, ആളുകൾ രണ്ടു ലിംഗവിഭാഗങ്ങളായും മൂന്നു തട്ടുകളാ യും (മേൽത്തട്ടുകാർ, സാധാരണക്കാർ, അടിമകൾ) വിഭജിക്കപ്പെട്ടിരിക്കുന്നു. ഓരോ ലിംഗവിഭാഗത്തിലെയും തട്ടിലെയും ആളുകൾക്ക് വ്യത്യ സ്തമായ മൂല്യങ്ങളാണുള്ളത്. സാധാരണക്കാരിയായ ഒരു സ്ത്രീക്ക് 30 ഷേക്കൽ മൂല്യമാണ് ഉള്ളത്, ഒരു അടിമ സ്ത്രീക്ക് 20-ഉം. സാധാരണക്കാരനായ ഒരു പുരുഷന്റെ കണ്ണിന് 60 വെള്ളി ഷേക്കെൽ മൂല്യമാണുള്ളത്.

കുടുംബങ്ങൾക്ക് ഉള്ളിലും കർശനമായ തട്ടുകൾ നിയമം അനു ശാസിക്കുന്നുണ്ട്. അതനുസരിച്ച്, കുട്ടികൾ സ്വതന്ത്ര വ്യക്തികൾ അല്ല, മറിച്ചു അവരുടെ മാതാപിതാക്കളുടെ സ്വത്താണ്. അതുകൊണ്ട്, മേൽത്തട്ടുകാരനായ ഒരു പുരുഷൻ മേൽത്തട്ടുകാരനായ മറ്റൊരു പുരുഷന്റെ മകളെ കൊന്നാൽ, ശിക്ഷ എന്ന നിലയിൽ കൊന്നവന്റെ മകൾ കൊല്ലപ്പെടുന്നു. കൊന്നവൻ അപായപ്പെടാതെ അയാളുടെ നിഷ്കളങ്കയായ മകൾ കൊല്ലപ്പെടുന്നുവെന്നത് നമുക്ക് അസാധാരണമായി തോന്നാം. എന്നാൽ ഹമുറാബിക്കും ബാബിലോണിയക്കാർക്കും അതു തീർത്തും ന്യായയുക്തമായി തോന്നുന്നു. രാജാവിന്റെ പ്രജകൾ എല്ലാവരും സാമൂ ഹ്യക്രമത്തിലെ തങ്ങളുടെ നില അംഗീകരിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്താൽ, സാമ്രാജ്യത്തിലെ ദശലക്ഷത്തോളം വരുന്ന നിവാസികൾ ഫലപ്രദമായി പരസ്പരം സഹകരിക്കാൻ

കഴിവുള്ള വരാകും. തങ്ങളുടെ അംഗങ്ങൾക്കു മതിയായ ഭക്ഷണം ഉത്പാദിപ്പിക്കുന്നതിനും കാര്യക്ഷമതയോടെ അതു വിതരണം ചെയ്യുന്നതിനും ശത്രുക്കളിൽ നിന്നു തങ്ങളെത്തന്നെ രക്ഷിക്കുന്നതിനും കൂടുതൽ സമ്പത്തും കൂടുതൽ സുരക്ഷിതത്വവും ആർജിക്കത്തക്കവണ്ണം തങ്ങളുടെ പ്രദേശം വിസ്തൃതമാക്കുന്നതിനും അവരുടെ സമൂഹത്തിനു കഴിയും.

ഹമുറാബിയുടെ മരണത്തിനു 3500 വർഷങ്ങൾക്കു ശേഷം, അമേരിക്കയിലെ പതിമൂന്നു ബ്രിട്ടീഷ് കോളനികളിലെ നിവാസികൾക്ക് ഇംഗ്ല ണ്ടിലെ രാജാവു തങ്ങളോടു അന്യായമായി പെരുമാറുന്നുവെന്നു തോന്നി. അവരുടെ പ്രതിനിധികൾ ഫിലാഡൽഫിയ നഗരത്തിൽ ഒത്തുകൂടുകയും തങ്ങളുടെ നിവാസികൾ ബ്രിട്ടീഷ് രാജാവിന്റെ പ്രജകളല്ല എന്നു 1776 ജൂലൈ 4-ന് കോളനികൾ പ്രഖ്യാപിക്കുകയും ചെയ്തു. അവരുടെ സ്വാതന്ത്ര്യ പ്രഖ്യാപനം നീതിയുടെ സാർവതികവും നിത്യവുമായ തത്വങ്ങൾ പ്രഖ്യാപിച്ചു, അത്, ഹമുറാബിയുടെ നിയമം പോലെ, ഒരു ദൈവിക ശക്തിയാൽ പ്രേരിതമായിരുന്നു. എന്നാൽ, അമേരിക്കയുടെ ദൈവം പറഞ്ഞുകൊടുത്ത ഏറ്റവും പ്രധാന തത്വം ബാബിലോണിലെ ദേവന്മാർ പറഞ്ഞുകൊടുത്ത തത്വത്തിൽ നിന്നും ഏതാണ്ട് വ്യത്യസ്തമായിരുന്നു. അമേരിക്കൻ സ്വാതന്ത്ര്യ പ്രഖ്യാപനം അത് ഉറപ്പോടെ പ്രഖ്യാപിക്കുന്നുണ്ട്.

> എല്ലാ മനുഷ്യരും സമത്വമുള്ളവരായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു വെന്നും, അവരുടെ സ്രഷ്ടാവ് അവർക്ക് എടുത്തുകളയാനാ കാത്ത ചില അവകാശങ്ങൾ നല്കിയിരിക്കുന്നുവെന്നും, ജീവൻ, സ്വാതന്ത്ര്യം, സന്തോഷം പിൻതുടരുക എന്നിവ അവയിൽ ഉൾപ്പെടുന്നുവെന്നും, ഈ സത്യങ്ങൾ സ്വയം വെളിവാകുന്ന വയാണെന്നും ഞങ്ങൾ കരുതുന്നു.

അതിന്റെ വിശുദ്ധമായ തത്വങ്ങൾ മനുഷ്യർ പ്രാവർത്തികമാക്കിയാൽ, ലക്ഷക്കണക്കിനു വരുന്ന തങ്ങൾക്ക് ഫലപ്രദമായി സഹകരിക്കുന്നതിനും ന്യായവും സമൃദ്ധിയുമുള്ള ഒരു സമൂഹത്തിൽ സുരക്ഷിതമായും സമാധാനമായും ജീവിക്കുന്നതിനും കഴിയുന്നതാണ് എന്ന്, ഹമുറാബി യുടെ നിയമം പോലെ, അമേരിക്കയുടെ അടിസ്ഥാന രേഖ വാഗ്ദാനം ചെയ്യുന്നു. ഹമുറാബിയുടെ നിയമം പോലെ, അമേരിക്കയുടെ സ്വാതന്ത്ര്യ പ്രഖ്യാപനം അതിന്റെ കാലത്തിലും സ്ഥലത്തിലും

മാത്രമുള്ള വെറും ഒരു രേഖയല്ല - ഭാവി തലമുറകളും കൂടി അത് അംഗീകരിച്ചിരിക്കുന്നു. 200 വർഷത്തിലേറെയായി, അമേരിക്കയിലെ സ്കൂൾ കുട്ടികൾ അതു പകർത്തിയെഴുതി കാണാപാഠം പഠിക്കുന്നുണ്ടായിരുന്നു.

ഈ രണ്ടു ഗ്രന്ഥങ്ങളും ചേർന്നു നമുക്ക് ആശയക്കുഴപ്പമുണ്ടാക്കുന്നുണ്ട്. ഹമുറാബിയുടെ നിയമവും അമേരിക്കയുടെ സ്വാതന്ത്ര്യ പ്രഖ്യാ പനവും നീതിയുടെ സാർവത്രികവും നിത്യവുമായ തത്വങ്ങൾ ആവിഷ്ക്ക രിക്കുന്നുവെന്നു അവകാശപ്പെടുന്നു, എന്നാൽ അമേരിക്കക്കാർ പറയുന്നത് എല്ലാ ജനങ്ങളും സമത്വമുള്ളവരാണ് എന്നാണ്. അതേസമയം, ജനങ്ങൾ അസമത്വമുള്ളവരാണെന്നു ബാബിലോണിയക്കാർ ഉറപ്പിച്ചു പറയുന്നു. തങ്ങൾ പറയുന്നതു ശരിയാണെന്നും ബാബിലോണിയക്കാർ പറയുന്നതു തെറ്റാണെന്നും അമേരിക്കക്കാർ പറയും. താൻ പറയുന്ന താണ് ശരി, അമേരിക്കക്കാർ പറയുന്നതു തെറ്റാണെന്നു ഹമുറാബി സ്വാഭാവികമായും പറയും. വാസ്തവത്തിൽ അവർ രണ്ടു പേരും പറയുന്നതു തെറ്റാണ്. സമത്വം, തട്ടുതിരിഞ്ഞുള്ള സമൂഹത്തിന്റെ നിലനില്പ്പ് എന്നിവ പോലെയുള്ള സാർവതികവും അടിച്ചമർത്താൻ കഴിയാത്തതു മായ നീതിയുടെ തത്വങ്ങൾ വാഴുന്ന ഒരു വാസ്തവമാണ് ഹമുറാബിയും അമേരിക്കയുടെ സ്ഥാപക പിതാക്കന്മാരും ഒരുപോലെ സങ്കല്പിച്ചത്. എങ്കിലും അത്തരം സാർവത്രികമായ തത്വങ്ങൾ നിലനില്ക്കുന്നത് സാപിയൻസിന്റെ ഫലഭൂയിഷ്ഠമായ സങ്കല്പങ്ങളിൽ മാത്രമാണ്, അവർ സൃഷ്ടിക്കുകയും പരസ്പരം പറയുകയും ചെയ്യുന്ന കെട്ടുകഥകളിൽ (മിത്തുകളിൽ) മാത്രമാണ്. ഈ തത്വങ്ങൾക്ക് വസ്തുനിഷ്ഠമായ സാധുത ഇല്ല.

ആളുകളെ ‘മേൽത്തട്ടുകാർ’ എന്നും “സാധാരണക്കാർ’ എന്നും വിഭജിക്കുന്നത് സങ്കല്പസൃഷ്ടിയാണെന്നു നമുക്ക് അംഗീകരിക്കാൻ എളുപ്പമാണ്. എന്നാൽ എല്ലാ മനുഷ്യരും സമത്വത്തോടെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നുള്ള ആശയവും ഒരു മിത്താണ്. ഏതു രീതിയിലാണ് എല്ലാ മനുഷ്യരും പരസ്പരം സമത്വമുള്ളവരായിരിക്കുന്നത്? നാമെല്ലാം വാസ്തവമായി സമന്മാരായിരിക്കുന്ന വസ്തുനിഷ്ഠമായ ഒരു വാസ്തവം മനുഷ്യരുടെ സങ്കല്പത്തിനു പുറത്ത് നിലനില്ക്കുന്നുണ്ടോ? ജീവ ശാസ്ത്രപരമായി എല്ലാ മനുഷ്യരും പരസ്പരം സമത്വമുള്ളവരാണോ? അമേരിക്കയുടെ സ്വാതന്ത്ര്യ

പ്രഖ്യാപനത്തിലെ ഏറ്റവും പ്രശസ്തമായ വരി ജീവശാസ്ത്രപരമായ രീതിയിൽ നമുക്കു തർജുമ ചെയ്തുനോക്കാം:

എല്ലാ പുരുഷന്മാരും സമന്മാരായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്നും, അവരുടെ സഷ്ടാവ് അവർക്ക് എടുത്തുകളയാനാകാത്ത ചില അവ കാശങ്ങൾ നല്കിയിരിക്കുന്നുവെന്നും, ജീവൻ, സ്വാതന്ത്ര്യം, സന്തോഷം പിൻതുടരുക എന്നിവ അവയിൽ ഉൾപ്പെടുന്നുവെന്നും, ഈ സത്യങ്ങൾ സ്വയം വെളിവാകുന്നവയാണെന്നും ഞങ്ങൾ കരുതുന്നു.

ജീവന്റെ ശാസ്ത്രം പറയുന്ന പ്രകാരം, ആളുകൾ “സൃഷ്ടിക്കപ്പെട്ടത്” അല്ല. അവർ പരിണാമം പ്രാപിച്ചതാണ്. അവർ തീർച്ചയായും “സമന്മാരാ’ കുന്ന തരത്തിൽ ഉരുത്തിരിഞ്ഞുവന്നതല്ല. സമത്വം എന്ന ആശയം സൃഷ്ടി എന്ന ആശയവുമായി വേർപിരിക്കാൻ കഴിയാത്ത തരത്തിൽ ഇഴപിരിഞ്ഞിരിക്കുന്നതാണ്. അമേരിക്കക്കാർക്ക് സമത്വം എന്ന ആശയം ക്രിസ്ത മതത്തിൽ നിന്നു ലഭിച്ചതാണ്. ഓരോ വ്യക്തിക്കും ദൈവികമായി സൃഷ്ടിക്കപ്പെട്ട ഒരു ആത്മാവുണ്ടെന്നും എല്ലാ ആത്മാക്കളും ദൈവത്തിനു മുമ്പാകെ സമത്വമുള്ളവരാണ് എന്നുമാണ് ക്രിസ്തുമതം പറയുന്നത്. എന്നാൽ, നാം ദൈവത്തെയും സൃഷ്ടിയെയും ആത്മാക്കളെയും കുറിച്ചുള്ള ക്രിസ്തുമതത്തിന്റെ കഥകളിൽ വിശ്വസിക്കുന്നില്ലെങ്കിൽ, എല്ലാ മനുഷ്യരും “സമത്വമുള്ളവർ’ ആണ് എന്നു പറയുന്നതിൽ എന്താണ് അർത്ഥം? പരിണാമം വ്യത്യസ്തതയെ അടിസ്ഥാനമാക്കിയുള്ളതാണ്, സമത്വത്തെ അടിസ്ഥാനമാക്കിയുള്ളതല്ല. ഓരോ വ്യക്തിയും ഏറെക്കുറെ വ്യത്യസ്തമായ ഒരു ജനിതക സംവിധാനമുള്ളയാളാണ്, ജനനം മുതൽ വ്യത്യസ്തമായ പരിസ്ഥിതി സ്വാധീനങ്ങൾക്കു വിധേയരാണ്. വ്യത്യസ്ത ഗുണങ്ങൾ ഓരോരുത്തരിലും വികസിക്കുന്നതിനു അതു കാരണമാ കുന്നു. വ്യത്യസ്തമായ ഗുണങ്ങൾ അതിജീവനത്തിനു വ്യത്യസ്തമായ സാദ്ധ്യതയാണ് നല്കുന്നത്. “സമന്മാരായി സൃഷ്ടിക്കപ്പെട്ടു’ എന്നത് അപ്പോൾ “വ്യത്യസ്തമായി ഉരുത്തിരിഞ്ഞു വന്നു’ എന്നു മൊഴിമാറ്റം ചെയ്യേണ്ടതുണ്ട്.

ആളുകൾ ഒരിക്കലും സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്തതു പോലെ, ജീവന്റെ ശാസ്ത്രം അനുസരിച്ച്, അവർക്ക് എന്തെങ്കിലും

“നല്കിക്കൊടുക്കുന്ന’ ഒരു “സഷ്ടാവ്” ഇല്ല. അന്ധമായ ഒരു പരിണാമ പ്രക്രിയ മാത്രമാണുള്ളത്. അതിന് എന്തെങ്കിലും ഉദ്ദേശ്യമില്ല, അതു വ്യക്തികളുടെ ജനനത്തി ലേക്കു നയിക്കുന്നതുമില്ല. “സഷ്ടാവ് അവർക്കു നല്കിയിരിക്കുന്നു’ എന്നത് “ജനിച്ചു’ എന്നു ലളിതമായി മൊഴിമാറ്റം ചെയ്യുക.

അതുപോലെ, ജീവശാസ്ത്രത്തിൽ അവകാശം എന്നൊന്നില്ല. അവ യവങ്ങൾ, കഴിവുകൾ, സ്വഭാവഗുണങ്ങൾ എന്നിവ മാത്രമാണ് ഉള്ളത്. പക്ഷികൾ പറക്കുന്നത് അവയ്ക്കു പറക്കാനുള്ള അവകാശം ഉള്ളതു കൊണ്ടല്ല, പിന്നെയോ അവയ്ക്ക് ചിറകുകൾ ഉള്ളതുകൊണ്ടാണ്. ഈ അവയവങ്ങളും കഴിവുകളും സ്വഭാവഗുണങ്ങളും “എടുത്തുകളയാനാകാത്തത്” ആണെന്നതു വാസ്തവമല്ല. അവയിൽ പലതും നിരന്തരമായ മാറ്റങ്ങൾക്കു വിധേയമായിക്കൊണ്ടിരിക്കുന്നു, കാലക്രമത്തിൽ പൂർണ്ണ മായി നഷ്ടപ്പെട്ടുവെന്നും വരാം. പറക്കാനുള്ള കഴിവു നഷ്ടപ്പെട്ട പക്ഷി യാണ് ഓസിച്ച്. അതുകൊണ്ട് “എടുത്തുകളയാനാകാത്ത അവകാശങ്ങൾ’ എന്നതു “വ്യതിയാനം സംഭവിക്കാവുന്ന സ്വഭാവഗുണങ്ങൾ’ എന്നു മൊഴിമാറ്റം ചെയ്യുക.

മനുഷ്യരിൽ ഉരുത്തിരിഞ്ഞുവന്ന സ്വഭാവഗുണങ്ങൾ എന്തൊക്കെ യാണ്? “ജീവിതം,’ തീർച്ചയായും. എന്നാൽ “സ്വാതന്ത്ര്യം’? ജീവശാസ്ത്രത്തിൽ അങ്ങനെയൊരു കാര്യം ഇല്ല. സമത്വം, അവകാശങ്ങൾ, ലിമിറ്റഡ് ലയബിലിറ്റി കമ്പനികൾ എന്നിവ പോലെ, സ്വാതന്ത്ര്യവും ജീവശാസ്ത പരമായ ഒരു പ്രതിഭാസം എന്നതിനെക്കാൾ ഒരു രാഷ്ട്രടീയാശയം ആണ്. തീർത്തും ശുദ്ധമായ ഒരു ജീവശാസ്ത്ര കാഴ്ചപ്പാടിൽ, ഒരു റിപ്പബ്ലിക്കിലെ പൗരന്മാരും ഒരു രാജാവിന്റെ പ്രജകളും തമ്മിൽ യാതൊരു വ്യത്യാസവു മില്ല. “സന്തോഷ’ത്തിന്റെ കാര്യമോ? സന്തോഷത്തിനു വ്യക്തമായ ഒരു നിർവചനം നല്കുന്നതിനോ അതിനെ വസ്തുനിഷ്ഠമായി അളക്കുന്ന തിനോ ജീവശാസ്ത്ര ഗവേഷണത്തിനു ഇതുവരെ കഴിഞ്ഞിട്ടില്ല. മിക്ക ജീവശാസ്ത്ര പഠനങ്ങളും അംഗീകരിക്കുന്നത് സുഖത്തിന്റെ അസ്തിത്വം മാത്രമാണ്. അതിനെ കുറെക്കൂടി എളുപ്പത്തിൽ നിർവചിക്കുകയും അളക്കുകയും ചെയ്യാം. അതുകൊണ്ടു “ജീവിതം, സ്വാതന്ത്ര്യം, സന്തോഷം പിൻതുടരുക’ എന്നത് “ജീവിതം, സുഖം പിൻതുടരുക’ എന്നു മൊഴി മാറ്റുക.

അപ്പോൾ ജീവശാസ്ത്രപരമായ രീതിയിൽ മൊഴിമാറ്റം ചെയ്ത നിലയിൽ അമേരിക്കയുടെ സ്വാതന്ത്ര്യ പ്രഖ്യാപനത്തിലെ ആ വരി ഇതാ:

എല്ലാ മനുഷ്യരും വ്യത്യസ്തരായി ഉരുത്തിരിയപ്പെട്ടിരിക്കുന്നു വെന്നും, അവർ മാറ്റത്തിനു വിധേയമായ ചില വ്യത്യസ്തത കളോടെ ജനിച്ചിരിക്കുന്നുവെന്നും, ജീവൻ, സുഖം പിൻതുടരുക എന്നിവ അവയിൽ ഉൾപ്പെടുന്നുവെന്നും, ഈ സത്യങ്ങൾ സ്വയം വെളിവാകുന്നവയാണെന്നും ഞങ്ങൾ കരുതുന്നു.

സമത്വത്തിന്റെയും മനുഷ്യാവകാശങ്ങളുടെയും പ്രണേതാക്കൾ യുക്തിഭദ്രമായ ഈ വരി കണ്ട് അരിശപ്പെട്ടെന്നുവരാം. അവർ ഇങ്ങനെ പ്രതികരിച്ചേക്കാം, "ആളുകൾ ജീവശാസ്ത്രപരമായി സമത്വമുള്ളവരല്ല എന്നു ഞങ്ങൾക്കറിയാം! സാരത്തിൽ ഞങ്ങൾ എല്ലാവരും സമത്വമുള്ള വരാണെന്നു ഞങ്ങൾ വിശ്വസിക്കുന്നുവെങ്കിൽ, അതു സ്ഥിരതയുള്ളതും സമൃദ്ധവുമായ ഒരു സമൂഹത്തെ സൃഷ്ടിക്കാൻ ഞങ്ങളെ പ്രാപ്തരാക്കും.' അക്കാര്യത്തിൽ എനിക്കൊന്നും പറയാനില്ല. "സങ്കല്പിത ക്രമം' എന്ന തുകൊണ്ടു ഞാൻ ഉദ്ദേശിക്കുന്നത് കൃത്യമായും അതാണ്. നാം ഒരു പ്രത്യേക ക്രമത്തിൽ വിശ്വസിക്കുന്നത് അതു വസ്തുനിഷ്ഠമായി സത്യമായതു കൊണ്ടല്ല, പിന്നെയോ അതിൽ വിശ്വസിക്കുന്നതിലൂടെ ഫല പ്രദമായി സഹകരിക്കുന്നതിനും മെച്ചപ്പെട്ട ഒരു സമൂഹത്തെ രൂപപ്പെടുത്തുന്നതിനും അതു നമ്മെ പ്രാപ്തമാക്കുന്നു എന്നതുകൊണ്ടാണ്. സങ്ക ല്പിത ക്രമങ്ങൾ തിന്മ നിറഞ്ഞ ഗൂഢാലോചനകളോ പ്രയോജനരഹിത മായ മരുപ്പച്ചകളോ അല്ല. മറിച്ച്, ഫലപ്രദമായി സഹകരിക്കുന്നതിനു അസംഖ്യം മനുഷ്യർക്ക് കഴിയുന്ന ഏക മാർഗ്ഗം അതാണ്. അതേ ന്യായത്താൽ ഹമുറാബി തട്ടുകളുള്ള സമൂഹമെന്ന തന്റെ തത്വത്തെ പ്രതിരോ ധിച്ചേക്കാം: "മേൽത്തട്ടുകാർ, സാധാരണക്കാർ, അടിമകൾ എന്നിവ അകമേ വ്യത്യസ്തരായ തരം മനുഷ്യർ അല്ല. എന്നാൽ അവർ അങ്ങനെ യാണെന്നു നാം വിശ്വസിക്കുന്നുവെങ്കിൽ, സ്ഥിരതയും സമൃദ്ധിയുമുള്ള ഒരു സമൂഹത്തെ സൃഷ്ടിക്കുവാൻ നമ്മ പ്രാപ്തരാക്കും.'

## യഥാർത്ഥ വിശ്വാസികൾ

മുകളിൽ കൊടുത്ത ഖണ്ഡികകൾ വായിക്കുമ്പോൾ തങ്ങളുടെ കസേ രയിൽ ഇരുന്നു പുളയാതിരിക്കുന്ന വായനക്കാർ കുറവായിരിക്കാനാണ് സാദ്ധ്യത. നമ്മിൽ പലരും അത്തരത്തിൽ പ്രതികരിക്കാനാണ് പഠിച്ചിരിക്കുന്നത്. ഹമുറാബിയുടെ നിയമം ഒരു കെട്ടുകഥയാണെന്നു അംഗീകരിക്കുക എളുപ്പമാണ്. എന്നാൽ മനുഷ്യാവകാശങ്ങളും ഒരു മിത്താണെന്നു കേൾക്കാൻ നമുക്ക് ആഗ്രഹമില്ല. മനുഷ്യാവകാശങ്ങൾ സങ്കല്പത്തിൽ മാത്രം നിലനില്ക്കുന്നു എന്നു ആളുകൾക്കു ബോദ്ധ്യപ്പെട്ടാൽ, നമ്മുടെ സമൂഹം തകർന്നടിയുമെന്ന അപകടത്തിനു സാദ്ധ്യതയില്ലേ? "ദൈവം ഇല്ല, എന്നാൽ അത് എന്റെ വേലക്കാരനോടു പറയരുത്, അതല്ലെങ്കിൽ അവൻ എന്നെ ഇന്നു രാത്രിയിൽ കൊല്ലും,' എന്നു വോൾട്ടയർ ദൈവത്ത കുറിച്ചു പറഞ്ഞു. തട്ടുകളായുള്ള സമൂഹകമമെന്ന തന്റെ തത്വത്ത കുറിച്ചു ഹമുറാബിയും മനുഷ്യാവകാശത്തെ കുറിച്ചു തോമസ് ജഫേ ഴ്സനും അതുതന്നെ പറഞ്ഞനെ. ഹോമോ സാപിയൻസിന് സ്വാഭാവിക അവകാശങ്ങൾ ഒന്നും ഇല്ല, ചിലന്തികൾക്കും ഹയനകൾക്കും ചിമ്പാൻസി കൾക്കും യാതൊരു സ്വാഭാവിക അവകാശങ്ങളും ഇല്ലാത്തതുപോലെ തന്നെ. എന്നാൽ നമ്മുടെ വേലക്കാരോടു അതു പറയരുത്, അതല്ലെങ്കിൽ അവർ നമ്മെ രാത്രിയിൽ കൊല്ലും.

അത്തരം ഭീതികൾ ന്യായമാണ്. സ്വാഭാവികമായ ഒരു ക്രമം സ്ഥിര തയുള്ള ഒരു കമം ആയിരിക്കും. ആളുകൾ ഗുരുത്വാകർഷണത്തിൽ വിശ്വസിക്കുന്നതു നിർത്തിയാലും, നാളെ മുതൽ അതു പ്രവർത്തിക്കാതി രിക്കാൻ യാതൊരു സാദ്ധ്യതയുമില്ല. അതിനു വിരുദ്ധമായി, ഒരു സങ്ക ല്പിത ക്രമം എല്ലായ്പ്പോളും തകർച്ച എന്ന അപകടത്തെ നേരിടുന്നു, കാരണം അത് മിത്തുകളിൽ ആശ്രയിച്ചിരിക്കുന്നു, മിത്തുകളാകട്ടെ ആളു കൾ അവയിൽ വിശ്വസിക്കാതിരുന്നാൽ, അപ്രത്യക്ഷമാകുന്നു. ഒരു സങ്കല്പിത ക്രമത്തെ സംരക്ഷിക്കുന്നതിനു, തുടർച്ചയായ കഠിന യതങ്ങൾ ആവശ്യമാണ്. അത്തരം യത്നങ്ങളിൽ ചിലത് അക്രമത്തിന്റെയും ബലപ്രയോഗത്തിന്റെയും രൂപം കൈക്കൊള്ളുന്നു. സൈന്യങ്ങൾ, പൊലിസ്, കോടതികൾ, തടവറകൾ എന്നിവ പ്രവർത്തനനിരതമാണ്, സങ്കല്പിത ക്രമത്തിനു അനുസൃതമായി പ്രവർത്തിക്കുന്നതിനു അവ ആളുകളെ നിർബന്ധിക്കുന്നു.

പുരാതന ബാബിലോണിൽ ഒരാൾ തന്റെ അയല്ക്കാരനെ അന്ധനാക്കിയാൽ, "കണ്ണിനു പകരം കണ്ണ്" എന്ന നിയമം പാബല്യത്തിലാക്കുന്നതിനു സാധാരണഗതിയിൽ അല്പം അകമം വേണ്ടിവരുന്നു. 1860-ൽ, അമേരിക്കയിലെ പൗരന്മാരിൽ ഭൂരിപക്ഷവും അഫിക്കക്കാരായ അടിമകൾ മനുഷ്യജീവികളാണെന്നും അതുകൊണ്ടു സ്വതന്ത്ര്യമെന്ന അവകാശം ഉള്ളവരാണെന്നും വിശ്വസിച്ചു. ദക്ഷിണ സംസ്ഥാനങ്ങൾ അത് അംഗീകിരിക്കുന്നതിനു രക്തരൂക്ഷിതമായ ഒരു ആഭ്യന്തരയുദ്ധംതന്നെ വേണ്ടിവന്നു.

എന്നാൽ, ഒരു സങ്കല്പിത ക്രമം അകമംകൊണ്ടു മാത്രം നിലനിർത്താൻ കഴിയുകയില്ല. അതിൽ കാര്യമായി വിശ്വസിക്കുന്ന കുറെ ആളുകൾ കൂടി ആവശ്യമാണ്. ലൂയി പതിനാറാമനു കീഴിൽ ഓന്തിന്റെ സ്വഭാവം പ്രകടിപ്പിച്ചുതുടങ്ങിയ ടലിറാൻഡ് രാജകുമാരൻ പിന്നീടു വിപ്ലവ ഭരണത്തിലും നെപ്പോളിയന്റെ ഭരണത്തിലും സ്ഥാനങ്ങൾ വഹിച്ചു. ഒടുവിൽ തന്റെ വിധേയത്വം കൃത്യസമയത്തു മാറ്റിമറിച്ചുകൊണ്ട് വീണ്ടും സ്ഥാനാരോഹണം ചെയ്ത രാജാവിനു കീഴിലും സേവനമനുഷ്ഠിച്ചു കൊണ്ടു തന്റെ അവസാന ദിവസങ്ങൾ ചെലവഴിച്ചു. ദശകങ്ങളോളമുള്ള തന്റെ ഭരണാനുഭവം ഇങ്ങനെ നിർവചിക്കുകയുണ്ടായി, "നിങ്ങൾക്ക് അനേകം കാര്യങ്ങൾ ബയണറ്റു കൊണ്ടു ചെയ്തതെടുക്കാൻ കഴിയും, എന്നാൽ അതിനു മുകളിൽ ഇരിക്കുന്നതു അസ്വാസ്ഥ്യം ഉളവാക്കുന്ന കാര്യമാണ്. ' ഒരൊറ്റ പുരോഹിതനു ചിലപ്പോൾ നൂറു സൈനികർ ചെയ്യുന്ന പ്രവൃത്തി ചെയ്യാൻ കഴിയും - തീരെ ചിലവു കുറഞ്ഞും കൂടുതൽ ഫലപ്രദമായും. തന്നെയുമല്ല, ബയണറ്റുകൾ എത്ര കാര്യക്ഷമമാണെങ്കിലും ആരെങ്കിലും അതു കൈകാര്യം ചെയ്യേണ്ടതുണ്ട്. തങ്ങൾക്കു വിശ്വാസമില്ലാത്ത ഒരു സങ്കല്പിത ക്രമം എന്തിനുവേണ്ടിയാണ് സൈനികരും തടവറ സൂക്ഷിപ്പുകാരും ന്യായാധിപന്മാരും പൊലിസും നിലനിർത്തുന്നത്? മനുഷ്യരുടെ എല്ലാ സാമൂഹിക പ്രവർത്തനങ്ങളിലും വച്ച് സംഘടിപ്പിക്കാൻ ഏറ്റവും പ്രയാസമുള്ളതു അക്രമമാണ്, ഒരു സാമൂഹിക ക്രമത്തെ നിലനിർത്തുന്നതു സൈനികശക്തിയാലാണെന്നു പറയുമ്പോൾ അതു പെട്ടെന്നു ചോദ്യമുയർത്തുന്നു: സൈനികകമത്തെ നിലനിർത്തുന്നത് എന്താണ്? നിർബന്ധത്താൽ മാത്രം ഒരു സൈന്യത്തെ സംഘടിപ്പിക്കുക എന്നതു അസാദ്ധ്യമായ

കാര്യമാണ്. കുറഞ്ഞതു ചില കമാൻഡർമാരും സൈനി കരും എങ്കിലും ചിലതിൽ (അതു ദൈവമാകാം, ബഹുമാനമാകാം, മാതൃരാജ്യമാകാം, പുരുഷത്വമാകാം, അതല്ലെങ്കിൽ പണമാകാം) യഥാർത്ഥത്തിൽ വിശ്വസിക്കേണ്ടതുണ്ട്.

സാമൂഹ്യ പിരമിഡിന്റെ മുകളിൽ നില്ക്കുന്നവരെ സംബന്ധിക്കുന്ന കൂടുതൽ ശ്രദ്ധേയമായ ചോദ്യമുണ്ട്. തങ്ങൾ തന്നെ വിശ്വസിക്കാത്ത ഒരു സങ്കല്പിത ക്രമം നിലനിർത്താൻ തങ്ങൾ ആഗ്രഹിക്കുന്നത് എന്തുകൊ ണ്ടാണ്? നിരാശയാലും ആർത്തിയാലുമാണ് വരേണ്യവർഗം അങ്ങനെ ചെയ്യുന്നതെന്നു വാദിക്കുന്നതു വളരെ സാധാരണമാണ്. ഒന്നിലും വിശ്വാ സമില്ലാത്ത ഒരു അശുഭാപ്തിവിശ്വാസി ആർത്തിയുള്ളവനായിരിക്കുക എന്നതു അസാദ്ധ്യമാണ്. ഹോമോ സാപിയൻസിന്റെ വസ്തുനിഷ്ഠവും ജീവശാസ്ത്രപരവുമായ ആവശ്യങ്ങൾ നിറവേറ്റുവാൻ ഏറെ കാര്യങ്ങൾ ഒന്നും വേണ്ടതില്ല. ആ ആവശ്യങ്ങൾ നിറവേറ്റിക്കഴിഞ്ഞാൽ, കൂടുതൽ പണം പിരമിഡ് നിർമ്മിക്കാനും ലോകം മുഴുവൻ ചുറ്റിക്കറങ്ങി അവധിക്കാലം ചെലവഴിക്കാനും ഇലക്ഷൻ പ്രചരണത്തിനു പണം മുടക്കാനും നിങ്ങൾക്കിഷ്ടപ്പെട്ട ഭീകര സംഘടനയ്ക്കു വേണ്ടി പണം നല്കാനും അതല്ലെങ്കിൽ സ്റ്റോക്ക് മാർക്കറ്റിൽ പണം നിക്ഷേപിക്കാനും കൂടുതൽ പ് ണമുണ്ടാക്കാനും കഴിയും. ഈ പ്രവർത്തനങ്ങളെല്ലാം തന്നെ തീർത്തും അർത്ഥമില്ലാത്തവയാണെന്നു മാത്രമേ ഒരു അശുഭാപ്തിവിശ്വാസി കണക്കാക്കുകയുള്ളു. അശുഭാപ്തി വിശ്വാസികളുടെ (സിനിക്കുകളുടെ) സംഘത്തിനു തുടക്കമിട്ട ഗ്രീക്ക് തത്വചിന്തകനായ ഡയോജനീസ് ഒരു വീപ്പയിലാണ് ജീവിച്ചത്. ഒരിക്കൽ മഹാനായ അലക്സാണ്ടർ ഡയോജ നീസിനെ സന്ദർശിച്ച അവസരത്തിൽ ഡയോജനീസ് വെയിലു കായുക യായിരുന്നു. അദ്ദേഹത്തിനു വേണ്ടി താൻ എന്തെങ്കിലും ചെയ്ത തരേണ്ടതുണ്ടോ എന്നു ചോദിച്ചപ്പോൾ, ആ അശുഭാപ്തി വിശ്വാസി അതി ശക്തനായ ആ പോരാളിയോടു പറഞ്ഞത് ഇങ്ങനെയാണ്: "അതെ എനിക്കു ചിലതു ചെയ്തുതരാൻ താങ്കൾക്കു കഴിയും. ദയവുചെയ്ത വശത്തേക്കു അല്പം മാറി നില്ക്കുക. താങ്കൾ സൂര്യപ്രകാശം തടയുക യാണ് ഇപ്പോൾ.'

അശുഭാപ്തിവിശ്വാസികൾ സാമ്രാജ്യങ്ങൾ പണിയാത്തതും ഒരു സങ്കല്പിത ക്രമം പരിപാലിക്കാൻ കഴിയുന്നതിനു

ജനസംഖ്യയിലെ വലിയൊരു വിഭാഗം - പ്രത്യേകിച്ചു വരേണ്യവർഗത്തിലെയും സൈന്യങ്ങളിലെയും വലിയ ഒരു വിഭാഗം - യഥാർത്ഥത്തിൽ അതിൽ വിശ്വസിക്കേണ്ടതും അതുകൊണ്ടാണ്. ബിഷപ്പുമാരിലും പുരോഹിതരിലും ഭൂരി പക്ഷവും ക്രിസ്തുവിൽ വിശ്വസിച്ചിരുന്നില്ലെങ്കിൽ കിസ്തു മതം രണ്ടായിരം വർഷം നിലനില്ക്കുകയില്ലായിരുന്നു. അമേരിക്കയിലെ പ്രസിഡന്റുമാരും കോൺഗ്രസ് അംഗങ്ങളും മനുഷ്യാവകാശങ്ങളിൽ വിശ്വസിച്ചിരുന്നില്ലെങ്കിൽ, അവിടെ ജനാധിപത്യം 250 വർഷം നില നില്ക്കുകയില്ലായിരുന്നു. നിക്ഷേപകരിലും ബാങ്കർമാരിലും ഭൂരിപക്ഷം ആളുകൾ മുതലാളിത്തത്തിൽ വിശ്വസിച്ചിരുന്നില്ലെങ്കിൽ, ആധുനിക സമ്പദ്വ്യവസ്ഥ ഒരൊറ്റ ദിവസം പോലും നിലനില്ക്കുകയില്ലായിരുന്നു.

## തടവറയുടെ മതിലുകൾ

ക്രിസ്തുമതവും ജനാധിപത്യവും മുതലാളിത്തവും പോലെയുള്ള ഒരു സങ്കല്പിത ക്രമത്തിൽ വിശ്വസിക്കുന്നതിനു നിങ്ങൾ ആളുകളെ പരിപ്പിക്കുന്നത് എങ്ങനെയാണ്? ഒന്നാമത്, ആ ക്രമം സങ്കല്പിതമാ ണെന്നു നിങ്ങൾ ഒരിക്കലും സമ്മതിക്കുന്നില്ല. മഹത്തായ ദൈവങ്ങളോ അതല്ലെങ്കിൽ പ്രകൃതിയുടെ നിയമങ്ങളോ സൃഷ്ടിച്ച വസ്തുനിഷ്ഠമായ ഒരു വാസ്തവമാണ് സമൂഹത്തെ നിലനിർത്തുന്ന ആ കാമം എന്നു നിങ്ങൾ എല്ലാപോളും ഉറപ്പിച്ചുപറയുന്നു. ജനങ്ങൾ സമന്മാരല്ല, ഹമു റാബി അങ്ങനെ പറഞ്ഞതുകൊണ്ടല്ല, പിന്നെയോ എൻലിലും മർദൂകും അങ്ങനെ സൃഷ്ടിച്ചതുകൊണ്ട്. ആളുകൾ സമന്മാരാണ്, തോമസ് ജഫേ ഴ്സൻ അങ്ങനെ പറഞ്ഞതുകൊണ്ടല്ല, പിന്നെയോ ദൈവം അവരെ അങ്ങനെ സൃഷ്ടിച്ചതുകൊണ്ട്. സ്വതന്ത്ര വിപണികളാണ് ഏറ്റവും മികച്ച സാമ്പത്തിക സംവിധാനം, ആഡം സ്മിത് അങ്ങനെ പറഞ്ഞതുകൊണ്ടല്ല, മറിച്ച് അവ അലംഘനീയമായ പ്രകൃതിനിയമങ്ങളായതുകൊണ്ട്.

നിങ്ങൾ ആളുകളെ നന്നായി പഠിപ്പിക്കുകയും ചെയ്യുന്നു. അവർ ജനിക്കുന്ന സമയം മുതൽ, നിങ്ങൾ അവരെ സങ്കല്പിത ക്രമത്തിന്റെ തത്വങ്ങൾ നിരന്തരം ഓർമ്മിപ്പിച്ചുകൊണ്ടിരിക്കുന്നു. ആ തത്വങ്ങൾ ഏതിലും എല്ലാത്തിലും കുത്തിനിറച്ചിരിക്കുന്നു.

മാലാഖക്കഥകളിലും നാടകങ്ങളിലും ചിത്രങ്ങളിലും പാട്ടുകളിലും ഉപചാരങ്ങളിലും രാഷ്ട്രീയ പ്രചരണത്തിലും കെട്ടിടനിർമാണ ശൈലിയിലും പാചകവിധികളിലും ഫാഷനുകളിലും അവ കുത്തിനിറച്ചിരിക്കുന്നു. ഉദാഹരണമായി, ഇന്നു ആളുകൾ സമത്വത്തിൽ വിശ്വസിക്കുന്നു. അതുകൊണ്ടു സമ്പന്നരായ കുട്ടികൾ ജീൻസ് ധരിക്കുന്നതു ഫാഷനായിത്തീർന്നിരിക്കുന്നു. ഒരിക്കൽ അതു തൊഴിലാളി വർഗത്തിന്റെ വേഷമായിരുന്നു. മദ്ധ്യകാല യൂറോപ്പിൽ ആളുകൾ വർഗ വ്യത്യാസങ്ങളിൽ വിശ്വസിച്ചിരുന്നു, അതുകൊണ്ട് കുലീനകുടുംബാംഗമായ ഒരു ചെറുപ്പക്കാരൻ ഒരു കർഷകന്റെ വേഷം ധരിക്കുമായിരുന്നില്ല. അന്നു "സർ' എന്നോ "മാഡം' എന്നോ വിളിക്കപ്പെ ടുന്നത് കുലീനവർഗക്കാർക്കു മാത്രം മാറ്റി വച്ച അസാധാരണമായ ഒരു ബഹുമതിയായിരുന്നു, അതു പലപ്പോളും രക്തം നല്കി വാങ്ങിയതാണ്. ഇന്ന് മര്യാദ പാലിച്ചുകൊണ്ടുള്ള എല്ലാ കത്തിടപാടുകളിലും സ്വീകർത്താവ് ആരായിരുന്നാലും തുടക്കം "പിയ സർ അഥവാ മാഡം' എന്നു പറഞ്ഞുകൊണ്ടാണ്.

സങ്കല്പിത കമം കൃത്യമായി എങ്ങനെ ജീവിതത്തിന്റെ ഊടും പാവുമായി നെയ്യപ്പെടുന്നു എന്ന് വിശദീകരിക്കുന്നതിനാണ് ഹ്യൂമാനിറ്റീസും സാമൂഹ്യശാസ്ത്രവും തങ്ങളുടെ ഊർജം അധികവും ചെലവഴിക്കുന്നത്. നമുക്കു ലഭ്യമായ ചുരുങ്ങിയ സ്ഥലത്തു ഉപരിതലത്തിൽ കോറുന്നതിനു മാത്രമേ നമുക്കു കഴിയുന്നുള്ളു. തങ്ങളുടെ ജീവിതത്ത അടുക്കിലാക്കുന്ന ക്രമം തങ്ങളുടെ സങ്കല്പത്തിൽ മാത്രമാണ് നില നില്ക്കുന്നതെന്നു ബോദ്ധ്യപ്പെടുന്നതിനെ വിലക്കുന്ന പ്രധാനപ്പെട്ട മൂന്നു കാര്യങ്ങളുണ്ട്.

**1. സങ്കല്പിത കമം ഭൗതിക ലോകത്ത് ഉറപ്പിച്ചിരിക്കുന്നു.** സങ്ക ല്പിത ക്രമം നമ്മുടെ മനസ്സിൽ മാത്രം നിലനില്ക്കുന്നുവെങ്കിലും, അതിനെ നമുക്കു ചുറ്റുമുള്ള ഭൗതിക യാഥാർത്ഥ്യവുമായി ഇഴ ചേർത്തു നെയ്യാൻ കഴിയുന്നതാണ്. അതിനെ കല്ലിൽ പോലും സ്ഥാപിക്കാൻ കഴി യും. മിക്ക പാശ്ചാത്യരും ഇന്നു വ്യക്തിവാദത്തിൽ വിശ്വസിക്കുന്നു. ഓരോ മനുഷ്യനും ഒരു വ്യക്തിയാണെന്നും ആ വ്യക്തിയുടെ മൂല്യം മറ്റു ആളു കൾ അയാളെ കുറിച്ചു ചിന്തിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നില്ലെന്നും അവർ വിശ്വസിക്കുന്നു. നമ്മിൽ ഓരോരുത്തർക്കും ഉള്ളിൽ തിളക്കമുള്ള ഒരു പ്രകാശരശ്മി ഉണ്ട്,

അതു നമ്മുടെ ജീവിതത്തിനു മൂല്യവും അർത്ഥ വും നല്കുന്നു. സഹപാഠികൾ കളിയാക്കിയാൽ അതിനെ അവഗണിക്കണമെന്നു ആധുനിക പാശ്ചാത്യ സ്കൂളുകളിൽ കുട്ടികൾക്കു അദ്ധ്യാ പകരും മാതാപിതാക്കളും പറഞ്ഞുകൊടുക്കുന്നു. തങ്ങൾക്കു മാത്രമാണ്, മറ്റുള്ളവർക്ക് അല്ല, തങ്ങളുടെ യഥാർത്ഥ മൂല്യം അറിയാൻ കഴിയുന്നത്.

ആധുനിക കെട്ടിടനിർമാണ ശൈലിയിൽ, ഈ മിത്ത് കല്ലും ചാന്തും കൂട്ടിച്ചേർത്തു രൂപപ്പെടുന്നു. മാതൃകാപരമായ ആധുനിക ഭവനം അനേകം ചെറിയ മുറികളായി വിഭജിക്കപ്പെട്ടിരിക്കുന്നു, ഓരോ കുട്ടിക്കും കാഴ്ച്യിൽ നിന്നു മറഞ്ഞിരിക്കാനും പരമാവധി സ്വയാധികാരം പ്രദാനം ചെയ്യുന്നതിനും സ്വകാര്യമായ ഒരു ഇടം നല്കുന്നതിനു വേണ്ടി. ഈ സ്വകാര്യ മുറിക്ക് ഒരു വാതിൽ ഉണ്ട്, മിക്ക ഭവനങ്ങളിലും കുട്ടി ആ വാതിൽ അട യ്ക്കുന്നതും അകത്തുനിന്നു കൊളുത്തിടുന്നതും അനുവദിച്ചിട്ടുണ്ട്. വാതിലിൽ മുട്ടാതെയും അനുവാദം ചോദിക്കാതെയും അകത്തുകടക്കാൻ മാതാപിതാക്കൾക്കു പോലും വിലക്കുണ്ട്. കുട്ടിക്ക് ഇഷ്ടമുള്ളതു പോലെ മുറി അലങ്കരിക്കുന്നു, ഭിത്തിയിൽ റോക്ക് സ്റ്റാറുകളുടെ ഫോട്ടോയും തറയിൽ വൃത്തികെട്ട സോക്സകളും കാണാം. അത്തരമൊരു ഇടത്തിൽ വളരുന്ന ഒരാളിന് താൻ ഒരു വ്യക്തിയാണ് എന്നു ചിന്തിക്കാതിരിക്കാൻ കഴിയുകയില്ല. അവന്റെ യഥാർത്ഥ മൂല്യം ഉയരുന്നത് അകമേ നിന്നാണ്, പുറമേ നിന്നല്ല.

മദ്ധ്യകാല കുലീനർ വ്യക്തിവാദത്തിൽ വിശ്വസിച്ചിരുന്നില്ല. സാമൂഹ്യ തട്ടുകളിൽ ഓരോരുത്തർക്കുമുള്ള സ്ഥാനവും മറ്റുള്ളവർ അവരെ കുറിച്ചു പറഞ്ഞ കാര്യങ്ങളുമാണ് അവരുടെ മൂല്യം നിർണ്ണയിച്ചത്. പരിഹസിക്കപ്പെടുന്നത് ഭയാനകമായ ഒരു അപമാനമായിരുന്നു. എന്തു വില കൊടുത്തും തങ്ങളുടെ സൽപ്പേര് നിലനിർത്തണമെന്നു ആരും കുട്ടികളെ ഉപദേശിച്ചില്ല. ആധുനിക വ്യക്തിവാദം പോലെ, മദ്ധ്യകാല മൂല്യ സംവി ധാനം സങ്കല്പത്തിൽ നിന്നിറങ്ങി മദ്ധ്യകാല കാസിലുകളുടെ കല്ലിൽ ആവിഷ്ക്കരിക്കപ്പെട്ടു. കാസിലിൽ (കൊട്ടാരത്തിൽ) കുട്ടികൾക്കു വേണ്ടി (വാസ്തവത്തിൽ, ആർക്കെങ്കിലും വേണ്ടി) പ്രത്യേകമായ മുറികൾ ഉണ്ടായിരുന്നില്ല. ഒരു മദ്ധ്യകാല പ്രഭുവിന്റെ കൗമാരക്കാരനായ മകന് കാസി ലിന്റെ രണ്ടാമത്തെ നിലയിൽ ചുവരിൽ സിംഹഹൃദയനായ റിച്ചാർഡിന്റെയോ ആർതർ രാജാവിന്റെയോ പടം തൂക്കിയിട്ടിരുന്ന,

മാതാപിതാക്കൾക്ക് തുറക്കാൻ അനുവാദമില്ലാതെ അടച്ചിട്ടിരുന്ന വാതിലോടു കൂടിയ ഒരു സ്വകാര്യ മുറി ഉണ്ടായിരുന്നില്ല. അവൻ മറ്റുള്ളവരോടൊപ്പം വലിയ ഒരു ഹാളിൽ കിടന്നുറങ്ങി. അവനെ എല്ലായ്പ്പോളും മറ്റുള്ളവർക്കു കാണാമായിരുന്നു, മറ്റുള്ളവർ എന്തു കാണുന്നുവെന്നതും എന്തു പറ യുന്നുവെന്നതും ശ്രദ്ധിക്കേണ്ടതുണ്ടായിരുന്നു. ഒരു മനുഷ്യന്റെ യഥാർത്ഥ മൂല്യം സാമൂഹ്യ തട്ടിലെ അയാളുടെ സ്ഥാനത്തെയും മറ്റുള്ളവർ അയാളെ കുറിച്ച് എന്തു പറഞ്ഞു എന്നതിനെയും അനുസരിച്ചായിരിക്കുമെന്നു അത്തരം സാഹചര്യങ്ങളിൽ വളർന്നുവരുന്ന ഒരാൾ മനസ്സിലാക്കുന്നു.

**2. സങ്കല്പിത കമം നമ്മുടെ ആഗ്രഹങ്ങളെ രൂപപ്പെടുത്തുന്നു.** തങ്ങളുടെ ജീവിതത്തെ ഭരിക്കുന്ന ക്രമം സങ്കല്പിതമാണെന്നു അംഗീ കരിക്കാൻ മിക്കയാളുകളും ആഗ്രഹിക്കുന്നില്ല. എന്നാൽ ഓരോ വ്യക്തി യും ജനിച്ചുവീഴുന്നതു മുമ്പുതന്നെ നിലനില്ക്കുന്ന ഒരു സങ്കല്പിത ക്രമത്തിലേക്കാണ്. അവന്റെ അല്ലെങ്കിൽ അവളുടെ ആഗ്രഹങ്ങളെ ജനനം മുതല് തന്നെ അതിന്റെ മുഖ്യ മിത്തുകൾ രൂപപ്പെടുത്തുന്നു. നമ്മുടെ വ്യക്തിപരമായ ആഗ്രഹങ്ങൾ സങ്കല്പിത ക്രമത്തിന്റെ ഏറ്റവും പ്രധാന പ്രതിരോധങ്ങളായിത്തീരുന്നു.

ഉദാഹരണമായി, വർത്തമാനകാല പാശ്ചാത്യരുടെ ഏറ്റവും പ്രിയപ്പെട്ട ആഗ്രഹങ്ങൾ കാല്പനികവും ദേശഭക്തിപരവും മുതലാളിത്തവും മാനവികവുമായ മിത്തുകൾ രൂപപ്പെടുത്തിയവയാണ്. ഈ മിത്തുകളാകട്ടെ നൂറ്റാണ്ടുകളായി നിലനില്ക്കുന്നവയുമാണ്. ഉപദേശരൂപേണ സുഹൃത്തുക്കൾ പരസ്പരം പറയാറുണ്ട്, “നിന്റെ ഹൃദയത്തിൽ തോന്നുന്നതു പോലെ ചെയ്യുക.’ എന്നാൽ ഹൃദയം ഒരു ഡബിൾ ഏജന്റ് ആണ്. അത് അതാതു സമയത്തെ പ്രമുഖ മിത്തുകളിൽ നിന്നു കല്പനകൾ സ്വീകരിക്കുന്നു. “നിന്റെ ഹൃദയത്തിൽ തോന്നുന്നതു പോലെ ചെയ്യുക’ എന്ന ശുപാർശ നമ്മുടെ മനസുകളിൽ ഉറപ്പിച്ചിരിക്കുന്നതു പത്തൊമ്പതാം നൂറ്റാണ്ടിലെ കാല്പനിക മിത്തുകളും ഇരുപതാം നൂറ്റാണ്ടിലെ ഉപഭോക്ത മിത്തുകളും ചേർന്നാണ്. ഉദാഹരണമായി, കൊക്ക കോള കമ്പനി ഡയറ്റ് കോക്ക് ലോകമെങ്ങും മാർക്കറ്റ് ചെയ്തത് “ഡയറ്റ് കോക്ക്.

നല്ലതെന്നു തോന്നുന്നതു ചെയ്യുക' എന്ന പ്രചാരണവാക്യവുമായാണ്.

തങ്ങളുടെ ഏറ്റവും വ്യക്തിപരമായ ആഗ്രഹങ്ങൾ എന്നു ആളുകൾ കണക്കാക്കുന്നവർ പോലും സാധാരണഗതിയിൽ സങ്കല്പിത ക്രമം തയാ റാക്കുന്നതാണ്. ഉദാഹരണമായി, വിദേശത്ത് അവധിക്കാലം ചെലവഴിക്കുക എന്ന വളരെ സാധാരണമായ ഒരു ആഗ്രഹം തന്നെയെടുക്കുക. അതേ സംബന്ധിച്ചു സ്വാഭാവികമെന്നോ സുവ്യക്തമെന്നോ പറയാവുന്ന യാതൊന്നും തന്നെയില്ല. അയല്പക്കത്തുള്ള ഒരു ചിമ്പാൻസി സംഘത്തിന്റെ പ്രദേശത്തേക്ക് ഒരു അവധിക്കാലത്തു പോകണമെന്നു തന്റെ അധികാരം ഉപയോഗപ്പെടുത്തിക്കൊണ്ടു ഒരു ചിമ്പാൻസി ആൽഫ പുരുഷൻ ഒരിക്കലും ചിന്തിക്കുകയില്ല. പുരാതന ഈജിപ്തിലെ വരേണ്യ വർഗം തങ്ങളുടെ സമ്പത്ത് ഉപയോഗപ്പെടുത്തിയത് തങ്ങളുടെ മൃത ശരീരങ്ങൾ മമ്മിവല്ക്കരിച്ചു അടക്കുന്നതിന് പിരമിഡുകൾ പണിയാ നാണ്. അതല്ലാതെ അവർ ആരും ബാബിലോണിൽ ഷോപ്പിങ്ങിനു പോകുന്നതിനെ കുറിച്ചോ ഫിനീഷ്യയിൽ സ്കീയിങ് നടത്തി അവധിക്കാലം ചെലവഴിക്കുന്നതിനെ കുറിച്ചോ ചിന്തിച്ചില്ല. ആളുകൾ ഇന്നു അവധിക്കാലം വിദേശത്ത് ആഘോഷിക്കുന്നതിനു വേണ്ടി ധാരാളം പണം ചെലവഴിക്കുന്നു, കാരണം കാല്പനിക ഉപഭോഗത്തിന്റെ മിത്തു കളിൽ അവർ യഥാർത്ഥമായും വിശ്വസിക്കുന്നു.

മനുഷ്യരുടെ സാദ്ധ്യതകൾ പരമാവധിയാക്കുന്നതിനായി നമുക്ക് കഴിയുന്നത്ര വൈവിദ്ധ്യമുള്ള അനേകം അനുഭവങ്ങൾ ഉണ്ടായിരിക്കണെ മെന്ന് കാല്പനികത നമ്മോടു പറയുന്നു. വികാരങ്ങളുടെ വിശാലമായ ഒരു നിരയെ അഭിമുഖീകരിക്കാൻ നാം തയാറാകണം. വിവിധ തരത്തി ലുള്ള ബന്ധങ്ങൾ നാം പരീക്ഷിച്ചുനോക്കണം. പലതരം ഭക്ഷണവിഭവങ്ങൾ രുചിക്കണം. വിവിധതരം സംഗീതം ആസ്വദിക്കാൻ നാം പഠിക്കണം. അതൊക്കെ ചെയ്യാനുള്ള ഏറ്റവും നല്ല വഴികളിലൊന്ന് ദൈനംദിന നൈരന്തര്യത്തിൽ നിന്ന് അകന്നുമാറി, നമുക്കു പരിചിതമായ സാഹചര്യങ്ങളെ വിട്ടുനിന്ന്, മറ്റാളുകളുടെ സംസ്കാരവും ഗന്ധങ്ങളും രുചികളും രീതികളും നമുക്ക് "അനുഭവിക്കാൻ കഴിയുന്ന ദൂരെ ദേശങ്ങളിൽ യാത്ര ചെയ്യണം. "പുതിയ ഒരു അനുഭവം എങ്ങനെ എന്റെ കണ്ണുകൾ തുറപ്പിക്കുകയും എന്റെ ജീവിതത്തെ മാറ്റുകയും ചെയ്തു' എന്ന

കാല്പനിക (റൊമാന്റിക്) മിത്ത് നാം ആവർത്തിച്ചു കേൾക്കാറുണ്ട്.

സന്തോഷമായിരിക്കുന്നതിനു കഴിയുന്നത്ര ഉത്പന്നങ്ങളും സേവനങ്ങളും നാം ഉപഭോഗം ചെയ്യണമെന്നു ഉപഭോക്തൃത്വം നമ്മോടു പറ യുന്നു. എന്തെങ്കിലും കുറവുണ്ടെന്നോ ശരിയല്ലെന്നോ നമുക്കു തോന്നുമ്പോൾ, നാം ഒരുപക്ഷേ ഒരു ഉത്പന്നം (കാർ, പുതിയ വസ്ത്രങ്ങൾ, ജൈവഭക്ഷണം) അല്ലെങ്കിൽ സേവനം (ഭവനസേവനം, റിലേഷൻഷിപ്തെറാപ്പി, യോഗ ക്ലാസ്സുകൾ) വാങ്ങുന്നതാകും നല്ലത്. ഏതെങ്കിലും ഉത്പന്നമോ സേവനമോ ഉപഭോഗം ചെയ്യുന്നത് എങ്ങനെ നമ്മുടെ ജീവിതത്ത മെച്ചപ്പെടുത്തും എന്ന ചെറിയ ഇതിഹാസമാണ് ഓരോ ടെലിവിഷൻ പരസ്യവും.



*18. ഗിസയിലെ മഹത്തായ പിരമിഡ്. പുരാതന ഈജിപ്തിലെ ധനികരായ ആളുകൾ തങ്ങളുടെ പണം ചെലവഴിച്ച രീതി.*

വൈവിദ്ധ്യത്തെ പ്രോത്സാഹിപ്പിക്കുന്ന കാല്പനികത (റൊമാന്റി സിസം) ഉപഭോക്തൃത്വവുമായി (കൺസ്മെറിസവുമായി) നന്നായി ചേർന്നുപോകുന്നു. അവ തമ്മിലുള്ള കൂടിച്ചേരലിലൂടെ അനന്തമായ “അനുഭവങ്ങളുടെ വിപണി’ ജന്മമെടുത്തിരിക്കുന്നു. അനുഭവങ്ങളുടെ വിപണിയെ ചുറ്റിപ്പറ്റിയാണ് ആധുനിക ടൂറിസം വ്യവസായം നിലനില്ക്കുന്നത്. ടൂറിസം വ്യവസായം വിമാനടിക്കറ്റുകളും ഹോട്ടൽ ബെഡ്റൂമു

കളും വില്ക്കുന്നില്ല, വില്ക്കുന്നതു അനുഭവങ്ങളാണ്. പാരിസ് ഒരു നഗര മല്ല, ഇന്ത്യ ഒരു രാജ്യമല്ല - അവ രണ്ടും അനുഭവങ്ങളാണ്, അവയുടെ ഉപഭോഗത്തിലൂടെ നമ്മുടെ ചക്രവാളങ്ങൾ വിപുലമാകുകയും മനുഷ്യ രെന്ന നിലയ്ക്കുള്ള നമ്മുടെ സാദ്ധ്യതകൾ നിറവേറ്റപ്പെടുകയും നാം കൂടുതൽ സന്തോഷമുള്ളവരാകുകയും ചെയ്യുന്നു. തത്ഫലമായി, ഒരു കോടീശ്വരനും അയാളുടെ ഭാര്യയും തമ്മിലുള്ള ബന്ധം അല്പം വഷളാ കുമ്പോൾ, ചെലവേറിയ ഒരു അവധിക്കാലം ആഘോഷിക്കാനായി അയാൾ അവളെ പാരിസിലേക്കു കൊണ്ടുപോകുന്നു. സ്വതന്ത്രമായ ഏതെങ്കിലും ആഗ്രഹത്തിന്റെ ഒരു പ്രതിഫലനമല്ല ആ യാത്ര, പിന്നെയോ കാല്പനിക ഉപഭോക്തൃത്വത്തിന്റെ മിത്തുകളിൽ ആഴത്തിലുള്ള വിശ്വാ സമാണത്. പുരാതന ഈജിപ്തിലെ ധനികനായ ഒരു മനുഷ്യൻ ബന്ധങ്ങ ളിലെ പ്രതിസന്ധി പരിഹരിക്കുന്നതിനു അയാളുടെ ഭാര്യയെ ബാബിലോ ണിലേക്കു കൊണ്ടുപോയി അവധി ആഘോഷിക്കുന്നതിനെ കുറിച്ചു ചിന്തിക്കുക പോലുമില്ലായിരുന്നു. അതിനുപകരം, അവൾ എന്നും ആഗ ഹിച്ചിരുന്നതു പോലെ വിശാലമായ ഒരു ശവകുടീരം അവൾക്കുവേണ്ടി പണിതുയർത്തുമായിരുന്നു.

പുരാതന ഈജിപ്തിലെ വരേണ്യവർഗത്തെ പോലെ, മിക്ക സംസ്കാ രങ്ങളിലെയും മിക്കയാളുകളും തങ്ങളുടെ ജീവിതം പിരമിഡുകൾ നിർമ്മിക്കുന്നതിനു വേണ്ടി സമർപ്പിക്കുന്നു. ആ പിരമിഡുകളുടെ പേരും രൂപ വും വലിപ്പവും ഓരോ സംസ്കാരത്തിലും വിഭിന്നമായിരിക്കും എന്നു മാത്രം. ഉദാഹരണമായി, ഒരു സ്വിമ്മിങ് പൂളും എന്നും പച്ചപ്പുള്ള പുൽത്തകിടിയും ചേർന്നുള്ള ഒരു കോട്ടേജ് നഗരപ്രാന്തത്തിൽ വാങ്ങുകയോ അസൂയാവഹമായ കാഴ്ചകളുള്ള, തിളക്കമുള്ള ഒരു പെന്റ് ഹൗസ് വാങ്ങു കയോ ചെയ്തതെന്നുവരാം. പിരമിഡുകളിൽ നമുക്ക് ആഗ്രഹം തോന്നിപ്പിക്കുന്ന മിത്തുകളെ ആരും ചോദ്യംചെയ്യാറില്ല.

**3. സങ്കല്പിത ക്രമം പരസ്പരമുള്ള വ്യക്തിബന്ധങ്ങളിൽ അധി ഷ്ഠിതമാണ്.** ഏതെങ്കിലും അമാനുഷിക യത്നത്താൽ എനിക്കു സങ്ക ല്പിത ക്രമം ഒരുക്കുന്ന വ്യക്തിപരമായ ആഗ്രഹങ്ങളുടെ പിടിയിൽനിന്നു ഒഴിഞ്ഞുനില്ക്കാൻ കഴിഞ്ഞാലും, ഞാൻ വെറും ഒരു വ്യക്തി മാത്രമാണ്. സങ്കല്പിത

ക്രമത്തിൽ മാറ്റം വരുത്തുന്നതിനായി ഞാൻ ദശലക്ഷക്കണക്കിനു അപരിചിതരെ എന്നോടൊത്തു സഹകരിക്കുന്നതിനെ കുറിച്ചു ബോദ്ധ്യപ്പെടുത്തണം. കാരണം സങ്കല്പിത കമം എന്റെ മാത്രം സങ്ക ല്പത്തിൽ നിലനില്ക്കുന്ന വ്യക്തിനിഷ്ഠമായ ഒരു ക്രമം അല്ല - അതു അനേകം വ്യക്തികൾ തമ്മിലുള്ള ബന്ധങ്ങളിൽ അധിഷ്ഠിതമാണ്, അതു കോടിക്കണക്കിനു ആളുകൾ പങ്കുവയ്ക്കുന്ന സങ്കല്പങ്ങളിലാണ് നില നില്ക്കുന്നത്.

അതു മനസ്സിലാക്കുന്നതിനായി, "വസ്തുനിഷ്ഠം', "വ്യക്തിനിഷ്ഠം', "വ്യക്തിബന്ധങ്ങളിൽ അധിഷ്ഠിതം' എന്നിവ തമ്മിലുള്ള വ്യത്യാസം എന്താണെന്നു നാം അറിഞ്ഞിരിക്കേണ്ടതുണ്ട്.

മനുഷ്യരുടെ ബോധമണ്ഡലത്തിൽ നിന്നും വിശ്വാസങ്ങളിൽ നിന്നും വേറിട്ടു സ്വതന്ത്രമായ അസ്തിത്വമുള്ളതാണ് വസ്തുനിഷ്ഠം ആയ ഒരു പ്രതിഭാസം. ഉദാഹരണമായി, റേഡിയോ ആക്ടീവത ഒരു മിത്ത് അല്ല. ആളുകൾ അതിനെ കണ്ടെത്തുന്നതിനു വളരെ മുമ്പ് റേഡിയോ ആക്ടീവ് വികിരണങ്ങൾ സംഭവിക്കുന്നുണ്ടായിരുന്നു. ആളുകൾ അവയിൽ വിശ്വ സിക്കാത്തപ്പോളും അവ അപകടകാരികളായിരുന്നു. അവയ്ക്ക് തന്റെ ശരീരത്തെ അപായപ്പെടുത്താൻ കഴിയുമെന്ന് റേഡിയോ ആക്ടീവത കണ്ടുപിടിച്ചവരിൽ ഒരാളായ മേരി ക്യൂറി റേഡിയോ ആക്ടീവ് വസ്തക്കളെ കുറിച്ചു പഠനം നടത്തിയ ദീർഘനാളുകളിൽ അറിഞ്ഞിരുന്നില്ല. റേഡിയോ ആക്ടീവതയ്ക്ക് തന്നെ കൊല്ലാൻ കഴിയുമെന്നു അവർ വിശ്വ സിക്കാതിരുന്നുവെങ്കിലും അവർ അപ്ലാസ്റ്റിക് അനീമിയ (റേഡിയോ ആക്ടീവ് വസ്തുക്കളുമായി പരിധിയിലേറെ ഇടപഴകുന്നതു മൂലം സംഭ വിക്കുന്ന അസുഖം) കാരണമാണ് മരണമടഞ്ഞത്.

ഒരു വ്യക്തിയുടെ ബോധമണ്ഡലത്തെയും വിശ്വാസങ്ങളെയും ആശയിച്ചു നിലനില്ക്കുന്നവയാണ് വ്യക്തിനിഷ്ഠം. ആ വ്യക്തി ഇല്ലാതാകു കയോ തന്റെ വിശ്വാസങ്ങളിൽ മാറ്റം വരുത്തുകയോ ചെയ്യുമ്പോൾ അത് അപ്രത്യക്ഷമാകുകയോ മാറ്റത്തിനു വിധേയമാകുകയോ ചെയ്യുന്നു. ലോകത്തിൽ മറ്റാർക്കും കാണാനോ കേൾക്കാനോ കഴിയാത്ത ഒരു സാങ്ക ലിക സുഹൃത്തു തനിക്കുണ്ടെന്നു വിശ്വസിക്കുന്നവരാണ് മിക്ക കുട്ടി കളും. ആ കുട്ടിയുടെ

വ്യക്തിനിഷ്ഠമായ ബോധമണ്ഡലത്തിൽ മാത്രമാണ് സാങ്കല്പിക സുഹൃത്തിന്റെ നിലനില്പ്. കുട്ടി വളർന്നുവരുന്നതോടെയും അതിലുള്ള വിശ്വാസം ഇല്ലാതാകുന്നതോടെയും സാങ്കല്പിക സുഹൃത്തു മാഞ്ഞുപോകുന്നു.

അനേകം വ്യക്തികളുടെ വ്യക്തിനിഷ്ഠമായ ബോധമണ്ഡലങ്ങളുടെ പരസ്പര ആശയവിനിമയ ശൃംഖലയ്ക്കുള്ളിൽ നിലനില്ക്കുന്ന ഒന്നാണ് വ്യക്ത്യാധിഷ്ഠിത പാരസ്പര്യം എന്നത്. ഒരൊറ്റ വ്യക്തി തന്റെ വിശ്വാസങ്ങളിൽ മാറ്റം വരുത്തിയതുകൊണ്ടോ മരിച്ചുപോയതുകൊണ്ടോ അതിനു വ്യത്യാസമുണ്ടാകുന്നില്ല. എന്നാൽ ആ സംവിധാനത്തിലെ മിക്ക ആളു കളും മരിച്ചുപോകുകയോ തങ്ങളുടെ വിശ്വാസങ്ങളിൽ മാറ്റം വരുത്തു കയോ ചെയ്താൽ, വ്യക്തിബന്ധങ്ങളിൽ അധിഷ്ഠിതമായ പ്രതിഭാസത്തിനു വ്യതിയാനം സംഭവിക്കുകയോ അത് ഇല്ലാതാകുകയോ ചെയ്യുന്നു. വ്യക്തിബന്ധങ്ങളിൽ അധിഷ്ഠിതമായ പ്രതിഭാസങ്ങൾ ദുർലാക്കോടെ യുള്ള ചതിവുകളോ അപ്രധാനമായ വാചാടോപങ്ങളോ അല്ല. റേഡിയോ ആക്ടീവത പോലെയുള്ള ഭൗതിക പ്രതിഭാസങ്ങളിൽ നിന്നു വ്യതിരിക്ത മായ ഒരു രീതിയിൽ അവ നിലനില്ക്കുന്നു. എങ്കിലും ലോകത്തിനു മേൽ അവയ്ക്കുള്ള സ്വാധീനം വളരെയേറെ ആകാം. നിയമം, പണം, ദൈവങ്ങൾ, രാഷ്ടങ്ങൾ എന്നിങ്ങനെ ചരിത്രത്തിലെ പ്രധാനപ്പെട്ട മിക്ക ചാല കശക്തികളും വ്യക്തിബന്ധങ്ങളിൽ അധിഷ്ഠിതമാണ്.

ഉദാഹരണമായി, പ്യൂഷോ പ്യൂഷോയുടെ സിഇഒയുടെ സാങ്കല്പിക സുഹൃത്തല്ല. കോടിക്കണക്കിന് ആളുകൾ പങ്കിടുന്ന സങ്കല്പത്തിൽ ആ കമ്പനി നിലനില്ക്കുന്നു. കമ്പനിയുടെ നിലനില്പിൽ സിഇഒ വിശ്വസിക്കുന്നു, കാരണം ബോർഡ് ഓഫ് ഡയറക്ടർമാർ അതിൽ വിശ്വസിക്കുന്നു, കമ്പനിയുടെ വക്കീലന്മാരും അടുത്ത ഓഫിസിലെ സെക്രട്ടറി മാരും ബാങ്കിലെ ടെല്ലർമാരും സ്റ്റോക്ക് എക്സ്ചേഞ്ചിലെ ബാക്കർമാരും ഫ്രാൻസ് മുതൽ ആസ്ട്രേലിയ വരെയുള്ള കാർ ഡീലർമാരും അതിൽ വിശ്വസിക്കുന്നു. സിഇഒ മാത്രം പ്യൂഷോയുടെ നിലനില്പിൽ വിശ്വസിക്കുന്നതു പെട്ടെന്നു നിർത്തിയാൽ, അയാൾ അതിവേഗത്തിൽ സമീപത്തുള്ള ഭ്രാന്താശുപത്രിയിൽ അടയ്ക്കപ്പെടുകയും മറ്റൊരാൾ അയാളുടെ സ്ഥാനം ഏറ്റെടുക്കുകയും ചെയ്യും.

അതുപോലെ, ഡോളറും മനുഷ്യാവകാശങ്ങളും യുണൈറ്റഡ് സ്റ്റേറ്റ്സ് ഓഫ് അമേരിക്കയും ബില്യൻ കണക്കിനു ആളുകൾ പങ്കിടുന്ന സങ്കല്പത്തിൽ നിലനില്ക്കുന്നു, ഒരൊറ്റ വ്യക്തിക്ക് അതിന്റെ അസ്തി ത്വത്തെ ഭീഷണിപ്പെടുത്താൻ കഴിയുകയില്ല. ഞാൻ മാത്രം ഡോളറിലും മനുഷ്യാവകാശങ്ങളിലും അതല്ലെങ്കിൽ യുണൈറ്റഡ് സ്റ്റേറ്റ്സിലും വിശ്വ സിക്കാതിരുന്നാൽ, അതുകൊണ്ടു യാതൊരു കാര്യവുമില്ല. ഈ സങ്ക ല്പിത ക്രമങ്ങൾ വ്യക്തിബന്ധങ്ങളിൽ അധിഷ്ഠിതമാണ്, അതുകൊണ്ടു അവയ്ക്കു മാറ്റം വരുത്തണമെന്നുണ്ടെങ്കിൽ ബില്യൻ കണക്കിനു ആളു കളുടെ ബോധമണ്ഡലങ്ങളിൽ അതേ സമയത്തു തന്നെ മാറ്റം വരുത്തേണ്ടതുണ്ട്. അതത്ര എളുപ്പമുള്ള കാര്യമല്ല. അത്തരം അളവിലുള്ള ഒരു മാറ്റം വരുത്തുന്നതിനു ഒരു രാഷ്ട്രീയ പാർട്ടിയോ ആശയപരമായ ഒരു പ്രസ്ഥാനമോ അതല്ലെങ്കിൽ മതപരമായ ഒരു ആചാരക്കൂട്ടായ്മയോ പോലെ സങ്കീർണ്ണമായ ഒരു സംഘടനയുടെ സഹായത്തോടെ മാത്രമേ കഴിയുകയുള്ളു. എന്നാൽ, അത്തരത്തിൽ സങ്കീർണ്ണമായ സംഘടനകൾ സ്ഥാപിക്കുന്നതിനായി, പരസ്പരം സഹായിക്കുന്നതിനു വേണ്ടി അനേകം അപരിചിതരെ ബോദ്ധ്യപ്പെടുത്തേണ്ടത് ആവശ്യമാണ്. പൊതുവായി പങ്കിടുന്ന ഏതെങ്കിലും മിത്തുകളിൽ ആ അപരിചിതർ വിശ്വസിക്കുന്നു വെങ്കിൽ മാത്രമേ അതു സംഭവിക്കുകയുള്ളു. നിലവിലുള്ള ഒരു സങ്ക ല്പിത ക്രമത്തിൽ മാറ്റം വരുത്തുന്നതിനു വേണ്ടി ആദ്യം നാം ബദലായ ഒരു സങ്കല്പിത കമത്തിൽ വിശ്വസിക്കേണ്ടതുണ്ട്.

ഉദാഹരണമായി, പ്യൂഷോയെ ഇല്ലാതാക്കുന്നതിനു വേണ്ടി, കുറെക്കൂടി ശക്തിയുള്ള എന്തെങ്കിലും (ഫ്രഞ്ച് നിയമ സംവിധാനം പോലെ എന്തെങ്കിലും) നമുക്ക് ആവശ്യമുണ്ട്. ഫ്രഞ്ച് നിയമസംവിധാനത്തെ ഇല്ലാതാക്കുന്നതിനു അതിനെക്കാൾ കുറെക്കൂടി ശക്തമായ എന്തിനെയെങ്കിലും (ഫ്രഞ്ചു രാഷ്ട്രം എന്നതുപോലെ എന്തിനെയെങ്കിലും) നാം സങ്കല്പിച്ചെടുക്കേണ്ടതുണ്ട്. അതിനെയും ഇല്ലാതാക്കണമെന്നു നാം ആഗ്രഹിക്കുന്നുവെങ്കിൽ, പിന്നെയും കുറെക്കൂടി ശക്തിയുള്ള ചിലതിനെ നാം സങ്കല്പിച്ചെടുക്കേണ്ടതുണ്ട്.

സങ്കല്പിത ക്രമത്തിൽ നിന്നൊരു വഴി പുറത്തേക്കില്ല. നാം നമ്മുടെ തടവറയുടെ ഭിത്തികൾ തകർക്കുകയും സ്വാതന്ത്ര്യത്തിലേക്കു ഓടി യെത്തുകയും ചെയ്യുമ്പോൾ,

കുറെക്കൂടി വലിപ്പമുള്ള ഒരു തടവറയുടെ വിശാലമായ കസർത്തുനിലത്താണ് നാം വാസ്തവത്തിൽ ഓടിയെത്തുന്നത്.

## അദ്ധ്യായം ഏഴ്

# ഓർമ്മകളുടെ അതിഭാരം

**പ**രിണാമം മനുഷ്യർക്ക് സോക്കർ കളിക്കാനുള്ള കഴിവു നല്കിയില്ല. വാസ്തവം, തൊഴിക്കാനുള്ള കാലുകളും ഫൗൽ ചെയ്യാനുള്ള കൈമുട്ടു കളും ശപിക്കാനുള്ള വായയും നിർമ്മിച്ചു, എന്നാൽ ഇതെല്ലാം നമ്മ പ്രാപ്തമാക്കുന്നത് ഒരുപക്ഷേ, നാം പെനാൽറ്റി കിക്കുകൾ പ്രാക്ടീസ് ചെയ്യുന്നതിനാണ്. ഉച്ചതിരിയുന്ന സമയത്ത് സ്കൂൾ അങ്കണത്തിൽ നാം കണ്ടെത്തുന്ന അപരിചിതരുമായി ഒരു കളിയിൽ ഏർപ്പെടുന്നതിന്, നാം മുമ്പു കണ്ടിട്ടില്ലാത്ത പത്തു ടീമംഗങ്ങളോടൊത്തുചേർന്നു കളിച്ചാൽ മാത്രം പോരാ, എതിർടീമിലെ പതിനൊന്നു പേർ അതേ നിയമങ്ങൾ അനുസരിച്ചാണ് കളിക്കുന്നതെന്നു നാം അറിയേണ്ടതുമുണ്ട്. ആചാരം പോലെയുള്ള അക്രമങ്ങളിൽ ഏർപ്പെട്ടു ശത്രുക്കളെ നേരിടുന്ന മറ്റു മൃഗങ്ങൾ അങ്ങനെ ചെയ്യുന്നത് സ്വതവേയുള്ള ഉൾപ്രേരണയാലാണ്. ലോകമെങ്ങുമുള്ള പട്ടിക്കുട്ടികൾ അത്തരം കളികൾക്കുള്ള നിയമങ്ങൾ അവ യുടെ ജീനുകളിൽ കോറിയിടപ്പെട്ട വയാണ്. എന്നാൽ മനുഷ്യരായ കൗമാരക്കാർക്ക് സോക്കറിനുള്ള ജീനുകളൊന്നും ഇല്ല. എന്നിരുന്നാലും അവർക്ക് പൂർണ്ണമായും അപരിചിതരായ ആളുകളോടൊപ്പം ആ കളിയിൽ ഏർപ്പെടാൻ കഴിയും, കാരണം അവർ എല്ലാവരും സോക്കറിനെ കുറിച്ചുള്ള ആശയങ്ങൾക്കു സമാനമായ കുറെ ആശയങ്ങൾ പഠിച്ചിട്ടുണ്ട്. ഈ ആശയങ്ങൾ മൊത്തം സങ്കല്പിതമാണ്. എന്നാൽ എല്ലാവരും അവയിൽ പങ്കുപറ്റുന്നുവെങ്കിൽ, നമുക്കു ആ കളിയിൽ ഏർപ്പെടാൻ കഴിയുന്നതാണ്.

അതേ കാര്യം, കുറെക്കൂടി വലിയ തോതിൽ, രാജ്യങ്ങൾക്കും സഭ കൾക്കും വാണിജ്യ സംവിധാനങ്ങൾക്കും ബാധകമാണ്, ഒരു പ്രധാന വ്യത്യാസം മാത്രം, സോക്കറിന്റെ നിയമങ്ങൾ താരതമ്യേന ലളിതവും ചുരുക്കവുമാണ്, ഒരു ഭക്ഷണം തേടിയലയൽ

സംഘത്തിനോ ചെറിയ ഗ്രാമത്തിനോ സഹകരണത്തിന് ആവശ്യമായത്രയും ലളിതവും ചുരുക്കവും. ഓരോ കളിക്കാരനും അതു തന്റെ തലച്ചോറിൽ സൂക്ഷിച്ചു വയ്ക്കാൻ കഴിയും. പാട്ടുകൾക്കും ചിത്രങ്ങൾക്കും ഷോപ്പിങ് ലിസ്റ്റുകൾക്കും വേണ്ടി പിന്നെയും സ്ഥലമുണ്ടാകും. ഇരുപത്തിരണ്ട് അല്ലാതെ ആയിരങ്ങളോ ദശലക്ഷങ്ങൾ പോലുമോ മനുഷ്യർ വേണ്ടിവരുന്ന വലിയ സഹകരണ സംവിധാനങ്ങൾക്ക് ഭീമമായ അളവിൽ വിവരങ്ങൾ കൈ കാര്യം ചെയ്യുകയും സൂക്ഷിച്ചുവയ്ക്കുകയും ചെയ്യേണ്ട ആവശ്യമുണ്ട്. ഒരൊറ്റ മനുഷ്യന്റെ തലച്ചോറിനുള്ളിൽ കൊള്ളാൻ കഴിയുന്നതിനെക്കാൾ വളരെക്കൂടുതലാണ് അത്തരം വിവരങ്ങളുടെ അളവ്.

ഉറുമ്പുകളും തേനീച്ചകളും പോലെ വലിയ സമൂഹങ്ങളിൽ കാണപ്പെടുന്ന മറ്റു ചില സ്പീഷിസുകൾ സ്ഥിരതയുള്ളവയും വഴക്കവും ബല വുമുള്ളവയും ആണ്. അതിനു കാരണം അവയെ നിലനിർത്താനാവശ്യമായ വിവരങ്ങൾ മിക്കതും ജെനോമിൽ (ജീനിലും കോമോസോമിലും) രേഖപ്പെടുത്തിയിട്ടുണ്ട് എന്നതാണ്. ഉദാഹരണമായി, ഒരു പെൺ തേനീച്ച ലാർവയ്ക്ക് അതു കഴിക്കുന്ന ഭക്ഷണത്തെ ആശ്രയിച്ചു ഒരു റാണിയോ ഒരു വേലക്കാരിയോ വരെ ആയി വളരാൻ കഴിയും. ജീവിതത്തിൽ അതിനു നിറവേറ്റാനുള്ള ഭാഗധേയം എന്തായിരുന്നാലും അതിനു വേണ്ട തായ പെരുമാറ്റങ്ങൾ അതിന്റെ ഡിഎൻഎ തയാറാക്കുന്നു. തേനീച്ചക്കൂട്ടങ്ങൾ വളരെ സങ്കീർണ്ണമായ സാമൂഹ്യഘടനകളാണ്. അവയിൽ കൊയ്ത്തുകാർ, നഴ്സുമാർ, വൃത്തിയാക്കുന്നവർ എന്നിങ്ങനെ പലതരം വേലക്കാരുണ്ട്. എന്നാൽ ഇതുവരെയായും ഗവേഷകർക്ക് നിയമജ്ഞരായ തേനീച്ചകളെ കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. തേനീച്ചകൾക്ക് നിയമജ്ഞ രുടെ ആവശ്യമില്ല, കാരണം തേനീച്ചക്കൂട്ടത്തിന്റെ ഭരണഘടന തേനീച്ച കൾ മറന്നുപോകുന്നതിനോ ലംഘിക്കുന്നതിനോ ഉള്ള സാദ്ധ്യത ഇല്ല. റാണി ഈച്ചകൾ വേലക്കാരി ഈച്ചകൾക്കുള്ള ഭക്ഷണം തട്ടിയെടുക്കുന്നില്ല. അവ ഒരിക്കലും ഉയർന്ന വേതനം ആവശ്യപ്പെട്ടു സമരം ചെയ്യുന്നില്ല.

എന്നാൽ മനുഷ്യർ അത്തരം കാര്യങ്ങൾ എല്ലാപോളും ചെയ്യുന്നു. കാരണം സാപിയൻസിന്റെ സാമൂഹ്യക്രമം സങ്കല്പിതമാണ്. തങ്ങളുടെ ഡിഎൻഎയിൽ നിർണ്ണായകമായ

വിവരങ്ങൾ പകർത്തിവച്ചും അടുത്ത തലമുറയിലേക്കു കൈമാറിയും സൂക്ഷിച്ചുവയ്ക്കുന്നതിനു മനുഷ്യർക്ക് കഴിയുന്നില്ല. നിയമങ്ങളും കീഴ്വഴക്കങ്ങളും നടപടിക്രമങ്ങളും രീതി കളും നിലനിർത്തുന്നതിനു ബോധപൂർവമായ ഒരു ശ്രമം നടത്തേണ്ട തുണ്ട്, അതല്ലെങ്കിൽ സാമൂഹ്യകമം അതിവേഗത്തിൽ തകർന്നടിയും. ഉദാഹരണമായി, ആളുകൾ മേൽത്തട്ടുകാരെന്നും സാധാരണക്കാരെന്നും അടിമകളെന്നും വേർതിരിക്കപ്പെട്ടിരിക്കുന്നുവെന്നു ഹമുറാബി രാജാവ് കല്പിച്ചു. തേനീച്ചക്കൂട്ടത്തിലെ ക്ലാസ് സംവിധാനത്തിൽ നിന്നു വ്യത്യ സ്തമായി, ഇത് ഒരു സ്വാഭാവിക വിഭജനം അല്ല. മനുഷ്യരുടെ ജനോമിൽ അതിന്റെ അംശമൊന്നും കാണാനില്ല. ബാബിലോണിയർക്ക് ഈ സത്യം മനസ്സിൽ സൂക്ഷിക്കാൻ കഴിയുന്നില്ലെങ്കിൽ, അവരുടെ സമൂഹത്തിന്റെ പ്രവർത്തനം നിലയ്ക്കും. അതുപോലെ, ഹമുറാബി തന്റെ ഡിഎൻഎ തന്റെ സന്തതിക്കു കൈമാറിയപ്പോൾ, സാധാരണക്കാരിയായ ഒരു സ്ത്രീയെ കൊന്ന മേൽത്തട്ടുകാരനായ ഒരു പുരുഷൻ 30 ഷേക്കെൽ വെള്ളി നല്കണമെന്ന ന്യായവിധി അതിൽ രേഖപ്പെടുത്തിയിരുന്നില്ല. തന്റെ സാമാജ്യത്തിന്റെ നിയമങ്ങൾ ഹമുറാബി മനഃപൂർവം തന്റെ മക്കളെ പഠിപ്പിക്കേണ്ടിയിരുന്നു. അദ്ദേഹത്തിന്റെ മക്കളും കൊച്ചുമക്കളും അതുതന്നെ ചെയ്യേണ്ടിയിരുന്നു.

സാമാജ്യങ്ങൾ ഭീമമായ അളവിൽ വിവരങ്ങൾ സൃഷ്ടിക്കുന്നുണ്ട്. നിയമങ്ങൾക്കും അപ്പുറത്ത്, സാമാജ്യം ഇടപാടുകളുടെയും നികുതി കളുടെയും കണക്കുകളും സൈനിക വിതരണത്തിന്റെയും കച്ചവടക്കപ്പ ലുകളുടെയും രേഖകളും കണക്കുകളും ഉത്സവങ്ങളുടെയും വിജയങ്ങളു ടെയും കാലഗണനയും സൂക്ഷിച്ചുവയ്ക്കേണ്ടതുണ്ട്. ദശലക്ഷക്കണക്കിനു വർഷങ്ങളോളം ആളുകൾ വിവരങ്ങൾ സൂക്ഷിച്ചുവച്ചത് ഒരൊറ്റ സ്ഥലത്താണ് - തങ്ങളുടെ തലച്ചോറിനുള്ളിൽ. നിർഭാഗ്യവശാൽ, സാമാജ്യങ്ങളുടെ വലിപ്പമുള്ള ഡാറ്റാബേസുകൾ സൂക്ഷിച്ചുവയ്ക്കാൻ മതിയായ നിലയിൽ മനുഷ്യ തലച്ചോറ് നല്ലൊരു സംഭരണ ഉപകരണമല്ല. അതിനു പ്രധാനമായും മൂന്നു കാരണങ്ങളാണുള്ളത്.

ഒന്നാമത്, അതിന്റെ വ്യാപ്തിയും കഴിവും പരിമിതമാണ്. വാസ്തവം, ചില ആളുകൾക്ക് ആശ്ചര്യപ്പെടുത്തുന്ന ഓർമ്മശക്തിയുണ്ട്. പുരാതന കാലത്ത് ഓർമ്മശക്തി

പ്രഫഷനലുകൾ ഉണ്ടായിരുന്നു. മൊത്തം പാ വിൻസുകളുടെയും സ്ഥലവിന്യാസവും എല്ലാ സംസ്ഥാനങ്ങളുടെയും നിയമസംഹിതകളും അവർ തങ്ങളുടെ തലയ്ക്കുള്ളിൽ സൂക്ഷിച്ചു. എന്നി രുന്നാലും, ഓർമ്മശക്തിയുടെ ഉസ്താദുമാർക്കും മറികടക്കാൻ കഴിയാത്ത ഒരു പരിധി ഉണ്ട്. മസാച്ചുസെറ്റ്സിലെ കോമൺവെൽത്തിന്റെ മുഴുവൻ നിയമസംഹിതയും ഒരു വക്കീലിന് കാണാപാഠം അറിയാമെന്നു വരാം. എന്നാൽ മസാച്ചുസെറ്റ്സിലെ ശാലേം മന്ത്രവാദിനി കേസു തൊട്ടുള്ള ഓരോ നിയമനട പടിയുടെയും വിശദാംശങ്ങൾ ഓർമ്മിച്ചുകൊള്ളണമെന്നില്ല.

രണ്ടാമത്, മനുഷ്യർ മരിക്കും. അവരുടെ തലച്ചോറും അവരോടൊപ്പം മരിക്കുന്നു. തലച്ചോറിൽ സൂക്ഷിക്കുന്ന ഏതു വിവരവും ഒരു നൂറ്റാണ്ടി നുള്ളിൽ മാഞ്ഞുപോകും. തീർച്ചയായും, ഒരു തലച്ചോറിൽ നിന്നു മറ്റൊന്നിലേക്കു ഓർമ്മകൾ കൈമാറാൻ കഴിയുന്നതാണ്. എന്നാൽ ഏതാനും കൈമാറ്റങ്ങൾക്കു ശേഷം വിവരങ്ങൾ തെറ്റിപ്പോകുന്നതിനോ നഷ്ടപ്പെടുന്നതിനോ സാദ്ധ്യതയുണ്ട്.

മൂന്നാമത്, ഏറ്റവും പ്രധാനമായി, മനുഷ്യരുടെ തലച്ചോറ് പ്രത്യേക ഇനങ്ങളിലുള്ള വിവരം മാത്രം സൂക്ഷിച്ചുവയ്ക്കുന്നതിനും കൈകാര്യം ചെയ്യുന്നതിനും വേണ്ടി അനുയോജ്യമാക്കപ്പെട്ടതാണ്. അതിജീവനത്തി നായി, പുരാതന വേട്ടക്കാർ-ശേഖരണക്കാർക്ക് സസ്യങ്ങളും മൃഗങ്ങളു മായി ആയിരക്കണക്കിനു സ്പീഷിസുകളുടെ രൂപവും ഗുണങ്ങളും പെരു മാറ്റ രീതികളും ഓർമ്മിക്കേണ്ടതുണ്ടായിരുന്നു. ശിശിരത്തിൽ ഒരു എല്ലമ് മരത്തിനു കീഴിൽ വളരുന്ന ചുളുക്കമുള്ള മഞ്ഞ കൂൺ മിക്കവാറും വിഷമായിരിക്കും, അതേസമയം ശരത്കാലത്തിൽ ഒരു ഓക്കു മരത്തിനു ചുവട്ടിൽ വളരുന്ന കാഴ്ചയിൽ സമാനതയുള്ള കൂൺ വയറുവേദനയ്ക്ക് നല്ല ഒരു മരുന്നാണ് എന്നു അവർ ഓർമ്മിക്കേണ്ട തുണ്ട്. സംഘത്തിൽ അനേകം ഡസൻ അംഗങ്ങളുടെ അഭിപ്രായങ്ങളും ബന്ധങ്ങളും വേട്ടക്കാർ-ശേഖരണക്കാർ മനസ്സിൽ കരുതണം. ജോൺ തന്നെ ശല്യപ്പെടുത്തുന്നതു തടയാൻ ഒരു സംഘാംഗത്തിന്റെ സഹായം ലൂസിക്ക് ആവശ്യ മുണ്ടെങ്കിൽ, ജോൺ കഴിഞ്ഞയാഴ്ച മേരിയുമായി പിണങ്ങിപ്പിരിഞ്ഞുവെന്നു അവൾ ഓർമ്മിക്കുന്നതു അവൾക്കു പ്രയോജനം ചെയ്യും. അവൾക്ക് മേരിയെ തന്റെയൊപ്പം നിർത്താൻ

എളുപ്പമായിരിക്കും. തത്ഫലമായി, പരിണാമത്തിന്റെ സമ്മർദ്ദങ്ങൾ മനുഷ്യന്റെ തലച്ചോറിനെ സസ്യങ്ങ ളുടെയും ജന്തുക്കളുടെയും സ്ഥലങ്ങളുടെയും സമൂഹത്തിന്റെയും കാര്യം ഓർമ്മിക്കുന്നതിനു അനുയോജ്യമാക്കി.

എന്നാൽ തീർത്തും സങ്കീർണ്ണമായ സമൂഹങ്ങൾ കാർഷിക വിപ്ലവത്തിന്റെ വെളിച്ചത്തിൽ പ്രത്യക്ഷപ്പെട്ടപ്പോൾ, തീർത്തും പുതിയ ഒരു തരത്തിലുള്ള വിവരങ്ങൾ - സംഖ്യകൾ - പ്രാധാന്യമുള്ളതായിത്തീർന്നു. ഭക്ഷണംതേടിയലയലുകാർക്ക് ഒരിക്കലും വലിയ അളവിലുള്ള ഗണിത വിവരങ്ങൾ കൈകാര്യം ചെയ്യേണ്ടിവന്നിട്ടില്ല. ഇങ്ങനെ പറയട്ടെ, ഭക്ഷണം തിരയലുകാരന് വനത്തിലെ ഓരോ മരത്തിലുമുള്ള ഫലങ്ങളുടെ സംഖ്യ ഓർമ്മിച്ചിരിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. അതിനാൽ സംഖ്യകളെ സൂക്ഷിച്ചുവയ്ക്കുന്നതിനും കൈകാര്യം ചെയ്യുന്നതിനും വേണ്ടി മനുഷ്യ രുടെ തലച്ചോർ അനുരൂപമാക്കപ്പെട്ടില്ല. എങ്കിലും, വലിയ ഒരു രാജ്യം പരിപാലിക്കുന്നതിനും നിലനിർത്തുന്നതിനും ഗണിത വിവരങ്ങൾ പ്രാധാ ന്യമുള്ളവയായിരുന്നു. കാവൽദൈവങ്ങളെ കുറിച്ചു നിയമങ്ങൾ ഉണ്ടാക്കുകയും കഥകൾ പറയുകയും ചെയ്തതുകൊണ്ടു മാത്രമായില്ല. നികുതി പിരിക്കേണ്ട ആവശ്യവുമുണ്ട്. ലക്ഷക്കണക്കിനു ആളുകളോടു നികുതി പിരിക്കേണ്ടതിന്, ആളുകളുടെ വരുമാനങ്ങളും കൈവശസ്വത്തുക്കളും സംബന്ധിക്കുന്ന വിവരങ്ങളും അടച്ച പണത്തെ സംബന്ധിച്ച വിവരങ്ങളും കുടിശികയെയും കടങ്ങളെയും പിഴത്തുകയെയും കുറിച്ചുള്ള വിവരങ്ങളും കിഴിവുകളും ഒഴിവുകളും സംബന്ധിക്കുന്ന വിവരങ്ങളും ശേഖരിക്കേണ്ടതു ആവശ്യമാണ്. അവയെല്ലാം ചേർന്നു ദശലക്ഷക്കണക്കിനു ബിറ്റുകളായി, അവയൊക്കെയും ശേഖരിച്ചുസൂക്ഷിക്കുകയും കൈ കാര്യം ചെയ്യുകയും ചെയ്യേണ്ടതുണ്ടായിരുന്നു. ആ കഴിവില്ലാതെ, ഒരു രാജ്യത്തിനു എത്ര സമ്പത്തുണ്ട് എന്നും ഇനിയും എത്ര കൂടി പിരിക്കാൻ കഴിയും എന്നും അറിയാൻ കഴിയുമായിരുന്നില്ല. ഈ വിവരങ്ങൾ ഓർമ്മയിൽ സൂക്ഷിക്കുകയും ഓർമ്മിച്ചെടുക്കുകയും കൈകാര്യം ചെയ്യുകയും ചെയ്യേണ്ട ആവശ്യം നേരിടുമ്പോൾ, മിക്ക മനുഷ്യ തലച്ചോറുകളും മയങ്ങുകയോ ഉറങ്ങുകയോ ചെയ്തു.

ഈ മാനസിക പരിമിതി മനുഷ്യസമൂഹങ്ങളുടെ വലിപ്പത്തെയും സങ്കീർണ്ണതയെയും സാരമായി പരിമിതപ്പെടുത്തി. ഒരു പ്രത്യേക സമൂഹത്തിലെ ആളുകളുടെയും സ്വത്തുക്കളുടെയും എണ്ണം ഒരു നിർണ്ണായക പരിധി കടന്നപ്പോൾ, ഗണിതശാസ്ത്ര വിവരങ്ങൾ വലിയ അളവിൽ സൂക്ഷിച്ചുവയ്ക്കുകയും കൈകാര്യം ചെയ്യുകയും ചെയ്യേണ്ട ആവശ്യ മുണ്ടായിരുന്നു. മനുഷ്യരുടെ തലച്ചോറിനു അതു ചെയ്യാൻ കഴിയുമായി രുന്നില്ല എന്നതിനാൽ സംവിധാനം തകർന്നു. കാർഷിക വിപ്ലവത്തിനു ശേഷം ആയിരക്കണക്കിനു വർഷങ്ങളോളം മനുഷ്യരുടെ സാമൂഹ്യ സംവിധാനങ്ങൾ താരതമ്യേന ചെറുതും ലളിതവുമായി നിലനിന്നു.

ആ പ്രശ്നത്തെ ആദ്യം അതിജീവിച്ചതു പുരാതന സുമേറിയക്കാരായിരുന്നു. ദക്ഷിണ മെസപൊട്ടേമ്യയിലാണ് അവർ ജീവിച്ചത്. അവിടെ, സമ്പന്നമായ മണ്ണുള്ള സമതലങ്ങളിൽ കത്തിനിന്ന സൂര്യൻ ധാരാമായ കൊയ്ത്തത്തിനും സമൃദ്ധമായ പട്ടണങ്ങൾക്കും കളമൊരുക്കി. അതിലെ നിവാസികളുടെ എണ്ണം വർദ്ധിച്ചപ്പോൾ, അവരുടെ കാര്യങ്ങൾ ഏകോ പിപ്പിക്കുന്നതിന് ആവശ്യമായ വിവരങ്ങളുടെ അളവും കൂടി. 3500 ബിസിക്കും 3000 ബിസിക്കും ഇടയിൽ, തങ്ങളുടെ തലച്ചോറിനു വെളിയിൽ വിവരങ്ങൾ സൂക്ഷിച്ചുവയ്ക്കുന്നതിനും കൈകാര്യം ചെയ്യുന്നതിനുമുള്ള ഒരു സംവിധാനം സുമേറിയയിലെ ഏതോ അജ്ഞാതരായ പ്രതിഭകൾ കണ്ടുപിടിച്ചു. അതു ഗണിതവിവരങ്ങൾ വലിയ അളവിൽ കൈകാര്യം ചെയ്യുന്നതിനു അനുയോജ്യമാക്കപ്പെട്ടു. സുമേറിയക്കാർ തങ്ങളുടെ സാമൂ ഹ്യക്രമത്തെ മനുഷ്യ തലച്ചോറിന്റെ പരിമിതികളിൽ നിന്നു അങ്ങനെ സ്വതന്ത്രമാക്കി. അതു നഗരങ്ങളുടെയും രാജ്യങ്ങളുടെയും സാമാജ്യങ്ങ ളുടെയും കടന്നുവരവിനു വഴിതുറന്നു. സുമേറിയക്കാർ കണ്ടുപിടിച്ച വിവരങ്ങൾ കൈകാര്യം ചെയ്യുന്ന സംവിധാനം ‘എഴുത്ത്’ എന്നു വിളിക്കപ്പെടുന്നു.

## ഒപ്പ്, കുഷിം

തിരിച്ചറിയാൻ കഴിയുന്ന അടയാളങ്ങളിലൂടെ വിവരങ്ങൾ സൂക്ഷിച്ചുവ യ്ക്കുന്ന ഒരു രീതിയാണ് എഴുത്ത്. രണ്ടു തരം അടയാളങ്ങൾ ചേർത്തു വച്ചുകൊണ്ടാണ് സുമേറിയയിലെ

എഴുത്തുരീതി വിവരങ്ങൾ സൂക്ഷിച്ചു വച്ചത്. ഈ അടയാളങ്ങൾ കളിമൺ ഫലകങ്ങളിൽ അമർത്തി തയാറാക്കുകയായിരുന്നു. ഒരു തരം അടയാളങ്ങൾ സംഖ്യകളെ കുറിച്ചു. 1, 10 60, 600, 3600, 36,000 എന്നിവയ്ക്കുള്ള അടയാളങ്ങളുണ്ടായിരുന്നു. (സുമേ റിയക്കാർ ഉപയോഗിച്ചത് 6, 10 എന്നിവ ആധാരമായുള്ള സംഖ്യാക്രമങ്ങ ളുടെ സംയോജനമായിരുന്നു.) 6-നെ അടിസ്ഥാനമാക്കിയുള്ള അവരുടെ സംഖ്യാക്രമം നാം ഇപ്പോളും പല പ്രധാന കാര്യങ്ങളിലും ഉപയോഗപ്പെടുത്തുന്നുണ്ട്. ദിവസത്തെ 24 മണിക്കൂറുകളായും വൃത്തത്തെ 360 ഡിഗ്രികളായും തിരിച്ചിരിക്കുന്നത് അങ്ങനെയാണ്. മറ്റേ തരം അടയാളം മനുഷ്യർ, മൃഗങ്ങൾ, കച്ചവടച്ചരക്കുകൾ, പ്രദേശങ്ങൾ, തീയതികൾ എന്നിങ്ങനെയുള്ള കാര്യങ്ങളെ പ്രതിനിധാനം ചെയ്തു. ഈ രണ്ടു തരം അട യാളങ്ങളും ചേർത്തുകൊണ്ടു ഏതെങ്കിലും ഒരു മനുഷ്യന്റെ തലയിൽ ഓർമ്മിച്ചുവയ്ക്കുന്നതിനോ ഏതെങ്കിലും ഒരു ഡിഎൻഎ ചങ്ങലയിൽ കോറിവയ്ക്കുന്നതിനോ കഴിയുന്നതിനെക്കാൾ വളരെക്കൂടുതൽ വിവരങ്ങൾ സൂക്ഷിച്ചുവയ്ക്കാൻ സുമേറിയക്കാർക്കു കഴിയുമായിരുന്നു.

ആ തുടക്ക ഘട്ടത്തിൽ വസ്തുതകളും സംഖ്യകളും മാത്രമായി എഴുത്തു പരിമിതപ്പെട്ടിരുന്നു. മഹത്തായ സുമേറിയൻ നോവൽ, അങ്ങനെയൊന്നു ഉണ്ടായിരുന്നുവെങ്കിൽ, കളിമൺ ഫലകങ്ങളിൽ കുറിച്ചു വയ്ക്കപ്പെട്ടില്ല. എഴുത്ത് സമയം ഏറെ ചെലവഴിച്ചു ചെയ്യേണ്ട ഒരു പ്രവൃത്തിയായിരുന്നു, എഴുതാൻ കഴിയുന്ന ആളുകൾ വളരെക്കുറവും. അതുകൊണ്ട് അത്യന്താപേക്ഷിതമായ രേഖപ്പെടുത്തലുകൾക്ക് ഒഴികെ ഏതെങ്കിലും രീതിയിൽ എഴുത്ത് ഉപയോഗപ്പെടുത്തേണ്ടതിന്റെ യുക്തി ആർക്കും തോന്നിയില്ല. നമ്മുടെ പൂർവപിതാക്കന്മാരിൽ നിന്നു ജ്ഞാന വചനങ്ങൾ നമ്മിലെത്തുന്നതിനു വേണ്ടി നാം നോക്കുകയാണെങ്കിൽ, 5000 വർഷങ്ങൾക്കു മുമ്പ്, നാം ഏറെ നിരാശപ്പെടും. ഉദാഹരണമായി, നമ്മുടെ പിതാമഹന്മാർ നമുക്കു വായിക്കുന്നതിനു അവശേഷിപ്പിച്ച ആദ്യ സന്ദേശം "29,086 അളവു ബാർലി 37 മാസം കുഷിം' എന്നായിരുന്നു. ആ വാക്യം മിക്കവാറും വായിക്കേണ്ടത് ഇങ്ങനെയായിരിക്കണം: "മൊത്തം 29,086 അളവു ബാർലി 37 മാസകാലയിളവിൽ സ്വീകരിച്ചിരിക്കുന്നു. ഒപ്പ്, കുഷിം.' കഷ്ടം, തത്വദർശന

ഉൾക്കാഴ്ചകളോ കവിതയോ കഥകളോ നിയമങ്ങളോ രാജകീയ വിജയങ്ങൾ പോലുമോ ചരിത്രത്തിലെ ആദ്യ ലിഖിതങ്ങൾ ഉൾക്കൊള്ളുന്നില്ല. അവ വിരസമായ സാമ്പത്തിക രേഖ കളാണ്. അതിൽ നികുതി അടയ്ക്കുന്നതും കടം കൂട്ടിവയ്ക്കുന്നതും സ്വത്തിന്റെ ഉടമസ്ഥാവകാശവും എഴുതിവച്ചു.




*19. 3400-3000 ബിസി വരെ ഉറുക് നഗരത്തിൽ നിന്നുള്ള ഭരണപരമായ ലിഖിതത്തോടു കൂടിയ ഒരു കളിമൺ ഫലകം. "കുഷിം' എന്നത് ഒരു ഔദ്യോഗിക സ്ഥാനമാകാം, അതല്ലെങ്കിൽ ഒരു പ്രത്യേക വ്യക്തിയുടെ പേര് ആകാം. കുഷിം ഒരു വ്യക്തി ആയിരുന്നുവെങ്കിൽ, നമുക്കു പേരറിയാവുന്ന ചരിതത്തിലെ ആദ്യ വ്യക്തിയായിരിക്കാം അയാൾ! അതിനു മുമ്പു മനുഷ്യ ചരിതത്തിൽ പ്രയോഗിച്ചിരുന്ന പേരുകൾ എല്ലാം - നിയാണ്ടർതാലുകൾ, നതുഫിയ ന്മാർ, ഷോവെ ഗുഹ, ഗോബെക്ലി ടെപെ - ആധുനിക കണ്ടുപിടുത്തങ്ങളാണ്. ഗോബെക്ലി ടെപെ നിർമ്മിച്ചവർ ആ പ്രദേശത്തെ എന്തു പേരു വിളിച്ചുവെന്നു നമുക്ക് അറിഞ്ഞുകൂടാ. എഴുത്തിന്റെ ആവിർഭാവത്തോടെ അതിന്റെ പ്രണേ താക്കളുടെ ചെവികളിലൂടെ ചരിതം നാം കേട്ടുതുടങ്ങുകയാണ്. കുഷിമിന്റെ അയ്മ്ക്കാർ അയാളെ വിളിക്കുമ്പോൾ "കുഷിം!' എന്നു ഉറക്കെ വിളിച്ചു കൂവിയിട്ടുണ്ടാകണം. ചരിത്രത്തിൽ ആദ്യം*

*രേഖപ്പെടുത്തപ്പെട്ട പേര് ഒരു പ്രവാചകന്റെയോ കവിയുടെയോ മഹാനും വിജിഗീഷുവുമായ ഒരു ആകമണ കാരിയുടെയോ അല്ല, പിന്നെയോ ഒരു കണക്കെഴുത്തുകാരന്റെ പേരാണ് എന്നതിനു പ്രാധാന്യമുണ്ട്.*

ആ പുരാതന നാളുകളിൽ നിന്നു മറ്റൊരു തരം ലിഖിതം മാത്രമാണ് അവശേഷിച്ചത്. അതു കുറെക്കൂടി വിരസമായ ഒന്നാണ്. അതിൽ പരി ശീലനം നേടുന്നവരായ എഴുത്തുജോലിക്കാർ പരിശീലനത്തിന്റെ ഭാഗ മായി വാക്കുകൾ അടങ്ങുന്ന ഒരു പട്ടിക ആവർത്തിച്ചു എഴുതിയിരിക്കു കയാണ്. വിരസത തോന്നുന്ന ഒരു വിദ്യാർത്ഥി ഒരു വില്പന ബില്ലിനു പകരം ഒരു കവിത എഴുതിച്ചേർക്കട്ടെ എന്നു ചിന്തിച്ചാൽ അയാൾക്ക് അങ്ങനെ ചെയ്യാൻ കഴിയുമായിരുന്നില്ല. ഏറ്റവും ആദ്യമുള്ള സുമേറിയൻ എഴുത്തു ഒരു ഭാഗിക ലിപിയാണ്, പൂർണ്ണതയുള്ള ലിപി അല്ല. സംസാര ഭാഷ ഏറെക്കുറെ പൂർണ്ണമായി പ്രതിനിധാനം ചെയ്യാൻ കഴിയുന്നതും തിരിച്ചറിയാൻ കഴിയുന്നതുമായ അടയാളങ്ങളുടെ ഒരു സംവിധാനമാണ് പൂർണ്ണതയുള്ള ലിപി. കവിതകൾ ഉൾപ്പെടെ, ആളുകൾക്കു സംസാരിക്കാൻ കഴിയുന്ന എന്തും അതിന് ആവിഷ്ക്കരിക്കാൻ കഴിയും. അതേസ മയം, ഭാഗികമായ ലിപി പരിമിതമായ ഒരു പ്രവർത്തന മേഖലയിലെ ചില പ്രത്യേക തരത്തിലുള്ള വിവരങ്ങൾ പ്രതിനിധാനം ചെയ്യാൻ കഴിയുന്ന രീതിയിലുള്ളതും തിരിച്ചറിയാൻ കഴിയുന്നതുമായ അടയാളങ്ങളുടെ ഒരു സംവിധാനമാണ്. ലത്തീൻ ലിപി, പുരാതന ഈജിപ്തകാരുടെ ഹൈറോ ഗ്ലിഫിക്സ്, ബല്ലി എന്നിവ പൂർണ്ണ ലിപികളാണ്. നികുതി രജിസ്റ്ററു കളും പമ കവിതകളും ചരിത്ര പുസ്തകങ്ങളും പാചകവിധികളും ബിസിനസ് നിയമങ്ങളും എഴുതാൻ നിങ്ങൾക്ക് ഉപയോഗപ്പെടുത്താവുന്നവയാണവ. അതിൽ നിന്നു വ്യത്യസ്തമായി, സുമേറിയയിലെ ഏറ്റവും ആദ്യമുള്ള ലിപി, ആധുനിക ഗണിത ചിഹനങ്ങളും സംഗീത നോട്ടുകളും പോലെ, ഭാഗികമായ ലിപിയാണ്. കണക്കുകൂട്ടലുകൾക്ക് ഗണിതലിപി കൾ ഉപയോഗപ്പെടുത്താൻ നിങ്ങൾക്കു കഴിയും, എന്നാൽ പ്രേമകവിത കൾ എഴുതുന്നതിനു അതുപയോഗപ്പെടുത്താൻ നിങ്ങൾക്കു കഴിയുകയില്ല.




*ഭാഗിക ലിപിക്ക് സംസാരഭാഷയുടെ മൊത്തം നിര ആവിഷ്ക്കരിക്കാൻ കഴിയുന്നതല്ല, എന്നാൽ അതിനു സംസാരഭാഷയുടെ സാദ്ധ്യതയ്ക്കും പുറത്തുള്ള കാര്യങ്ങൾ ആവിഷ്ക്കരിക്കാൻ കഴിയും. സുമേറിയൻ ലിപിയും ഗണിത ലിപിയും കവിത എഴുതുന്നതിനു ഉപയോഗപ്പെടുത്താൻ കഴിയുന്നതല്ല, എന്നാൽ അവയ്ക്ക് വളരെ ഫലപ്രദമായി വരവ്, ചെലവ്, നികുതി വിവരങ്ങൾ എഴുതി സൂക്ഷിക്കുവാൻ കഴിയുന്നതാണ്.*

കവിത എഴുതുന്നതിനു തങ്ങളുടെ ലിപി ഉപയുക്തമല്ല എന്നതു സുമേറിയക്കാരെ അലോസരപ്പെടുത്തിയില്ല. സംസാരഭാഷ പകർത്തി യെഴുതുന്നതിനല്ല, പിന്നെയോ സംസാരഭാഷയ്ക്ക് കഴിയാത്ത കാര്യങ്ങൾ ചെയ്യുന്നതിനു വേണ്ടിയാണ് അവർ അതു കണ്ടുപിടിച്ചത്. കൊളംബസിനു മുമ്പു ആൻഡീസിൽ നിലനിന്നതു പോലെയുള്ള ചില സംസ്കാരങ്ങൾ തങ്ങളുടെ ചരിത്രത്തിൽ ആകമാനം ഭാഗിക ലിപികൾ മാത്രം ഉപയോഗപ്പെടുത്തുകയും തങ്ങളുടെ ലിപികളുടെ പരിമിതികളിൽ കൂസലി ല്ലാത്തവരായി കഴിയുകയും പൂർണ്ണമായ ഒരു ലിപിയുടെ ആവശ്യം അവർക്ക് അനുഭവപ്പെടാതിരിക്കുകയും ചെയ്തു. ആൻഡീസിലെ ലിപി സുമേറിയയിലെ ലിപിയിൽ നിന്നു വളരെ വ്യത്യസ്തമാണ്. വാസ്തവത്തിൽ, അതു ലിപിയേ അല്ല എന്നു ചിലർ വാദിക്കുന്ന തരത്തിൽ വളരെ വ്യത്യസ്തമായിരുന്നു. അതു കളിമൺ

ഫലകങ്ങളിലോ കടലാസിലോ അല്ല എഴുതപ്പെട്ടത്. ക്വിപു എന്നു പേരുള്ള നിറമുള്ള ചരടുകളിൽ കെട്ടു കൾ വീഴ്ത്തിയാണ് അത് എഴുതപ്പെട്ടത്. ഓരോ ക്വിപുവിലും വ്യത്യസ്ത നിറങ്ങളുള്ള നൂറു കണക്കിനു ചരടുകളും ആയിരക്കണക്കിനു കെട്ടു കളും ഉണ്ടായിരുന്നു. വ്യത്യസ്ത നിറങ്ങളുള്ള വ്യത്യസ്ത ചരടുകളിൽ വ്യത്യസ്തമായ കെട്ടുകൾ കൂട്ടിച്ചേർത്തുകൊണ്ടു, നികുതി പിരിവുമായും സ്വത്തവകാശവുമായും ബന്ധപ്പെട്ട വിവരങ്ങൾ പോലെ വലിയ അളവി ലുള്ള ഗണിതവിവരങ്ങൾ രേഖപ്പെടുത്താൻ കഴിയുമായിരുന്നു.




*20. ആൻഡീസിൽ നിന്നുള്ള പന്ത്രണ്ടാം നൂറ്റാണ്ടിലെ ഒരു ക്വിപു.*

നൂറു കണക്കിന്, ഒരുപക്ഷേ, ആയിരക്കണക്കിനു വർഷങ്ങളോളം ക്വിപു നഗരങ്ങളിലെയും രാജ്യങ്ങളിലെയും സാമാജ്യങ്ങളിലെയും ഇട പാടുകൾക്കു അത്യന്താപേക്ഷിതമായിരുന്നു. അവയ്ക്ക് ഏറ്റവും അധികം ഉപയോഗമുണ്ടായത് ഇൻകാ സാമാജ്യത്തിന്റെ കാലത്താണ്. ഇന്നത്തെ പെറു, ഇക്വഡോർ, ബൊളീവിയ എന്നീ രാജ്യങ്ങളും

ചിലി, അർജന്റീന, കൊളംബിയ എന്നീ രാജ്യങ്ങളുടെ ഏതാനും ഭാഗങ്ങളും ചേർന്നതാണ് ഇൻകാ സാമാജ്യം. അതു 10-12 മില്യൻ ആളുകളെ ഭരിച്ചു. ക്വിപുകൾ കാരണം ഇൻകാകൾക്ക് വളരെയധികം വിവരങ്ങൾ സൂക്ഷിച്ചുവയ്ക്ക വാനും കണക്കുകൂട്ടുവാനും കഴിയുമായിരുന്നു. അതില്ലായിരുന്നുവെങ്കിൽ ആ വലിപ്പത്തിലുള്ള ഒരു സാമാജ്യത്തിനു വേണ്ടതായ സങ്കീർണ്ണമായ ഭരണയന്ത്രത്തെ പോറ്റിപ്പുലർത്താൻ അവർക്ക് കഴിയുമായിരുന്നില്ല.

വാസ്തവത്തിൽ, ദക്ഷിണ അമേരിക്കയെ സ്പാനിഷുകാർ ആക്രമിച്ചു കീഴടക്കിയതിനു ശേഷമുള്ള ആദ്യ വർഷങ്ങളിൽ ക്വിപുകൾ വളരെ ഫലപ്രദവും കൃത്യവും ആയിരുന്നു. അതുകൊണ്ടു തങ്ങളുടെ പുതിയ സാമാജ്യത്തിലെ ഭരണാവശ്യങ്ങൾ നിർവഹിക്കുന്നതിനു സസ്പാനിഷുകാർ ക്വിപുകൾ പ്രയോജനപ്പെടുത്തി. ക്വിപുകൾ എങ്ങനെ രേഖപ്പെടുത്തണ മെന്നോ വായിച്ചെടുക്കണമെന്നോ സ്പാനിഷുകാർക്ക് അറിഞ്ഞുകൂടാ എന്നതായിരുന്നു പഠനം. അങ്ങനെ അവർ പ്രാദേശികരായ പ്രഫഷന ലുകളെ ആശ്രയിച്ചു. അതു തങ്ങളെ അപകടകരമായ ഒരു അവസ്ഥയിൽ നിർത്തുന്നു എന്നു ആ ഭൂഖണ്ഡത്തിലെ പുതിയ ഭരണാധികാരികൾ മനസ്സിലാക്കി. പ്രാദേശികരായ ക്വിപു വിദഗ്ധർക്ക് തങ്ങളുടെ മേലധി കാരികളെ എളുപ്പത്തിൽ തെറ്റിദ്ധരിപ്പിക്കുകയും ചതിക്കുകയും ചെയ്യാം. അതുകൊണ്ടു സ്പെയിനിന്റെ മേധാവിത്വം കുറെക്കൂടി ഉറപ്പുള്ളതാക്കി യതിനു ശേഷം ക്വിപുകൾ ഉപയോഗത്തിൽ നിന്നു പിൻവലിക്കപ്പെടു കയും പുതിയ സാമാജ്യത്തിന്റെ രേഖകൾ മുഴുവൻ ലത്തീൻ ലിപിയും സംഖ്യയും ഉപയോഗിച്ചു രേഖപ്പെടുത്തുകയും ചെയ്തു. സ്പാനിഷുകാർ അധികാരം ഏറ്റെടുത്തതിനു ശേഷം വളരെ കുറച്ചു ക്വിപുകൾ മാത്രമാണ് അവശേഷിച്ചത്. അവശേഷിച്ച് അവയിലേറെയും വായിച്ചെടുക്കാൻ കഴി യാതിരിക്കുന്നു, നിർഭാഗ്യവശാൽ ക്വിപുകൾ വായിക്കുന്ന കല നഷ്ടപ്പെട്ടതുകൊണ്ട്.

## ഉദ്യോഗസ്ഥവൃന്ദമെന്ന അത്ഭുതം/അത്ഭുതങ്ങളുടെ ഉദ്യോഗസ്ഥവൃന്ദം

വിരസമായ ഗണിതവിവരങ്ങൾ അല്ലാതെ മറ്റു കാര്യങ്ങൾ എഴുതിവ യ്ക്കണമെന്നു മെസപൊട്ടേമ്യക്കാർ ഒടുവിൽ ആഗ്രഹിച്ചുതുടങ്ങി. 3000 ബിസിക്കും 2500 ബിസിക്കും ഇടയിൽ കൂടുതൽ കൂടുതൽ അടയാളങ്ങൾ സുമേറിയയിലെ ലിപികളോടു ചേർത്തുവയ്ക്കപ്പെട്ടു. അങ്ങനെ അതു ക്രമേണ ഒരു പൂർണ ലിപിയായി മാറ്റപ്പെട്ടു. ഇന്നു നാം ക്യൂണിഫോം എന്നു വിളിക്കുന്നതു അതിനെയാണ്. 2500 ബിസിയോടെ, കല്പനകൾ ഇറക്കുന്നതിനു രാജാക്കന്മാരും പ്രവചനങ്ങൾ രേഖപ്പെടുത്തുന്നതിനു പുരോഹിതന്മാരും വ്യക്തിപരമായ കത്തുകൾ എഴുതുന്നതിനു സാധാ രണക്കാരായ പൗരന്മാരും ക്യൂണിഫോമിനെ ഉപയോഗപ്പെടുത്തുന്നുണ്ടായിരുന്നു. ഏതാണ്ട് അതേ സമയത്ത് ഈജിപ്തുകാർ ഹൈറോഗ്ലിഫിക്സ് എന്നു അറിയപ്പെടുന്ന മറ്റൊരു പൂർണ ലിപി വികസിപ്പിച്ചെടുത്തു. മറ്റു പൂർണ ലിപികൾ ചൈനയിൽ 1200 ബിസിക്ക് അടുത്തും മദ്ധ്യ അമേരിക്കയിൽ 1000-500 ബിസിയോടടുത്തും വികസിപ്പിച്ചിരുന്നു.

ഈ തുടക്ക കേന്ദ്രങ്ങളിൽ നിന്നു പൂർണ ലിപികൾ ദൂരെ ദേശങ്ങളി ലേക്കു വ്യാപിക്കുകയും പുതിയ രൂപങ്ങളും പുതിയ ഉപയോഗരീതികളും കൈക്കൊള്ളുകയും ചെയ്തു. കവിത, ചരിത്ര പുസ്തകങ്ങൾ, റൊമാൻ സുകൾ, നാടകങ്ങൾ, പ്രവചനങ്ങൾ, പാചകപ്പുസ്തകങ്ങൾ എന്നിവ ആളുകൾ എഴുതിത്തുടങ്ങുകയും ചെയ്തു. എന്നിട്ടും എഴുത്തിന്റെ ഏറ്റവും പ്രധാന ജോലി റീം കണക്കിനു ഗണിതവിവരങ്ങൾ രേഖപ്പെടുത്തി സൂക്ഷിക്കുക എന്നതായിരുന്നു. ആ പ്രവൃത്തി ഭാഗിക ലിപിയുടെ പ്രൗഢാ ധികാരമായി തുടർന്നു. എബായ വേദപുസ്തകം, ഗ്രീക്ക് ഇലിയഡ്, ഹൈന്ദവ മഹാഭാരതം, ബുദ്ധമത ത്രിപിടക എന്നിവ വാച്യകൃതികളാ യാണ് തുടക്കമിട്ടത്. അനേകം തലമുറകളിൽ അവ വാമൊഴിയായി കൈ മാറ്റം ചെയ്യപ്പെട്ടു, എഴുത്തു കണ്ടുപിടിക്കപ്പെട്ടിരുന്നില്ലെങ്കിലും നില നിന്നേനെ. എന്നാൽ നികുതി രജിസ്റ്ററുകളും സങ്കീർണ്ണമായ ഉദ്യോഗസ്ഥ വൃന്ദങ്ങളും ഭാഗിക ലിപിയോടൊപ്പം ജന്മമെടുക്കുകയും അവ രണ്ടും സയാമീസ് ഇരട്ടകളെപ്പോലെ വേർപിരിക്കാനാകാത്ത നിലയിൽ പര സ്പരം ബന്ധിതമായി ഇന്നും നിലനില്ക്കുകയും ചെയ്യുന്നു. കമ്പ്യൂട്ടർ വല്കൃത ഡാറ്റാബേസുകളിലെയും പഢ്ഷീറ്റുകളിലെയും മനസ്സിലാക്കാൻ

പ്രയാസമുള്ള ലിഖിതങ്ങളെ കുറിച്ചു നിങ്ങൾക്ക് ചിന്തിക്കാവുന്നതേയുള്ളു.

കൂടുതൽ കൂടുതൽ കാര്യങ്ങൾ എഴുതിവയ്ക്കപ്പെട്ടതോടുകൂടി, പ്രത്യേകിച്ചും ഭരണപരമായ രേഖകൾ വലിയ അളവിൽ സൂക്ഷിച്ചു വയ്ക്കേണ്ടിവന്നതോടുകൂടി, പുതിയ പ്രശ്നങ്ങൾ പ്രത്യക്ഷപ്പെട്ടു. ഒരു മനുഷ്യന്റെ തലച്ചോറിൽ രേഖപ്പെടുത്തിയ വിവരങ്ങൾ തിരിച്ചെടുക്കുന്നതു എളുപ്പമാണ്. എന്റെ തലച്ചോറിൽ ബില്യൻ കണക്കിനു ബിറ്റു കളായി വിവരങ്ങൾ ശേഖരിച്ചുവച്ചിരിക്കുന്നു. എങ്കിലും എനിക്കു വേഗത്തിൽ, ഏതാണ്ട് അപ്പപ്പോൾ തന്നെ, ഇറ്റലിയുടെ തലസ്ഥാനം ഓർമ്മിക്കാനും അധികം സമയമെടുക്കാതെ 2001 സെപ്തംബർ 11-ന് ഞാൻ എന്താണ് ചെയ്തതെന്നു ഓർമ്മിക്കാനും അങ്ങനെ എന്റെ ഭവനത്തിൽ നിന്നു യരൂശലേമിലെ ഹീബ്രു യൂണിവേഴ്സിറ്റിയിലേക്കുള്ള സഞ്ചാര മാർഗ്ഗം പുനഃസൃഷ്ടിക്കാനും കഴിയും. എങ്ങനെയാണ് തലച്ചോറിനു അതു ചെയ്യാൻ കഴിയുന്നതെന്നത് ഒരു നിഗൂഢതയായി അവശേഷിക്കുന്നു. എന്നാൽ ഓർമ്മിച്ചെടുക്കാനുള്ള തലച്ചോറിന്റെ സംവിധാനം അത്ഭുതാവഹമെന്നോണം കാര്യക്ഷമമാണെന്നു നമുക്കെല്ലാവർക്കും അറിയാം. നിങ്ങളുടെ കാറിന്റെ താക്കോൽ എവിടെ മറന്നുവച്ചിരിക്കുന്നു എന്നത് ഓർത്തെടുക്കുന്ന കാര്യത്തിൽ മാത്രമാണ് പ്രയാസമുണ്ടാകുന്നത്.

ക്വിപു ചരടുകളിലും കളിമൺ ഫലകങ്ങളിലും സൂക്ഷിച്ചിരിക്കുന്ന വിവരങ്ങൾ നിങ്ങൾ കണ്ടെത്തുന്നതും ഉപയോഗപ്പെടുത്തുന്നതും എങ്ങനെയാണ്? പത്തു ഫലകങ്ങളോ നൂറു ഫലകങ്ങളോ മാത്രമാണ് നിങ്ങൾക്ക് ഉള്ളതെങ്കിൽ, അതൊരു പ്രശ്നമല്ല. എന്നാൽ, ഹമുറാബിയുടെ സമകാലികനായ മാരിയിലെ സിമിലിം രാജാവ് ചെയ്തതുപോലെ, അവ ആയിരക്കണക്കിനു നിങ്ങൾ ശേഖരിച്ചു വച്ചിട്ടുണ്ടെങ്കിൽ എന്തു സംഭവിക്കും?

ഇത് ബിസി 1776 ആണെന്നു ഒരു നിമിഷത്തേക്കു ചിന്തിക്കുക. ഒരു ഗോതമ്പുപാടത്തെ ചൊല്ലി രണ്ടു മാരിക്കാർ തമ്മിൽ വഴക്കുണ്ടാക്കുന്നു. മുപ്പതു വർഷം മുമ്പു താൻ ഏശാവിൽ നിന്നു ആ പാടം വാങ്ങി എന്നു യാക്കോബ് തറപ്പിച്ചു പറയുന്നു. താൻ യാക്കോബിനു 30 വർഷത്തേക്കു പാട്ടത്തിനു ഭൂമി നല്കുകയായിരുന്നു, ഇപ്പോളിതാ ആ കാലം

കഴിയാറായിരിക്കുന്നു, തനിക്കതു തിരികെ വേണം എന്നു ഏശാവ് വാദിക്കുന്നു. അവർ ഉറക്കെ സംസാരിക്കുകയും ഉന്തുകയും തള്ളുകയും ചെയ്യുന്നു. രാജകീയ പുരാരേഖ സംഗ്രഹാലയത്തിൽ പോയാൽ തങ്ങളുടെ തർക്കം പരിഹരിക്കാൻ കഴിയുമെന്നു അപ്പോളാണവർ ഓർമ്മിച്ചത്. രാജ്യത്തിനുള്ളിലുള്ള എല്ലാ ഭൂമിയുടെയും വില്പനരേഖയും പട്ടയവും സൂക്ഷിച്ചിരിക്കുന്നതു പുരാരേഖ സംഗ്രഹാലയത്തിലാണ്. സംഗ്രഹാലയത്തിൽ എത്തിയ അവർ ഉദ്യോഗസ്ഥരെ ഓരോരുത്തരെയായി കാണുന്നു. ഔഷ ധച്ചായ കുടിക്കുന്നതിനുള്ള അനേകം ഇടവേളകൾക്കു ശേഷം അവർ അടുത്ത ദിവസം അവിടെ എത്തണമെന്നു അറിയിപ്പു ലഭിക്കുന്നു. ഒടു വിൽ, മുറുമുറുത്തുകൊണ്ടിരിക്കുന്ന ഒരു ഗുമസ്തൻ ബന്ധപ്പെട്ട കളിമൺ ഫലകം കണ്ടെടുക്കുന്നതിനായി അവരെ കൂട്ടിക്കൊണ്ടുപോയി. ക്ലർക്ക് ഒരു വാതിൽ തുറന്നു വലിയ ഒരു മുറിയിലേക്ക് അവരെ കൊണ്ടുപോയി. അതിനുള്ളിൽ നിരകളിലായി തറ മുതൽ മേൽത്തട്ടു വരെ ആയിരക്കണക്കിനു മൺ ഫലകങ്ങൾ സൂക്ഷിച്ചു വച്ചിരിക്കുന്നു. ഗുമസ്തന്റെ മുഖം ഇഞ്ചി തിന്ന കുരങ്ങന്റേതു പോലെയായതിൽ അത്ഭുതമില്ല. തർക്കത്തി ലുള്ള ഗോതമ്പുപാടത്തിന്റെ 30 വർഷം മുമ്പു എഴുതിയ രേഖ എങ്ങനെ യാണ് താൻ കണ്ടെത്തുന്നത്? അതു കണ്ടെത്തിയാൽ തന്നെ, 30 വർഷം മുമ്പുള്ള ആ രേഖയാണ് ആ പാടത്തെ സംബന്ധിക്കുന്ന ഏറ്റവും അവ സാനത്തെ രേഖ എന്നു ഉറപ്പാക്കുന്നതു എങ്ങനെയാണ്? അയാൾക്കത് കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽ, ഏശാവു നിലം വില്ക്കുകയോ പാട്ടത്തിനു കൊടുക്കുകയോ ചെയ്തിട്ടില്ല എന്നതിനു തെളിവാകുമോ അത്? അതോ സംഗ്രഹാലയത്തിനുള്ളിലേക്കു ചോർന്നൊലിച്ച് മഴയിൽ അതു പൊടിഞ്ഞുകുഴഞ്ഞു നഷ്ടപ്പെട്ടതാകുമോ?

ഒരു രേഖ കളിമണ്ണിൽ പതിപ്പിച്ചു എന്നതുകൊണ്ടു മാത്രം ഫലപ്രദ വും കൃത്യവും കൈകാര്യം ചെയ്യാൻ എളുപ്പമുള്ളതുമായ വിവരവിനിമയം സാദ്ധ്യമാകുന്നില്ലെന്നതു വ്യക്തമാണ്. അതിനുവേണ്ടി കാറ്റലോഗുകളും ഫോട്ടോകോപ്പി യന്ത്രം പോലെ പകർപ്പെഴുത്തു സംവിധാനങ്ങളും കമ്പ്യൂട്ടർ അൽഗോരിതങ്ങൾ പോലെ അതിവേഗത്തിലും കൃത്യമായും രേഖകൾ വീണ്ടെടുക്കുന്ന രീതികളും അതൊക്കെ എങ്ങനെ കൈകാര്യം ചെയ്യാൻ കഴിയുമെന്നു കാര്യവിവരമുള്ള

(പ്രസന്നതയുള്ളവരാണെങ്കിൽ ഏറെ നന്ന്) നടത്തിപ്പുകാരും ആവശ്യമാണ്.

അത്തരം കാര്യങ്ങൾ കണ്ടുപിടിക്കുന്നതു എഴുത്തു കണ്ടു പിടിച്ച തിനെക്കാൾ പ്രയാസമുള്ള കാര്യമായിരുന്നു. കാലത്തിലും സ്ഥലത്തിലും പരസ്പരം അകലെയായിരുന്ന സംസ്കാരങ്ങളിൽ സ്വതന്ത്രമായി അനേകം ലേഖന സമ്പ്രദായങ്ങൾ വികസിതമായി. ഓരോ ദശകത്തിലും ആർക്കി യോളജിസ്റ്റുകൾ കാണപ്പെടാതെ കിടന്ന പുതിയ ഏതാനും ലിപികൾ കണ്ടെത്തുന്നു. അവയിൽ ചിലതു കളിമണ്ണിലെ സുമേറിയക്കാരുടെ കോറ ലുകളെക്കാൾ പഴക്കമുള്ളതാണെന്നുവരാം. എന്നാൽ അവയിൽ മിക്കതും കൗതുകമുണർത്തുന്ന കാര്യങ്ങളായി അവശേഷിക്കുന്നു, കാരണം അവ കണ്ടെത്തിയവർ അവയെ തരം തിരിക്കുകയോ കാര്യങ്ങൾ തിരിച്ച റിയുന്ന തരത്തിലാക്കുകയോ ചെയ്തില്ല. ലിഖിത രേഖകൾ സൂക്ഷിച്ചു വയ്ക്കുന്നതിനും ചിട്ടയോടെ അടുക്കിവയ്ക്കുന്നതിനും വീണ്ടെടുക്കുന്ന തിനും ആവശ്യമായ നല്ല സാങ്കേതിക വിദ്യകൾ വികസിപ്പിച്ചെടുത്തു എന്നതാണ് സുമെറിനെയും ഫറവോന്റെ ഈജിപ്തിനെയും പുരാതന ചൈനയെയും ഇൻകാ സാമാജ്യത്തെയും വേർതിരിച്ചു നിർത്തിയത്. എഴുത്തുജോലിക്കാരുടെയും ഗുമസ്തന്മാരുടെയും ഗ്രന്ഥപ്പുരസൂക്ഷിപ്പു കാരുടെയും കണക്കെഴുത്തുകാരുടെയും പാഠശാലകൾ നടത്തുന്നതിലും അവർ ശ്രദ്ധവയ്ക്കുകയുണ്ടായി.

പുരാതന മെസപൊട്ടേമ്യയിലെ ഒരു പാഠശാലയിൽ നിന്നുള്ള ഒരു ലേഖന പാഠം ആധുനിക ആർക്കിയോളജിസ്റ്റുകൾ കണ്ടെത്തുകയു ണ്ടായി. ഏതാണ്ട് 4000 വർഷം മുമ്പ് ആ വിദ്യാർത്ഥികളുടെ ജീവിതത്തി ലേക്കു വെളിച്ചം വീശുന്നതാണ് അത്.

> ഞാൻ അകത്തു കടന്നുചെന്നിരുന്നു, എന്റെ ഗുരു എന്റെ പ്ലേറ്റ് വായിച്ചു. അദ്ദേഹം പറഞ്ഞു 'എന്തിന്റെയോ കുറവുണ്ട്!'
>
> അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.
>
> കാര്യങ്ങൾ നോക്കിനടത്തിയിരുന്നവരിൽ ഒരാൾ പറഞ്ഞു "എന്തി നാണ് നീ എന്റെ അനുവാദം ഇല്ലാതെ നിന്റെ വായ തുറന്നത്?'
>
> അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.

ചട്ടങ്ങളുടെ ചുമതലയുള്ള ഒരാൾ പറഞ്ഞു 'എന്തിനാണ് നീ എന്റെ അനുവാദമില്ലാതെ എഴുന്നേറ്റത്?'

അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.

ദ്വാരപാലകൻ പറഞ്ഞു 'എന്തിനാണ് നീ എന്റെ അനുവാദമില്ലാതെ പുറത്തുപോകുന്നത്?'

അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.

പാനപാത്രക്കാരൻ പറഞ്ഞു 'എന്തിനാണ് നീ എന്റെ അനുവാദമില്ലാതെ അത് കുടിച്ചത്?'

അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.

സുമേറിയൻ അദ്ധ്യാപകൻ പറഞ്ഞു "എന്തിനാണ് നീ അക്കേഡിയൻ സംസാരിച്ചത്?' *

അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.

എന്റെ ഗുരു പറഞ്ഞു 'നിന്റെ കൈയ്യെഴുത്തു മോശമാണ്!'

അദ്ദേഹം എന്നെ ചൂരലുകൊണ്ട് അടിച്ചു.

പുരാതന എഴുത്തുജോലിക്കാർ എഴുതാനും വായിക്കാനും മാത്രമല്ല പഠിച്ചത്, കാറ്റലോഗുകളും ഡിക്ഷനറികളും കലണ്ടറുകളും ഫാറങ്ങളും പട്ടികകളും ഉപയോഗപ്പെടുത്തുന്നതു കൂടി അവർ പഠിച്ചു. തലച്ചോറു ചെയ്യുന്നതിൽ നിന്നു വളരെ വ്യത്യസ്തമായ സാങ്കേതികവിദ്യകൾ വിവരങ്ങൾ തരം തിരിക്കുന്നതിനും തിരികെയെടുക്കുന്നതിനും കൈകാര്യം ചെയ്യുന്നതിനും വേണ്ടി അവർ പഠിച്ചു. തലച്ചോറിൽ, എല്ലാ വിവരങ്ങളും സ്വതന്ത്രമായി കൂട്ടിച്ചേർത്തുവയ്ക്കപ്പെട്ടിരിക്കുന്നു. ഞങ്ങളുടെ പുതിയ വീടിനു വേണ്ടി പണം കടം വാങ്ങാൻ ഒപ്പിടുന്നതിനു ഞാൻ എന്റെ ജീവിതപങ്കാളിയോടൊത്തു പോകുമ്പോൾ, ഞങ്ങൾ ഒരുമിച്ചു ജീവിച്ച് ആദ്യ സ്ഥലം എനിക്ക് ഓർമ്മവരുന്നു, അതെന്നെ ന്യൂഓർലിയൻസിലെ ഞങ്ങളുടെ മധുവിധുവിനെ കുറിച്ചു ഓർമ്മിപ്പിക്കുന്നു, അതു ചീങ്കണ്ണി കളുടെ ഓർമ്മയുണർത്തുന്നു, അത് എന്നെ വ്യാളികളെ കുറിച്ച് ഓർമ്മിപ്പിക്കുന്നു, അപ്പോൾ ഞാൻ ദി റിങ് ഓഫ് ദി നിബെലുങ്ഗെൻ ഓർമ്മിക്കുന്നു, പെട്ടെന്ന്, ഞാനതു മനസ്സിലാക്കുന്നതിനു മുമ്പു പാട്ടു മൂളുകയും അതുകേട്ടു

ബാങ്കിലെ ഗുമസ്തൻ ആശയക്കുഴപ്പത്തിലാകുകയും ചെയ്യുന്നു. ഉദ്യോഗസ്ഥവൃന്ദത്തിൽ കാര്യങ്ങൾ വേർതിരിച്ചു നിർത്തണം. ഭവനവായ്പയ്ക്കായി ഒരു ഡായറും വിവാഹ സർട്ടിഫിക്കറ്റുകൾക്കായി മറ്റൊരു ഡായറും നികുതി രജിസ്റ്ററുകൾക്കായി മൂന്നാമതൊരു ഡായ റും നിയമക്കേസുകൾക്കായി നാലാമതൊരെണ്ണവും മാറ്റിവയ്ക്കേണം. അതല്ലെങ്കിൽ എന്തെങ്കിലും തിരഞ്ഞു കണ്ടെത്തുന്നത് എങ്ങനെയാണ്? ഒന്നിലേറെ ഡായറുകളിലേക്കു തരംതിരിക്കപ്പെടാവുന്നവ (വാഗ്നറുടെ സംഗീതനാടകങ്ങൾ സംഗീതം, നാടകം എന്നിവയിൽ ഏതു വിഭാഗത്തിൽ പെടുത്തണം, അതോ മൂന്നാമതൊരു പുതിയ വിഭാഗം തുടങ്ങേണ്ട തുണ്ടോ?) ശരിക്കും തലവേദനയുണ്ടാക്കുന്നു. അങ്ങനെ നാം നിരന്തരം ഡോയറുകൾ കൂട്ടിച്ചേർത്തും എടുത്തുമാറ്റിയും പുനർക്രമീകരിച്ചും കഴിയുന്നു.

പ്രവർത്തനക്ഷമമാകുന്നതിന്, ഡായറുകളുടെ അത്തരം ഒരു സംവി ധാനം കൈകാര്യം ചെയ്യുന്ന ആളുകൾ മനുഷ്യർ എന്ന രീതിയിൽ ചിന്തിക്കുന്നതു അവസാനിപ്പിക്കുന്നതിനും ക്ലർക്കുമാരും അക്കൗണ്ടന്റുമാരും ചെയ്യുന്ന രീതിയിൽ ചിന്തിച്ചുതുടങ്ങുന്നതിനും പുനർപരിശീലിപ്പിക്കപ്പെടണം. പുരാതനകാലം മുതൽ ഇന്നുവരെയുള്ള എല്ലാവർക്കും അറി യാവുന്നതു പോലെ, ഗുമസ്തന്മാരും കണക്കെഴുത്തുകാരും ചിന്തിക്കുന്നതു മനുഷ്യരെ പോലെയല്ല. കള്ളികളുള്ള അലമാരകളെ പോലെ അവർ ചിന്തിക്കുന്നു. അതവരുടെ കുറ്റമല്ല. അവർ അങ്ങനെ ചിന്തിക്കുന്നില്ലെങ്കിൽ അവരുടെ ഡായറുകളെല്ലാം കൂടിക്കലരുകയും അവരുടെ ഗവൺ മെന്റിനോ കമ്പനിയ്ക്കോ സംഘടനയ്ക്കോ ആവശ്യമുള്ള സേവനങ്ങൾ നല്കാൻ അവർക്കു കഴിയാതെ വരികയും ചെയ്യുന്നു. ലിപി മനുഷ്യ ചരിത്രത്തിൽ ചെലുത്തിയ ഏറ്റവും വലിയ സ്വാധീനം ഇതുതന്നെയാണ്: മനുഷ്യർ ചിന്തിക്കുകയും ലോകത്തെ കാണുകയും ചെയ്യുന്ന രീതിയിൽ അതു ക്രമേണ മാറ്റമുണ്ടാക്കി. സ്വതന്ത്രമായി കൂട്ടിച്ചേർത്തു വയ്ക്കപ്പെട്ടതും പൂർണ്ണതയുള്ളതുമായ ചിന്താരീതി അറകളിലാക്കപ്പെടുന്നതിനു അതു ഇടയാക്കി, ഉദ്യോഗസ്ഥവൃന്ദത്തിലേക്കും അതു വഴിതെളിച്ചു.

# സംഖ്യകളുടെ ഭാഷ

നൂറ്റാണ്ടുകൾ കടന്നുപോയതോടെ, വിവരങ്ങൾ കൈകാര്യം ചെ യ്യുന്ന പ്രവർത്തനരീതിക്ക് മനുഷ്യർ സ്വാഭാവികമായി ചിന്തിക്കുന്ന രീതിയിൽ നിന്നു വളരെയേറെ വ്യത്യാസമുണ്ടായി, അതു കൂടുതൽ പ്രാധാ ന്യമുള്ളതായിത്തീർന്നു. എഡി ഒൻപതാം നൂറ്റാണ്ടിനു അല്പം മുമ്പ്, പുതിയ ഒരു ഭാഗിക ലിപി കണ്ടുപിടിച്ചപ്പോൾ, (മുമ്പെങ്ങുമില്ലാത്തത കാര്യക്ഷമതയോടെ ഗണിതവിവരങ്ങളെ സൂക്ഷിച്ചുവയ്ക്കാനും കെ കാര്യം ചെയ്യാനും കഴിയുന്ന ഒരു ലിപിയായിരുന്നു അത്) നിർണ്ണായക മായ ഒരു ചുവടുവയ്ക്കായിരുന്നു അത്. ഈ ഭാഗിക ലിപിയിൽ പത്ത് അടയാളങ്ങൾ ഉണ്ടായിരുന്നു, അവ 0 മുതൽ 9 വരെയുള്ള സംഖ്യകളെ പ്രതിനിധാനം ചെയ്തു. ഈ അടയാളങ്ങളെ അറബി സംഖ്യകൾ എന്നു വിളിക്കുന്നതു ആശയക്കുഴപ്പമുണ്ടാക്കുന്നുണ്ട്, കാരണം അതു ഹിന്ദുക്കളാണ് ആദ്യം കണ്ടുപിടിച്ചത്. പാശ്ചാത്യർ ഉപയോഗിക്കുന്ന ഈ അട യാളങ്ങളിൽ നിന്നു വ്യത്യസ്തമായ ഒരു കൂട്ടം ലിപികൾ ആധുനിക അറ ബികൾ ഉപയോഗിക്കുന്നതുകൊണ്ടു ആശയക്കുഴപ്പം വർദ്ധിക്കുന്നു. അത് അറബികളുടേതാണെന്നു ചിന്തിക്കാൻ കാരണം അവരാണ് അതു യൂറോപ്പിൽ കൊണ്ടുവന്നത് എന്നതാണ്. ഇന്ത്യയെ ആക്രമിച്ചു കീഴടക്കുകയും ആ സംഖ്യ സമ്പദായത്തിന്റെ പ്രായോഗികത മനസ്സിലാക്കുകയും ചെയ്തപ്പോൾ, അറബികൾ അത് പശ്ചിമേഷ്യയിൽ വ്യാപിപ്പിച്ചു, അവിടെ നിന്ന് അത് യൂറോപ്പിലേക്കു കൊണ്ടു പോയി. പിന്നീട് അറബി സംഖ്യകളോടു മറ്റനേകം അടയാളങ്ങൾ (സങ്കലനത്തിനും വ്യവകലനത്തിനും പെരുക്കത്തിനുമുള്ള ചിഹ്നങ്ങൾ) ചേർത്തുവച്ചപ്പോൾ, ആധുനിക ഗണിത സമവാക്യങ്ങൾക്കുള്ള ചിഹ്നങ്ങൾക്കു ഒരു അടിസ്ഥാനം നിലവിൽ വന്നു.

ഈ എഴുത്തു സമ്പ്രദായം ഒരു ഭാഗിക ലിപിയായിത്തന്നെ നില നില്ക്കുന്നുവെങ്കിലും, അതു ലോകത്തിലെ മേധാവിത്ത ഭാഷ ആയിത്തീർന്നു. മിക്കവാറും എല്ലാ രാജ്യങ്ങളും കമ്പനികളും സംഘടനകളും സ്ഥാപനങ്ങളും (അവർ സംസാരിക്കുന്നത് അറബി, ഹിന്ദി, ഇംഗ്ലീഷ്, അത ല്ലെങ്കിൽ നോർവീജിയൻ എന്നിവ ആയിരുന്നാലും) വിവരങ്ങൾ രേഖപ്പെ ടുത്താനും കൈകാര്യംചെയ്യാനും വേണ്ടി ഗണിത ലിപി

ഉപയോഗപ്പെടുത്തുന്നു. ഗണിതലിപിയിലേക്ക് മാറ്റാൻ കഴിയുന്ന ഏതു വിവരവും മന സ്സിനെ അത്ഭുതപ്പെടുത്തുന്ന വേഗതയോടും കാര്യക്ഷമതയോടും കൂടി സൂക്ഷിച്ചുവയ്ക്കപ്പെടുകയും വ്യാപിക്കുകയും പകർത്തപ്പെടുകയും കൈ കാര്യം ചെയ്യപ്പെടുകയും തരംതിരിക്കപ്പെടുകയും ചെയ്യുന്നു.

ഗവൺമെന്റുകളുടെയും സംഘടനകളുടെയും കമ്പനികളുടെയും തീരുമാനങ്ങളെ സ്വാധീനിക്കാൻ ആഗ്രഹിക്കുന്ന ഒരു വ്യക്തി അതുകൊണ്ടു സംഖ്യകളിൽ സംസാരിക്കാൻ പഠിക്കേണ്ടതുണ്ട്. ദാരിദ്ര്യം, സന്തോഷം, സത്യസന്ധത എന്നിങ്ങനെയുള്ള ആശയങ്ങളെ പോലും മൊഴിമാറ്റം ചെയ്യാൻ വിദഗ്ധന്മാർ തങ്ങളുടെ കഴിവിനൊത്തു യതിക്കുന്നു. അവർ ദാരിദ്ര്യരേഖ, സുഖാനുഭവത്തിന്റെ നില (സബ്ജക്ടീവ് വെൽബീയിങ് ലെവൽസ്), കടം തിരിച്ചടയ്ക്കുന്നതിലെ വിശ്വാസ്യതയുടെ തോത് (ക്രഡിറ്റ് റേറ്റിങ്) എന്നിവയെ കുറിച്ചു സംസാരിക്കുന്നു. ഫിസി ക്സസും എൻജിനിയറിങ്ങും പോലെയുള്ള അറിവിന്റെ മേഖലകൾക്ക് ആക മാനം മനുഷ്യരുടെ സംസാരഭാഷയുമായുള്ള ബന്ധം നഷ്ടമായിക്കഴിഞ്ഞിരിക്കുന്നു. അവയൊക്കെയും ഗണിതഭാഷയിൽ മാത്രമാണ് കൈ കാര്യം ചെയ്യപ്പെടുന്നത്.

ആപേക്ഷിക സിദ്ധാന്ത പ്രകാരം, ഗുരുത്വാകർഷണത്തിനു കീഴിൽ ദ്രവ്യത്തിന്റെ ത്വരണം കണക്കുകൂട്ടുന്നതിനുള്ള ഒരു സമവാക്യം. അത്ത രമൊരു സമവാക്യം കാണുമ്പോൾ സാധാരണക്കാരായ മിക്ക ആളുകളും (വേഗത്തിൽ വന്നടുക്കുന്ന ഒരു വാഹനത്തിന്റെ ഹെഡ്‌ലൈറ്റിന്റെ പ്രകാശത്തിൽ അകപ്പെടുന്ന ഒരു മാനിനെ പോലെ) സാധാരണഗതിയിൽ പരി ഭ്രാന്തരാകുകയും മരവിക്കുകയും ചെയ്യുന്നു. ആ പ്രതികരണം തികച്ചും സ്വാഭാവികമാണ്, അതു വെളിവാക്കുന്നതു നമ്മുടെ ബുദ്ധിയുടെയും താല്പര്യത്തിന്റെയും അഭാവമാണ്. അപൂർവമായി സംഭവിക്കുന്നതൊഴിച്ചാൽ, ആപേക്ഷികതയും കണികാസിദ്ധാന്തവും പോലെയുള്ള ആശയങ്ങൾ ചിന്തിക്കാൻ മനുഷ്യരുടെ തലച്ചോറ് അപര്യാപ്തമാണ്. എന്നിരുന്നാലും ഭൗതികശാസ്ത്രകാരന്മാർ അങ്ങനെ ചെയ്യാറുണ്ട്. അവർ മനു ഷ്യരുടെ പരമ്പരാഗതമായ ചിന്താരീതി ഉപേക്ഷിക്കുകയും വിവരങ്ങളെ ബാഹ്യമായി കൈകാര്യം ചെയ്യുന്നതിനുള്ള സംവിധാനങ്ങളുടെ സഹായത്തോടെ പുതുതായി ചിന്തിക്കാൻ പഠിക്കുകയും

ചെയ്തു എന്നതാണ് അതിനു കാരണം. അവരുടെ ചിന്തപ്രകിയയുടെ പ്രധാന ഭാഗങ്ങൾ അവ രുടെ തലയ്ക്കുള്ളിലല്ല, പിന്നെയോ കമ്പ്യൂട്ടറുകളുടെ ഉള്ളിലും ക്ലാസ്സുമുറികളിലെ ബ്ലോക്ക്ബോർഡുകളിലുമാണ് സംഭവിക്കുന്നത്.

കുറെക്കൂടി സമീപകാലത്ത്, ഗണിതലിപി കുറെക്കൂടി വിപ്ലവകരമായ ഒരു ലിഖിത സമ്പ്രദായത്തിന്റെ ഉയർച്ചയ്ക്ക് കാരണമായി. 0, 1 എന്നീ സംഖ്യകൾ മാത്രം അടയാളമായി ഉപയോഗപ്പെടുത്തിക്കൊണ്ട് കമ്പട്ടറുകളിൽ ഉപയോഗപ്പെടുത്തുന്ന തരം ബൈനറി ലിപി ഉപയോഗപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. ഞാൻ ഇപ്പോൾ കീബോർഡിൽ ടൈപ്പു ചെയ്തുകൊണ്ടിരിക്കുന്ന വാക്കുകൾ കമ്പ്യൂട്ടറിന്റെയുള്ളിൽ എഴുതപ്പെടുന്നത് 0, 1 എന്നിവ മാത്രം ഉപയോഗിക്കുന്ന വ്യത്യസ്തമായ ഒരു ചേരുവകളിലാണ്.

$$\ddot{\mathbf{r}}_i = \sum_{j\neq i}\frac{\mu_j(\mathbf{r}_j-\mathbf{r}_i)}{r_{ij}^3}\Big\{1-\frac{2(\beta-\gamma)}{c^2}\sum_{l\neq i}\frac{\mu_l}{r_{il}}-\frac{2\beta-1}{c^2}\sum_{k\neq j}\frac{\mu_k}{r_{jk}}+\gamma\left(\frac{s_i}{c}\right)^2 + (1-\gamma)\left(\frac{s_j}{c}\right)^2-\frac{2(1+\gamma)}{c^2}\dot{\mathbf{r}}_i\cdot\dot{\mathbf{r}}_j-\frac{3}{2c^2}\left[\frac{(\mathbf{r}_i-\mathbf{r}_j)\cdot\mathbf{r}_j}{r_{ij}}\right]^2 + \frac{1}{2c^2}(\mathbf{r}_j-\mathbf{r}_i)\cdot\ddot{\mathbf{r}}_j\Big\} + \frac{1}{c^2}\sum_{j\neq i}\frac{\mu_i}{r_{ij}^3}\{[\mathbf{r}_i-\mathbf{r}_j]\cdot[(2+2\gamma)\dot{r}_i-(1+2\gamma)\dot{\mathbf{r}}_j]\}(\dot{\mathbf{r}}_i-\dot{\mathbf{r}}_j) + \frac{3+4\gamma}{2c^2}\sum_{j\neq i}\frac{\mu_j\ddot{\mathbf{r}}_j}{r_{ij}}$$

*ദ്രവ്യത്തിന്റെ ഭാരം ഭൂഗുരുത്വാകർഷണത്തിന്റെ സ്വാധീനത്തിനു കീഴിൽ ത്വരണം ചെയ്യപ്പെടുന്നതു കണക്കുകൂട്ടുന്നതിനുള്ള ഒരു സമവാക്യം, ആപേക്ഷികതാ സിദ്ധാന്തം പ്രകാരം.*

മനുഷ്യരുടെ ബോധമണ്ഡലത്തിന്റെ സഹായികളായാണ് എഴുത്തു ജന്മംകൊണ്ടത്, എന്നാൽ അത് കൂടുതൽ കൂടുതൽ

അതിന്റെ യജമാന നായിക്കൊണ്ടിരിക്കുകയാണ്. ഹോമോ സാപിയൻസ് സംസാരിക്കുകയും അനുഭവിക്കുകയും സ്വപ്നം കാണുകയും ചെയ്യുന്നത് എങ്ങനെയെന്നു മനസ്സിലാക്കാൻ നമ്മുടെ കമ്പ്യൂട്ടറുകൾക്ക് പ്രയാസമുണ്ട്. അതുകൊണ്ടു നാം ഹോമോ സാപിയൻസിനെ കമ്പ്യൂട്ടറുകൾക്കു മനസ്സിലാകുന്ന സംഖ്യകളുടെ ഭാഷയിൽ സംസാരിക്കുന്നതിനും അനുഭവിക്കുന്നതിനും സ്വപ്നം കാണുന്നതിനും പഠിപ്പിക്കുകയാണ്.

ആത്യന്തികമായി, ഹോമോ സാപിയൻസിനെ ലോകത്തിന്റെ ഭരണാ ധികാരികളാക്കിയ ബുദ്ധിയുടെയും ആശയവിനിമയത്തിന്റെയും മേഖല കളിൽ തന്നെ കമ്പ്യൂട്ടറുകൾ മനുഷ്യനെ കവച്ചുവയ്ക്കുന്ന തരത്തിൽ പ്രവർത്തിച്ചുവെന്നുവരാം. 5000 വർഷംമുമ്പ് യൂഫ്രട്ടീസ് താഴ്വരയിൽ ആരംഭിച്ച പ്രകിയ (അന്നാണ് സുമേറിയക്കാരായ ബുദ്ധിജീവികൾ വിവരങ്ങൾ കൈകാര്യം ചെയ്യുന്നത് മനുഷ്യന്റെ തലച്ചോറിൽ നിന്നു ഒരു കളി മൺ ഫലകത്തിലേക്കു അതായതു ക്ലേ ടാബ്ലറ്റിലേക്കു മാറ്റിയത്) സിലിക്കൻ വാലിയിൽ ടാബ്ലറ്റിന്റെ വിജയത്തോടെ പൂർണ്ണമാക്കപ്പെട്ടിരിക്കുന്നു. മനുഷ്യർ ഇപ്പോളും ഉണ്ടായിരിക്കാം, എന്നാൽ അവർക്ക് ഇപ്പോൾ ലോകത്തെ മനസ്സിലാക്കാൻ കഴിയുന്നില്ല. ലോകത്തിന്റെ പുതിയ ഭരണാധികാരി നീണ്ട നിരയിലുള്ള പൂജ്യങ്ങളും ഒന്നുകളും ആയിരിക്കും.

---

*. അക്കേഡിയൻ സംസാരഭാഷ ആയിക്കഴിഞ്ഞും സുമേറിയൻ ഭരണഭാഷയായി തുടർന്നു, രേഖകൾ എഴുതാൻ ഉപയോഗപ്പെടുത്തുകയും ചെയ്തു. ഉദ്യോഗാർത്ഥി കൾ സുമേറിയൻ സംസാരിക്കേണ്ടതുണ്ടായിരുന്നു.

### അദ്ധ്യായം എട്ട്

## ചരിത്രത്തിൽ നീതി ഇല്ല

**കാ** ർഷിക വിപ്ലവത്തെ പിന്തുടർന്നു വന്ന സഹസാബ്ദങ്ങളിലെ മനു ഷ്യചരിത്രം മനസ്സിലാക്കുന്നതിന് ഒരു ചോദ്യത്തിന്റെ ഉത്തരം മനസ്സി ലാക്കിയാൽ മതിയാകും: ഭീമമായ സഹകരണത്തിനുള്ള സംവിധാനങ്ങൾ നിലനിർത്തുന്നതിന് ആവശ്യമായ ജീവശാസ്ത്രപരമായ ഉൾപ്രേരണകൾ ഇല്ലാതെയിരുന്നപ്പോൾ മനുഷ്യർക്ക് എങ്ങനെ അത്തരം ഭീമമായ സഹ കരണ സംവിധാനങ്ങളിൽ തങ്ങളെത്തന്നെ സംഘടിപ്പിക്കാൻ കഴിഞ്ഞു? അതിനുള്ള ഹ്രസ്വമായ ഉത്തരം മനുഷ്യർ സങ്കല്പിത ക്രമങ്ങൾ സൃഷ്ടിക്കുകയും ലിപികൾ ഉപയോഗപ്പെടുത്തുകയും ചെയ്തു എന്നതാണ്. നമ്മുടെ ജീവശാസ്ത്രപരമായ പൈതൃകത്തിൽ അവശേഷിച്ചിരുന്ന വിട വുകൾ ആ രണ്ടു കണ്ടുപിടുത്തങ്ങൾ അടയ്ക്കുകയുണ്ടായി.

എന്നാൽ, ഈ ശൃംഖലകളുടെ ആവിർഭാവം, പലർക്കും, സംശയ കരമായ ഒരു അനുഗ്രഹമായിരുന്നു. ഈ ശൃംഖലകളെ നിലനിർത്തിയ സങ്കല്പിത ക്രമങ്ങൾ പക്ഷപാതരഹിതമോ നീതിയുള്ളതോ ആയിരുന്നില്ല. അവ ജനങ്ങളെ വിശ്വസിപ്പിച്ചുണ്ടാക്കുന്ന കൂട്ടങ്ങളായി വിഭജിക്കു കയും ഉച്ചനീച ശ്രണിയിൽ നിരത്തുകയും ചെയ്തു. മുകൾത്തട്ടുകൾ സ്വാതന്ത്ര്യങ്ങളും അവകാശങ്ങളും അധികാരവും അനുഭവിച്ചു. താഴെത്തട്ടിലുള്ളവർ അവഗണനയും അടിച്ചമർത്തലും നേരിട്ടു. ഉദാഹരണ മായി, ഹമുറാബിയുടെ നിയമസംഹിത മേൽത്തട്ടുകാരെന്നും സാധാ രണക്കാരെന്നും അടിമകളെന്നും അനീതിപരമായ ഒരു ക്രമം സ്ഥാപിച്ചു. മേൽത്തട്ടുകാർക്ക് ജീവിതത്തിന്റെ എല്ലാ നല്ല കാര്യങ്ങളും ലഭിച്ചു. അവ ശേഷിച്ചത് സാധാരണക്കാർക്ക് ലഭിച്ചു. പരാതിപ്പെട്ടാൽ അടിമകൾക്ക് താഡനം ലഭിച്ചു.

എല്ലാ മനുഷ്യരുടെയും സമത്വമെന്ന പ്രഖ്യാപനമുണ്ടെങ്കിലും, അമേ രിക്കക്കാർ 1776-ൽ സ്ഥാപിച്ച് സങ്കല്പിത ക്രമം തട്ടുകളായുള്ള ഒരു സാമൂഹ്യക്രമവും സ്ഥാപിച്ചു. അത് അതിൽ നിന്നു നേട്ടമുണ്ടാക്കിയ പുരുഷന്മാർക്കും അതു അധികാരമൊന്നും നല്കാതിരുന്ന സ്ത്രീകൾക്കും ഇടയിൽ തട്ടുവ്യത്യാസം സൃഷ്ടിച്ചു. അതു സ്വാതന്ത്ര്യം അനുഭവിക്കുന്ന വെള്ളക്കാരുടെയും തരം താണ മനുഷ്യരെന്നും അതിനാൽ മനുഷ്യരുടെ സമത്വാവകാശങ്ങളിൽ പങ്കില്ലാത്തവരെന്നും പരിഗണിക്കപ്പെട്ട കറുത്ത വർഗ്ഗക്കാരും അമേരിക്കൻ ഇന്ത്യക്കാരും ആയവരുടെയും ഇടയിൽ തട്ടുവ്യത്യാസം സൃഷ്ടിച്ചു. സ്വാതന്ത്ര്യ പ്രഖ്യാപനത്തിൽ ഒപ്പുവച്ച അനേകർ അടിമകളുടെ ഉടമസ്ഥരായിരുന്നു. പ്രഖ്യാപനത്തിൽ ഒപ്പിട്ടുകഴിഞ്ഞപ്പോൾ അവർ തങ്ങളുടെ അടിമകളെ സ്വതന്ത്രരാക്കിയില്ല. തങ്ങൾ വ്യാജം കാണിക്കുകയാണെന്നും അവർ കരുതിയില്ല. അവരുടെ കാഴ്ചപ്പാടിൽ, പുരുഷന്മാരുടെ അവകാശം എന്നതിൽ നീഗ്രോകൾക്കു കാര്യമൊന്നുമുണ്ടായിരുന്നില്ല.

അമേരിക്കക്കാരുടെ ക്രമം ധനികരുടെയും ദരിദ്രരുടെയും ഇടയിലെ തട്ടു വ്യത്യാസത്തെയും അനുവദിച്ചു. അക്കാലത്തെ മിക്ക അമേരിക്കക്കാർക്കും

ധനികരായ മാതാപിതാക്കൾ അവരുടെ പണവും ബിസിനസ്സു കളും തങ്ങളുടെ മക്കളിലേക്കു കൈമാറുന്നതിൽ പ്രയാസം തോന്നാത്ത വരായിരുന്നു. അവരുടെ കാഴ്ചപ്പാടിൽ, സമത്വം എന്നാൽ ധനികർക്കും ദരിദ്രർക്കും ഒരേ നിയമം ബാധകമാക്കുക എന്നതാണ്. തൊഴിലില്ലായ ആനുകൂല്യം, ഉദ്ഗ്രഥിത വിദ്യാഭ്യാസം, അതല്ലെങ്കിൽ ആരോഗ്യ ഇൻ ഷുറൻസ് എന്നിവയുമായൊന്നും അതിനു ബന്ധമില്ല. സ്വാതന്ത്ര്യവും ഇന്നുള്ളതിനെക്കാൾ വളരെ വ്യത്യസ്തമായ അർത്ഥമാണ് വഹിച്ചി രുന്നത്. 1776-ൽ, അധികാരമില്ലാത്തവർ (കറുത്തവർഗക്കാരും ഇന്ത്യക്കാരും തീർച്ചയായും സ്ത്രീകളും) അധികാരം നേടുമെന്നോ ഉപയോഗിക്കുമെന്നോ വിചാരിച്ചിരുന്നതല്ല. അസാധാരണമായ സാഹചര്യങ്ങളിലൊഴികെ, ഒരു പൗരന്റെ സ്വകാര്യ സ്വത്തു പിടിച്ചെടുക്കുകയോ അയാ ളോടു അതിനെ ഏതു രീതിയിൽ ഉപയോഗപ്പെടുത്തണമെന്നു പറയു കയോ ചെയ്യാൻ രാജ്യത്തിനു കഴിയുകയില്ല എന്നു മാത്രമേ അതുകൊണ്ടു അർത്ഥമാക്കിയുള്ളു. അമേരിക്കൻ ക്രമം അങ്ങനെ ധനത്തിന്റെ വിവിധ തട്ടുകളെ അംഗീകരിച്ചു. ചിലർ കരുതിയത് ദൈവം അങ്ങനെ കല്പിച്ചു, അതു സംഭവിച്ചതാണെന്നാണ്. മാറ്റാനാവാത്ത പ്രകൃതി നിയമങ്ങൾ പ്രതിനിധാനം ചെയ്യുന്നതാണ് അതെന്നു മറ്റു ചിലർ കരുതി. പ്രകൃതി കഴിവുള്ളവർക്കു ധനം നല്കുകയും അലസതയ്ക്ക് ശിക്ഷ നല്കുകയും ചെയ്യുന്നുവെന്നാണ് ചിലർ അവകാശപ്പെട്ടത്.

മേൽപ്പറഞ്ഞ വ്യത്യസ്തതകളെല്ലാം തന്നെ സ്വതന്ത്രവ്യക്തികളും അടിമകളും തമ്മിൽ, വെള്ളക്കാരും കറുത്തവരും തമ്മിൽ, ധനികരും ദരി ദ്രരും തമ്മിൽ- കല്പിതകഥകളിൽ വേരോടിയിരിക്കുന്നവയാണ്. (പുരു ഷന്മാരും സ്ത്രീകളും തമ്മിൽ നിലനില്ക്കുന്ന തട്ടുവ്യത്യാസത്തെ കുറിച്ചു പിന്നീടു ചർച്ച ചെയ്യുന്നതാണ്. എങ്കിലും എല്ലാ സങ്കല്പിത തട്ടുവ്യത്യാ സങ്ങളും അവയുടെ സാങ്കല്പിക തുടക്കക്കഥകൾ തള്ളിക്കളയുന്നുവെന്നതോ സ്വാഭാവികവും ഒഴിച്ചുകൂടാനാവാത്തതുമാണെന്നു അവകാശപ്പെടുന്നുവെന്നതോ ചരിത്രത്തിന്റെ ഇരുമ്പുനിയമമൊന്നുമല്ല. ഉദാഹരണ മായി, സ്വതന്ത്ര വ്യക്തികളും അടിമകളും തമ്മിലുള്ള തട്ടുവ്യത്യാസം സ്വാഭാവികവും ശരിയും ആണെന്നു കാണുന്നവർ അടിമത്തം ഒരു മാനുഷിക കണ്ടുപിടുത്തം അല്ല എന്നു വാദിച്ചിട്ടുണ്ട്. അതു ദേവന്മാർ നിശ്ചയിച്ചതാണെന്നു ഹമുറാബി കണ്ടു. അടിമകൾക്ക് ഒരു അടിമത്ത മനോഭാവവും സ്വതന്ത്ര ജനങ്ങൾക്ക് സ്വതന്ത മനോഭാവവും ആണ് ഉള്ളതെന്നു അരിസ്റ്റോട്ടിൽ വാദിച്ചിട്ടുണ്ട്. സമൂഹത്തിലുള്ള അവരുടെ സ്ഥാനം അവരുടെ സ്വാഭാവിക പ്രകൃതിയുടെ ഒരു പ്രതിഫലനം മാത്രമാണ്.

വെള്ളക്കാരുടെ മേധാവിത്വത്തെ കുറിച്ച് ഊറ്റംകൊള്ളുന്നവരോടു വംശീയ തട്ടുതിരിവിനെ കുറിച്ചു ചോദിച്ചുനോക്കുക. വംശങ്ങൾ തമ്മിൽ നിലനില്ക്കുന്ന ജീവശാസ്ത്രപരമായ വ്യത്യാസങ്ങളെ സംബന്ധിക്കുന്നതും കള്ളശാസ്ത്രത്തിൽ അധിഷ്ഠിതവുമായ ഒരു പ്രസംഗം നിങ്ങൾക്കു കേൾക്കാൻ കഴിയും. വെള്ളക്കാരെ സ്വാഭാവികമായും കൂടുതൽ ബുദ്ധിയുള്ളവരും ധാർമികരും കഠിനാദ്ധ്വാനികളും ആക്കുന്ന എന്തോ ഒന്നു കൊക്കേഷ്യൻ രക്തത്തിലും ജീനിലും നിലനില്ക്കുന്നുണ്ടെന്നു നിങ്ങൾ കേൾക്കാനാണ് സാദ്ധ്യത. ഒരു കടുത്ത മുതലാളിത്തവാദിയോടു ധനത്തെ അടിസ്ഥാനമാക്കിയുള്ള തട്ടുതിരിവിനെ കുറിച്ചു ചോദിക്കുക, കഴി വുകളിലുള്ള വസ്തുനിഷ്ഠമായ വ്യത്യസ്തതകളുടെ ഒഴിച്ചുകൂടാനാ വാത്ത ഫലമാണ് അതെന്നു നിങ്ങൾ കേൾക്കും. ആ കാഴ്ചപ്പാടനുസരിച്ച്, ധനികർക്കു കൂടുതൽ പണമുണ്ട്, അതിനു കാരണം അവർ കൂടുതൽ കഴിവുള്ളവരും ശ്രദ്ധയോടെ അദ്ധ്വാനിക്കുന്നവരുമാണ്. അപ്പോൾ, ധനി കർക്ക് മെച്ചപ്പെട്ട ചികിത്സയും മെച്ചപ്പെട്ട വിദ്യാഭ്യാസവും മെച്ചപ്പെട്ട

പോഷണങ്ങളും ലഭിക്കുന്നുവെങ്കിൽ അതിൽ ആരും അസ്വസ്ഥരാകേണ്ട കാര്യമില്ല. ധനികർ അനുഭവിക്കുന്ന ഓരോ കാര്യവും അവർ സമൃദ്ധമായി അർഹിക്കുന്നതു തന്നെ.

ജാതി വ്യവസ്ഥ അനുവർത്തിക്കുന്ന ഹിന്ദുക്കൾ വിശ്വസിക്കുന്നതു പ്രാപഞ്ചിക ശക്തികൾ ഒരു ജാതിയെ മറ്റൊരു ജാതിക്കു മേലെ പ്രതിഷ്ഠിച്ചിരിക്കുന്നു എന്നാണ്. സൃഷ്ടിയെ സംബന്ധിക്കുന്ന പ്രസിദ്ധമായ ഹൈന്ദവ ഐതീഹ്യപ്രകാരം ദേവന്മാർ ആദിപുരുഷന്റെ ശരീരത്തിൽ നിന്നു ലോകത്തെ മെനഞ്ഞു. സൂര്യൻ ആദിപുരുഷന്റെ കണ്ണുകളിൽ നിന്നു സൃഷ്ടിക്കപ്പെട്ടു. ചന്ദ്രൻ ആദിപുരുഷന്റെ തലച്ചോറിൽ നിന്നും ബ്രാഹ്മണർ (പുരോഹിതർ) അവന്റെ വായയിൽ നിന്നും ക്ഷത്രിയർ (സൈനികർ) അവന്റെ കൈകളിൽ നിന്നും വൈശ്യർ (കർഷകരും കച്ച വടക്കാരും) അവന്റെ തുടകളിൽ നിന്നും ശൂദർ (വേലക്കാർ) അവന്റെ പാദങ്ങളിൽ നിന്നും സൃഷ്ടിക്കപ്പെട്ടു. ഈ വിശദീകരണം അംഗീകരിക്കുക, ബ്രാഹ്മണരും ശൂദ്രരും തമ്മിലുള്ള വ്യത്യാസം സൂര്യനും ചന്ദ്രനും തമ്മിലുള്ള വ്യത്യാസം പോലെ അത്ര സ്വാഭാവികവും നിത്യവും ആണ്. പൗരാണിക ചൈനക്കാർ വിശ്വസിച്ചത് നൂ ദേവത മനുഷ്യരെ ഭൂമിയിൽ നിന്നു സൃഷ്ടിച്ചപ്പോൾ, അവർ മികച്ച മഞ്ഞ മണ്ണിൽ നിന്നു കുലീനരെ കുഴച്ചെടുത്തു, അതേസമയം സാധാരണക്കാരെ രൂപപ്പെടുത്തിയത് ബ്രൗൺ മണ്ണിൽ നിന്നാണ്.

എന്നിട്ടും, നാം ഏറ്റവും നന്നായി മനസ്സിലാക്കുന്നതിൻപ്രകാരം, ഈ തട്ടുവ്യത്യാസങ്ങൾ മുഴുവൻ മനുഷ്യരുടെ സങ്കല്പത്തിന്റെ ഉത്പന്ന മാണ്. ബ്രാഹ്മണരും ശൂദരും വാസ്തവത്തിൽ ആദിപുരുഷന്റെ വിവിധ ശരീരഭാഗങ്ങളിൽ നിന്നു ദേവന്മാരാൽ സൃഷ്ടിക്കപ്പെട്ടതല്ല. അതിനു പകരം, രണ്ടു ജാതികളും തമ്മിലുള്ള വ്യത്യാസം വടക്കെ ഇന്ത്യയിൽ 3000 വർഷം മുമ്പ് മനുഷ്യർ കണ്ടുപിടിച്ച നിയമങ്ങളാലും രീതികളാലും സൃഷ്ടിക്കപ്പെട്ടതാണ്. അരിസ്റ്റോട്ടിൽ പറഞ്ഞതിൽ നിന്നു വിരുദ്ധമായി, അടിമകളും സ്വതന്ത്രരായ ആളുകളും തമ്മിൽ ജീവശാസ്ത്രപരമായി അറിയപ്പെടുന്ന യാതൊരു വ്യത്യാസവും ഇല്ല. മനുഷ്യരുടെ നിയമങ്ങളും രീതികളുമാണ് ചില മനുഷ്യരെ അടിമകളും മറ്റുള്ളവരെ യജമാനന്മാരും ആക്കിയത്. കറുത്തവർക്കും വെളുത്തവർക്കും ഇടയിൽ തൊലിയുടെ നിറവും തലമുടിയുടെ രീതിയും പോലെ വസ്തുനിഷ്ഠമായ ചില വ്യത്യാ സങ്ങൾ ജീവശാസ്ത്രപരമായി ഉണ്ട്. എന്നാൽ ആ വ്യത്യാസങ്ങൾ ബുദ്ധിയിലേക്കോ ധാർമികതയിലേക്കോ വ്യാപിച്ചിട്ടുള്ളതായി യാതൊരു തെളിവും ഇല്ല.




*21. 'വെള്ളക്കാർക്ക് മാത്രം ഉപയോഗം പരിമിതപ്പെടുത്തിയിരുന്ന അപ്പാർത്തീഡിന്റെ കാലത്ത് ദക്ഷിണാഫ്രിക്കയിലെ ഒരു ബീച്ചിൽ നിന്നുള്ള ഒരു അടയാളം. ഇരുണ്ട തൊലിയുള്ളവരെക്കാൾ സൂര്യതാപ് അപായം നേരിടാനുള്ള സാദ്ധ്യത വെളുത്ത നിറമുള്ള തൊലിയുള്ളവർക്കാണ്. എങ്കിലും ദക്ഷിണാഫ്രിക്കയിലെ - ബീച്ചുകളിലെ വിഭജനത്തിനു പിന്നിൽ ജീവശാസ്ത്രപരമായ യാതൊരു യുക്തിയും ഉണ്ടായിരുന്നില്ല. വെള്ളക്കാർക്കു വേണ്ടി നീക്കിവയ്ക്കപ്പെട്ടിരുന്ന ബീച്ചുകളിൽ അൾട്രാവയലറ്റ് രശ്മികൾ കുറഞ്ഞതോതിൽ ആയിരുന്നില്ല.*

തങ്ങളുടെ സാമൂഹ്യ തട്ടുവ്യത്യാസം സ്വാഭാവികവും ന്യായവുമാ ണെന്നും മറ്റു സമൂഹങ്ങളിലേത് തെറ്റും പരിഹാസ്യവുമായ മാനദണ്ഡങ്ങളിൽ അടിസ്ഥാനപ്പെട്ടവയാണെന്നും മിക്ക ആളുകളും അവകാശപ്പെടുന്നു. വംശീയ തട്ടു വ്യത്യാസമെന്ന ആശയത്തെ പുച്ഛിച്ചു തള്ളാ നാണ് ആധുനിക പാശ്ചാത്യർ പരിശീലിപ്പിക്കപ്പെട്ടിരിക്കുന്നത്. കറുത്ത വർ വെളുത്തവരുടെ പ്രദേശങ്ങളിൽ ജീവിക്കുന്നതിനും വെളുത്തവരുടെ സ്കൂളിൽ പഠിക്കുന്നതിനും വെളുത്തവരുടെ ആശുപത്രികളിൽ ചികിത്സിക്കപ്പെടുന്നതിനും നിരോധിക്കുന്ന നിയമങ്ങൾ അവരെ ഞെട്ടിക്കുന്നു. എന്നാൽ ധനികരും ദരിദ്രരും തമ്മിലുള്ള വിവേചനം (ധനികർ വേറിട്ട തും ആർഭാടപൂരിതവുമായ പ്രദേശങ്ങളിൽ ജീവിക്കുന്നതും വേറിട്ടതും കൂടുതൽ സൗകര്യങ്ങളുള്ളതുമായ ആശുപ്രതികളിൽ ചികിത്സിക്കപ്പെടുന്നതും) തീർത്തും പ്രായോഗികവും ശരിയുമാണെന്നു അനേകം അമേരിക്കക്കാരും യൂറോപ്പുകാരും വിശ്വസിക്കുന്നു. എങ്കിലും, മിക്ക ധനികരും ധനികരായിരിക്കുന്നതു അവർ ധനിക കുടുംബങ്ങളിൽ ജനിച്ചതുകൊണ്ടാണെന്നതു വ്യക്തമാണ്. മിക്ക ദരിദ്രരും തങ്ങളുടെ ജീവിതത്തിൽ ഉട നീളം ദരിദ്രരായിരിക്കുന്നത് അവർ ഒരു ദരിദ്ര കുടുംബത്തിൽ ജനിച്ചു എന്നതുകൊണ്ടു മാത്രമാണ്.

നിർഭാഗ്യവശാൽ, സങ്കീർണ്ണമായ മനുഷ്യസമൂഹങ്ങൾക്ക് സങ്കല്പിത തട്ടുകളും അന്യായമായ വിവേചനവും ആവശ്യമാണെന്നു കാണുന്നു. തീർച്ചയായും എല്ലാ തട്ടുതിരിവുകളും ധാർമികമായി സമാനമല്ല. ചില സമൂഹങ്ങൾ മറ്റുള്ളവയെക്കാൾ

അങ്ങേയറ്റത്തെ തരത്തിലുള്ള വിവേചനം സഹിച്ചു. എങ്കിലും വിവേചനത്തെ തീർത്തും വേണ്ടെന്നുവയ്ക്കാൻ കഴിഞ്ഞ വലിയ സമൂഹങ്ങൾ ഒന്നിനെ കുറിച്ചു പോലും പണ്ഡിതന്മാർക്ക് അറിവില്ല. മേൽത്തട്ടുകാർ, സാധാരണക്കാർ, അടിമകൾ; വെള്ളക്കാർ, കറുത്തവർ; പാട്രീഷ്യൻസ്, പ്ലീബിയൻസ്; ബ്രാഹ്മണർ, ശൂദ്രർ; ധനികർ, ദരിദ്രർ എന്നിങ്ങനെ ജനങ്ങളെ സങ്കല്പിത വിഭാഗങ്ങളായി തരംതിരിച്ചു കൊണ്ട് ആളുകൾ തങ്ങളുടെ സമൂഹങ്ങളിൽ ക്രമം സൃഷ്ടിച്ചു. ഈ വിഭാഗങ്ങൾ ചില ആളുകളെ നിയമപരമായും രാഷ്ട്രീയമായും സാമൂഹി കമായും മറ്റുള്ളവരെക്കാൾ മേൽത്തരമാക്കിക്കൊണ്ട് മില്യൻ കണക്കിനു മനുഷ്യർ തമ്മിലുള്ള ബന്ധങ്ങളെ നിയന്ത്രിച്ചു.

തട്ടുകളായ തിരിവ് പ്രധാനപ്പെട്ട ഒരു ചുമതല നിർവഹിക്കുന്നു. തീർത്തും അപരിചിതരായ ആളുകൾ വ്യക്തിപരമായി പരിചയപ്പെടുന്നതിനു സമയവും ഊർജവും ചെലവഴിക്കേണ്ട ആവശ്യം ഇല്ലാതാക്കിക്കൊണ്ടു എങ്ങനെയാണ് പരസ്പരം ഇടപെടേണ്ടതെന്നു അറിയാൻ അവരെ പ്രാപ്തരാക്കുന്നു. തന്റെ കാർ ഏജൻസിയിൽ ദിവസവും പ്രവേശിക്കുന്ന ഡസൻ കണക്കിനു ആളുകളെക്കൊണ്ടു കാർ വാങ്ങിപ്പിക്കുന്നതിനു എത മാത്രം യത്നിക്കേണ്ടിവരുമെന്നു പെട്ടെന്നുതന്നെ ഒരു കാർ ഡീലർ മനസ്സിലാക്കേണ്ടതുണ്ട്. ഓരോ വ്യക്തിയുടെയും വ്യക്തിത്വവും പണപ്പെട്ടിയും സംബന്ധിച്ചു വിശദമായ അന്വേഷണം നടത്താൻ അയാൾക്കു കഴിയുകയില്ല. അതിനുപകരം, അയാൾ സാമൂഹ്യമായ ചില വിവരങ്ങൾ ഉപയോഗപ്പെടുത്തുന്നു - ആ വ്യക്തി വേഷമണിഞ്ഞിരിക്കുന്ന രീതി, അവന്റെ അല്ലെങ്കിൽ അവളുടെ പ്രായം, ഒരുപക്ഷേ തൊലിയുടെയും മുടി യുടെയും നിറം പോലും അയാൾ ശ്രദ്ധിക്കുന്നു. വിലയേറിയ ഒരു ആർഭാട കാർ വാങ്ങിക്കാൻ സാദ്ധ്യതയുള്ള ധനികനായ ഒരു വക്കീലിനെയും ചുറ്റിക്കറങ്ങി സ്വപ്നം കാണാൻ വന്ന സാധാരണക്കാരനായ ഓഫിസ് ക്ലർക്കിനെയും തമ്മിൽ അയാൾ അതിവേഗത്തിൽ തിരിച്ചറിയുന്നത് അങ്ങനെയാണ്.

തീർച്ചയായും, സ്വാഭാവികമായ കഴിവുകളിലെ വ്യത്യാസങ്ങളും സാമൂഹ്യ നിലകളുടെ രൂപീകരണത്തിൽ ഒരു പങ്കു വഹിക്കുന്നുണ്ട്. എന്നാൽ മനോനിലകളിലും സ്വഭാവത്തിലുമുള്ള അത്തരം വൈവിദ്ധ്യങ്ങൾ സാധാരണഗതിയിൽ സംഭവിക്കുന്നതു കല്പിത തട്ടുവ്യത്യാസങ്ങൾ കാരണമാണ്. രണ്ടു പ്രധാന രീതികളിൽ അതു സംഭവിക്കുന്നു. ഒന്നാമത്തേതും ഏറ്റവും പ്രാധാന്യമുള്ളതും, മിക്ക കഴിവുകളും പരിപോഷിപ്പിക്കപ്പെടുന്നവയും വികസിപ്പിക്കപ്പെടുന്നവയും ആണ്. ഒരാൾ ഒരു പ്രത്യേക പ്രാഗത്ഭ്യം ഉള്ളവനായി ജനിച്ചാലും, ആ പ്രാഗത്ഭ്യം പരിപോഷിപ്പിക്കു കയും മെരുക്കുകയും പ്രയോഗിക്കുകയും ചെയ്തില്ലെങ്കിൽ സുഷുപ്താ വസ്ഥയിൽ നിലനില്ക്കും. തങ്ങളുടെ കഴിവുകൾ വളർത്തിയെടുക്കാനും മെച്ചപ്പെടുത്താനും എല്ലാ മനുഷ്യർക്കും ഒരേപോലെ അവസരം ലഭിക്കുന്നില്ല. അവർക്ക് അത്തരത്തിൽ ഒരു അവസരം ലഭിക്കുന്നുവോ എന്നുള്ളത് അവരുടെ സമൂഹത്തിനുള്ളിലെ സങ്കല്പിത തട്ടുകളിൽ അവർക്കുള്ള സ്ഥാനമനുസരിച്ചിരിക്കും.

1700-ൽ ചൈനയിൽ ജനിക്കുകയും ജനിച്ചപ്പോൾ തന്നെ വേർപിരിയുകയും ചെയ്ത, കാഴ്ചയിൽ ഒരുപോലിരിക്കുന്ന ഇരട്ടകളുടെ കാര്യമെടുക്കുക. ഒരു സഹോദരനെ ബെയ്ജിങ്ങിലെ ധനികരായ കച്ചവട കുടുംബം വളർത്തുന്നു. അവൻ തന്റെ സമയം സ്കൂളിലും വിപണിയിലും സമൂഹത്തിന്റെ മേൽത്തട്ടിലുള്ള കൂടിവരവുകളിലും ചെലവഴിക്കുന്നു. മറ്റേ ഇരട്ടക്കുട്ടി ദൂരെയുള്ള ഗ്രാമത്തിൽ നിരക്ഷരരായ കർഷകരുടെ കൂടെ വളരുകയും തന്റെ സമയം ചെളി നിറഞ്ഞ നെൽപ്പാടങ്ങളിൽ ചെലവഴിക്കുകയും ചെയ്യുന്നു. ഒരേപോലെയുള്ള ജീനുകൾ

ഉള്ളവരാണെങ്കിലും, അവർക്കു ഇരുപതു വയസു തികയുമ്പോൾ കച്ചവടം ചെയ്യുന്നതിനു - അല്ലെങ്കിൽ നെൽകൃഷി ചെയ്യുന്നതിനു - സമാനമായ കഴിവുകൾ ഉണ്ടാകാൻ സാദ്ധ്യതയില്ല.

രണ്ടാമത്, വ്യത്യസ്ത വർഗങ്ങളിലെ ആളുകൾ സമാനമായ കഴിവു കൾ കൃത്യമായി വളർത്തിയെടുത്താൽത്തന്നെ, അവർ സമാനമായ വിജയം അനുഭവിക്കുവാൻ സാദ്ധ്യതയില്ല. കാരണം, അവർ വ്യത്യസ്ത നിയമം അനുസരിച്ചു വേണം ആ കളിയിൽ ഏർപ്പെടാൻ. കർഷകനായ സഹോദരൻ ഏതെങ്കിലും തരത്തിൽ തന്റെ ധനികനും കച്ചവടക്കാരനുമായ ഇരട്ടസഹോദരനുള്ള അതേ കഴിവുകൾ കൃത്യമായി വളർത്തിയെടുത്തു വെങ്കിലും, ധനികരാകാനുള്ള സാദ്ധ്യത രണ്ടു പേർക്കും ഒരു പോലെ ആയിരിക്കുകയില്ല. സാമ്പത്തിക കളിയെ നിയമപരമായ പരിമിതപ്പെടുത്തലുകളും അദൃശ്യവും അനൗപചാരികവുമായ തടസ്സങ്ങളും ചേർന്നു അട്ടിമറിക്കുന്നു. കീറിപ്പറിഞ്ഞ വേഷവിധാനങ്ങളും പരുക്കൻ ഇടപെടലു കളും മനസ്സിലാക്കാൻ പ്രയാസമുള്ള ഭാഷാരീതിയുമായി കർഷകനായ സഹോദരൻ സ്വന്ത പരിശ്രമത്താൽ ബെയ്ജിങ്ങിലെ വിപണിയിൽ എത്തിപ്പെട്ടാലും, ബിസിനസ് ലോകത്തിൽ പെരുമാറ്റ രീതികളും ബന്ധങ്ങളും ജീനുകളെക്കാൾ സഹായകരമാണെന്നു വളരെ വേഗത്തിൽ അവൻ മനസ്സിലാക്കും.

## വിഷമവൃത്തം

എല്ലാ സമൂഹങ്ങളും സങ്കല്പിത തട്ടുവ്യതിയാനങ്ങളിൽ അടിസ്ഥാ നപ്പെട്ടിരിക്കുന്നു. എന്നാൽ എല്ലായിടത്തും തട്ടു വ്യതിയാനങ്ങൾ ഒരേ പോലെ ആകണമെന്നില്ല. വ്യത്യസ്തതകൾക്കു കാരണം എന്താണ്? പരമ്പരാഗത ഇന്ത്യൻ സമൂഹം ജാതികളുടെ അടിസ്ഥാനത്തിലും ഓട്ടോമാൻ സമൂഹം മതത്തിന്റെ അടിസ്ഥാനത്തിലും അമേരിക്കൻ സമൂഹം വംശത്തിന്റെ അടിസ്ഥാനത്തിലും ആളുകളെ തരംതിരിച്ചത് എന്തുകൊണ്ടാണ്? മിക്കയിടങ്ങളിലും തട്ടു വ്യതിയാനങ്ങൾ ഉത്ഭവിച്ചതു ചില പ്രത്യേകമായ യാദൃച്ഛിക ചരിത്ര സാഹചര്യങ്ങളുടെ ഫലമായിട്ടാണ്, അതിനു ശേഷം വ്യത്യസ്ത വിഭാഗങ്ങൾ സ്ഥാപിത താല്പര്യങ്ങൾ അതിൽ വളർത്തിയെടുത്തതിലൂടെ അനേകം തലമുറകളിലായി, അതിനെ നിലനിർത്തുകയും കൂടുതൽ അനുയോജ്യമാക്കുകയും ചെയ്തു.

ഉദാഹരണമായി, പ്രാദേശികരായ ജനതയെ കീഴടക്കിക്കൊണ്ട് ഇൻഡോ-ആര്യൻ ജനത ഇന്ത്യൻ ഉപഭൂഖണ്ഡത്തെ ഏതാണ്ട് 3000 വർഷം മുമ്പ് ആക്രമിച്ചപ്പോൾ ഹിന്ദു ജാതിവ്യവസ്ഥ രൂപപ്പെട്ടുവെന്നു അനേകം പണ്ഡിതർ അനുമാനിക്കുന്നു. ആക്രമണകാരികൾ തരംതിരിവുള്ള ഒരു സമൂഹം സ്ഥാപിച്ചു. ആ സമൂഹത്തിൽ അവർ - തീർച്ചയായും - നേതൃ സ്ഥാനങ്ങൾ (പുരോഹിതർ, യോദ്ധാക്കൾ) കൈവശമാക്കി. പ്രാദേശിക രായ ജനങ്ങളെ വേലക്കാരും അടിമകളുമാക്കി. എണ്ണത്തിൽ കുറവായി രുന്ന ആക്രമണകാരികൾ തങ്ങളുടെ മേൽക്കോയ്മയും പദവികളും (പ്രത്യേകമായ സ്ഥാനവും നഷ്ടപ്പെടുമോയെന്നു ഭയപ്പെട്ടു. ആ അപകടം ഒഴിവാക്കുന്നതിനു അവർ ജനങ്ങളെ ജാതികളായി തരംതിരിക്കുകയും അവ ഓരോന്നും ഒരു പ്രത്യേക തൊഴിൽ പിന്തുടരുന്നതിനും സമൂഹത്തിൽ ഒരു പ്രത്യേക പങ്കു വഹിക്കുന്നതിനും നിർബന്ധിതമാക്കപ്പെടുകയും ചെയ്തു. ഓരോന്നിനും നിയമപരമായി വ്യത്യസ്ത നിലയും പദവികളും ഉത്തരവാദിത്തങ്ങളും ഉണ്ടായിരുന്നു. ജാതികൾ

കൂടിച്ചേരുന്നതു (സാമൂഹിക ഇടപഴകൽ, വിവാഹം, പന്തിഭോജനം) നിരോധിക്കപ്പെട്ടു. വ്യത്യസ്തതകൾ നിയമപരം മാത്രമായിരുന്നില്ല. അവ മതപരമായ മിത്തോളജിയുടെയും ഉപയോഗങ്ങളുടെയും ആചാരങ്ങളുടെയും ഭാഗമായിത്തീർന്നു.

ചരിത്രത്തിൽ യാദൃച്ഛികമായി സംഭവിച്ച ഒരു സംഭവവികാസമല്ല, നിത്യമായ ഒരു പ്രാപഞ്ചിക യാഥാർത്ഥ്യത്തിന്റെ പ്രതിഫലനമാണ് ജാതി വ്യവസ്ഥ എന്നു ഭരണാധികാരികൾ പറഞ്ഞു. ശുദ്ധിയും അശുദ്ധിയും സംബന്ധിച്ച ആശയങ്ങൾ ഹിന്ദുമതത്തിന്റെ അവശ്യ ഘടകങ്ങളാണ്. സാമൂഹ്യ പിരമിഡിനെ ഉറപ്പിക്കുന്നതിനു അവ ഉപയോഗപ്പെടുത്തി. വ്യത്യ സ്തമായ ഒരു ജാതിയിൽ പെടുന്നയാളിനെ സ്പർശിക്കുന്നതിലൂടെ അവരെ വ്യക്തിപരമായി മാത്രമല്ല സമൂഹത്തെ മൊത്തമായി അശുദ്ധമാക്കുന്നു, അതുകൊണ്ടു അത് വെറുക്കപ്പെടേണ്ട കാര്യമാണ് എന്നു ഭക്തരായ ഹിന്ദുക്കൾ പഠിക്കുന്നു. അത്തരം ആശയങ്ങൾ ഹിന്ദുക്കൾക്കു മാത്രമുള്ളവയല്ല. ചരിത്രത്തിൽ ഉടനീളം, ഏതാണ്ടെല്ലാ സമൂഹങ്ങളിലും, ശുദ്ധിയുടെയും അശുദ്ധിയുടെയും ആശയങ്ങൾ സാമൂഹ്യവും രാഷ്ട്രീയവുമായ വേർതിരിവുകൾ പ്രാബല്യപ്പെടുത്തുന്നതിൽ ഒരു മുഖ്യ പങ്കു വഹിച്ചിട്ടുണ്ട്. അവ ഉപയോഗപ്പെടുത്തി അനേകം വരേണ്യവർഗങ്ങൾ തങ്ങളുടെ പദവികൾ നിലനിർത്തിയിട്ടുമുണ്ട്. എന്നാൽ, അശുദ്ധിയോടുള്ള ഭയം പുരോഹിതന്മാരുടെയും രാജാക്കന്മാരുടെയും മാത്രമായ ഒരു തച്ചുപണി അല്ല. അതിന് ഒരുപക്ഷേ ജീവശാസ്ത്രപരമായ അതിജീവനത്വരയിൽ വേരുകൾ കാണാം, അങ്ങനെ തങ്ങൾക്കു രോഗമുണ്ടാക്കാൻ സാദ്ധ്യതയുള്ള രോഗികളും മൃതശരീരങ്ങളും പോലെയുള്ള വാഹകരിൽ നിന്നു അകൽച്ചയും വെറുപ്പും മനുഷ്യർ പ്രകടിപ്പിച്ചുകാണണം. മനുഷ്യരുടെ ഏതെങ്കിലും വിഭാഗത്തെ (സ്ത്രീകൾ, യഹൂദർ, റോമക്കാർ, സ്വവർഗാനുരാഗികൾ, കറുത്തവർ) മാറ്റിനിർത്തണമെങ്കിൽ, ആ വിഭാഗങ്ങൾ അശുദ്ധി വാഹകരാണെന്നു എല്ലാവരെയും ബോദ്ധ്യപ്പെടുത്തിയാൽ മതി.

ഹിന്ദു ജാതിവ്യവസ്ഥയും അതിന്റെ അനുബന്ധ നിയമങ്ങളും ഇന്ത്യയുടെ സംസ്കാരത്തിൽ ആഴത്തിൽ ഉറച്ചിരുന്നു. ഇൻഡോ-ആര്യൻ ആക മണങ്ങളെ കുറിച്ച് മറന്നുകഴിഞ്ഞു ഏറെ നാളുകൾ കഴിഞ്ഞും ഇന്ത്യക്കാർ ജാതിവ്യവസ്ഥയിൽ വിശ്വസിക്കുകയും ജാതികൾ ഇടകലരുന്നതിലൂടെ സംജാതമാകുന്ന അശുദ്ധിയെ വെറുക്കുകയും ചെയ്തു. ജാതികൾ മാറ്റത്തിനു വിധേയമായിരുന്നു. വാസ്തവത്തിൽ, കാലം കടന്നുപോയതോടുകൂടി, വലിപ്പമുള്ള ജാതികൾ ഉപജാതികളായി വിഭജിക്കപ്പെട്ടു. തുടക്കത്തിലുണ്ടായിരുന്ന നാലു ജാതികൾ ആത്യന്തികമായി 3000 വ്യത്യസ്ത വിഭാഗങ്ങളായി. ജാതി ജാതം (ജനനം) എന്ന വാക്കുമായി ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ ജാതികളിലുണ്ടായ ഈ വർദ്ധനവ് ആ വ്യവസ്ഥയുടെ അടിസ്ഥാന സിദ്ധാന്തത്തിനു മാറ്റമുണ്ടാക്കിയില്ല. ആ സിദ്ധാന്തമനുസരിച്ച് ഓരോ വ്യക്തിയും ഒരു പ്രത്യേക സ്ഥാനത്തിലേക്കു പിറന്നുവീഴുന്നു, അതിന്റെ നിയമങ്ങൾ അനുസരിക്കാതെയിരുന്നാൽ ആ വ്യക്തിയും സമൂഹം മുഴുവനും അശുദ്ധമാകുന്നു. ഒരു വ്യക്തിയുടെ പ്രവൃത്തിയും ഭക്ഷണവും വാസസ്ഥലവും അവളെ വിവാഹം ചെയ്യാൻ അർഹതയുള്ള ആളുകളും നിശ്ചയിക്കപ്പെടുന്നത് അവളുടെ ജാതി അനുസരിച്ചാണ്. സാധാരണഗതിയിൽ ഒരു വ്യക്തിക്ക് സ്വന്തം ജാതിക്കുള്ളിൽ മാത്രമാണ് വിവാഹം ചെയ്യാൻ കഴിയുന്നത്. ആ വിവാഹത്തിൽ ജനിക്കുന്ന കുട്ടി കൾക്ക് അതേ സാമൂഹികനില ലഭിക്കുന്നു.

ഒരു പുതിയ പ്രവൃത്തിരംഗം ഉയർന്നുവന്നപ്പോളൊക്കെ, അതല്ലെങ്കിൽ പുതിയ ഒരു സംഘം ആളുകൾ രംഗത്തുവന്നപ്പോളൊക്കെ, ഹിന്ദു സമൂഹത്തിൽ

നിയമപരമായ ഒരു സ്ഥാനം ലഭിക്കുന്നതിനു വേണ്ടി അവരെ ഒരു ജാതിയായി അംഗീകരിക്കേണ്ടതുണ്ടായിരുന്നു. ഒരു ജാതി യെന്ന നിലയിൽ അംഗീകാരം നേടാൻ കഴിയാതിരുന്ന സംഘങ്ങൾ അക്ഷരാർത്ഥത്തിൽ ആ ക്രമത്തിനു പുറത്തു കഴിഞ്ഞു. തട്ടുകളായി വിഭജിക്കപ്പെട്ടിരുന്ന ആ സമൂഹത്തിൽ അവർക്ക് ഏറ്റവും താഴത്തെ തട്ടിൽ പോലും സ്ഥാനം ലഭിച്ചില്ല. അവർ തൊട്ടുകൂടാത്തവർ എന്നു അറിയപ്പെട്ടു. അവർ മറ്റെല്ലാ ആളുകളിൽ നിന്നും വേർപെട്ടു കഴിയണം. വൃത്തി കെട്ട അവശിഷ്ടങ്ങളിൽ തിരഞ്ഞുപെറുക്കുന്നതു പോലെയുള്ള അപ് മാനകരവും വെറുപ്പു തോന്നിപ്പിക്കുന്നതുമായ ഉപജീവനമാർഗ്ഗം അവർ പിന്തുടർന്നു. ഏറ്റവും താഴെത്തട്ടിലുള്ള ജാതിക്കാർ പോലും അവരോടു ഇട പഴകുന്നതും അവരുടെയൊപ്പം ഭക്ഷണം കഴിക്കുന്നതും അവരെ തൊടുന്നതും വിവാഹം കഴിക്കുന്നതും ഒഴിവാക്കി. അത്തരം വേർതിരി വുകളെ തകർക്കുന്നതിനും ജാതികളുടെ കൂടിച്ചേരലിൽ അശുദ്ധമാക്കുന്നതായി യാതൊന്നുമില്ലെന്നു ഹിന്ദുക്കളെ ബോദ്ധ്യപ്പെടുത്തുന്നതിനും വേണ്ടി ജനാധിപത്യരീതി പിന്തുടരുന്ന ഇന്ത്യാ ഗവൺമെന്റ് നടത്തിക്കൊണ്ടിരിക്കുന്ന എല്ലാ ശ്രമങ്ങളുടെയും പശ്ചാത്തലത്തിലും ആധുനിക ഇന്ത്യയിൽ, വിവാഹവും പ്രവൃത്തിയും പോലെയുള്ള കാര്യങ്ങളിൽ, ഇന്നും ജാതിയുടെ സ്വാധീനം കനത്തതാണ്.

## ശുദ്ധി അമേരിക്കയിൽ

സമാനമായ ഒരു വിഷമവൃത്തം ആധുനിക അമേരിക്കയിൽ വംശീയ തരംതിരിവു നിലനിർത്തി. പതിനാറാം നൂറ്റാണ്ടു മുതൽ പതിനെട്ടാം നൂറ്റാണ്ടു വരെ, അമേരിക്കയെ കീഴടക്കിയവരായ യൂറോപ്പുകാർ അമേ രിക്കയിലെ ഖനികളിലും തോട്ടങ്ങളിലും പ്രവൃത്തിയെടുക്കുന്നതിനു മില്യൻ കണക്കിനു ആഫ്രിക്കക്കാരെ അടിമകളായി ഇറക്കുമതി ചെയ്തു. യൂറോപ്പിൽ നിന്നോ പൂർവ ഏഷ്യയിൽ നിന്നോ അല്ലാതെ ആഫ്രിക്കയിൽ നിന്നു അടിമകളെ ഇറക്കുമതി ചെയ്തതിന് മൂന്നു സാഹചര്യ ഘടകങ്ങ ളാണുള്ളത്. ഒന്നാമത്, ആഫ്രിക്ക് കുറെക്കൂടി സമീപത്താണ്. അതുകൊണ്ട് അടിമകളെ വിയറ്റ്നാമിൽ നിന്നല്ലാതെ സെനഗലിൽ നിന്ന് ഇറക്കുമതി ചെയ്തത് ചെലവു കുറച്ചു.

രണ്ടാമത്, ആഫ്രിക്കയിൽ അപ്പോൾത്തന്നെ വളരെ വികസിതമായ അടിമക്കച്ചവടം (മുഖ്യമായും അടിമകളെ അറേബ്യയിലേക്കു കയറ്റുമതി ചെയ്യുന്നത്) നിലനിന്നിരുന്നു. അതേസമയം യൂറോപ്പിൽ അടിമത്തം വളരെ അപൂർവമായിരുന്നു. ഒന്നുമില്ലായ്മയിൽ നിന്നു പുതിയ ഒരു വിപണി സൃഷ്ടിക്കുന്നതിനെക്കാൾ വളരെ എളുപ്പമാണ് നിലവിലുള്ള വിപണിയിൽ നിന്നു അടിമകളെ വാങ്ങുന്നത് എന്നു വ്യക്തമാണ്.

മൂന്നാമത്, ഏറ്റവും പ്രധാനമായി, അമേരിക്കയിലെ വിർജീനിയയും ഹെയ്തിയും ബസീലും പോലെയുള്ള സ്ഥലങ്ങളിലെ തോട്ടങ്ങളിൽ മലേറിയയും മഞ്ഞപ്പിത്തവും വ്യാപകമായിരുന്നു. ഈ രോഗങ്ങൾ ഉണ്ട വിച്ചത് ആഫ്രിക്കയിലാണ്. ആഫ്രിക്കക്കാർ തലമുറകൾ കടന്നപ്പോൾ ഈ രോഗങ്ങളോടു ഭാഗികമായ ജനിതക പ്രതിരോധം നേടിക്കഴിഞ്ഞി രുന്നു. അതേസമയം യൂറോപ്പുകാർ തീർത്തും പ്രതിരോധശേഷി ഇല്ലാത്തവരായിരുന്നു, കൂട്ടമായി മരിക്കുകയും ചെയ്തു. അപ്പോൾ യൂറോപ്പു കാരനായ അടിമയിലോ ബന്ധിത തൊഴിലാളിയിലോ പണമിറക്കുന്ന തിനെക്കാൾ ആഫ്രിക്കക്കാരനായ ഒരു അടിമയിൽ പണം നിക്ഷേപിക്കുന്നതായിരിക്കും ഒരു തോട്ടമുടമയ്ക്ക് ചെയ്യാൻ കഴിയുന്ന ബുദ്ധിപരമായ നടപടി. വൈരുദ്ധ്യമെന്നു പറയട്ടെ,

(രോഗപ്രതിരോധത്തിന്റെ കാര്യത്തിലുള്ള) ജനിതക മേക്കോയ്മ സാമൂഹിക കീഴാളത്തമായി മാറ്റപ്പെട്ടു; യൂറോപ്പുകാരെക്കാൾ ആഫ്രിക്കക്കാർ ട്രോപ്പിക്കൽ കാലാവസ്ഥകൾക്ക് അനുയോജ്യരായിരുന്നതിനാൽ, ആഫ്രിക്കക്കാർ യൂറോപ്പുകാരായ യജ മാനന്മാരുടെ അടിമകളാക്കപ്പെട്ടു. ഈ സാഹചര്യ ഘടകങ്ങളാൽ, അമേരിക്കയിൽ പുതുതായി വളർച്ച പ്രാപിച്ചുവന്ന സമൂഹങ്ങൾ വെള്ളക്കാരായ യൂറോപ്പുകാരുടെ ഭരണവർഗമെന്നും കറുത്തവരായ ആഫ്രിക്കക്കാരുടെ അധഃസ്ഥിത ജാതിയെന്നും വിഭാഗിക്കപ്പെട്ടു.

എന്നാൽ സാമ്പത്തിക നേട്ടം കാരണം തങ്ങൾ ഒരു പ്രത്യേക വംശക്കാരായ അതല്ലെങ്കിൽ ഒരു പ്രത്യേക ഉത്ഭവമുള്ള അടിമകളെ പുലർത്തുന്നു എന്നു പറയാൻ ആളുകൾ താല്പര്യപ്പെടുകയില്ല. ഇന്ത്യയെ കീഴടക്കിയ ആര്യന്മാരെ പോലെ, അമേരിക്കയിലെ വെള്ളക്കാരായ യൂറോപ്പുകാർ സാമ്പത്തികമായി വിജയം വരിച്ചുവെന്നു മാത്രമല്ല ഭക്തിയും ന്യായവും ഉള്ളവരും പക്ഷപാതമില്ലാത്തവരും ആണെന്നുകൂടി കാണിക്കുന്നതിനു ആഗ്രഹിച്ചു. അതിനുവേണ്ടി മതപരവും ശാസ്ത്രീയവുമായ മിത്തുകൾ അവർ ഉപയോഗപ്പെടുത്തുകയും ആ വിഭജനത്തെ ന്യായീകരിക്കുകയും ചെയ്തു. ആഫ്രിക്കക്കാർ നോഹയുടെ പുത്രനായ ഹാമിന്റെ പിന്മുറക്കാരാണെന്നു ദൈവശാസ്ത്ര പണ്ഡിതന്മാർ വാദിക്കുന്നു. ഹാമിന്റെ സന്തതികൾ അടിമകളായിത്തീരുമെന്നു അപ്പന്റെ ശാപ മുള്ളതാണത്. കറുത്തവർക്ക് വെളുത്തവരെക്കാൾ ബുദ്ധി കുറവാണെന്നും അവരുടെ ധാർമിക ബോധം കുറച്ചുമാത്രമാണ് വികസിതമായി രിക്കുന്നതെന്നും ജീവശാസ്ത്രകാരന്മാർ വാദിച്ചു. കറുത്തവർ മാലിന്യത്തിൽ ജീവിക്കുന്നുവെന്നും രോഗങ്ങൾ പടർത്തുന്നുവെന്നും (അതായത്, അവർ അശുദ്ധിയുടെ ഒരു സ്രോതസ് ആണ്) ഡോക്ടർമാർ ആരോപിച്ചു.

ഈ മിത്തുകൾക്ക് അമേരിക്കൻ സംസ്കാരത്തിൽ, പാശ്ചാത്യ സംസ്കാരത്തിൽ പൊതുവെ, വേരോട്ടമുണ്ടായി. അടിമത്തം അപ്രത്യക്ഷ മായിക്കഴിഞ്ഞ് ഏറെ നാളുകൾക്കു ശേഷവും അവ സ്വാധീനം ചെലുത്തുന്നുണ്ട്. പത്തൊൻപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ, സാമാജ്യബ്രിട്ടൻ അടിമത്തം നിരോധിക്കുകയും അറ്റ്ലാന്റിക്കിലൂടെയുള്ള അടിമവ്യാപാരം നിർത്തലാക്കുകയും ചെയ്തു. അതിനു ശേഷമുള്ള ദശകങ്ങളിൽ, അടിമത്തം ക്രമേണ അമേരിക്ക ഉപഭൂഖണ്ഡത്തിൽ എല്ലായിടത്തും നിരോധിക്കപ്പെടുകയുണ്ടായി. അടിമകളെ പുലർത്തിയിരുന്ന സമൂഹങ്ങൾ അടിമത്തം സ്വയം സന്നദ്ധമായി അവസാനിപ്പിച്ചത് ചരിത്രത്തിൽ ആദ്യമായിട്ടാണ്, അങ്ങനെ സംഭവിച്ച ഏക അവസരവും അതാണ്. എന്നാൽ, അടിമകൾ സ്വതന്ത്രരാക്കപ്പെട്ടുവെങ്കിലും, അടിമത്തത്തെ ന്യായീകരിച്ച വംശീയ മിത്തുകൾ നിലനിന്നു. വംശങ്ങൾ തമ്മിലുള്ള വേർതിരിവിനെ വംശീയമായ നിയമനിർമാണത്തിലൂടെയും സാമൂഹികമായ കീഴ്വഴക്കങ്ങളിലൂടെയും നിലനിർത്തി.

അതിന്റെ അനന്തരഫലം സ്വയം ശക്തിമത്താകുന്ന ഒരു കാര്യകാരണവൃത്തമായിരുന്നു. ഉദാഹരണമായി, ആഭ്യന്തര യുദ്ധം കഴിഞ്ഞ ഉടനെയുള്ള ദക്ഷിണ ഐക്യനാടുകളുടെ കാര്യം പരിഗണിക്കുക. 1865-ൽ യുഎസ് ഭരണഘടനയുടെ പതിമൂന്നാം ഭേദഗതി അടിമത്തം നിയമവിരുദ്ധമാക്കുകയും പതിനാലാം ഭേദഗതി പൗരത്വവും നിയമത്തിന്റെ സമത്വ പരിരക്ഷ വംശാടിസ്ഥാനത്തിൽ നിഷേധിക്കരുതെന്നതും ഉറപ്പാക്കുകയും ചെയ്തു. എന്നാൽ, രണ്ടു നൂറ്റാണ്ടുകളിലെ അടിമത്തം മിക്ക കറുത്ത കുടുംബങ്ങളെയും തീർത്തും ദരിദ്രമാക്കുകയും യാതൊരു വിദ്യാഭ്യാസവും ഇല്ലാത്തവരാക്കുകയും ചെയ്തു. ഇതു മിക്ക വെളുത്ത കുടുംബങ്ങളുടെയും അവസ്ഥയിൽ നിന്നു

വിഭിന്നമാണ്. 1865-ൽ അലബാമയിൽ ജനിച്ച കറുത്തവർഗക്കാരനായ ഒരു വ്യക്തിക്ക് നല്ല വിദ്യാഭ്യാസം ലഭിക്കുന്നതിനും നല്ല ശമ്പളമുള്ള ജോലി ലഭിക്കുന്നതിനുമുള്ള സാദ്ധ്യത അയാളുടെ വെളുത്തവർഗക്കാരായ അയല്പക്കാരുടെതിനെക്കാൾ വളരെക്കുറവായിരുന്നു. 1880-കളിലും 1890-കളിലും ജനിച്ച അയാളുടെ മക്കൾ ജീവിതം തുടങ്ങിയത് അതേ കോട്ടത്തോടെയാണ് - അവരും വിദ്യാഭ്യാസ മില്ലാത്തതും ദരിദ്രവുമായ ഒരു കുടുംബത്തിലാണ് ജനിച്ചത്.

സാമ്പത്തികമായി പിന്നോക്കാവസ്ഥ മാത്രമായിരുന്നില്ല ആ കഥ. അലബാമ സ്വദേശികളായ ദരിദ്രരായ അനേകം വെള്ളക്കാരുണ്ടായിരുന്നു. സ്വന്തം വംശത്തിലെ നല്ല നിലയിലുള്ള സഹോദരന്മാർക്കും സഹോദരിമാർക്കും ലഭ്യമായ അവസരങ്ങൾ അവർക്ക് ലഭ്യമായിരുന്നില്ല. അതിനോ ടൊപ്പം, വ്യവസായ വിപ്ലവവും തിരകളെന്ന പോലെ സംഭവിച്ച കുടിയേറ്റവും ഐക്യനാടുകളെ തീർത്തും ദ്രവാവസ്ഥയിലുള്ള സമൂഹമാക്കിത്തീർത്തു. അവിടെ ദാരിദ്ര്യത്തിൽ നിന്നു അതിവേഗത്തിൽ സമ്പന്നതയിലേക്കു കടക്കാൻ കഴിയുമായിരുന്നു. ഏറ്റവും പ്രധാനം പണമായിരുന്നു വെങ്കിൽ, വംശങ്ങൾ തമ്മിലുള്ള കണിശമായ വിഭജനം മങ്ങിയേനെ, മിശ്രവിവാഹം കുറച്ചൊന്നുമായിരുന്നിരിക്കില്ല അതിൽ പങ്കുവഹിക്കുമായിരുന്നത്.

എന്നാൽ അതു സംഭവിച്ചില്ല. 1865 ആയപ്പോളേക്കും കറുത്തവർഗക്കാർ വെള്ളക്കാരെക്കാൾ ബുദ്ധി കുറഞ്ഞവരും കൂടുതൽ അക്രമകാരി കളും ലൈംഗികമായി ജീർണതയുള്ളവരും അലസരും വ്യക്തിശുചിത്വത്തിൽ താല്പര്യമില്ലാത്തവരുമാണെന്നതു വാസ്തവമാണെന്നു വെള്ളക്കാർ - അനേകം കറുത്തവർഗക്കാരും - അനായാസം വിശ്വസിച്ചു. അവർ അങ്ങനെ അക്രമത്തിന്റെയും മോഷണത്തിന്റെയും ബലാത്സംഗത്തിന്റെയും രോഗത്തിന്റെയും (മറ്റൊരു വിധത്തിൽ പറഞ്ഞാൽ, അശുദ്ധി) കൈയാളുകളായി. 1895-ൽ അലബാമയിലെ ഒരു കറുത്തവർഗക്കാരൻ നല്ല ഒരു വിദ്യാഭ്യാസം തരപ്പെടുത്തുന്നതിൽ വിജയിക്കുകയും അതിനുശേഷം ബാങ്ക് ടെല്ലർ എന്ന ബഹുമാന്യതയുള്ള ഒരു ജോലിക്കുവേണ്ടി അപേക്ഷിക്കുകയും ചെയ്താൽ, അയാൾക്കു ആ ജോലി ലഭിക്കുന്നതി നുള്ള സാദ്ധ്യത സമാന യോഗ്യതകളുള്ള വെള്ളക്കാരനായ ഒരു ഉദ്യോ ഗാർത്ഥിക്കുള്ളതിനെക്കാൾ വളരെ കുറവായിരുന്നു. ആശയിക്കാൻ കൊള്ളാത്തവരും അലസരും ബുദ്ധികുറഞ്ഞവരും എന്നു കറുത്ത വർഗക്കാർക്കു പതിഞ്ഞിരുന്ന നാണക്കേട് അവർക്കെതിരെ ഗൂഢാലോചന നടത്തി.

ഈ അപമാനം വാസ്തവമല്ല മിഥ്യയാണെന്നു ക്രമേണ ആളുകൾ മനസ്സിലാക്കുമെന്നും കാലക്രമത്തിൽ കറുത്ത വർഗക്കാർക്ക് തങ്ങൾ വെള്ളക്കാരെപ്പോലെതന്നെ സമർത്ഥരും നിയമം അനുസരിക്കുന്നവരും വൃത്തിയുള്ളവരും ആണെന്നു തെളിയിക്കാനാകുമെന്നും നിങ്ങൾ ചിന്തിക്കുന്നുണ്ടാകും. വാസ്തവത്തിൽ, അതിനു വിരുദ്ധമായാണ് സംഭവിച്ചത് - കാലംചെന്നപ്പോൾ ഈ മുൻവിധികൾ കൂടുതൽ കൂടുതൽ ഉറച്ചുപോയി. മെച്ചപ്പെട്ട എല്ലാ ജോലികളും വെള്ളക്കാർ കൈവശപ്പെടുത്തിയി രുന്നതിനാൽ, കറുത്തവർ യഥാർത്ഥത്തിൽ മികവുകുറഞ്ഞവരാണെന്നു വിശ്വസിക്കുന്നതു എളുപ്പമായിത്തീർന്നു. 'നോക്കൂ,' ശരാശരി പൗരനായ വെള്ളക്കാരൻ പറഞ്ഞു, 'തലമുറകളായി കറുത്തവർ സ്വതന്ത്രരാണ്, എന്നിട്ടും കറുത്ത പ്രൊഫസർമാരും വക്കീലന്മാരും ഡോക്ടർമാരും ബാങ്ക് ടെല്ലർമാർ പോലും ഇല്ല. കറുത്തവർ ബുദ്ധികുറഞ്ഞവരും കഠിനാദ്ധ്വാനം ചെയ്യാത്തവരും ആണെന്നതിനുള്ള തെളിവല്ലേ അത്?' ഈ വിഷമവൃത്തത്തിൽ അകപ്പെട്ട കറുത്തവർ വെള്ളക്കോളർ ജോലികൾക്കായി നിയമിക്കപ്പെട്ടില്ല, കാരണം അവർ

ബുദ്ധിയില്ലാത്തവരാണെന്നു കാണപ്പെട്ടു, അവരുടെ അപകർഷത്തിന്റെ തെളിവ് വെള്ളക്കോളർ ജോലി വഹിക്കുന്ന കറുത്തവരുടെ അഭാവമാണ്.




വിഷമവൃത്തം അവിടെ അവസാനിച്ചില്ല. കറുത്തവർക്കെതിരായ ആക്ഷേപം ശക്തമായതോടുകൂടി, അവ വംശീയ ക്രമം പരിരക്ഷിക്കുന്ന തിനു ഉദ്ദേശിക്കപ്പെട്ടിട്ടുള്ള 'ജിം കോ' നിയമങ്ങളും രീതികളുമായി പരിവർത്തനം ചെയ്യപ്പെട്ടു. തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നതിനും വെള്ളക്കാരുടെ സ്കൂളിൽ പഠിക്കുന്നതിനും വെള്ളക്കാരുടെ കടകളിൽ നിന്നു വാങ്ങുന്നതിനും വെള്ളക്കാരുടെ റസ്റ്റോറന്റുകളിൽ ഭക്ഷണം കഴിക്കുന്നതിനും കറുത്തവർഗക്കാർക്കു വിലക്കുണ്ടായി. കറുത്തവർ തെമ്മാടികളും അലസരും പകയുള്ളവരും ആയതിനാൽ അവരിൽ നിന്നു വെള്ളക്കാരെ സംരക്ഷിക്കുന്നതിനാണ് ഈ നിയമം എന്നതായിരുന്നു ന്യായം. കറുത്തവർ ഉറങ്ങുന്ന അതേ ഹോട്ടലിൽ ഉറങ്ങാനും അവർ ഭക്ഷണം കഴിക്കുന്ന അതേ ഹോട്ടലിൽ ഭക്ഷണം കഴിക്കാനും വെള്ളക്കാർ ആഗ ഹിച്ചില്ല, രോഗങ്ങളെ കുറിച്ചുള്ള ഭീതിയായിരുന്നു. കറുത്ത കുട്ടികൾ പഠിക്കുന്ന അതേ സ്കൂളിൽ തങ്ങളുടെ കുട്ടികൾ പഠിക്കാൻ അവർ ആഗ്രഹിച്ചില്ല, ക്രൂരതയെയും അക്രമത്തെയും തെറ്റായ സ്വാധീനങ്ങളെയും കുറിച്ചുള്ള ഭീതിയായിരുന്നു. കറുത്തവർ തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യുന്നതു അവർ ഇഷ്ടപ്പെട്ടില്ല, കാരണം കറുത്തവർ വിവരമില്ലാത്തവരും അധാർമികരുമാണ്. കറുത്തവർ വിദ്യാഭ്യാസം കുറവുള്ളവർ തന്നെയാണ്, വിവിധ രോഗങ്ങൾ അവർക്കിടയിലാണ് കൂടുതലായുള്ളത്, അവരുടെ അകമനിരക്ക് വളരെക്കൂടുതലാണ് എന്നൊക്കെ 'തെളിയിച്ച' ശാസ്ത്രീയ പഠനങ്ങൾ അത്തരം ഭയപ്പാടുകൾക്ക് അടിവരയിട്ടു. ഈ 'വസ്തുതകൾ' കറുത്തവരോടു കാണിച്ച് വിവേചനം കാരണം സംഭവിച്ചവയാണെന്നതു ഈ പഠനങ്ങൾ അവഗണിച്ചു.

ഇരുപതാം നൂറ്റാണ്ടിന്റെ പകുതി ആയപ്പോളേക്കും, പഴയ കോൺ ഫെഡെറേറ്റ് സംസ്ഥാനങ്ങളിൽ ഒറ്റപ്പെടുത്തൽ (സൈഗിഗേഷൻ) ഒരു പക്ഷേ പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിലേതിനെക്കാൾ വഷളായ അവസ്ഥയിലായിരുന്നു. 1958-ൽ യൂണിവേഴ്സിറ്റി ഓഫ് മിസ്സിസിപ്പിയിൽ

അപേക്ഷിച്ച കറുത്തവർഗക്കാരനായ ഒരു വിദ്യാർത്ഥി, ക്രെന്നൻ കിങ്, ബലമായി മാനസികാരോഗ്യ കേന്ദ്രത്തിൽ അടയ്ക്കപ്പെട്ടു. യൂണിവേഴ്സിറ്റി ഓഫ് മിസ്സിസിപ്പിയിൽ തനിക്കു പ്രവേശനം ലഭിക്കുമെന്നു കരുതുന്ന ഒരു കറുത്തവർഗക്കാരൻ നിശ്ചയമായും ഭ്രാന്തനായിരിക്കുമെന്നു പ്രധാന ജഡ്ജി അഭിപ്രായപ്പെട്ടു.

അമേരിക്കയിലെ ദക്ഷിണഭാഗത്തുള്ളവർക്ക് (ഉത്തരഭാഗത്തുള്ളവരിൽ അനേകർക്ക്) കറുത്തവരായ പുരുഷന്മാരും വെളുത്തവരായ സ്ത്രീകളും തമ്മിലുള്ള ലൈംഗികബന്ധവും വിവാഹവും ചിന്തിക്കാൻപോലും കഴിയാത്ത കാര്യങ്ങളായിരുന്നു. വംശങ്ങൾ തമ്മിലുള്ള ഇണചേരൽ ഏറ്റവും നിഷിദ്ധമായ കാര്യങ്ങളിലൊന്നായിരുന്നു. അതിനെ ലംഘിക്കുന്നത്, അതല്ലെങ്കിൽ ലംഘിച്ചുവെന്ന സംശയം, മർദ്ദനത്തിന്റെ രൂപത്തിൽ ഉടൻതന്നെ ശിക്ഷിക്കപ്പെടേണ്ടതാണെന്ന കാഴ്ചപ്പാടുണ്ടായിരുന്നു. വെള്ളക്കാരുടെ മേധാവിത്വ വംശസംഘടനയായ കു ക്ലക്സ് ക്ലാൻ അത്തരം അനേകം കൊലപാതകങ്ങൾക്കു മുൻകൈയ്യെടുത്തു. ശുദ്ധിനിയമങ്ങ ളുടെ കാര്യത്തിൽ ഹിന്ദു ബ്രാഹ്മണർ അവരിൽ നിന്നു പഠിക്കേണ്ടതായ അനേകം കാര്യങ്ങളുണ്ടായിരുന്നു.

കാലം കടന്നപ്പോൾ, വംശീയവെറി കൂടുതൽ കൂടുതൽ സാംസ്കാരിക മേഖലകളിലേക്കു വ്യാപിച്ചു. അമേരിക്ക യുടെ കലാസ്വാദന സംസ്കാരം കെട്ടിപ്പടുത്തിരിക്കുന്നതു വെളുത്തവരുടെ സൗന്ദര്യ മാനദണ്ഡങ്ങളെ അധിഷ്ഠിതമാക്കിയാണ്. വെളുത്ത വർഗക്കാരുടെ ശരീരസവിശേഷതകൾ - ഉദാഹരണമായി, വെളുത്ത തൊലി, ചെമ്പിച്ചതും നേരെ യുള്ളതുമായ മുടി, അല്പം ഉയർന്ന മൂക്ക് - സൗന്ദര്യമുള്ളതായി കണക്കാക്കപ്പെട്ടു. സാധാരണഗതിയിൽ കറുത്തവർഗക്കാരുടെ സവിശേഷതകളായ ഇരുണ്ട തൊലി, കറുത്തതും കട്ടികൂടിയതുമായ ചുരുളൻമുടി, പരന്ന മൂക്ക് എന്നിവ വൃത്തികെട്ടതായി കണക്കാക്കപ്പെട്ടു. അത്തരം മുൻവിധികൾ ആ സങ്കല്പിത തട്ടുവ്യത്യാസത്തെ മനുഷ്യരുടെ ബോധമണ്ഡലത്തിന്റെ ഏറെ ആഴമുള്ള തലത്തിൽ കോറിയിടുകയുണ്ടായി.

അത്തരം വിഷമവൃത്തങ്ങൾ നൂറ്റാണ്ടുകളോളവും സഹസാബ്ദങ്ങളോളവും തുടർന്നുപോകുവാനും, അങ്ങനെ യാദൃച്ഛികമായ ഒരു ചരിത്ര സംഭവത്തിൽ നിന്നുയരുന്ന സങ്കല്പിതമായ ഒരു തട്ടുവ്യത്യാസത്തെ നിലനിർത്തുവാനും കഴിയും. അന്യായമായ വിവേചനം പലപ്പോളും കാലം ചെല്ലുമ്പോൾ കൂടുതൽ നന്നാകുകയല്ലാതെ കൂടുതൽ വഷളാകുന്നു. പണം വന്നു പണത്തോടു ചേരുന്നു, ദാരിദ്യം വന്നു ദാരിദ്യത്തോടു ചേരുന്നു. വിദ്യാഭ്യാസം വിദ്യാഭ്യാസത്തോടു വന്നുചേരുന്നു, അജ്ഞത അജ്ഞതയോടു ഒത്തുചേരുന്നു. ചരിത്രം ഒരിക്കൽ ഇരകളാക്കിയവർ വീണ്ടും ഇരയാക്കപ്പെടുവാനാണ് സാദ്ധ്യത. ചരിത്രം പദവികൾ നല്കിയവർ കൂടുതൽ പദവികളിലേക്ക് വീണ്ടും ഉയർത്തപ്പെടാൻ സാദ്ധ്യതയാണ്.

മിക്ക സാമൂഹ്യ-രാഷ്ട്രീയ തട്ടുവ്യത്യാസങ്ങളും യുക്തിപരമോ ജീവ ശാസ്ത്രപരമോ ആയ അടിസ്ഥാനം ഇല്ലാത്തവയാണ്. എന്നാൽ യാദൃച്ഛികമായ സംഭവവികാസങ്ങൾ മിത്തുകളുടെ പിന്തുണയോടെ അത്തരം വിവേചനങ്ങളെ നിലനിർത്തുന്നു. ചരിത്രം പഠിക്കേണ്ടതിന്റെ ഒരു നല്ല കാരണം അതാണ്. കറുത്തവരും വെളുത്തവരും അതല്ലെങ്കിൽ ബ്രാഹ്മണരും ശൂദ്രരും എന്ന വിഭജനം ജീവശാസ്ത്രപരമായ വസ്തുതകളിൽ അടിസ്ഥാനപ്പെട്ടിരുന്നുവെങ്കിൽ - അതായത്, ബ്രാഹ്മണർക്ക് ശൂദ്രരെക്കാൾ മെച്ചപ്പെട്ട തലച്ചോറുണ്ടായിരുന്നുവെങ്കിൽ - മനുഷ്യസമൂഹത്തെ മനസ്സിലാക്കുന്നതിനു ജീവശാസ്ത്രം മതിയാകുമായിരുന്നു. വ്യത്യസ്ത സംഘങ്ങളായ ഹോമോ

സാപിയൻസ് തമ്മിലുള്ള വ്യത്യസ്തതകൾ വാസ്തവത്തിൽ അവഗണനീയമായതിനാൽ മനുഷ്യസമൂഹത്തിന്റെയോ അമേരിക്കയിലെ വംശീയസംവിധാനത്തിന്റെയോ ഉള്ളുകള്ളികളെ വിശദീകരിക്കുന്നതിനു ജീവശാസ്ത്രം മതിയാകുന്നതല്ല. സങ്കല്പസൃഷ്ടികളെ ക്രൂരവും തീർത്തും യഥാർത്ഥവുമായ സാമൂഹ്യ ഘടനകളാക്കി മാറ്റിയ സംഭവങ്ങളെയും സാഹചര്യങ്ങളെയും അധികാരബന്ധങ്ങളെയും മനസ്സിലാക്കിക്കൊണ്ടു മാത്രമേ, അത്തരം പ്രതിഭാസങ്ങളെ മനസ്സിലാക്കാൻ കഴിയുകയുള്ളു.

## അവളും അവനും

വ്യത്യസ്ത സമൂഹങ്ങൾ വ്യത്യസ്തതരം സങ്കല്പിത തട്ടുവ്യത്യാസങ്ങൾ കൈക്കൊള്ളുന്നു. വംശം ആധുനിക അമേരിക്കക്കാർക്ക് വളരെ പ്രധാനപ്പെട്ടതാണ്, എന്നാൽ മദ്ധ്യകാല മുസ്ലീങ്ങൾക്ക് താരതമ്യേന അപ്രധാനമാണ്. ജാതി മദ്ധ്യകാല ഇന്ത്യയിൽ ജീവിതത്തിലും മരണത്തിലും കനത്ത സ്വാധീനമുള്ളതായിരുന്നു, ആധുനിക യൂറോപ്പിൽ അതു നിലനില്ക്കുന്നതേയില്ല. ഒരു തട്ടുവ്യത്യാസം, എന്നാൽ, അറിയപ്പെടുന്ന എല്ലാ മനുഷ്യസമൂഹങ്ങളിലും പ്രധാനപ്പെട്ടതായിരുന്നു - ലിംഗവ്യത്യാസം കൊണ്ടുള്ള വിവേചനം, എല്ലായിടത്തുമുള്ള ആളുകൾ പുരുഷന്മാരും സ്ത്രീകളും എന്നു വേർതിരിക്കപ്പെട്ടിരുന്നു. ഏതാണ്ട് എല്ലായിടത്തും പുരുഷന്മാർ മേൽക്കൈ നേടി, കുറഞ്ഞപക്ഷം കാർഷിക വിപ്ലവത്തിനുശേഷം.

ചില ആദ്യകാല ചൈനീസ് ലിഖിതങ്ങൾ (1200 ബിസിയിലേത്) പ്രവചന അസ്ഥികളാണ്, ഭാവിയെ മുൻകൂട്ടി കാണാൻ ഉപയോഗപ്പെടുത്തിയവ. അതിലൊന്നിൽ ഈ ചോദ്യം കൊത്തിയിരുന്നു: 'ഹാവോ വനിതയുടെ ഗർഭം ഭാഗ്യമുള്ളതാണോ?' അതിനു മറുപടിയായി ഇങ്ങനെ എഴുതിയിരുന്നു: 'കുട്ടി ഒരു ഡിങ് ദിനത്തിൽ ജനിക്കുകയാണെങ്കിൽ, ഭാഗ്യമാണ്; ഗെങ് ദിനത്തിലാണെങ്കിൽ വളരെയേറെ ഭാഗ്യം.' എന്നാൽ ഹാവോ വനിത പ്രസവിച്ചത് ജിയായിൻ ദിനത്തിലാണ്. ആ ലിഖിതം ഇങ്ങനെ മൂകത നിറഞ്ഞ ഒരു നിരീക്ഷണത്തിലാണ് അവസാനിക്കുന്നത്: 'മൂന്നാഴ്ചകൾക്കും ഒരു ദിവസത്തിനും ശേഷം, ജിയായിൻ ദിവസത്തിൽ, കുട്ടി പിറന്നു. നിർഭാഗ്യമാണ്. അതൊരു പെൺകുട്ടിയായിരുന്നു.' 3000-ലേറെ വർഷങ്ങൾക്കു ശേഷം, കമ്യൂണിസ്റ്റു ചൈന 'ഒറ്റക്കുട്ടി' നയം അംഗീകരിച്ചപ്പോൾ, ഒരു പെൺകുട്ടിയുടെ ജനനത്തെ ഒരു നിർഭാഗ്യമായി പല കുടുംബങ്ങളും കണക്കാക്കി. ഒരു ആൺകുട്ടിക്കു വേണ്ടി ശ്രമിച്ചുനോക്കുന്നതിനു പെൺകുഞ്ഞുങ്ങൾ ജനിച്ചയുടനെ പലപ്പോളും മാതാപിതാക്കൾ അതിനെ ഉപേക്ഷിക്കുകയോ കൊല്ലുകയോ ചെയ്തു.

അനേകം സമൂഹങ്ങളിൽ സ്ത്രീകൾ പുരുഷന്മാരുടെ (മിക്കപ്പോളും തങ്ങളുടെ പിതാവിന്റെ, ഭർത്താവിന്റെ, അല്ലെങ്കിലും സഹോദരന്റെ സ്വത്തു മാത്രമായിരുന്നു. അനേകം നിയമസംവിധാനങ്ങളിൽ, ബലാല്ക്കാരം സ്വത്തവകാശലംഘനമായി കണക്കാക്കപ്പെട്ടു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ഇര ബലാല്ക്കാരം ചെയ്യപ്പെട്ട സ്ത്രീ ആയിരുന്നില്ല. പിന്നെയോ അവളുടെ ഉടമസ്ഥനായ പുരുഷനായിരുന്നു. അത്തരുണത്തിൽ, നിയമപരമായ പരിഹാരം ഉടമസ്ഥാവകാശത്തിന്റെ കൈമാറ്റ മായിരുന്നു. ബലാല്ക്കാരം ചെയ്തവൻ ഒരു മണവാട്ടിപ്പണം ആ സ്ത്രീയുടെ പിതാവിനോ സഹോദരനോ നല്കണമായിരുന്നു, അപ്പോൾ അവൾ ബലാല്ക്കാരം ചെയ്തവന്റെ സ്വത്തായിത്തീരുന്നു. 'കന്യകയായ ഒരുയുവതിയ ഒരുത്തൻ കണ്ടു അവളെ പിടിച്ചു അവളോടുകൂടെ ശയിക്കയും അവരെ കണ്ടുപിടിക്കയും ചെയ്താൽ അവളോടുകൂടെ ശയിച്ച

പുരുഷൻ യുവതിയുടെ അപ്പന്നു അമ്പതു വെള്ളിക്കാശു കൊടുക്കേണം; അവൾ അവന്റെ ഭാര്യയാകയും വേണം,' എന്നു വേദപുസ്തകത്തിൽ കല്പിക്കുന്നു. (നിയമാവർത്തനം, 22: 28-29) പുരാതനരായ എബ്രായർ അതൊരു ന്യായയുക്തമായ സംവിധാനമാണെന്നു കണക്കാക്കി.

ഏതെങ്കിലും ഒരു പുരുഷനു സ്വന്തമല്ലാത്ത ഒരു സ്ത്രീയെ ബലാല്ക്കാരം ചെയ്യുന്നതു ഒരു കുറ്റമായി കണക്കാക്കിയതേയില്ല, തിരക്കുള്ള തെരുവിൽ കളഞ്ഞുകിട്ടുന്ന നാണയം എടുക്കുന്നത് ഗൗരവം മാത്രമാണ് അതിനു നല്കിയത്. ഒരു പുരുഷൻ തന്റെ ഭാര്യയെ ബലാല്ക്കാരം ചെയ്തതെങ്കിൽ അയാൾ കുറ്റമൊന്നും ചെയ്തില്ല. വാസ്തവത്തിൽ, ഒരു ഭർത്താവ് തന്റെ ഭാര്യയെ ബലാല്ക്കാരം ചെയ്തുവെന്ന ആശയംതന്നെ നിലനില്ക്കുന്നതല്ല. ഭാര്യയുടെ ലൈംഗികതയുടെ പൂർണ നിയന്ത്രണം ലഭിക്കുക എന്നതാണ് ഭർത്താവായിരിക്കുക എന്നതുകൊണ്ടു ഉദ്ദേശിക്കുന്നത്. ഒരു മനുഷ്യൻ തന്റെ പേഴ്സസ് കട്ടെടുത്തു എന്നു പറയുന്നതു പോലെതന്നെ യുക്തിഹീനമാണ് ഒരു ഭർത്താവ് തന്റെ ഭാര്യയെ ബലാല്ക്കാരം ചെയ്തുവെന്നു പറയുന്നത്. പശ്ചിമേഷ്യയിൽ മാത്രമായിരുന്നില്ല അത്തരം ചിന്താഗതി നിലനിന്നിരുന്നത്. 2006-ലും, തന്റെ ഭാര്യയെ ബലാ ല്ക്കാരം ചെയ്തുവെന്ന കുറ്റത്തിന് ഒരു ഭർത്താവിനു ശിക്ഷനല്കാൻ കഴിയാത്ത 53 രാജ്യങ്ങൾ ഉണ്ടായിരുന്നു. ജർമനിയിൽ പോലും, വൈവാ ഹിക ബലാല്ക്കാരം എന്ന ഒരു നിയമവിഭാഗം സൃഷ്ടിക്കുന്നതിനു വേണ്ടി 1997-ൽ മാത്രമാണ് ബലാല്ക്കാര നിയമങ്ങളിൽ ഭേദഗതി വരുത്തിയത്.

പുരുഷനും സ്ത്രീയും തമ്മിലുള്ള വിഭജനം സങ്കല്പത്തിന്റെ മാത്രം സൃഷ്ടിയാണോ, ഇന്ത്യയിലെ ജാതിവ്യവസ്ഥയും അമേരിക്കയിലെ വംശ വ്യവസ്ഥയും ആയിരുന്നതുപോലെ, അതോ ആഴത്തിൽ ജീവശാസ് പരമായ വേരുകളുള്ള ഒരു സ്വാഭാവിക വിഭജനമാണോ? അതൊരു സ്വാഭാവിക വിഭജനമാണെങ്കിൽ, സ്ത്രീകളെക്കാൾ കൂടുതലായി പുരുഷന്മാർക്കു നല്കുന്ന മുൻഗണനയ്ക്കും കരുതലിനും ജീവശാസ്ത്രപരമായ വിശദീകരണങ്ങൾ ഉണ്ടോ?

പുരുഷന്മാർക്കും സ്ത്രീകൾക്കും ഇടയിൽ നിലനില്ക്കുന്ന സംസ്കാ രികവും നിയമപരവും രാഷ്ട്രീയവുമായ വിവേചനങ്ങളിൽ ചിലത് ജീവശാസ്ത്രപ ര മായി വ്യക്ത മാകുന്ന ചില ലിംഗ വ്യത്യാസത്തിന്റെ പ്രതിഫലനമാണ്. ഗർഭം വഹിക്കുന്നതും പ്രസവിക്കുന്നതും എല്ലാ പോളും സ്ത്രീകളുടെ ജോലിയായിരുന്നു, കാരണം പുരുഷന്മാർക്ക് ഗർഭപാത്രമില്ല. എങ്കിലും സാർവത്രികമായ ഈ വസ്തുതയെ ചുറ്റിപ്പറ്റി എല്ലാ സമൂഹങ്ങളും സാംസ്കാരിക ആശയങ്ങളുടെയും രീതികളുടെയും നിരകൾ കൂട്ടിച്ചേർക്കുകയുണ്ടായി, അവയ്ക്ക് ജീവശാസ്ത്രപരമായി യാതൊരു പ്രാധാന്യവും ഇല്ലെങ്കിലും. പുരുഷത്വവും സ്ത്രൈണതയും സംബന്ധിക്കുന്ന സവിശേഷതകളുടെ ഒരു കൂട്ടം തന്നെ സമൂഹങ്ങൾ തയാറാക്കിയിട്ടുണ്ട്, അവയിൽ മിക്കതിനും ജീവശാസ്ത്രപരമായി ഉറപ്പുള്ള ഒരു അടിസ്ഥാനം ഇല്ല.

ഉദാഹരണമായി, ബിസി അഞ്ചാം നൂറ്റാണ്ടിലെ ജനാധിപത്യ ഏഥൻ സിൽ, ഗർഭപാത്രമുള്ള ഒരു വ്യക്തിക്ക് നിയമപരമായി സ്വതന്ത്രമായ ഒരു അസ്തിത്വമില്ലായിരുന്നു, ജനകീയ സഭകളിൽ പങ്കെടുക്കുന്നതിനും ന്യായം വിധിക്കുന്നതിനും നിരോധനമുണ്ടായിരുന്നു. ഏതാനും അപവാദങ്ങൾ ഒഴിച്ചാൽ, നല്ല വിദ്യാഭ്യാസത്തിന്റെ നേട്ടം ലഭിക്കുന്നതിനും കച്ച വടം ചെയ്യുന്നതിനും തത്വചിന്താപരമായ സംവാദങ്ങളിൽ ഏർപ്പെടുന്ന തിനും അത്തരമൊരു വ്യക്തിക്കു കഴിയുമായിരുന്നില്ല. ഏഥൻസിലെ രാഷ്ട്രീയ നേതാക്കന്മാരിലും

തത്വജ്ഞാനികളിലും പ്രഭാഷകരിലും കലാകാരന്മാരിലും കച്ചവടക്കാരിലും ആർക്കുംതന്നെ ഗർഭപാത്രം ഉണ്ടായിരുന്നില്ല. ഒരു ഗർഭപാത്രമുള്ളത്, ജീവശാസ്ത്രപരമായി, അത്തരം പ്രവൃത്തികളിൽ ഏർപ്പെടുന്നതിനു ഒരു വ്യക്തിയെ അയോഗ്യമാക്കുന്നുണ്ടോ? അഥനക്കാർ അങ്ങനെയാണ് കരുതിയത്. ആധുനിക അഥ നക്കാർ അതിനോടു യോജിക്കുന്നില്ല. വർത്തമാനകാല ഏഥൻസിൽ, സ്ത്രീകൾ വേട്ടു ചെയ്യുകയും പൊതു സ്ഥാനങ്ങൾ വഹിക്കുകയും പ്രസംഗിക്കുകയും ആഭരണങ്ങളും കെട്ടിടങ്ങളും സോഫ്ട്വെയറും രൂപ കല്പന ചെയ്യുകയും യൂണിവേഴ്സിറ്റികളിൽ പഠിക്കുകയും ചെയ്യുന്നു. പുരുഷന്മാർക്കു കഴിയുന്നതു പോലെ അത്തരം കാര്യങ്ങളിൽ വിജയകര മായി ഏർപ്പെടുന്നതിന് അവരുടെ ഗർഭപാത്രങ്ങൾ അവർക്കു വിഘാത മായില്ല. വാസ്തവമാണ്, രാഷ്ട്രീയത്തിലും കച്ചവടത്തിലും അവർക്ക് മതിയായ പ്രാതിനിധ്യമില്ല. ഗ്രീസിന്റെ പാർലമെന്റിൽ 12 ശതമാനം അംഗങ്ങൾ മാത്രമാണ് സ്ത്രീകൾ. എന്നാൽ രാഷ്ട്രീയത്തിൽ അവരുടെ പങ്കാളിത്തത്തിനു നിയമപരമായ പ്രതിബന്ധങ്ങളൊന്നും ഇല്ല. പൊതു സ്ഥാനം ഒരു സ്ത്രീ വഹിക്കുന്നതു വളരെ സാധാരണമായ കാര്യമാണെന്നു മിക്ക ആധുനിക ഗ്രീക്കുകാരും ചിന്തിക്കുന്നു.

ഒരു പുരുഷനായാൽ സ്ത്രീകളോടു ലൈംഗികാകർഷണമുണ്ടാകു മെന്നും എതിർലിംഗക്കാരോടു മാത്രം ഇണചേരുന്നുവെന്നും മിക്ക ആധുനിക ഗ്രീക്കുകാരും ചിന്തിക്കുന്നുണ്ട്. അതൊരു സാംസ്കാരിക മുൻവിധി അല്ല, ജീവശാസ്ത്രപരമായ ഒരു വാസ്തവം ആണ് എന്നു അവർ കാണുന്നു. എതിർലിംഗത്തിൽപ്പെട്ട രണ്ട് ആളുകൾ തമ്മിൽ ഇണചേരുന്നതു സ്വാഭാവികം, സമാനലിംഗത്തിൽപ്പെട്ട രണ്ട് ആളുകൾ തമ്മിൽ ഇണചേരുന്നത് അസ്വാഭാവികം എന്നു അവർ കാണുന്നു. എന്നാൽ, വാസ്തവത്തിൽ, പുരുഷന്മാർ പരസ്പരം ലൈംഗികമായി ആകർഷിക്കപ്പെട്ടാൽ അമ്മയായ പ്രകൃതി അതിൽ തെറ്റുകാണുന്നില്ല. സംസ്കാരങ്ങളിൽ ആഴത്തിൽ അസ്തിത്വമുള്ള മനുഷ്യസ്ത്രീയായ അമ്മ മാത്രമാണ് തന്റെ മകൻ അയൽവക്കത്തെ ആൺകുട്ടിയുടെ പുറകേ നടക്കുന്നതിൽ പരിഭ്രാന്ത യാകുന്നത്. അമ്മമാരുടെ കലിതുള്ളൽ ജീവശാസ്ത്രപരമായി സാംഗത്യ മുള്ളതല്ല. ഗണ്യമായ സംഖ്യയിൽ മനുഷ്യസംസ്കാരങ്ങൾ സ്വവർഗ ബന്ധങ്ങളെ അംഗീകരിക്കുന്നുവെന്നു മാത്രമല്ല അവ സാമൂഹികമായി പ്രയോജനകരമാണെന്നു കാണുകയും ചെയ്യുന്നു. പുരാതന ഈജിപ് അതിനു നല്ലൊരു ഉദാഹരണമാണ്. തന്റെ മകൻ അക്കിലസിന് പാട്രോ ക്ലസുമായുള്ള ബന്ധത്തിൽ തീറ്റിസിനു എന്തെങ്കിലും എതിർപ്പുള്ളതായി ഇലിയഡ് പരാമർശിക്കുന്നില്ല. മാസിഡോണിയയിലെ ഒളിമ്പ്യസ് രാജ്ഞി പുരാതന ലോകത്തിലെ ഏറ്റവും ദേഷ്യക്കാരിയും ശക്തമായ സ്ത്രീ ആയിരുന്നു. അവർ തന്റെ ഭർത്താവായ ഫിലിപ് രാജാവിനെ കൊല്ലിക്കുക പോലുമുണ്ടായി. എന്നാൽ അവരുടെ മകൻ മഹാനായ അലക്സാണ്ടർ തന്റെ സ്നേഹിതൻ ഹെഫിയണിനെ വിരുന്നിനായി ഭവനത്തിലേക്കു കൂട്ടിക്കൊണ്ടു വന്നപ്പോൾ അവർ കലിതുള്ളിയില്ല.

ജീവശാസ്ത്രപരമായി നിർണയിക്കപ്പെട്ട കാര്യങ്ങളിൽ നിന്നു ജീവ ശാസ്ത്രപരമായ മിത്തുകളാൽ ആളുകൾ ന്യായീകരിക്കുന്നതു മാത്രമായി കാണപ്പെടുന്ന കാര്യങ്ങളെ നമുക്ക് എങ്ങനെ വേർതിരിക്കാൻ കഴിയും? അതിനു സഹായിക്കുന്ന നല്ല ഒരു വ്യവസ്ഥയാണ് 'ജീവശാസ്ത്രം പാ പമാക്കുന്നു, സംസ്കാരം നിഷേധിക്കുന്നു' എന്നത്. വളരെ വിശാലമായ സാദ്ധ്യതകളെ സഹിക്കാനും അംഗീകരിക്കാനും ജീവശാസ്ത്രം തയാ റാണ്. ചില സാദ്ധ്യതകൾ യാഥാർത്ഥ്യമാക്കാനും മറ്റു ചിലത് നിഷേധിക്കാനും ആളുകളെ പ്രേരിപ്പിക്കുന്നതും നിർബന്ധിക്കുന്നതും സംസ്കാര മാണ്. കുട്ടികളുണ്ടാകാൻ സ്ത്രീകൾക്ക് ജീവശാസ്ത്രം പ്രാപ്തി നല്കുന്നു - ഈ സാദ്ധ്യത യാഥാർത്ഥ്യമാക്കാൻ ചില

സംസ്കാരങ്ങൾ സ്ത്രീ കളെ പരിപ്പിക്കുന്നു. പരസ്പരം ഇണചേരാൻ പുരുഷന്മാരെ ജീവ ശാസ്ത്രം പ്രാപ്തമാക്കുന്നു - ഈ സാദ്ധ്യത യാഥാർത്ഥ്യമാക്കുന്നതിനെ ചില സംസ്കാരങ്ങൾ നിഷേധിക്കുന്നു.

അസ്വാഭാവികമായതിനെ മാത്രമാണ് നിഷേധിക്കുന്നതെന്നു സംസ്ക്കാരം വാദിക്കുന്നു. എന്നാൽ ജീവശാസ്ത്രപരമായ ഒരു കാഴ്ചപ്പാ ടിൽ, യാതൊന്നും അസ്വാഭാവികമല്ല. തീർത്തും അസ്വാഭാവികമായ ഒരു പെരുമാറ്റം, പ്രകൃതിനിയമങ്ങൾക്ക് എതിരായ ഒരു പെരുമാറ്റം, നില നില്ക്കാൻ കഴിയുന്നതല്ലതന്നെ. അപ്പോൾ അതിനു നിരോധനത്തിന്റെ യോ നിഷേധത്തിന്റെയോ ആവശ്യമുണ്ടാകുന്നില്ല. ഒരു സംസ്കാരവും പ്രകാശസംശ്ലേഷണം ചെയ്യുന്നതിൽ നിന്നു പുരുഷന്മാരെയോ പ്രകാശത്തെക്കാൾ വേഗത്തിൽ ഓടുന്നതിൽ നിന്നു സ്ത്രീകളെയോ പരസ്പരം ആകർഷിക്കുന്നതിൽ നിന്നു ഋണോർജമുള്ള ഇലക്ട്രോണുകളെയോ നിഷേധിക്കാൻ മിനക്കെട്ടിട്ടില്ല.

സത്യത്തിൽ, ‘സ്വാഭാവികം’, ‘അസ്വാഭാവികം’ എന്നിങ്ങനെയുള്ള ആശയങ്ങൾ ജീവശാസ്ത്രത്തിൽ നിന്നു കൈക്കൊള്ളപ്പെട്ടവയല്ല, മറിച്ചു ക്രിസ്തീയ ദൈവശാസ്ത്രത്തിൽ നിന്നു കൈക്കൊള്ളപ്പെട്ടവയാണ്. ‘സ്വാഭാവികം’ എന്നതിന്റെ ദൈവശാസ്ത്രപരമായ അർത്ഥം ‘പ്രപഞ്ചത്തെ സൃഷ്ടിച്ച ദൈവത്തിന്റെ ഉദ്ദേശ്യങ്ങൾക്ക് അനുരൂപമായത്’ എന്നാണ്. ദൈവം മനുഷ്യശരീരം സൃഷ്ടിച്ചുവെന്നും ഒരു പ്രത്യേക ഉദ്ദേശ്യത്തി നായി ഓരോ അവയവവും സൃഷ്ടിച്ചുവെന്നും ക്രിസ്തീയ ദൈവശാസ്ത്ര കാരന്മാർ പറയുന്നു. ദൈവം ദർശിച്ച ഉദ്ദേശ്യത്തിനായി നമ്മുടെ അവ യവങ്ങളെ നാം ഉപയോഗപ്പെടുത്തുന്നുവെങ്കിൽ, അതു സ്വാഭാവികമായ ഒരു പ്രവർത്തനമാണ്. ദൈവം ഉദ്ദേശിച്ചതിൽ നിന്നു വ്യത്യസ്തമായി അതിനെ ഉപയോഗപ്പെടുത്തിയാൽ അതു അസ്വാഭാവികമാണ്. എന്നാൽ പരിണാമത്തിനു പ്രത്യേക ഉദ്ദേശ്യമില്ല. അവയവങ്ങൾ ഒരു ഉദ്ദേശ്യത്തോടെ ഉരുത്തിരിഞ്ഞവയല്ല. അവ ഉപയോഗപ്പെടുത്തുന്ന രീതി നിരന്തരം മാറിക്കൊണ്ടിരിക്കുന്നു. നൂറുകണക്കിനു മില്യൻ വർഷങ്ങൾക്കു മുമ്പു ആദ്യമായി പ്രത്യക്ഷപ്പെട്ടപ്പോൾ തന്റെ പൂർവരൂപി ചെയ്ത അതേ ധർമം തന്നെ നിർവഹിക്കുന്ന ഒരു അവയവവും മനുഷ്യശരീരത്തിൽ ഇല്ല. അവയവങ്ങൾ ഉരുത്തിരിയുന്നത് ഒരു പ്രത്യേക പ്രവൃത്തി ചെയ്യുന്നതിനാണ്. എന്നാൽ അവ നിലവിൽ വന്നുകഴിഞ്ഞാൽ അവയെ മറ്റുതരം ഉപയോഗങ്ങൾക്കും അനുയോജ്യമാക്കാൻ കഴിയുന്നതാണ്. ഉദാഹരണമായി, വായ പ്രത്യക്ഷപ്പെട്ടത് ആദ്യകാല ബഹുകോശ ജീവികൾക്ക് പോഷണം തങ്ങളുടെ ശരീരത്തിനുള്ളിലേക്കു കടത്തിവിടുന്നതിനു ഒരു മാർഗ്ഗം ആവശ്യമായിരുന്നതിനാലാണ്. നാം ഇന്നും വായ ആ ആവശ്യത്തിനു വേണ്ടി ഉപയോഗപ്പെടുത്തുന്നുണ്ട്. എന്നാൽ ഉമ്മ വയ്ക്കുന്ന തിനും സംസാരിക്കുന്നതിനും, റാംബോയെ പോലെ, ഹാൻഡ് ഗ്രനേഡു കളുടെ ആണി വലിച്ചുരുന്നതിനും വേണ്ടി കൂടി അവ ഉപയോഗപ്പെടുത്തുന്നുണ്ട്. 600 മില്യൻ വർഷങ്ങൾക്കു മുമ്പ് പുഴുക്കളായി നിലനിന്നിരുന്ന നമ്മുടെ പൂർവപിതാക്കൾ തങ്ങളുടെ വായകൊണ്ടു അത്തരം കാര്യങ്ങൾ ചെയ്തിരുന്നില്ല എന്നതുകൊണ്ടു മാത്രം ആ ഉപയോഗങ്ങൾ അസ്വാഭാവികം ആകുന്നുണ്ടോ?

അതുപോലെ, ചിറകുകൾ തങ്ങളുടെ എയറോഡൈനമിക് മഹത്വത്തോടെ പെട്ടെന്നു പ്രത്യക്ഷമായതല്ല. മറ്റു കർത്തവ്യങ്ങൾ നിർവഹിച്ചി രുന്ന അവയവങ്ങളിൽ നിന്നു വികസിതമായവയാണ്. ഒരു സിദ്ധാന്ത പ്രകാരം, പ്രാണികളുടെ ചിറകുകൾ ദശലക്ഷക്കണക്കിനു വർഷംമുമ്പ് പറക്കാൻ കഴിയാത്ത മൂട്ടകളുടെ ശരീരത്തിലെ മുഴകളിൽ നിന്നു പരിണാമം പ്രാപിച്ചവയാണ്. മുഴകളുള്ള മൂട്ടകൾക്ക് മുഴകൾ ഇല്ലാതിരുന്ന മൂട്ടകളെക്കാൾ

പ്രതലവിസ്തീർണം കൂടുതലുണ്ടായിരുന്നു. അതു കാരണം അവ കൂടുതൽ സൂര്യപ്രകാശം ആഗിരണം ചെയ്യുന്നതിനും അങ്ങനെ കൂടുതൽ ഊഷ്മളമായി നിലനില്ക്കുന്നതിനും പ്രാപ്തമായി. ക്രമേണയുള്ള പരിണാമ പ്രകിയയിൽ ആ സോളാർ ഹീറ്ററുകൾ കൂടു തൽ വലിപ്പമുള്ളവയായി വളർന്നു. ഏറ്റവുമധികം സൂര്യപ്രകാശം വലിച്ചെടുക്കുന്നതിനു സഹായകമായ ആ അവയവം - ധാരാളം ഉപരിതല വിസ്തീർണം, തുച്ഛമായ ഭാരം - മൂട്ടകൾ മറിയുകയും ചാടുകയും ചെയ്തപ്പോൾ അവയ്ക്ക്, യാദൃച്ഛികമായി, അല്പം പൊന്താൻ സഹായകമാകുകയും ചെയ്തു. വലിപ്പമേറിയ മുഴകൾ (തള്ളലുകൾ) ഉണ്ടായിരുന്നവർക്ക് കൂടുതൽ ദൂരം മറിയാനും ചാടാനും കഴിഞ്ഞു. ചില പ്രാണികൾ അവ ഉപയോഗപ്പെടുത്തി വായുവിലൂടെ ഒഴുകിനീങ്ങാനും തുടങ്ങി, അവിടെ നിന്നു പിന്നെ വായുവിലൂടെ പറക്കുന്നതിനു സഹായിക്കുന്ന തരത്തിലുള്ള ചിറകുകൾ ഉള്ള അവസ്ഥയിൽ എത്തിച്ചേരുക എന്നതു ചെറിയ ഒരു ചുവടായിരുന്നു. അടുത്ത തവണ ഒരു കൊതുകു നിങ്ങളുടെ ചെവിയിൽ മൂളിപ്പാട്ടു പാടുമ്പോൾ, അസ്വാഭാവിക പെരുമാറ്റത്തിനു അവളെ കുറ്റപ്പെടുത്തണം. അവൾ നല്ല പെരുമാറ്റം ഉള്ളവളും ദൈവം അവൾക്കു നല്കിയിട്ടുള്ളവയിൽ സംതൃപ്തിയും ആയിരുന്നുവെങ്കിൽ, അവൾ തന്റെ ചിറകുകൾ സോളാർ പാനലുകളായി മാത്രം ഉപയോഗപ്പെടുത്തിയേനെ.

അതേ തരത്തിലുള്ള ബഹുലമായ ഉത്തരവാദിത്തങ്ങൾ നമ്മുടെ ലൈംഗിക അവയവങ്ങൾക്കും ലൈംഗിക പെരുമാറ്റത്തിനും ബാധകമാ ണ്. ഇണചേരൽ ആദ്യമായി ഉരുത്തിരിഞ്ഞത് സന്താനോത്പാദനത്തിനു വേണ്ടിയാണ്. സാദ്ധ്യതയുള്ള പങ്കാളിയുടെ അനുയോജ്യത മനസ്സിലാക്കുന്നതിനുള്ള ഒരു മാർഗ്ഗമായിരുന്നു ആചാരമെന്നപോലെ അതിനു മുമ്പു നടന്നുവന്ന ചുറ്റിക്കളികൾ. എന്നാൽ ഇപ്പോൾ അനേകം മൃഗങ്ങൾ അവ രണ്ടും തങ്ങളുടെ തന്നെ കുഞ്ഞുപതിപ്പുകളെ സൃഷ്ടിക്കുന്നതുമായി ബന്ധമില്ലാത്ത തരം ബാഹുല്യമുള്ള സാമൂഹ്യ ഉദ്ദേശ്യങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നുണ്ട്. ഉദാഹരണമായി, ചിമ്പാൻസികൾ ഇണചേരൽ ഉപയോഗപ്പെടുത്തി രാഷ്ട്രീയ സഖ്യങ്ങൾ ഉറപ്പിക്കുകയും അടുപ്പം വളർത്തുകയും സംഘർഷങ്ങൾ ഇല്ലാതാക്കുകയും ചെയ്യുമായിരുന്നു. അതു അസ്വാഭാവികമാണോ?

## ലിംഗവും ലിംഗവ്യത്യാസവും

അങ്ങനെയെങ്കിൽ, സ്ത്രീകളുടെ സ്വാഭാവിക പ്രവൃത്തി പ്രസവ മാണെന്നോ സ്വവർഗലൈംഗികത അസ്വാഭാവികമാണെന്നോ വാദിക്കുന്നതിൽ കാര്യമൊന്നുമില്ല. പുരുഷത്വത്തെയും സ്ത്രൈണതയെയും നിർവചിക്കുന്ന മിക്ക നിയമങ്ങളും പെരുമാറ്റരീതികളും അവകാശങ്ങളും കടമകളും പ്രതിഫലിപ്പിക്കുന്നത് ജീവശാസ്ത്രപരമായ യാഥാർത്ഥ്യത്തെക്കാൾ മനുഷ്യരുടെ സങ്കല്പങ്ങളാണ്.

ജീവശാസ്ത്രപരമായി, മനുഷ്യർ ആണായും പെണ്ണായും വിഭജിക്കപ്പെട്ടിരിക്കുന്നു. ഒരു എക്സ് ക്രോമോസോമും ഒരു വൈ ക്രോമോസോമും ഉള്ളതാണ് ഒരു ആൺ ഹോമോ സാപിയൻസ്. രണ്ട് എക്സൈസ് ഉള്ളതാണ് ഒരു പെൺ ഹോമോ സാപിയൻസ്. എന്നാൽ ‘പുരുഷൻ’ എന്നതും ‘സ്ത്രീ’ എന്നതും സാമൂഹ്യമായ വിഭജനമാണ്, ജീവശാസ്ത്രപരമല്ല. മനുഷ്യ സമൂഹങ്ങളിൽ മഹാഭൂരിപക്ഷം അവസരങ്ങളിലും പുരുഷന്മാർ ആണുങ്ങളും സ്ത്രീകൾ പെണ്ണുങ്ങളുമായതിനാൽ, ആ സാമൂഹ്യ പദങ്ങൾക്ക്

ഏറെ അർത്ഥമാനങ്ങളുണ്ട്. ആ അർത്ഥമാനങ്ങൾക്ക് ജീവ ശാസ്ത്രപരമായ പദങ്ങളുമായുള്ള ബന്ധം, അങ്ങനെയൊരു ബന്ധം ഉണ്ടെങ്കിൽ, ദുർബലമാണ്.

എക്സ്സ് വൈ കാമോസോമുകളും വൃഷണങ്ങളും ധാരാളം ടെസ്റ്റോസ്റ്റെറോണും പോലെയുള്ള ജീവശാസ്ത്രപരമായ ഗുണങ്ങളുള്ള ഒരു സാപിയൻസ് അല്ല ഒരു പുരുഷൻ. മറിച്ച്, അവൻ തന്റെ സമൂഹത്തിന്റെ കല്പിത മനുഷ്യ ക്രമത്തിൽ ഒരു പ്രത്യേക സ്ഥാനത്തിനു അനുയോജ്യനാണ്. അവന്റെ സംസ്കാരത്തിലെ മിത്തുകൾ അവന് പ്രത്യേക മായ പൗരുഷ വേഷങ്ങൾ (രാഷ്ട്രീയത്തിൽ ഏർപ്പെടുക എന്നതു പോലെയുള്ളവ), അവകാശങ്ങൾ (വോട്ടു ചെയ്യുക എന്നിങ്ങനെ), ഉത്തരവാദിത്തങ്ങൾ (സൈനികസേവനം) എന്നിവ നല്കുന്നു. അതുപോലെ, രണ്ട് എക്സസ് ക്രോമോസോമുകളും ഒരു ഗർഭപാത്രവും ധാരാളം ഇസ്രജനും ഉള്ള ഒരു സാപിയൻസ് അല്ല ഒരു സ്ത്രീ. മറിച്ച് അവൾ ഒരു സങ്കല്പിത മനുഷ്യ ക്രമത്തിലെ ഒരു പെൺ അംഗമാണ്. അവളുടെ സമൂ ഹത്തിലെ മിത്തുകൾ അവൾക്ക് പ്രത്യേകമായ സ്ത്രൈണതവേഷങ്ങൾ (കുട്ടികളെ വളർത്തുക), അവകാശങ്ങൾ (അക്രമങ്ങൾക്കെതിരെ സംര ക്ഷണം), ഉത്തരവാദിത്തങ്ങൾ (ഭർത്താവിനെ അനുസരിക്കുക) എന്നിവ നല്കുന്നു. ജീവശാസ്ത്രത്തിൽ നിന്നു വ്യത്യസ്തമായി മിത്തുകൾ പുരുഷന്മാരുടെയും സ്ത്രീകളുടെയും വേഷങ്ങളും അവകാശങ്ങളും ഉത്തരവാദിത്വങ്ങളും നിർവചിക്കുന്നതിനാൽ, 'പൗരുഷത്വ'ത്തിന്റെയും 'തണത'യുടെയും അർത്ഥം ഒരു സമൂഹത്തിലേതിൽ നിന്നു വളരെയേറെ വ്യത്യസ്തമായിരിക്കും മറ്റൊന്നിൽ.

ആശയക്കുഴപ്പം ഇല്ലാതാക്കുന്നതിനായി പണ്ഡിതന്മാർ സാധാരണ യായി ജീവശാസ്ത്രപരമായ വിഭാഗമെന്ന നിലയിൽ 'ലിംഗം' (സെക്സസ്, ആൺ പെൺ) എന്നും സാംസ്കാരിക വിഭാഗമെന്ന നിലയിൽ 'ലിംഗ വ്യത്യാസം' (ജെൻഡർ) എന്നും വേർതിരിച്ചുകാണാറുണ്ട്. സെക്സ് ആണും പെണ്ണുമായുള്ള വിഭജനമാണ്. ആ വിഭജനത്തിന്റെ സവിശേഷത വസ്തുനിഷ്ഠമാണ്, ചരിത്രത്തിൽ ഉടനീളം അതു സ്ഥിരമായി നിലനിന്നു. ജെൻഡർ പുരുഷന്മാരും സ്ത്രീകളും തമ്മിലുള്ള വിഭജനമാണ്. (ചില സംസ്കാരങ്ങളിൽ വേറെയും വിഭാഗങ്ങളായി വിഭജനമുണ്ട്.) 'പുരുഷത്വം', 'സ്ത്രൈണത' എന്നിവ അത്ര വസ്തുനിഷ്ഠമല്ലാത്ത വിഭജനമാണ്, അതു നിരന്തര മാറ്റങ്ങളിലൂടെ കടന്നുപോകുകയും ചെയ്യുന്നു. ഉദാഹരണ മായി, ക്ലാസ്സിക്കൽ കാലഘട്ടത്തിലെ ഏഥൻസിലെ സ്ത്രീകളും ആധുനിക കാലഘട്ടത്തിലെ ഏഥൻസിലെ സ്ത്രീകളും തമ്മിൽ അവരിൽ നിന്നു പ്രതീക്ഷിക്കുന്ന തരം പെരുമാറ്റങ്ങളുടെയും വസ്ത്രങ്ങളുടെയും ശരീരനിലയുടെയും കാര്യങ്ങളിൽ ദൂരവ്യാപകമായ വ്യത്യാസങ്ങൾ ഉണ്ട്.

| ഒരു പെണ്ണ് = ജീവശാസ്ത്രപരമായ വിഭാഗം | | ഒരു സ്ത്രീ = ഒരു സാംസ്കാരിക ഒരു വിഭാഗം | |
|---|---|---|---|
| **പുരാതന ഏഥൻസ്** | **ആധുനിക ഏഥൻസ്** | **പുരാതന ഏഥൻസ്** | **ആധുനിക ഏഥൻസ്** |
| ഏഥൻസ് എക്സ് എക്സ് ക്രോമോസോമുകൾ | എക്സ് എക്സ് ക്രോമോസോമുകൾ | വോട്ടു ചെയ്യാൻ കഴിയുകയില്ല. | വോട്ടുചെയ്യാൻ കഴിയും |
| ഗർഭപാത്രം | ഗർഭപാത്രം | ഗവൺമെന്റിൽ ജഡ്ജിയാകാൻ | ഗവൺമെന്റിൽ ജഡ്ജിയാകാൻ |

| | | | |
|---|---|---|---|
| | | കഴിയുകയില്ല | കഴിയും |
| അണ്ഡക്കുഴലുക ൾ | അണ്ഡക്കുഴലുക ൾ | ഉത്തരവാദിത്വം ഏറ്റെടുക്കാനാവില്ല | ഉത്തരവാദിത്വം ഏറ്റെടുക്കാം |
| ടെസ്റ്റോസ്റ്റെറോൺ കുറവ് | ടെസ്റ്റോസ്റ്റെറോൺ കുറവ് | ആരെ വിവാഹം ചെയ്യണമെന്നു സ്വയം തീരുമാനിക്കാനാവി ല്ല. | ആരെ വിവാഹം ചെയ്യണമെന്നു സ്വയം തീരുമാനിക്കാം |
| അധികം ഇസ്ട്രജൻ | അധികം ഇസ്ട്രജൻ | നിരക്ഷര | സാക്ഷര |
| പാൽ ഉല്പാദി പാൽ ഉല്പാദിപ്പിക്കാൻ കഴിയും. | പാൽ ഉല്പാദി പാൽ ഉല്പാദിപ്പിക്കാൻ കഴിയും. | നിയമപരമായി പിതാവിന്റെയോ ഭർത്താവിന്റെയോ സ്വത്ത് | ഭർത്താവിന്റെ യോ സ്വത്ത് |
| **കാര്യങ്ങൾ ഒരേപോലെ** | | **വളരെ വ്യത്യസ്തമായ കാര്യങ്ങൾ** | |

ലിംഗം (സെക്സസ്) ഒരു കുട്ടിക്കളിയാണ്; എന്നാൽ ലിംഗവ്യത്യാസം (ജെൻഡർ) ഗൗരവമുള്ള ഏർപ്പാടാണ്. ഒരു ആൺലിംഗത്തിൽ പെടുന്ന വനാകുക എന്നത് ഈ ലോകത്തിലെ ഏറ്റവും നിസാരമായ ഒരു കാര്യ മാണ്. നിങ്ങൾ ജനിക്കുമ്പോൾ നിങ്ങൾക്ക് എക്സ്, വൈ എന്നീ ക്രോമോസോമുകൾ ഉണ്ടായിരുന്നാൽ മതി. ഒരു പെൺലിംഗത്തിൽ പെടുന്നവളായിരിക്കുക എന്നതും അതേപോലെതന്നെ നിസാരമായ ഒരു കാര്യമാണ്. ഒരു ജോഡി ക്രോമോസോമിലെ രണ്ടെണ്ണവും എക്സ് ആയിരുന്നാൽ മതി. അതിൽ നിന്നു വ്യത്യസ്തമായി, ഒരു പുരുഷനോ ഒരു സ്ത്രീയോ ആകുന്നത് വളരെ സങ്കീർണ്ണവും പ്രയാസമുള്ളതുമായ കാര്യമാണ്. പുരുഷത്വത്തിന്റെയും സ്ത്രൈണതയുടെയും മിക്ക ഗുണങ്ങളും ജീവ ശാസ്ത്രപരം എന്നതിനെക്കാൾ സാംസ്കാരികം ആയതിനാൽ, ഒരു സമൂഹവും യാന്ത്രികമായി ഓരോ ആണിനെയും ഒരു പുരുഷനായോ ഓരോ പെണ്ണിനെയും ഒരു സ്ത്രീ ആയോ കിരീടമണിയിക്കുന്നില്ല. ഒരിക്കൽ നേടിക്കഴിഞ്ഞാൽ എന്നും സ്ഥിരതയോടുകൂടി ഒപ്പം കൂടുന്നതുമല്ല ഈ പട്ടങ്ങൾ. പുരുഷന്മാർ തങ്ങളുടെ പുരുഷത്വം നിരന്തരം തെളിയിച്ചു കൊണ്ടിരിക്കണം. തങ്ങളുടെ ജീവിതത്തിൽ ഉടനീളം, തൊട്ടിൽ തൊട്ടു ശവകുടീരം വരെ, ആചാരങ്ങളുടെയും പ്രകടനങ്ങളുടെയും അന്ത മില്ലാത്ത ഒരു ശണിയിൽ അതു തെളിയിക്കണം. ഒരു സ്ത്രീയുടെ പ്രവൃത്തിയും ഒരിക്കലും അവസാനിക്കുന്നില്ല. താൻ മതിയായ തെ ണതയുള്ളവളാണെന്നു അവൾ തന്നെയും മറ്റുള്ളവരെയും നിരന്തരം ബോദ്ധ്യപ്പെടുത്തിക്കൊണ്ടിരിക്കണം.

വിജയം ഉറപ്പിക്കാൻ കഴിയുന്നില്ല. തങ്ങളുടെ പുരുഷത്വത്തിനുള്ള അവകാശം നഷ്ടപ്പെടുമെന്ന് നിരന്തരമായ ഭയത്തിലാണ് പുരുഷന്മാർ പ്രത്യേകിച്ചും ജീവിക്കുന്നത്. ചരിത്രത്തിൽ ഉടനീളം, 'അവൻ ഒരു പുരു ഷനായിരുന്നു!' എന്നു ആളുകൾ പറയുന്നതിനു വേണ്ടി അപകടങ്ങൾ നേരിടാനും ജീവൻ ത്യജിക്കാനും പുരുഷന്മാർ തയാറായിരുന്നു.

പുരുഷന്മാരെ സംബന്ധിക്കുന്നതായി ഇത്ര നല്ലത് എന്താണ്?

കുറഞ്ഞത് കാർഷിക വിപ്ലവത്തിനു ശേഷമെങ്കിലും, മിക്ക മനുഷ്യ സമൂഹങ്ങളും പുരുഷമേധാവിത്ത സമൂഹങ്ങളായിരുന്നു. അത്തരം സമൂ

ഹങ്ങളിൽ പുരുഷന്മാർ സ്ത്രീകളെക്കാൾ വിലമതിക്കപ്പെട്ടു. ഒരു സമൂഹം 'പുരുഷനെ'യും 'സ്ത്രീ'യെയും എങ്ങനെ നിർവചിച്ചാലും, ഒരു പുരുഷൻ ആയിരിക്കുന്നതായിരുന്നു എല്ലായ്പ്പോളും മെച്ചം. പുരുഷമേധാവിത്ത സമൂഹങ്ങൾ പുരുഷന്മാരെ പൗരുഷരീതിയിൽ ചിന്തിക്കുന്നതിനും പ്രവർത്തിക്കുന്നതിനും പഠിപ്പിക്കുകയും സ്ത്രീകളെ സ്ത്രൈണത രീതിയിൽ ചിന്തിക്കുന്നതിനും പ്രവർത്തിക്കുന്നതിനും പഠിപ്പിക്കുകയും അത്തരം അതിർത്തികൾ മറികടക്കുന്നവരെ ശിക്ഷിക്കുകയും ചെയ്തു. എന്നാൽ അതിനെ അനുസരിച്ചു ജീവിക്കുന്നവർക്ക് സമമായ രീതിയിൽ പ്രതിഫലം നല്കിയില്ല. പുരുഷത്വത്തിന്റേതെന്നു കണക്കാക്കുന്ന ഗുണങ്ങൾ സ്ത്രീത്വഗുണങ്ങളെക്കാൾ കൂടുതൽ വിലമതിക്കപ്പെട്ടു. സ്ത്രൈണതയെ ഉപചാരപൂർവം വിലമതിക്കുന്ന സമൂഹത്തിലെ അംഗങ്ങൾക്ക് പുരുഷത്വ ഗുണങ്ങളെ വിലമതിക്കുന്ന സമൂഹത്തിലെ ആളുകളെക്കാൾ കുറവു മാത്രമാണ് നേട്ടമുണ്ടാകുന്നത്. സ്ത്രീകളുടെ ആരോഗ്യത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും കാര്യത്തിൽ മുതൽ മുടക്കുന്നതു കുറവാണ്. അവർക്ക് ലഭിക്കുന്ന സാമ്പത്തിക അവസരങ്ങളും രാഷ്ട്രീയാധികാരവും ചലനസ്വാതന്ത്ര്യവും കുറവാണ്. ജെൻഡർ എന്നത് ഒരു ഓട്ടമത്സരമാണ്, അതിൽ ചില ഓട്ടക്കാർ മൂന്നാം സ്ഥാനത്തിനു വേണ്ടി മാത്രം ഓടുന്നു.



*22. പതിനെട്ടാം നൂറ്റാണ്ടിലെ പുരുഷത്വം: ഫ്രാൻസിലെ ലൂയി പതിനാറാമൻ - രാജാവിന്റെ ഔദ്യോഗിക ഛായാചിത്രം. നീളമുള്ള വിഗും സ്റ്റോക്കിങ്സും ഉയർന്ന ഹീലുള്ള ഷൂസും നർത്തകന്റെ മാതിരി നിലം - വലിയ ഒരു വാളും. സമകാലിക യൂറോപ്പിൽ ഇവയെല്ലാം (വാൾ ഒഴികെ) സ്ത്രൈണതയുടെ അടയാളങ്ങളായി കണക്കാക്കപ്പെടും. എന്നാൽ തന്റെ കാലത്ത് ലൂയി പുരുഷത്വത്തിന്റെയും ശക്തിയുടെയും ഒരു യൂറോപ്യൻ മാതൃക ആയിരുന്നു.*



*23. ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ പുരുഷത്വം. മുൻ അമേരിക്കൻ പ്രസിഡന്റ് ബറാക് ഒബാമയുടെ ഒരു ഔദ്യോഗിക ഛായാചിത്രം. വിഗിനും സ്റ്റോക്കിങ്സിനും ഉയർന്ന ഹീലുകൾക്കും വാളിനും എന്തു സംഭവിച്ചു? ഇന്നു കാണപ്പെടുന്നതു പോലെ അധികാരത്തിലുള്ള പുരുഷന്മാർ ഇത്രമാത്രം വിരസവും ജീവനില്ലാത്തതുമായി മുമ്പ് കാണപ്പെട്ടിട്ടില്ല. ചരിത്രത്തിൽ മിക്കപ്പോളും, അധികാരത്തിലുള്ള പുരുഷന്മാർ വർണ്ണപ്പകിട്ടുള്ളവരും എടുത്തുകാട്ടപ്പെടുന്നവരും ആയിരുന്നു. തൂവലുള്ള തൊപ്പികളോടു കൂടിയ അമേരിക്കൻ ഇന്ത്യൻ ഗോത്രത്തലവന്മാരും പട്ടും വൈരവും അണിഞ്ഞ ഹിന്ദു മഹാരാജാക്കന്മാരും ഉദാഹരണമാണ്. മൃഗരാജ്യത്തിലും എങ്ങും - ആണ് നിറപ്പകിട്ടുള്ളവരും പെണ്ണിനെക്കാൾ കൂടുതൽ അലങ്കാരങ്ങൾ ഉള്ളവരും ആണ്. മയിലിന്റെ വാലും സിംഹത്തിന്റെ സടയും ശ്രദ്ധിക്കുക.*

വാസ്തവമാണ്, ഏതാനും ചില സ്ത്രീകൾ ആൽഫാ (ഒന്നാം) സ്ഥാനത്ത് എത്തിയിട്ടുണ്ട്. ഈജിപ്തിലെ ക്ലിയോപാടയും ചൈനയിലെ വൂ സെനതിയൻ ചക്രവർത്തിനിയും (എഡി 700-നടുത്ത്) ഇംഗ്ലണ്ടിലെ ഒന്നാമത്തെ എലിസബത് രാജ്ഞിയും ഉദാഹരണങ്ങളാണ്. എന്നാൽ അവർ അപവാദങ്ങളാണ്, നിയമങ്ങളായിരുന്നില്ലെന്നു ഓർമ്മിക്കുക. എലി സബതിന്റെ 45 വർഷത്തെ ഭരണത്തിൽ ഉടനീളം പാർലമെന്റിലെ എല്ലാ അംഗങ്ങളും പുരുഷന്മാർ ആയിരുന്നു, നേവിയിലെ ഓഫിസർമാർ എല്ലാ വരും പുരുഷന്മാർ ആയിരുന്നു, ജഡ്ജിമാരും വക്കീലന്മാരും ബിഷപ്പു മാരും ആർച്ചുബിഷപ്പുമാരും എല്ലാ ദൈവശാസ്ത്രജ്ഞരും എല്ലാ പുരോ ഹിതന്മാരും എല്ലാ ഡോക്ടർമാരും സർജൻമാരും എല്ലാ യൂണിവേഴ്സി റ്റിയിലെയും എല്ലാ വിദ്യാർത്ഥികളും എല്ലാ അദ്ധ്യാപകരും എല്ലാ ഷെറീ ഫുമാരും മേയർമാരും എതാണ്ടെല്ലാ എഴുത്തുകാരും ആർക്കിടെക്ട കളും കവികളും തത്വദർശകരും ചിത്രകാരന്മാരും സംഗീതജ്ഞരും ശാസ്ത്രജ്ഞരും പുരുഷന്മാർ ആയിരുന്നു.

ഏതാണ്ട് എല്ലാ കാർഷിക സമൂഹങ്ങളിലും വ്യാവസായിക സമൂഹങ്ങളിലും നിലവിലിരുന്ന രീതി പുരുഷമേധാവിത്തമായിരുന്നു. എല്ലാ രാഷ്ട്രീയ പ്രകമ്പനങ്ങളെയും സാമൂഹ്യ വിപ്ലവങ്ങളെയും സാമ്പത്തിക മാറ്റങ്ങളെയും അതു അതിജീവിച്ചു. ഉദാഹരണമായി, ഈജിപ്ത് പല നൂറ്റാണ്ടുകളിലായി അനേകം തവണ ആക്രമിക്കപ്പെട്ടു. അസ്സീറിയക്കാരും പാഴ്സികളും മാസിഡോണിയക്കാരും റോമക്കാരും അറബികളും മാമലൂക്കുകളും ടർക്കുകളും ബ്രിട്ടീഷുകാരും അതിനെ കൈവശപ്പെടുത്തി. അവിടുത്തെ സമൂഹം എന്നും പുരുഷമേധാവിത്വത്തിന്റേതായിരുന്നു. ഫറവോന്റെ നിയമം, ഗ്രീക്ക് നിയമം, റോമക്കാരുടെ നിയമം, മുസ്ലീം നിയമം, ഓട്ടോമാൻ നിയമം, ബ്രിട്ടീഷ് നിയമം എന്നിവ ഈജിപ്തിൽ നടപ്പിൽ വരുത്തിയിരുന്നു - അവയെല്ലാം 'യഥാർത്ഥ പുരുഷന്മാർ' അല്ലാത്തവരായ ആളുകൾക്ക് എതിരെ വിവേചനം കാണിച്ചു.

പുരുഷമേധാവിത്വം (പാടിയാർക്കി) സാർവത്രികമായതിനാൽ അത് ഏതെങ്കിലും യാദൃച്ഛിക ചരിത്ര സംഭവം തുടങ്ങിവച്ച ഒരു വിഷമവൃത്ത മായിരിക്കില്ല. 1492-നു മുമ്പും, അമേരിക്കയിലെയും ആഫ്രോ-ഏഷ്യയിലെയും മിക്ക സമൂഹങ്ങളും പാടിയാർക്കൽ ആയിരുന്നുവെന്നതു പ്രത്യേകം ശ്രദ്ധേയമാണ്. അവയൊന്നും തമ്മിൽ ആയിരക്കണക്കിനു വർഷങ്ങളായി പരസ്പരം ബന്ധമില്ലാത്തവയായിരുന്നു. ആഫാ-ഏഷ്യയിലെ പാടിയാർക്കി ഏതോ യാദൃച്ഛിക സംഭവത്തിൽ നിന്നു ആരംഭിച്ച താണെങ്കിൽ, ആസ്ത്ടെക്കുകളും ഇൻകാകളും പുരുഷമേധാവിത്വമുള്ള വരായത് എന്തു കൊണ്ടാണ്? സംസ്കാരങ്ങൾ തമ്മിൽ 'പുരുഷൻ', 'സ്ത്രീ' എന്നിങ്ങനെയുള്ള കൃത്യമായ നിർവചനത്തിന്റെ കാര്യത്തിൽ വ്യത്യാസമുണ്ടെങ്കിലും, ഏതാണ്ട് എല്ലാ സംസ്കാരങ്ങളും സ്ത്രൈണതയെക്കാൾ പുരുഷത്വത്തിന് വിലകല്പിച്ചതിനു ചില സാർവത്രികമായ ജീവശാസ്ത്ര കാരണങ്ങളുണ്ട്. ആ കാരണം എന്താണെന്നു നമുക്ക് അറി ഞ്ഞുകൂടാ. അനേകം സിദ്ധാന്തങ്ങൾ നിലവിലുണ്ട്, എന്നാൽ അവ യൊന്നും തന്നെ വിശ്വസനീയമല്ല.

## പേശിബലം

ഏറ്റവും സാധാരണമായ സിദ്ധാന്തം പറയുന്നത് പുരുഷന്മാർ സ്ത്രീ കളെക്കാൾ ശക്തരാണ്, സ്ത്രീകളെ തങ്ങളുടെ നിയന്ത്രണത്തിലാക്കാൻ അവർ തങ്ങളുടെ ശരീരത്തിന്റെ ശക്തി ഉപയോഗപ്പെടുത്തി എന്നാണ്. അതിന്റെ കുറെക്കൂടി പരിഷ്കൃതമായ സിദ്ധാന്തം വാദിക്കുന്നത് തങ്ങളുടെ ശക്തിമൂലം

നിലമുഴുവുന്നതും വിളകൾ കൊയ്യുന്നതും പോലെയുള്ള കഠിനമായ പ്രവൃത്തികൾ തങ്ങൾക്കായി മാറ്റിവയ്ക്കാൻ പുരുഷന്മാർക്ക് കഴിയുന്നുവെന്നുള്ളതാണ്. അതവർക്ക് ഭക്ഷണത്തിന്റെ ഉത്പാദനത്തിൽ നിയന്ത്രണം നല്കുന്നു, അതു രാഷ്ട്രീയ ശക്തിയാക്കി മാറ്റപ്പെടുന്നു.

പേശിബലത്തിനു പ്രാധാന്യം നല്കുന്നതിൽ രണ്ടു പ്രശ്നങ്ങൾ ഉണ്ട്. ഒന്നാമത്, 'പുരുഷന്മാർ സ്ത്രീകളെക്കാൾ ശക്തിയുള്ളവരാണ്' എന്ന പ്രസ്താവന ശരാശരിയിൽ മാത്രമാണ് വാസ്തവമായിരിക്കുന്നത്, അതും ചില പ്രത്യേക രീതിയിലുള്ള ശക്തികളുടെ കാര്യത്തിൽ മാത്രം. പട്ടിണി, രോഗം, ക്ഷീണം എന്നീ കാര്യങ്ങളിൽ പുരുഷന്മാരെക്കാൾ പ്രതിരോധ ശക്തി സ്ത്രീകൾക്കാണ്. അനേകം പുരുഷന്മാർക്കു കഴിയുന്നതിനെക്കാൾ കൂടുതൽ വേഗത്തിൽ ഓടാനും കൂടുതൽ ഭാരം ഉയർത്താനും കഴിയുന്ന അനേകം സ്ത്രീകൾ ഉണ്ട്. തന്നെയുമല്ല, സ്ത്രീകൾ ചരിത്രത്തിൽ ഉട നീളം പ്രധാനമായും കായികക്ഷമത ആവശ്യമില്ലാത്ത പ്രവൃത്തികളിൽ (പൗരോഹിത്യം, നിയമം, രാഷ്ട്രീയം) നിന്നു ഒഴിച്ചുനിർത്തപ്പെട്ടു, അതേ സമയം അവർ വയലുകളിലും കൈവേലകളിലും വീടുകളിലും കഠിനാ ദ്ധ്വാനം ആവശ്യമുള്ള പ്രവൃത്തികളിൽ ഏർപ്പെട്ടിരുന്നു എന്നത് ആ സിദ്ധാന്തത്തെ ദുർബലപ്പെടുത്തുന്നു. കായികക്ഷമതയും ശക്തിയും അനുസരിച്ചായിരുന്നു സാമൂഹ്യാധികാരം വിഭജിച്ചിരുന്നതെങ്കിൽ, സ്ത്രീ കൾക്ക് വളരെക്കൂടുതൽ ലഭിക്കേണ്ടതുണ്ടായിരുന്നു.

അതിനെക്കാൾ പ്രധാനമായി, കായികശക്തിയും സാമൂഹികാധി കാരവും തമ്മിൽ മനുഷ്യരുടെയിടയിൽ നേരിട്ടു ബന്ധമൊന്നും നില നില്ക്കുന്നില്ല. അറുപതുകളിലുള്ള ആളുകൾ ഇരുപതുകളിലുള്ള ആളുകളുടെ മേൽ സാധാരണഗതിയിൽ അധികാരം വിനിയോഗിക്കുന്നു, പ്രായമുള്ളവരെക്കാൾ കൂടുതൽ ശക്തി ഇരുപതുകാർക്കാണ് ഉള്ളതെങ്കിലും, അലബാമയിലെ ഒരു സാധാരണ തോട്ടത്തിൽ പ്രവൃത്തിയെടുത്ത ഏത് അടിമയ്ക്കും സെക്കൻഡുകൾക്കുള്ളിൽ അതിന്റെ ഉടമസ്ഥനെ പരുത്തിക്കൃഷിയിടത്തിൽ അടിച്ചു താഴെയിടാൻ കഴിയുമായിരുന്നു. ഈജിപ്തിലെ ഫറവോൻമാരെയും കത്തോലിക്ക സഭയിലെ മാർപാപ്പ മാരെയും തിരഞ്ഞെടുക്കാൻ ഗുസ്തിമത്സരം നടത്തിയിരുന്നില്ല. ഭക്ഷണം തേടിയലയലുകാരുടെ സമൂഹത്തിൽ, രാഷ്ട്രീയമായ മേധാവിത്തം സാധാരണഗതിയിൽ കൈകാര്യം ചെയ്തിരുന്നത് ഏറ്റവും നല്ല സാമൂഹിക കഴിവുകൾ ഉള്ളവരായിരുന്നു, ഏറ്റവും വികസിതമായ പേശികൾ ഉള്ളവരായിരുന്നു. സംഘടിത അക്രമങ്ങളിൽ, ഏറ്റവും തലപ്പത്തുള്ളത് ഏറ്റവും ശക്തനായ മനുഷ്യൻ ആകണമെന്നില്ല. അതു പലപ്പോളും പ്രായക്കൂടുതലുള്ള ഒരു മനുഷ്യനായിരിക്കും, അയാൾ വളരെ ദുർലഭമായിട്ടായിരിക്കും തന്റെ മുഷ്ടികൾ ഉപയോഗപ്പെടുത്തുന്നത്. അയാൾ ചെറുപ്പക്കാരും ആരോഗ്യമുള്ളവരുമായ മറ്റാളുകളെ കൊണ്ടു അകമം ചെയ്യിപ്പിക്കുന്നു. തലപ്പത്തിരിക്കുന്നവനെ അടിച്ചു താഴെയിട്ടു ഗുണ്ടാ സംഘത്തിന്റെ നേതൃത്വം കൈയ്ക്കലാക്കാമെന്നു ചിന്തിക്കുന്നവൻ തന്റെ അബദ്ധത്തിൽ നിന്നു പാഠം പഠിക്കുന്നതിനായി അധികകാലം ജീവനോടിരിക്കുമെന്നു തോന്നുന്നില്ല. ചിമ്പാൻസികളുടെ ഇടയിൽ പോലും, ബോധംകെട്ട അക്രമത്തിലൂടെയല്ല പിന്നെയോ മറ്റു ആണുങ്ങളുമായും പെണ്ണുങ്ങളുമായും ചങ്ങാത്തം കൂടി സ്ഥിരസഖ്യം സൃഷ്ടിക്കുന്നതി ലൂടെയാണ് ആൽഫാ പുരുഷൻ തന്റെ സ്ഥാനം നേടുന്നത്.

വാസ്തവത്തിൽ, മനുഷ്യചരിത്രം കാണിക്കുന്നത് കായികക്ഷമതയും സാമൂഹികാധികാരവും തമ്മിൽ വിപരീതമായ അനുപാതമാണ് ഉള്ളതെന്നാണ്. മിക്ക സമൂഹങ്ങളിലും, താഴ്ന്ന വർഗക്കാരാണ് കായിക പ്രവൃത്തികൾ

ചെയ്യുന്നത്. ഭക്ഷണശൃംഖലയിലുള്ള ഹോമോ സാപിയൻ സിന്റെ സ്ഥാനം അതു പ്രതിഫലിപ്പിക്കുന്നുണ്ടാകാം. വെറും ശരീരക്ഷമത മാത്രമായിരുന്നു ആവശ്യമുള്ളതെങ്കിൽ, സാപിയൻസ് തങ്ങളുടെ സ്ഥാനം ശൃംഖലയുടെ മദ്ധ്യത്തിലെവിടെയെങ്കിലും കണ്ടെത്തിയേനെ. എന്നാൽ അവരുടെ മാനസികവും സാമൂഹ്യവുമായ കഴിവുകൾ അവരെ മുകൾ നിരയിൽ പ്രതിഷ്ഠിച്ചു. അങ്ങനെവരുമ്പോൾ സ്പീഷിസിനുള്ളിലെ അധികാരശൃംഖലയും കായികശക്തിയെ അല്ലാതെ മാനസികവും സാമൂഹിക വുമായ കഴിവുകളെ അടിസ്ഥാനപ്പെട്ടിരിക്കും എന്നതു സ്വാഭാവികം മാത്രമാണ്. അതുകൊണ്ട്, ചരിത്രത്തിലെ ഏറ്റവും സ്വാധീനമുള്ളതും ഏറ്റവും സ്ഥിരതയുള്ളതുമായ സാമൂഹ്യതട്ടുതിരിവിനു അടിസ്ഥാനം സ്ത്രീകളെ നിർബന്ധിച്ചു കാര്യങ്ങൾ ചെയ്യിക്കുന്നതിനുള്ള പുരുഷന്റെ കായികക്ഷമതയാണെന്നു വിശ്വസിക്കാൻ പ്രയാസമുണ്ട്.

## സമുഹത്തിലെ ഒന്നിനും കൊള്ളാത്തവർ

പുരുഷന്മാരുടെ മേധാവിത്വം ശക്തികൊണ്ടല്ല പിന്നെയോ അകമത്തിൽ നിന്നാണ് എന്നു മറ്റൊരു സിദ്ധാന്തം വിശദമാക്കുന്നു. ദശലക്ഷക്കണക്കിനു വർഷങ്ങളായുള്ള പരിണാമം പുരുഷന്മാരെ സ്ത്രീകളെക്കാൾ വളരെ കൂടുതൽ ആക്രമണകാരികളാക്കി. വിദ്വേഷം, ആർത്തി, ക്രൂരത എന്നിവയിൽ സ്ത്രീകൾക്ക് പുരുഷന്മാരോടു കിടപിടിക്കാൻ കഴിയും. എന്നാൽ ബലപ്രയോഗത്തിന്റെ കാര്യത്തിൽ പുരുഷന്മാർ അസാധാരണ ശരീരാകമണങ്ങളിൽ ഏർപ്പെടാൻ താല്പര്യം കൂടുതൽ കാണിക്കുന്നു. അതുകൊണ്ടാണ് ചരിത്രത്തിൽ ഉടനീളം യുദ്ധം ഒരു പുരുഷപ്രവൃത്തിമേഖലയായത്.

യുദ്ധകാലങ്ങളിൽ, സൈന്യങ്ങളുടെ മേലുള്ള പുരുഷന്മാരുടെ നിയ ന്തണം അവരെ സൈനികേതര സമൂഹത്തിന്റെയും യജമാനന്മാരാക്കിത്തീർത്തു. അവർ അപ്പോൾ സൈനികേതര (സിവിലിയൻ) സമൂഹത്തിനു മേലുള്ള തങ്ങളുടെ നിയന്ത്രണം ഉപയോഗപ്പെടുത്തി കൂടുതൽ യുദ്ധങ്ങ ളിൽ ഏർപ്പെട്ടു. യുദ്ധങ്ങളുടെ എണ്ണം കൂടുന്തോറും, സമൂഹത്തിനു മേൽ പുരുഷന്മാർക്കുള്ള അധികാരം കൂടി. യുദ്ധത്തിന്റെ സർവസാധാരണ ത്വവും പുരുഷമേധാവിത്വത്തിന്റെ സർവസാധാരണത്വവും വിശദീകരിക്കുന്നുണ്ട് പുനഃസംക്രമണ സ്വഭാവമുള്ള ഈ ലൂപ്പ്.

പുരുഷന്മാരുടെയും സ്ത്രീകളുടെയും ഹോർമോൺ സംവിധാനത്തെയും തിരിച്ചറിവു (കോഗ്നിറ്റീവ്) സംവിധാനത്തെയും കുറിച്ചുള്ള സമീപകാല പഠനങ്ങൾ പുരുഷന്മാർ കൂടുതൽ ആക്രമണ, അക്രമ സ്വഭാവ മുള്ളവരാണെന്നും അതിനാൽ സാധാരണഗതിയിൽ സാധാരണ സൈനികരായി സേവനം ചെയ്യുന്നതിനു അനുയോജ്യരാണെന്നും ഉള്ള അനുമാനത്തെ ശരിവയ്ക്കുന്നു. സാധാരണ സൈനികർ എല്ലാവരും പുരുഷന്മാരാണെന്നു അംഗീകരിച്ചാലും, യുദ്ധത്തിന്റെ നടത്തിപ്പു കൈകാര്യം ചെയ്യുകയും അതിന്റെ ഫലങ്ങൾ അനുഭവിക്കുകയും ചെയ്യുന്നത് പുരുഷന്മാർ ആണെന്നുണ്ടോ? അതു ബുദ്ധിക്കു നിരക്കുന്നതല്ല. പരുത്തിക്കൃഷിയിടങ്ങളിൽ വേലയെടുക്കുന്ന അടിമകളെല്ലാം കറുത്തവരായതിനാൽ, തോട്ടമുടമകളും കറുത്തവരാണെന്നു അന മാനിക്കുന്നതു പോലെയാണത്. കറുത്തവരായ തൊഴിലാളികളെ വെളുത്തവരായ മനുഷ്യർക്ക് നിയന്ത്രിക്കാമെന്നതുപോലെ തന്നെ, താഴെത്തട്ടിൽ പുരുഷന്മാർ മാത്രമടങ്ങുന്ന സൈന്യത്തെ സ്ത്രീകൾ മാത്രമടങ്ങുന്ന അതല്ലെങ്കിൽ ഭാഗികമായി സ്ത്രീകൾ അടങ്ങുന്ന ഒരു ഗവൺമെന്റിനു നിയന്ത്രിക്കാമല്ലോ?

വാസ്തവത്തിൽ, ചരിത്രത്തിലുടനീളം അനേകം സമൂഹങ്ങളിൽ, സൈന്യത്തിന്റെ മുകൾത്തട്ടിലുള്ള അധികാരികൾ തങ്ങളുടെ സൈനിക ജീവിതം ജവാന്മാരായി തുടങ്ങി ഉയർന്നുവന്നവരല്ല. കുലീനരും സമ്പന്നരും വിദ്യനേടിയവരും നേരെ ഓഫിസർ സ്ഥാനത്തു നിയമിതരായവരും ഒരു ദിവസം പോലും താഴെത്തട്ടിൽ സേവനം ചെയ്യാത്തവരും ആണ്.

നെപ്പോളിയന്റെ വിധിവിധാതാവായ വില്ലിങ്ടൺ പ്രഭു പതിനെട്ടാം വയസിൽ ബ്രിട്ടീഷ് സൈന്യത്തിൽ ചേർന്നപ്പോൾ, അദ്ദേഹം നേരെ കമ്മീഷൻഡ് ഓഫിസറായി നിയമിതനാകുകയായിരുന്നു. തന്റെ അധികാരത്തിനു കീഴിലുണ്ടായിരുന്ന സാധാരണക്കാരെ കുറിച്ച് അദ്ദേഹത്തിനു അത് മതിപ്പുണ്ടായിരുന്നില്ല. 'ഭൂമിയിൽ ഒന്നിന്നും കൊള്ളാത്തവന്മാരെ സാധാരണ സൈനികരായി നാം സൈന്യത്തിൽ നിയമിച്ചാക്കിയിരിക്കുന്നു,' ഫ്രാൻസിന് എതിരെയുള്ള യുദ്ധത്തിന്റെ സമയത്തു കുലീന കുടുംബാംഗമായ മറ്റൊരാൾക്ക് അദ്ദേഹം എഴുതി. ഏറ്റവും ദരിദ്രമായ വിഭാഗങ്ങളിൽ നിന്നോ (ഐറിഷ് കത്തോലിക്കർ പോലെയുള്ള) വംശീയ ന്യൂനപക്ഷങ്ങളിൽ നിന്നോ നിയമിക്കപ്പെട്ടവരാണ് സാധാരണഗതിയിൽ ഈ സാധാരണ സൈനികർ. അവർ സൈന്യനിരയിൽ ഉയർന്നുവരാ നുള്ള സാദ്ധ്യത തീരെ കുറവാണ്. ഉയർന്ന സ്ഥാനങ്ങൾ പ്രഭുക്കന്മാർക്കും രാജകുമാരന്മാർക്കും രാജാക്കന്മാർക്കും വേണ്ടി മാറ്റിവച്ചിരിക്കുന്നു. പ്രഭ്വി കൾക്കല്ലാതെ പ്രഭുക്കന്മാർക്കു വേണ്ടി മാത്രം എന്തുകൊണ്ട്?

സെനഗൾകാരുടെയും അൾജീരിയക്കാരുടെയും തൊഴിലാളിവർഗത്തിൽ പെട്ട ഫ്രഞ്ചുകാരുടെയും വിയർപ്പും രക്തവും ഒഴുക്കിയാണ് ആഫ്രിക്കയിലെ ഫഞ്ചു സാമാജ്യം സ്ഥാപിച്ചത്. ഉയർന്ന നിലയിൽ ജനിച്ച ഫ്രഞ്ചുകാരുടെ എണ്ണം സൈന്യത്തിന്റെ താഴെത്തട്ടിൽ വളരെ വിരളമാണ്. എന്നിട്ടും ഫ്രഞ്ചു സൈന്യത്തെ നയിക്കുകയും സാമാജ്യത്തെ ഭരിക്കുകയും അതിന്റെ ഫലങ്ങൾ അനുഭവിക്കുകയും ചെയ്ത ചെറിയ വരേണ്യവർഗത്തിൽ ഉന്നതകുലജാതരായ ഫഞ്ചുകാരുടെ ശത മാനം വളരെ ഉയർന്നിരുന്നു. ഫ്രഞ്ചുകാർ മാത്രം എന്തുകൊണ്ട്, ഫ്രഞ്ചു കാരികൾ എന്തുകൊണ്ട് ഇല്ല?

ചൈനയിൽ സൈന്യത്തെ സൈനികേതര ഉദ്യോഗസ്ഥവൃന്ദത്തിനു കീഴിലാക്കുന്നതു വളരെ നീണ്ട ഒരു പാരമ്പര്യമായിരുന്നു. ഒരിക്കൽ പോലും വാൾ പിടിച്ചിട്ടില്ലാത്ത മാൻഡരിനുകൾ അങ്ങനെ യുദ്ധം നടത്തി. 'ആണിയുണ്ടാക്കാനായി നല്ല ഇരുമ്പു പാഴാക്കരുത്,' എന്നതു പഴയ ഒരു ചൈനീസ് പഴഞ്ചൊല്ലാണ്. നല്ല കഴിവുകളുള്ളവർ സൈനികേതര ഉദ്യോ ഗസ്ഥവൃന്ദത്തിൽ ചേരുന്നു, സൈന്യത്തിൽ ചേരുന്നില്ല എന്നാണതിന്റെ അർത്ഥം. ഈ മാൻഡ്രിനുകൾ എല്ലാവരും പുരുഷന്മാരായിരുന്നത്, അപ്പോൾ, എന്തുകൊണ്ടാണ്?

ശരീരത്തിന്റെ ദൗർബല്യമോ ടെസ്റ്റോസ്റ്റെറോണിന്റെ കുറഞ്ഞ നിലയോ സ്ത്രീകളെ വിജിഗീഷുക്കളായ മാൻഡരിനുകളും സൈന്യാധി പൻമാരും രാഷ്ട്രീയക്കാരും ആകുന്നതിൽ നിന്നു തടഞ്ഞുവെന്നു നമുക്കു യുക്തിഭദ്രമായി വാദിക്കാൻ കഴിയുകയില്ല. ഒരു യുദ്ധത്തിനു നേതൃത്വം നല്കുന്നതിനു നിങ്ങൾക്ക് സ്റ്റാമിനയുണ്ടായിരിക്കണം, പക്ഷേ അധികം കായികശക്തിയോ ആക്രമണോത്സുകതയോ ആവശ്യമില്ല. കള്ളുഷാപ്പിൽ അടികൂടുന്നതു പോലെയല്ല യുദ്ധം. അവ വളരെ സങ്കീർണ്ണമായ പ്രൊജ ക്ടുകളാണ്. അസാധാരണമായ തോതിലുള്ള സംഘടനയും സഹകരണവും വിട്ടുവീഴ്ചയും അതിന്റെ നടത്തിപ്പിന് ആവശ്യമാണ്. ഭവനത്തിൽ (രാജ്യത്തിനുള്ളിൽ) സമാധാനം പുലർത്തുന്നതിനും വിദേശത്തു സഖ്യ കക്ഷികളെ നേടുന്നതിനും മറ്റു മനുഷ്യരുടെ

(പ്രത്യേകിച്ചു നിങ്ങളുടെ ശ്രതുക്കളുടെ) മനസ്സിലൂടെ കടന്നുപോകുന്നത് എന്താണെന്നു മനസ്സിലാക്കുന്നതിനുമുള്ള കഴിവ് വിജയത്തിന് അത്യാവശ്യമാണ്. അതുകൊണ്ടു ആക്രമണകാരിയായ ഒരു തെമ്മാടി ഒരു യുദ്ധം നയിക്കാൻ ഒട്ടുംതന്നെ അനുയോജ്യനായ വ്യക്തിയല്ല. വിട്ടുവീഴ്ച ചെയ്യേണ്ടത് എങ്ങനെയെന്നും കാര്യങ്ങൾ നിയന്ത്രിക്കേണ്ടത് എങ്ങനെയെന്നും വ്യത്യസ്ത കാഴ്ചപ്പാടു കളിൽ നിന്ന് കാര്യങ്ങൾ നോക്കിക്കാണുന്നത് എങ്ങനെയെന്നും അറിവുള്ളതും സഹകരിച്ചു പ്രവർത്തിക്കുന്നതുമായ ഒരു വ്യക്തി ആയിരിക്കും ഏറ്റവും അനുയോജ്യൻ. സാമാജ്യസ്ഥാപകർ അത്തരക്കാരാണ്. സെ നികപരമായി കഴിവുകുറഞ്ഞ അഗസ്റ്റസ് സ്ഥിരതയുള്ള ഒരു സാമാജ്യ ഭരണം സ്ഥാപിക്കുന്നതിൽ വിജയിച്ചു. വളരെയേറെ കഴിവുകളുണ്ടായി രുന്ന സൈന്യാധിപന്മാരായ ജൂലിയസ് സീസറിനും മഹാനായ അലക്സാ ണ്ടറിനും ചെയ്യാൻ കഴിയാതിരുന്ന കാര്യമാണ് അഗസ്റ്റസ് ചെയ്തത്. ഈ അസാമാന്യ നേട്ടം കൈവരിക്കാൻ ഇടയായതു അദ്ദേഹത്തിന്റെ സൗമ്യ തയും കാരുണ്യവും കൊണ്ടാണെന്നു അദ്ദേഹത്തെ ബഹുമാനിക്കുന്ന സമകാലികരും ആധുനിക ചരിത്രകാരന്മാരും വിലയിരുത്തുന്നു.

കാര്യങ്ങൾ കൈകാര്യം ചെയ്യുന്നതിനും വിട്ടു വീഴ്ച ചെയ്യുന്ന തിനും പുരുഷന്മാരെക്കാൾ കഴിവുള്ളവരാണ് സ്ത്രീകൾ എന്നാണ് പൊതുവെ കരുതിപ്പോരുന്നത്. മറ്റുള്ളവരുടെ കാഴ്ചപ്പാടുകളിൽ നിന്നു കൊണ്ടു കാര്യങ്ങൾ കാണുന്നതിനുള്ള അവരുടെ മേൽത്തരം കഴിവു കളും എല്ലാവർക്കും അറിയാവുന്നതാണ്. ഈ പൊതു അഭിപ്രായങ്ങളിൽ എന്തെങ്കിലും കഴമ്പുണ്ടെങ്കിൽ, സ്ത്രീകൾ മികച്ച രാഷ്ട്രീയക്കാരും സാമാജ്യസ്ഥാപകരും ആയിത്തീർന്നേനെ. യുദ്ധഭൂമിയിലെ വിരസമായ ഉത്തരവാദിത്തങ്ങൾ ടെസ്റ്റോസ്റ്റെറോൺ പരിതരും നിഷ്കളങ്കരുമായ ധീരപുരുഷന്മാർക്കു അവർ വിട്ടുകൊടുത്തേനെ. ജനകീയമായ മിത്തുകൾ നിലനില്ക്കുമ്പോൾത്തന്നെ, യഥാർത്ഥ ലോകത്തിൽ അത് ദുർലഭമായി മാത്രം സംഭവിച്ചു. അതെന്തുകൊണ്ടാണെന്നു വ്യക്തമല്ല.

## പുരുഷമേധാവിത്വ (പാടിയാർക്കൽ) ജീനുകൾ

മൂന്നാമതൊരു തരം ജീവശാസ്ത്രപരമായ വിശദീകരണം, കാടൻ ശക്തിക്കും അക്രമത്തിനും പ്രാധാന്യം നല്കാതെ, ദശലക്ഷക്കണക്കിനു വർഷങ്ങളായുള്ള പരിണാമത്തിലൂടെ പുരുഷന്മാരും സ്ത്രീകളും അതി ജീവനത്തിന്റെയും പ്രത്യുത്പാദനത്തിന്റെയും വ്യത്യസ്തങ്ങളായ തന്ത്രങ്ങൾ കൈക്കൊണ്ടു എന്നു സൂചിപ്പിക്കുന്നു. ഫലഭൂയിഷ്ഠിയുള്ള കൊള്ളാവുന്ന സ്ത്രീകളെ ഗർഭം ധരിപ്പിക്കുന്നതിനുള്ള അവസരത്തിനായി പുരുഷന്മാർ പരസ്പരം മത്സരിച്ചപ്പോൾ, പ്രത്യുത്പാദനത്തിനുള്ള ഒരു വ്യക്തിയുടെ അവസരങ്ങൾ മറ്റു പുരുഷന്മാരെ നേരിടുന്നതിനും പരാജയപ്പെടുത്തുന്നതിനുമുള്ള അവന്റെ കഴിവിനെ ആശ്രയിച്ചിരുന്നു. കാലം കടന്നുപോയതോടെ, അടുത്ത തലമുറയിലേക്കു കടന്ന പുരുഷത്വ ജീനുകൾ ഏറ്റവും ഉയർന്ന ലക്ഷ്യബോധവും ആക്രമണോത്സുകതയും മത്സരക്ഷമതയുമുള്ള പുരുഷന്മാരുടേതായിരുന്നു.

ഒരു സ്ത്രീക്ക്, അതേസമയം, തന്നെ ഗർഭം ധരിപ്പിക്കുന്നതിനു തയാറുള്ള ഒരു പുരുഷനെ കണ്ടെത്തുന്നതിൽ പ്രയാസമൊന്നും നേരിട്ടില്ല. എന്നാൽ, തന്റെ മക്കൾക്കു മക്കൾ ഉണ്ടാകണമെന്നു അവൾ ആഗ്രഹിക്കുന്നുവെങ്കിൽ, അവരെ തന്റെ ഗർഭപാത്രത്തിൽ കാഠിന്യമുള്ള ഒൻപതു മാസക്കാലം അവൾ വഹിക്കേണ്ടിയിരുന്നു, അതിനുശേഷം വർഷങ്ങളോളം അവരെ വളർത്തണം.

അക്കാലത്ത് അവൾക്ക് ഭക്ഷണം ലഭിക്കുന്നതിനുള്ള അവസരങ്ങൾ കുറവാണ്, അതിനു വേണ്ടി വളരെയേറെ സഹായം ആവശ്യമുണ്ട്. അവൾക്ക് ഒരു പുരുഷനെ ആവശ്യമുണ്ട്. അവളുടെ തന്നെ അതിജീവനവും അവളുടെ മക്കളുടെ അതിജീവനവും ഉറപ്പു വരുത്തുന്നതിനു വേണ്ടി പുരുഷൻ പറയുന്ന നിബന്ധനകൾ എന്തൊക്കെ യായിരുന്നാലും അനുസരിക്കുക എന്നതു മാത്രമായിരുന്നു പോംവഴി. അങ്ങനെ അവൻ ചുറ്റിപ്പറ്റിനില്ക്കുകയും കുറെ ഭാരങ്ങൾ പങ്കിടുകയും ചെയ്യും. കാലം കടന്നുപോയതോടു കൂടി, അടുത്ത തലമുറയിലേക്കു കടന്നുകൂടിയ സ്ത്രൈണത ജീനുകൾ വിധേയത്വവും കരുതലുമുള്ള സ്ത്രീകളുടെതായിരുന്നു. പോരാട്ടത്തിനു വേണ്ടി വളരെയധികം സമയം ചെലവഴിച്ച സ്ത്രീകൾ ആ ശക്തമായ ജീനുകൾ ഭാവി തലമുറകൾക്കു നല്കുന്നതിനുവേണ്ടി അവശേഷിപ്പിച്ചില്ല.

വ്യത്യസ്തമായ ഈ അതിജീവനതന്ത്രങ്ങളുടെ ഫലമായി - അങ്ങനെയാണ് ആ സിദ്ധാന്തം പറയുന്നത് - പുരുഷന്മാർ കൂടുതൽ ഉയർന്ന ലക്ഷ്യബോധവും മത്സരക്ഷമതയും ഉള്ളവരായി, രാഷ്ട്രീയത്തിലും കച്ച വടത്തിലും മികവു കാട്ടി. അതേസമയം സ്ത്രീകൾ ഒഴിഞ്ഞുമാറി നടക്കുന്നതിനും കുട്ടികളെ വളർത്തുന്നതിനു വേണ്ടി തങ്ങളുടെ ജീവിതം സമർപ്പിക്കുന്നതിനും ഇടയായി.

എന്നാൽ ഈ സമീപനവും വ്യക്തമായ തെളിവുകളാൽ ദുർബല മാകുന്നു. ബാഹ്യമായ സഹായത്തിൽ സ്ത്രീകൾ ആശയിച്ചതുകൊണ്ടു അവർ മറ്റു സ്ത്രീകളിൽ അല്ലാതെ പുരുഷന്മാരിൽ ആശ്രയിക്കുന്നവരായി എന്നും ആണിന്റെ മത്സരക്ഷമത പുരുഷന്മാരെ സാമൂഹ്യമായി മേധാവി ത്വമുള്ളവരാക്കി എന്നും ഉള്ള അനുമാനത്തിൽ പ്രത്യേകിച്ചു പ്രശ്നങ്ങളുണ്ട്. ആനകളും ബോണോബോ ചിമ്പാൻസികളും പോലെ, ആശിതരായ പെണ്ണും മത്സരക്ഷമതയുള്ള ആണും ചേർന്നുവരുന്നതിന്റെ ഫല മായി സതീമേധാവിത്വ സമൂഹമുള്ള അനേകം സ്പീഷിസുകളിൽ പെടുന്ന ജീവികൾ ഉണ്ട്. പെണ്ണിന് ബാഹ്യസഹായം ആവശ്യമായതിനാൽ, അവ തങ്ങളുടെ സാമൂഹ്യ കഴിവുകൾ വികസിപ്പിക്കുന്നതിനും സഹകരിക്കുകയും വിട്ടുവീഴ്ച ചെയ്യുകയും ചെയ്യേണ്ടതെങ്ങനെയെന്നു പഠിക്കുന്നതിനും നിർബന്ധിതരായി. ഓരോ പെണ്ണിനും തന്റെ കുട്ടികളെ വളർത്താൻ സഹായകമാകുന്നതും പെണ്ണുങ്ങൾ മാത്രമടങ്ങുന്നതുമായ സാമൂഹ്യസംവിധാനങ്ങൾ അവർ സൃഷ്ടിച്ചു. അതേസമയം, പുരുഷന്മാർ തങ്ങളുടെ സമയം യുദ്ധംചെയ്തും മത്സരിച്ചും ചെലവഴിച്ചു. അവരുടെ സാമൂഹ്യ കഴിവുകളും സാമൂഹ്യ ബന്ധങ്ങളും അവികസിതമായി നില നിന്നു. ബോണോബോ സമൂഹങ്ങളും ആനസമൂഹങ്ങളും സഹകരണ മുള്ള പെണ്ണുങ്ങളുടെ ശക്തമായ സംവിധാനങ്ങളാൽ നിയന്ത്രിതമാണ്. സ്വയം-കേന്ദ്രീകൃതവും സഹകരണമില്ലാത്തതുമായ ആണുങ്ങൾ പാർ ശ്വവല്ക്കരിക്കപ്പെട്ടു. ബോണോബോ പെണ്ണുങ്ങൾ ആണുങ്ങളെക്കാൾ ശരാശരി ദുർബലരാണെങ്കിലും, തങ്ങളുടെ പരിധികൾ മറികടക്കുന്ന ആണുങ്ങളെ തല്ലി പരുവമാക്കാൻ പെണ്ണുങ്ങൾ പലപ്പോളും സംഘം ചേരാറുണ്ട്.

ബോണോബോകളുടെയും ആനകളുടെയും ഇടയിൽ അതു സാദ്ധ്യമാണെങ്കിൽ, ഹോമോ സാപിയൻസിന്റെ ഇടയിൽ എന്തുകൊണ്ട് ആയിക്കൂടാ? സാപിയൻസ് താരതമ്യേന ദുർബലരായ ജീവികളാണ്. അവരുടെ നേട്ടം വലിയ സംഖ്യകളിൽ സഹകരിക്കുന്നതിലുള്ള അവരുടെ കഴിവിലാണ് കുടികൊള്ളുന്നത്. അങ്ങനെയെങ്കിൽ, ആശിതരായ സ്ത്രീകൾ, പുരുഷന്മാരെയാണ് അവർ ആശയിക്കുന്നതെങ്കിൽ പോലും, ആക്രമ ണോത്സുകരും സ്വതന്ത്രരും തൻകാര്യക്കാരുമായ പുരുഷന്മാരെ

കീഴടക്കുന്നതിനും കൈകാര്യം ചെയ്യുന്നതിനും വേണ്ടി, സഹകരിക്കുന്നതിനുള്ള തങ്ങളുടെ സാമൂഹിക കഴിവുകൾ ഉപയോഗപ്പെടുത്തും.

തങ്ങളുടെ വിജയം മറ്റെല്ലാത്തിനെക്കാളും സഹകരിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്ന ഒരു സ്പീഷിസിലെ സഹകരണം കുറവാണെന്നു കണക്കാക്കപ്പെടുന്ന വ്യക്തികൾ (പുരുഷന്മാർ) സഹകരണം കൂടു തലാണെന്നു കണക്കാക്കപ്പെടുന്ന വ്യക്തികളെ (സ്ത്രീകളെ) നിയന്ത്രിക്കുന്നതിനു എങ്ങനെയാണ് ഇടയായത്? തല്ക്കാലം, നമുക്ക് നല്ല ഉത്തരമൊന്നുമില്ല. പൊതുവായ അനുമാനങ്ങൾ തെറ്റാണെന്നുവരാം. ഹോമോ സാപിയൻസിലെ ആണുങ്ങൾ കായികശക്തിയും ആക്രമണോത്സുകതയും മത്സരക്ഷമതയും ഉള്ളവരല്ല, പിന്നെയോ മെച്ചപ്പെട്ട സാമൂഹിക കഴിവുകളും സഹകരിക്കുന്നതിനു കൂടുതൽ പ്രവണതയുമുള്ളവരാണ് എന്നുവരുമോ? നമുക്ക് അറിഞ്ഞുകൂടാ.

നമുക്ക് അറിയാവുന്നത്, എന്നാൽ, കഴിഞ്ഞ നൂറ്റാണ്ടിൽ ജെൻഡർ ഭാഗധേയങ്ങൾ (റോളുകൾ) വലിയ ഒരു വിപ്ലവത്തിനു വിധേയമായി. എന്ന താണ്. കൂടു തൽ കൂടു തൽ സമൂഹങ്ങൾ ഇന്നു പുരുഷനും സ്ത്രീക്കും നിയമപരമായി തുല്യനിലയും രാഷ്ട്രീയാവകാശങ്ങളും സാമ്പത്തിക അവസരങ്ങളും നല്കുന്നുവെന്നു മാത്രമല്ല, ലിംഗവ്യത്യാ സവും (ജെൻഡർ) ലൈംഗികതയും (സെക്ഷ്വാലിറ്റി) സംബന്ധിച്ചുള്ള ഏറ്റവും അടിസ്ഥാന ആശയങ്ങളിൽ പൂർണ്ണമായ വീണ്ടുവിചാരത്തിനു തയാറാകുകയും ചെയ്തു. ലിംഗവ്യത്യാസത്തിന്റെ വിടവ് ഇപ്പോളും വള രെയുണ്ടെങ്കിലും, സംഭവങ്ങൾ അതിവേഗത്തിൽ നടന്നുകൊണ്ടിരിക്കുക യാണ്. സ്ത്രീകൾക്ക് വോട്ടവകാശം നല്കുക എന്ന ആശയം അമേരിക്കൻ ഐക്യനാടുകളിൽ ലജ്ജാകരമായിട്ടാണ് പൊതുവെ കണ്ടിരുന്നത്. ഒരു പെണ്ണ് കാബിനറ്റ് സെക്രട്ടറിയോ സുപ്രീംകോടതി ജഡ്ജിയോ ആകുന്നതു അസംബന്ധമായിരുന്നു. സ്വവർഗ ലൈംഗികത വളരെയേറെ നിഷിദ്ധമായ ഒരു വിഷയമായിരുന്നു, അതുകൊണ്ടു മാന്യതയുള്ള സമൂഹങ്ങളിൽ അതിനെക്കുറിച്ചു ചർച്ച ചെയ്യുമായിരുന്നില്ല. 2013-ൽ ആകട്ടെ, സ്ത്രീകളുടെ വോട്ടവകാശം വളരെ സാധാരണമായ ഒരു കാര്യമാണ്; പെണ്ണുങ്ങൾ കാബിനറ്റ് സെക്രട്ടറിമാരാകുന്നത് എന്തെങ്കിലും അഭിപ്രായം ഉയർത്തിയില്ല; അഞ്ചു സുപ്രീംകോടതി ജഡ്ജിമാർ, അവരിൽ മൂന്നു പേർ സ്ത്രീകളാണ്, സ്വവർഗ വിവാഹങ്ങൾ നിയമപരമാക്കുന്നതിനു അനുകൂലമായി (നാലു ആൺ ജഡ്ജിമാരുടെ വിയോജിപ്പിനെ മറികടന്നുകൊണ്ട്) തീരുമാനമെടുത്തു.

നാടകീയമായ ഈ മാറ്റങ്ങളാണ് ലിംഗവ്യത്യാസത്തിന്റെ (ജെൻഡറിന്റെ ചരിത്രത്തെ നിഗൂഢമാക്കുന്നത്. ഇന്നു വ്യക്തമായി പ്രകടമാക്കപ്പെടുന്ന തരത്തിൽ, ജീവശാസ്ത്രപരമായ വാസ്തവങ്ങളെ അല്ലാതെ അടിസ്ഥാനമില്ലാത്ത മിത്തുകളെയാണ് പുരുഷമേധാവിത്വ സംവിധാനം അടിസ്ഥാനമാക്കിയിരുന്നതെങ്കിൽ, ആ സംവിധാനത്തിന്റെ സാർവത്രികതയ്ക്കും സ്ഥിരതയ്ക്കും കാരണമായത് എന്താണ്?

ഭാഗം മൂന്ന്

# മനുഷ്യരാശിയുടെ ചേർന്നുവരവ്



*24. മെക്കയിലെ കാബയെ പ്രദക്ഷിണം ചെയ്യുന്ന തീർത്ഥാടകർ*

## അദ്ധ്യായം ഒൻപത്

# ചരിത്രത്തിലെ അമ്പ്

**കാ**ർഷിക വിപ്ലവത്തിനു ശേഷം, മനുഷ്യസമൂഹങ്ങൾ കൂടുതൽ വലിപ്പമുള്ളവയായി, കൂടുതൽ സങ്കീർണ്ണവുമായി. അതേസമയം, സാമൂഹ്യ ക്രമത്തെ നിലനിർത്തുന്ന സങ്കല്പിത നിർമ്മിതികളും കൂടുതൽ സമൃദ്ധ മായി. മിത്തുകളും കഥകളും ആളുകളെ, ജനനം മുതലക്കേ, ചില പ്രത്യേക രീതിയിൽ ചിന്തിക്കുന്നതിനും ചില പ്രത്യേക മാനദണ്ഡങ്ങൾ പ്രകാരം പെരുമാറുന്നതിനും ചില കാര്യങ്ങൾ ആഗ്രഹിക്കുന്നതിനും ചില പ്രത്യേക നിയമങ്ങൾ പാലിക്കുന്നതിനും പരിചിതരാക്കി. അവർ അങ്ങനെ കൃത്രിമമായ പ്രവണതകൾ സൃഷ്ടിക്കുകയും അതു ദശലക്ഷക്കണക്കിനു അപരിചിതർ ഫലപ്രദമായി സഹകരിക്കുന്നതു സാദ്ധ്യമാക്കുകയും ചെയ്തു. കൃത്രിമമായ പ്രവണതകളെയാണ് 'സംസ്കാരം' എന്നു വിളിക്കുന്നത്.

ഓരോ സംസ്കാരവും പൂർണവും മാധുര്യമുള്ളതും എല്ലാക്കാലത്തും അതിനെ നിർവചിക്കുന്ന മാറ്റമില്ലാത്ത സാരം ഉൾക്കൊള്ളുന്നതുമാണെന്നു ഇരുപതാം നൂറ്റാണ്ടിന്റെ ഒന്നാമത്തെ പകുതിയിൽ പണ്ഡിതർ പഠിപ്പിച്ചു. മനുഷ്യരുടെ ഓരോ സംഘത്തിനും അവരുടെതായ ലോക വീക്ഷണവും സാമൂഹികവും നിയമപരവും രാഷ്ട്രീയവുമായ ക്രമപ്പെടുത്തലുകളുടെ സംവിധാനവും ഉണ്ടായിരുന്നു. ഗ്രഹങ്ങൾ സൂര്യനെ പ്രദക്ഷിണം ചെയ്യുന്നത്ര സുഗമമായി അവ പ്രവർത്തിച്ചു. ഈ കാഴ്ചപ്പാടിൽ, സ്വന്തം കമീകരണങ്ങൾക്കു വിട്ടുകൊടുക്കപ്പെട്ട സംസ്കാരങ്ങൾ മാറ്റ മില്ലാതെ നിലനിന്നു. അവ അതേ വേഗതയിലും അതേ ദിശയിലും പോയിക്കൊണ്ടേയിരുന്നു. പുറത്തു നിന്നു പ്രയോഗിക്കപ്പെടുന്ന ഒരു ബലത്തിനു മാത്രമേ അവയെ മാറ്റാൻ കഴിയുമായിരുന്നുള്ളു. ആന്ത്രോപ്പോളജി സ്റ്റുകളും ചരിത്രകാരന്മാരും രാഷ്ട്രീയക്കാരും അങ്ങനെ 'സമോവൻ സംസ്കാര'ത്തെയും 'ടസ്മാനിയൻ

സംസ്കാര'ത്തെയും കുറിച്ചു സംസാരിച്ചു. ഓർമ്മയുണ്ടാകുന്നതിനും മുമ്പുള്ള കാലം മുതല്ക്കേ നിലനിന്നി രുന്ന ഒരേ വിശ്വാസങ്ങളും പെരുമാറ്റരീതികളും മൂല്യങ്ങളും സമോവയിലെ ആളുകളുടെയും ടസ്മാനിയയിലെ ആളുകളുടെയും സവിശേഷതയായിരുന്നു.

ഇന്ന്, സംസ്കാരത്തെ കുറിച്ചു പഠിക്കുന്ന മിക്ക പണ്ഡിതരും അഭി പ്രായപ്പെടുന്നത് വാസ്തവം അതിനു നേരെ വിരുദ്ധമാണെന്നാണ്. ഓരോ സംസ്കാരത്തിനും അതിന്റേതായ വിശ്വാസങ്ങളും രീതികളും മൂല്യങ്ങളും ഉണ്ട്, എന്നാൽ അവ നിരന്തരം മാറ്റത്തിനു വിധേയമായിക്കൊണ്ടി രിക്കുന്നു. ചുറ്റുപാടുമുള്ള മാറ്റങ്ങളോടുള്ള പ്രതികരണം കാരണവും അയൽസംസ്ക്കാരങ്ങളുമായുള്ള ഇടപഴകലുകൾ കാരണവും സംസ്കാ രത്തിനു മാറ്റമുണ്ടാകാം. എന്നാൽ ആന്തരികമായ സജീവതയാലും സംസ്കാരങ്ങൾക്കു മാറ്റമുണ്ടാകാം. സ്ഥിരതയുള്ള പരിസ്ഥിതിയിൽ നിലകൊള്ളുന്ന തീർത്തും ഒറ്റപ്പെട്ട ഒരു സംസ്കാരത്തിനു പോലും മാറ്റം ഒഴിവാക്കാൻ കഴിയുന്നതല്ല. വൈരുദ്ധ്യങ്ങളിൽ നിന്നു മുക്തമായ ഫിസി ക്സിലെ നിയമങ്ങളിൽ നിന്നു വ്യത്യസ്തമായി, മനുഷ്യനിർമ്മിതമായ ഓരോ ക്രമവും ആന്തരിക വൈരുദ്ധ്യങ്ങൾ തിങ്ങിനിറഞ്ഞവയാണ്. ഈ വൈരുദ്ധ്യങ്ങളെ താദാത്മ്യപ്പെടുത്താൻ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കു കയാണ് സംസ്കാരങ്ങൾ. ആ പ്രകിയ മാറ്റത്തിനു കാരണമാകുന്നു.

ഉദാഹരണമായി, മദ്ധ്യകാല യൂറോപ്പിലെ പ്രഭുവർഗം ക്രിസ്തുമതത്തിലും വീരപവൃത്തികളിലും (ഷിവൽറി) വിശ്വസിച്ചു. ഒരു സാധാരണ പഭു പ്രഭാതത്തിൽ പള്ളിയിൽ പോയി, പുരോഹിതൻ വിശുദ്ധന്മാരുടെ ജീവിതങ്ങളെ കുറിച്ചു പറഞ്ഞതു കേട്ടു. 'മായ, മായ,' പുരോഹിതൻ പറഞ്ഞു, 'സകലതും മായ. ധനങ്ങൾ, ആർത്തി, മാനം ഇവയെല്ലാം അപ്കടകരമായ പ്രലോഭനങ്ങളാണ്. നിങ്ങൾ അവയ്ക്കു മീതെ ഉയരണം, ക്രിസ്തുവിന്റെ പാദമുദ്രകൾ പിൻതുടരണം. അവനെപ്പോലെ സൗമ്യത യുള്ളവരാകണം നിങ്ങൾ, അക്രമവും ആർഭാടവും ഒഴിവാക്കണം. ആക മിക്കപ്പെട്ടാൽ - മറ്റേ കവിൾ കാണിച്ചുകൊടുക്കുക.' സൗമ്യതയോടെ ചിന്തകളിൽ മുഴുകി തിരികെ വീട്ടിൽ എത്തിയതിനു ശേഷം പ്രഭു ഏറ്റവും മികച്ച പട്ടുവസ്ത്രം അണിയുകയും തന്റെ മേൽപഭുവിന്റെ ഭവനത്തിൽ വിരുന്നിനായി (ബാങ്ക്വറ്റിനായി) പോകുകയും ചെയ്യുന്നു. അവിടെ

വീഞ്ഞു വെള്ളംപോലെ ഒഴുകി. ഗായിക പ്രത്യേകമായി പാടി. അതിഥികൾ വൃത്തി കെട്ട ഫലിതങ്ങളും രക്തം പൊടിയുന്ന യുദ്ധക്കഥകളും പറഞ്ഞു. 'അപമാനത്തോടെ ജീവിക്കുന്നതിലും നല്ലത്,' പ്രഭുക്കന്മാർ പ്രഖ്യാപിച്ചു, 'മരിക്കുന്നതാണ്. ആരെങ്കിലും നിങ്ങളുടെ മാനത്തെ ചോദ്യം ചെയ്താൽ, ആ അപമാനം മായിച്ചുകളയാൻ കഴിയുന്നത് രക്തത്തിനു മാത്രമാണ്. നിങ്ങളുടെ ശത്രുക്കൾ നിങ്ങളുടെ മുമ്പിൽ നിന്നു ഓടിരക്ഷപെടുന്നതും അവരുടെ സുന്ദരികളായ പെൺമക്കൾ നിങ്ങളുടെ കാൽച്ചുവട്ടിൽ വിറയ്ക്കുന്നതും കാണുന്നതിനെക്കാൾ സുന്ദരമായ മറ്റെന്താണ് ജീവിതത്തിലുള്ളത്?'

ആ വൈരുദ്ധ്യം ഒരിക്കലും പൂർണമായി പരിഹരിക്കപ്പെട്ടില്ല. എന്നാൽ യൂറോപ്പിലെ പ്രഭുവർഗവും പുരോഹിതസമൂഹവും സാധാരണക്കാരും അതിനെ നേരിട്ടപ്പോൾ, അവരുടെ സംസ്കാരം മാറി. അതിനുള്ള ഒരു ശ്രമം കൂസേഡുകൾക്കു തുടക്കമിട്ടു. കൂസേഡിൽ (കുരിശുയുദ്ധത്തിൽ), പ്രഭുക്കന്മാർ തങ്ങളുടെ സൈനികബലവും മതത്തോടുള്ള വിധേ യത്തവും ഒറ്റയടിക്കു പ്രകടിപ്പിക്കണം. അതേ വൈരുദ്ധ്യം ടെംപ്ലാർസ്, ഹോസ്പിറ്റല്ലേഴ്സ് തുടങ്ങിയ സൈനികക്രമങ്ങൾക്കു തുടക്കമിട്ടു, അവർ ക്രിസ്തീയ മൂല്യങ്ങളും വീരപവൃത്തികളും കൂട്ടിച്ചേർക്കാൻ ശ്രമിച്ചു. കിങ് ആർതറുടെ കഥകളും ഹോളി ഗെയ്ലം പോലെയുള്ള മദ്ധ്യയുഗത്തിലെ കലയുടെയും സാഹിത്യത്തിന്റെയും വലിയ ഒരു ഭാഗത്തിനും അതു കാരണമായി. ഒരു നല്ല പ്രഭു നല്ല ഒരു ക്രിസ്ത്യാനിയും ആയിരിക്കണം, അതിനു കഴിയും, നല്ല ക്രിസ്ത്യാനിക്ക് ഏറ്റവും നല്ല പ്രഭുവാകാൻ കഴിയും എന്നു തെളിയിക്കുന്നതിനുള്ള ശ്രമം അല്ലാതെ വേറെ എന്തായിരുന്നു കാമെലോട്?

ആധുനിക രാഷ്ട്രീയ ക്രമമാണ് മറ്റൊരു ഉദാഹരണം. ഫ്രഞ്ചു വിപ്ലവത്തിനു ശേഷം, ലോകമെങ്ങുമുള്ള ജനങ്ങൾ സമത്വവും വ്യക്തി സ്വാത ന്ത്ര്യവും അടിസ്ഥാന മൂല്യങ്ങളായി ക്രമേണ കണ്ടുതുടങ്ങി. എങ്കിലും ആ മൂല്യങ്ങൾ പരസ്പര വൈരുദ്ധ്യമുള്ളവയായിരുന്നു. കൂടുതൽ മെച്ചപ്പെട്ടിരിക്കുന്ന ആളുകളുടെ സ്വാതന്ത്ര്യം ഹനിച്ചുകൊണ്ടു മാത്രമേ സമത്വം ഉറപ്പാക്കാൻ കഴിയുകയുള്ളു. ഓരോ വ്യക്തിയ്ക്കും തനിക്ക് ഇഷ്ടമുള്ളതുപോലെ ചെയ്യുന്നതിനു സ്വാതന്ത്ര്യമുണ്ടെന്നു വന്നാൽ ആത്യന്തികമായി സമത്വത്തിനു മാറ്റമുണ്ടാകും. 1789-നു

ശേഷമുള്ള ലോക രാഷ്ട്രീയ ചരിത്രം ആകമാനം ഈ വൈരുദ്ധ്യങ്ങളെ സമന്വയിപ്പിക്കുന്നതിനുള്ള ശ്രമങ്ങളുടെ ഒരു ശേണിയായി കാണാൻ കഴിയും.

ചാൾസ് ഡിക്കൻസിന്റെ ഒരു നോവൽ വായിച്ചിട്ടുള്ള ആർക്കും പത്തൊൻപതാം നൂറ്റാണ്ടിലെ യൂറോപ്പിലെ ലിബറൽ ഭരണകൂടങ്ങളെ കുറിച്ചും, അവ വ്യക്തിസ്വാതന്ത്ര്യത്തിനു നല്കിയ മുൻഗണനയെകുറിച്ചും അതിനുവേണ്ടി ദരിദ്ര കുടുംബങ്ങളെ ജയിലിലടയ്ക്കുകയും അനാഥർക്കു പോക്കറ്റടിക്കാർക്കു വേണ്ടിയുള്ള സ്കൂളുകളിൽ ചേരുന്നതിനു മാത്രം അവസരം നല്കുകയും ചെയ്തതിനെകുറിച്ചും അറിയാം. അലക്സാണ്ടർ സോൾഷെനിറ്റ്സന്റെ ഒരു നോവൽ വായിച്ചിട്ടുള്ള ആർക്കും കമ്യൂണിസത്തിന്റെ സമത്വാശയങ്ങൾ ജീവിതത്തിന്റെ എല്ലാ വശങ്ങളെയും നിയന്ത്രിക്കാൻ ഉപയോഗപ്പെടുത്തിയ ക്രൂരമായ ഏകാധിപത്യങ്ങളെ കുറിച്ചറിയാം.

സമകാലീന അമേരിക്കൻ രാഷ്ട്രീയവും ഈ വൈരുദ്ധ്യത്തിനെ ചുറ്റിനീങ്ങുന്നു. ഡമോക്രാറ്റുകൾ കുറെക്കൂടി സമത്വമുള്ള ഒരു സമൂഹത്തെ ആഗ്രഹിക്കുന്നു, അതിനായി ദരിദ്രർക്കും പ്രായംചെന്നവർക്കും മാനസികസ്വാസ്ഥ്യമില്ലാത്തവർക്കും വേണ്ടി പദ്ധതികൾ നടപ്പാക്കുന്ന തിനു നികുതി കൂട്ടേണ്ടിവന്നാലും. എന്നാൽ അത് തങ്ങളുടെ പണം തങ്ങൾക്കിഷ്ടമുള്ള രീതിയിൽ ചെലവഴിക്കുന്നതിനു വ്യക്തികൾക്കുള്ള സ്വാതന്ത്ര്യത്തെ ഹനിക്കുന്നു. എന്റെ കുട്ടികളെ കോളജിൽ പഠിപ്പിക്കുന്ന തിനു വേണ്ടി പണം ചെലവഴിക്കാനാണ് എനിക്ക് ആഗ്രഹമെങ്കിൽ, ഹെൽത്ത് ഇൻഷുറൻസ് വാങ്ങുന്നതിന് ഗവൺമെന്റ് എന്ന നിർബന്ധിക്കുന്നത് എന്തിനാണ്? അതേസമയം, വ്യക്തിസ്വാതന്ത്യം പരമാവധിയാക്കാനാണ് റിപ്പബ്ലിക്കന്മാർ ആഗ്രഹിക്കുന്നത്, അതിനായി ധനികരും ദരിദ്രരും തമ്മിലുള്ള വരുമാനവ്യത്യാസം വർദ്ധിക്കുകയും അനേകം അമേരിക്കക്കാർക്ക് ആരോഗ്യപരിപാലനവും ചികിത്സയും താങ്ങാനാ വാതെ പോകുകയും ചെയ്താലും.

മദ്ധ്യകാല സംസ്കാരത്തിനു വീരപവൃത്തികളെയും ക്രിസ്തീയതയെയും കൂട്ടിച്ചേർത്തു കൊണ്ടുപോകാൻ കഴിയാതിരുന്നതുപോലെ, ആധുനിക ലോകത്തിനു സ്വാതന്ത്ര്യത്തിനെയും സമത്വത്തിനെയും ഒന്നിച്ചുനിർത്താൻ

കഴിയാതെപോയി. അതൊരു പോരായ്മയല്ല. അത്തരം വൈരുദ്ധ്യങ്ങൾ ഓരോ മനുഷ്യസംസ്കാരത്തിന്റെയും വേർപിരിക്കാൻ കഴിയാത്ത ഭാഗമാണ്. വാസ്തവത്തിൽ, അവ സാംസ്കാരിക വികസനത്തിന്റെ പ്രേരണാശക്തികളാണ്. അവ നമ്മുടെ സ്പീഷിസിന്റെ ക്രിയാത്മ കതയും സജീവതയും നിലനിർത്തുന്നു. നമ്മുടെ ചിന്തകളിലെയും ആശ യങ്ങളിലെയും മൂല്യങ്ങളിലെയും ചേർച്ചയില്ലായ്മ, ചിന്തിക്കുന്നതിനും പുനർമൂല്യനിർണ്ണയം ചെയ്യുന്നതിനും വിമർശിക്കുന്നതിനും നമ്മെ നിർ ബന്ധിതരാക്കുന്നു. മങ്ങിയ മനസുകളുടെ കേളീരംഗമാണ് നൈരന്തര്യം. സംഘർഷത്തെ കുറിച്ചല്ലാതെയുള്ള മഹത്തായ ഒരൊറ്റ കലാസൃഷ്ടിയെങ്കിലും നിങ്ങൾക്കു ചൂണ്ടിക്കാട്ടാൻ കഴിയുമോ?

പിരിമുറുക്കങ്ങളും സംഘർഷങ്ങളും നിവർത്തിയാക്കാൻ കഴിയാത്ത ആശയക്കുഴപ്പങ്ങളും ഓരോ സംസ്കാരത്തിന്റെയും രുചി വർദ്ധിപ്പിക്കുന്ന മസാലകളാണ് എങ്കിൽ, ഏതെങ്കിലും പ്രത്യേക സംസ്കാരത്തിൽ ജീവിക്കുന്ന ഒരു മനുഷ്യജീവി വൈരുദ്ധ്യമുള്ള വിശ്വാസങ്ങൾ കൈവശം വയ്ക്കുകയും പരസ്പരം ചേർന്നുപോകാത്ത മൂല്യങ്ങളാൽ പിളർക്കപ്പെട്ട് അസ്വസ്ഥനാകുകയും വേണം. ഏതു സംസ്കാരത്തിന്റെയും ഒരു അവ ശ്യഘടകമാണത്. അതുകൊണ്ട് അതിന് ഒരു പേരുപോലുമുണ്ട്: യുക്തി അധിഷ്ഠിത വിയോജിപ്പ് (കോഗ്നിറ്റിവ് ഡിസൊണൻസ്). മനുഷ്യമന സ്സിന്റെ ഒരു പരാജയമായാണ് യുക്തി അധിഷ്ഠിത വിയോജിപ്പിനെ പലപ്പോളും കണക്കാക്കുന്നത്. വാസ്തവത്തിൽ, അതൊരു പ്രധാന സമ്പത്താണ്. വൈരുദ്ധ്യമുള്ള വിശ്വാസങ്ങളും മൂല്യങ്ങളും കൊണ്ടുനടക്കാൻ ആളുകൾക്കു കഴിയുമായിരുന്നില്ലെങ്കിൽ, ഏതെങ്കിലും മനുഷ്യസംസ്കാരം സ്ഥാപിക്കുന്നതിനോ നിലനിർത്തുന്നതിനോ കഴിയുമായിരുന്നില്ല.

ഉദാഹരണമായി, ഒരു ക്രിസ്ത്യാനിക്ക് അയൽവക്കത്തെ മുസ്ലീങ്ങളെ മനസ്സിലാക്കണമെന്നു യഥാർത്ഥത്തിൽ ആഗ്രഹമുണ്ടെങ്കിൽ, എല്ലാ മുസ്ലീങ്ങളും പാവനമെന്നു കണക്കാക്കുന്ന മൂല്യങ്ങളുടെ ശുദ്ധമായ ഗണത്തെ യല്ല അയാൾ ശ്രദ്ധിക്കേണ്ടത്. പകരം, മുസ്ലീം സംസ്കാരത്തിലെ വൈരു ദ്ധ്യങ്ങളുള്ളതും പുറത്തേക്കു രക്ഷപെട്ടു പോകാൻ അനുവദിക്കാതിരിക്കുന്നതുമായ കാര്യങ്ങളെയും, പോരടിക്കുന്ന

ചട്ടങ്ങളെയും നില വാരങ്ങളെയും ആണ് അയാൾ ശ്രദ്ധിക്കേണ്ടത്.

## ചാര ഉപഗ്രഹം

മനുഷ്യസംസ്ക്കാരം നിരന്തരം മാറിക്കൊണ്ടിരിക്കുന്നു. ഈ മാറ്റം പൂർണമായി ക്രമമില്ലാത്തത് (റാൻഡം) ആണോ അതോ അത് എന്തെങ്കിലും പ്രത്യേക രീതിയിലുള്ളതാണോ? മറ്റൊരു വിധത്തിൽ ചോദിച്ചാൽ, ചരിത്രത്തിന് ഒരു ദിശബോധം ഉണ്ടോ?

ഉവ്വ് എന്നാണ് ഉത്തരം. സഹസ്രാബ്ദങ്ങളായി, ചെറുതും ലളിതവു മായ സംസ്കാരങ്ങൾ (കൾച്ചറുകൾ) കമേണ കൂടിച്ചേർന്നു വലിപ്പം കൂടിയതും കൂടുതൽ സങ്കീർണവുമായ സംസ്കാരങ്ങൾ (സിവിലിസേഷ നുകൾ) രൂപപ്പെട്ടു. അങ്ങനെ ലോകം എണ്ണത്തിൽ കുറഞ്ഞുവരുന്ന വൻ-സംസ്കാരങ്ങൾ ഉൾക്കൊള്ളുന്നതായി. അവയോരോന്നും കൂടുതൽ വലിപ്പമുള്ളതും കൂടുതൽ സങ്കീർണവുമാണ്. ഇതു വളരെ പ്രാകൃതമായ സാമാന്യവല്ക്കരണമാണ്, വലിയ തോതിൽ (തലത്തിൽ) മാത്രം വാസ്ത വമായത്. ചെറിയ തോതിൽ (തലത്തിൽ) വൻസംസ്കാരമായി കൂടിച്ചേർന്നുവരുന്ന സംസ്കാരങ്ങളുടെ ഓരോ സംഘത്തിനും സമാനമായി കഷണങ്ങളായിക്കൊണ്ടിരുന്ന ഒരു വൻസംസ്കാരവും ഉണ്ടായിരുന്നു വെന്നു കാണുന്നു. ഏഷ്യയുടെ വലിയ ഒരു ഭാഗവും യൂറോപ്പിന്റെ ചില ഭാഗങ്ങളും ചേർന്നു വികസിതമായ മേധാവിത്വ മംഗോൾ സാമ്രാജ്യം ഛിന്നഭിന്നമാകുകയുണ്ടായി. ക്രിസ്തുമതം നൂറുകണക്കിനു മില്യൻ ആളു കളെ കൂട്ടിച്ചേർത്തു, അതേസമയം തന്നെ അസംഖ്യം വിഭാഗങ്ങളായി വിട്ടുമാറുകയും ചെയ്തു. യൂറോപ്പിന്റെ പശ്ചിമ, മദ്ധ്യഭാഗങ്ങളിൽ ലത്തീൻ ഭാഷ വ്യാപിച്ചു, എന്നിട്ടു പ്രാദേശിക ഭാഷാഭേദങ്ങളായി (ഇവ പിന്നീടു ദേശീയ ഭാഷകളായി വിഭജിതമായി. എന്നാൽ ഈ വിഭാഗീയതകൾ ഐക്യതയിലേക്കുള്ള അനിവാര്യമായ പ്രയാണത്തിന്റെ താല്ക്കാലിക മായ പിന്നോട്ടടികൾ മാത്രമായിരുന്നു.

ചരിത്രത്തിന്റെ ദിശയെ കാണാൻ കഴിയുന്നത് നാം വാസ്തവത്തിൽ എവിടെ നില്ക്കുന്നുവെന്നതിനെ ആശ്രയിച്ചിരിക്കുന്നു. ചരിത്രത്തെ കുറിച്ച് ഒരു വിഹഗവീക്ഷണം നടത്തുമ്പോൾ, ദശകങ്ങളിലെയും നൂറ്റാണ്ടുകളിലെയും

വികാസങ്ങളെ പരിശോധിക്കുമ്പോൾ, ഏകതയുടെ ദിശയിലോ നാനാത്വത്തിന്റെ ദിശയിലോ ചരിത്രം നീങ്ങുന്നതെന്നു പറയാൻ പ്രയാസമുണ്ടാകുന്നു. എന്നാൽ, ദീർഘകാല പ്രക്രിയകളെ മനസ്സിലാക്കുന്നതിനു വിഹഗവീക്ഷണം മതിയാകുന്നതല്ല. അതിനുപകരം, നൂറ്റാണ്ടുകളെക്കാൾ സഹസാബ്ദങ്ങളെ നിരീക്ഷിക്കുന്ന ഒരു പ്രാപഞ്ചിക ചാര ഉപഗ്രഹത്തിന്റെ കാഴ്ചപ്പാടു നാം സ്വാംശീകരിക്കുന്നതാകും നല്ലത്. അത്തരമൊരു കാഴ്ചസ്ഥലത്തു നിന്നു വ്യക്തമായി കാണാൻ കഴിയും ചരിത്രം വിട്ടുവീഴ്ച കൂടാതെ ഐക്യത്തിനു നേർക്കു നീങ്ങുകയാണെന്ന്. ക്രിസ്ത്യാനികളുടെ വിഭജനവും മംഗോൾ സാമ്രാജ്യത്തിന്റെ തകർച്ചയും ചരിത്രത്തിന്റെ രാജപാതയിലെ സ്പീഡ് ബംപുകൾ മാത്രമാണ്.

ചരിത്രത്തിന്റെ പൊതുവായ ദിശ മനസ്സിലാക്കുന്നതിനുള്ള ഏറ്റവും നല്ല വഴി ഭൂഗഹത്തിൽ ഏതെങ്കിലും ഒരു നിമിഷത്തിൽ സഹവസിച്ചിരുന്ന വ്യത്യസ്തമായ മനുഷ്യലോകങ്ങളുടെ എണ്ണമെടുക്കുക എന്നതാണ്. ഇന്ന്, ഭൂഗഹം മുഴുവൻ ഒരൊറ്റ വ്യവസ്ഥ/യൂണിറ്റാണെന്നു ചിന്തിക്കുന്ന താണ് നമ്മുടെ രീതി. എന്നാൽ, ചരിത്രത്തിൽ മിക്കപ്പോഴും, ഭൂമി ഒറ്റപ്പെട്ട മനുഷ്യലോകങ്ങളാകുന്ന നക്ഷത്രങ്ങൾ ഉൾക്കൊള്ളുന്ന ഒരു നക്ഷതക്കൂട്ടമായിരുന്നു.

ടസ്മാനിയയുടെ കാര്യമെടുക്കുക. ദക്ഷിണ ആസ്ട്രേലിയയിലെ ഇടത്തരം വലിപ്പമുള്ള ഒരു ദ്വീപാണത്. ബിസി 10,000-നോടടുത്ത് മഞ്ഞു യുഗത്തിന്റെ അവസാനം കടൽനിരപ്പ് ഉയർന്നതുകൊണ്ട് ആസ്ട്രേലിയ യുടെ വൻകരയിൽ നിന്നു ബന്ധംവിട്ടുപോയതാണത്. ഏതാനും ആയിരം വേട്ടക്കാർ-ശേഖരണക്കാർ ആ ദ്വീപിൽ അവശേഷിച്ചു. പത്തൊൻപതാം നൂറ്റാണ്ടിൽ യൂറോപ്പിൽ നിന്നുള്ളവർ വന്നെത്തുന്നതുവരെ മറ്റു മനുഷ്യരുമായി അവർക്ക് യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല. 12,000 വർഷങ്ങ ളോളം, ടസ്മാനിയക്കാർ അവിടെയുണ്ടെന്നു മറ്റാരും അറിഞ്ഞില്ല. ലോകത്തിൽ മറ്റാരെങ്കിലും ഉണ്ടെന്നു അവർക്കും അറിഞ്ഞുകൂടായിരുന്നു. അവർക്ക് അവരുടെതായ യുദ്ധങ്ങളും രാഷ്ട്രീയ സമരങ്ങളും സാമൂഹ്യ വ്യതിയാനങ്ങളും സാംസ്കാരിക വികസനവും ഉണ്ടായിരുന്നു. എന്നാൽ ചൈനയിലെ

ചക്രവർത്തിമാരെയും മെസപൊട്ടേമ്യയിലെ ഭരണാധി കാരികളെയും സംബന്ധിച്ച്, ടസ്മാനിയ വ്യാഴഗ്രഹത്തിൽ എവിടെ യെങ്കിലുമായിരുന്നു സ്ഥിതിചെയ്തതെങ്കിലും വ്യത്യാസമൊന്നും ഉണ്ടാ കുമായിരുന്നില്ല. ടസ്മാനിയക്കാർ തങ്ങളുടെതായ ഒരു ലോകത്തിൽ ജീവിച്ചു.

അമേരിക്കയും യൂറോപ്പും ആണെങ്കിലും തങ്ങളുടെ ചരിത്രത്തിൽ മിക്കവാറും വ്യത്യസ്ത ലോകങ്ങളായി കഴിഞ്ഞു. എഡി 378-ൽ, റോമ ചക്രവർത്തിയായ വാലൻസ് അഡിയാനോപ്പിളിലെ യുദ്ധത്തിൽ ഗോഥ കളാൽ പരാജയപ്പെടുകയും കൊല്ലപ്പെടുകയും ചെയ്തു. ടികാലിലെ ചാക് ടോക് ഇഛക് അതേ വർഷം ടിയോതിഹുവാചനിലെ സൈന്യത്താൽ പരാജയപ്പെടുകയും കൊല്ലപ്പെടുകയും ചെയ്തു. ടികാൽ പ്രധാനപ്പെട്ട ഒരു മായൻ നഗരസംസ്ഥാനമായിരുന്നു. ടിയോതിഹുവാചൻ അന്ന് അമേരിക്കയിലെ ഏറ്റവും വലിയ നഗരമായിരുന്നു. ഏതാണ്ട് 250,000 നിവാസികൾ ഉണ്ടായിരുന്നു അവിടെ. അതിന്റെ സമകാലികമായിരുന്ന റോമയിലും അത്രതന്നെ അംഗങ്ങൾ ഉണ്ടായിരുന്നു. റോമയുടെ പരാജ യവും ടിയോതിഹുവാചനിന്റെ ഉദയവും തമ്മിൽ ബന്ധമൊന്നുമില്ല. റോമ ചൊവ്വയിലും ടിയോതിഹുവാചൻ വ്യാഴത്തിലും ആയിരുന്നതുപോലെയുണ്ടായിരുന്നു.

വ്യത്യസ്തമായ എത്ര മനുഷ്യലോകങ്ങൾ ഭൂലോകത്തു ഒരേ സമ യത്തു വസിച്ചിരുന്നു. 10,000 ബിസിയോടടുത്ത് നമ്മുടെ ഗ്രഹത്തിൽ അത്തരം അനേകായിരം ലോകങ്ങൾ ഉണ്ടായിരുന്നു. 2000 ബിസിയിൽ, അവയുടെ എണ്ണം നൂറുകളായി കുറഞ്ഞു. അതല്ലെങ്കിൽ കൂടിവന്നാൽ ഏതാനും ആയിരം എണ്ണം. 1450 എഡിയോടെ, അവയുടെ എണ്ണം വീണ്ടും ഗണ്യമായി കുറഞ്ഞു. ആ സമയത്ത്, യൂറോപ്പുകാരുടെ അന്വേഷണയാത കളുടെ കാലഘട്ടത്തിനു തൊട്ടുമുമ്പ്, ഭൂമിയിൽ ടസ്മാനിയ പോലെ മുണ്ടൻലോകങ്ങൾ കുറെയെണ്ണമുണ്ടായിരുന്നു. എന്നാൽ 90 ശതമാനത്തോളം ആളുകൾ ഒരൊറ്റ വൻ-ലോകത്തിലാണ് ജീവിച്ചത് - ആഫ്രാ -ഏഷ്യൻ ലോകത്തിൽ. ഏഷ്യയുടെ മിക്കവാറും യൂറോപ്പിന്റെ മിക്കവാറും ആഫ്രിക്കയുടെ മിക്കവാറും (സബ്സഹാറൻ പ്രദേശങ്ങൾ ഉൾപ്പെടെ യുള്ള ആഫ്രിക്കൻ ഭാഗങ്ങൾ തമ്മിൽ പ്രാധാന്യമുള്ള സാംസ്കാരിക, രാഷ്ട്രീയ, സാമ്പത്തിക ബന്ധങ്ങൾ നിലനില്ക്കുന്നുണ്ടായിരുന്നു.

ലോകത്തിൽ അവശേഷിക്കുന്ന പത്തിലൊന്നു ആളുകൾ കാര്യമായ വലിപ്പവും സങ്കീർണ്ണതയുമുള്ള നാലു ലോകങ്ങളായി വിഭജിക്കപ്പെട്ടിരുന്നു:

1. മെസോഅമേരിക്കൻ ലോകം മദ്ധ്യഅമേരിക്കയുടെ മിക്കവാറും വടക്കെ അമേരിക്കയുടെ കുറച്ചും ഭാഗങ്ങൾ ചേർന്നതായിരുന്നു.
2. ആൻഡീയൻ ലോകം ദക്ഷിണ അമേരിക്കയുടെ പശ്ചിമപദേശം മിക്കവാറും ഉൾക്കൊള്ളുന്നതായിരുന്നു
3. ആസ്ട്രേലിയൻ ലോകം ആസ്ട്രേലിയയുടെ വൻകര ഉൾപ്പെട്ടിരുന്നു.
4. സമുദ്രലോകം ദക്ഷിണപശ്ചിമ പാസിഫിക് സമുദ്രത്തിലെ ദ്വീപുകൾ മിക്കതും ഹാവായ് മുതൽ ന്യൂസിലാൻഡ് വരെ ഉൾക്കൊള്ളുന്നതായിരുന്നു.

അടുത്ത 300 വർഷങ്ങളിൽ, ആഫ്രോ -ഏഷ്യൻ ഭീമൻ മറ്റു ലോകങ്ങ ളെയെല്ലാം വിഴുങ്ങി. സ്പാനീഷുകാർ ആസ്ടെക് സാമാജ്യത്തെ കീഴ്പ്പെ ടുത്തിയപ്പോൾ, 1521-ൽ അതു മെസോഅമേരിക്കൻ ലോകത്തെ ഉള്ളി ലാക്കി. സമുദ്രലോകത്തിന്റെ ആദ്യ കടി എടുത്തതും അതേസമയത്താണ്, ഭൂഗോളം ചുറ്റിയുള്ള ഫെർഡിനാൻഡ് മഗല്ലന്റെ യാത്രയ്ക്കിടയിൽ. അതു കഴിഞ്ഞയുടനെ അതിനെ പൂർണ്ണമായും കീഴടക്കി. ആൻഡീയൻ ലോകം 1532-ൽ പൂർണമായി തകർന്നു, സ്പാനീഷ് കോൺക്വിസ്റ്റഡോറുകൾ ഇൻകാ സാമാജ്യത്തെ തകർത്തപ്പോൾ. യൂറോപ്പിൽ നിന്നുള്ള ആദ്യത്തെയാൾ ആലിയ ഭൂഖണ്ഡത്തിൽ കാലുകുത്തുന്നത് 1606 ലാണ്, ബ്രിട്ടീഷ് സാമ്രാജ്യത്വം ഊർജിതമായി ആരംഭിച്ചപ്പോൾ 1788-ൽ ആ അചുംബിത ലോകം ഇല്ലാതായി. പതിനഞ്ചു വർഷങ്ങൾക്കുശേഷം ബ്രിട്ടീഷുകാർ തങ്ങളുടെ ആദ്യ വാസകേന്ദ്രം ടസ്മാനിയയിൽ സ്ഥാ പിച്ചു, അങ്ങനെ അവസാനത്തെ സ്വതന്ത്ര മനുഷ്യലോകവും ആഫ്രോ ഏഷ്യൻ സ്വാധീനവലയത്തിനുള്ളിലാക്കപ്പെട്ടു.




*മാപ്പ് 3. ലോകം എഡി 1450-ൽ. ആഫ്രോ-ഏഷ്യൻ ലോകത്തിൽ പേരു കൊടുത്തിരിക്കുന്ന സ്ഥലങ്ങൾ പതിനാലാം നൂറ്റാണ്ടിലെ മുസ്ലീം സഞ്ചാരിയായ ഇബ് ബത്തൂത്ത സന്ദർശിച്ചവയാണ്. മൊറോക്കോയിലെ ടാങ്ഗിയർ സ്വദേശിയായ ഇബ്ന് ബത്തൂത്ത ടിംബുക്ത, സാൻസിബാർ, ദക്ഷിണ റഷ്യ, മദ്ധ്യ ഏഷ്യ, ഇന്ത്യ, ചൈന, ഇന്തോനേഷ്യ എന്നിവിടങ്ങൾ സന്ദർശിച്ചു. ആധുനിക കാലഘട്ടത്തിനു മുമ്പ് നിലനിന്നിരുന്ന ആഫ്രാ ഏഷ്യൻ ഐക്യം വെളിവാക്കുന്നതാണ് അദ്ദേഹത്തിന്റെ യാത്രകൾ.*

താൻ വിഴുങ്ങിയതൊക്കെ ദഹിച്ചുതീർക്കുന്നതിന് ആഫ്രോ-ഏഷ്യൻ ഭീമന് അനേകം നൂറ്റാണ്ടുകൾ വേണ്ടിവന്നു. എന്നാൽ ഒരു തിരിച്ചുവരവു നടത്താൻ കഴിയുന്നതായിരുന്നില്ല ആ പ്രക്രിയ. ഇന്ന് ഏതാണ്ട് എല്ലാ മനുഷ്യരും ഒരേ ഭൂരാഷ്ട്രീയ സംവിധാനം (ജിയോപൊളിറ്റിക്കൽ സിസ്റ്റം) പങ്കുവയ്ക്കുന്നു. ഭൂഗഹം മുഴുവൻ അന്തരാഷ്ട്രതലത്തിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള രാജ്യങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഒരേ സാമ്പത്തിക സംവിധാനത്തിന്റെ ഭാഗമാണത്. ഭൂഗോളത്തിന്റെ ഏറ്റവും അപ്രാപ്യമായ കോണുകളെ പോലും മുതലാളിത്ത വിപണിശക്തികൾ രൂപപ്പെടുത്തുന്നു. ഒരേ നിയമവ്യവസ്ഥയുടെ ഭാഗമാണത്. മനുഷ്യാവകാശങ്ങളും അന്താ രാഷ്ട്രനിയമവും എല്ലായിടത്തും ബാധകമാണ്, കുറഞ്ഞപക്ഷം സിദ്ധാന്തത്തിലെങ്കിലും. ഒരേ ശാസ്ത്രസംവിധാനത്തിന്റെ ഭാഗമാണത്. അണു ഘടനയെ കുറിച്ചും ക്ഷയരോഗത്തിനുള്ള ചികിത്സയെ കുറിച്ചും ഇറാ നിലും ഇസ്രായേലിലും

ആസ്ട്രേലിയയിലും അർജന്റീനയിലും ഉള്ള വിദഗ്ധന്മാർക്ക് കൃത്യമായി ഒരേ അഭിപ്രായമാണുള്ളത്.

ഒരൊറ്റ ഭൂഗോള സംസ്കാരം ഒരേ സ്വഭാവമുള്ളത് (ഹോമോജനസ്) അല്ല. ഒരൊറ്റ ജൈവശരീരത്തിൽ വിഭിന്നങ്ങളായ അനേകം തരം അവ യവങ്ങളും കോശങ്ങളും ഉൾക്കൊള്ളുന്നതു പോലെ, നമ്മുടെ ഒരൊറ്റ ഭൂഗോള സംസ്കാരം (ന്യൂയോർക്ക് സ്റ്റോക്ക് ബാക്കർമാർ മുതൽ അഫ്ഗാൻ ഇടയന്മാർ വരെയുള്ള) വിഭിന്നങ്ങളായ അനേകം തരം ജീവിത രീതികളും ജനങ്ങളും ഉൾക്കൊള്ളുന്നതാണ്. എങ്കിലും അവർ എല്ലാവരും അടുത്തു ബന്ധപ്പെട്ടിരിക്കുന്നു. അവർ അനേകം രീതികളിൽ പരസ്പരം സ്വാധീനിക്കുന്നു. അവർ ഇപ്പോളും തർക്കിക്കുകയും വഴക്കടിക്കുകയും ചെയ്യുന്നുണ്ടാകാം. എന്നാൽ അവർ തർക്കിക്കുന്നത് ഒരേ ആശയങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ടാണ്. അവർ വഴക്കടിക്കുന്നത് ഒരേ ആയുധങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ടാണ്. യഥാർത്ഥമായുള്ള ഒരു 'സംസ്ക്കാ രങ്ങൾ തമ്മിലുള്ള സംഘട്ടനം' കേൾവിയില്ലാത്തവരുടെ സംവാദം പോലെയാണ്. ആർക്കും മറ്റെയാൾ പറയുന്നത് എന്താണെന്നു മനസ്സിലാക്കാൻ കഴിയുന്നില്ല. ഇന്നു ഇറാനും യുണൈറ്റഡ് സ്റ്റേറ്റ്സും പരസ്പരം വാളോങ്ങി നില്ക്കുമ്പോൾ, അവർ രണ്ടു കൂട്ടരും സംസാരിക്കുന്നത് ദേശീയരാഷ്ട്രങ്ങളുടെയും മുതലാളിത്ത സമ്പദ്ഘടനകളുടെയും അന്താ രാഷ്ട്രം അവകാശങ്ങളുടെയും ആണവശാസ്ത്രത്തിന്റെയും ഭാഷയാണ്.

നാം ഇപ്പോളും 'യഥാർത്ഥ' (കലർപ്പില്ലാത്ത) സംസ്കാരങ്ങളെ കുറിച്ചു ധാരാളം പറയുന്നു. 'യഥാർത്ഥ' എന്നതുകൊണ്ടു നാം അർത്ഥ മാക്കുന്നത് സ്വതന്ത്രമായി വികസിതമായവ എന്നാണെങ്കിൽ, അവ ബാഹ്യമായ സ്വാധീനങ്ങളില്ലാത്ത പുരാതന പ്രാദേശിക പാരമ്പര്യങ്ങൾ ഉൾക്കൊള്ളുന്നതാണെങ്കിൽ, ഭൂമിയിൽ യഥാർത്ഥ സംസ്കാരങ്ങൾ യാതൊന്നും തന്നെ അവശേഷിച്ചിട്ടില്ല. കഴിഞ്ഞ ഏതാനും നൂറ്റാണ്ടു കളായി, ആഗോള സ്വാധീനങ്ങളുടെ മലവെള്ളപ്പാച്ചിലിൽ എല്ലാ സംസ്കാ രങ്ങളും തിരിച്ചറിയാൻ കഴിയാത്ത നിലയിൽ മാറിപ്പോയിരിക്കുന്നു.

ഈ ആഗോളവല്കരണത്തിന്റെ ഏറ്റവും രസകരമായ ഉദാഹരണങ്ങൾ 'വംശീയ' ഭക്ഷണമാണ്. ഒരു ഇറ്റാലിയൻ

റസ്റ്റോറന്റിൽ ടൊമാറ്റോ സോസോടു കൂടിയ സ്പ്ലേറ്റിയും പോളിഷ്, ഐറീഷ് റസ്റ്റോറന്റുകളിൽ ധാരാളം ഉരുളക്കിഴങ്ങു വിഭവങ്ങളും അർജന്റീനിയൻ റസ്റ്റോറന്റിൽ അനേകം ഇനം ബീഫ് കഷണങ്ങളും ഇന്ത്യൻ റസ്റ്റോറന്റിൽ എരിവുള്ള ഭക്ഷണവും ലഭിക്കുമെന്നു നാം പ്രതീക്ഷിക്കുന്നു. ഏതു സ്വിസ് കഫെയിലും ചൂടു ചോക്കലേറ്റിനു മുകളിൽ ഒരു കുന്നു പോലെ പതഞ്ഞുപൊങ്ങി നില്ക്കുന്ന വെണ്ണ ലഭിക്കും. എന്നാൽ ആ ഭക്ഷണപദാർത്ഥങ്ങൾ ഒന്നും തന്നെ അതാതു രാജ്യങ്ങളുടെ സ്വന്തമല്ല. തക്കാളിയും കുരുമുളകും കൊക്കോയും മെക്സിക്കോയിൽ ഉത്ഭവിച്ചവയാണ്. സ്പാനീഷുകാർ മെക്സിക്കോയെ ആക്രമിച്ചു കീഴടക്കിയതിനു ശേഷം മാത്രമാണ് അവ യൂറോപ്പിലും ഏഷ്യയിലും എത്തിച്ചേർന്നത്. ജൂലിയസ് സീസറും ദാന്തെ അലിഘിയേറിയും ഒരിക്കൽ പോലും തക്കാളിയിൽ കുതിർത്ത സ്റ്റേറ്റി അവരുടെ ഫോർക്കുകളിൽ കുത്തിയെടുത്തിട്ടില്ല. ഫോർക്കുകൾ (മുള്ളുകൾ) പോലും അന്നു കണ്ടുപിടിച്ചിട്ടില്ല. വില്യം ടെൽ ഒരിക്കലും ചോക്ക ലേറ്റ് രുചിച്ചിട്ടില്ല. ബുദ്ധൻ തന്റെ ഭക്ഷണം ഒരിക്കലും എരിവു ചേർത്തു കഴിച്ചിട്ടില്ല. പോളണ്ടിലും അയർലൻഡിലും ഉരുളക്കിഴങ്ങ് എത്തിച്ചേർന്നിട്ടു 400 വർഷമേ ആകുന്നുള്ളു. ഒലമ എന്ന ഒട്ടക സമാനമൃഗത്തിൽ നിന്നുള്ള കഷണം മാത്രമായിരുന്നു 1492-ൽ നിങ്ങൾക്ക് അർജന്റീനയിൽ കിട്ടുമായിരുന്നത്.

ഹോളിവുഡ് ചിത്രങ്ങൾ സമതലങ്ങളിലെ ഇന്ത്യക്കാരെ വീരശൂര പരാക്രമികളായ കുതിരസവാരിക്കാരായി ചിത്രീകരിച്ചു. തങ്ങളുടെ പിതാക്കന്മാരുടെ ആചാരങ്ങളെ സംരക്ഷിക്കുന്നതിനായി അവർ യൂറോപ്പിൽ നിന്ന് ആദ്യം എത്തിയ ആളുകളുടെ വാഹനങ്ങളെ ധീരതയോടെ എതിരിട്ടു. എന്നാൽ, ഈ സ്വദേശി അമേരിക്കൻ കുതിരസവാരിക്കാർ ഏതോ പുരാതനമായ, യഥാർത്ഥ സംസ്കാരത്തിന്റെ സംരക്ഷകർ ആയിരുന്നില്ല. പകരം, പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ വടക്കെ അമേ രിക്കയുടെ പശ്ചിമഭാഗത്തുള്ള സമതലങ്ങളിൽ വ്യാപിച്ച സൈനികവും രാഷ്ട്രീയവുമായി പ്രധാനപ്പെട്ട ഒരു വിപ്ലവത്തിന്റെ ഉത്പന്നങ്ങളാണ് അവർ. യൂറോപ്പിൽ നിന്നു കുതിരകൾ വന്നതിന്റെ അനന്തരഫലമായി രുന്നു ആ വിപ്ലവം. 1492-ൽ അമേരിക്കയിൽ കുതിരകൾ ഉണ്ടായിരുന്നില്ല. പത്തൊൻപതാം നൂറ്റാണ്ടിലെ സിയൂസ്,

അപാച്ചെ സംസ്കാരത്തിനു ആകർഷണീയമായ അനേകം പ്രത്യേകതകൾ ഉണ്ടായിരുന്നു. എന്നാൽ അത് ഒരു യഥാർത്ഥമായതും കലർപ്പില്ലാത്തതുമായ സംസ്കാരം എന്ന തിനെക്കാൾ ഒരു ആധുനിക സംസ്കാരമായിരുന്നു - ആഗോള ബലങ്ങ ളുടെ ഒരു അനന്തരഫലം.



*25. സിയൂസ് മുഖ്യന്മാർ (1905). 1492-നുമുമ്പ് സിയൂസിനോ സമതലത്തിലെ മറ്റേതെങ്കിലും ഗോത്രത്തിനോ കുതിരകൾ ഉണ്ടായിരുന്നില്ല.*

## ആഗോള ദർശനം

പ്രായോഗികമായ ഒരു കാഴ്ചപ്പാടിൽ നിന്ന്, ആഗോള ഐക്യപ്പെട ലിന്റെ പ്രകിയയിലെ ഏറ്റവും പ്രധാനപ്പെട്ട ഘട്ടം സംഭവിച്ചത് കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിലാണ്. അപ്പോളാണ് സാമാജ്യങ്ങൾ വളർന്നതും വാണിജ്യം ശക്തമായതും. ആഫ്രോ-ഏഷ്യയിലെയും അമേരിക്കയി ലെയും ആസ്ട്രേലിയയിലെയും സമുദ്രപദേശത്തെയും ആളുകൾ തമ്മിൽ കൂടുതൽ ദൃഢമായിക്കൊണ്ടിരിക്കുന്ന ബന്ധങ്ങൾ രൂപപ്പെട്ടു. അങ്ങനെ

മെക്സിക്കൻ മുളക് ഇന്ത്യൻ ഭക്ഷണത്തിൽ എത്തിച്ചേർന്നു, സ്പാനീഷ് കന്നുകാലികൾ അർജന്റീനയിൽ മേഞ്ഞുതുടങ്ങി. എന്നാലും ആശയപരമായ ഒരു കാഴ്ചപ്പാടിൽ നിന്ന്, കുറെക്കൂടി പ്രാധാന്യമുള്ള ഒരു സംഭവവികാസം ബിസി ആദ്യ സഹസാബ്ദത്തിൽ സംഭവിച്ചു. അപ്പോൾ ഒരു സാർവത്രിക ക്രമം എന്ന ആശയത്തിനു വേരുപിടിച്ചു. അതിനു ആയിരക്കണക്കിനു വർഷം മുമ്പ്, ചരിത്രം ആഗോള ഐക്യം എന്ന ദിശയിൽ സാവധാനത്തിൽ നീങ്ങിക്കൊണ്ടിരിക്കുകയായിരുന്നു. എന്നാൽ ലോകത്തെ ആകമാനം ഭരിക്കുന്ന ഒരു സാർവത്രിക ക്രമം എന്ന ആശയം മിക്ക ആളുകൾക്കും അപരിചിതമായിരുന്നു.

ഹോമോ സാപിയൻസ് ഉരുത്തിരിഞ്ഞത് ആളുകളെ വേർതിരിച്ചു നാം എന്നും അവർ എന്നും വേറിട്ടു കാണാനാണ്. നമ്മൾ എന്നത് നിങ്ങൾക്ക് ചുറ്റും വളരെയടുത്തുള്ള സംഘം ആണ്, നിങ്ങൾ എന്നത് ആരായിരുന്നാലും. അവർ എന്നത് മറ്റെല്ലാവരും ആയിരുന്നു. വാസ്തവത്തിൽ, ഒരു സാമൂഹ്യമൃഗം പോലും അതു ഭാഗമായിരിക്കുന്ന സ്പീഷി സിന്റെ ആകമാനമായ താല്പര്യങ്ങൾക്കു വേണ്ടി ഒരിക്കലും നിലകൊണ്ടിട്ടില്ല. ഒരു ചിമ്പാൻസിയും ചിമ്പാൻസി സ്പീഷിസിന്റെ താല്പ് ര്യങ്ങൾ ശ്രദ്ധിക്കുന്നില്ല. ഒരു ഒച്ചും ആഗോള ഒച്ചു സമുദായത്തിനു വേണ്ടി ഒരു കൊമ്പു പോലും ഉയർത്തുകയില്ല. ഒരു ഒന്നാം പുരുഷൻ സിംഹം പോലും എല്ലാ സിംഹങ്ങളുടെയും രാജാവാകാൻ ഒരു ശ്രമം നടത്തുകയില്ല. ഒരു തേനീച്ചക്കൂട്ടത്തിന്റെയും വാതിലിൽ 'ലോകമെങ്ങുമുള്ള അദ്ധ്വാ നിക്കുന്നവരായ തേനീച്ചകളേ, സംഘടിക്കുവീൻ!' എന്നു കാണുകയില്ല.

എന്നാൽ ജ്ഞാനവിപ്ലവത്തിന്റെ തുടക്കം മുതൽ, അക്കാര്യത്തിൽ ഹോമോ സാപിയൻസ് കൂടുതൽ കൂടുതൽ വ്യത്യസ്തത കാണിച്ചു. ആളു കൾ തീർത്തും അപരിചിതരായവരോടൊപ്പം സ്ഥിരമായി സഹകരിച്ചു തുടങ്ങി. അവർ അപരിചിതരെ 'സഹോദരങ്ങൾ,' 'സുഹൃത്തുക്കൾ' എന്നൊക്കെ കണ്ടുതുടങ്ങി. എങ്കിലും ഈ സാഹോദര്യം സാർവത്രികമായിരുന്നില്ല. അടുത്ത താഴ്വാരത്തിൽ എവിടെയോ, അതല്ലെങ്കിൽ പർവത നിരകൾക്ക് അപ്പുറത്ത്, 'അവർ' ഉണ്ടെന്ന തോന്നലുളവാകുന്നു. 3000 ബിസിയിൽ ആദ്യ ഫറവോനായ മെനെസ് ഈജിപ്തിനെ ഒന്നിപ്പിച്ചപ്പോൾ, ഈജിപ്തിന് ഒരു

അതിർത്തിയുണ്ടെന്നും അതിർത്തിക്കപ്പുറത്ത് 'ബർബരന്മാർ' ചുറ്റിനടക്കുന്നുണ്ടെന്നും ഈജിപ്തുകാർക്ക് വ്യക്തമായി രുന്നു. ബർബരന്മാർ അന്യരും ഭീഷണിപ്പെടുത്തുന്നവരും ഈജിപ്തകാർക്ക് ആഗ്രഹമുണ്ടായിരുന്ന ഭൂമിയോ പ്രകൃതിസമ്പത്തോ ബർബരന്മാർ കൈവശം വച്ചിരിക്കുന്ന അളവിൽ മാത്രം ഈജിപ്തക്കാർക്കു താല്പര്യം തോന്നിപ്പിച്ചവരും ആണ്. ആളുകൾ സൃഷ്ടിച്ച എല്ലാ സങ്കല്പിത ക്രമങ്ങളും മനുഷ്യവർഗത്തിലെ ഒരു വലിയ വിഭാഗത്തിനെ അവഗണിക്കുന്നവ ആയിരുന്നു.

സാർവത്രികമാകാൻ സാദ്ധ്യതയുണ്ടായിരുന്ന മൂന്നു ക്രമങ്ങൾ ബിസി ഒന്നാം സഹസാബ്ദത്തിൽ പ്രത്യക്ഷപ്പെട്ടു. അതിന്റെ പ്രണേതാക്കൾക്ക് ലോകം ആകമാനവും മനുഷ്യവംശം ആകമാനവും ഒരൊറ്റ നിയമസംഹി തയുടെ കീഴിൽ ഒരൊറ്റ സംവിധാനമായി ഭരിക്കപ്പെടുന്നതു ആദ്യമായി ദർശനം കാണാൻ കഴിയുമായിരുന്നു. ഓരോരുത്തരും 'നമ്മൾ' ആണ്, കുറഞ്ഞപക്ഷം അതിനുള്ള സാദ്ധ്യതയുണ്ട്. 'അവർ' ഇപ്പോൾ ഇല്ല. ആദ്യം പ്രത്യക്ഷപ്പെട്ട സാർവത്രിക ക്രമം സാമ്പത്തികമായിരുന്നു. പണത്തിന്റെ കമം. രണ്ടാമത്തെ സാർവത്രിക ക്രമം രാഷ്ട്രീയമായിരുന്നു: സാമ്രാജ്യത്വ കമം. മൂന്നാമത്തെ സാർവത്രിക ക്രമം മതപരമായിരുന്നു: ബുദ്ധമതം, ക്രിസ്തുമതം, ഇസ്ലാം എന്നിങ്ങനെയുള്ള സാർവത്രിക മതങ്ങളുടെ ക്രമം.

കച്ചവടക്കാർ, ആക്രമണകാരികൾ, പ്രവാചകർ എന്നിവർ ആയിരുന്നു ആദ്യമായി 'നമ്മളും അവരും' എന്ന ദ്വന്ദ്വ പരിണാമ വിഭജനത്തെ മറി കടക്കാൻ കഴിഞ്ഞതും മനുഷ്യവർഗത്തിന്റെ ഏകീകരണത്തിന്റെ സാദ്ധ്യ തയെ മുൻകൂട്ടി കണ്ടതുമായ ആദ്യ ആളുകൾ, കച്ചവടക്കാർക്ക് ലോകം ആകമാനം ഒരൊറ്റ വിപണിയും എല്ലാ മനുഷ്യരും ഉപഭോക്താക്കളാകാൻ സാദ്ധ്യതയുള്ളവരും ആയിരുന്നു. എല്ലാവർക്കും എല്ലായിടത്തും ബാധ കമായ ഒരു സാമ്പത്തിക ക്രമം സ്ഥാപിക്കുന്നതിന് അവർ ശ്രമിച്ചു. ആക മണകാരികൾക്ക്, ലോകം ആകമാനം ഒരൊറ്റ സാമാജ്യവും എല്ലാ മനുഷ്യരും സാമാജ്യത്തിലെ നിവാസികളാകാൻ സാദ്ധ്യതയുള്ളവരും ആയിരുന്നു. പ്രവാചകന്മാർക്ക്, ലോകം ആകമാനം ഒരൊറ്റ സത്യം വഹിക്കുന്നതും എല്ലാ മനുഷ്യരും അതിൽ വിശ്വസിക്കുന്നവരാകാൻ സാദ്ധ്യതയുള്ളവരും ആയിരുന്നു.

അവസാനത്തെ മൂന്നു സഹസാബ്ദങ്ങളിൽ, ആ ആഗോള ദർശനം യാഥാർത്ഥ്യമാക്കാൻ ആളുകൾ കൂടുതൽ കൂടുതൽ ആവേശത്തോടെ യുള്ള ശ്രമങ്ങൾ നടത്തി. പണം, സാമാജ്യങ്ങൾ, സാർവത്രിക മതങ്ങൾ എന്നിവ എങ്ങനെ വ്യാപിച്ചു, ഇന്നത്തെ ഏകീകരിക്കപ്പെട്ട ലോകത്തിനു അവ ഏതു വിധത്തിൽ അടിസ്ഥാനമിട്ടു എന്ന കാര്യങ്ങൾ അടുത്ത മൂന്നു അദ്ധ്യായങ്ങളിൽ ചർച്ചചെയ്യുന്നു. നാം തുടങ്ങുന്നത് ചരിത്രത്തിലെ ഏറ്റവും മഹത്വമുള്ള ജേതാവിന്റെ കഥയോടെയാണ്. ആ ജേതാവിന് അങ്ങേയറ്റത്തെ സഹിഷ്ണുതയും വഴക്കവും കൈവശമായിരുന്നു. അങ്ങനെ ആളുകൾ അതിന്റെ ആത്മാർത്ഥതയുള്ള അനുയായികളായി. പണമാണ് ആ ജേതാവ്. ഒരേ ദൈവത്തിൽ വിശ്വസിക്കാത്തവരും ഒരേ രാജാവിനെ അനുസരിക്കാത്തവരുമായ ആളുകൾ ഒരേ പണം ഉപയോ ഗിക്കുന്നതിനു താല്പര്യം കാണിച്ചു. ഒസാമ ബിൻലാദൻ അമേരിക്ക യുടെ സംസ്കാരത്തെയും മതത്തെയും രാഷ്ട്രീയത്തെയും വെറുത്തുവെങ്കിലും, അമേരിക്കയുടെ ഡോളറിനോടു പ്രതിപത്തിയുള്ള ആളായി രുന്നു. ദേവന്മാരും രാജാക്കന്മാരും പരാജയപ്പെട്ടിടത്ത് പണം വിജയിച്ചത് എങ്ങനെയാണ്?

## അദ്ധ്യായം പത്ത്

# പണത്തിന്റെ സുഗന്ധം

**1519** -ൽ ഹൈമാൻ കോർടസും അദ്ദേഹത്തിന്റെ പോരാളികളും കൂടി മെക്സിക്കോയെ ആക്രമിച്ചു. അതുവരെ ഒറ്റപ്പെട്ട ഒരു മനുഷ്യലോകമായി രുന്നു മെക്സിക്കോ. അന്യന്മാർ ഒരു പ്രത്യേക മഞ്ഞ ലോഹത്തിൽ പ്രത്യേക താല്പര്യമെടുക്കുന്നത് അടുക്കുകൾ (അങ്ങനെയാണ് അവിടെ ജീവിച്ചവരെ പില്ക്കാല തലമുറ അറിഞ്ഞത്) വേഗത്തിൽ ശദ്ധിച്ചു. വാസ്തവത്തിൽ, അതിനെക്കുറിച്ചു സംസാരിക്കുന്നത് അന്യന്മാർ ഒരിക്കലും നിർത്തിയില്ല. സ്വദേശികളായ അവർക്ക് സ്വർണ്ണം അത്ര അപരിചിതമായിരുന്നില്ല. അതു സുന്ദരമാണ്, പണിചെയ്യാൻ എളുപ്പമാണ്, അതിനാൽ ആഭരണങ്ങളും പ്രതിമകളും ഉണ്ടാക്കാൻ അവർ അതുപയോഗിച്ചു. അവർ ഇടക്കൊക്കെ അതിനെ കൈമാറ്റത്തിനുള്ള മാദ്ധ്യമ മായും ഉപയോഗപ്പെടുത്തി. എന്നാൽ എന്തെങ്കിലും വാങ്ങണമെന്നു ഒരു അടെക് ആഗ്രഹിച്ചപ്പോൾ അവൻ സാധാരണയായി കൊക്കോ അരിയോ തുണികൊണ്ടുള്ള കെട്ടുകളോ (ബോൾട്ടുകളോ) വിലയായി നല്കി. അതുകൊണ്ടു സ്വർണത്തോടുള്ള സ്പാനീഷുകാരുടെ ആർത്തി വിശദീകരിക്കാൻ കഴിയാത്തതായി തോന്നി. തിന്നാനും കുടിക്കാനും നെയ്യാനും കഴിയാത്ത ഒരു ലോഹത്തിനു എന്തു പ്രാധാന്യമാണ് ഉള്ളത്? ആയുധങ്ങളും ഉപകരണങ്ങളും ഉണ്ടാക്കാൻ കഴിയാത്തവണ്ണം തീരെ ബലക്കുറവുള്ളതാണ് ആ ലോഹം. സ്വർണത്തോടു സ്പാനീഷുകാർക്ക് എന്തുകൊണ്ടാണ് ഇത്ര താല്പര്യമെന്നു നാട്ടുകാർ കോർടസിനോടു ചോദിച്ചപ്പോൾ ആ പോരാളി മറുപടി പറഞ്ഞു, 'ഞാനും എന്റെ കൂട്ടാളി കളും ഹൃദയത്തിന്റെ ഒരസുഖത്താൽ കഷ്ടപ്പെടുന്നവരാണ്, സ്വർണ്ണം കൊണ്ടു മാത്രമേ അതു സൗഖ്യമാക്കാൻ കഴിയുകയുള്ളു. അതു കൊണ്ടാണ്.'

സ്പാനീഷുകാർ വന്ന ആഫ്രോ-ഏഷ്യൻ ലോകത്തിൽ സ്വർണത്തോടുള്ള ആർത്തി ഒരു പകർച്ചവ്യാധി തന്നെ ആയിരുന്നു. കടുത്ത വൈരികൾ പോലും ഉപയോഗമില്ലാത്ത മഞ്ഞലോഹത്തിനു പിന്നാലെ ആർത്തിപിടിച്ചു. മെക്സിക്കോയെ ആക്രമിക്കുന്നതിനു മൂന്നു നൂറ്റാണ്ടു കൾക്കു മുമ്പ്, കോർടസിന്റെയും അദ്ദേഹത്തിന്റെ സൈന്യത്തിന്റെയും മുൻതലമുറ ഐബീരിയയിലെയും ഉത്തര ആഫ്രിക്കയിലെയും മുസ്ലീം രാജ്യങ്ങളുമായി രക്തരൂക്ഷിതമായ ഒരു യുദ്ധത്തിൽ ഏർപ്പെട്ടു. ക്രിസ്തവിന്റെ അനുയായികളും അള്ളായുടെ അനുയായികളും പരസ്പരം ആയി രക്കണക്കിനു കൊന്നൊടുക്കുകയും കൃഷിയിടങ്ങളും തോട്ടങ്ങളും നശിപ്പിക്കുകയും സമൃദ്ധമായ നഗരങ്ങളെ ചാരംമൂടിയ അവശിഷ്ടങ്ങളാക്കുകയും ചെയ്തു. മഹത്വം കൂടിയത് ക്രിസ്തുവിനോ അള്ളായ്ക്കോ എന്നു തെളിയിക്കാൻ.

ക്രിസ്ത്യാനികൾ ക്രമേണ മേൽക്കൈ നേടിയപ്പോൾ അവർ വിജയം ആഘോഷിച്ചതു മോസ്കകൾ നശിപ്പിച്ചും പള്ളികൾ പണിതും മാത മായിരുന്നില്ല, പിന്നെയോ അവർ കുരിശിന്റെ മുദ്രയുള്ള പുതിയ സ്വർണ്ണ നാണയങ്ങളും വെള്ളിനാണയങ്ങളും പുറത്തിറക്കുകയും അവിശ്വാസി കളെ നേരിടുന്നതിൽ സഹായിച്ചതിനു ദൈവത്തിനു നന്ദി പറയുകയും ചെയ്തുകൊണ്ടുമായിരുന്നു. എങ്കിലും പുതിയ കറൻസിയോടൊപ്പം വിജയികൾ പുതിയ ഒരുതരം നാണയവും മുദ്രണം ചെയ്തു. മില്ലാരസ് എന്നു പേരായ അതിൽ വ്യത്യസ്തമായ ഒരു സന്ദേശമാണ് ഉണ്ടായിരുന്നത്. ചതുരത്തിലുള്ള ആ നാണയത്തിൽ അറബി ലിപികളിൽ ഇങ്ങനെ പ്രഖ്യാപിച്ചു, 'അള്ളാ അല്ലാതെ വേറെ ദൈവം ഇല്ല. മുഹമ്മദ് അള്ളാ യുടെ പ്രവാചകനാണ്.' മെൽഗെയിലിലെയും ആഗ്ദയിലെയും കത്തോ ലിക്ക ബിഷപ്പുമാർ പോലും പ്രശസ്ത മുസ്ലീം നാണയങ്ങളുടെ അത്തരം പകർപ്പുകൾ പുറത്തിറക്കി. ദൈവത്തെ ഭയപ്പെടുന്ന വിശ്വാസികളായ ക്രിസ്ത്യാനികൾ സന്തോഷത്തോടെ അത് ഉപയോഗപ്പെടുത്തി.

കുന്നിന്റെ അങ്ങേച്ചരുവിലും സഹിഷ്ണുത വിളയാടി. ഉത്തര ആഫ്രിക്കയിലെ മുസ്ലീം കച്ചവടക്കാർ ഫ്ളോറൻസിലെ ഫ്ളോറിൻ, വെനീസിലെ ഡുകാറ്റ്, നിയാപോലീസിലെ ഗില്ലിയാറ്റോ എന്നിങ്ങനെയുള്ള ക്രിസ്തീയ നാണയങ്ങൾ ഉപയോഗിച്ചു കച്ചവടം ചെയ്തു. അവിശ്വാസികളായ

ക്രിസ്ത്യാനികൾക്ക് എതിരെ ജിഹാദ് വിളിച്ച് മുസ്ലീം ഭരണാധികാരികൾ പോലും ക്രിസ്തുവിനെയും അദ്ദേഹത്തിന്റെ കന്യക യായ മാതാവി നെയും ചിത്രീകരിച്ച നാണയങ്ങളിൽ നികുതി സ്വീകരിക്കുന്നതിൽ സന്തോഷമുള്ളവരായിരുന്നു.

## ഇതിന്റെതയാണ്?

വേട്ടക്കാർ-ശേഖരണക്കാർക്ക് പണം ഉണ്ടായിരുന്നില്ല. ഓരോ സംഘ വും വേട്ടയാടി, ശേഖരിച്ചു, മാംസം മുതൽ മരുന്നു വരെയും ചെരുപ്പു മുതൽ മന്ത്രവാദം വരെയും സംഘത്തിന് ആവശ്യമായ ഏതാണ്ട് എല്ലാക്കാര്യങ്ങളും നിർമ്മിച്ചു. വ്യത്യസ്ത സംഘാംഗങ്ങൾ വ്യത്യസ്ത പ്രവൃത്തികളിൽ പ്രാവീണ്യം നേടി. എന്നാൽ അവർ തങ്ങളുടെ ചരക്കുകളും സേവനങ്ങളും സഹായങ്ങളുടെയും കടപ്പാടുകളുടെയും ഒരു സമ്പദ് ഘടനയിലൂടെ പങ്കുവച്ചു. വെറുതെ നല്കുന്ന ഒരു കഷണം മാംസത്തി നോടൊപ്പം ഒരു പകരം പ്രവൃത്തി പ്രതീക്ഷിച്ചു - ഉദാഹരണമായി, സൗജന്യമായ വൈദ്യസഹായം. സംഘം സാമ്പത്തികമായി സ്വതന്ത മായി രുന്നു. പ്രാദേശിക മായി കണ്ടത്താൻ കഴിയാതിരുന്ന ചില അപൂർവ വസ്തുക്കൾ (കടൽശംഖുകൾ, നിറങ്ങൾ, ഒബ്സിഡിയൻ എന്നിങ്ങനെ) മാത്രം അപരിചിതരിൽ നിന്നു കൈക്കൊള്ളണ്ടിവന്നു. ഇത് സാധാരണഗതിയിൽ ലളിതമായ കൈമാറ്റത്തിലൂടെ ചെയ്യാൻ കഴിയു മായിരുന്നു. 'ഞങ്ങൾ നിങ്ങൾക്ക് ഭംഗിയുള്ള കടൽശംഖുകൾ തരാം, നിങ്ങൾ ഞങ്ങൾക്ക് നല്ല ഗുണനിലവാരമുള്ള കൽച്ചീളുകൾ (ഫ്ളിന്റ്) തരിക.'

കാർഷിക വിപ്ലവത്തിന്റെ വരവോടെ ഇക്കാര്യങ്ങളിലൊന്നും മാറ്റ മുണ്ടായില്ല. മിക്ക ആളുകളും തുടർന്നും ചെറിയ, ഇഴയടുപ്പമുള്ള സമൂഹങ്ങളിൽ ജീവിച്ചു. ഒരു വേട്ടക്കാർ-ശേഖരണക്കാർ സംഘം പോലെ തന്നെ, ഓരോ ഗ്രാമവും സ്വയംപര്യാപ്തമായ സാമ്പത്തിക ഘടകം (യൂണിറ്റ്) ആയിരുന്നു. പരസ്പരമുള്ള സഹായവും കടപ്പാടും പുറത്തുള്ളവരോടു അല്പം സാധനക്കൈമാറ്റവും (ബാർട്ടർ) ആയി ഇടപാടുകൾ നടത്തിപ്പോന്നു. ഒരു ഗ്രാമീണന് ഷൂസ് ഉണ്ടാക്കാൻ നല്ല കഴിവുണ്ട്, മറ്റൊരാൾക്ക് വൈദ്യം അറിയാം, അതുകൊണ്ട് ചെരുപ്പില്ലാതെയാകുമ്പോളും അസുഖ മാകുമ്പോളും എവിടേക്കു പോകണമെന്നു ഗ്രാമീണർക്ക് അറിയാം. എന്നാൽ ഗ്രാമങ്ങൾ

ചെറുതും അവയുടെ സമ്പദ്ഘടന പരിമിതവും ആയിരുന്നു. അതുകൊണ്ടു മുഴുവൻ സമയ ചെരുപ്പുകുത്തികളോ വൈദ്യ ന്മാരോ ഉണ്ടായിരുന്നില്ല.

നഗരങ്ങളുടെയും രാജ്യങ്ങളുടെയും ഉയർന്നു വരവും ഗതാഗത സൗകര്യങ്ങളുടെ വളർച്ചയും വൈദഗ്ധ്യത്തിനുള്ള അവസരമൊരുക്കി. ജനങ്ങൾ തിങ്ങിപ്പാർക്കുന്ന നഗരങ്ങൾ ചെരുപ്പുകുത്തികൾക്കും വൈദ്യ ന്മാർക്കും മാത്രമല്ല, പിന്നെയോ മരപ്പണിക്കാർക്കും പുരോഹിതർക്കും സൈനികർക്കും നിയമജ്ഞർക്കും കൂടി മുഴുവൻ സമയ ജോലിയവസര മൊരുക്കി. നല്ല വീഞ്ഞും ഒലിവെണ്ണയും കളിമൺപാത്രങ്ങളും ഉല്പാദിപ്പിക്കുന്നതിനു പേരുകേട്ട ഗ്രാമങ്ങൾ ആ വസ്തുക്കളുടെ ഉത്പാദനത്തിലും വില്പനയിലും മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുന്നതും മറ്റെല്ലാ വസ്തുക്കൾക്കുമായി മറ്റു ആവാസകേന്ദ്രങ്ങളെ ആശ്രയിക്കുന്നതും ആണ് നല്ലതെന്നു കണ്ടെത്തി. അതിൽ കാര്യമുണ്ട്. കാലാവസ്ഥയും മണ്ണും വ്യത്യസ്തമാണ്. മുന്തിരിക്ക ഷിക്ക് അനുയോജ്യമായ മണ്ണും കാലാ വസ്ഥയും ഉള്ള ഒരു സ്ഥലത്തെ മേൽത്തരം വീഞ്ഞു കിട്ടാനുള്ളപ്പോൾ നിങ്ങളുടെ പിന്നാമ്പുറത്തെ മോശം വീഞ്ഞു കുടിക്കുന്നത് എന്തിനാണ്? നിങ്ങളുടെ പിന്നാമ്പുറത്തെ കളിമണ്ണുകൊണ്ടു ബലമുള്ളതും ഭംഗിയുള്ള തുമായ പിഞ്ഞാണങ്ങൾ ഉണ്ടാക്കാൻ കഴിയുമെങ്കിൽ, അവ പരസ്പരം കൈമാറിക്കൂടെ? തന്നെയുമല്ല, വീഞ്ഞുണ്ടാക്കുന്നതിലും കളിമൺപാത്രം നിർമ്മിക്കുന്നതിലും രോഗങ്ങൾ ചികിത്സിക്കുന്നതിലും നിയമകാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിലും മുഴുവൻ സമയവും ഏർപ്പെടുന്ന വിദഗ്ധർക്ക് തങ്ങളുടെ കഴിവുകൾ അതിനുതക്കതായി വികസിപ്പിക്കു കയും അങ്ങനെ എല്ലാവർക്കും അതുകൊണ്ടു പ്രയോജനമാകുകയും ചെയ്യാം. എന്നാൽ സവിശേഷ വൈദഗ്ധ്യം (പെഷ്യലൈസേഷൻ) കൊണ്ടു ഒരു പ്രശ്നമുണ്ട്. സവിശേഷ വൈദഗ്ധ്യമുള്ളവർക്കിടയിൽ ചരക്കുകൾ കൈമാറ്റം ചെയ്യാൻ കഴിയുന്നത് എങ്ങനെയാണ്?

വലിയ സംഖ്യയിൽ അപരിചിതർ സഹകരിക്കാൻ ശ്രമിക്കുമ്പോൾ, സഹായിക്കുന്നതിന്റെയും കടപ്പാടിന്റെയും ഒരു സമ്പദ്ഘടന പ്രാവർത്തികമാകുന്നില്ല. ഒരു സഹോദരിക്കോ ഒരു അയല്ക്കാരനോ സൗജന്യ സഹായം നല്കുന്നത് ഒരു കാര്യമാണ്, ആ സഹായത്തിനു പ്രത്യുപകാരം ചെയ്യാൻ

ഒരിക്കൽപ്പോലും സാദ്ധ്യതയില്ലാത്ത വിദേശികളെ സഹായിക്കുന്നത് വളരെ വ്യത്യസ്തമായ ഒരു കാര്യമാണ്. സാധനം കൈമാറ്റം ചെയ്യാ വുന്നതാണ്. എന്നാൽ പരിമിതമായ ഒരു നിര ഉത്പന്നങ്ങൾ കൈമാറ്റം ചെയ്യുമ്പോൾ മാത്രമാണ് അത് ഫലപ്രദമാകുന്നത്. സങ്കീർണ്ണമായ ഒരു സമ്പദ്ഘടനയ്ക്ക് അടിസ്ഥാനമാകാൻ കൈമാറ്റത്തിനു കഴിയുകയില്ല.

കൈമാറ്റത്തിന്റെ (ബാർട്ടറിന്റെ) പരിമിതികൾ മനസ്സിലാക്കുന്നതിന്, പർവതപ്രദേശത്ത് നിങ്ങൾക്ക് ഒരു ആപ്പിൾത്തോട്ടം സ്വന്തമായുണ്ടെന്നു കരുതുക. ആ പ്രാവിൻസിലാകെ പേരുകേട്ട ഏറ്റവും മധുരവും നറുമ യുമുള്ള ആപ്പിളുകൾ ഉത്പാദിപ്പിക്കുന്ന തോട്ടമാണത്. നിങ്ങൾ തോട്ടത്തിൽ കഠിനാദ്ധ്വാനം ചെയ്യുന്നതുകൊണ്ടു നിങ്ങളുടെ ചെരുപ്പു തേഞ്ഞു തീർന്നു. നിങ്ങളുടെ കഴുതവണ്ടിയിൽ കഴുതയെ കെട്ടി നിങ്ങൾ നദിക്കു താഴെയുള്ള ചന്തയിലേക്കു പോകുന്നു. ആ ചന്തയുടെ തെക്കേ അറ്റത്തി രിക്കുന്ന ചെരുപ്പുകുത്തി തനിക്കു നല്ല ഒരു ജോഡി ബൂട്ട് ഉണ്ടാക്കിത്തന്നുവെന്നു നിങ്ങളോടു പറഞ്ഞത് നിങ്ങളുടെ അയല്ക്കാരനാണ്. അഞ്ചു ഋതുക്കൾ കഴിഞ്ഞിട്ടും ആ ബൂട്ടിന് ഒരു കുഴപ്പവുമില്ല. നിങ്ങൾ ആ ചെരുപ്പുകുത്തിയുടെ കട കണ്ടുപിടിക്കുകയും നിങ്ങൾക്കാവശ്യമുള്ള ഷൂസിനു പകരം നിങ്ങളുടെ ആപ്പിളുകൾ കൊടുക്കാമെന്നു പറയുകയും ചെയ്യുന്നു.

ചെരുപ്പുകുത്തി മടികാണിച്ചു. പണിക്കൂലിയായി എത്ര ആപ്പിളുക ളാണ് വാങ്ങേണ്ടത്? ഓരോ ദിവസവും അയാൾ ഡസൻ കണക്കിനു ഉപ് ഭോക്താക്കളെ കാണുന്നതാണ്. അവരിൽ ചിലർ ചാക്കു കണക്കിനു ആപ്പിളുകൾ കൊണ്ടുവരും. മറ്റു ചിലർ ഗോതമ്പും തുണിയും കൊണ്ടു വരും. ചിലർ ആടുകളെ കൊണ്ടുവരും. എല്ലാം വ്യത്യസ്തമായ അളവു കളിൽ. മറ്റു ചിലർ വാഗ്ദാനം ചെയ്യുന്നത് രാജാവിന് പരാതി കൊടുക്കാൻ സഹായിക്കാമെന്നും നടുവുവേദന മാറ്റിത്തരാമെന്നുമാണ്. ഏറ്റവുമൊടു വിൽ ആപ്പിൾ വാങ്ങി ഷൂ കൊടുത്തത് മൂന്നു മാസങ്ങൾക്കു മുമ്പാണ്. അന്നു മൂന്നു ചാക്ക് ആപ്പിളാണ് താൻ ചോദിച്ചത്. അതോ നാലോ? പക്ഷേ, ആ ആപ്പിളിന്റെ കാര്യം ഒന്നും പറയേണ്ട, താഴ്വാരത്തിലെ കയ്ക്കുള്ള ആപ്പിളായിരുന്നു അത്, കുന്നുകളിൽ വളരുന്ന നല്ല ആപ്പിൾ ആയിരുന്നില്ല. അതുപോലെ, ആ സമയത്ത്, സ്ത്രീകളുടെ ചെറിയ ഷൂസിനു

പകരമാണ് അന്നു ആപ്പിളുകൾ കൈമാറ്റം ചെയ്തത്. തന്നെയുമല്ല, കഴിഞ്ഞയിടെ അസുഖം വന്നു കുറെ ആടുകൾ നശിച്ചു, അതുകൊണ്ടു തോൽ കിട്ടാൻ പ്രയാസമാണ്. തോൽക്കൊല്ലന്മാർ ഇപ്പോൾ ഇരട്ടി പാദരക്ഷകളാണ് അതേ അളവു തോലിനു പകരം ആവശ്യപ്പെടുന്നത്. അതും കണക്കിലെടുക്കേണ്ടതല്ലേ?

കൈമാറ്റ സമ്പദ്വ്യവസ്ഥയിൽ, ഓരോ ദിവസവും ചെരുപ്പുകുത്തി യും ആപ്പിൾ കർഷകനും ഡസൻ കണക്കിനു ചരക്കുകളുടെ ആപേക്ഷിക വില മനസ്സിലാക്കേണ്ടതുണ്ട്. ചന്തയിൽ വ്യത്യസ്തങ്ങളായ 100 ചരക്കു കൾ കച്ചവടം ചെയ്യപ്പെടുന്നുണ്ടെങ്കിൽ, വാങ്ങുന്നവരും വില്ക്കുന്നവരും 4950 വ്യത്യസ്ത കൈമാറ്റ നിരക്കുകൾ മനസ്സിലാക്കിയിരിക്കേണ്ടതുണ്ട്. 1000 വ്യത്യസ്ത ചരക്കുകൾ കച്ചവടം ചെയ്യപ്പെടുകയാണെങ്കിൽ, വാങ്ങുന്നവരും വില്ക്കുന്നവരും മനസ്സിലാക്കിയിരിക്കേണ്ട കൈമാറ്റ നിരക്കു കളുടെ എണ്ണം 499,500 ആണ്. അതെങ്ങനെ സാധിക്കും?

സ്ഥിതി അതിനെക്കാൾ മോശമാകാം. ഒരു ജോഡി ഷൂസിനു പകരം എത്ര ആപ്പിളുകൾ എന്നു കണക്കുകൂട്ടാൻ നിങ്ങൾക്കു കഴിഞ്ഞാൽത്തന്നെ, കൈമാറ്റം എല്ലായ്പ്പോളും സാദ്ധ്യമല്ല. ഒരു ഇടപാടു നടക്കുമ്പോൾ രണ്ടു കൂട്ടർക്കും മറ്റേയാൾ നല്കുന്ന സാധനം ആവശ്യമുള്ളതായിരിക്കണം. ചെരുപ്പുകുത്തിക്ക് ആപ്പിൾ ഇഷ്ടമല്ലെങ്കിലോ? അതല്ലെങ്കിൽ, ഇപ്പോൾ അയാൾക്ക് യഥാർത്ഥത്തിൽ ആവശ്യമുള്ളത് ഒരു വിവാഹമോചനം ആണെങ്കിലോ? ശരിയാണ്, ആപ്പിളുകൾ ഇഷ്ടമുള്ള ഒരു വക്കീലിനെ കർഷകനു കണ്ടുപിടിക്കാനും അങ്ങനെ മൂന്നു പേർ ചേർന്നു ഇടപാടു നടത്താനും കഴിയും. പക്ഷേ, വക്കീലിന്റെ കൂട നിറയെ ആപ്പിളുകൾ ഉണ്ട്, അയാൾക്ക് വാസ്തവത്തിൽ ആവശ്യമുള്ളത് തലമുടി വെട്ടുക എന്നതാണെങ്കിലോ?

ചില സമൂഹങ്ങൾ ഒരു കേന്ദ്ര കൈമാറ്റ വ്യവസ്ഥയിലൂടെ പ്രശ്നം പരിഹരിക്കാൻ ശ്രമിച്ചു. കേന്ദ്ര കൈമാറ്റ വ്യവസ്ഥയിൽ വിദഗ്ധരായ കർഷകരിൽ നിന്നും നിർമാതാക്കളിൽ നിന്നും ഉത്പന്നങ്ങൾ വാങ്ങു കയും അതാവശ്യമുള്ളവർക്ക് വിതരണം ചെയ്യുകയും ചെയ്തു. അത്തരത്തിലുള്ള ഏറ്റവും വലുതും ഏറ്റവും പ്രശസ്തവുമായ പരീക്ഷണം നടത്തപ്പെട്ടത് സോവിയറ്റ് യൂണിയനിലാണ്. അതു ദയനീയമായി പരാജയപ്പെട്ടു. ‘ഓരോരുത്തരും അവരവരുടെ കഴിവിനൊത്തു

പ്രവൃത്തിയെടുക്കണം, തങ്ങളുടെ ആവശ്യത്തിനൊത്തു സ്വീകരിക്കണം.' എന്നത് നടപ്പിലായപ്പോൾ 'തങ്ങൾക്ക് ആകുന്നത്ര കുറവു പ്രവൃത്തിയെടുക്കണം, കൈയ്ക്ക് ലാക്കാവുന്നത്രയും സ്വീകരിക്കണം' എന്ന രീതിയായി. മറ്റു സ്ഥലങ്ങളിൽ കുറെക്കുടി ചെറിയ തോതിലും കുറെക്കൂടി വിജയകരമായും ഇക്കാര്യം ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്. ഇൻകാ സാമാജ്യം ഉദാഹരണമാണ്. എങ്കിലും മിക്ക സമൂഹങ്ങളും കൂടുതൽ സംഖ്യയിലുള്ള വിദഗ്ധരെ കൂട്ടിയിണക്കുന്നതിനു കുറെക്കൂടി എളുപ്പമുള്ള ഒരു വഴി കണ്ടെത്തി. അവർ പണം വികസിപ്പിച്ചെടുത്തു.

## ശംഖുകളും സിഗരറ്റുകളും

അനേകം സ്ഥലങ്ങളിൽ അനേകം തവണ പണം സൃഷ്ടിക്കപ്പെട്ടു. അതു വികസിപ്പിക്കുന്നതിനു സാങ്കേതികവിദ്യയുടെ പരിഷ്ക്കരണമൊന്നും ആവശ്യമായിരുന്നില്ല. അതു തീർത്തും മാനസികമായ വിപ്ലവമായി രുന്നു. ജനങ്ങൾ പങ്കിടുന്ന സങ്കല്പത്തിൽ മാത്രം നിലനില്ക്കുന്ന, വ്യക്തി ബന്ധങ്ങളിൽ അധിഷ്ഠിതമായ, പുതിയ ഒരു യാഥാർത്ഥ്യത്തിന്റെ സൃഷ്ടി യാണ് അതിന് ആവശ്യമായിരുന്നത്.

പണം നാണയങ്ങളും ബാങ്കുനോട്ടുകളും അല്ല. ചരക്കുകളും സേവ നങ്ങളും കൈമാറ്റം ചെയ്യുക എന്ന ഉദ്ദേശ്യത്തിൽ മറ്റു വസ്തുക്കളുടെ മൂല്യത്തെ ക്രമീകൃതമായി പ്രതിനിധാനം ചെയ്യുന്നതിനു വേണ്ടി ഉപയോഗിക്കാൻ ആളുകൾ ഉപയോഗപ്പെടുത്തുന്ന എന്തും പണമാണ്. വ്യത്യസ്ത ചരക്കുകളുടെ (ആപ്പിളുകൾ, ഷൂസുകൾ, വിവാഹമോചനങ്ങൾ) മൂല്യം വേഗത്തിലും എളുപ്പത്തിലും താരതമ്യം ചെയ്യുന്നതിനും അനായാസം ചരക്കുകൾ കൈമാറ്റം ചെയ്യുന്നതിനും സൗകര്യപ്രദമായി ധനം ശേഖരിച്ചുവയ്ക്കുന്നതിനും പണം ആളുകളെ സഹായിക്കുന്നു. പണം പല തരത്തിലുള്ളവ ഉണ്ടായിരുന്നു. ഏറ്റവും പരിചിതമായത് നാണയങ്ങളാണ്. സമാനസ്വഭാവമുള്ള ലോഹക്കഷണങ്ങളിൽ ആലേഖനം ചെയ്യപ്പെടുന്ന താണ് നാണയം. എന്നാൽ നാണയം കണ്ടുപിടിക്കുന്നതിനു വളരെ മുമ്പു തന്നെ പണം നിലവിലുണ്ടായിരുന്നു. മറ്റു സാധനങ്ങൾ (ശംഖുകൾ, കന്നുകാലി,

തോൽ, ഉപ്പ്, ധാന്യം, മുത്തുമണികൾ, തുണി, പാമിസറി നോട്ടുകൾ) കറൻസിയായി ഉപയോഗപ്പെടുത്തി സംസ്കാരങ്ങൾ അഭി വൃദ്ധിപ്പെട്ടു. 4000 വർഷം മുമ്പ് ആഫ്രിക്കയിലും ദക്ഷിണേഷ്യയിലും പൂർവേഷ്യയിലും സമുദ്രലോകത്തിലും കക്കത്തോടുകൾ (കോവ്റിഷെൽസ്) പണമായി ഉപയോഗിച്ചു വന്നു. ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ പോലും ബ്രിട്ടീഷ് ഉഗാണ്ടയിൽ കക്കത്തോടുകൾ ഉപയോഗിച്ചു നികുതി അടയ്ക്കാൻ കഴിയുമായിരുന്നു.

ആധുനിക തടവുകളിലും യുദ്ധത്തടവുകാരുടെ ക്യാമ്പുകളിലും, പലപ്പോളും സിഗരറ്റ് പണമായി ഉപയോഗപ്പെടുത്തിയിരുന്നു. പുകവലിക്കാത്ത തടവുകാർ പോലും സിഗരറ്റുകൾ പണമായി സ്വീകരിക്കുകയും മറ്റെല്ലാ വസ്തുക്കളുടെയും മൂല്യം കണക്കുകൂട്ടുന്നതിനു സിഗരറ്റ് ഉപ യോഗിക്കുകയും ചെയ്തിരുന്നു. ക്യാമ്പിൽ ഉപയോഗപ്പെടുത്തിയിരുന്ന സിഗരറ്റ് കറൻസിയെ കുറിച്ചു ഓഷ്വിറ്റ്സിൽ നിന്നു ജീവനോടെ പുറത്തു വന്ന ഒരു തടവുകാരൻ ഇങ്ങനെ പറഞ്ഞു, 'ഞങ്ങൾക്കു സ്വന്തമായ കറൻസി ഉണ്ടായിരുന്നു: സിഗരറ്റ്. അതിന്റെ മൂല്യം ആരും ചോദ്യം ചെയ്തില്ല. എല്ലാ വസ്തുക്കളുടെയും വില സിഗരറ്റുകളായി പ്രസ്താവിച്ചിരുന്നു. സാധാരണ അവസരങ്ങളിൽ, അതായത് ഗ്യാസ് ചേമ്പറുകളി ലേക്കുള്ള ആളുകൾ സാധാരണ വേഗതയിൽ വന്നുകൊണ്ടിരുന്നപ്പോൾ, ഒരു റൊട്ടിക്ക് പന്ത്രണ്ടു സിഗരറ്റ് വിലയുണ്ടായിരുന്നു; മുന്നൂറു ഗ്രാം മാർഗ്ഗരൈനിന്റെ പായ്ക്കറ്റിന്, മുപ്പത്; ഒരു വാച്ച്, എൺപതു മുതൽ ഇരുന്നൂറു വരെ; ഒരു ലിറ്റർ ആൽക്കഹോൾ, നാനൂറ് സിഗരറ്റുകൾ!'






















*26. പുരാതന ചൈനീസ് ലിപിയിൽ കക്കയുടെ തോടിന്റെ പോലുള്ള ചിഹ്നം പണത്തിനെ പ്രതിനിധീകരിച്ചിരുന്നു*

വാസ്തവത്തിൽ, ഇന്നും നാണയങ്ങളും ബാങ്കു നോട്ടുകളും പണത്തിന്റെ അപൂർവരൂപങ്ങളാണ്. ലോകത്തിൽ പണത്തിന്റെ ആകെത്തുക 60 ട്രില്യൻ ഡോളർ ആണ്. എല്ലാ പണത്തിന്റെയും 90 ശതമാനത്തിലേറെ - നമ്മുടെ കണക്കുകളിൽ പ്രത്യക്ഷപ്പെടുന്ന 50 ട്രില്യൻ ഡോള റിൽ അധികം - കമ്പ്യൂട്ടർ സർവറുകളിൽ മാത്രമാണ് നിലനില്ക്കുന്നത്. അതിൻപ്രകാരം, മിക്ക ബിസിനസ് ഇടപാടുകളും നടത്തുന്നത് ഒരു കമ്പ്യൂട്ടർ ഫയലിൽ നിന്നു മറ്റൊരു കമ്പ്യൂട്ടർ ഫയലിലേക്ക് ഇലക്ട്രോണിക്

വിവരങ്ങൾ കൈമാറിക്കൊണ്ടാണ്. അതിൽ ഭൗതികാസ്തിത്വമുള്ള പണം ഉൾപ്പെടുന്നില്ല. ഉദാഹരണമായി, പെട്ടി നിറയെ നോട്ടുകളുമായി ഒരു വീടുവാങ്ങുന്നത് ഒരു ക്രിമിനൽ മാത്രമാണ്. ഇലക്ട്രോണിക് ഡാറ്റയ്ക്ക പകരമായി ചരക്കുകളും സേവനങ്ങളും കൈമാറാൻ ആളുകൾ തയാറാ കുന്നിടത്തോളം, അതു തിളങ്ങുന്ന നാണയങ്ങളെക്കാളും പുത്തൻ ബാങ്കു നോട്ടുകളെക്കാളും ഏറെ മെച്ചമാണ് - കനമില്ല, വലിപ്പക്കൂടുതലില്ല, നീങ്ങുന്ന വഴി കണ്ടെത്താൻ എളുപ്പമാണ്.

സങ്കീർണ്ണമായ വ്യവസായ സംവിധാനങ്ങൾ പ്രവർത്തിക്കുന്നതിന് ഏതെങ്കിലും രൂപത്തിലുള്ള പണം അത്യന്താപേക്ഷിതമാണ്. പണം ഉപ് യോഗപ്പെടുത്തുന്ന ഒരു സമ്പദ്വ്യവസ്ഥയിൽ ഷൂ നിർമ്മിക്കുന്ന ഒരാൾ വിവിധതരം ഷൂസുകളുടെ വില മാത്രം അറിഞ്ഞിരുന്നാൽ മതി. ഷൂസു കളും ആപ്പിളുകളും ആടുകളും തമ്മിൽ കൈമാറ്റം ചെയ്യേണ്ട നിരക്കുകൾ ഓർത്തിരിക്കേണ്ട കാര്യമില്ല. ആപ്പിൾ ആവശ്യമുള്ള ചെരുപ്പുകുത്തിയെ അന്വേഷിച്ചുനടക്കേണ്ട ആവശ്യകതയിൽ നിന്നു ആപ്പിൾ വിദഗ്ദ്ധന്മാരെ പണം സ്വതന്ത്രരാക്കുന്നു. കാരണം എല്ലാവർക്കും എല്ലായ്പ്പോളും ആവ ശ്യമുള്ളതു പണമാണ്. പണത്തിന്റെ ഏറ്റവും അടിസ്ഥാന ഗുണം അതായിരിക്കണം. എല്ലാവർക്കും എല്ലായ്പ്പോളും ആവശ്യമുള്ളതു പണമാണ്, കാരണം മറ്റെല്ലാവർക്കും എല്ലായ്പോളും ആവശ്യമുള്ളതു പണമാണ്. എന്നുവച്ചാൽ, നിങ്ങൾക്ക് ആഗ്രഹമുള്ളതും ആവശ്യമുള്ളതുമായ എന്തും പണം കൊടുത്തു വാങ്ങാം. നിങ്ങൾ കൊടുക്കുന്ന പണം വാങ്ങുന്നതാകും ചെരുപ്പുകുത്തിക്ക് എല്ലാപോളും സന്തോഷം, കാരണം അയാൾക്ക് വേണ്ടത് എന്തായിരുന്നാലും - ആപ്പിൾ, ആട്, വിവാഹമോചനം - അയാൾക്കത് പണം കൊടുത്തു നേടാൻ കഴിയും.

പണം അങ്ങനെ ഒരു സാർവത്രിക കൈമാറ്റ മാദ്ധ്യമമാണ്. ആളു കൾക്ക് ഏതാണ്ട് എല്ലാക്കാര്യങ്ങളും ഏതാണ്ട് മറ്റെല്ലാ കാര്യങ്ങളുമായി മാറ്റിയെടുക്കാൻ പണം ഇടയാക്കുന്നുണ്ട്. ബലം കൊടുത്തു ബുദ്ധി വാങ്ങാം, അതായത് സൈനികസേവനത്തിൽ നിന്നു വിടുതൽ നേടിയ ശേഷം തനിക്കു കിട്ടുന്ന പെൻഷൻകൊണ്ട് ഒരാൾക്ക് തന്റെ കോളജ് വിദ്യാഭ്യാസത്തിനുള്ള ഫീസ് നല്കാൻ കഴിയും. ഭൂമി കൊടുത്തു വിശ്വ സ്തുത വാങ്ങാം, അതായത് ഒരു പ്രഭുവിനു തന്റെ വസ്തു

വിറ്റിട്ടു ലഭിക്കുന്ന പണം കൊണ്ടു തന്റെ അനുചരരെ പുലർത്താം. ആരോഗ്യം കൊടുത്തു നീതി വാങ്ങാം, അതായത് ഒരു വൈദ്യന് കിട്ടുന്ന പണം ഉപയോഗപ്പെടുത്തി ഒരു വക്കീലിനെ ഏർപ്പാടാക്കാം, അതല്ലെങ്കിൽ ജഡ്ജിക്ക് കൈക്കൂലി കൊടുക്കാം. സെക്സസ് രക്ഷയാക്കി മാറ്റാനും കഴിയും, പതിനഞ്ചാം നൂറ്റാണ്ടിൽ വേശ്യമാർ ചെയ്തതുപോലെ, പുരുഷ ന്മാരുടെ കൂടെ ശയിച്ചു നേടുന്ന പണം നല്കി കത്തോലിക്ക സഭയിൽ നിന്നു പാപമോചനച്ചീട്ടു വാങ്ങാം.

അനുയോജ്യമായ തരത്തിലുള്ള പണം ആളുകൾക്ക് ഒരു കാര്യം മറ്റൊന്നാക്കി മാറ്റാൻ മാത്രമല്ല, സമ്പത്തു ശേഖരിച്ചുവയ്ക്കാനും സഹാ യകമാകുന്നു. മൂല്യമേറിയ അനേകം വസ്തുക്കൾ ശേഖരിച്ചുവയ്ക്കാൻ കഴിയുന്നതല്ല. സൗന്ദര്യവും സമയവും ഉദാഹരണമാണ്. ചില കാര്യങ്ങൾ ഹ്‌സ്വമായ കാലത്തേക്കു മാത്രമേ സൂക്ഷിച്ചുവയ്ക്കാൻ കഴിയുകയുള്ളു. ഉദാഹരണം, സ്ട്രോബെറി. മറ്റു ചില വസ്തുക്കൾ കുറെക്കൂടി നീണ്ടനാൾ നിലനില്ക്കും, പക്ഷേ കൂടുതൽ സ്ഥലവും ചെലവേറിയ വസ്തുക്കളും അതിനാവശ്യമാണ്. ഉദാഹരണമായി, ധാന്യം പത്തു വർഷത്തേക്കു സൂക്ഷിച്ചുവയ്ക്കാം, പക്ഷേ അതിനു വലിയ കളപ്പുരകളും എലി, പായൽ, വെള്ളം, തീയ്, കള്ളന്മാർ എന്നിവയ്ക്കെതിരെ സുരക്ഷയും ഒരുക്കേണ്ട തുണ്ട്. കടലാസ്, കമ്പ്യൂട്ടർ ബിറ്റ്, കക്കത്തോട് എന്നിങ്ങനെ ഏതു രൂപത്തിലായാലും, പണം ഈ പ്രശ്നങ്ങളെ പരിഹരിക്കുന്നു. കക്കത്തോടു കൾ പൊടിയുന്നില്ല, എലി തിന്നുന്നില്ല, തീയെ അതിജീവിക്കുന്നു, ഒരു സേഫിൽ പൂട്ടിവയ്ക്കാൻ തക്ക വലിപ്പമേയുള്ളു.

ധനം ഉപയോഗപ്പെടുത്തുന്നതിന്, അതു ശേഖരിച്ചുവച്ചാൽ മാത്രം പോരാ. അത് ഒരു സ്ഥലത്തു നിന്നു മറ്റൊരു സ്ഥലത്തേക്കു കൊണ്ടു പോകേണ്ട ആവശ്യമുണ്ട്. ഭൂമി പോലെ ചില രൂപത്തിലുള്ള ധനം കൊണ്ടു നടക്കാൻ കഴിയുന്നതല്ല. ഗോതമ്പ്, അരി തുടങ്ങിയ സമ്പത്തുകൾ പ്രയാസപ്പെട്ടു മാത്രമേ കൊണ്ടുപോകാൻ കഴിയുകയുള്ളു. പണരഹിത മായ ഒരു നാട്ടിൽ ജീവിക്കുന്ന ധനികനായ ഒരു കർഷകൻ വിദൂരമായ ഒരു സ്ഥലത്തേക്കു കുടിയേറുന്നതിനെ സങ്കല്പിച്ചുനോക്കൂ. അയാളുടെ ധനം പ്രധാനമായും വീടും നെല്ലും ആണ്. അവ കൊടുത്തു ടൺ കണക്കിന് അരി വാങ്ങാൻ അയാൾക്കു കഴിഞ്ഞേക്കും. എന്നാൽ അതു വളരെ ഭാരമേറിയതും

കൊണ്ടുപോകാൻ പ്രയാസമുള്ളതുമാണ്. പണം അത്തരം പ്രശ്നങ്ങൾ പരിഹരിക്കുന്നു. കർഷകന് തന്റെ സ്വത്തു വിറ്റു കിട്ടുന്ന ഒരു ചാക്ക് കക്കത്തോടുകൾ അയാൾ പോകുന്നിടത്തൊക്കെയും അനായാസം കൊണ്ടുപോകാൻ കഴിയും.

ധനത്തിനെ രൂപം മാറ്റുന്നതിനും ശേഖരിച്ചു സൂക്ഷിക്കുന്നതിനും കൊണ്ടുനടക്കുന്നതിനും പണംകൊണ്ടു ചെലവുകുറച്ചും എളുപ്പത്തിലും സാധിക്കുന്നതിനാൽ, സങ്കീർണ്ണമായ വ്യാപാര സംവിധാനങ്ങളും സജീവമായ വിപണികളും പ്രത്യക്ഷപ്പെടുന്നതിനു വളരെ പ്രധാനപ്പെട്ട സംഭാവന നല്കാൻ പണത്തിനു കഴിയും. പണം കൂടാതെ, വ്യാപാര നെറ്റ്വർക്കു കളും വിപണികളും വലിപ്പത്തിലും സങ്കീർണ്ണതയിലും സജീവതയിലും വളരെ പരിമിതമായിരിക്കാൻ വിധിക്കപ്പെട്ടിരിക്കുന്നു.

## പണം എങ്ങനെ പ്രവർത്തിക്കുന്നു?

കക്കത്തോടുകളും (ശംഖുകളും) ഡോളറുകളും മൂല്യമുള്ളവയായി രിക്കുന്നത് നമ്മുടെ സങ്കല്പത്തിൽ മാത്രമാണ്. ശംഖുകളുടെയും കടലാ സിന്റെയും രാസഘടനയിലോ നിറത്തിലോ രൂപത്തിലോ അവയുടെ മൂല്യം സ്വതവേ അടങ്ങിയിട്ടില്ല. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, പണം ഒരു ഭൗതിക യാഥാർത്ഥ്യമല്ല. അതൊരു മാനസിക നിർമ്മിതിയാണ്. ദ്രവ്യത്തെ മനസ്സിലേക്കു മാറ്റി അതു പ്രവർത്തിക്കുന്നു. പക്ഷേ, എങ്ങനെയാണത് വിജയിക്കുന്നത്? പ്രയോജനമില്ലാത്ത ഒരു പിടി കക്കശംഖു കൾക്കുവേണ്ടി ഫലഭൂയിഷ്ഠമായ ഒരു നെൽപാടത്തെ കൈമാറ്റം ചെയ്യാൻ ആരെങ്കിലും മുതിരുന്നത് എന്തുകൊണ്ടാണ്? നിറമുള്ള ഏതാനും കടലാസു കഷണങ്ങൾക്കു വേണ്ടി ഹാംബർഗർ പൊതിഞ്ഞുകൊടുക്കാനും ആരോഗ്യ ഇൻഷുറൻസ് വില്ക്കാനും മൂന്നു കൊച്ചുതെമ്മാടികളെ ബേബി സിറ്റുചെയ്യാനും നിങ്ങൾ തയാറാകുന്നതും അദ്ധ്വാനിക്കുന്നതും എന്തു കൊണ്ടാണ്?

തങ്ങളുടെ കൂട്ടായ സങ്കല്പത്തിന്റെ സൃഷ്ടികളെ വിശ്വസിക്കുമ്പോൾ അത്തരം കാര്യങ്ങൾ ചെയ്യാൻ ആളുകൾ തയാറാകുന്നു. എല്ലാ തരത്തി ലുമുള്ള പണം മുദ്രണം ചെയ്യുന്നതിന്റെ അസംസ്കൃത പദാർത്ഥം വിശ്വാസവും

വിശ്വാസ്യതയും ആണ്. ധനികനായ ഒരു കർഷകൻ തന്റെ സ്വത്തുകൾ ഒരു ചാക്ക് കക്കത്തോടുകൾക്കു വിറ്റിട്ട് അതുമായി മറ്റൊരു പാവിൻസിലേക്കു പോകു മ്പോൾ, തന്റെ ലക്ഷ്യസ്ഥാനത്ത് എത്തിക്കഴിഞ്ഞ് മറ്റാളുകൾ ശംഖുകൾ വാങ്ങി പകരം തനിക്കു അരിയും വീടും പാടങ്ങളും നല്കാൻ തയാറാകുമെന്നു അയാൾ ഉറച്ചുവിശ്വസിക്കുന്നു. പണം അപകാരം പരസ്പര വിശ്വാസത്തിന്റെ ഒരു സംവിധാനമാണ്. ഇന്നുവരെ കൈകാര്യം ചെയ്യപ്പെട്ടിട്ടുള്ളതിലേക്കും ഏറ്റവും സാർവത്രി കവും ഏറ്റവും കാര്യക്ഷമതയുള്ളതുമായ പരസ്പരവിശ്വാസത്തിന്റെ സംവിധാനമാണ് പണം.

രാഷ്ട്രീയവും സാമൂഹികവും സാമ്പത്തികവുമായ ബന്ധങ്ങളുടെ വളരെ സങ്കീർണ്ണവും ദീർഘകാലം നിലനിന്നതുമായ നെറ്റ്വർക്കാണ് ഈ വിശ്വാസം സൃഷ്ടിച്ചത്. കക്കത്തോടിലും സ്വർണ്ണനാണയത്തിലും ഡോളർ നോട്ടിലും ഞാൻ എന്തുകൊണ്ടു വിശ്വസിക്കുന്നു? എന്റെ അയല്പക്കാർ അവയിൽ വിശ്വസിക്കുന്നതുകൊണ്ട്. എന്റെ അയലാർ അവയിൽ വിശ്വസിക്കുന്നത് ഞാൻ അവയിൽ വിശ്വസിക്കുന്നതു കൊണ്ടാണ്. ഞങ്ങൾ എല്ലാവരും അതിൽ വിശ്വസിക്കുന്നത് ഞങ്ങളുടെ രാജാവ് അവയിൽ വിശ്വസിക്കുകയും അവ ഉപയോഗിച്ചു നികുതി നല്കാൻ ആവശ്യപ്പെടുകയും ചെയ്യുന്നതുകൊണ്ടും ഞങ്ങളുടെ പുരോഹിതൻ അവയിൽ വിശ്വസിക്കുകയും അവ ഉപയോഗിച്ചു ദശാംശം നല്കണമെന്നു ആവശ്യപ്പെടുകയും ചെയ്യുന്നതുകൊണ്ടും ആണ്. ഒരു ഡോളർ നോട്ട് എടുത്ത് ശ്രദ്ധാപൂർവം നോക്കുക. നല്ല നിറമുള്ള ആ കടലാസു കഷണത്തിന്റെ ഒരു വശത്തു യുഎസ് ട്രഷറി സെക്രട്ടറിയുടെ ഒപ്പും മറുവശത്തു 'ഞങ്ങൾ വിശ്വസിച്ചാശയിക്കുന്നു ദൈവത്തിൽ' എന്ന വാക്യവും മാത്രമാണുള്ളത് എന്നു നിങ്ങൾ കാണും. പണം സ്വീകരിക്കാനായി നാം ഡോളർ സ്വീക രിക്കുന്നു, കാരണം നാം ദൈവത്തിലും യുഎസ് സെക്രട്ടറി ഓഫ് ട്രഷറിയിലും വിശ്വസിക്കുന്നു. നമ്മുടെ സാമ്പത്തിക സംവിധാനങ്ങൾ നമ്മുടെ രാഷ്ട്രീയവും സാമൂഹികവും ആശയപരവുമായ സംവിധാനങ്ങളുമായി എന്തു കൊണ്ടു വളരെ ചേർന്നു ബന്ധിക്കപ്പെട്ടിരിക്കുന്നു വെന്നും രാഷ്ട്രീയ സംഭവവികാസങ്ങൾ എന്തുകൊണ്ടു സാമ്പത്തിക പ്രതിസന്ധി കൾക്കു കാരണമാകുന്നുവെന്നും ഒരു പ്രഭാതത്തിൽ കച്ചവടക്കാർക്കുള്ള

തോന്നലിനെ അടിസ്ഥാനമാക്കി എന്തുകൊണ്ടു സ്റ്റോക്ക് മാർക്കറ്റ് ഉയരു കയോ താഴുകയോ ചെയ്യുന്നുവെന്നും, വിശ്വാസത്തിനും വിശ്വാസ്യത യ്ക്കുമുള്ള പ്രാധാന്യം വിശദമാക്കുന്നു.

തുടക്കത്തിൽ, പണത്തിന്റെ ആദ്യ പതിപ്പുകൾ സൃഷ്ടിക്കപ്പെട്ടപ്പോൾ, ആളുകൾക്ക് ഇമ്മാതിരി വിശ്വാസം ഉണ്ടായിരുന്നില്ല. അതുകൊണ്ടു സ്വതവേ മൂല്യമുള്ള വസ്തുക്കളാണ് 'പണം' എന്നു നിർവചിക്കപ്പെട്ടത്. ചരിത്രത്തിൽ ആദ്യം അറിയപ്പെട്ട പണം - സുമേറിയയിലെ ബാർലി പണം - നല്ലൊരു ഉദാഹരണമാണ്. അത് സുമെറിൽ 3000 ബിസിക്കടുത്തു പ്രത്യക്ഷപ്പെട്ടു. എഴുത്തു പ്രത്യക്ഷപ്പെട്ട അതേ സ്ഥലത്തും സമയത്തും അതേ സാഹചര്യങ്ങൾക്കു കീഴിലും. വർദ്ധിച്ചുവരുന്ന ഭരണപ്രവൃത്തി കളുടെ ആവശ്യങ്ങൾ നേരിടുന്നതിനു വേണ്ടി എഴുത്തു വികസിപ്പിച്ചതു പോലെ, വർദ്ധിച്ചുവരുന്ന സാമ്പത്തിക പ്രവൃത്തികളുടെ ആവശ്യങ്ങൾ നേരിടുന്നതിനു വേണ്ടി ബാർലി പണം വികസിപ്പിച്ചു.

ബാർലി പണം വെറും ബാർലി ആയിരുന്നു. മറ്റെല്ലാ ചരക്കുകളും സേവനങ്ങളും വിലയിരുത്തുന്നതിനും കൈമാറ്റം ചെയ്യുന്നതിനും ഉപ യോഗിക്കാവുന്ന സാർവത്രികമായ ഒരു അളവ് എന്ന നിലയിൽ ഉപയോഗപ്പെടുത്തിയ ബാർലി ധാന്യത്തിന്റെ നിശ്ചിത അളവ് ആയിരുന്നു ബാർലി പണം. ഏറ്റവും സാധാരണമായ അളവ് സില ആയിരുന്നു. ഏതാണ്ട് ഒരു ലിറ്ററിനു സമാനം. മാനദണ്ഡപ്രകാരമുള്ള കുഴുമ്പിഞ്ഞാണങ്ങൾ (ഓരോന്നും ഓരോ സില കൊള്ളുന്നത്) വൻതോതിൽ നിർമ്മിച്ചിരുന്നു. അതു കൊണ്ട് ആളുകൾക്ക് എന്തെങ്കിലും വാങ്ങാനോ വില്ക്കാനോ ആവശ്യ മുള്ളപ്പോൾ, മതിയായ അളവിൽ ബാർലി അളക്കുന്നതിനു അത് എളുപ്പ്മായി. ശമ്പളം നിശ്ചയിക്കപ്പെടുകയും അതു സിലക്കണക്കിനു ബാർലി യായി നല്കുകയും ചെയ്തു. ഒരു ആൺതൊഴിലാളി ഒരു മാസം 60 സില വരുമാനമുണ്ടാക്കി, ഒരു പെൺതൊഴിലാളി 30 സിലയും. ഒരു ഫോർ മാന് 1200 മുതൽ 5000 വരെ സില നേടാൻ കഴിയുമായിരുന്നു. ഏറ്റവും തീറ്റ ഭ്രാന്തനായ ഫോർമാനു പോലും ഒരു മാസം 5000 സില ബാർലി കഴിക്കാൻ കഴിയുമായിരുന്നില്ല, എന്നാൽ ഭക്ഷിക്കാതിരുന്ന സില ഉപ് യോഗപ്പെടുത്തി മറ്റു ചരക്കുകൾ എല്ലാം - എണ്ണ, ആട്, അടിമകൾ, ബാർലി അല്ലാതെ മറ്റു ഭക്ഷ്യവസ്തുക്കൾ - വാങ്ങാമായിരുന്നു.

ബാർലിക്ക് സ്വതവേ ഒരു മൂല്യം ഉണ്ടെങ്കിലും, ഒരു ചരക്ക് എന്ന നിലയിൽ നിന്നു വ്യത്യസ്തമായി പണം എന്ന നിലയിൽ അതുപയോഗപ്പെടുത്തുന്നതിന് ആളുകളെ ബോദ്ധ്യപ്പെടുത്തുക അത്ര എളുപ്പമായിരുന്നില്ല. എന്തുകൊണ്ടെന്നു മനസ്സിലാക്കുന്നതിന്, നിങ്ങൾ ഒരു ചാക്ക് നിറയെ ബാർലിയുമായി നിങ്ങളുടെ പ്രദേശത്തുള്ള ചന്തയിൽ ചെന്നു ഒരു കുപ്പായമോ ഒരു പിസയോ വാങ്ങാൻ ശ്രമിച്ചുവെങ്കിൽ എന്തു സംഭവിക്കുമെന്നു ചിന്തിച്ചു നോക്കുക. കച്ചവടക്കാർ ഒരുപക്ഷേ സുരക്ഷാചുമതലക്കാരെ വിളിക്കും. എങ്കിലും, ആദ്യതരം പണം എന്ന നിലയിൽ ബാർലിയിൽ വിശ്വാസം സൃഷ്ടിക്കാൻ ഏറെക്കുറെ എളുപ്പമാണ്. കാരണം, ബാർലിക്ക് സ്വതവേ ജീവശാസ്ത്രപരമായ ഒരു മൂല്യം ഉണ്ട്. മനുഷ്യർക്ക് അതു ഭക്ഷിക്കാൻ കഴിയും. അതേസമയം, ബാർലി സൂക്ഷിച്ചുവയ്ക്കാനും സ്ഥലംമാറ്റാനും പ്രയാസമാണ്. പണത്തിന്റെ ചരിത്രത്തിലെ യഥാർത്ഥ കുതിപ്പ് സംഭവിച്ചത് ആളുകൾ സ്വതവേ മൂല്യമില്ലാത്ത, എന്നാൽ സൂക്ഷിച്ചു വയ്ക്കാനും കൊണ്ടു നടക്കാനും സാധിക്കുന്ന തരം പണത്തിൽ വിശ്വാസം നേടിയെടുത്തപ്പോളാണ്. അത്തരം പണം പുരാതന മെസപൊട്ടേമ്യയിൽ ബിസി മൂന്നാം സഹസാബ്ദത്തിന്റെ മദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടു. അതായിരുന്നു വെള്ളി ഷേക്കെൽ.

വെള്ളി ഷേക്കൽ ഒരു നാണയം ആയിരുന്നില്ല, പിന്നെയോ 8.33 ഗ്രാം വെള്ളി ആയിരുന്നു. അടിമയായ ഒരു സ്ത്രീയെ കൊന്ന മേൽത്തട്ടു കാരനായ ഒരു പുരുഷൻ അവളുടെ ഉടമസ്ഥന് 20 വെള്ളി ഷേക്കെലുകൾ നല്കണമെന്നു ഹമുറാബിയുടെ നിയമസംഹിത പ്രഖ്യാപിച്ചപ്പോൾ, അതിന്റെ അർത്ഥം 20 നാണയങ്ങൾ നല്കണമെന്നല്ല, പിന്നെയോ 166 ഗ്രാം വെള്ളി നല്കണമെന്നായിരുന്നു. പഴയനിയമത്തിലെ പണം സംബ ന്ധിക്കുന്ന മിക്ക വാക്കുകളും നാണയം എന്നതിനെക്കാൾ വെള്ളി എന്ന നിലയിലാണ് ചേർത്തിരിക്കുന്നത്. ജോസഫിന്റെ സഹോദരന്മാർ അവനെ 20 വെള്ളി ഷേക്കെലുകൾക്ക്, അതായത് 166 ഗ്രാം വെള്ളിക്ക് ഇസ്ലാ യേല്യർക്ക് വിറ്റു. (ഒരു അടിമ സ്ത്രീയുടെ അതേ വില - എന്തായാലും, അവൻ തീരെ ചെറുപ്പമായിരുന്നല്ലോ.)

ബാർലി സിലയിൽ നിന്നു വ്യത്യസ്തമായി, ഷേക്കെലിനു സ്വന്തമായ മൂല്യം ഇല്ലായിരുന്നു. വെള്ളി ഭക്ഷിക്കാനോ കുടിക്കാനോ വസ്ത്രമായി ധരിക്കാനോ നിങ്ങൾക്കു

കഴിയുന്നതല്ല. പ്രയോജനകരമായ ഉപകരണങ്ങൾ ഉണ്ടാക്കാൻ കഴിയാത്ത വിധം മാർദവം കൂടിയതാണ് ആ ലോഹം - വെള്ളി കലപ്പക്കൊഴുവോ വെള്ളി വാളോ അലൂമിനിയം ഫോയിൽ പോലെ ചുരുളുകയും മടങ്ങുകയും ചെയ്യും. വെള്ളിയും സ്വർണവും എന്തിനെങ്കിലും ഉപയോഗപ്പെടുത്തുന്നുവെങ്കിൽ, അതു ആഭരണവും കിരീടങ്ങളും ഉയർന്ന സാമൂഹ്യനില പ്രകടമാക്കുന്ന മറ്റു അടയാളങ്ങളും നിർമ്മിക്കുന്നതിനു വേണ്ടി ഉപയോഗപ്പെടുത്തുന്നു - പൂർണമായും ആർ ഭാട വസ്തുക്കളും ഒരു പ്രത്യേക സമൂഹത്തിൽ ഉയർന്ന സാമൂഹ്യനില യുമായി ബന്ധപ്പെടുത്തി കാണുന്ന വസ്തുക്കളും ആണ് അവ. അവയുടെ മൂല്യം തീർത്തും സാംസ്കാരികമാണ്.

അമൂല്യ ലോഹങ്ങളുടെ കൃത്യമായ തൂക്കം ആത്യന്തികമായി നാണയങ്ങൾക്കു ജന്മം നല്കി. ചരിത്രത്തിലെ ആദ്യ നാണയങ്ങൾ അടിച്ചിറക്കി യത് 640 ബിസിയോടടുത്ത് പശ്ചിമ അനറ്റോലിയയിലെ ലിഡിയയിലെ അല്യാത്തെസ് രാജാവാണ്. ഈ നാണയങ്ങൾക്ക് സ്വർണ്ണമോ വെള്ളിയോ നിശ്ചിത തൂക്കത്തിൽ ഉണ്ടായിരുന്നു, അതിൽ തിരിച്ചറിയുന്നതിനുള്ള ഒരു അടയാളവും മുദ്രണം ചെയ്തിരുന്നു. ആ അടയാളം രണ്ടു കാര്യങ്ങൾ ഉറപ്പിച്ചു. ഒന്നാമത്, ആ നാണയത്തിൽ എത്രമാത്രം അമൂല്യ ലോഹം അടങ്ങിയിട്ടുണ്ടെന്നു അതു സൂചിപ്പിച്ചു. രണ്ടാമത്, ആ നാണയം അടിച്ചിറക്കിയതും അതിന്റെ ഉള്ളടക്കത്തെ കുറിച്ചു ഉറപ്പുനല്കുന്നതും ഏതു അധികാരിയാണെന്നതു മനസ്സിലാക്കിച്ചു. ഇന്ന് ഉപയോഗത്തിലിരിക്കുന്ന ഏതാണ്ട് എല്ലാ നാണയങ്ങളും ലിഡിയയിലെ നാണയങ്ങളുടെ പിൻമുറക്കാരാണ്.

അടയാളങ്ങളില്ലാത്ത ലോഹത്തകിടു കഷണങ്ങളെക്കാൾ നാണയങ്ങൾക്ക് രണ്ടു പ്രധാന നേട്ടങ്ങൾ ഉണ്ട്. ഒന്നാമത്, ലോഹത്തകിടുകൾ ഓരോ ഇടപാടിലും തൂക്കിനോക്കേണ്ട ആവശ്യമുണ്ട്. രണ്ടാമത്, തകിടു തൂക്കിനോക്കിയതുകൊണ്ടു മാത്രമായില്ല. എന്റെ ബൂട്ടുകൾക്കു വേണ്ടി ഞാൻ നല്കിയ വെള്ളിത്തകിട് വാസ്തവമായി ശുദ്ധമായ വെള്ളി കൊണ്ടുണ്ടാക്കിയതാണ്, കറുത്തീയ തകിടിനു പുറത്തു വെള്ളി പൂശിയ തല്ല എന്നു ചെരുപ്പുകുത്തി മനസ്സിലാക്കുന്നത് എങ്ങനെയാണ്? ഈ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന്

നാണയങ്ങൾ സഹായിക്കുന്നു. അവയിൽ മുദ്രണം ചെയ്തിരിക്കുന്ന അടയാളങ്ങൾ അവയുടെ കൃത്യമായ മൂല്യം സാക്ഷ്യപ്പെടുത്തുന്നു, അതുകൊണ്ടു ചെരുപ്പുകുത്തിക്ക് തന്റെ പണപ്പെട്ടിയുടെ അടുത്ത് ഒരു ത്രാസു സൂക്ഷിക്കേണ്ട ആവശ്യം ഇല്ല. അതിനെക്കാൾ പ്രധാനമായി, നാണയത്തിലുള്ള അടയാളം നാണയത്തിന്റെ മൂല്യം സാക്ഷ്യപ്പെടുത്തുന്ന ഏതെങ്കിലും രാഷ്ട്രീയ അധികാരി യുടെ ഹസ്താക്ഷരം ആണ്.



*27. ചരിതത്തിലെ ഏറ്റവും ആദ്യത്തെ നാണയങ്ങളിലൊന്ന്, ക്രിസ്തുവിനുമുമ്പ് ഏഴാം നൂറ്റാണ്ടിലെ ലിഡിയയിൽ നിന്ന്.*

അടയാളങ്ങളുടെ രൂപവും വലിപ്പവും തമ്മിൽ ചരിത്രത്തിലെങ്ങും വ്യാപകമായ വ്യത്യാസമുണ്ടായിരുന്നു, എന്നാൽ സന്ദേശം എല്ലായ് പോളും ഒന്നുതന്നെയായിരുന്നു: '... ഗ്രീക്ക് രാജാവായ ഞാൻ, നിങ്ങൾക്ക് വ്യക്തിപരമായി ഉറപ്പു നല്കുന്നു, ഈ ലോഹത്തകിടിൽ കൃത്യമായി അഞ്ചു ഗ്രാം സ്വർണം ഉൾക്കൊള്ളുന്നു. ആരെങ്കിലും ഈ നാണയം വ്യാജമായി തയാറാക്കിയാൽ അതിന്റെ അർത്ഥം അവൻ എന്റെ ഒപ്പ് കള്ളത്തരത്തിൽ ചാർത്തുന്നു, അത് എന്റെ സൽപ്പേരിനു കളങ്കമുണ്ടാക്കുക യാണ്, അത്തരം ഒരു കുറ്റകൃത്യത്തിനു ഞാൻ അതികഠിനമായ ശിക്ഷ നല്കും.' അതുകൊണ്ടാണ് കള്ളനോട്ടടിക്കുന്നത് മറ്റു ചതിപ്രവർത്തനങ്ങളെക്കാൾ വലിയ കുറ്റകൃത്യമായിരിക്കുന്നത്. കള്ളനോട്ടടിക്കുന്നതു ചതിവു മാത്രമല്ല, പരമാധികാരത്തോടുള്ള വെല്ലുവിളിയാണ്, രാജാവിന്റെ അധികാരത്തോടും അവകാശങ്ങളോടും വ്യക്തിത്വത്തോടും ഉള്ള വെല്ലു വിളിയാണ്. അതിനുള്ള ശിക്ഷ പീഡനവും മരണവുമാണ്.

രാജാവിന്റെ അധികാരത്തെയും സത്യസന്ധതയെയും ആളുകൾ വിശ്വസിച്ചിടത്തോളം അദ്ദേഹത്തിന്റെ നാണയങ്ങളെയും അവർ വിശ്വസിച്ചു. തീർത്തും അപരി ചിതരായിരുന്നവർക്ക് റോമയിലെ ദിനാരിയസ് നാണയത്തിന്റെ വിലയെ സംബന്ധിച്ചു അനായാസം യോജിക്കാൻ കഴിയുമായിരുന്നു. കാരണം, ആ നാണയത്തിൽ പേരും ചിത്രവുമുണ്ടായിരുന്ന റോമ ചക്രവർത്തിയുടെ അധികാരത്തിലും സത്യസന്ധതയിലും അവർ വിശ്വാസമർപ്പിച്ചു.

മറിച്ച്, ചക്രവർത്തിയുടെ അധികാരം ദിനാരിയസിൽ കുടികൊണ്ടു. നാണയങ്ങൾ ഇല്ലായിരുന്നുവെങ്കിൽ റോമ സാമാജ്യം നിലനിർത്തുന്നത് എത്രമാത്രം പ്രയാസമായിരുന്നുവെന്നു ചിന്തിക്കുക. ചകവർത്തിക്കു ബാർലിയിലും ഗോതമ്പിലും നികുതി പിരിക്കുകയും ശമ്പളം നല്കു കയും ചെയ്യണമായിരുന്നുവെങ്കിലോ. സിറിയയിൽ ബാർലി നികുതി പിരിക്കുകയും റോമയിലെ കേന്ദ്ര ട്രഷറിയിലേക്കു അതു കടത്തിക്കൊണ്ടുപോകുകയും അവിടെനിന്നു വീണ്ടും ബ്രിട്ടനിലേക്കു കൊണ്ടുപോയി അവിടുത്തെ ലെഗാൻമാർക്കു നല്കുകയും ചെയ്യുന്നത് അസാദ്ധ്യമായിരുന്നു. റോമ നിവാസികൾ ആ സ്വർണനാണയങ്ങളിൽ വിശ്വാസമർപ്പിക്കുകയും എന്നാൽ ഗാവുളിലെയും ഗ്രീസിലെയും ഈജിപ്തിലെയും സിറിയയിലെയും ആളുകൾ ആ വിശ്വാസം തള്ളിക്കളയുകയും അവരുടെ വിശ്വാസം കക്കത്തോടുകളിലും ആനക്കൊമ്പു മുത്തുകളിലും അതല്ലെങ്കിൽ തുണിച്ചുറ്റുകളിലും അർപ്പിക്കുകയും ചെയ്തിരുന്നുവെങ്കിലും അത് അത്രതന്നെ വിഷമമുള്ള കാര്യമായിരുന്നു.

## സ്വർണത്തിന്റെ സുവിശേഷം

റോമയിലെ നാണയങ്ങളിലുള്ള വിശ്വാസം വളരെ ശക്തമായിരുന്നു. സാമാജ്യത്തിന്റെ അതിർത്തിക്കു പുറത്തുള്ള ആളുകൾ പോലും ദിനാ രിയിൽ പണമടയ്ക്കാൻ സന്തോഷമുള്ള വരായിരുന്നു. എഡി ആദ്യ നൂറ്റാണ്ടിൽ, റോമ നാണയങ്ങൾ ഇന്ത്യയിലെ വിപണികളിൽ അംഗീകരിക്കപ്പെട്ട കൈമാറ്റ മാദ്ധ്യമമായിരുന്നു, ഏറ്റവുമടുത്ത റോമ ലെഗ്യോൻ ആയിരക്കണക്കിനു കിലോമീറ്ററുകൾ അകലത്തായിരുന്നുവെങ്കിലും. ദിനാരിയസിൽ ഇന്ത്യക്കാർക്കു

അതിശക്തമായ വിശ്വാസമുണ്ടായിരുന്നു. അതുകൊണ്ടു പ്രാദേശികരായ ഭരണാധികാരികൾ നാണയങ്ങൾ സ്വന്ത മായി അടിച്ചിറക്കിയപ്പോൾ റോമ ചക്രവർത്തിയുടെ ചിത്രം ഉൾപ്പെടെ ദിനാ രി യ സിനെ അതേപോലെ അനുകരിച്ചു. നാണയങ്ങൾക്കുള്ള പൊതുനാമമായി 'ദിനാരിയസ്' അംഗീകരിക്കപ്പെട്ടു. മുസ്ലീം ഖലീഫമാർ ആ പേര് അറബിരൂപത്തിലാക്കുകയും 'ദിനാറുകൾ' അടിച്ചിറക്കുകയും ചെയ്തു. യോർദാനിലും ഇറാക്കിലും സെർബിയയിലും മാസിഡോണി യയിലും ടുണീഷ്യയിലും മറ്റനേകം രാജ്യങ്ങളിലും ഇന്നു കറൻസി ദിനാർ ആണ്.

ലിഡിയൻ രീതിയിലുള്ള നാണയം മെഡിറ്ററേനിയനിൽ നിന്നു ഇന്ത്യൻ മഹാസമുദ്രത്തിലേക്കു വ്യാപിക്കുമ്പോൾ, ചൈന അല്പം വ്യത്യ സ്തമായ ഒരു പണ സംവിധാനം ഓട്ടുനാണയങ്ങളെയും അടയാളങ്ങളി ല്ലാത്ത വെള്ളി, സ്വർണ തകിടുകളെയും അടിസ്ഥാനമാക്കി വികസിപ്പിച്ചു. എങ്കിലും ആ രണ്ടു പണ സംവിധാനങ്ങളും തമ്മിൽ പൊതുവായി (പ്രത്യേകിച്ചും സ്വർണത്തിലും വെള്ളിയിലുമുള്ള ആശ്രിതത്വം) പല കാര്യങ്ങളും ഉണ്ടായിരുന്നു. അതുകൊണ്ട് ചൈനയുടെ മേഖലയും ലിഡി യയുടെ മേഖലയും തമ്മിൽ പണത്തിലും വാണിജ്യത്തിലും വളരെയടുത്ത ബന്ധം സ്ഥാപിതമായി. മുസ്ലീങ്ങളും യൂറോപ്പുകാരുമായ കച്ചവടക്കാരും ആക്രമണകാരികളും ക്രമേണ ലിഡിയൻ സംവിധാനവും സ്വർണത്തിന്റെ സുവിശേഷവും ഭൂമിയുടെ ദൂരെയുള്ള കോണുകളിലേക്കു വ്യാപിപ്പിച്ചു. ആധുനികകാലത്തിന്റെ അവസാനമാകുമ്പോളേക്കും ലോകം ആകമാനം ഒരൊറ്റ പണമേഖലയായി. ആദ്യം സ്വർണത്തിലും വെള്ളിയിലും പിന്നീടു ബ്രിട്ടീഷ് പൗണ്ട്, അമേരിക്കൻ ഡോളർ എന്നിങ്ങനെ ഏതാനും വിശ്വസ നീയ കറൻസികളിലും ആശയിക്കുന്ന പണമേഖലയായി.

ദേശവും സംസ്കാരവും കടന്നുള്ള ഒരൊറ്റ പണമേഖലയുടെ ആവിർ ഭാവം സാമ്പത്തികവും രാഷ്ട്രീയവുമായി ഒരൊറ്റ മേഖല എന്ന നിലയിൽ ആഫ്രൊ-ഏഷ്യയുടെയും ആത്യന്തികമായി ആകമാന ഭൂഗോളത്തിന്റെ യും ഏകീകരണത്തിനു അടിസ്ഥാനമിട്ടു. ആളുകൾ പരസ്പരം മനസ്സി ലാകാത്ത ഭാഷകൾ സംസാരിച്ചു, വ്യത്യസ്ത നിയമങ്ങൾ അനുസരിച്ചു, പ്രത്യേക ദൈവങ്ങളെ ആരാധിച്ചു, എന്നാൽ എല്ലാവരും സ്വർണത്തിലും വെള്ളിയിലും സ്വർണനാണയങ്ങളിലും

വെള്ളിനാണയങ്ങളിലും വിശ്വ സിച്ചു. ആ വിശ്വാസം പങ്കിടാതെ, ആഗോള കച്ചവട നെറ്റ്വർക്കുകൾ (സംവിധാനങ്ങൾ) തീർത്തും അസാദ്ധ്യമായിരുന്നേനെ. പതിനാറാം നൂറ്റാണ്ടിലെ അധിനിവേശ പോരാളികൾ അമേരിക്കയിൽ കണ്ടെത്തിയ സ്വർണവും വെള്ളിയും യൂറോപ്പുകാരായ കച്ചവടക്കാരെ പൂർവ ഏഷ്യയിൽ നിന്നു പട്ടും പിഞ്ഞാണവും സുഗന്ധദ്രവ്യങ്ങളും വാങ്ങുന്നതിനു പ്രാപ്തരാക്കുകയും അങ്ങനെ യൂറോപ്പിലും പൂർവ ഏഷ്യയിലും സാമ്പത്തിക വളർച്ചയുടെ ചകങ്ങൾ അനങ്ങുന്നതിനു ഇടയാക്കുകയും ചെയ്തു. മെക്സിക്കോയിലും ആൻഡീസിലും ഖനനം ചെയ്ത സ്വർണവും വെള്ളി യും അധികവും യൂറോപ്പുകാരുടെ കൈകളിൽ നിന്നു ചോരുകയും ചൈനയിൽ പട്ടും പിഞ്ഞാണങ്ങളും നിർമ്മിക്കുന്നവരുടെ പണപ്പെട്ടി കളിൽ എത്തിച്ചേരുകയും ചെയ്തു. കോർടസിനെയും കൂട്ടാളികളെയും ബാധിച്ചിരുന്ന അതേ 'ഹൃദയത്തിന്റെ അസുഖം' ചൈനക്കാർക്കും ബാധിച്ചിരുന്നില്ലെങ്കിൽ, ചൈനക്കാർ സ്വർണവും വെള്ളിയും സ്വീകരിച്ചിരുന്നില്ലെങ്കിൽ, ആഗോള സമ്പദ്ഘടനയ്ക്ക് എന്തു സംഭവിക്കുമായിരുന്നു?

എങ്കിലും, ഏതെങ്കിലും കാര്യത്തിൽ കാര്യമായി യോജിക്കുന്നതിനു കഴിയാതിരുന്ന വളരെ വ്യത്യസ്തമായ സംസ്കാരങ്ങളിൽ പെടുന്നവരായ ചൈനക്കാരും ഇന്ത്യക്കാരും മുസ്ലീങ്ങളും സ്പാനിഷുകാരും സ്വർണത്തിൽ ഒരേപോലെ വിശ്വാസമർപ്പിക്കുന്നത് എന്തുകൊണ്ടാണ്? സ്പാനി ഷുകാർ സ്വർണത്തിലും മുസ്ലീങ്ങൾ ബാർലിയിലും ഇന്ത്യക്കാർ കക്കത്തോടുകളിലും ചൈനക്കാർ പട്ടുതുണിക്കെട്ടുകളിലും വിശ്വാസമർപ്പിക്കാതെ പോയതെന്തുകൊണ്ടാണ്? സാമ്പത്തിക ശാസ്ത്രജ്ഞർക്ക് പെട്ടെന്നുള്ള ഒരു ഉത്തരമുണ്ട്. വ്യാപാരം രണ്ടു പ്രദേശങ്ങളെ തമ്മിൽ ബന്ധിപ്പിച്ചാൽ, കൊണ്ടുപോകാൻ എളുപ്പമുള്ള വസ്തുക്കളുടെ വിലകൾ സമാനമാക്കാൻ വിതരണത്തിന്റെയും ആവശ്യത്തിന്റെയും ശക്തികൾ പ്രവണത കാട്ടാറുണ്ട്. അതെന്തുകൊണ്ട് എന്നു മനസ്സിലാക്കാൻ, ഒരു സാങ്കല്പിക സാഹചര്യം പരിഗണിക്കുക. ഇന്ത്യയും മെഡിറ്ററേനിയനും തമ്മിൽ സ്ഥിരമായ വ്യാപാരം ആരംഭിച്ചപ്പോൾ, ഇന്ത്യക്കാർക്ക് സ്വർണത്തിൽ താല്പര്യമില്ലായിരുന്നു, അതുകൊണ്ടു സ്വർണം വിലയില്ലാത്ത തായി എന്നു ചിന്തിക്കുക. എന്നാൽ മെഡിറ്ററേനിയനിൽ സ്വർണം വളരെ വിലമതിക്കപ്പെട്ട ഒരു പ്രതീകം ആയിരുന്നു,

അതുകൊണ്ടു അതിന്റെ മൂല്യം ഉയർന്നുനിന്നു. അടുത്തതായി എന്തു സംഭവിക്കും?

ഇന്ത്യയ്ക്കും മെഡിറ്ററേനിയനും ഇടയിൽ യാത്രചെയ്യുന്ന കച്ചവടക്കാർ സ്വർണത്തിന്റെ മൂല്യത്തിലുള്ള വ്യത്യാസം ശ്രദ്ധിക്കും. ലാഭമുണ്ടാക്കുന്നതിനായി, അവർ ഇന്ത്യയിൽ നിന്നു വിലകുറച്ചു സ്വർണം വാങ്ങു കയും മെഡിറ്ററേനിയനിൽ വിലകൂട്ടി വില്ക്കുകയും ചെയ്യും. അതിന്റെ ഫലമായി, ഇന്ത്യയിൽ സ്വർണത്തിന്റെ ആവശ്യം വർദ്ധിക്കും, അങ്ങനെ അതിന്റെ മൂല്യവും വർദ്ധിക്കും. അതേസമയം മെഡിറ്ററേനിയനിൽ സ്വർണം ധാരാളം എത്തും, തത്ഫലമായി അതിന്റെ മൂല്യം കുറയും. അല്പകാലത്തിനുള്ളിൽ, സ്വർണത്തിന്റെ മൂല്യം ഇന്ത്യയിലും മെഡിറ്റ് റേനിയനിലും തികച്ചും സമാനമായിരിക്കും. മെഡിറ്ററേനിയനിലെ ആളു കൾ സ്വർണത്തിൽ വിശ്വസിച്ചിരുന്നു എന്ന വസ്തുത കാരണം ഇന്ത്യയിലെ ആളുകളും അതിൽ വിശ്വസിച്ചുതുടങ്ങും. ഇന്ത്യക്കാർക്ക് സ്വർണം കൊണ്ട് പ്രത്യേകിച്ചു ഉപയോഗം ഉണ്ടായിരുന്നില്ലെങ്കിലും, മെഡിറ്ററേനിയ നിലെ ആളുകൾക്ക് അത് ആഗ്രഹമുണ്ടായിരുന്നുവെന്ന വസ്തുത മാത്രം മതിയാകും ഇന്ത്യാക്കാർ അതിനെ വിലമതിക്കുന്നതിനു കാരണമാകാൻ.

അതുപോലെ, മറ്റൊരു വ്യക്തി കക്കത്തോടുകളിലും ഡോളറുക ളിലും അതല്ലെങ്കിൽ ഇലക്ട്രോണിക് ഡാറ്റയിലും വിശ്വസിക്കുന്നുവെന്ന വസ്തത നമുക്ക് അവയിലുള്ള വിശ്വാസത്തിനെ ബലപ്പെടുത്തുവാൻ ഇടയാകും, ആ വ്യക്തി മറ്റുവിധത്തിൽ നമ്മളാൽ വെറുക്കപ്പെടുകയും അകറ്റിനിർത്തപ്പെടുകയും പരിഹസിക്കപ്പെടുകയും ചെയ്യുന്നവനായിരുന്നാലും. മതവിശ്വാസങ്ങളിൽ യോജിക്കാൻ കഴിയാതിരുന്ന ക്രിസ്ത്യാ നികളും മുസ്ലീങ്ങളും പക്ഷേ, പണസംബന്ധമായ ഒരു വിശ്വാസത്തിൽ യോജിപ്പിലെത്തി. കാരണം, മതം എന്തിലെങ്കിലും വിശ്വസിക്കണമെന്നു നമ്മോടു ആവശ്യപ്പെടുമ്പോൾ, മറ്റാളുകൾ ചില കാര്യങ്ങളിൽ വിശ്വസിക്കുന്നുണ്ടെന്നു വിശ്വസിക്കുന്നതിനാണ് പണം നമ്മോടു ആവശ്യപ്പെടുന്നത്.

ആയിരക്കണക്കിനു വർഷങ്ങളായി, തത്വശാസ്ത്രജ്ഞരും ചിന്തകരും പ്രവാചകന്മാരും പണത്തെ അധിക്ഷേപിക്കുകയും എല്ലാ തിന്മകളുടെ യും അടിസ്ഥാനമാണ് പണം എന്നു പറയുകയും ചെയ്തു. അതങ്ങനെ ആണെങ്കിലും, പണം

മനുഷ്യരുടെ സഹിഷ്ണുതയുടെ ഉച്ചകോടിയും കൂടിയാണ്. ഭാഷ, രാജ്യത്തിന്റെ നിയമങ്ങൾ, സാംസ്കാരിക സംഹിതകൾ, മതവിശ്വാസങ്ങൾ, സാമൂഹ്യശീലങ്ങൾ എന്നിവയെക്കാൾ കൂടുതൽ തുറന്ന മനസ്സാണ് പണത്തിനുള്ളത്. ഏതു സാംസ്കാരിക വിടവിനെയും ബന്ധിപ്പിക്കാൻ കഴിയുന്നതും മതം, ലിംഗവ്യത്യാസം, വംശം, പ്രായം, ലൈംഗികചായ്വ് എന്നിവയുടെ പേരിൽ വിവേചനം നടത്താത്തതുമായ ഏക മനുഷ്യനിർമ്മിത വിശ്വാസസംവിധാനമാണ് പണം. പണം കാരണം, പരസ്പരം അറിഞ്ഞുകൂടാത്തതും പരസ്പരം വിശ്വാസമില്ലാത്തതുമായ മനുഷ്യർക്കു പോലും ഫലപ്രദമായി സഹകരിക്കാൻ കഴിയും.

## പണത്തിന്റെ വില

സാർവത്രികമായ രണ്ടു തത്വങ്ങളെ അടിസ്ഥാനമാക്കിയതാണ് പണം:

1. സാർവത്രികമായി മാറ്റാൻ കഴിയുന്നത്: രാസത്വരിതമെന്ന നിലയിൽ പണത്തിനു ഭൂമിയെ വിശ്വസ്തതയായും നീതിയെ ആരോഗ്യമായും അക്രമത്തെ അറിവായും മാറ്റാൻ കഴിയും.
2. സാർവത്രിക വിശ്വാസം: മദ്ധ്യസ്ഥനെന്ന നിലയിൽ പണത്തിന് ഏതു രണ്ട് ആളുകളെയും ഏതു പദ്ധതിയിലും സഹകരിപ്പിക്കാൻ കഴിയും.

വ്യാപാരത്തിലും വ്യവസായത്തിലും ഫലപ്രദമായി സഹകരിക്കുന്ന തിനു ഈ തത്വങ്ങൾ ദശലക്ഷക്കണക്കിനു അപരിചിതരെ പ്രാപ്തരാക്കി. എന്നാൽ സൗമ്യമെന്നു തോന്നുന്ന ഈ തത്വങ്ങൾക്കു ഒരു ഇരുണ്ടവശ മുണ്ട്. എന്തും മാറ്റപ്പെടാവുന്നതാകുമ്പോൾ, വിശ്വാസം അജ്ഞാതമായ നാണയങ്ങളെയും കക്കത്തോടുകളെയും ആശ്രയിച്ചിരിക്കുമ്പോൾ, അതു പ്രാദേശികമായ പാരമ്പര്യങ്ങളെയും ഉറ്റ ബന്ധങ്ങളെയും മാനുഷിക മൂല്യങ്ങളെയും ദ്രവിപ്പിക്കുകയും വിതരണത്തിന്റെയും ആവശ്യത്തിന്റെ യും തണുപ്പൻ നിയമങ്ങൾ (ലോവ്സ് ഓഫ് സയെ ആൻഡ് ഡിമാൻഡ്) അവയുടെ സ്ഥാനം കൈയ്യേറുകയും ചെയ്യുന്നു.

മനുഷ്യരുടെ സമൂഹങ്ങളും കുടുംബങ്ങളും എല്ലായ്പ്പോളും മാനം, വിശ്വസ്തത, ധാർമികത, സ്നേഹം എന്നിങ്ങനെയുള്ള

‘അമൂല്യമായ കാര്യങ്ങളിൽ അടിസ്ഥാനപ്പെട്ടിരുന്നു. ഇക്കാര്യങ്ങൾ വിപണിയുടെ അധി കാരത്തിനു പുറത്താണ്. അവ പണത്തിനു വേണ്ടി വാങ്ങുകയോ വില് കയോ ചെയ്യുകയും അരുത്. വിപണി നല്ല ഒരു വില തന്നാൽ പോലും ചില കാര്യങ്ങൾ ചെയ്തുകൂടാത്തവയാണ്. മാതാപിതാക്കൾ മക്കളെ അടിമകളായി വില്കരുത്, വിശ്വാസിയായ ഒരു ക്രിസ്ത്യാനി മാരകമായ ഒരു പാപം ചെയ്യരുത്; വിശ്വസ്തനായ ഒരു പ്രഭു തന്റെ മേൽപ്രഭുവിനെ ചതിക്കരുത്; പൈതൃക ഗോത്രഭൂമി ഒരിക്കലും അന്യർക്കു കൈമാററുത്.

ഡാമിന്റെ പൊട്ടലുകളിലൂടെ വെള്ളം ഒലിച്ചിറങ്ങുന്നതുപോലെ, ഈ പരിധികളെ തകർത്തു പ്രവേശിക്കുന്നതിന് വിപണി എല്ലായ്പ്പോളും ശ്രമിച്ചിട്ടുണ്ട്. അവശേഷിക്കുന്ന മറ്റുള്ളവർക്കു വേണ്ടി ഭക്ഷണം വാങ്ങുന്നതിന് തങ്ങളുടെ മക്കളിൽ ചിലരെ വില്ക്കുന്ന അവസ്ഥയിലേക്കു മാതാപിതാക്കൾക്കു താഴേണ്ടിവന്നിട്ടുണ്ട്. വിശ്വാസികളായ ക്രിസ്ത്യാനികൾ കൊല് പാതകം ചെയ്യുകയും മോഷ്ടിക്കുകയും ചതിക്കുകയും ചെയ്തിട്ടുണ്ട് - തങ്ങൾക്കു കിട്ടിയ പ്രതിഫലംകൊണ്ട് പിന്നീട് സഭയിൽ നിന്നു പാപ മോചനം നേടിയെടുക്കുകയും ചെയ്തു. ആർത്തിയുള്ള പ്രഭുക്കന്മാർ തങ്ങളുടെ വിശ്വസ്തത ലേലം ചെയ്യുകയും തങ്ങളുടെ അനുയായികളുടെ വിശ്വസ്തത പണംകൊടുത്തു തരപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ആഗോ ളസമ്പദ്ഘടനയിലേക്കു പ്രവേശനം നേടുന്നതിനായി ഗോത്രഭൂമി വില വാങ്ങി ലോകത്തിന്റെ അങ്ങേഭാഗത്തുള്ള അന്യർക്കു കൈമാറിയിട്ടുണ്ട്.

അതിനെക്കാൾ ഇരുണ്ട ഒരു വശം പണത്തിനുണ്ട്. അപരിചിതർക്കിടയിൽ സാർവത്രികമായ വിശ്വാസം പണം കെട്ടിയുയർത്തുന്നുണ്ടങ്കിലും, ആ വിശ്വാസം മനുഷ്യരിലും സമൂഹങ്ങളിലും അതല്ലെങ്കിൽ വിശുദ്ധമായ മൂല്യങ്ങളിലും നിക്ഷേപിക്കപ്പെടുന്നില്ല, മറിച്ച് പണത്തിൽത്തന്നെയും അതു പിന്തുണയ്ക്കുന്ന മനുഷ്യത്വമില്ലാത്ത സംവിധാനങ്ങളിലുമാണ് അത് നിക്ഷേപിക്കപ്പെടുന്നത്. നാം അപരിചിതനെയോ അയല്പക്കാരനെയോ വിശ്വസിക്കുന്നില്ല, അയാളുടെ കൈയിലുള്ള പണത്തെയാണ് വിശ്വസിക്കുന്നത്. അവർക്ക് നാണയമില്ലാതെ വന്നാൽ, നാം വിശ്വാസമില്ലാത്തവരായിത്തീരുന്നു. സമൂഹത്തിന്റെയും മതത്തി

ന്റെയും രാജ്യത്തിന്റെയും മതിൽക്കെട്ടുകളെ പണം തകർക്കുമ്പോൾ, ലോകം ഹൃദയശൂന്യമായ ഒരു വലിയ വിപണിസ്ഥലമായിത്തീരുന്നുവെന്ന അപകടമുണ്ട്.

അങ്ങനെ, മനുഷ്യവർഗത്തിന്റെ സാമ്പത്തികചരിത്രം കുഴപ്പം പിടിച്ച് ഒരു നൃത്തമാണ്. അപരിചിതർ തമ്മിൽ സഹകരണം സുഗമമാക്കുന്നതിനു വേണ്ടി ആളുകൾ പണത്തിൽ ആശ്രയിക്കുന്നു, എന്നാൽ അതു മാനുഷിക മൂല്യങ്ങളെയും ഉറ്റ ബന്ധങ്ങളെയും വഷളാക്കുമെന്നു അവർ ഭയക്കുന്നു. പണത്തിന്റെയും കച്ചവടത്തിന്റെയും ഒഴുക്കിനെ വളരെ നാളുകളായി തട ഞ്ഞുനിർത്തുന്ന സാമൂഹിക ഡാമുകളെ ബോധപൂർവം നശിപ്പിക്കുന്ന തിനു ആളുകൾ ഒരു കൈ ഉപയോഗപ്പെടുത്തുന്നു. എന്നാൽ മറുകൈ ഉപയോഗപ്പെടുത്തി സമൂഹത്തെയും മതത്തെയും പരിസ്ഥിതിയെയും വിപണിശക്തികളുടെ അടിമത്വത്തിൽ നിന്നു പരിരക്ഷിക്കാൻ പുതിയ ഡാമുകൾ കെട്ടിയുയർത്തുന്നു.

വിപണി എല്ലാപോളും വിജയിക്കുന്നു, നിലനില്ക്കുന്നു എന്നും രാജാക്കന്മാരും പുരോഹിതന്മാരും സമൂഹങ്ങളും കെട്ടിയുയർത്തുന്ന ഡാമുകൾക്ക് പണത്തിന്റെ വേലിയേറ്റത്തിന് എതിരെ പിടിച്ചുനില്ക്കാൻ അധികകാലം കഴിയുകയില്ലെന്നും വിശ്വസിക്കുന്നത് ഈ ദിവസങ്ങളിൽ സാധാരണമാണ്. അത് അപക്വതയാണ്. കൂരരായ യോദ്ധാക്കളും തീവ്രമത്രഭാന്തരും ബോധമുള്ള പൗരന്മാരും കണക്കുകൂട്ടലുകാരായ കച്ചവടക്കാരെ അകറ്റിനിർത്തുന്നതിലും സമ്പദ്ഘടനയെ പുനക്രമീകരിക്കുന്ന തിലും ആവർത്തിച്ചു വിജയിച്ചിട്ടുണ്ട്. അതുകൊണ്ട്, പൂർണ്ണമായും സാമ്പത്തികമായ ഒരു പ്രക്രിയയാണ് മനുഷ്യവർഗത്തിന്റെ ഏകീകരണം എന്നു മനസ്സിലാക്കുക അസാദ്ധ്യമാണ്. ഇന്നത്തെ ആഗോളഗ്രാമം രൂപീകരിക്കുന്നതിനു വേണ്ടി, കാലങ്ങളായി ഒറ്റപ്പെട്ട ആയിരക്കണക്കിനു സംസ്കാരങ്ങൾ കൂടിച്ചേർന്നുവന്നു എന്നതു മനസ്സിലാക്കാൻ നാം സ്വർണത്തിന്റെ യും വെള്ളിയുടെയും പങ്കു മനസ്സിലാക്കണം, എന്നാൽ ഉരുക്കിന്റെ അത തന്നെ പ്രധാനപ്പെട്ട പങ്കു നമുക്കു തള്ളിക്കളയാനാവില്ല.

## അദ്ധ്യായം പതിനൊന്ന്

# സാമാജ്യത്വ ദർശനങ്ങൾ

**പു** രാതന റോമക്കാർ പരാജയപ്പെട്ടു പരിചയിച്ചവരാണ്. ചരിത്രത്തിലെ മഹത്വമുള്ള സാമാജ്യങ്ങളിൽ മിക്കതിന്റെയും ഭരണാധികാരികളെ പോലെ, അവർക്ക് പോരുകളിൽ ഒന്നിനു പുറകേ മറ്റൊന്നായി പരാജ യപ്പെടുന്നതിനും അപ്പോളും യുദ്ധം ജയിക്കുന്നതിനും കഴിഞ്ഞു. ഒരു തട്ടുകിട്ടിയിട്ടു നേരെ നില്ക്കാൻ കഴിയാത്ത ഒരു സാമാജ്യം യഥാർത്ഥത്തിൽ ഒരു സാമാജ്യമേ അല്ല. എങ്കിലും ബിസി രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ഉത്തര ഐബീരിയയിൽ നിന്നു വന്നുകൊണ്ടിരുന്ന വാർത്തകൾ ദഹിക്കുന്നതിനു പ്രയാസമുള്ളതായി റോമക്കാർക്കു പോലും തോന്നിച്ചു. നുമാന്റിയ എന്നു വിളിക്കപ്പെടുന്ന ചെറിയ, അപധാനമായ ഒരു പർവത പട്ടണം റോമക്കാരുടെ നുകം തട്ടിമാറ്റുന്നതിനു ധൈര്യം കാണിച്ചു. ആ ഉപദ്വീപിലെ സ്വദേശികളായ സെൽറ്റുകളാണ് അവിടെ വസിക്കുന്നത്. മെഡിറ്ററേനിയൻ തടത്തിൽ ആകമാനം ഉള്ള ചോദ്യംചെയ്യപ്പെടാത്ത യജ മാനനായിരുന്നു അക്കാലത്ത് റോമ. മാസിഡോൺ സാമാജ്യത്തെയും സെലൂസിഡ് സാമ്യാജ്യത്തെയും പരാജയപ്പെടുത്തുകയും ഗ്രീസിലെ സിറ്റി-സ്റ്റേറ്റുകളെ കീഴടക്കുകയും കാർത്തേജിനെ ചാരമാക്കി മാറ്റുകയും ചെയ്ത റോമ. അടങ്ങാത്ത സ്വാതന്ത്യസ്നേഹവും തങ്ങളുടെ കഠിനമായ ഭൂപ്രദേശവും ഒഴികെ നുമാന്റിയർക്ക് സ്വന്തമായി യാതൊന്നും ഉണ്ടായി രുന്നില്ല. എന്നാൽ ഒന്നിനു പുറകെ ഒന്നായി വന്ന ലെഗോനുകളെ അവർ കീഴടക്കുകയോ നാണംകെടുത്തി തിരിച്ചയയ്ക്കുകയോ ചെയ്തു.

ആത്യന്തികമായി, 134 ബിസിയിൽ, റോമയുടെ ക്ഷമ അറ്റു. റോമയുടെ പ്രമുഖ സൈന്യാധിപനും കാർത്തേജിനെ നിലംപരിശാക്കിയവനുമായ സ്കിപിയോ ആയിലിയാനസിനെ നുമാന്റിയരുടെ കാര്യം ശ്രദ്ധിക്കാ നായി അയയ്ക്കുക എന്നു സെനറ്റ് തീരുമാനിച്ചു. 30,000ലേറെ വരുന്ന സൈനികർ അടങ്ങുന്ന ഒരു വലിയ സൈന്യത്തെ അദ്ദേഹത്തിനു നല്കപ്പെട്ടു. സ്കിപിയോ നുമാന്റിയരുടെ പോരാട്ടവീര്യത്തെയും സൈനികമി കവിനെയും ബഹുമാനിച്ചു. അദ്ദേഹം തന്റെ സൈനികരെ അനാവശ്യമായ ഒരു പോരിൽ പാഴാക്കാൻ ഇഷ്ടപ്പെട്ടില്ല. പകരം, അദ്ദേഹം നുമാന്റിയ യ്ക്കു ചുറ്റും ഒരു നിര കോട്ടകൾ പണിതു. അങ്ങനെ ആ പട്ടണത്തിനു പുറംലോകവുമായുണ്ടായിരുന്ന ബന്ധം മുറിച്ചു. അദ്ദേഹത്തിനു വേണ്ടി പട്ടിണി പ്രവർത്തിച്ചു. ഒരു വർഷത്തിലേറെ കഴിഞ്ഞപ്പോൾ, ഭക്ഷണ ശേഖരം തീർന്നു. എല്ലാ പ്രതീക്ഷയും നഷ്ടപ്പെട്ടിരിക്കുന്നുവെന്നു നുമാന്റിയർ മനസ്സിലാക്കിയപ്പോൾ, തങ്ങളുടെ പട്ടണത്തിനു അവർ തീയിട്ടു. റോമക്കാരുടെ വിവരണപകാരം, അവരിൽ മിക്കവരും സ്വയം കൊന്നു, റോമക്കാരുടെ അടിമകളാകാതിരിക്കാൻ.

നുമാന്റിയ പിന്നീട് സ്പാനീഷുകാരുടെ സ്വാതന്ത്ര്യത്തിന്റെയും ധീര തയുടെയും പ്രതീകമായിത്തീർന്നു. ഡോൺ കിയോടിന്റെ കർത്താവായ മിഗുവേൽ ഡി സെർവാന്റിസ് ദി സീജ് ഓഫ് നുമാന്റിയ എന്ന ഒരു ദുരന്ത കഥ എഴുതി. അതു പട്ടണത്തിന്റെ നാശത്തോടെ, എന്നാൽ പെയി നിന്റെ ഭാവി മഹത്വത്തെക്കുറിച്ചുള്ള ഒരു ദർശനത്തോടെയും, അവസാ നിക്കുന്നു. കവികൾ അതിനെക്കുറിച്ചു എഴുതുകയും ചിത്രകാരന്മാർ ആ വളയലിനെ വരയ്ക്കുകയും ചെയ്തിട്ടുണ്ട്. 1882-ൽ അതിന്റെ അവശിഷ്ടങ്ങൾ ഒരു "ദേശീയ സ്മാരക'മായി പ്രഖ്യാപിക്കപ്പെടുകയും സ്പാനീഷ കാരായ ദേശസ്നേഹികളുടെ ഒരു തീർത്ഥാടന കേന്ദ്രമായിത്തീരുകയും ചെയ്തു. 1950-കളിലും 1960-കളിലും സ്പെയിനിലെ ഏറ്റവും ജനകീയ മായ കോമിക് പുസ്തകങ്ങൾ സൂപ്പർമാനെ കുറിച്ചോ പൈഡർമാനെ കുറിച്ചോ ആയിരുന്നില്ല. അവർ എൽ ജബാടോയുടെ സാഹസങ്ങളെ കുറിച്ചു പറഞ്ഞു. റോമക്കാരായ അടിച്ചമർത്തലുകാർക്കെതിരെ പോരാ ടിയ ഒരു പുരാതന സാങ്കല്പിക ഐബീരിയൻ വീരനാണ് എൽ ജബോടോ. പുരാതന

നുമാന്റിയർ ഇന്നും സ്പെയിനിലെ വീരന്മാരുടെയും ദേശസ്നേ ഹികളുടെയും മാതൃകയായി നിലനില്ക്കുന്നു. രാജ്യത്തെ ചെറുപ്പക്കാർക്ക് മാതൃകയായി അവർ ചൂണ്ടിക്കാണിക്കപ്പെടുന്നു.

എങ്കിലും, സ്പാനീഷുകാരായ ദേശസ്നേഹികൾ നുമാന്റിയരെ സ്പാനീഷിൽ വാഴ്ത്തിപ്പാടുന്നു. സിപിയോയുടെ ലത്തീനിൽ നിന്നു ഉരുത്തിരിഞ്ഞ ഒരു റൊമാൻസ് ഭാഷയാണ് സ്പാനിഷ്. ഇപ്പോൾ മൃത മായിരിക്കുന്നതും നഷ്ടമായിരിക്കുന്നതുമായ സെൽറ്റിക് ഭാഷയിലാണ് നുമാന്റിയർ സംസാരിച്ചത്. സെർവാന്റിസ് ദി സീജ് ഓഫ് നുമാന്റിയ എഴു തിയത് ലത്തീൻ ലിപിയിലാണ്. ആ നാടകത്തിനു മാതൃകയായിരിക്കുന്നത് ഗ്രീക്കോ-റോമൻ കലമാതൃകകളുമാണ്. നുമാന്റിയയ്ക്ക് നാടകശാലകൾ ഇല്ലായിരുന്നു. നുമാന്റിയരുടെ വീരപരാക്രമത്തെ ആദരിക്കുന്ന സ്പാ നീഷ് ദേശാഭിമാനികൾ റോമൻ കത്തോലിക്ക സഭയുടെ വിശ്വസ്ത അംഗങ്ങളാകാനാണ് സാദ്ധ്യത. നേതാവ് ഇന്നും റോമയിൽ താമസിക്കുകയും തന്നോടു ലത്തീനിൽ സംസാരിക്കാൻ ഇഷ്ടപ്പെടുന്ന ദൈവം ഉള്ളതുമായ ഒരു സഭയാണ് അത്. അതുപോലെ, ആധുനിക സ്പാനിഷ് നിയമം റോമ നിയമങ്ങളിൽ നിന്നു ചേർക്കപ്പെട്ടിട്ടുള്ളതാണ്; സ്പാനിഷ് രാഷ്ട്രീയം റോമ അടിസ്ഥാനങ്ങളിൽ കെട്ടുപണി ചെയ്യപ്പെട്ടിട്ടുള്ളതാണ്; സ്പാനിഷ് ഭക്ഷണവും കെട്ടിടനിർമാണ ശൈലിയും സെൽറ്റുകളുടെയും ഐബീരിയയുടെയും പൈത്രികത്തോട് എന്ന തിനെക്കാൾ റോമക്കാരുടെ പൈതൃകത്തോട് ഏറെ കടപ്പെട്ടിരിക്കുന്നു. അവശിഷ്ടങ്ങൾ അല്ലാതെ നുമാന്റിയയുടെ യാതൊന്നും അവശേഷിച്ചിട്ടില്ല. അതിന്റെ കഥ പോലും നമ്മിൽ എത്തിയത് റോമക്കാരായ ചരിത്രകാരന്മാർ കാരണമാണ്. റോമക്കാരായ വായനക്കാരുടെ അഭിരുചിക്കനുസൃതമായ രീതിയിലാണ് അതു തയാറാക്കിയിരിക്കുന്നത്. സ്വാതന്ത്ര്യ സ്നേഹികളായ ബർബരന്മാരുടെ കഥകൾ എക്കാലവും റോമക്കാർ രസിച്ചിരുന്നു. നുമാന്റിയയ്ക്കു മേൽ റോമയുടെ വിജയം പരിപൂർണമാണ്. അതുകൊണ്ട് പരാജിതരുടെ ഓർമ്മ പോലും വിജയികൾ കൈക്കലാക്കി.

അതു നമ്മുടെ മാതിരി കഥയല്ല. ബലഹീനർ ജയിക്കുന്നതു കാണുന്നതാണു നമുക്ക് ഇഷ്ടം. എന്നാൽ ചരിത്രത്തിൽ നീതി ഇല്ല. കഴിഞ്ഞ കാലത്തെ മിക്ക സംസ്കാരങ്ങളും ദാക്ഷണ്യമില്ലാത്ത ഏതെങ്കിലും സാമാജ്യത്തിന്റെ സൈന്യങ്ങൾക്ക് ഇരയായിട്ടുണ്ട്. അത് അവരെ അറി യപ്പെടായ്മയിലേക്കു തള്ളിവിട്ടു. സാമാജ്യങ്ങളും ആത്യന്തികമായി വീഴുന്നു. എന്നാൽ അവ സമൃദ്ധവും നീണ്ടുനില്ക്കുന്നതുമായ പൈതൃ കങ്ങൾ അവശേഷിപ്പിക്കുന്നു. ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ ജനത കൾ ഏതാണ്ടെല്ലാംതന്നെ ഒരു സാമാജ്യത്തിന്റെ അല്ലെങ്കിൽ മറ്റൊന്നിന്റെ സന്തതിപരമ്പരയാണ്.

## എന്താണ് ഒരു സാമാജ്യം?

രണ്ടു പ്രധാന സ്വഭാവഗുണങ്ങളുള്ള ഒരു രാഷ്ട്രീയ ക്രമമാണ് ഒരു സാമാജ്യം. ഒന്നാമത്, ആ സ്ഥാനം ലഭിക്കുന്നതിനു നിങ്ങൾ ഗണ്യമായ സംഖ്യയിലുള്ള വ്യത്യസ്ത ജനവിഭാഗങ്ങളെ ഭരിക്കണം, അവയോ രോന്നിനും വ്യത്യസ്തമായ സാംസ്കാരിക വ്യക്തിത്വവും വേറിട്ട ഒരു പ്രദേശവും ഉണ്ടായിരിക്കണം, എത്ര ജനതകൾ? രണ്ടോ മൂന്നോ പോരാ. ഇരുപതോ മുപ്പതോ വളരെയധികമാണ്. സാമാജ്യത്വത്തിലേക്കുള്ള പ്രവേശനവാതിൽ അതിനിടയിൽ എവിടെയോ ആണ്.

രണ്ടാമത്, സ്ഥിരതയില്ലാത്ത അതിർത്തികളും അതിരില്ലാത്ത വ്യാമോ ഹവും സാമാജ്യങ്ങളുടെ പ്രത്യേകതയാണ്. അവയുടെ അടിസ്ഥാന ഘടനക്കോ വ്യക്തിത്വത്തിനോ വ്യതിയാനം വരാതെതന്നെ കൂടുതൽ കൂടുതൽ രാഷ്ട്രങ്ങളെ വിഴുങ്ങാനും ദഹിപ്പിക്കാനും അവയ്ക്കു കഴിയും. ഇന്നത്തെ ബ്രിട്ടീഷ് രാജ്യത്തിന് ഏറെക്കുറെ വ്യക്തമായ അതിരുകൾ ഉണ്ട്. ആ രാജ്യത്തിന്റെ അടിസ്ഥാന ഘടനയോ വ്യക്തിത്വമോ വ്യത്യാസപ്പെടുത്താതെ ആ അതിർത്തികളെ വ്യാപിപ്പിക്കുവാൻ കഴിയുന്നതല്ല. ഒരു നൂറ്റാണ്ടു മുമ്പ് ഭൂമിയിലെ ഏതു സ്ഥലവും ബ്രിട്ടീഷു സാമാജ്യത്തിന്റെ ഭാഗമാകാൻ സാദ്ധ്യതയുണ്ടായിരുന്നു.

സാംസ്കാരിക വൈവിദ്ധ്യവും പ്രദേശങ്ങളുടെ വ്യതിയാനവും സാമാജ്യങ്ങൾക്ക് അവയുടെ അസാധാരണ സ്വഭാവസവിശേഷത നല്കുന്നുവെന്നു മാത്രമല്ല, അവയ്ക്ക് ചരിത്രത്തിൽ ഒരു കേന്ദ്ര പങ്കു നല്കുകയും ചെയ്യുന്നു. ഈ രണ്ടു ഗുണങ്ങളാലാണ് സാമാജ്യങ്ങൾക്കു വൈവിദ്ധ്യമുള്ള വംശീയ വിഭാഗങ്ങളെയും പരിസ്ഥിതി മേഖലകളെയും

ഒരൊറ്റ രാഷ്ടീയ കുടക്കീഴിൽ കൊണ്ടുവരാൻ കഴിഞ്ഞത്. അങ്ങനെ മനുഷ്യസ്പീഷിസിന്റെയും ഭൂഗഹത്തിന്റെയും കൂടുതൽ കൂടുതൽ ഭാഗങ്ങളെ ഒന്നിച്ചുകൊണ്ടുവരാൻ കഴിഞ്ഞു.

ഒരു സാമാജ്യത്തെ നിർവചിക്കുന്നത് അതിന്റെ സാംസ്കാരിക വൈവിദ്ധ്യവും സ്ഥിരതയില്ലാത്ത അതിർത്തികളുമാണ്, അവയുടെ ഉത്ഭ വമോ ഭരണസംവിധാനത്തിന്റെ രൂപമോ പ്രാദേശിക വ്യാപ്തിയോ ജനസംഖ്യയുടെ വലിപ്പമോ അല്ല. ഒരു സാമാജ്യം സൈനികാക്രമണങ്ങളിലൂടെ രൂപംകൊള്ളണമെന്നില്ല. അഥേനിയൻ സാമ്രാജ്യം ഒരു സന്നദ്ധകൂട്ടമായി അതിന്റെ അസ്തിത്വം ആരംഭിച്ചതാണ്. ഹാബ്സ്ബർഗ് സാമാജ്യം വിവാഹബന്ധത്തിൽ ജനിച്ചു. കുശാഗ്രബുദ്ധിയോടെ രൂപപ്പെടുത്തിയ കുറെ വിവാഹബന്ധങ്ങൾ അതിനെ ചേർത്തുനിർത്തി. ഒരു സാമാജ്യം ഏകാ ധിപതിയായ ഒരു ഭരണാധികാരി ഭരിക്കുന്നതാകണമെന്നും ഇല്ല. ചരിത്രത്തിലെ ഏറ്റവും വലിയ സാമ്രാജ്യമായ ബ്രിട്ടീഷ് സാമ്രാജ്യം ഭരിച്ചിരുന്നത് ഒരു ജനാധിപത്യമാണ്. ജനാധിപത്യപരമായ ഭരണങ്ങൾ (അതല്ലെങ്കിൽ റിപ്പബ്ലിക്കൻ ഭരണങ്ങൾ) നേതൃത്വം നല്കിയവയാണ് ആധുനിക ഡച്ച്, ഫ്രഞ്ച്, ബെൽജിയൻ, അമേരിക്കൻ സാമ്രാജ്യങ്ങളും ആധുനികപൂർവ നൊവൊഗൊരോദ്, റോമ, കാർത്തേജ്, ഏഥൻസ് സാമ്രാജ്യങ്ങളും.

വലിപ്പവും ഒരു പ്രശ്നമല്ല. സാമാജ്യങ്ങൾ തീരെച്ചെറുതാകാം. അഥ നിയൻ സാമ്രാജ്യം അതിന്റെ ഉച്ചകോടിയിൽ ഇന്നത്തെ ഗ്രീസിനെക്കാൾ ചെറുതായിരുന്നു. അടെക് സാമാജ്യം ഇന്നത്തെ മെക്സിക്കോയെക്കാൾ ചെറുതായിരുന്നു. എന്നിരുന്നാലും, അവ രണ്ടും സാമാജ്യങ്ങ ളാണ്. അതേസമയം ആധുനിക ഗ്രീസും ആധുനിക മെക്സിക്കോയും സാമാജ്യങ്ങൾ അല്ല. കാരണം, ആദ്യത്തേത് ഡസൻകണക്കിനും നൂറു കണക്കിനു പോലും വ്യത്യസ്ത രാഷ്ട്രീയഘടനകളെ കമേണ നിയന്ത ണത്തിലാക്കി, രണ്ടാമത്തേതാകട്ടെ അങ്ങനെ ചെയ്തില്ല. ഏഥൻസ് 100 ലേറെ മുൻ സ്വതന്ത് സിറ്റി സ്റ്റേറ്റുകൾക്കു മീതെ വാണു. അതേസമയം അസ്ടെക് സാമാജ്യം (അവയുടെ നികുതിരേഖകൾ വിശ്വസനീയമാണങ്കിൽ) വ്യത്യസ്തങ്ങളായ 371 ഗോത്രങ്ങളെയും ജനതകളെയും ഭരിച്ചു.

അത്ര വ്യത്യസ്തതയുള്ള മനുഷ്യസംവിധാനങ്ങളെ എങ്ങനെയാണ് ന്യായമായ വലിപ്പമുള്ള ആധുനിക രാജ്യത്തിന്റെ പ്രദേശമാക്കി മാറ്റാൻ സാദ്ധ്യമായത്? കഴിഞ്ഞകാലത്ത് ലോകത്തിൽ വളരെക്കൂടുതൽ ജന വിഭാഗങ്ങൾ ഉണ്ടായിരുന്നു. ഇന്നുള്ള ഒരു സാധാരണ ജനവിഭാഗത്തക്കാൾ ജനസംഖ്യ കുറവും വ്യാപ്തിക്കുറവുള്ള പ്രദേശത്ത് ഒതുങ്ങി നിന്നതുമാണ് അവയിൽ ഓരോന്നും. മെഡിറ്ററേനിയനും യോർദാൻ നദിക്കും ഇടയിൽ സ്ഥിതിചെയ്യുന്നതും തങ്ങളുടെ ആർത്തി ശമിപ്പിക്കുന്നതിനു വേണ്ടി ഇന്നു രണ്ടു ജനവിഭാഗങ്ങൾ തമ്മിൽ മാത്രം പോരാട്ടം നടക്കുന്നതുമായ പ്രദേശത്ത്, വേദപുസ്തക കാലഘട്ടത്തിൽ ഡസൻ കണക്കിനു രാഷ്ട്രങ്ങളും ഗോത്രങ്ങളും കൊച്ചു രാജ്യങ്ങളും സിറ്റിസ്റ്റേറ്റുകളും നിലവിലിരുന്നു.

മനുഷ്യരുടെ വൈവിദ്ധ്യത്തിൽ ഗണ്യമായ കുറവുണ്ടാകുന്നതിനുള്ള പ്രധാന കാരണങ്ങളിലൊന്ന് സാമാജ്യങ്ങളാണ്. സാമാജ്യ അമ്മിക്കല്ലു വണ്ടി അനിതരസാധാരണ സവിശേഷതകളുള്ള അസംഖ്യം ജനതകളുടെ (നുമാന്റിയർ പോലെയുള്ള ജനതകളുടെ) മീതെ ഓടിച്ചു ക്രമേണ അവരെ ഇല്ലാതാക്കുകയും ആ സ്ഥാനത്തു പുതിയതും വളരെയേറെ വലിപ്പമുള്ള തുമായ സംഘങ്ങളെ രൂപപ്പെടുത്തുകയും ചെയ്തു.

## ദുഷ്ടസാമാജ്യങ്ങൾ

നമ്മുടെ കാലത്ത്, രാഷ്ട്രീയമായ ശാപവാക്കുകളുടെ പുസ്തകത്തിൽ 'ഫാഷിസം' കഴിഞ്ഞാൽ രണ്ടാം സ്ഥാനമാണ് "സാമാജ്യത്വ'ത്തി നുള്ളത്. സാമാജ്യത്വത്തെ സംബന്ധിച്ചുള്ള സമകാലിക വിമർശനം രണ്ടു രൂപങ്ങളാണ് കൈക്കൊള്ളുന്നത്:

1. സാമാജ്യങ്ങൾ കാര്യക്ഷമമല്ല. ദീർഘമായ കാലയളവിൽ, ആകമിച്ചു കീഴടക്കിയ അനേകം ജനങ്ങളുടെ മേൽ ഫലപ്രദമായി ഭരണം നടത്തുന്നതിനു സാദ്ധ്യമാകുന്നതല്ല.
2. അതങ്ങനെ സാദ്ധ്യമാണെങ്കിൽ തന്നെ, അങ്ങനെ ചെയ്യരുതാത്ത താണ്. കാരണം, സാമാജ്യങ്ങൾ നശീകരണത്തിന്റെയും ചൂഷണത്തിന്റെയും ദുഷ്ട

> പരണശക്തികളാണ്. ഓരോ ജനതയ്ക്കും സ്വയം നിർണയാവകാശമുണ്ട്. അവ ഒരിക്കലും മറ്റൊന്നിന്റെ ഭരണത്തിനു കീഴിൽ കൊണ്ടുവരപ്പെടേണ്ടതല്ല.

ചരിത്രപരമായ ഒരു കാഴ്ചപ്പാടിൽ നിന്ന്, ആദ്യ പ്രസ്താവന വെറും അസംബന്ധമാണ്, രണ്ടാമത്തേതാകട്ടെ വളരെയേറെ പ്രശ്നങ്ങളുള്ളതും.

കഴിഞ്ഞ 2500 വർഷങ്ങളായി ലോകത്തിലെ രാഷ്ട്രീയ സംഘാടനത്തിന്റെ ഏറ്റവും സാധാരണ രൂപം സാമാജ്യമായിരുന്നു എന്നതാണ് വാസ്തവം. ഈ രണ്ടര സഹസ്രാബ്ദങ്ങളിലെ മിക്ക ആളുകളും ജീവിച്ചത് സാമാജ്യങ്ങളിലാണ്. സാമാജ്യം വളരെ സ്ഥിരതയുള്ള ഭരണരൂപംകൂടി യാണ്. ലഹളകൾ അടിച്ചൊതുക്കാൻ മിക്ക സാമ്രാജ്യങ്ങൾക്കും പ്രയാസമൊന്നും ഉണ്ടായില്ല. പൊതുവെ, അവയെ മറിച്ചിട്ടത് ബാഹ്യമായ കടന്നാ ക്രമണമോ അതല്ലെങ്കിൽ ഭരണവർഗത്തിനുള്ളിലെ പിളർപ്പോ ആണ്. അങ്ങേത്തലയ്ക്കൽ, കീഴടക്കപ്പെട്ട ജനത സാമാജ്യത്വ മേലാളന്മാരിൽ സ്വയം സ്വതന്ത്രമായ അവസരങ്ങൾ അധികമില്ല. മിക്കവരും നൂറുകണക്കിനു വർഷങ്ങൾ കീഴടക്കപ്പെട്ട അവസ്ഥയിൽ തുടർന്നു. വളരെ സാധാ രണമായി, തങ്ങളുടെ സംസ്കാരങ്ങളുടെ വ്യതിരിക്തത ഇല്ലാതായിത്തീരുന്നതു വരെ പതുക്കെ കീഴടക്കിയ സാമാജ്യത്തിനുള്ളിലേക്കു അവരെ കൂട്ടിച്ചേർക്കുകയാണുണ്ടായത്.

ഉദാഹരണമായി, പടിഞ്ഞാറൻ റോമാസാമാജ്യം ആക്രമണകാരിക ളായ ജെർമാനിക ഗോത്രങ്ങൾക്ക് മുമ്പിൽ 476 എഡിയിൽ തകർന്നടിഞ്ഞപ്പോൾ സംഭവിച്ചതു ശ്രദ്ധിക്കാം. റോമക്കാർ നൂറ്റാണ്ടുകൾക്കു മുമ്പ് കീഴടക്കിയ നുമാന്റിയരും ഹെൽവേഷ്യക്കാരും സാംനൈറ്റുകളും ലുസിറ്റാനി യരും അംബിയക്കാരും എതുസ്കന്മാരും അങ്ങനെ മറന്നുപോകപ്പെട്ട നൂറുകണക്കിനു മറ്റു ജനതകളും പാണൻ പോയ സാമാജ്യത്തിന്റെ ശവത്തിൽ നിന്നു, യോനാ മത്സ്യത്തിന്റെ വയറ്റിൽ നിന്നു പുറത്തുവന്നതു പോലെ, പുറത്തുവന്നില്ല. അവയിൽ ആരുംതന്നെ അവശേഷിച്ചിരുന്നില്ല. അത്തരം ജനതകളിൽ പെട്ടിരുന്നവരെന്നു സ്വയം കണക്കാക്കിയിരുന്ന ആളുകളുടെ ജീവശാസ്ത്രപരമായ പിൻഗാമികളും അതേ ഭാഷ സംസാ രിച്ചവരും അതേ ദൈവങ്ങളെ ആരാധിച്ചിരുന്നവരും അവരുടെ മിത്തു കളും ഐതിഹ്യങ്ങളും പറഞ്ഞിരുന്നവരുമായ ആളുകൾ ഇപ്പോൾ ചിന്തിച്ചതും സംസാരിച്ചതും ആരാധിച്ചതും റോമക്കാരെപ്പോലെയാണ്.

അനേകം അവസരങ്ങളിൽ, ഒരു സാമാജ്യത്തിന്റെ നാശം കീഴടക്കപ്പെട്ടിരുന്ന ആളുകൾക്ക് സ്വാതന്ത്ര്യം നല്കിയില്ല. പകരം, ആ സാമാജ്യം തകരുകയും പിൻവാങ്ങുകയും ചെയ്ത ഒഴിവിലേക്ക് പുതിയ ഒരു സാമാ ജ്യം കടന്നുവന്നു. പശ്ചിമേഷ്യയിൽ അത് മറ്റെല്ലായിടങ്ങളിലെക്കാളും കൂടുതൽ വ്യക്തമായിരുന്നു. ആ പ്രദേശത്ത് ഇന്നു നിലവിലിരിക്കുന്ന മാതിരിയുള്ള രാഷ്ട്രീയ സമൂഹം (ഏറെക്കുറെ കൃത്യമായ അതിർത്തി കളും സ്വതന്ത്ര രാഷ്ട്രീയ വ്യക്തിത്വവുമുള്ള അനേകം രാജ്യങ്ങൾ തമ്മിൽ നിലനില്ക്കുന്ന അധികാര സമതുലനം) കഴിഞ്ഞ അനേകം സഹസാ ബ്ദങ്ങളിൽ നിലനിന്നിരുന്നതല്ല. തൊട്ടുമുമ്പ് അതുപൊലെയൊരു സംവി ധാനം പശ്ചിമേഷ്യയിൽ നിലനിന്നത് 3000 വർഷം മുമ്പ് ബിസി എട്ടാം നൂറ്റാണ്ടിലാണ്! ബിസി എട്ടാം നൂറ്റാണ്ടിൽ നിയോ-അസീറിയൻ സാമാ ജ്യത്തിന്റെ ഉദയം മുതൽ എഡി ഇരുപതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ബ്രിട്ടീഷ്, ഫ്രഞ്ച് സാമാജ്യങ്ങൾ തകരുന്നതു വരെ, റിലേ ഓട്ടത്തിൽ ദണ്ഡ കൈമാറപ്പെടുന്നതു പോലെ പശ്ചിമേഷ്യ ഒരു സാമാജ്യത്തിന്റെ നിയന്ത്രണത്തിൽ നിന്നു മറ്റൊരു സാമാജ്യത്തിന്റെ നിയന്ത്രണത്തിലേക്കു കൈമാറപ്പെട്ടു. ഒടുവിൽ ബ്രിട്ടീഷുകാരും ഫ്രഞ്ചുകാരും ദണ്ഡ താഴെയിടുന്ന സമയമായപ്പോളേക്കും അരാമ്യരും അമ്മോന്യരും ഫിനീഷ്യരും ഫെലിസ്ത്യരും മോവാബ്യരും ഏദോമ്യരും അസീറിയക്കാർ കീഴടക്കിയ മറ്റു ജനങ്ങളും അതിനു വളരെ മുമ്പു തന്നെ അപ്രത്യക്ഷമായിക്കഴിഞ്ഞിരുന്നു.

വാസ്തവമാണ്, ഇന്നത്തെ യഹൂദരും അർമീനിയരും ജോർജിയരും നീതിക്കു നിരക്കുന്ന തരത്തിൽത്തന്നെ തങ്ങൾ പശ്ചിമേഷ്യയിലെ പൗരാണികരായ ജനങ്ങളുടെ പിൻതലമുറക്കാരാണെന്നു അവകാശപ്പെടുന്നുണ്ട്. എങ്കിലും, അവ നിയമം എന്നതിനെക്കാൾ കൂടുതൽ അപവാദമാണ്. ആ അവകാശവാദങ്ങൾ പോലും അല്പം പെരുപ്പിച്ചുകാട്ടുന്നവയാണ്. ഉദാ ഹരണമായി, ആധുനിക യഹൂദരുടെ രാഷ്ട്രീയവും സാമ്പത്തികവും സാമൂഹികവുമായ നടപടികൾ യഹൂദ്യയിലെ പുരാതന രാജ്യത്തിന്റെ പാരമ്പര്യത്തെക്കാൾ തങ്ങൾ ജീവിച്ചുപോന്ന സാമാജ്യങ്ങളുടെ പാര മ്പര്യങ്ങളോടു

ഒത്തുചേർന്നുപോകുന്നവയാണ്. വർത്തമാനകാല യരൂശ ലേമിലെ തീർത്തും യാഥാസ്ഥിതികമായ ഒരു സിനഗോഗിൽ ദാവീദു രാജാവു കടന്നുചെന്നിട്ടുണ്ടെങ്കിൽ, പൂർവയൂറോപ്പിന്റെ സമ്പ്രദായത്തി ലുള്ള വേഷം അണിയുകയുംയിഡ്ഡിഷ് എന്ന ജർമൻ ഭാഷാഭേദം സംസാ രിക്കുകയും താൽമുദ് എന്ന ഒരു ബാബിലോണിയ ഗ്രന്ഥത്തെ കുറിച്ചു അന്തമില്ലാതെ തർക്കിക്കുകയും ചെയ്യുന്ന ആളുകളെ കണ്ട് ഞെട്ടുമായി രുന്നു. പുരാതന യഹൂദ്യയിൽ സിനഗോഗുകളാകട്ടെ താൽമുദ് വാള്യങ്ങളാകട്ടെ, തോറച്ചുരുളുകൾ പോലുമാകട്ടെ ഉണ്ടായിരുന്നില്ല.

ജനങ്ങളുടെ ധാരാളമായ കൂട്ടക്കൊലയും അവശേഷിക്കുന്ന ഓരോരുത്ത രുടെയും ക്രൂരമായ അടിച്ചമർത്തലും എന്ന വിഷമാവസ്ഥ ഒരു സാമാജ്യത്തിന്റെ നിർമാണത്തിലും പരിപാലനത്തിലും സാധാരണഗതിയിൽ ആവ ശ്യമാണ്. സാമാജ്യത്വ ആവനാഴിയിൽ സാധാരണമായി കാണുന്നതാണ് യുദ്ധങ്ങൾ, അടിമത്തം, നാടുകടത്തൽ, വംശീയ കൂട്ടക്കൊല എന്നിവ. റോമക്കാർ എഡി 83-ൽ കോട്ലൻഡിനെ ആക്രമിച്ചപ്പോൾ, പ്രാദേശിക കാലിഡോണിയ ഗോത്രക്കാരിൽ നിന്നു കനത്ത പ്രതിരോധം അവർക്കു നേരിടേണ്ടിവന്നു. ആ പ്രദേശത്തെ തകർത്തുനശിപ്പിച്ചു കൊണ്ടാണ് അതിനോടു പ്രതികരണ മു ണ്ടാ യത്. റോമക്കാർ സമാധാനസന്ധി മുന്നോട്ടുവച്ചപ്പോൾ, കാൽഗാകുസ് മുഖ്യൻ റോമക്കാരെ “ലോകത്തിലെ ഗുണ്ടകൾ’ എന്നു വിളിച്ചു. മുഖ്യൻ ഇങ്ങനെ പറഞ്ഞു, ‘കൊള്ളയടിക്കു കയും കശാപ്പുചെയ്യുകയും മോഷ്ടിക്കുകയും ചെയ്യുന്നതിനു അവർ സാമാജ്യം എന്ന കള്ളനാമം നല്കുന്നു; പ്രദേശത്തെ മരുഭൂമിയാക്കിയിട്ടു അതിനെ സമാധാനം എന്നു വിളിക്കുന്നു.’

എന്നാൽ സാമാജ്യങ്ങൾ മൂല്യവത്തായ യാതൊന്നും തങ്ങൾക്കു പിന്നിൽ അവശേഷിപ്പിക്കുന്നില്ല എന്ന് അതിന് അർത്ഥമില്ല. സാമാജ്യങ്ങളെ കരിതേച്ചു കാട്ടുകയും എല്ലാ സാമാജ്യത്വ പൈതൃകങ്ങളെയും നിഷേധിക്കുകയും ചെയ്യുന്നത് മനുഷ്യസംസ്കാരത്തിൽ മിക്കതും തള്ളിക്കളയുന്നതിനു തുല്യമാണ്. ആക്രമണങ്ങളിൽ നിന്നു ലഭിച്ച പണം സാമാജ്യത്വ വരേണ്യവർഗം ചെലവഴിച്ചത് സൈന്യങ്ങൾക്കും കോട്ട കൾക്കും വേണ്ടി മാത്രമല്ല, തത്വശാസ്ത്രത്തിനും കലകൾക്കും നിയമ സംവിധാനത്തിനും ധർമച്ചെലവുകൾക്കും വേണ്ടിക്കൂടിയാണ്. മനുഷ്യ രുടെ സാംസ്കാരിക നേട്ടങ്ങളിൽ ഗണ്യമായ ഒരു അളവ് കീഴടക്കപ്പെട്ട വരുടെ ചൂഷണത്തിൽ കൂടിയാണ് സാദ്ധ്യമായത്. റോമയുടെ സാമാജ്യ ത്വം സാദ്ധ്യമാക്കിയ പണവും സമൃദ്ധിയുമാണ് സിസെറോയ്ക്കും സെന കയ്ക്കും വിശുദ്ധ അഗസ്തിനോസിനും ചിന്തിക്കാനും എഴുതാനും സമ യവും സാഹചര്യവും നല്കിയത്. ഇന്ത്യക്കാരായ ജനങ്ങളെ മുഗളർ ചൂഷണം ചെയ്തു കൂട്ടിയെടുത്ത ധനമില്ലായിരുന്നുവെങ്കിൽ താജ്മഹൽ പണിയുമായിരുന്നില്ല. ഹേയ്ഡന്റെ ശമ്പളവും മൊസാർട്ടിന്റെ കമ്മീ ഷനുകളും നല്കിയത് സ്ലാവിക്, ഹംഗേറിയൻ, റൊമാനിയൻ ഭാഷകൾ സംസാരിക്കുന്ന ജനങ്ങളെ ഭരിച്ചതിൽ നിന്നു ലഭിച്ച പണം ഉപയോഗിച്ചാണ്. കാലിഡോണിയയിലെ എഴുത്തുകാർ ആരും കാൽഗാർസിന്റെ പ്രഭാഷണം ഭാവിതലമുറയ്ക്കായി സൂക്ഷിച്ചു വച്ചില്ല. നാം അതിനെക്കുറിച്ച് അറിയുന്നത് റോമയുടെ ചരിത്രകാരനായ ടാസിറ്റസ് കാരണ മാണ്. വാസ്തവത്തിൽ, ടാസിറ്റസ് ഒരുപക്ഷേ, അതു മെനഞ്ഞെടുത്തതാ കണം. ടാസിറ്റസ് ആ പ്രഭാഷണം മാത്രമല്ല കാൽഗാർസ് എന്ന കാലി ഡോണിയക്കാരൻ മുഖ്യനെയും മെനഞ്ഞെടുക്കുകയായിരുന്നുവെന്നും താനും ഉയർന്ന വർഗക്കാരായ റോമക്കാരും തങ്ങളുടെ തന്നെ ചരിത്രത്തെക്കുറിച്ചു എന്താണു ചിന്തിച്ചതെന്നു തുറന്നുപറയുന്നതിനു വേണ്ടി ഒരു കഥാപാത്രത്തെ സൃഷ്ടിച്ചതായിരുന്നുവെന്നും അനേകം പണ്ഡിത ന്മാർ ഇന്നു അംഗീകരിക്കുന്നുണ്ട്.

വരേണ്യവർഗത്തിന്റെ സംസ്കാരത്തിനും ഉയർന്ന കലയ്ക്കും അപ്പുറത്തേക്കു നോക്കി സാധാരണക്കാരായ ആളുകളുടെ ലോകത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയാണെങ്കിൽ പോലും, ആധുനിക സംസ്കാരങ്ങളിൽ മിക്കതിലും സാമാജ്യത്വ അവശേഷിപ്പുകൾ നാം കാണും. ഇന്നു നമ്മിൽ മിക്കവരും സംസാരിക്കുകയും ചിന്തിക്കുകയും സ്വപ്നം കാണുകയും ചെയ്യുന്നത് വാളിന്റെ ഭീഷണിയാൽ നമ്മുടെ പൂർവികരിൽ അടിച്ചേ ല്പിച്ച ഭാഷയിലാണ്. ഹാൻ സാമ്രാജ്യത്തിന്റെ ഭാഷയിലാണ്

പൂർവേഷ്യയിലെ മിക്കവരും സംസാരിക്കുകയും സ്വപ്നം കാണുകയും ചെയ്യുന്നത്. അവരുടെ ഉത്ഭവം എവിടെ ആയിരുന്നാലും, രണ്ട് അമേരിക്കൻ ഭൂഖണ്ഡങ്ങളിലെയും - അലാസ്കയിലെ ബാരോ പെനിൻസുല മുതൽ മഗല്ലൻ കടലിടുക്കു വരെ - ഏതാണ്ട് എല്ലാ നിവാസികളും സംസാരിക്കുന്നത് നമ്മുടെ നാലു സാമ്രാജ്യത്വ ഭാഷകളായ സ്പാനീഷ്, പോർച്ചുഗീസ്, ഫ്രഞ്ച്, ഇംഗ്ലീഷ് എന്നിവയിൽ ഏതെങ്കിലും ഒരു ഭാഷയിലാണ്. വർത്ത മാനകാല ഈജിപ്തിലെ ആളുകൾ അറബി സംസാരിക്കുന്നു, തങ്ങൾ അറബികളാണെന്നു കണക്കാക്കുന്നു, ഏഴാം നൂറ്റാണ്ടിൽ ഈജിപ്തിനെ കീഴടക്കുകയും തങ്ങൾക്കെതിരെ ആവർത്തിച്ചുണ്ടായ ലഹളകളെയെല്ലാം ഉരുക്കുമുഷ്ടിയാൽ തകർക്കുകയും ചെയ്ത അറബി സാമാജ്യത്തിന്റെ പിൻമുറക്കാരാണെന്നു പൂർണമനസോടെ അംഗീകരിക്കുന്നു. പത്തൊൻ പതാം നൂറ്റാണ്ടിലെ മഹത്വമുള്ള സുളു യുഗത്തിനു ചെവികൊടുക്കുന്ന വരാണ് ദക്ഷിണാഫ്രിക്കയിലെ പത്തു ദശലക്ഷത്തോളം സുളുകൾ. എന്നാൽ അവരിൽ മിക്കവരും സുളു സാമാജ്യത്തിന് എതിരെ പോരാടിയ ഗോത്രങ്ങളിൽ പെടുന്നവരാണ്. അവരെ സുളു സംസ്കാരത്തിലേക്കു കൂട്ടിച്ചേർത്തത് രക്തരൂക്ഷിതമായ സൈനിക നടപടികളിലൂടെയാണ്.

## അതു നിങ്ങളുടെ തന്നെ ഗുണത്തിനു വേണ്ടിയാണ്

നമുക്ക് നിശ്ചിതമായ വിവരം ഉള്ള ആദ്യ സാമാജ്യം മഹാനായ സാർഗോണിന്റെ അക്കേഡിയൻ സാമ്രാജ്യമാണ് (2250 ബിസി). കിഷിലെ രാജാവായാണ് സാർഗോൺ തന്റെ പ്രവൃത്തിജീവിതം തുടങ്ങുന്നത്. മെസപൊട്ടേമ്യയിലെ ചെറിയ ഒരു നഗരരാജ്യമായിരുന്നു കിഷ്. ഏതാനും ദശകങ്ങൾക്കുള്ളിൽ അദ്ദേഹം മെസപൊട്ടേമ്യയിലെ മറ്റെല്ലാ നഗരരാജ്യങ്ങളെയും (സിറ്റി-സ്റ്റേറ്റ്) കീഴടക്കി എന്നു മാത്രമല്ല, മെസപൊട്ടേമ്യയുടെ ഹൃദയഭാഗത്തിനു പുറത്തുള്ള വലിയ പ്രദേശങ്ങളെയും കീഴടക്കി. താൻ ലോകം മുഴുവൻ കീഴടക്കിയിരിക്കുന്നു എന്നു സാർഗോൺ വീമ്പു പറഞ്ഞു. വാസ്തവത്തിൽ, അദ്ദേഹത്തിന്റെ പ്രദേശം പേഴ്സ്യൻ ഗൾഫ് മുതൽ മെഡിറ്ററേനിയൻ വരെ വ്യാപിച്ചു. ഇന്നത്തെ ഇറാക്കിന്റെയും സിറിയയുടെയും മിക്ക പ്രദേശങ്ങളും ആധുനിക ഇറാന്റെയും ടർക്കി യുടെയും ഭാഗങ്ങളും അതിൽ ഉൾപ്പെട്ടിരുന്നു.



*മാപ്പ് 4. അക്കേഡിയൻ സാമ്രാജ്യവും പേർഷ്യൻ സാമാജ്യവും*

അക്കേഡിയൻ സാമ്രാജ്യം അതിന്റെ സ്ഥാപകന്റെ മരണത്തിനു ശേഷം അധികം നാൾ നിലനിന്നില്ല. എന്നാൽ സാർഗോൺ ഒരു സാമാ ജ്യത്വസ്ഥാനം വഹിച്ചു, അടുത്ത 1700 വർഷക്കാലം ആരും അവകാശ മുന്നയിക്കാത്ത ഒരു സ്ഥാനം. അസീറിയയിലെയും ബാബിലോണിലെയും ഹിത്യയിലെയും രാജാക്കന്മാർ സാർഗോണിനെ തങ്ങളുടെ

മാതൃകയായി അംഗീകരിച്ചു, തങ്ങളും ലോകം മുഴുവൻ കീഴടക്കിയിരിക്കുന്നുവെന്നു അവകാശപ്പെടുകയും ചെയ്തു. അപ്പോൾ, 550 ബിസിയോടടുത്ത്, പേഴ് സ്യയിലെ മഹാനായ സൈറസ് കുറെക്കൂടി മതിപ്പുതോന്നിപ്പിക്കുന്ന വീര വാദവുമായി രംഗത്തെത്തി.

അസിറിയയിലെ രാജാക്കന്മാർ എല്ലായ്പ്പോളും അസിറിയയിലെ രാജാക്കന്മാരായിരുന്നു. ലോകം മുഴുവൻ ഭരിക്കുന്നുവെന്നു അവർ അവ കാശപ്പെട്ടപ്പോളും, അവർ അസിറിയയുടെ മഹത്വത്തിനു വേണ്ടിയാണ് അതു ചെയ്തതെന്നു വ്യക്തമായിരുന്നു. അവർക്കതിനെ കുറിച്ചു വൈഷ മ്യമൊന്നും ഉണ്ടായില്ല. അതേസമയം, സൈറസ് ലോകത്തെ മുഴുവൻ ഭരിക്കുന്നുവെന്നു മാത്രമല്ല, എല്ലാ ആളുകൾക്കും വേണ്ടി ലോകത്തെ മുഴുവൻ ഭരിക്കുന്നുവെന്നു അവകാശപ്പെട്ടു. 'ഞങ്ങൾ നിങ്ങളെ ആക്രമിച്ചു കീഴടക്കുന്നതു നിങ്ങളുടെ ഗുണത്തിനു വേണ്ടിയാണ്,' പേഴ്സ്യക്കാർ പറഞ്ഞു. താൻ കീഴടക്കിയ ജനങ്ങൾ തന്നെ സ്നേഹിക്കണമെന്നും പേഴ്സ്യയിലെ മേലധികാരത്തിനു വഴങ്ങി ജീവിക്കുന്നതിൽ അഭിമാനം കൊള്ളണമെന്നും സൈറസ് ആഗഹിച്ചു. തന്റെ സാമാജ്യത്തിനു കീഴിൽ ജീവിക്കുന്ന ജനതയുടെ അംഗീകാരം നേടിയെടുക്കുന്നതിനു സൈറസ് നടത്തിയ പുതുമയുള്ള യത്നങ്ങൾക്ക് ഏറ്റവും പ്രശസ്തമായ ഉദാഹര ണമാണ് ബാബിലോണിലെ യഹൂദ പ്രവാസികൾക്ക് യഹൂദ്യയിലെ തങ്ങളുടെ സ്വന്തദേശത്തേക്കു മടങ്ങുന്നതിനും തങ്ങളുടെ ആരാധനാലയം പണിയുന്നതിനും അനുവദിച്ചുകൊണ്ടു അദ്ദേഹം പുറപ്പെടുവിച്ച കല്പന. അദ്ദേഹം അവർക്ക് സാമ്പത്തിക സഹായം വാഗ്ദാനം ചെയ്യുകപോലു മുണ്ടായി. യഹൂദന്മാരെ ഭരിക്കുന്ന ഒരു പേഴ്സ്യൻ രാജാവായല്ല സൈറസ് തന്നെത്തന്നെ കണ്ടത് - അദ്ദേഹം യഹൂദന്മാരുടെയും കൂടി രാജാവായി രുന്നു, അങ്ങനെ അവരുടെ ക്ഷേമത്തിന് ഉത്തരവാദിയാണ്.

എല്ലാ നിവാസികളുടെയും ഗുണത്തിനു വേണ്ടി ലോകത്തെ മുഴുവൻ ഭരിക്കുക എന്ന വിഭാവനം ആശ്ചര്യപ്പെടുത്തുന്നതാണ്. പരിണാമം ഹോമോ സാപിയൻസിനെ, മറ്റു സാമൂഹ്യ സസ്തനികളെ പോലെ, അന്യരെ ദ്വേഷിക്കുന്ന ഒരു ജീവിയാക്കി മാറ്റിയിരുന്നു. ഉൾപ്രരണയാ ലെന്നപോലെ, സാപിയൻസ് മനുഷ്യരെ "നമ്മൾ', "അവർ' എന്ന രണ്ടു ഭാഗങ്ങളാക്കി മാറ്റി. നമ്മൾ എന്നതു നിങ്ങളും ഞാനും പോലുള്ളവരാണ്, ഭാഷയും മതവും ആചാരങ്ങളും പങ്കിടുന്നവർ, നാം എല്ലാവരും പര സരം ഉത്തരവാദിത്വമുള്ളവരാണ്. എന്നാൽ നമുക്ക് 'അവരുടെ' കാര്യത്തിൽ കാര്യമൊന്നുമില്ല. നാം എല്ലായ്പ്പോളും അവരിൽ നിന്നു വ്യത്യ സ്തരാണ്. നമുക്ക് അവരോടു കടപ്പാടൊന്നുമില്ല. അവരിൽ ആരെയും നമ്മുടെ പ്രദേശത്തിനുള്ളിൽ കാണാൻ നമുക്ക് ആഗ്രഹമില്ല. അവരുടെ പ്രദേശത്ത് എന്താണ് സംഭവിക്കുന്നതെന്നത് നമ്മുടെ കാര്യവുമല്ല. അവർ മനുഷ്യർ പോലുമല്ല. സുഡാനിലെ "ഡിങ്ക' ജനങ്ങളുടെ ഭാഷയിൽ, "ഡിങ്ക' എന്നാൽ "ജനങ്ങൾ' എന്നാണ് അർത്ഥം. ഡിങ്കർ അല്ലാത്തവർ ജനങ്ങൾ അല്ല. ഡിങ്കരുടെ ബദ്ധശത്രുക്കളാണ് ന്യൂയെർ. ന്യൂയെർ ഭാഷയിൽ ന്യൂയെർ എന്നാൽ എന്താണ് അർത്ഥം? 'യഥാർത്ഥ ജനങ്ങൾ' എന്നാണ് അതിന്റെ അർത്ഥം. സുഡാനിലെ മരുഭൂമികളിൽ നിന്ന് ആയിരക്കണക്കിന് കിലോമീറ്ററുകൾ അകലെ, അലാസ്കയിലെയും വടക്കുകിഴക്കൻ സൈബീരിയയിലെയും മരവിപ്പിക്കുന്ന മഞ്ഞുപ്രദേശത്ത്, യുപികുകൾ ജീവിക്കുന്നു. യുപിക് എന്നാൽ യുപിക് ഭാഷയിൽ അർത്ഥം എന്താണ്? "യഥാർത്ഥ ജനങ്ങൾ' എന്നാണ് അതിന്റെ അർത്ഥം.

ഈ വംശീയ ബഹിഷ്കരണത്തിനു വിരുദ്ധമായി, സൈറസിൽ നിന്നുള്ള സാമാജ്യത്വ ആശയം എല്ലാവരെയും ഉൾപ്പെടുത്തുന്നതും എല്ലാവർക്കും വേണ്ടിയുള്ളതും ആയിരുന്നു. ഭരിക്കുന്നവരും ഭരിക്കപ്പെ ടുന്നവരും തമ്മിലുള്ള വംശീയവും സാംസ്കാരികവുമായ വ്യത്യാസങ്ങളെ അതു പലപ്പോളും എടുത്തുകാട്ടിയിട്ടുണ്ടെങ്കിലും, അതു ലോകത്തിന്റെ അടിസ്ഥാന ഐക്യത്തെയും എല്ലാ സ്ഥലങ്ങൾക്കും കാലങ്ങൾക്കും ബാധകമായ ഒരൊറ്റക്കൂട്ടം തത്വങ്ങളുടെ നിലനില്പിനെയും എല്ലാ മനുഷ്യർക്കുമുള്ള പരസ്പര ഉത്തരവാദിത്തങ്ങളെയും അംഗീ കരിച്ചു. മനുഷ്യവർഗം ഒരു വലിയ കുടുംബമായി വീക്ഷിക്കപ്പെട്ടു. മാതാ പിതാക്കളെന്ന പദവിയിൽ മക്കളുടെ ക്ഷേമത്തിനുള്ള ഉത്തരവാദിത്തവും അടങ്ങിയിരിക്കുന്നു.

ഈ സാമ്രാജ്യത്വ വീക്ഷണം സൈറസിൽ നിന്നും പേഴ്സ്യക്കാരിൽ നിന്നും മഹാനായ അലക്സാണ്ടറിലേക്കും അദ്ദേഹത്തിൽ നിന്നു ഹെല നിക രാജാക്കന്മാരിലേക്കും റോമ

ചക്രവർത്തിമാരിലേക്കും മുസ്ലീം ഖലീഫമാരിലേക്കും ഇന്ത്യയിലെ രാജവംശങ്ങളിലേക്കും ആത്യന്തിക മായി സോവിയറ്റ് പ്രധാനമന്ത്രിമാരിലേക്കും അമേരിക്കയുടെ പ്രസിഡന്റു മാരിലേക്കും കൈമാറ്റം ചെയ്യപ്പെട്ടു. ഔദാര്യഭരിതമായ ഈ സാമാജ്യത്വ വീക്ഷണം സാമ്രാജ്യങ്ങളുടെ നിലനില്പിനെ ന്യായീകരിക്കുകയും കീഴടക്കപ്പെട്ട ജനങ്ങൾ ലഹള ഉയർത്തുന്നതിനു നടത്തുന്ന ശ്രമങ്ങളെ മാത്ര മല്ല സ്വതന്ത്രരായ ജനങ്ങൾ സാമാജ്യ വികസനത്തെ പ്രതിരോധിക്കാൻ നടത്തുന്ന ശ്രമങ്ങളെയും തള്ളിക്കളയുകയും ചെയ്തു.

പേഴ്സ്യയിലെ മാതൃകയുമായി ബന്ധമില്ലാതിരുന്ന ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ, പ്രത്യേകിച്ചു മദ്ധ്യ അമേരിക്കയിലും ആൻഡീസ് മേഖലയിലും ചൈനയിലും, സമാനമായ സാമാജ്യത്വ ദർശനങ്ങൾ വികസിതമായി. ചൈനക്കാരുടെ പരമ്പരാഗത രാഷ്ട്രീയ സിദ്ധാന്തപ്രകാരം, ഭൂമിയിലെ ന്യായമായ എല്ലാ അധികാരത്തിന്റെയും സാതസ് സ്വർഗം (ടിയാൻ) ആണ്. ഏറ്റവും മികച്ച വ്യക്തിയെയോ കുടുംബത്തെയോ സ്വർഗം തെരഞ്ഞെടുക്കുകയും സ്വർഗത്തിന്റെ അധികാരം നല്കി നിയോ ഗിക്കുകയും ചെയ്യുന്നു. ആ വ്യക്തി അഥവാ കുടുംബം സ്വർഗത്തിനു കീഴിലുള്ള എല്ലാത്തിനെയും (ടിയാൻക്സിയ), അവിടെ നിവസിക്കുന്ന എല്ലാവരുടെയും ക്ഷേമത്തിനായി, ഭരിക്കുന്നു. അതിൻപ്രകാരത്തിൽ, നിയമപരമായ ഒരു അധികാരി - നിർവചനപ്രകാരം തന്നെ - സാർവത്രി കസ്വഭാവമുള്ളതാണ്. ഒരു ഭരണാധികാരി സ്വർഗത്തിന്റെ അധികാര നിയോഗം ഇല്ലാത്തവനാണെങ്കിൽ, ഒരൊറ്റ നഗരത്തെ പോലും ഭരിക്കുന്നതിനുള്ള അധികാരം ഇല്ലാത്തവനാണ്. ഒരു ഭരണാധികാരിക്ക് അധി കാരനിയോഗം ഉണ്ടെങ്കിൽ അയാൾ ലോകമാകമാനം നീതിയും സഹ വർത്തിത്വവും വ്യാപിപ്പിക്കാൻ കടപ്പെട്ടിരിക്കുന്നു. സ്വർഗത്തിന്റെ അധി കാരനിയോഗം ഒരേ സമയത്തു തന്നെ പലർക്കു നല്കുന്നതിനു കഴിയുന്നതല്ല. തത്ഫലമായി, ഒന്നിലേറെ സ്വതന്ത്ര രാജ്യത്തിന്റെ നിലനില്പ് നിയമപരമാകാൻ കഴിയുന്നതല്ല.

'(പ്രപഞ്ചത്തിന്റെ) ആറു ദിശകളിലെങ്ങും എല്ലാ കാര്യങ്ങളും പ്രക വർത്തിയുടെ സ്വന്തമായിരിക്കുന്നു... എവിടെയൊക്കെ മനുഷ്യന്റെ കാല് പതിയുന്നുണ്ടോ, അവിടമെല്ലാം ചകവർത്തിയുടെ സ്വന്തമായിരിക്കുന്നു. ചകവർത്തിയുടെ കാരുണ്യം കാളകളിലും കുതിരകളിലും പോലും ചെന്നെത്തുന്നു. നേട്ടമുണ്ടാകാഞ്ഞ ആരുമില്ല. സ്വന്തം കൂരയ്ക്കു കീഴിൽ ഓരോ മനുഷ്യനും സുരക്ഷിതനാണ്,' എന്ന് ഏകീകരിക്കപ്പെട്ട ചൈന സാമാജ്യത്തിന്റെ ആദ്യ ചക്രവർത്തിയായ ചിൻ ഷീ ഹുവങ്ഡി അവ കാശമുയർത്തി. ചൈനയുടെ രാഷ്ട്രീയ ചിന്തയിലും ചൈനയുടെ ചരിത്ര പരമായ ഓർമ്മയിലും, ആ സമയം മുതൽ സാമാജ്യ കാലങ്ങൾ കമത്തിന്റെയും നീതിയുടെയും സുവർണ കാലഘട്ടങ്ങളായി വീക്ഷിച്ചുവന്നു. ന്യായമുള്ള ഒരു ലോകം വേറിട്ട ദേശ-രാഷ്ട്രങ്ങൾ ചേർന്നുള്ളവയാ ണെന്ന ആധുനിക പാശ്ചാത്യ വീക്ഷണത്തിൽ നിന്നു വിരുദ്ധമായി, ചൈനയിൽ രാഷ്ട്രീയമായ തുണ്ടങ്ങളാകലിന്റെ കാലം ക്രമമില്ലായ്മയു ടെയും അനീതിയുടെയും ഇരുണ്ട കാലഘട്ടങ്ങളായാണ് വീക്ഷിക്കപ്പെട്ടത്. ഈ ചിന്താഗതി ചൈനയുടെ ചരിത്രത്തിൽ ദൂരവ്യാപകമായ സ്വാധീന മുളവാക്കി. ഒരു സാമാജ്യം തകരുമ്പോൾ, ചെറിയ സ്വതന്ത്രരാജ്യങ്ങൾക്കു വേണ്ടി ശ്രമിക്കാതെ വീണ്ടും ഐക്യത്തിനു വേണ്ടി യതിക്കാൻ പ്രമുഖ രാഷ്ട്രീയ സിദ്ധാന്തം അധികാരത്തിനു വേണ്ടി മത്സരിക്കുന്നവരെ പ്രേരിപ്പിച്ചു. അത്തരം ശ്രമങ്ങൾ ഏതാണ്ട് എല്ലായ്പ്പോളും വിജയിച്ചു.

## അവർ നമ്മൾ ആയിത്തീർന്നപ്പോൾ

വലിപ്പക്കുറവുള്ള അനേകം സംസ്കാരങ്ങളെ, എണ്ണത്തിൽ കുറവുള്ളതും എന്നാൽ വലിപ്പമേറിയതുമായ സംസ്കാരങ്ങളായി കൂട്ടിച്ചേർക്കുന്നതിൽ സാമാജ്യങ്ങൾ ഒരു നിർണായക പങ്കുവഹിച്ചു. ആശയങ്ങൾ, ആളുകൾ, ചരക്കുകൾ, സാങ്കേതികവിദ്യ എന്നിവ രാഷ്ട്രീയമായി കഷണങ്ങളാക്കപ്പെട്ട ഒരു പ്രദേശത്തുള്ളതിനെക്കാൾ ഒരു സാമാജ്യത്തിന്റെ അതിർത്തിക്കുള്ളിൽ കുറെക്കൂടി സുഗമമായി വ്യാപിച്ചു. പലപ്പോളും, സാമാജ്യങ്ങൾ തന്നെയാണ് ആശയങ്ങളും സ്ഥാപനങ്ങളും ആചാരങ്ങളും പെരുമാറ്റരീതികളും പ്രചരിപ്പിച്ചത്. അതിനുള്ള ഒരു കാരണം ജീവിതം തങ്ങൾക്കുതന്നെ സുഗമമാക്കുക എന്നതായിരുന്നു. സാമാജ്യത്തിലെ ഓരോ ജില്ലയും അതിന്റേതായ

നിയമങ്ങളും എഴുത്തുരീതികളും ഭാഷയും പണവും പിൻതുടരുമ്പോൾ, ആ സാമാജ്യത്തെ ഭരിക്കുക അത എളുപ്പമല്ല. ഏകീകരണം ചകവർത്തിമാർക്ക് ഒരനുഗ്രഹമായിരുന്നു.

സാമാജ്യങ്ങൾ പൊതുവായ ഒരു സംസ്കാരം വ്യാപകമാക്കുന്നതിനു ശ്രമിച്ചതിനു പിന്നിലെ രണ്ടാമത്തേതും അത്രതന്നെ പ്രാധാന്യമുള്ളതുമായ കാരണം അംഗീകാരം നേടുക എന്നതായിരുന്നു. കുറഞ്ഞത് സൈറസി ന്റെയും ചിൻ ഷീ ഹുവങ്ഡിയുടെയും കാലങ്ങൾക്കു ശേഷം, സാമാജ്യങ്ങൾ തങ്ങളുടെ പ്രവൃത്തികൾ - റോഡു പണിയുന്നതും രക്തം ചിന്തുന്നതും - ന്യായീകരിച്ചത് അവ കീഴടക്കുന്നവരെക്കാൾ കീഴടക്കപ്പെടുന്ന വർക്കു നേട്ടമുണ്ടാകത്തക്കവണ്ണം മേന്മയേറിയ ഒരു സംസ്കാരത്തെ വ്യാപിപ്പിക്കുന്നതിനു ആവശ്യമാണെന്ന വാദത്താലാണ്.

നേട്ടങ്ങൾ ചിലപ്പോൾ എടുത്തുകാട്ടാവുന്നവയായിരുന്നു (നിയമം നടപ്പിലാക്കുന്നത്, നഗരങ്ങളിലെ പ്ലാനിങ്, അളവുകളുടെയും തൂക്കങ്ങളുടെയും ഏകീകരണം), ചിലപ്പോൾ ചോദ്യം ചെയ്യപ്പെടാവുന്നവയും (നികുതികൾ, നിർബന്ധിത സൈനികസേവനം, ചകവർത്തിയാരാധന). എന്നാൽ മിക്ക സാമാജ്യത്വ വരേണ്യവർഗങ്ങളും ആത്മാർത്ഥമായി വിശ്വ സിച്ചത് തങ്ങൾ സാമാജ്യത്തിലെ നിവാസികളുടെ പൊതുവായ ക്ഷേമത്തിനു വേണ്ടി പ്രവൃത്തിയെടുക്കുന്നു എന്നാണ്. രാജ്യത്തിന്റെ അയ ല്ക്കാരും വിദേശികളായ പ്രജകളും ദുരിതക്കാരായ ബർബരന്മാരാണെന്നും സാമാജ്യം അവരിലേക്ക് സംസ്കാരത്തിന്റെ നേട്ടങ്ങൾ കൊണ്ടുവരണ മെന്നുമുള്ള തരത്തിലാണ് ചൈനയിലെ വരേണ്യവർഗം അവരോടു പെരുമാറിയത്. സ്വർഗത്തിന്റെ അധികാരം ചക്രവർത്തിയെ ഏല്പിച്ചിരിക്കുന്നതു ലോകത്തെ ചൂഷണം ചെയ്യുന്നതിനല്ല, പിന്നെയോ മനുഷ്യ വർഗത്തെ അഭ്യസിപ്പിക്കുന്നതിനു വേണ്ടിയാണ്. ബർബരന്മാർക്ക് സമാ ധാനവും നീതിയും സംസ്കാരവും നല്കുകയാണ് എന്നു വാദിച്ചുകൊണ്ട് റോമക്കാരും തങ്ങളുടെ അധീശത്വത്തെ ന്യായീകരിച്ചു. വന്യരായ ജർമാനു കളും നിറംതേച്ച ഗാവുളുകളും വൃത്തികേടിലും അജ്ഞതയിലുമാണ് ജീവിച്ചത്. അപ്പോൾ റോമക്കാർ അവരെ നിയമം കൊണ്ട് സൗമ്യ രാക്കുകയും പൊതു കുളിപ്പുരകൾ വഴി വൃത്തിയുള്ളവരാക്കുകയും തത്വ ജ്ഞാനംകൊണ്ടു മെച്ചപ്പെടുത്തുകയും ചെയ്തു. അജ്ഞരായ ഒരു ലോകത്തിന് ബുദ്ധന്റെ ഉപദേ ശങ്ങൾ പ്രചരിപ്പിച്ചു നല്കുന്ന തി നുള്ള ഉത്തരവാദിത്വം തങ്ങളുടെ ദൗത്യമായി ബിസി മൂന്നാം നൂറ്റാണ്ടിലെ മൗര്യസാമാജ്യം ഏറ്റെടുത്തു. പ്രവാചകന്റെ വെളിപാടുകൾ കഴിയുമെങ്കിൽ സമാധാനപരമായും ആവശ്യമെങ്കിൽ വാളെടുത്തും പ്രചരിപ്പിക്കുന്ന തിനുള്ള ദൈവിക നിയോഗം മുസ്ലീം ഖലീഫമാർ ഏറ്റെടുത്തു. ഇൻഡീ സിലും അമേരിക്കയിലും തങ്ങൾ അന്വേഷിച്ചതു ധനം അല്ല, യഥാർത്ഥ വിശ്വാസത്തിലേക്കു മാറുന്നവരെയാണ് എന്നു സ്പാനീഷ്, പോർച്ചുഗീസ് സാമാജ്യങ്ങൾ പ്രഖ്യാപിച്ചു. ലിബറലിസം, സ്വതന്ത്ര വ്യാപാരം എന്നീ ഇരട്ട സുവിശേഷങ്ങൾ വ്യാപിപ്പിക്കുന്നതിനുള്ള ദൗത്യം സൂര്യൻ അസ്ത മിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യം ഏറ്റെടുത്തു. മുതലാളിത്തത്തിൽ നിന്നു തൊഴിലാളിവർഗത്തിന്റെ സർവാധിപത്യമെന്ന ഉട്ടോപ്യയിലേക്കു ചരിത്രത്തിന്റെ അജയ്യമായ മുന്നേറ്റത്തെ ത്വരിതപ്പെടുത്താൻ സോവിയറ്റുകൾ കച്ചകെട്ടിയിറങ്ങി. ജനാധിപത്യത്തിന്റെയും മനുഷ്യാവകാശത്തിന്റെയും നേട്ടങ്ങളെ മൂന്നാം ലോക രാജ്യങ്ങൾക്കു പകരുന്നതിനുള്ള ഉത്തരവാ ദിത്വം, ആ ചരക്കുകൾ കൂയിസ് മിസൈലുകളും എഫ്-16-കളും വിന്യസിച്ചു എത്തിക്കേണ്ടി വന്നാൽ പോലും, തങ്ങളുടെ ഗവൺമെന്റിന് ഉണ്ടെന്നു ഇക്കാലത്ത് അനേകം അമേരിക്കക്കാർ വിശ്വസിക്കുന്നു.

സാമാജ്യം വ്യാപകമാക്കിയ സാംസ്കാരിക ആശയങ്ങൾ ഭരണവർഗ വരേണ്യരുടെ മാത്രം സൃഷ്ടിയല്ല. സാമാജ്യത്വ ദർശനം സാർവതി കവും എല്ലാത്തിനെയും ഉൾക്കൊള്ളിക്കുന്നതും ആയതിനാൽ, ആശയങ്ങളും പെരുമാറ്റരീതികളും പാരമ്പര്യങ്ങളും എവിടെ നിന്നും എടുത്തു ചേർക്കാൻ സാമാജ്യത്വ കുലീനർക്ക് എളുപ്പമായിരുന്നു. അതിനുവേണ്ടി അവർ ഏതെങ്കിലും പ്രത്യേക പാരമ്പര്യത്തെ മാത്രം ആശ്രയിക്കണമെന്നില്ലായിരുന്നു. ചില ചക്രവർത്തിമാർ തങ്ങളുടെ സംസ്കാരങ്ങളെ ശുദ്ധീ കരിക്കുന്നതിനും തങ്ങളുടെ വേരുകൾ എന്നു അവർ കരുതിയതിലേക്കു മടങ്ങുന്നതിനും ശ്രമിച്ചു. എന്നാൽ മിക്ക സാമ്രാജ്യങ്ങളും തങ്ങൾ കീഴടക്കിയ ആളുകളിൽ നിന്നും വളരെയേറെ കാര്യങ്ങൾ സ്വാംശീകരിക്കു കയും ഒരു സങ്കരസംസ്കാരം ജനിപ്പിക്കുകയും ചെയ്തു. റോമയിലെ സാമാജ്യസംസ്കാരം റോമയുടേതെന്നതുപോലെ

തന്നെ ഗ്രീസിന്റേതും ആയിരുന്നു. സാമാജ്യത്വ അബ്ബാസിദ് സംസ്കാരം ഭാഗികമായി പേഴ്സ്യനും ഭാഗികമായി ഗ്രീക്കും ഭാഗികമായി അറബിയും ആയിരുന്നു. സാമ്രാജ്യത്വ മംഗോൾ സംസ്കാരം ചൈനയുടെ സംസ്കാരത്തിന്റെ പകർപ്പായിരുന്നു. സാമാജ്യത്വ യുണൈറ്റഡ് സ്റ്റേറ്റ്സിൽ, കീനിയൻ രക്ത മുള്ള ഒരു അമേരിക്കൻ പ്രസിഡന്റിന് ഇറ്റാലിയൻ പിസ ഭക്ഷിക്കുകയും തനിക്കിഷ്ടപ്പെട്ട ലോറൻസ് ഓഫ് അറേബ്യ എന്ന സിനിമ കാണുകയും ചെയ്യാം. ടർക്കികൾക്കെതിരെ അറബികൾ ലഹള ഉയർത്തുന്ന ഒരു ബ്രിട്ടീഷ് ഇതിഹാസമാണ് ആ സിനിമ.

പരാജിതരെ സംബന്ധിച്ച് ഈ "സാംസ്കാരിക ഉരുകിച്ചേരൽ കലം' (കൾച്ചറൽ മെൽറ്റിങ് പോട്ട്) സാംസ്കാരികമായ ഇഴുകിച്ചേരൽ എളുപ്പ മാക്കിയെന്നല്ല. കീഴടക്കപ്പെട്ട വിവിധ ജനതകളുടേതായ അനേകം സംഭാവനകൾ സാമാജ്യത്വ സംസ്കാരം സ്വാംശീകരിച്ചിരിക്കണം. എന്നാൽ അതിന്റെ ഫലമായ സങ്കരസംസ്കാരം ബഹുഭൂരിപക്ഷത്തിനും അന്യമായിത്തന്നെ നിലനിന്നു. ഇഴുകിച്ചേരലിന്റെ പ്രകിയ പലപ്പോളും വേദനാജനകവും സങ്കടപ്പെടുത്തുന്നതും ആയിരുന്നിരിക്കണം. പരി ചിതവും സ്നേഹിക്കുന്നതുമായ ഒരു പ്രാദേശിക പാരമ്പര്യം ഉപേക്ഷിക്കുന്നതു എളുപ്പമായിരുന്നില്ല. പുതിയ ഒരു സംസ്കാരം മനസ്സിലാക്കുന്നതും സ്വീകരിക്കുന്നതും അത്രതന്നെ പ്രയാസമുള്ള കാര്യമാണ്. അതി നെക്കാൾ വഷളായ കാര്യമാണ് കീഴടക്കപ്പെട്ട ആളുകൾ വിജയകര മായി സാമാജ്യത്വ സംസ്കാരം കൈക്കൊണ്ടുകഴിഞ്ഞും, സാമാജ്യത്വ വരേണ്യവർഗം "നമ്മളു'ടെ ഭാഗമായി അവരെ അംഗീകരിക്കുന്നതിനു ദശകങ്ങളോളം, ചിലപ്പോൾ നൂറ്റാണ്ടുകളോളം സമയമെടുക്കുന്നത്. കീഴ ടക്കലിനും അംഗീകാരത്തിനും ഇടയിൽ ജീവിച്ചിരിക്കുന്ന തലമുറകൾ തള്ളിക്കളയപ്പെടുകയാണ് ചെയ്യുന്നത്. അവർക്ക് തങ്ങളുടെ പ്രിയപ്പെട്ട പ്രാദേശിക സംസ്കാരം നഷ്ടമായിക്കഴിഞ്ഞു. എന്നാൽ സാമാജ്യത്വ ലോകത്ത് സമത്വത്തോടെ ഒരു ഭാഗം കൈക്കൊള്ളുവാൻ അവർ അനു വദിക്കപ്പെട്ടില്ല. അതിനു വിരുദ്ധമായി, അവരുടെ ദത്തുസംസ്കാരം അവരെ അപ്പോളും ബർബരന്മാരായി കണ്ടു.

നല്ല ഒരു വംശത്തിൽപ്പെടുന്ന ഒരു ഐബീരിയക്കാരൻ നുമാന്റിയ യുടെ തകർച്ച കഴിഞ്ഞ് ഒരു നൂറ്റാണ്ടിനു ശേഷമുള്ള കാലത്തു ജീവിക്കുന്നതു സങ്കല്പിക്കുക. അയാൾ തന്റെ മാതാപിതാക്കന്മാരോടു സംസാ രിക്കുമ്പോൾ സ്വന്തം ഭാഷാഭേദമായ സെൽറ്റിക് സംസാരിക്കുന്നു. എന്നാൽ അയാൾക്ക് ഭംഗിയായി ലത്തീൻ സംസാരിക്കാൻ കഴിയും, അല്പം ഉച്ചാ രണപ്പിശക് ഉണ്ടെന്നുള്ളതു മാത്രം. കാരണം, തന്റെ ബിസിനസ് നടത്താനും അധികാരികളുമായി ഇടപെടാനും അതാവശ്യമാണ്. തന്റെ ഭാര്യയ്ക്ക് ഇഷ്ടമുള്ള അലങ്കാരപ്പണിയുള്ള ആഭരണങ്ങൾ അയാൾ വാങ്ങിക്കൊടുക്കും, എന്നാൽ അതിൽ അല്പം അസ്വസ്ഥത തോന്നുന്നുണ്ട്. കാരണം, അവൾ മറ്റു പ്രാദേശിക സ്ത്രീകളെ പോലെ, ഈ സെൽറ്റിക് അഭിരുചിയുടെ അവശിഷ്ടം നിലനിർത്തുകയാണ്. അവൾ റോമയുടെ ഗവർണറുടെ ഭാര്യ ധരിച്ചിരിക്കുന്നതു പോലെ തീർത്തും ലളിതമായ ആഭരണം ധരിക്കുന്നതാണ് അയാൾക്ക് ഇഷ്ടം. അയാൾ അണിയുന്നത് റോമക്കാരുടെ രീതിയിലുള്ള വസ്ത്രങ്ങളാണ്. ഒരു കന്നുകാലി കച്ചവടക്കാരൻ എന്ന നിലയിലുള്ള തന്റെ വിജയത്തിനു വലിയ തോതിലുള്ള കാരണം തനിക്കു റോമയുടെ കച്ചവടനിയമങ്ങളുടെ വിശ ദാംശങ്ങളിലുള്ള വൈദഗ്ദ്ധ്യമാണ്. തത്ഫലമായി അയാൾക്ക് റോമക്കാരുടെ മാതൃകയിൽ ഒരു വില്ല പണിയുന്നതിനു കഴിഞ്ഞു. എങ്കിലും, അയാൾക്ക് വിർജിലിന്റെ ജോർജിക്സസ് ഭാഗം മൂന്നു കാണാപാഠം അറി യാമെങ്കിലും, റോമക്കാർ അയാളെ പകുതി ബർബരനായാണ് കണക്കാക്കുന്നത്. തനിക്ക് ഒരിക്കലും ഒരു ഗവണ്മെന്റു ജോലിയോ ആംഫി തി യേറ്ററിൽ ശരിക്കും നല്ല സീറ്റുകളിലൊന്നോ ലഭിക്കുകയില്ല എന്നു അയാൾ നിരാശയോടെ മനസ്സിലാക്കുന്നു.

പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ, വിദ്യാഭ്യാസം ലഭിച്ച അനേകം ഇന്ത്യക്കാർക്ക് ബ്രിട്ടീഷുകാരായ തങ്ങളുടെ യജമാനന്മാരിൽ നിന്ന് ഇതേ പാഠം പഠിക്കേണ്ടിവന്നിട്ടുണ്ട്. ഉയർന്ന ജീവിതാഭിലാഷങ്ങളുണ്ടായിരുന്ന ഒരു ഇന്ത്യക്കാരനെ കുറിച്ചു പ്രശസ്തമായ ഒരു കഥ യുണ്ട്. അയാൾ ഇംഗ്ലീഷ് ഭാഷ നന്നായി പഠിക്കുകയും പാശ്ചാത്യരീതിയിൽ നൃത്തം ചെയ്യുന്നതിനു പരിശീലനം നേടുകയും കത്തിയും മുള്ളും ഉപയോഗിച്ചു ഭക്ഷണം കഴിക്കുന്നതിൽ പരിചിതനാകുകയും ചെയ്തു. അത്രയും പുതിയ രീതികൾ കൈവശമാക്കി അയാൾ ഇംഗ്ലണ്ടിലേക്കു യാത്ര ചെയ്യുകയും ലണ്ടനിലെ

യൂണിവേഴ്സിറ്റി കോളജിൽ നിയമം പഠിക്കുകയും ഒരു ബാരിസ്റ്റർ എന്ന നിലയിൽ യോഗ്യത നേടുകയും ചെയ്തു. എങ്കിലും നിയമക്കാരനായ ആ ചെറുപ്പക്കാരൻ, കോട്ടും ടെയും അണിഞ്ഞിരുന്ന ആ ചെറുപ്പക്കാരൻ, സൗത്ത് ആഫ്രിക്ക എന്ന ബ്രിട്ടീഷ് കോളനിയിൽ വച്ചു ട്രെയിനിൽ നിന്നു തള്ളിത്താഴെയിടപ്പെട്ടു. "നിറമുള്ള' മനുഷ്യർ യാത്രചെയ്യുന്നതിനു വിധിക്കപ്പെട്ടിട്ടുള്ള തേർഡ് ക്ലാസിലേക്കു പോകാതെ ഫസ്റ്റ് ക്ലാസിൽ തന്നെ യാത്രചെയ്യണമെന്നു നിർബന്ധം പിടിച്ചപ്പോളാണ് അയാളെ ട്രയിനിൽ നിന്നു തള്ളിത്താഴെയിട്ടത്. മോഹൻദാസ് കരംചന്ദ് ഗാന്ധി എന്നായിരുന്നു അയാളുടെ പേര്.

ചില അവസരങ്ങളിൽ സംസ്കാരവല്ക്കരണത്തിന്റെയും ഇഴുകിച്ചേരലിന്റെയും പ്രകിയകൾ ആത്യന്തികമായി പുതുമക്കാരും പഴയ കുലീനക്കാരും തമ്മിലുള്ള അതിർവരമ്പുകൾ ഇല്ലാതാക്കി. കീഴടക്കപ്പെട്ടവർ സാമാജ്യത്തെ അധീശത്വത്തിന്റെ അന്യമായ ഒരു സംവിധാന മെന്ന നിലയിൽ കണ്ടില്ല. കീഴടക്കിയവർ തങ്ങളുടെ പുതിയ പ്രജകളെ തങ്ങൾക്കു സമന്മാർ എന്നു കണക്കാക്കി. ഭരിക്കുന്നവരും ഭരിക്കപ്പെടുന്ന വരും "അവരെ' "നമ്മൾ' എന്ന നിലയിൽ കാണാൻ തുടങ്ങി. റോമക്കാരുടെ എല്ലാ പ്രജകൾക്കും, നൂറ്റാണ്ടുകളോളമുള്ള സാമാജ്യത്വ ഭരണത്തിനു ശേഷം, റോമാപൗരത്വം അനുവദിക്കപ്പെട്ടു. റോമക്കാരല്ലാത്തവരെയും റോമ ലെഗ്രോനിലെ ഉയർന്ന ഓഫിസർ കോർപസിലേക്കു സ്ഥാനക്കയറ്റം നല്കി നിയമിച്ചു. അവരെ സെനറ്റിലേക്കും നിയമിച്ചു. 48 എഡിയിൽ ക്ലോദിയസ് ചക്രവർത്തി സെനറ്റിലേക്ക് അനേകം ഗാലിക് നേതാക്കന്മാരെ പ്രവേശിപ്പിച്ചു. അദ്ദേഹം തന്റെ ഒരു പ്രസംഗത്തിൽ പറഞ്ഞു, അവർ 'ആചാരങ്ങളാലും സംസ്കാരത്താലും വിവാഹബന്ധങ്ങളാലും നമ്മളോ ടൊത്തു ഇഴുകിച്ചേർന്നിരിക്കുന്നു.' മുൻപ് ശ്രതുക്കളായിരുന്ന അവരെ റോമയുടെ രാഷ്ട്രീയ സംവിധാനത്തിന്റെ ഹൃദയത്തിലേക്കു പ്രവേശിപ്പിക്കുന്നതിനെതിരെ പൊങ്ങച്ചക്കാരായ സെനറ്റർമാർ പ്രതിഷേധിച്ചു. ക്ലോദി യസ് അവരെ അത്ര സുഖകരമല്ലാത്ത ഒരു സത്യം ഓർമ്മിപ്പിച്ചു. അവരിൽ മിക്കവരുടെയും സെനറ്റുമായി ബന്ധമുള്ള (സെനറ്റോറിയൽ) കുടുംബങ്ങൾ ഒരിക്കൽ റോമയുമായി യുദ്ധത്തിലായിരുന്ന ഇറ്റലിയിലെ ഗോത്രങ്ങളിൽ നിന്നുള്ള പിന്മുറക്കാരാണ്. അവർക്കു പിന്നീടു റോമപൗരത്വം നല്കുകയായിരുന്നു. വാസ്തവത്തിൽ, ചകവർത്തി അവരെ ഓർമ്മിപ്പിച്ചു, തന്റെ കുടുംബംതന്നെ സാബൈൻ പാരമ്പര്യമുള്ളതാണ്.

എഡി രണ്ടാം നൂറ്റാണ്ടിൽ, ഐബീരിയയിൽ ജനിച്ച ചകവർത്തിമാ രുടെ ഒരു നിര തന്നെ റോമിൽ വാണു. അവരുടെ ധമനികളിൽ കുറഞ്ഞത് ഏതാനും തുള്ളി പ്രാദേശിക ഐബീരിയൻ രക്തമെങ്കിലും ഒഴുകുന്നുണ്ടാ കാതിരിക്കില്ല. ടാജൻ മുതൽ മാർകസ് ഒറേലിയസ് വരെയുള്ള ഐബീ രിയൻ ചക്രവർത്തിമാരുടെ ഭരണങ്ങൾ സാമാജ്യത്തിന്റെ സുവർണ്ണ കാലഘട്ടം എന്നു പലപ്പോളും പറയാറുണ്ട്. അതിനുശേഷം, വംശീയമായ എല്ലാ ചിറകളും (ഡാമുകളും) പൊട്ടിച്ചുവിട്ടു. സെപ്തീമിയസ് സെവെ റസ് ചക്രവർത്തി (193-211) ലിബിയയിൽ നിന്നുള്ള ഒരു പ്യൂണിക് കുടുംബത്തിലെ മുളയായിരുന്നു. ഇളഗബാലസ് (218-222) ഒരു സിറിയക്കാരനായി രുന്നു. ഫിലിപ് ചക്രവർത്തി (244-249) സംഭാഷണങ്ങളിൽ പലപ്പോളും പരാമർശിക്കപ്പെട്ടത് "അറബിയായ ഫിലിപ്" എന്നാണ്. സാമ്രാജ്യത്തിന്റെ പുതിയ പൗരന്മാർ സാമാജ്യത്വ റോമസംസ്കാരം കൈക്കൊള്ളുകയും വളരെ എരിവോടെ, സാമാജ്യം തകർന്നു നൂറ്റാണ്ടുകളോളവും സഹസാ ബ്ദങ്ങൾക്കു ശേഷവും, സാമാജ്യത്തിന്റെ ഭാഷ സംസാരിക്കുകയും സാമാജ്യത്തിന്റെ നിയമമനുസരിച്ചു ജീവിക്കുകയും ലെവന്റ് പ്രവിശ്യ കളിലൊന്നിൽ നിന്നു സാമാജ്യം കൈക്കൊണ്ട് ക്രിസ്ത്യാനി ദൈവത്തിൽ വിശ്വസിക്കുകയും ചെയ്തു.

അറബി സാമാജ്യത്തിലും അതുപോലൊരു പ്രകിയ സംഭവിച്ചു. എഡി ഏഴാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അതു സ്ഥാപിതമാകുമ്പോൾ, അതിന്റെ ഭരണവർഗമായിരുന്ന അറബിമുസ്ലീം കുലീനർ ഒരു വശത്തും അറബികളോ മുസ്ലീങ്ങളോ അല്ലാത്ത ഈജിപ്തുകാരും സിറിയക്കാരും ഇറാനികളും ബർബരരും കീഴടക്കപ്പെട്ടവരായി മറുവശത്തും വ്യക്തമായ ഒരു വിഭജനത്തിൽ അധിഷ്ഠിതമായിരുന്നു. സാമാജ്യത്തിലെ പ്രജകളിൽ അനേകർ ക്രമേണ മുസ്ലീം വിശ്വാസവും അറബി ഭാഷയും സങ്കരമായ സാമാജ്യസംസ്കാരവും സ്വീകരിച്ചു. പഴയ അറബി കുലീനർ ഈ തുടക്കക്കാരെ ആഴമുള്ള വിദ്വേഷത്തോടെ വീക്ഷിച്ചു, തങ്ങളുടെ പ്രത്യേക നിലയും പ്രത്യേകതകളും

നഷ്ടമാകുമെന്നുള്ള ഭയപ്പാടോടെ. നിരാശ രായ പുതുവിശ്വാസികൾ സാമാജ്യത്തിനുള്ളിലും ഇസ്ലാം ലോകത്തും പങ്കാളിത്തവും സമത്വവും ആവശ്യപ്പെട്ടു. ഒടുവിൽ അവർക്കത് ലഭ്യമായി. ഈജിപ്തുകാരും സിറിയക്കാരും മെസപൊട്ടേമ്യക്കാരും “അറബികൾ’ എന്ന നിലയിൽ കൂടുതൽ കൂടുതൽ കാണപ്പെട്ടുതുടങ്ങി. അറേബ്യയിൽ നിന്നുള്ള അറബികളും ഈജിപ്തിൽ നിന്നും സിറിയയിൽ നിന്നും പുതുതായി അറബികളാക്കപ്പെട്ടവരും അറബികളല്ലാത്ത മുസ്ലീങ്ങളുടെ (പ്രത്യേകിച്ചു ഇറാനികൾ, ടർക്കികൾ, ബെർബരർ) മേധാവിത്തത്തിനു വിധേയമാക്കപ്പെട്ടു. അറബി സാമാജ്യ പദ്ധതിയുടെ വൻ വിജയത്തിനു പിന്നിൽ സാമാജ്യം സൃഷ്ടിച്ച സാമാജ്യത്വ സംസ്കാരത്തെ അറബികൾ അല്ലാത്ത അസംഖ്യം ജനതകൾ പൂർണമനസോടെ അംഗീകരിക്കുകയും അവർ തുടർന്നും - യഥാർത്ഥ സാമാജ്യം തകർന്നുകഴിഞ്ഞും ഒരു വംശീയസംഘം എന്ന നിലയിൽ അറബികൾക്കു മേധാവിത്തം നഷ്ടപ്പെട്ടു കഴിഞ്ഞും - അതിനെ ഉയർത്തിപ്പിടിക്കുകയും വികസിപ്പിക്കുകയും വ്യാപിപ്പിക്കുകയും ചെയ്തു.

ചൈനയിൽ സാമാജ്യ പദ്ധതിയുടെ വിജയം കുറെക്കൂടി സമ്പൂർണ മായിരുന്നു. രണ്ടായിരം വർഷത്തിലേറെയായി, തുടക്കത്തിൽ ബർബര ന്മാർ എന്നു വിവക്ഷിക്കപ്പെട്ട വംശീയവും സാംസ്കാരികവുമായ സംഘങ്ങളുടെ ഒരു കൂട്ടം ചൈനയുടെ സാമ്രാജ്യത്വ സംസ്കാരത്തിലേക്കു വിജയകരമായി കൂട്ടിച്ചേർക്കപ്പെടുകയും ഹാൻ ചൈനക്കാർ എന്നറിയപ്പെടുകയും ചെയ്തു. 200 ബിസി മുതൽ 220 എഡി വരെ ചൈന ഭരിച്ചി രുന്ന ഹാൻ സാമാജ്യത്തിന്റെ പേരിൽ നിന്നാണ് അവർക്ക് ആ പേര് ലഭിച്ചത്. ചൈനീസ് സാമ്രാജ്യത്തിന്റെ ആത്യന്തിക നേട്ടം ഇപ്പോളും സജീവമാണ് - എങ്കിലും ടിബറ്റ്, സിൻജിയാങ് എന്നിങ്ങനെ യുള്ള അതിർത്തിപ്രദേശത്തൊഴികെ അതൊരു സാമാജ്യമാണെന്നു തോന്നുക യേയില്ല. ചൈനയിലെ ജനസംഖ്യയിൽ 90 ശതമാനത്തിലേറെ തങ്ങളെത്തന്നെ ഹാൻ എന്നു വീക്ഷിക്കുന്നു.

ഇതേ പ്രകാരത്തിൽ, കഴിഞ്ഞ ഏതാനും ദശകങ്ങളായി നടന്നു കൊണ്ടിരിക്കുന്ന അപകോളനിവല്ക്കരണപ്രക്രിയയെയും നമുക്കു മന സ്സിലാക്കാൻ കഴിയും. ആധുനിക യുഗത്തിൽ യൂറോപ്പുകാർ ഭൂഗോളത്തിന്റെ ഏറിയ പങ്കും കീഴടക്കുകയുണ്ടായി. മെച്ചപ്പെട്ട ഒരു പാശ്ചാത്യ സംസ്കാരം പ്രചരിപ്പിക്കുന്നു എന്ന മുഖംമൂടിയോടെയാണ് അവർ അതു ചെയ്തത്. ആ സംസ്കാരത്തിന്റെ മുഖ്യമായ ഭാഗങ്ങൾ കോടിക്കണക്കിനു ആളുകൾ ക്രമേണ അംഗീകരിക്കുകയുണ്ടായി. ഇന്ത്യക്കാർ, ആഫ്രിക്കക്കാർ, അറബികൾ, ചൈനക്കാർ, മാവോറികൾ എന്നിവർ ഇംഗ്ലീഷും ഫ്രഞ്ചും സ്പാനീഷും പഠിച്ചു. അവർ മനുഷ്യാവകാശങ്ങളിലും സ്വയം നിർണയാവകാശ തത്വങ്ങളിലും വിശ്വസിച്ചു. അവർ ലിബറലിസം, ക്യാപിറ്റലിസം (മുതലാളിത്തം), കമ്യൂണിസം, ഫെമിനിസം, നാഷനലിസം (ദേശീയത) എന്നിങ്ങനെയുള്ള പാശ്ചാത്യ ആശയവാദങ്ങളെ അംഗീ കരിച്ചു.

ഇരുപതാം നൂറ്റാണ്ടിൽ, പാശ്ചാത്യസംസ്കാരം നേരത്തെ കൈക്കൊ ണ്ടിരുന്ന പ്രാദേശിക സംഘങ്ങൾ അതേ മൂല്യങ്ങളുടെ പേരിൽ തങ്ങളുടെ യൂറോപ്പുകാരായ ആക്രമണകാരികളുമായി സമത്വം അവകാശപ്പെട്ടു. പല കൊളോണിയൽ വിരുദ്ധ പ്രക്ഷോഭണങ്ങളും നടത്തപ്പെട്ടത് സ്വയം നിർണയാവകാശത്തിന്റെയും സോഷ്യലിസത്തിന്റെയും മനുഷ്യാവകാശത്തിന്റെയും (അവയെല്ലാം പാശ്ചാത്യ ആശയങ്ങളാണ്) പേരിലായിരുന്നു. ഈജിപ്തകാരും ഇറാനികളും ടർക്കികളും തങ്ങളുടെ അറബികളായ ആക്രമണകാരികളിൽ നിന്നു ലഭ്യമായ സാമാജ്യത്വ സംസ്കാരത്തെ കൈക്കൊള്ളുകയും അനുയോജ്യമാക്കുകയും ചെയ്തതുപോലെ, ഇന്നത്തെ ഇന്ത്യക്കാരും ആഫ്രിക്കക്കാരും ചൈനക്കാരും തങ്ങളുടെ മുൻ പാശ്ചാത്യ അധിനിവേശകരുടെ സാമാജ്യത്വ സംസ്കാരത്തിലെ മിക്ക തിനെയും അംഗീകരിച്ചു കൈക്കൊണ്ടു. അതോടൊപ്പം അവയെ തങ്ങളുടെ ആവശ്യങ്ങൾക്കും പാരമ്പര്യങ്ങൾക്കും അനുസൃതമായി രൂപപ്പെടുത്തുകയും ചെയ്തു.

## സാമാജ്യത്വ വൃത്തം

| ഘട്ടം | റോമ | ഇസ്ലാം | യൂറോപ്യൻ സാമാജ്യത്വം |
|---|---|---|---|

| | | | |
|---|---|---|---|
| ഒരു ചെറിയ സംഘം വലിയ ഒരു സാമാജ്യം സ്ഥാപിക്കുന്നു | റോമക്കാർ റോമാസാമാജ്യം സ്ഥാപിക്കുന്നു | അറബികൾ അറബി ഖിലാഫത്തു സ്ഥാപിക്കുന്നു | യൂറോപ്യന്മാർ യൂറോപ്യൻ സാമാജ്യങ്ങൾ സ്ഥാപിക്കുന്നു |
| ഒരു സാമാജ്യത്വ സംസ്കാരം രൂപപ്പെടുത്തുന്നു | ഗ്രക്കോ-റോമ സംസ്കാരം | അറബി-മുസ്ലീം സംസ്കാരം | പാശ്ചാത്യ സംസ്കാരം |
| സാമാജ്യത്വ സംസ്കാരം അധീന ജനത അംഗീകരിക്കുന്നു | അധീനജനങ്ങൾ ലത്തീനും റോമക്കാരുടെ നിയമവും റോമക്കാരുടെ രാഷ്ടീയ ആശയങ്ങളും മറ്റും കൈക്കൊള്ളുന്നു | അധീനജനങ്ങൾ അറബിഭാഷയും ഇസ്ലാം വിശ്വാസവും കൈക്കൊള്ളുന്നു | അധീനജനത ഇംഗ്ലീഷും ഫ്രഞ്ചും സോഷ്യലിസവും ദേശീയതയും മനുഷ്യാവകാശങ്ങളും കൈക്കൊള്ളുന്നുള്ളുന്നു |
| അധീനജനത തുല്യ നില പൊതു സാമ്രാജ്യത്വ മൂല്യങ്ങളുടെ പേരിൽ ആവശ്യപ്പെടുന്നു | സിറിയക്കാരും ഗാവൂളരും പ്യൂണികുകളും റോമക്കാർക്കു സമമായ സ്ഥാനം റോമക്കാരുടെ പൊതു മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ ആവശ്യപ്പെടുന്നു | ഈജിപ്തുക്കാരും ഇറാനികളും ബെർബരരും അറബികളോടൊപ്പം സമത്വമുള്ള നില പൊതു വായ ഇസ്ലാം മൂല്യങ്ങളുടെ പേരിൽ ആവശ്യപ്പെടുന്നു | ഇന്ത്യക്കാരും ചൈനക്കാരും ആഫ്രിക്കക്കാരും യൂറോപ്യന്മാരോടൊപ്പം സമത്വനില ദേശീയത, സോഷ്യലിസം, മനുഷ്യാവകാശം എന്നിങ്ങനെയുള്ള പൊതുവായ പാശ്ചാത്യ മൂല്യങ്ങളുടെ പേരിൽ ആവശ്യപ്പെടുന്നു |
| സാമാജ്യത്തിന്റെ സ്ഥാപകർക്ക് തങ്ങളുടെ മേധാവിത്തം നഷ്ടപ്പെടുന്നു | റോമക്കാരുടെ ഒരു പ്രത്യേക വംശീയ സംഘം എന്ന നിലനില്പ്പ് ഇല്ലാതെയാകുന്നു. സാമാജ്യത്തിന്റെ നിയന്ത്രണം അനേകം വംശങ്ങൾ ഉൾക്കൊള്ളുന്ന പുതിയ ഒരു വരേണ്യവർഗത്തിലേക്കു കൈമാറ്റം ചെയ്യപ്പെടുന്നു | മുസ്ലീം ലോകത്തിന്റെ നിയന്ത്രണം അറബികൾക്കു നഷ്ടമാകുന്നു, അനേകം വംശങ്ങളിൽ പെടുന്ന മുസ്ലീങ്ങളായ ഒരു വരേണ്യ വർഗത്തിനു അതു ലഭിക്കുന്നു | ആഗോളലോകത്തിന്റെ നിയന്ത്രണം യൂറോപ്പുകാർക്കു നഷ്ടപ്പെടുന്നു. പാശ്ചാത്യ മൂല്യങ്ങളോടും ചിന്താരീതികളോടും സമർപ്പണമുള്ളതും അനേകം വംശങ്ങൾ ഉൾക്കുന്നതുമായ ഒരു വരേണ്യ വർഗം അതു നേടുന്നു. |
| സാമാജ്യ സംസ്കാരം തുടർന്നും അഭിവൃദ്ധി പ്രാപിക്കുകയും വികസിക്കുകയും ചെയ്യുന്നു | ഇല്ലിരിയക്കാർ, ഗാവൂളുകൾ, പ്യൂണികുകൾ എന്നിവർ തങ്ങളുടെ സ്വീകൃത റോമാ സംസ്കാരം തുടർന്നും വികസിപ്പിക്കുന്നു | ഈജിപ്തകാരും ഇറാനികളും ബെർബരരും മുസ്ലീംസംസ്കാരത്തെ അംഗീകരിക്കുകയും തുടർന്നും | ഇന്ത്യക്കാരും ചൈനക്കാരും ആഫ്രിക്കക്കാരും തങ്ങൾ അംഗീകരിച്ച പാശ്ചാത്യ സംസ്കാരത്ത തുടർന്നും വികസിപ്പിക്കുന്നു |

| | | | |
|---|---|---|---|
| | | വികസിപ്പിക്കുകയും ചെയ്യുന്നു | |

## ചരിത്രത്തിലെ നല്ലവരും മോശക്കാരും

സാമാജ്യങ്ങളെ എല്ലാം മോശമായി കണ്ടുകൊണ്ട്, നല്ലവർക്കും മോശക്കാർക്കും ഇടയിൽ ചരിത്രത്തെ വിഭജിക്കുക എന്നത് പ്രലോഭിപ്പിക്കുന്ന ഒരു കാര്യമാണ്. എന്തായാലും, ഈ സാമാജ്യങ്ങളെല്ലാം രക്തത്തിനു മേൽ സ്ഥാപിച്ചതും അടിച്ചമർത്തലിന്റെയും യുദ്ധത്തിന്റെയും ബലത്താൽ പരിപാലിക്കപ്പെട്ടവയുമാണ്. എങ്കിലും, ഇന്നത്തെ സംസ്കാ രങ്ങൾ മിക്കതും സാമാജ്യത്വ പാരമ്പര്യങ്ങളിൽ അധിഷ്ഠിതമാണ്. സാമാ ജ്യങ്ങൾ നിർവചനങ്ങളാൽ തന്നെ മോശപ്പെട്ടവയാണെങ്കിൽ, അവ നമ്മെപ്പറ്റി എന്തായിരിക്കും പറയുക?

പാപക്കറയില്ലാത്ത ശുദ്ധവും യഥാർത്ഥവുമായ ഒരു സംസ്കാരത്ത അവശേഷിപ്പിക്കാൻ കഴിയുന്ന വിധത്തിൽ മനുഷ്യസംസ്കാരത്തിൽ നിന്നു സാമാജ്യത്വത്തെ തുടച്ചുനീക്കാൻ യതിക്കുന്ന ചിന്താഗതിക്കാരും രാഷ്ട്രീയ പ്രസ്ഥാനങ്ങളും ഉണ്ട്. ഈ ആശയവാദങ്ങൾ നിഷ്കളങ്ക മാകാം, അതല്ലെങ്കിൽ അപരിഷ്കൃതമായ ദേശീയതയ്ക്കും അസഹി ഷ്ണതയ്ക്കും ഒരു മറയുമാകാം. ഒരുപക്ഷേ ചരിത്രത്തിന്റെ തുടക്കത്തിൽ ഉയർന്നുവന്ന അസംഖ്യം സംസ്കാരങ്ങളിൽ ചിലത് ശുദ്ധവും പാപ് സ്പർശമില്ലാത്തതും മറ്റു സമൂഹങ്ങളാൽ കളങ്കിതമാകാത്തതുമാണെന്നു നമുക്കു ഒരുപക്ഷേ പറയാൻ കഴിഞ്ഞേക്കും. എന്നാൽ ആ പ്രഭാതത്തിനു ശേഷമുള്ള ഒരു സംസ്കാരത്തിനും ആ സ്ഥാനം അവകാശപ്പെടാൻ കഴി യുകയില്ല. ഇന്നു ഭൂമിയിൽ നിലനില്ക്കുന്ന ഒരു സംസ്കാരത്തിനും തീർച്ചയായും ആ സ്ഥാനം അവകാശപ്പെടാൻ കഴിയുകയില്ല. എല്ലാ മനുഷ്യ സംസ്കാരങ്ങളും കുറഞ്ഞപക്ഷം ഭാഗികമായെങ്കിലും സാമാജ്യങ്ങളുടെ യും സാമാജ്യത്വ സംസ്കാരങ്ങളുടെയും പൈതൃകത്തിന്റെ ഭാഗമാണ്. അക്കാദമികമോ രാഷ്ട്രീയമോ ആയ ഒരു സർജറിക്കും സാമാജ്യത്വ പൈതൃകങ്ങളെ മുറിച്ചുമാറ്റാൻ രോഗിയെ കൊല്ലാതെ കഴിയുന്നതല്ല.

ഉദാഹരണമായി, ഇന്നത്തെ സ്വതന്ത്ര ഇന്ത്യൻ റിപ്പബ്ലിക്കും ബ്രിട്ടീഷ് രാജും തമ്മിൽ നിലനിന്നിരുന്ന സ്നേഹ-ദ്വേഷ ബന്ധത്തെ ഓർമ്മിക്കുക. ബിട്ടൻ ഇന്ത്യയെ ആക്രമിച്ചു കീഴടക്കുകയും കൈവശപ്പെടുത്തുകയും ചെയ്തതിലൂടെ ഇന്ത്യക്കാരായ ദശലക്ഷക്കണക്കിനു ആളുകൾക്കു ജീവൻ നഷ്ടമായി. വേറെ നൂറുകണക്കിനു മില്യൻ ആൾക്കാരുടെ തുടർച്ച യായ അപമാനത്തിനും ചൂഷണത്തിനും അതു കാരണമായി. എന്നിട്ടും, അനേകം ഇന്ത്യക്കാർ പുതുതായി മതംമാറിയവന്റെ ആവേശത്തോടെ സ്വയം നിർണയം, മനുഷ്യാവകാശം എന്നിങ്ങനെയുള്ള പാശ്ചാത്യ ആശ യങ്ങളെ അംഗീകരിക്കുകയുണ്ടായി. സ്വദേശികളായ ഇന്ത്യക്കാർക്കു ബ്രിട്ടീഷ് പ്രജകൾക്കു തുല്യമായ സ്ഥാനമോ സ്വാതന്ത്ര്യമോ നല്കാതെ, തങ്ങളുടെ സ്വയം പ്രഖ്യാപിത മൂല്യങ്ങളെ ബ്രിട്ടീഷുകാർ നിരാകരിക്കുന്നതു കണ്ടപ്പോൾ അവർ അസ്വസ്ഥരായി.

എന്നിരുന്നാലും, ആധുനിക ഇന്ത്യൻ സ്റ്റേറ്റ് ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഒരു സന്തതിയാണ്. ബ്രിട്ടീഷുകാർ ഉപഭൂഖണ്ഡത്തിലെ നിവാസി കളെ കൊല്ലുകയും മുറിവേല്പിക്കുകയും പീഡിപ്പിക്കുകയും ചെയ്തു. എന്നാൽ അവർ പരസ്പരം യുദ്ധം ചെയ്തുകൊണ്ടിരുന്ന നാട്ടുരാജ്യങ്ങ ളെയും ദേശങ്ങളെയും ഗോത്രങ്ങളെയും കൂട്ടിച്ചേർക്കുക യും, ഒരു പൊതുവായ ദേശീയ ബോധമണ്ഡലവും രാജ്യവും സൃഷ്ടിക്കുകയും ആ രാജ്യം ഏറെക്കുറെ ഒരൊറ്റ രാഷ്ട്രീയഘടകമായി പ്രവർത്തിക്കുകയും ചെയ്തു. അവർ ഇന്ത്യയിലെ നീതിന്യായവ്യവസ്ഥയ്ക്ക് അടിസ്ഥാന മിടുകയും ഭരണവിഭാഗം സൃഷ്ടിക്കുകയും സാമ്പത്തിക ഉദ്ഗ്രഥനത്തിനു അത്യന്താപേക്ഷിതമായിരുന്ന റെയിൽ-റോഡു ഗതാഗത ശൃംഖല പണി യുകയും ചെയ്തു. സ്വതന്ത്ര ഇന്ത്യ ഭരണനിർവഹണത്തിനായി ബ്രിട്ടീഷ് രീതിയിലുള്ള പാശ്ചാത്യ ജനാധിപത്യത്തെ കൈക്കൊണ്ടു. ഉപഭൂഖണ്ഡത്തിൽ ഇന്നും അനേകർ ഉപയോഗിക്കുന്ന പൊതുഭാഷ ഇംഗ്ലീഷ് ആണ്. ഹിന്ദി, തമിഴ്, മലയാളം എന്നീ ഭാഷക്കാർക്ക് വിരോധമില്ലാതെ ഇംഗ്ലീഷ് ഉപയോഗിച്ചു ആശയവിനിമയം നടത്താൻ കഴിയുന്നു. ഇന്ത്യക്കാർ ക്രിക്ക റ്റിനെ ആവേശത്തോടെ സ്വീകരിക്കുകയും ചായ കുടിക്കുകയും ചെയ്യുന്നു. ക്രിക്കറ്റും ചായയും

ബ്രിട്ടീഷുകാരിൽ നിന്നു പൈതൃകമായി ലഭിച്ചതാണ്. പത്തൊൻപതാം നൂറ്റാണ്ടിന്റെ പകുതി വരെ വ്യാവസായിക തേയിലക്കൃഷി ഇന്ത്യയിൽ നിലനിന്നിരുന്നില്ല. ആ സമയത്ത് അത് ഇന്ത്യയിൽ അവതരിപ്പിച്ചത് ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയാണ്. പൊങ്ങച്ചക്കാരായ ബ്രിട്ടീഷ് സാഹിബുമാരാണ് ചായ കുടിക്കുന്ന സമ്പ്രദായം ഉപഭൂഖണ്ഡത്തിൽ ഉടനീളം വ്യാപിപ്പിച്ചത്.



*28. മുംബൈയിലെ ഛത്രപതി ശിവാജി ട്രെയിൻ സ്റ്റേഷൻ. മുമ്പ് അത് വിക്ടോറിയസ്റ്റേഷൻ, ബോംബെ ആയിരുന്നു. പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ബ്രിട്ടനിൽ പ്രചാരമുണ്ടായിരുന്ന നിയോ-ഗോഥിക് രീതിയിലാണ് അതു ബ്രിട്ടീഷുകാർ പണിതത്. ഒരു ഹിന്ദുദേശീയവാദ ഗവൺമെന്റ് ആ നഗരത്തിന്റെയും സ്റ്റേഷന്റെയും പേരുകൾ മാറ്റി. എന്നാൽ അത്തരമൊരു മനോഹര സൗധം തകർത്തുകളയുന്നതിനു അവർക്കു താല്പര്യമുണ്ടായില്ല, അതു വിദേശികളായ അധീശശക്തികൾ പണികഴിപ്പിച്ചതാണെങ്കിലും.*

സാമാജ്യത്വ പൈതൃകമാണെന്ന ന്യായത്തിൽ ജനാധിപത്യത്തെയും ഇംഗ്ലീഷിനെയും റെയിൽവേ ശൃംഖലയെയും നിയമസംവിധാനത്തെയും ക്രിക്കറ്റിനെയും ചായയെയും തള്ളിക്കളയുന്ന കാര്യം വോട്ടിനിടാൻ താല്പര്യപ്പെടുന്ന എത്ര ഇന്ത്യക്കാരുണ്ട്? അവർ അങ്ങനെ താല്പര്യപ്പെട്ടാലും, വോട്ടു ചെയ്യാൻ തീരുമാനിക്കുന്നതിലൂടെ അവർ തങ്ങളുടെ മുൻയജമാനൻമാരോടുള്ള കടപ്പാടിനെ പ്രകടിപ്പിക്കുകയല്ലേ ചെയ്യുന്നത്?

മുൻപ് നിലവിലിരുന്ന 'യഥാർത്ഥ' സംസ്കാരങ്ങളെ പുനഃസൃഷ്ടിക്കുന്നതിനും സംരക്ഷിക്കുന്നതിനും വേണ്ടി ക്രൂരമായ ഒരു സാമാജ്യത്തിന്റെ പൈതൃകത്തെ നാം പൂർണമായും തള്ളിക്കളയുകയാണെങ്കിലും, നാം സംരക്ഷിക്കുന്നതു കുറെക്കൂടി പഴക്കമുള്ളതും ഒട്ടുംതന്നെ ക്രൂരത കുറവില്ലാതിരുന്നതുമായ ഒരു സാമാജ്യത്തെയാണ്. ബ്രിട്ടീഷ് രാജ് ഇന്ത്യൻ സംസ്കാരത്തെ നശിപ്പിച്ചതിനെ പകയോടെ കാണുന്നവർ, മുഗൾ സാമാജ്യത്തിന്റെയും ആക്രമിച്ചു കീഴടക്കിയ ദൽഹി സുൽത്താൻ കോ യ്മയുടെയും പൈതൃകങ്ങളെ വിശുദ്ധമാക്കുകയാണ് ചെയ്യുന്നത്. "യഥാർ ത്ഥവും കലർപ്പില്ലാത്തതുമായ ഇന്ത്യൻ സംസ്കാരത്തെ' ഈ മുസ്ലീം സാമാജ്യങ്ങളുടെ വൈദേശിക സ്വാധീനങ്ങളിൽ നിന്നു സംരക്ഷിക്കാൻ യത്നിക്കുന്നവർ ഗുപ്ത സാമാജ്യത്തിന്റെയും കുഷാന സാമാജ്യത്തിന്റെയും മൗര്യസാമാജ്യത്തിന്റെയും പൈതൃകങ്ങളെ വിശുദ്ധമാക്കുന്നു. മുംബൈയിലെ പ്രധാന ട്രെയിൻ സ്റ്റേഷൻ പോലെ ബ്രിട്ടീഷുകാരായ ആക്രമണകാരികൾ അവശേഷിപ്പിച്ച എല്ലാ കെട്ടിടങ്ങളെയും നശിപ്പിക്കാൻ തീവഹിന്ദുദേശീയക്കാർ ശ്രമിക്കുകയാണെങ്കിൽ, ഇന്ത്യ യുടെ മുസ്ലീം ആക്രമണകാരികൾ അവശേഷിപ്പിച്ച സൗധങ്ങളായ താജ് മഹൽ പോലുള്ളവയുടെ കാര്യമോ?



*29. 'യഥാർത്ഥ' ഇന്ത്യൻ സംസ്കാരത്തിന്റെ ഒരു മാതൃകയാണ് താജ്മഹൽ, അതോ വൈദേശിക മുസ്ലീം സാമാജ്യത്തിന്റെ സൃഷ്ടിയോ?*

സാംസ്കാരിക പൈതൃകത്തെ സംബന്ധിക്കുന്ന മുള്ളുനിറഞ്ഞ ഈ പ്രശ്നം എങ്ങനെ പരിഹരിക്കുമെന്നു ആർക്കും വാസ്തവത്തിൽ അറി ഞ്ഞുകൂടാ. നാം ഏതു വഴി തെരഞ്ഞെടുത്താലും, ആശയക്കുഴപ്പത്തിന്റെ സങ്കീർണത അംഗീകരിക്കുകയും നല്ലവരെന്നും മോശപ്പെട്ടവരെന്നും കുട്ടിക്കളിപോലെ കഴിഞ്ഞകാലത്തെ തരം തിരിക്കുന്നതിലൂടെ നാം എങ്ങും എത്തിച്ചേരുന്നില്ലെന്നു അംഗീകരിക്കുകയും ചെയ്യുന്നതാണ് ആദ്യ പടി. അതല്ലെങ്കിൽ, തീർച്ചയായും, മോശപ്പെട്ടവരുടെ പിന്നാലെ യാണ് നാം സാധാരണഗതിയിൽ കൂടുന്നതെന്നു അംഗീകരിക്കുകയാണ് നാം ചെയ്യുന്നത്.

## പുതിയ ആഗോള സാമ്രാജ്യം

ഏതാണ്ട് 200 ബിസിക്കു ശേഷം, മിക്ക മനുഷ്യരും സാമാജ്യങ്ങൾക്കുള്ളിൽ ജീവിച്ചു. ഭാവിയിലും മിക്ക മനുഷ്യരും ഒരു സാമാജ്യത്തിനുള്ളിൽ ജീവിക്കാനാണു സാദ്ധ്യതയെന്നാണു കാണുന്നത്. ആ സാമാജ്യത്ത ഒരൊറ്റ രാജ്യമോ വംശീയ സംഘമോ ഭരിക്കണമെന്നു നിർബന്ധമൊന്നു മില്ല. പഴയ റോമൻ സാമ്രാജ്യത്തെയും ചൈനയിലെ സാമാജ്യത്തെയും പോലെ, അനേകം വംശങ്ങൾ ഉൾക്കൊള്ളുന്നതായ വരേണ്യവർഗം ഭരിക്കുന്ന താകാം. പൊതുവായ ഒരു താല്പര്യവും പൊതുവായ ഒരു സംസ്കാരവും അവരെ ഒന്നിച്ചുനിർത്തുകയാണെന്നുവരാം.

ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ, ലോകം ഇപ്പോളും 200 രാജ്യങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഈ രാജ്യങ്ങളിൽ ഒന്നുംതന്നെ യഥാർത്ഥത്തിൽ സ്വതന്ത്രമല്ല. അവയെല്ലാം പരസ്പരം ആശയിച്ചുകഴിയുന്നു. അവയുടെ സമ്പദ്ഘടനകൾ ചേർന്നു കച്ചവടത്തിന്റെയും പണത്തിന്റെയും ഒരൊറ്റ ആഗോളസംവിധാനമായിത്തീർന്നിരിക്കുന്നു. മുതലിന്റെയും തൊഴിലിന്റെയും വിവരങ്ങളുടെയും ശക്തമായ ഒഴുക്കുകൾ അതിനെ രൂപപ്പെടുത്തുന്നു. ചൈനയിലെ ഒരു സാമ്പത്തിക പ്രതിസന്ധിയോ യുഎസ്എയിൽ നിന്നു പുറത്തുവരുന്ന ഒരു പുതിയ സാങ്കേതികവിദ്യയോ ഗ്രഹത്തിന്റെ മറ്റു ഭാഗങ്ങളിലുള്ള സമ്പദ്ഘടനകളെ അലങ്കോലപ്പെടുത്താൻ പോന്നവയാണ്.

സാംസ്കാരിക പ്രവണതകളും മിന്നലിന്റെ വേഗത്തിൽ വ്യാപിക്കുന്നു. നിങ്ങൾ പോകുന്ന സ്ഥലങ്ങളിലൊക്കെയും ഇന്ത്യൻ ഭക്ഷണം കഴിക്കാനും ഹോളിവുഡ് സിനിമ

കാണാനും ഇംഗ്ലീഷ് രീതിയിലുള്ള അസോസിയേഷൻ ഫുട്ബോൾ കാണാനും ഏറ്റവും പുതിയ കെ-പോപ് ഹിറ്റുകൾ കേൾക്കാനും കഴിയുന്നതാണ്. വ്യക്തിഗത രാജ്യങ്ങൾക്കു മീതെ ബഹുവംശ ആഗോളസമൂഹം രൂപംകൊള്ളുകയാണ്. ലോകമെങ്ങുമുള്ള സംരംഭകരും എൻജിനിയർമാരും ബാങ്കർമാരും പണ്ഡിതരും ഒരേ ഭാഷ സംസാരിക്കുകയും സമാന അഭിപ്രായങ്ങളും താല്പര്യങ്ങളും പങ്കു വയ്ക്കുകയും ചെയ്യുന്നു.

അതിനെക്കാൾ പ്രധാനമായി, 200 രാജ്യങ്ങൾ ഒരേ ആഗോളപ്രശ്നങ്ങളാണ് കൂടുതൽ കൂടുതലായി പങ്കുവയ്ക്കുന്നത്. ഇന്റർ കോണ്ടിനന്റൽ ബാലിസ്റ്റിക് മിസൈലുകളും ആണവബോംബുകളും അതിർത്തികളെ തിരിച്ചറിയുന്നവയല്ല. ഒരു രാഷ്ട്രത്തിനും തനിച്ച് ആണവയുദ്ധത്തെ തട യാൻ കഴിയുകയില്ല. കാലാവസ്ഥാവ്യതിയാനവും എല്ലാ മനുഷ്യരുടെയും സമൃദ്ധിയെയും നിലനില്പ്പിനെയും ഭീഷണിപ്പെടുത്തുന്നുണ്ട്. ഒരു ഗവൺമെന്റിനും തനിച്ച് ആഗോളതാപനത്തെ നേരിടാൻ കഴിയുന്നതല്ല.

ബയോഎൻജിനിയറിങ്, ആർട്ടിഫിഷ്യൽ ഇന്റലിജൻസ് പോലുള്ള പുതിയ സാങ്കേതികവിദ്യകൾ കുറെക്കൂടി കഠിനമായ വെല്ലുവിളികളു യർത്തുന്നു. അവസാന അദ്ധ്യായത്തിൽ നാം കാണാൻ പോകുന്നതു പോലെ, ഈ സാങ്കേതികവിദ്യകൾ നമ്മുടെ ആയുധങ്ങളുടെയും വാഹനങ്ങളുടെയും പുനർനിർമ്മിതിക്കു മാത്രമല്ല, നമ്മുടെ ശരീരത്തിന്റെയും മനസ്സിന്റെയും പുനർനിർമ്മിതിക്കും ഉപയോഗപ്പെടുത്തിയെന്നുവരാം. വാസ്തവത്തിൽ, അവ ഉപയോഗപ്പെടുത്തി തീർത്തും പുതിയ തരം ജീവ രൂപങ്ങളെ സൃഷ്ടിക്കാനും പരിണാമത്തിന്റെ ഭാവിഗതിയെ മാറ്റാനും കഴിഞ്ഞന്നുവരാം. സൃഷ്ടിയുടെ അത്തരം ദൈവികമായ ശക്തി എന്തു ചെയ്യണമെന്ന് ആരാണു തീരുമാനിക്കുക?

ആഗോള സഹകരണമില്ലാതെ മനുഷ്യവർഗ്ഗത്തിന് ഈ വെല്ലുവിളി കളെ കൈകാര്യം ചെയ്യാൻ കഴിയുന്നതിനു സാദ്ധ്യതയില്ല. അത്തരം സഹകരണം എങ്ങനെ ഉറപ്പു വരുത്തുന്നുവെന്നത് കണ്ടു തന്നെ അറി യണം. ഒരുപക്ഷേ, ആഗോളസഹകരണം അക്രമസംഘർഷങ്ങളിലൂടെ യും എല്ലാത്തിനെയും കീഴടക്കുന്ന ഒരു പുതിയ സാമാജ്യത്തിന്റെ സ്ഥാപ നത്തിൽക്കൂടിയും മാത്രമേ ഉറപ്പാക്കാൻ കഴിഞ്ഞുള്ളുവെന്നുവരാം. ഒരു പക്ഷേ, കുറെക്കൂടി സമാധാനപരമായി ഐക്യമുണ്ടാക്കാൻ മനുഷ്യർക്കു കഴിഞ്ഞേക്കും. എല്ലാ മനുഷ്യരുടെയും നന്മയ്ക്കു വേണ്ടി ഒരു സാർവ ത്രിക രാഷ്ട്രീയ സംവിധാനം പണിയുന്നതിനെകുറിച്ച് സൈറസിനു ശേഷം 2500 വർഷമായി അസംഖ്യം മഹാസാമാജ്യങ്ങൾ വാഗ്ദാനം നടത്തിയിട്ടുണ്ട്. അവയെല്ലാം പൊളിപറഞ്ഞു. അവയെല്ലാം പരാജയപ്പെട്ടു. ഒരു സാമാജ്യം പോലും യഥാർത്ഥത്തിൽ സാർവത്രികമായിരുന്നില്ല. ഒരു സാമാജ്യം പോലും സകല മനുഷ്യരുടെയും ക്ഷേമത്തിനുവേണ്ടി പ്രവർത്തിച്ചില്ല. ഭാവിയിലെ ഒരു സാമാജ്യത്തിനു കുറെക്കൂടി മികവോടെ പ്രവർത്തിക്കാൻ കഴിയുമോ?

## അദ്ധ്യായം പന്ത്രണ്ട്

# മതത്തിന്റെ നിയമം

മദ്ധ്യേഷ്യയിലെ മരുപ്പച്ചയിൽ കെട്ടിപ്പൊക്കിയ ഒരു നഗരമാണ് സമർ ഖണ്ഡ്. സമർഖണ്ഡിലെ മദ്ധ്യകാല വിപണിയിൽ സിറിയക്കാരായ കച്ച വടക്കാർ തങ്ങളുടെ കൈകൾ ചൈനയിൽ നിന്നുള്ള പട്ടുതുണികൾക്കു മീതെ ഓടിക്കുകയും സ്റ്റെപ്പീസിൽ നിന്നുള്ള ക്രൂരന്മാരായ ഗോത്രമനുഷ്യർ അങ്ങു പടിഞ്ഞാറുനിന്നുള്ളവരും കച്ചിത്തലമുടിയുള്ളവരുമായ അടിമ കളുടെ ഏറ്റവും പുതിയ സംഘത്തെ നിരത്തിനിർത്തുകയും കച്ചവടക്കാർ അജ്ഞാതരായ രാജാക്കന്മാരുടെ തലക്കെട്ടും നിഗൂഢലിപികളും ആലേഖനം ചെയ്ത തിളക്കമുള്ള സ്വർണനാണയങ്ങൾ പോക്കറ്റിലാക്കുകയും ചെയ്തു. ആ കാലഘട്ടത്തിൽ ഉത്തരാർദ്ധഗോളവും ദക്ഷിണാർദ്ധ ഗോളവും പൗരസ്ത്യലോകവും പാശ്ചാത്യലോകവും തമ്മിൽ കണ്ടുമുട്ടിയ പ്രധാന സ്ഥലങ്ങളിലൊന്നായ ഇവിടെ മനുഷ്യവർഗത്തിന്റെ ഏകീകരണം ഒരു ദൈനംദിന വസ്തുതയായിരുന്നു. 1281-ൽ കുബൈഖാന്റെ സൈന്യം ജപ്പാനെ ആക്രമിച്ചു കടന്നു വന്നപ്പോളും അതേ പ്രകിയ പ്രവർത്തന നിരതമായിരിക്കുന്നതു കാണാമായിരുന്നു. തോലും രോമവും ചേർത്തുണ്ടാക്കിയ കുപ്പായമണിഞ്ഞ മംഗോളുകളായ കുതിരപ്പട്ടാളക്കാർ മുളത്തൊപ്പിയണിഞ്ഞ ചൈനക്കാരായ കാലാൾപ്പട്ടാളക്കാരുമായി തോളോ ടുതോളുരുമി നില്ക്കുകയും കുടിച്ചുമടായ കൊറിയക്കാരായ കൂലി പട്ടാളക്കാർ ദക്ഷിണചൈനക്കടലിൽ നിന്നുള്ള പച്ചകുത്തിയ നാവിക രോടു വഴക്കുണ്ടാക്കുകയും മദ്ധ്യേഷ്യയിൽ നിന്നുള്ള എൻജിനിയർമാർ യൂറോപ്പുകാരായ സാഹസക്കാർ പറയുന്ന പൊങ്ങച്ചക്കഥകൾ കേട്ട് വായപൊളിക്കുകയും അവരെല്ലാവരും ഒരൊറ്റ ചക്രവർത്തിയുടെ കല്പന അനുസരിക്കുകയും ചെയ്തു.

അതേസമയം, മെക്കയിലെ വിശുദ്ധ കാ'ബയ്ക്കു ചുറ്റും, മറ്റു രീതി കളിൽ മനുഷ്യവർഗത്തിന്റെ ഏകീകരണം നടന്നുകൊണ്ടിരുന്നു. ഇസ്ലാ മിന്റെ ഏറ്റവും വിശുദ്ധസ്ഥലമായ മെക്കയെ 1300-ൽ വലംവയ്ക്കുന്ന ഒരാ ളാണു നിങ്ങളെങ്കിൽ നിങ്ങൾക്കു ചുറ്റും മെസപൊട്ടേമ്യയിൽ നിന്നുള്ള ഒരു സംഘത്തെ കാണാൻ കഴിയുമായിരുന്നു. അവരുടെ കുപ്പായങ്ങൾ കാറ്റിൽ ഇളകുന്നതും കണ്ണുകൾ ഉന്മാദത്താൽ തിളങ്ങുന്നതും അവർ ഈശ്വരന്റെ 99 നാമങ്ങൾ ഒന്നിനു പിറകെ മറ്റൊന്നായി ചൊല്ലുന്നതും നിങ്ങൾക്കു കാണാൻ കഴിയുമായിരുന്നു. ഏഷ്യയിലെ സ്റ്റെപ്പീസിൽ നിന്നുള്ളവനും എല്ലാ കാലാവസ്ഥകളെയും നേരിട്ടു ബലവാനുമായ തുർക്കിയിൽ നിന്നുള്ള ഒരു തലവനെ നിങ്ങൾക്കു മുമ്പിലായി കാണാൻ കഴിഞ്ഞന്നുവരും. ഒരു വടി പിടിച്ചു നില്ക്കുന്ന അയാൾ തന്റെ താടി ആലോചനയോടെ തടവുന്നതു കാണാം. ആഫ്രിക്കൻ രാജ്യമായ മാലിയിൽ നിന്നുള്ളവരും കറുത്ത

ശരീരത്തിൽ തിളങ്ങുന്ന സ്വർണാഭരണങ്ങൾ അണിഞ്ഞവരുമായ ഒരു സംഘം മുസ്ലീങ്ങളായിരിക്കും നിങ്ങളുടെ ഒരു വശത്ത്. ഗ്രാമ്പൂവിന്റെയും മഞ്ഞളിന്റെയും ഏലത്തിന്റെയും കടലുപ്പിന്റെയും ഗന്ധം ഇന്ത്യക്കാരായ സഹോദരന്മാരുടെ സാന്നിദ്ധ്യത്തിന്റെ ലക്ഷണമാണ്, ഒരുപക്ഷേ, അവർ അതിനുമപ്പുറത്തുള്ള പൂർവദേശത്തെ സുഗന്ധദ്രവ്യദ്വീപുകളിൽ നിന്നുള്ളവരുമാകാം.

വ്യതിരിക്തതയുടെയും വിയോജിപ്പിന്റെയും വിധ്വംസനത്തിന്റെയും ഒരു സ്രോതസായിട്ടാണ് ഇന്ന് മതത്തെ പലപ്പോളും പരിഗണിക്കുന്നത്. എങ്കിലും, വാസ്തവത്തിൽ, പണത്തോടും സാമാജ്യങ്ങളോടുമൊപ്പം, മൂന്നാമത്തെ ഏറ്റവും വലിയ ഏകീകരണശക്തിയായിരുന്നു മതം. എല്ലാ സാമൂഹ്യക്രമങ്ങളും ഉച്ചനീചത്വങ്ങളും സങ്കല്പിതങ്ങളുമായതിനാൽ, അവയെല്ലാം തന്നെ ദുർബലമാണ്. സമൂഹത്തിന്റെ വലിപ്പം കൂടുന്തോറും അവ കൂടുതൽ ദുർബലമാകുന്നു. ഈ ദുർബല ഘടനകൾക്ക് അമാനുഷികമായ സാധുത പകരുക എന്നതായിരുന്നു ചരിത്രപരമായി മതത്തിന്റെ പ്രധാന ചുമതല. നമ്മുടെ നിയമങ്ങൾ മനുഷ്യരുടെ ആർത്തിയുടെ പരിണതഫലമല്ല പിന്നെയോ പൂർണവും പരമവുമായ ഒരു അധികാരത്താൽ പ്രതിഷ്ഠിതമാണ് എന്നു മതങ്ങൾ തറപ്പിച്ചു പറയുന്നു. അങ്ങനെ ചില അടിസ്ഥാന നിയമങ്ങളെങ്കിലും ചോദ്യംചെയ്യലിനു മീതെ പ്രതിഷ്ഠിക്കപ്പെടുന്നതിനും സാമൂഹ്യസ്ഥിരത ഉറപ്പുവരുത്തുന്നതിനും സഹായിച്ചു.

*അമാനുഷികമായ ഒരു കമത്തിലുള്ള വിശ്വാസത്തിൽ അധിഷ്ഠിത മായ മനുഷ്യരുടെ പെരുമാറ്റരീതികളുടെയും മൂല്യങ്ങളുടെയും ഒരു സംവി ധാനം* എന്ന നിലയിൽ മതത്തെ അപ്പോൾ നിർവചിക്കാൻ കഴിയും. രണ്ടു പ്രധാന മാനദണ്ഡങ്ങൾ അതിൽ ഉൾക്കൊള്ളുന്നു:

1) ഒറ്റപ്പെട്ട ഒരു ആചാരമോ വിശ്വാസമോ അല്ലാതെ, പെരുമാറ്റരീതികളുടെയും മൂല്യങ്ങളുടെയും ആകമാനമായ ഒരു സംവിധാന മാണ് മതം. ഭാഗ്യത്തിനു വേണ്ടി തടിയിൽ തൊടുന്നത് ഒരു മതം അല്ല. പുനർജന്മത്തിൽ വിശ്വസിക്കുന്നതു പോലും ഒരു മതമാകുന്നില്ല. അതിനായി ചില പെരുമാറ്റരീതികളും പിന്തുടരേണ്ടതുണ്ട്.

2) ഒരു മതം എന്ന നിലയിൽ കണക്കാക്കപ്പെടുന്നതിന്, പെരുമാറ്റ രീതികളുടെയും മൂല്യങ്ങളുടെയും സംവിധാനം മനുഷ്യരുടെ തീരുമാനങ്ങളിൽ എന്നതിനെക്കാൾ അതിമാനുഷിക നിയമങ്ങളിൽ ആധാരിതമായിരിക്കണം. പ്രഫഷനൽ സോക്കർ ഒരു മതം അല്ല, കാരണം അതിന് അനേകം ചട്ടങ്ങളും ആചാരങ്ങളും (പലപ്പോളും വല്ലാത്ത ആചാരങ്ങൾ) ഉണ്ടെങ്കിലും മനുഷ്യർ തന്നെയാണ് സോക്കർ കണ്ടുപിടിച്ചതെന്ന് എല്ലാവർക്കും അറി യാം. ഏതു സമയത്തും ഫിഫയ്ക്ക് ഗോളിന്റെ വലിപ്പം വർദ്ധിപ്പിക്കുകയോ ഓഫസൈഡ് നിയമങ്ങൾ റദ്ദാക്കുകയോ ചെയ്യാവുന്നതാണ്.

വ്യാപകമായ സാമൂഹ്യവും രാഷ്ട്രീയവുമായ ക്രമങ്ങളെ നിയമ പരമാക്കുന്നതിനുള്ള കഴിവ് മതങ്ങൾക്കുണ്ടെങ്കിലും, എല്ലാ

മതങ്ങളും ആ സാദ്ധ്യത സജീവമാക്കിയിട്ടില്ല. വളരെ വിശാലമായ ഒരു ഭൂഭാഗത്ത് നിവസിക്കുന്ന വ്യത്യസ്തരും അതുല്യരുമായ മനുഷ്യവിഭാഗങ്ങളെ സ്വന്തം കുടക്കീഴിൽ അണിനിരത്തുന്നതി നായി ഒരു മതത്തിന് രണ്ടു സ്വഭാവഗുണങ്ങൾ ഉണ്ടായിരിക്കണം. ഒന്നാമത്, എല്ലായ്പ്പോളും എല്ലായിടത്തും സത്യമായിരിക്കുന്ന സാർവത്രികമായ ഒരു അതിമാനുഷിക ക്രമത്തെ അതു കെക്കൊള്ളണം. രണ്ടാമത്, ആ വിശ്വാസം എല്ലാവരിലും എത്തിക്കുന്നതിൽ അതു നിർബന്ധം കാണിക്കണം. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, അതു സാർവത്രികവും ദൗത്യപചാരണപരവും ആയിരിക്കണം.

ഇസ്ലാം, ബുദ്ധമതം എന്നിങ്ങനെ ചരിത്രത്തിൽ ഏറ്റവും അറിയപ്പെടുന്ന മതങ്ങൾ സാർവത്രികവും ദൗത്യപ്രചാരണപരവും ആണ്. തത്ഫലമായി എല്ലാ മതങ്ങളും അവയെപ്പോലെയാണെന്നു വിശ്വസിക്കുന്നതിനു ആളു കൾ പ്രവണത കാട്ടി. വാസ്തവത്തിൽ, പുരാതന മതങ്ങളിൽ അധികവും പ്രാദേശികവും ഒതുങ്ങിനില്ക്കുന്നവയുമാണ്. അവയുടെ വിശ്വാസികൾ പ്രാദേശിക ദൈവങ്ങളിലും ആത്മാക്കളിലും വിശ്വസിച്ചു, ആകമാന മനു ഷ്യവർഗ്ഗത്തെ മതംമാറ്റുന്നതിൽ യാതൊരു താല്പര്യവും കാട്ടിയില്ല. നമുക്കറിയാവുന്നിടത്തോളം, സാർവതികവും ദൂതികവുമായ മതങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങിയത് ബിസി ഒന്നാം സഹസാബ്ദത്തിൽ മാത്ര മാണ്. അവയുടെ ആവിർഭാവം ചരിത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട വിപ്ലവങ്ങളിലൊന്നായിരുന്നു, മനുഷ്യവർഗത്തിന്റെ ഏകീകരണത്തിൽ (സാർവത്രിക സാമാജ്യങ്ങളെയും സാർവത്രിക പണത്തെയും പോലെ തന്നെ) സുപ്രധാന സംഭാവന നല്കുകയും ചെയ്തു.

## ആടുകളെ നിശബ്ദമാക്കുന്നത്

ആനിമിസം (പ്രകൃതിശക്തികളുടെ ആരാധന) ഏറ്റവും ശക്തമായ വിശ്വാസസംവിധാനം ആയിരുന്നപ്പോൾ, മനുഷ്യരുടെ പെരുമാറ്റരീതികളും മൂല്യങ്ങളും മൃഗങ്ങൾ, സസ്യങ്ങൾ, മാലാഖമാർ, പ്രേതങ്ങൾ എന്നിങ്ങനെ മറ്റു ജീവികളുടെ കാഴ്ചപ്പാടുകളെയും താല്പര്യങ്ങളെയും കണക്കിലെടുക്കേണ്ടതുണ്ടായിരുന്നു. ഉദാഹരണമായി, വലിയ ഒരു ആൽമരത്തിനെ ആളുകൾ വെട്ടിത്താഴെയിടുന്നതിനെ എതിർക്കുന്ന തരത്തിലുള്ള ഒരു ചട്ടം ഗംഗാതടത്തിൽ ഭക്ഷണം തേടിയലയുന്ന ഒരു സംഘം നടപ്പിലാക്കിയിട്ടുണ്ടാകാം. മരം വെട്ടിയിട്ടാൽ ആൽമരത്തിന്റെ ആത്മാവ് കോപിക്കുകയും പ്രതികാരം ചെയ്യുകയും ചെയ്യുമത. സിന്ധുനദീതടത്തിൽ ഭക്ഷണം തേടിയലയുന്ന മറ്റൊരു സംഘം ആളുകൾ വെള്ളവാലൻ നരികളെ വേട്ടയാടുന്നതു നിരോധിച്ചിട്ടുണ്ടാകാം, കാരണം ഒരു വെള്ള വാലൻ നരി ഒരിക്കൽ അമൂല്യമായ അഗ്നിപർവതശില ലഭ്യമായ സ്ഥലം ജ്ഞാനിയായ ഒരു വൃദ്ധയ്ക്ക് പറഞ്ഞുകൊടുത്തിട്ടുണ്ടാകാം.

അത്തരം മതങ്ങൾ കാഴ്ചപ്പാടിൽ വളരെ പ്രാദേശികമായ പ്രവണത കാട്ടുകയും പ്രത്യേക സ്ഥലങ്ങളുടെയും കാലാവസ്ഥകളുടെയും പ്രതി ഭാസങ്ങളുടെയും അസാധാരണ രീതികൾക്ക് ഊന്നൽ നല്കുകയും

ചെയ്തിട്ടുണ്ടാകാം. മിക്ക ഭക്ഷണം തേടിയലയലുകാരും തങ്ങളുടെ ജീവിതകാലം ആകമാനം ആയിരം ചതുരശ്രകിലോമീറ്റർ കുറവുമാത്രം വിസ്തീർണമുള്ള പ്രദേശങ്ങളിൽ കഴിഞ്ഞിട്ടുള്ളവരാണ്. അതിജീവനത്തിനായി, ഒരു പ്രത്യേക നദീതടത്തിലെ നിവാസികൾക്ക് തങ്ങളുടെ താഴ്വാരത്തെ നിയന്ത്രിക്കുന്ന അതിമാനുഷിക ക്രമത്തെ മനസ്സിലാക്കുകയും അതിനനുസരണമായി തങ്ങളുടെ പെരുമാറ്റത്തിൽ മാറ്റംവരുത്തുകയും ചെയ്യേണ്ട ആവശ്യമേയുണ്ടായിരുന്നുള്ളൂ. അതേ ചട്ടങ്ങൾ പിൻതുടരാൻ അകലെയുള്ള മറ്റൊരു താഴ്വാരത്തിലെ നിവാസികളെ ബോദ്ധ്യപ്പെടുത്തുക എന്നത് അർത്ഥശൂന്യമായിരുന്നു. വെള്ളവാലൻ നരികളെ വേട്ടയാടരുതെന്നു ബോദ്ധ്യപ്പെടുത്തുന്നതിനു ഗംഗാതടത്തിലേക്കു ദൂതന്മാരെ അയയ്ക്കാൻ സിന്ധുതടത്തിലുള്ളവർ മിനക്കെട്ടില്ല.

കാർഷിക വിപ്ലവത്തോടൊപ്പം ഒരു മതവിപ്ലവം സംഭവിച്ചുവെന്നതു പോലെ തോന്നുന്നുണ്ട്. വേട്ടയാടൽ-ശേഖരണക്കാർ വന്യമായ സസ്യങ്ങളെയും മൃഗങ്ങളെയും നിരീക്ഷിക്കുകയും പിൻതുടരുകയും ചെയ്തു. അവയൊക്കെ നിലയിൽ ഹോമോ സാപിയൻസിനു തുല്യമായിരുന്നു. മനുഷ്യൻ ആടിനെ വേട്ടയാടിയെന്നതുകൊണ്ട് ആട് മനുഷ്യനെക്കാൾ തരംതാണതായില്ല. കടുവകൾ മനുഷ്യനെ വേട്ടയാടുന്നതുകൊണ്ടു മനുഷ്യൻ കടുവയെക്കാൾ തരംതാഴാത്തതു പോലെതന്നെ. ജീവികൾ പര സ്പരം നേരിട്ട് ആശയവിനിമയം നടത്തുകയും തങ്ങൾ ഒരുമിച്ചു ജീവിക്കുന്ന പ്രദേശത്തെ ബാധിക്കുന്ന ചട്ടങ്ങൾ തീർപ്പാക്കുകയും ചെയ്തു. അതിൽനിന്നു വ്യത്യസ്തമായി, കർഷകർ സസ്യങ്ങളെയും മൃഗങ്ങളെയും സ്വന്തമാക്കുകയും നിയന്ത്രിക്കുകയും ചെയ്തു. തങ്ങളുടെ സമ്പാ ദ്യങ്ങളുമായി ആശയവിനിമയം ചെയ്തുകൊണ്ടു തങ്ങളെത്തന്നെ തരംതാഴ്ത്താൻ അവർ തയാറായില്ല. അങ്ങനെ കാർഷിക വിപ്ലവത്തിന്റെ ആദ്യത്തെ മതപരമായ അനന്തരഫലം സസ്യങ്ങളെയും മൃഗങ്ങളെയും ആത്മീയമായ ഒരു വട്ടമേശയിലെ സമത്വമുള്ള അംഗങ്ങളെന്ന നിലയിൽ നിന്നു സ്വത്തുക്കൾ എന്ന നിലയിലേക്കു മാറ്റി എന്നതാണ്.

എന്നാൽ അത് ഒരു വലിയ പ്രശ്നം സൃഷ്ടിച്ചു. തങ്ങളുടെ ആടു കൾക്കു മീതെ പരിപൂർണമായ നിയന്ത്രണം ലഭിക്കണം എന്നു കർഷകർ ആഗ്രഹിച്ചിരുന്നിരിക്കാം, എന്നാൽ തങ്ങളുടെ നിയന്ത്രണം പരിമിതമായി രുന്നുവെന്നു അവർ വളരെ നന്നായി അറിഞ്ഞു. ആടിനെ ആലയിൽ അടച്ചുവളർത്താനും മുട്ടനാടുകളുടെ വരി നശിപ്പിക്കാനും തെരഞ്ഞെടുത്ത പെണ്ണാടുകളെ പതത്പാദനത്തിനു നിയോഗിക്കാനും കർഷകർക്ക് കഴിയും. എന്നാൽ പെണ്ണാടുകൾ ഗർഭംധരിച്ചു പ്രസവിക്കുന്നതു ആരോ ഗ്യമുള്ള ആട്ടിൻകുട്ടികളെ ആണെന്നു ഉറപ്പുവരുത്തുന്നതിനും മാരകമായ പകർച്ചവ്യാധികൾ തടയുന്നതിനും അവർക്കു കഴിയുന്നതായിരുന്നില്ല. അപ്പോൾപ്പിന്നെ ആട്ടിൻകൂട്ടങ്ങളുടെ പ്രത്യുത്പാദനക്ഷമത നിലനിർത്തുന്നത് എങ്ങനെയാണ്?

ദൈവങ്ങൾ ഇക്കാര്യത്തിൽ ഒരു പരിഹാരം മുന്നോട്ടുവച്ചതുകൊണ്ട് ദൈവങ്ങൾ പ്രാമാണ്യം കൈവരിച്ചു എന്നു ദൈവങ്ങളുടെ ഉത്പത്തിയെക്കുറിച്ചുള്ള ഒരു പ്രമുഖ സിദ്ധാന്തം പറയുന്നു. സസ്യങ്ങൾക്കും മൃഗങ്ങൾക്കും സംസാരിക്കുന്നതിനുള്ള തങ്ങളുടെ ശക്തി നഷ്ടപ്പെട്ടു

കഴിഞ്ഞപ്പോൾ, ഉർവരതയുടെ ദേവതയും ആകാശദേവനും വൈദ്യുതിന്റെ ദേവനും പോലെയുള്ള ദൈവങ്ങൾ അരങ്ങിന്റെ മദ്ധ്യത്തിലേക്കു കടന്നുവന്നു. മനുഷ്യർക്കും ഊമകളായ സസ്യങ്ങൾക്കും മൃഗങ്ങൾക്കും ഇടയിൽ മാദ്ധ്യസ്ഥം വഹിക്കുക എന്നതായിരുന്നു ദൈവങ്ങളുടെ പ്രധാന ഉത്തരവാദിത്തം, മനുഷ്യർ തങ്ങളുടെ വിധേയത്വം എന്നന്നേക്കുമായി ദൈവങ്ങൾക്കു നൽകുകയും അതിനു പകരമായി സസ്യങ്ങളുടെയും മൃഗങ്ങളുടെയും മേൽ ആധിപത്യം നേടുകയും ചെയ്യുന്ന നിയമപരമായ ഒരു കരാർ എന്ന നിലയാണ് മിക്ക പൗരാണിക ഇതിഹാസങ്ങൾക്കും ഉള്ളത്. ഉല്പത്തിപ്പുസ്തകത്തിലെ ആദ്യ അദ്ധ്യായങ്ങൾ അതിനുള്ള നല്ല ഒരു ഉദാഹരണമാണ്. കാർഷിക വിപ്ലവത്തിനു ശേഷം ആയിരക്കണക്കിനു വർഷങ്ങളിൽ, മതചടങ്ങുകൾ പ്രധാനമായും ഉൾപ്പെട്ടിരുന്നത് മനുഷ്യർ ആടുകളും വീഞ്ഞും ഭക്ഷണവും ദൈവിക ശക്തികൾക്കു ബലിയായി അർപ്പിക്കുന്നതിലാണ്. അതിനുപകരമായി ദൈവിക ശക്തികൾ സമൃദ്ധ മായ വിളവെടുപ്പും ഉത്പാദനക്ഷമതയുള്ള മൃഗക്കൂട്ടങ്ങളും വാഗ്ദാനം ചെയ്തു.

കാർഷിക വിപ്ലവം ആനിമിസ്റ്റ് സംവിധാനത്തിലെ പാറകൾ, അരുവി കൾ, പ്രേതങ്ങൾ, അസുരന്മാർ എന്നിങ്ങനെയുള്ള മറ്റംഗങ്ങളുടെ നിലയിൽ ചെറിയ സ്വാധീനം മാത്രമാണ് ചെലുത്തിയത്. എന്നാൽ, ക്രമേണ അവയ്ക്കും പ്രാധാന്യം നഷ്ടപ്പെടുകയും പുതിയ ദൈവങ്ങൾ പ്രാമാണ്യം നേടുകയും ചെയ്തു. ഏതാനും നൂറു ചതുരശ്രകിലോമീറ്ററിനുള്ളിൽ പരിമിതമായ പ്രദേശങ്ങളിൽ തങ്ങളുടെ ജീവിതകാലം മുഴുവൻ ആളുകൾ ചെലവഴിച്ചിടത്തോളം കാലം, അവരുടെ മിക്ക ആവശ്യങ്ങളും നടത്തിക്കൊടുക്കാൻ പ്രാദേശിക ആത്മാക്കൾ മതിയായിരുന്നു. എന്നാൽ രാജ്യങ്ങളുടെയും കച്ചവട സംവിധാനങ്ങളുടെയും അതിരുകൾ വിപുലമായതോടെ, ഒരു രാജ്യം മുഴുവൻ അതല്ലെങ്കിൽ ഒരു വ്യാപാരതടം മുഴുവൻ ശക്തിയും ആധികാരികതയും ഉള്ളതും തങ്ങൾക്കു ബന്ധപ്പെടാവുന്നതു മായ ശക്തികളെ ജനങ്ങൾക്കു ആവശ്യമായിവന്നു.

ഈ ആവശ്യങ്ങൾ നേരിടുന്നതിനുള്ള ശ്രമഫലമായി അനേകദൈവ മതങ്ങൾ നിലവിൽ വന്നു. ഉർവര ദേവത, മഴദൈവം, യുദ്ധദൈവം എന്നിങ്ങനെ ശക്തരായ ദൈവങ്ങളുടെ ഒരു സംഘത്താൽ നിയന്ത്രിക്കപ്പെടുന്ന ലോകത്തെ ഈ മതങ്ങൾ മനസ്സിലാക്കി. മനുഷ്യർക്കു ഈ ദൈവങ്ങ ളോടു പ്രാർത്ഥിക്കാൻ കഴിയുമായിരുന്നു. ദൈവങ്ങളാകട്ടെ, ആരാ ധനയും ബലികളും തങ്ങൾക്ക് ലഭ്യമായിടത്തോളം, മഴയും വിജയവും ആരോഗ്യവും കൊണ്ടുവരുന്നതിനു തയാറായി.

അനേകദൈവ മതങ്ങളുടെ വരവോടെ ആനിമിസം തീർത്തും അപ ത്യക്ഷമായില്ല. അസുരന്മാർ, മാലാഖമാർ, പ്രേതങ്ങൾ, വിശുദ്ധപാറകൾ, വിശുദ്ധ അരുവികൾ, വിശുദ്ധ വൃക്ഷങ്ങൾ എന്നിവയൊക്കെ ഏതാണ്ട് എല്ലാ അനേകദൈവ മതങ്ങളുടെയും അവിഭാജ്യഭാഗമായി നിലനിന്നു. ഈ ആത്മാക്കൾ വലിയ ദൈവങ്ങളെക്കാൾ പ്രാധാന്യം വളരെ കുറവുള്ളവയായിരുന്നു. എന്നാൽ സാധാരണക്കാരായ അനേകം ആളുകളുടെ പ്രാപഞ്ചിക ആവശ്യങ്ങൾ നിറവേറ്റാൻ അവ ധാരാളം മതിയാകുമായി രുന്നു. തലസ്ഥാന നഗരിയിൽ രാജാവ് കൊഴുത്ത അനേകം ആണാടു കളെ യുദ്ധദേവനു ബലിയർപ്പിക്കുകയും ബർബരന്മാർക്കു മീതെ

യുദ്ധ വിജയത്തിനായി പ്രാർത്ഥിക്കുകയും ചെയ്തപ്പോൾ, കുടിലിലെ കർഷകൻ മെഴുകുതിരി കത്തിച്ച് ആൽമരത്തിലെ കുഞ്ഞുമാലാഖയോടു പ്രാർത്ഥിക്കുകയും തന്റെ രോഗബാധിതനായ മകനെ സൗഖ്യമാക്കണമെന്നു അപേക്ഷിക്കുകയും ചെയ്തു.

എന്നാൽ വലിയ ദൈവങ്ങളുടെ ഉയർന്നുവരവ് ഏറ്റവും അധികം സ്വാധീനം ചെലുത്തിയത് ആടുകളുടെ മേലോ അസുരന്മാരുടെ മീതെയോ അല്ല, പിന്നെയോ ഹോമോ സാപിയൻസിന്റെ നിലയിലാണ്. ലോകത്തു നിവസിക്കുന്ന അനേകം ജീവികളിൽ ഒന്നു മാത്രമാണ് മനുഷ്യർ എന്നു ആനിമിസ്റ്റുകൾ കരുതി. അതേസമയം, ദൈവങ്ങളും മനുഷ്യരും തമ്മി ലുള്ള ബന്ധത്തിന്റെ ഒരു പ്രതിഫലനമായിട്ടാണ് അനേകദൈവ മത വിശ്വാസികൾ ലോകത്തെ കൂടുതൽ കൂടുതൽ കണ്ടത്. നമ്മുടെ പ്രാർത്ഥ നകളും നമ്മുടെ ബലികളും നമ്മുടെ പാപങ്ങളും നമ്മുടെ നന്മപ്രവൃത്തികളും നമ്മുടെ പരിസ്ഥിതി സംവിധാനത്തിന്റെ വിധി നിർണയിച്ചു. ഭീകര മായ ഒരു വെള്ളപ്പൊക്കം കോടിക്കണക്കിനു ഉറുമ്പുകളെയും പുൽച്ചാടി കളെയും ആമകളെയും കുരങ്ങന്മാരെയും ജിറാഫുകളെയും ആനകളെയും തുടച്ചുനീക്കിയെന്നുവരാം. വിഡ്ഢികളായ ഏതാനും സാപിയൻസ് ദൈവങ്ങളെ പ്രകോപിപ്പിച്ചു എന്നതു മാത്രമാണ് അതിനു കാരണം. അനേകദൈവ വിശ്വാസം അങ്ങനെ ദൈവങ്ങളുടെ നില ഉയർത്തി എന്നു മാത്രമല്ല, മനുഷ്യവർഗത്തിന്റെ നിലയും ഉയർത്തി. പഴയ പ്രകൃതിശക്തി ആരാധനയിൽ പെട്ട കൂടുതൽ നിർഭാഗ്യവാന്മാരായ അംഗങ്ങൾക്ക് തങ്ങളുടെ വിലയും നിലയും നഷ്ടപ്പെടുകയും ദൈവങ്ങളുമായുള്ള മനുഷ്യ രുടെ ബന്ധമെന്ന വലിയ നാടകത്തിൽ അവർ എക്സ്ട്രാ റോളുകളിലേക്കോ നിശബ്ദ റോളുകളിലേക്കോ പിന്തള്ളപ്പെടുകയും ചെയ്തു.

## വിഗ്രഹാരാധനയുടെ നേട്ടങ്ങൾ

ഏകദൈവ വിശ്വാസത്തിന്റെ രണ്ടായിരം വർഷങ്ങളിലായുള്ള മസ്തി ഷ്ക പ്രക്ഷാളനത്തിന്റെ ഫലമായി മിക്ക പാശ്ചാത്യരും ബഹുദൈവ വിശ്വാസത്തെ അജ്ഞതയും കുട്ടിക്കളിയായ വിഗ്രഹാരാധനയും ആയി കണക്കാക്കുന്നു. അത് അന്യായമായ ഒരു കണക്കാക്കലാണ്. അനേക ദൈവ വിശ്വാസത്തിന്റെ അഥവാ ബഹുദൈവ വിശ്വാസത്തിന്റെ ഉൾപ്പൊരുൾ മനസ്സിലാക്കുന്നതിനു, ബഹുദൈവങ്ങളിലുള്ള വിശ്വാസത്തെ പരിപോഷിപ്പിക്കുന്ന മുഖ്യ ആശയം മനസ്സിലാക്കേണ്ടതുണ്ട്.

പ്രപഞ്ചത്തിന് ആകമാനമായി ബാധകമായ ഒരൊറ്റ ശക്തിയുടെയോ നിയമത്തിന്റെയോ നിലനില്പിനെ ബഹുദൈവ വിശ്വാസം തർക്കിക്കണമെന്നില്ല. വാസ്തവത്തിൽ, മിക്ക ബഹുദൈവ വിശ്വാസങ്ങളും പ്രകൃതി ശക്തി (ആനിമിസ്റ്റ്) വിശ്വാസം പോലും വ്യത്യസ്ത ദൈവങ്ങൾക്കും അസുരന്മാർക്കും വിശുദ്ധ പാറകൾക്കും പിന്നിൽ നിലകൊള്ളുന്ന പരമ മായ ഒരു ശക്തിയെ അംഗീകരിക്കുന്നുണ്ട്. ക്ലാസിക്കൽ ഗ്രീക്ക് ബഹുദൈവ വിശ്വാസത്തിൽ, സീയൂസും ഹീരയും അപ്പോളോയും അവരുടെ സഹചാരികളും സർവശക്തനും സർവത്തിനെയും സ്വാധീനിക്കുന്നതുമായ ഫേറ്റിനെ (വിധിയെ) പരമമായി അംഗീകരിക്കുന്നു, അതവരെ നശിക്കാൻ ഇടയാക്കുന്നു. പശ്ചിമാഫിക്കയിലെ യോറുബ ബഹുദൈവ വിശ്വാസത്തിൽ,

എല്ലാ ദൈവങ്ങളും പിറന്നത് പരമദൈവമായ ഒളോടുമാരെയുടെ മക്കളായിട്ടാണ്. അവർ അദ്ദേഹത്തിനു വിധേയരുമാണ്. ഹിന്ദു ബഹുദൈവ വിശ്വാസത്തിൽ, ആത്മൻ എന്ന ഒരൊറ്റ തത്വം അനേകം ദേവ ന്മാരെയും ആത്മാക്കളെയും മനുഷ്യവർഗത്തെയും ജീവശാസ്ത്രപരവും ഭൗതികവുമായ ലോകത്തെയും നിയന്ത്രിക്കുന്നു. ആകമാന പ്രപഞ്ചത്തിന്റെ സാരമോ ആത്മാവോ ആണ് ആത്മൻ. അതുപോലെ തന്നെ ഓരോ വ്യക്തിയുടെയും ഓരോ പ്രതിഭാസത്തിന്റെയും സാരവും ആത്മാവും കൂടിയാണ് ആത്മൻ.

ബഹുദൈവ വിശ്വാസത്തിന്റെ അടിസ്ഥാനപരമായ ഉൾക്കാഴ്ച (ഏക ദൈവ വിശ്വാസത്തിൽ നിന്നു അതിനെ വേർതിരിക്കുന്നത് അതാണ്) ഇതാണ്: ലോകത്തെ ഭരിക്കുന്ന പരമമായ ശക്തി താല്പര്യങ്ങളോ മുൻ വിധികളോ ഇല്ലാത്തതും അതിനാൽത്തന്നെ മനുഷ്യരുടെ പ്രാപഞ്ചിക മായ ആഗ്രഹങ്ങളോ ഉത്തരവാദിത്തങ്ങളോ ആകുലതകളോ ശ്രദ്ധിക്കാത്തതുമാണ്. യുദ്ധത്തിൽ വിജയവും ആരോഗ്യവും മഴയും ഈ ശക്തി യോടു ആവശ്യപ്പെടുന്നതു നിരർത്ഥകമാണ്, കാരണം സകലതിനെയും വീക്ഷിക്കുന്ന അതിന്റെ കാഴ്ചക്കോണിൽ നിന്നു കാണുമ്പോൾ, ഏതെങ്കിലും ഒരു പ്രത്യേക രാജ്യം വിജയിക്കുന്നതോ തോല്ക്കുന്നതോ അതല്ലെങ്കിൽ ഒരു പ്രത്യേക നഗരം അഭിവൃദ്ധിപ്പെടുന്നതോ വാടിത്തളർന്നുപോകുന്നതോ അതല്ലെങ്കിൽ ഒരു പ്രത്യേക വ്യക്തി സൗഖ്യമാകുന്നതോ മരിക്കുന്നതോ അതിനു വ്യത്യാസമൊന്നും തോന്നിപ്പിക്കുന്നില്ല. ഫേറ്റിന് (വിധിക്ക്) ബലിനല്കി പാഴാക്കാൻ ഗ്രീക്കുകാരും ആത്മന് ക്ഷേത്രം പണിയാൻ ഹിന്ദുക്കളും മുതിർന്നില്ല.

പ്രപഞ്ചത്തിന്റെ പരമമായ ശക്തിയെ സമീപിക്കുന്നതുകൊണ്ടു എല്ലാ ആഗ്രഹങ്ങളും തള്ളിക്കളഞ്ഞു തിന്മയെയും നന്മയെപ്പോലെ പുൽകുക യാകും ചെയ്യുക. പരാജയത്തെയും ദാരിദ്ര്യത്തെയും രോഗാവസ്ഥയെയും മരണത്തെപ്പോലും പുൽകും. അങ്ങനെ, സാധുക്കൾ അഥവാ സന്ന്യാസിമാർ എന്നറിയപ്പെടുന്ന ചില ഹിന്ദുക്കൾ തങ്ങളുടെ ജീവിതം ആത്മനുമായി ഒന്നിച്ചുചേരുന്നതിനുള്ള യത്നത്തിൽ ചെലവഴിക്കുകയും അങ്ങനെ ബോധോദയം പ്രാപിക്കുകയും ചെയ്യുന്നു. ആ അടിസ്ഥാന തത്വത്തിന്റെ കാഴ്ചപ്പാടിൽ നിന്നു ലോകത്തെ വീക്ഷിക്കാൻ അവർ യത്നിക്കുന്നു. പ്രാപഞ്ചികമായ എല്ലാ ആഗ്രഹങ്ങളും ഭയപ്പാടുകളും അർത്ഥരഹിതവും ക്ഷണപ്രഭവവും ആണെന്നു ആ നിത്യമായ കാഴ്ച്പ്പാടിൽ നിന്നു മനസ്സിലാക്കുന്നു.

മിക്ക ഹിന്ദുക്കളും, എന്നാൽ, സന്ന്യാസിമാർ അല്ല. അവർ പ്രാപഞ്ചിക പ്രശ്നങ്ങളിൽ ആഴത്തിൽ മുഴുകിക്കഴിയുന്നു. അത്തരം കാര്യങ്ങളിൽ ആത്മന് പ്രത്യേകിച്ചൊരു സഹായവും ചെയ്യാൻ കഴിയുന്നതല്ല. അത്തരം കാര്യങ്ങളിൽ സഹായത്തിനായി, ഹിന്ദുക്കൾ ഭാഗികമായ അധികാരങ്ങളോടു കൂടിയ ദൈവങ്ങളെ സമീപിക്കുന്നു. തങ്ങളുടെ അധികാരങ്ങൾ (സാർവത്രികമല്ലാതെ) ഭാഗികമായിരിക്കുന്നതുകൊണ്ടുതന്നെ, ഗണപതി, ലക്ഷ്മി, സരസ്വതി എന്നിങ്ങനെയുള്ള ദേവീദേവന്മാർക്കു താല്പര്യങ്ങളും മുൻവിധികളുമുണ്ട്. അതുകൊണ്ടു മനുഷ്യർക്ക് ആ ഭാഗികാധി കാരങ്ങളുമായി സന്ധി നടത്തുന്നതിനും യുദ്ധങ്ങൾ ജയിക്കാനും അസുഖങ്ങൾ ഭേദമാകാനും വേണ്ടി അവരിൽ ആശ്രയിക്കുന്നതിനും കഴിയും.

ചെറിയ അധികാരങ്ങളുള്ള ധാരാളം ശക്തികൾ ഉണ്ട്. സർവവ്യാപിയായ അധികാരമെന്ന പരമതത്വത്തെ വിഭജിച്ചു വിഭജിച്ചു നിങ്ങൾ ഒന്നിലധികം ദൈവങ്ങളിൽ എത്തിച്ചേരുന്നു. അങ്ങനെ അനേകം ദൈവങ്ങൾ നില നില്ക്കുന്നു.

ബഹുദൂര സ്വാധീനമുള്ള മതസഹിഷ്ണുതയ്ക്ക് സഹായകരമാണ് ബഹുദൈവ വിശ്വാസമെന്ന ഉൾക്കാഴ്ച. അതേസമയം തന്നെ, ബഹു ദൈവ വിശ്വാസികൾ പരമവും നിർഗുണവുമായ ഒരു ശക്തിയിൽ വിശ്വ സിക്കുന്നതുകൊണ്ട്, ഒരു ദൈവത്തിൽ വിശ്വസിക്കുന്ന ഭക്തന്മാർക്ക് മറ്റു ദൈവങ്ങളുടെ നിലനില്പിലും ശക്തിയിലും വിശ്വസിക്കുന്നതിനു പ്രയാസമുണ്ടാകുകയില്ല. ബഹുദൈവവിശ്വാസം സ്വതവേ തുറന്ന മനസ്സുള്ളതും മതദൂഷകരെയും അവിശ്വാസികളെയും പീഡനത്തിനു വിധേയ മാക്കാത്തതുമാണ്.

ബഹുദൈവ വിശ്വാസികൾ വലിയ സാമ്രാജ്യങ്ങൾ കീഴടക്കിയപ്പോൾ പോലും, തങ്ങളുടെ അധീനതയിലുള്ള ജനങ്ങളെ മതംമാറ്റാൻ അവർ ശ്രമിച്ചില്ല. ഈജിപ്തകാരും റോമക്കാരും അടുക്കുകളും ഒസിരിസി നെയും ജൂപിറ്ററിനെയും ഹ്യൂറ്റ്സിലോപോചട്‌ലിയെയും (പ്രധാന അസ് ടെക് ദേവൻ) കുറിച്ചു പറയാൻ വിദേശനാട്ടിലേക്കു ദൂതന്മാരെയും മിഷ നറിമാരെയും അയച്ചില്ല. അവർ അക്കാര്യത്തിനായി സൈന്യത്ത നിശ്ചയമായും അയച്ചില്ല. സാമാജ്യത്തിൽ എങ്ങുമുള്ള അധീനജനത സാമാജ്യത്തിന്റെ ദേവന്മാരെയും ആചാരങ്ങളെയും ബഹുമാനിക്കുമെന്നു പ്രതീക്ഷിക്കപ്പെട്ടിരുന്നു, കാരണം ആ ദൈവങ്ങളും ആചാരങ്ങളും ആണ് സാമാജ്യത്തെ സംരക്ഷിക്കുന്നതും നിയമവിധേയമാക്കുന്നതും. എങ്കിലും അവരാരും തങ്ങളുടെ പ്രാദേശിക ദേവന്മാരെയോ ആചാരങ്ങളെയോ ഉപേക്ഷിക്കണമെന്നു ആവശ്യപ്പെട്ടില്ല. അടെക് സാമാജ്യത്തിൽ, അധീനജനത ഹൈറ്റ്സിലോപോചട്‌ലിയുടെ ക്ഷേത്രം പണിയുന്നതിനു ആവശ്യപ്പെട്ടിരുന്നു, എന്നാൽ അത്തരം ക്ഷേത്രങ്ങൾ പ്രാദേശിക ദേവ ന്മാരുടെ ക്ഷേത്രങ്ങളോടൊപ്പമാണ് പണിതുയർത്തിയിരുന്നത്, അവയ്ക്ക പകരമായിട്ടല്ല. അനേകം അവസരങ്ങളിൽ സാമാജ്യത്തിലെ വരേണ്യ വർഗം തന്നെ അധീനപ്പെട്ട ജനങ്ങളുടെ ദൈവങ്ങളെയും ആചാരങ്ങളെയും അംഗീകരിക്കുകയുണ്ടായി. തങ്ങളുടെ ദേവന്മാരുടെ നിരയിലേക്ക് ഏഷ്യക്കാരിയായ ദേവത സിബിലിയെയും ഈജിപ്തിന്റെ ദേവതയായ ഇസിസിനെയും റോമക്കാർ സന്തോഷത്തോടെ കൈക്കൊള്ളുകയുണ്ടായി.

ക്രിസ്ത്യാനികളുടെ ഏകവും മാനസാന്തരപ്പെടുത്തുന്നതുമായ ദൈവത്തോടു മാത്രമാണ് സഹിഷ്ണുത കാട്ടുന്നതിന് റോമക്കാർ വളരെ നാളുകൾ വിസമ്മതിച്ചത്. തങ്ങളുടെ വിശ്വാസവും ആചാരങ്ങളും ത്യജിക്കുന്നതിനു ക്രിസ്ത്യാനികളോടു റോമാസാമാജ്യം ആവശ്യപ്പെട്ടില്ല. എന്നാൽ സാമാജ്യത്തിന്റെ സംരക്ഷകരായ ദൈവങ്ങളെയും ചക്രവർത്തി. യുടെ ദൈവികതയെയും അവർ അംഗീകരിക്കുമെന്നു സാമാജ്യം പ്രതീക്ഷിച്ചു. രാഷ്ട്രീയ വിശ്വസ്തതയുടെ പ്രഖ്യാപനമായിട്ടാണ് അതിനെ കണ്ടത്. അങ്ങനെ ചെയ്യുന്നതിനു ക്രിസ്ത്യാനികൾ തീർത്തും വിസമ്മതിച്ചപ്പോൾ, അവരെ (രാഷ്ട്രീയവിധേയത്വമില്ലെന്നു റോമക്കാർ വിലയിരുത്തിയ അവരെ) പീഡനത്തിനു വിധേയരാക്കിക്കൊണ്ടു റോമക്കാർ പ്രതികരിച്ചു. അതു

ചെയ്തതാകട്ടെ അർദ്ധമനസോടെയാണു താനും. ക്രിസ്തുവിന്റെ കുരിശുമരണം മുതൽ കോൺസ്റ്റാന്റൻ ചക വർത്തിയുടെ മാനസാന്തരം വരെയുള്ള 300 വർഷക്കാലം ബഹുദൈവ വിശ്വാസികളായ റോമ ചക്രവർത്തിമാർ ക്രിസ്ത്യാനികൾക്കെതിരായി പൊതുവായ നാലു പീഡനങ്ങൾ മാത്രമാണ് തുടങ്ങിവച്ചത്. പ്രാദേശിക ഭരണാധികാരികളും ഗവർണർമാരും തങ്ങളുടെതായ ചില കസ്തവ വിരുദ്ധ ശ്രമങ്ങൾ നടത്തുകയുണ്ടായി. എന്നിട്ടും, ഈ പീഡനങ്ങളുടെ എല്ലാം രക്തസാക്ഷികളെ ചേർത്തുവച്ചാൽ, ആ മൂന്നു നൂറ്റാണ്ടുകളിലായി അനേകദൈവ വിശ്വാസികളായ റോമക്കാർ ഏതാനും ആയിരം ക്രിസ്ത്യാ നികളെ മാത്രമാണ് കൊന്നതെന്നാണ് മനസ്സിലാകുന്നത്. അതിൽ നിന്നു വ്യത്യസ്തമായി, അടുത്ത 1500 വർഷങ്ങളിൽ, സ്നേഹത്തിന്റെയും ആർദ്ര തയുടെയും മതത്തെ അല്പം വ്യത്യസ്തമായി വ്യാഖ്യാനിക്കുന്നതിനെ പ്രതിരോധിക്കാനായി ക്രിസ്ത്യാനികൾ ക്രിസ്ത്യാനികളെ ദശലക്ഷക്കണക്കിനു കശാപ്പു ചെയ്തു.

പതിനാറും പതിനേഴും നൂറ്റാണ്ടുകളിൽ കത്തോലിക്കരും പാട്ട സ്റ്റന്റുകാരും തമ്മിലുണ്ടായ മതയുദ്ധങ്ങൾ പ്രത്യേകിച്ചും കുപ്രസിദ്ധമാണ്. അതിൽ ഉൾപ്പെട്ടിരുന്ന എല്ലാവരും ക്രിസ്തുവിന്റെ ദിവ്യത്വത്തെയും ആർദ്രതയുടെയും സ്നേഹത്തിന്റെയും സുവിശേഷത്തെയും അംഗീകരിച്ചിരുന്നു. എന്നാൽ, അവർ ആ സ്നേഹത്തിന്റെ സ്വഭാവത്തിന്റെ കാര്യത്തിൽ വിയോജിച്ചു. ദൈവത്തിന്റെ ദിവ്യസ്നേഹം വളരെ വലുതാണെന്നും അതിനാൽ ദൈവം മാംസശരീരത്തിൽ അവതാരം ചെയ്ത വെന്നും പീഡനത്തിനും കുരിശുമരണത്തിനും സ്വയം ഏല്പിച്ചുകൊടുത്തുവെന്നും അങ്ങനെ തന്നിൽ വിശ്വസിക്കുന്ന ഏവർക്കും ആദ്യപാപം മോചിപ്പിച്ചുനല്കുകയും സ്വർഗ്ഗത്തിന്റെ വാതിലുകൾ തുറന്നുനല്കിയെന്നും പാട്ടസ്റ്റന്റുകാർ വിശ്വസിച്ചു. വിശ്വാസം അനിവാര്യമാണെങ്കിൽത്തന്നെ യും, അതുകൊണ്ടു മാത്രം കാര്യമില്ലെന്നു കത്തോലിക്കർ വിശ്വസിച്ചു. സ്വർഗത്തിൽ പ്രവേശിക്കുന്നതിനായി വിശ്വാസികൾ സഭയുടെ ആചാര നടപടികളിൽ (കൂദാശകളിൽ) പങ്കെടുക്കുകയും നന്മപ്രവൃത്തികൾ ചെയ്യുകയും വേണം. അത് അംഗീകരിക്കാൻ പാട്ടസ്റ്റന്റുകാർ (നവീകര ണക്കാർ) വിസമ്മതിച്ചു. അങ്ങനെ ചെയ്യുന്നതിലൂടെ ദൈവത്തിന്റെ മഹ ത്വത്തെയും സ്നേഹത്തെയും ചെറുതാക്കിക്കാണുകയാണു ചെയ്യുന്ന തെന്നു അവർ വാദിച്ചു. സ്വന്തം നന്മപ്രവൃത്തികളാൽ സ്വർഗത്തിൽ പ്രവേശിക്കുമെന്നു ചിന്തിക്കുന്ന ഓരോരുത്തരും സ്വന്തം പ്രാധാന്യത്തെ പെരുപ്പിച്ചു കാണുകയും അങ്ങനെ കുരിശിലുള്ള ക്രിസ്തുവിന്റെ പീഡാ നുഭവത്തെയും മനുഷ്യവർഗത്തോടുള്ള ദൈവത്തിന്റെ സ്നേഹത്തെയും വിലകുറച്ചു കാണുകയും ചെയ്യുന്നുവെന്നുവരുന്നു.

ഈ ദൈവശാസ്ത്ര തർക്കങ്ങൾ അക്രമാസക്തമാകുകയും പതി നാറും പതിനേഴും നൂറ്റാണ്ടുകളിൽ കത്തോലിക്കരും പാട്ടസ്റ്റന്റുകാരും പരസ്പരം ലക്ഷക്കണക്കിനു കൊന്നൊടുക്കുകയും ചെയ്തു. നന്മപ്രവൃത്തി കളുടെ പ്രാധാന്യത്തിൽ ഊന്നൽ നല്കിയ ഫ്രഞ്ചുകാരായ കത്തോലിക്കർ മനുഷ്യവർഗത്തോടുള്ള ദൈവത്തിന്റെ സ്നേഹത്തെ ചൂണ്ടിക്കാട്ടിയ ഫ്രഞ്ചുകാരായ പാട്ടസ്റ്റന്റുകാരുടെ സമൂഹത്തെ 1572 ആഗസ്റ്റ് 23-നു

ആക്രമിച്ചു. ആ ആക്രമണത്തിൽ (വിശുദ്ധ ബർത്തലോമ്യൂ ദിന കൂട്ടക്കൊല), ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ 5000-നും 10,000-നും ഇടയിൽ പ്രോട്ടസ്റ്റന്റുകാർ കശാപ്പുചെയ്യപ്പെട്ടു. ഫ്രാൻസിൽ നിന്നുള്ള ആ വിവരം റോമയിലെ പാപ്പ് കേട്ടപ്പോൾ, അദ്ദേഹം ഏറെ സന്തോഷിക്കു കയും ആ അവസരം ആഘോഷിക്കുന്നതിനു വേണ്ടി ആഘോഷപാർ ത്ഥനകൾ സംഘടിപ്പിക്കുകയും ആ കൂട്ടക്കൊല ചിത്രീകരിക്കുന്ന ഒരു ചുവർച്ചിത്രം വത്തിക്കാനിലെ മുറികളിലൊന്നിൽ തയാറാക്കുന്നതിനു ജോർജിയോ വസാരിയെ ചുമതലപ്പെടുത്തുകയും ചെയ്തു. (ആ മുറിയി ലേക്ക് ഇപ്പോൾ സന്ദർശകർക്ക് പ്രവേശനമില്ല.) ബഹുദൈവ വിശ്വാസി കളായിരുന്ന റോമ സാമാജ്യത്തിന്റെ അസ്തിത്വത്തിന്റെ മുഴുവൻ നാളു കളിലും കൊന്നൊടുക്കിയവരുടെ എണ്ണം ചേർത്തുവച്ചാലും ആ ഇരു പത്തിനാലു മണിക്കൂറിനുള്ളിൽ ക്രിസ്ത്യാനികളാൽ കൊന്നൊടുക്കപ്പെട്ട ക്രിസ്ത്യാനികളുടെ എണ്ണത്തിന്റെ അടുത്തെങ്ങും എത്തുന്നില്ല.

## ദൈവം ഒന്നാണ്

കാലം കടന്നപ്പോൾ, ബഹുദൈവ വിശ്വാസികളായ ചിലർ തങ്ങളുടെ പ്രത്യേക സംരക്ഷകനോടുള്ള വിധേയത്തം കാരണം ബഹുദൈവ വിശ്വാ സത്തിന്റെ അടിസ്ഥാന ഉൾക്കാഴ്ചയിൽ നിന്നു അകന്നുപോയി. തങ്ങളുടെ ദൈവമാണ് ഏക ദൈവം, ആ ദൈവമാണ് വാസ്തവത്തിൽ പ്രപഞ്ചത്തിന്റെ പരമമായ അധികാരി എന്നു അവർ വിശ്വസിച്ചുതുടങ്ങി. എന്നാൽ അതേസമയം തന്നെ ആ ദൈവം താല്പര്യങ്ങളും മുൻവിധികളും ഉള്ള വനാണെന്നും ദൈവത്തോടു പറഞ്ഞു കാര്യങ്ങൾ നടത്തിയെടുക്കാ മെന്നും അവർ തുടർന്നും വീക്ഷിച്ചുവന്നു. അങ്ങനെയാണ് ഏകദൈവ വിശ്വാസമുള്ള മതങ്ങൾ പിറന്നത്. അസുഖങ്ങളിൽ നിന്നു സൗഖ്യം നേടുന്നതിനും ലോട്ടറി സമ്മാനം കരസ്ഥമാക്കുന്നതിനും യുദ്ധത്തിൽ വിജയം ലഭിക്കുന്നതിനും ഏകദൈവ മതവിശ്വാസികൾ പ്രപഞ്ചത്തിന്റെ പരമാധികാരിയെ വിളിച്ചപേക്ഷിച്ചു.

നാം അറിയുന്ന ആദ്യത്തെ ഏകദൈവമതം ഈജിപ്തിൽ 1350 ബിസി യോടടുത്തു പ്രത്യക്ഷപ്പെട്ടു. ഈജിപ്തിലെ ദേവനിരയിലെ അപ്രധാനികളിലൊരാളായ ആറ്റൻ വാസ്തവത്തിൽ പ്രപഞ്ചത്തിലെ പരമമായ ശക്തി യാണ് എന്ന് അപ്പോഴത്തെ ഫറവോൻ അഖനാറ്റൻ പ്രഖ്യാപിക്കുക യുണ്ടായി. ആറ്റന്റെ ആരാധനയെ അഖെനാറ്റൻ സ്ഥാപനവല്ക്കരിക്കുക യുണ്ടായി. മറ്റെല്ലാ ദൈവങ്ങളെയും ആരാധിക്കുന്നതു തടയുന്നതിനു ശ്രമിക്കുകയും ചെയ്തു. അയാളുടെ മതവിപ്ലവം എന്നാൽ പരാജയപ്പെട്ടു. അയാളുടെ മരണത്തിനു ശേഷം ആറ്റന്റെ ആരാധന ഉപേക്ഷിക്കപ്പെടു കയും പഴയ ദേവനിരകളെ ആരാധിക്കുന്നതിലേക്കു ആളുകൾ മടങ്ങുകയും ചെയ്തു.

ബഹുദൈവ വിശ്വാസങ്ങൾ അവിടെയും ഇവിടെയും മറ്റു ഏകദൈവ മതങ്ങൾക്കു ജന്മം നല്കുകയുണ്ടായി എങ്കിലും അവ ഓരത്തു നിലനിന്നതുമാത്രമേയുള്ളു. തങ്ങളുടെ തന്നെ സാർവത്രിക സന്ദേശം അവർക്കു മനസ്സിലാക്കാൻ കഴിയാതെ പോയതാണു കാരണം. ഉദാഹരണമായി, പ്രപഞ്ചത്തിലെ പരമശക്തിക്ക് താല്പര്യങ്ങളും

മുൻവിധികളും ഉണ്ടെന്നു യഹൂദമതം വാദിച്ചു, പക്ഷേ, ആ ദൈവത്തിന്റെ മുഖ്യ താല്പര്യം തീരെച്ചെറിയ യഹൂദജനതയിലും അധികം അറിയപ്പെടാത്തയിസ്രായേൽ നാട്ടിലുമാണ്. മറ്റു ദേശങ്ങൾക്കു നല്കാൻ യഹൂദമതത്തിനു യാതൊന്നു മില്ല. അതിന്റെ അസ്തിത്വത്തിന്റെ മിക്ക നാളുകളിലും അതൊരു ദൗത്യ മതം ആയിരുന്നില്ല. ആ ഘട്ടത്തെ "പ്രാദേശിക ഏകദൈവവാദം' എന്നു വിളിക്കാം.

ക്രിസ്തുമതത്തോടെയാണ് വളരെ വലിയ ഒരു വ്യത്യാസം സംഭവിക്കുന്നത്. നിഗൂഢമായ ഒരു യഹൂദ വിഭാഗം എന്ന നിലയിലാണ് ആവിശ്വാസം തുടങ്ങുന്നത്. നസത്തിലെ യേശു തങ്ങൾ വളരെക്കാലമായി കാത്തുകൊണ്ടിരുന്ന മിശിഹ ആണെന്നു യഹൂദരെ ബോദ്ധ്യപ്പെടുത്താൻ അവർ ശ്രമിച്ചു. എന്നാൽ, പ്രപഞ്ചത്തിന്റെ പരമശക്തിയായ ദൈവത്തിനു താല്പര്യങ്ങളും മുൻവിധികളും ഉണ്ടെങ്കിൽ, മനുഷ്യവർഗത്തിന്റെ രക്ഷ യ്ക്കായി ശരീരത്തിൽ അവതരിക്കുന്നതിനും കുരിശിൽ മരിക്കുന്നതിനും താല്പര്യപ്പെട്ടുവെങ്കിൽ, അതു യഹൂദന്മാർ മാത്രമല്ല ബാക്കി എല്ലാവരും കേട്ടിരിക്കേണ്ടതാണെന്നു ആ വിഭാഗത്തിന്റെ ആദ്യ നേതാക്കന്മാരിൽ ഒരാളായ തർസൂസിലെ പൗലോസ് യുക്തിപൂർവം ചിന്തിച്ചു. അങ്ങനെ യേശുവിനെ കുറിച്ചുള്ള ആ നല്ല വാക്ക് - സുവിശേഷം - വ്യാപിപ്പിക്കേണ്ടത് ആവശ്യമായിവന്നു.

പൗലോസിന്റെ വാദം അംഗീകരിക്കപ്പെട്ടു. ക്രിസ്ത്യാനികൾ എല്ലാ മനുഷ്യരെയും ലക്ഷ്യംവച്ചുകൊണ്ടു വ്യാപകമായ മിഷനറി പ്രവർത്തനങ്ങൾ സംഘടിപ്പിച്ചുതുടങ്ങി. ചരിത്രത്തിലെ ഏറ്റവും അസാധാരണമായ തിരിവുകളിലൊന്നിൽ, നിഗൂഢമായ ആ യഹൂദവിഭാഗം പ്രബലമായറോമസാമാജ്യത്തോടു ഏറ്റുമുട്ടി.

ക്രിസ്ത്യാനികളുടെ വിജയം മറ്റൊരു ഏകദൈവവിശ്വാസ മതത്തിന് ഒരു മാതൃകയായി. അറേബ്യൻ നാട്ടിൽ ഏഴാം നൂറ്റാണ്ടിൽ പ്രത്യക്ഷപ്പെട്ട ഇസ്ലാമായിരുന്നു അത്. ക്രിസ്തുമതത്തെ പോലെ ഇസ്ലാമും ലോകത്തിന്റെ ഒരു ഉൾപ്രദേശത്ത് ചെറിയ ഒരു വിഭാഗമായി തുടങ്ങി. എന്നാൽ കുറെക്കൂടി അസാധാരണവും വേഗതയേറിയതുമായ ഒരു ചരിത്രവിസ്മയത്തിൽ അത് അറേബ്യൻ മണലാരണ്യത്തിൽ നിന്നു പുറത്തുകടക്കുകയും അറ്റ്ലാന്റിക് സമുദ്രം മുതൽ ഇന്ത്യ വരെ വ്യാപിച്ചുകിടക്കുന്ന വിശാലമായ ഒരു ഭൂഭാഗത്തെ കീഴടക്കുകയും ചെയ്തു. അതിനുശേഷം, ഏകദൈവം എന്ന ആശയം ലോകചരിത്രത്തിൽ ഒരു പ്രധാന പങ്കു നിർവഹിക്കുകയുണ്ടായി.

ഏകദൈവ വിശ്വാസികൾ ബഹുദൈവ വിശ്വാസികളെക്കാൾ കൂടു തൽ എരിവും തീക്ഷ്ണതയും ഉള്ളവരായിരുന്നു. മറ്റു വിശ്വാസങ്ങളുടെ സാധുതയെ അംഗീകരിക്കുന്ന ഒരു മതം അർത്ഥമാക്കുന്നത് ഒന്നുകിൽ അതിന്റെ ദൈവം പ്രപഞ്ചത്തിന്റെ പരമമായ ശക്തി അല്ല അതല്ലെങ്കിൽ അതിനു ദൈവത്തിൽ നിന്നു സാർവത്രികമായ സത്യത്തിന്റെ ഒരംശം മാത്രമാണ് ലഭിച്ചിരിക്കുന്നത് എന്നാണ്. ഒരേയൊരു ദൈവത്തിന്റെ സന്ദേശം മുഴുവൻ തങ്ങളുടെ കൈവശത്തിലാണെന്നു ഏകദൈവ വിശ്വാ സികൾ വിശ്വസിക്കുന്നതിനാൽ, മറ്റെല്ലാ മതങ്ങളെയും തള്ളിക്കളയാൻ അവർ നിർബന്ധിതരായി. കഴിഞ്ഞ രണ്ടു സഹസാബ്ദങ്ങളായി, മത്സ രിക്കുന്ന എല്ലാവരെയും അക്രമത്തിലൂടെ

നേരിട്ടു ഇല്ലായ്മചെയ്യുന്നതി ലൂടെ തങ്ങളുടെ കരങ്ങൾക്കു ശക്തി പകരുവാൻ ഏകദൈവ വിശ്വാസികൾ ആവർത്തിച്ചു ശ്രമിച്ചു.

അതിനു ഫലമുണ്ടായി. എഡി ഒന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ, ലോകത്തിൽ ഏകദൈവ വിശ്വാസികൾ ഉണ്ടായിരുന്നതേയില്ല. എഡി 500 നോടടുത്ത് ലോകത്തിലെ ഏറ്റവും വലിയ സാമാജ്യങ്ങളിലൊന്നായ റോമാസാമ്രാജ്യം ഒരു ക്രിസ്തീയ രാഷ്ട്രകമമായിരുന്നു. യൂറോപ്പിന്റെ യും ഏഷ്യയുടെയും ആഫ്രിക്കയുടെയും മറ്റു ഭാഗങ്ങളിൽ ക്രിസ്തുമതം പ്രചരിപ്പിക്കുന്ന തിരക്കിലായിരുന്നു മിഷനറിമാർ. എഡി ഒന്നാം സഹ സാബ്ദത്തിന്റെ അവസാനത്തോടെ, യൂറോപ്പിലെയും പശ്ചിമ ഏഷ്യയി ലെയും ഉത്തര ആഫ്രിക്കയിലെയും മിക്ക ആളുകളും ഏകമത വിശ്വാസി കൾ ആയിക്കഴിഞ്ഞിരുന്നു. അറ്റ്ലാന്റിക് സമുദ്രം മുതൽ ഹിമാലയം വരെയുള്ള സാമാജ്യങ്ങൾ ഒരൊറ്റ മഹാദൈവത്തിൽ വിശ്വസിച്ചു. പതി നാറാം നൂറ്റാണ്ടിന്റെ ആദ്യനാളുകളിൽ ഏകദൈവവിശ്വാസം ആഫ്രോ ഏഷ്യയിൽ മിക്കയിടത്തും മേധാവിത്വം നേടി. പൂർവ ഏഷ്യയും ആഫ്രിക്കയുടെ ദക്ഷിണ ഭാഗങ്ങളും ആയിരുന്നു അതിനു അപവാദം. അതു നീണ്ട് നീരാളിക്കൈകൾ ദക്ഷിണ ആഫ്രിക്കയിലേക്കും അമേരിക്കയി ലേക്കും ഓഷ്യാനയിലേക്കും (സമുദ്രലോകത്തിലേക്കും) നീട്ടിത്തുടങ്ങി. ഇന്നു പൂർവേഷ്യയ്ക്കു പുറത്ത് മിക്ക ആളുകളും ഒന്നല്ലെങ്കിൽ മറ്റൊരു ഏകദൈവ മതത്തിന്റെ വിശ്വാസികളാണ്. ആഗോള രാഷ്ട്രീയകമം പടുത്തുയർത്തിയിരിക്കുന്നത് ഏകദൈവ വിശ്വാസത്തിന്റെ അടിത്തറകളിലാണ്.




*മാപ്പ് 5. ക്രിസ്തുമതത്തിന്റെയും ഇസ്ലാമിന്റെയും വ്യാപനം*

എങ്കിലും, ആ നിമിസം ബഹുദൈവ വിശ്വാസത്തിനുള്ളിൽ നില നിന്നുവന്നതു പോലെ, ബഹുദൈവ വിശ്വാസം ഏകദൈവ വിശ്വാസത്തിനുള്ളിൽ നിലനിന്നുവന്നു. തത്വത്തിൽ, പ്രപഞ്ചത്തിലെ പരമമായ ശക്തിക്ക് താല്പര്യങ്ങളും മുൻവിധികളും ഉണ്ടെന്നു ഒരു വ്യക്തി വിശ്വ സിച്ചുകഴിഞ്ഞാൽ പിന്നെ ഭാഗിക ശക്തികളെ ആരാധിക്കുന്നതിൽ എന്താണ് കാര്യം? പ്രസിഡന്റിന്റെ ഓഫിസ് നിങ്ങൾക്കു മുമ്പിൽ തുറന്നു കിടക്കുമ്പോൾ ഏതെങ്കിലും തുക്കടാ അധികാരിയെ സമീപിക്കേണ്ടതിന്റെ ആവശ്യം എന്താണ്? വാസ്തവത്തിൽ, പരമമായ ദൈവത്തെ ഒഴിച്ചു ബാക്കി ദൈവങ്ങളുടെ എല്ലാം അസ്തിത്വത്തെ ഏകദൈവ ദൈവ ശാസ്ത്രം നിഷേധിക്കുന്നുണ്ട്, അവയെ ആരാധിക്കുന്നവരുടെ എല്ലാം മീതെ നരകത്തീയും കല്ലുമഴയും പെയ്യിക്കുകയും ചെയ്യുന്നു.

എങ്കിലും, ദൈവശാസ്ത്ര തത്വങ്ങളും ചരിത്ര യാഥാർത്ഥ്യങ്ങളും തമ്മിൽ എല്ലായ്പ്പോളും വലിയ വിടവു നിലനിന്നിരുന്നു. ഏകദൈവമെന്ന ആശയം പൂർണമായി ദഹിക്കുന്നതിൽ മിക്ക ആളുകൾക്കും പ്രയാസം നേരിട്ടു. അവർ ലോകത്തെ “ഞങ്ങൾ', ‘അവർ' എന്നു തുടർന്നും വിഭജിച്ചുകൊണ്ടേയിരുന്നു. പ്രപഞ്ചത്തിലെ പരമമായ ശക്തി ദൂരെ എങ്ങോ ഉള്ളവനും തങ്ങളുടെ പ്രാപഞ്ചികമായ ദൈനംദിന ആവശ്യങ്ങൾക്ക് അന്യനും ആണെന്നു അവർക്ക് തോന്നിച്ചു. ഏകദൈവ വിശ്വാസമുള്ള മതങ്ങൾ ദൈവങ്ങളെ മുൻവാതിലിലൂടെ ആഘോഷമായി പടിയിറക്കു കയും പിൻവാതിലിലൂടെ അകത്തു വിളിച്ചുകയറ്റുകയും ചെയ്തു. ഉദാ ഹരണമായി, ക്രിസ്തുമതം വിശുദ്ധന്മാരുടെ ഒരു നിര തന്നെ പടുത്തുയർത്തിയിട്ടുണ്ട്, അവരെ ആരാധിക്കുന്നതും ബഹുദൈവ വിശ്വാസവും തമ്മിൽ കാര്യമായ വ്യത്യാസമൊന്നും ഇല്ല.

ജൂപിറ്റർ ദേവൻ റോമയെ പരിപാലിച്ചതു പോലെയും ഹൈറ്റ്സി ലോപോചട്‌ലി അടെക് സാമാജ്യത്തെ സംരക്ഷിച്ചതു പോലെയും, ഓരോ ക്രിസ്തീയ രാജ്യത്തിനും അവരുടെ കാവൽപിതാവായ ഒരു വിശുദ്ധൻ ഉണ്ട്. ആ വിശുദ്ധൻ അവരെ പ്രയാസങ്ങൾ തരണം ചെയ്യുന്ന തിനും യുദ്ധങ്ങൾ ജയിക്കുന്നതിനും സഹായിക്കുന്നു. ഇംഗ്ലണ്ടിനെ വിശുദ്ധ ഗീവർഗീസും കോട്‌ലൻഡിനെ വിശുദ്ധ അന്തയോസും ഹംഗ റിയെ വിശുദ്ധ തേഫാനോസും ഫ്രാൻസിനെ വിശുദ്ധ മാർട്ടിനും ആണ് സംരക്ഷിച്ചത്. നഗരങ്ങൾക്കും പട്ടണങ്ങൾക്കും പ്രവൃത്തികൾക്കും രോഗങ്ങൾക്കു പോലും സ്വന്തമായ വിശുദ്ധൻ ഉണ്ടായിരുന്നു. വിശുദ്ധ അംബ യോസ് മിലൻ നഗരത്തിനും വിശുദ്ധ മർക്കോസ് വെനിസിനും പരിപാല കരായിരുന്നു. വിശുദ്ധ ഫ്ളോറിയൻ ചിമ്മനി വൃത്തിയാക്കുന്നവരെ സംര ക്ഷിക്കുകയും വിശുദ്ധ മത്തായി പ്രയാസത്തിലിരിക്കുന്ന നികുതി പിരിവു കാരെ സഹായിക്കുകയും ചെയ്തു. നിങ്ങൾക്കു തലവേദനയുണ്ടെങ്കിൽ വിശുദ്ധ അഗത്തിയൂസിനോടു പ്രാർത്ഥിക്കണം, പല്ലുവേദനയുണ്ടെങ്കിൽ വിശുദ്ധ അപ്പലോന്യയോടും.

ക്രിസ്തീയ വിശുദ്ധർ പുരാതന ബഹുദൈവ വിശ്വാസത്തിലെ ദേവ ന്മാരെ ഓർമ്മിപ്പിക്കുക മാത്രമല്ല ചെയ്യുന്നത്. പലപ്പോളും അവർ അതേ ദേവന്മാർ തന്നെയായിരുന്നു. ഉദാഹരണമായി, ക്രിസ്തുമതത്തിന്റെ ആഗ മനത്തിനു മുമ്പ് സെൽറ്റിക് അയർലൻഡിലെ മുഖ്യദേവത ബ്രിജിഡ് ആയിരുന്നു. അയർലൻഡ് ക്രിസ്തീയമായപ്പോൾ ബ്രിജിഡും മാമോദിസ മുക്കപ്പെട്ടു

വിശുദ്ധ ബിജിത് ആയി. ഇന്നും കത്തോലിക്ക അയർലൻഡിലെ ഏറ്റവും ബഹുമാനിക്കപ്പെടുന്ന വിശുദ്ധ അവരാണ്.

## നന്മയുടെയും തിന്മയുടെയും യുദ്ധം

ബഹുദൈവ വിശ്വാസം ഏകദൈവ മതങ്ങൾക്കു മാത്രമല്ല ജന്മം നല്കിയത്, ദ്വൈത മതങ്ങൾക്കും ജന്മം നല്കി. ദ്വൈത മതങ്ങൾ നന്മയും തിന്മയും പോലെ പരസ്പര വിരുദ്ധമായ രണ്ടു ശക്തികളുടെ അസ്തിത്വത്തെ പുൽകുന്നു. ഏകദൈവ വിശ്വാസത്തിൽ നിന്നു വ്യത്യസ്തമായി, ദ്വൈത വിശ്വാസം വിശ്വസിക്കുന്നത് തിന്മ സ്വതന്ത്രമായ ഒരു ശക്തിയാണ്, അതിനെ നല്ലവനായ ദൈവം സൃഷ്ടിച്ചതോ അതല്ലെങ്കിൽ അതു നല്ല വനായ ദൈവത്തിനു കീഴടങ്ങിയിരിക്കുന്നതോ അല്ല എന്നാണ്. പ്രപഞ്ചം ആകമാനം ഈ ദ്വന്ദശക്തികൾ തമ്മിലുള്ള യുദ്ധക്കളമാണ്, ഈ ലോകത്തിൽ സംഭവിക്കുന്നതെന്തും അതിന്റെ ഭാഗമാണ് എന്നാണ് ദ്വൈവത വിശ്വാസം വിശദീകരിക്കുന്നത്.

ദ്വൈവതവിശ്വാസം വളരെ ആകർഷകമായ ഒരു ലോകവീക്ഷണമാണ്. കാരണം, തിന്മ എന്ന പ്രസിദ്ധമായ പ്രശ്നത്തിനു നല്കാൻ ഹ്രസ്വവും ലളിതവുമായ ഒരു ഉത്തരം അതിനുണ്ട്. മനുഷ്യചിന്തയെ മഥിക്കുന്ന അടിസ്ഥാന പ്രശ്നങ്ങളിലൊന്നാണ് തിന്മ. "എന്തുകൊണ്ടാണ് ലോകത്തിൽ തിന്മ ഉണ്ടായിരിക്കുന്നത്? എന്തുകൊണ്ട് ദുരിതം? എന്തുകൊണ്ട് നല്ല ആളുകൾക്ക് മോശം കാര്യങ്ങൾ സംഭവിക്കുന്നു?' എല്ലാം അറിയുന്ന, സർവശക്തനായ, തീർത്തും സൽഗുണസമ്പൂർണനായ ഒരു ദൈവം ഇത മാത്രം ദുരിതം ലോകത്തിൽ അനുവദിക്കുന്നത് എന്തുകൊണ്ടെന്ന ചോദ്യത്തിനു മറുപടി പറയാൻ ഏകദൈവ വിശ്വാസികൾക്ക് ബൗദ്ധികമായ ഒരു ജിംനാസ്റ്റിക്സ് തന്നെ നടത്തേണ്ടിവരുന്നു. മനുഷ്യരുടെ സ്വതന്ത്ര ഇച്ഛാ ശക്തി ദൈവം അനുവദിക്കുന്നതുകൊണ്ടാണ് അങ്ങനെ സംഭവിക്കുന്ന തെന്നാണ് വളരെ വ്യാപകമായി നല്കപ്പെടുന്ന ഒരു വിശദീകരണം. തിന്മ ഇല്ലാത്തയിടത്തു മനുഷ്യർക്ക് നന്മയും തിന്മയും തമ്മിൽ തെരഞ്ഞെടുക്കാനാവില്ല, അപ്പോൾ മനുഷ്യർക്ക് സ്വതന്ത്രമായ ഇച്ഛാശക്തി ഇല്ലെന്നാകും. എന്നാൽ ഇത്രത ഉൾപരിതമായ ഒരു ഉത്തരമല്ല, അനേകം ചോദ്യങ്ങൾ ഉയർത്തുന്നുമുണ്ട്. ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യം മനുഷ്യനെ തിന്മ തെരഞ്ഞെടുക്കാൻ അനുവദിക്കുന്നു. അനേകർ തിന്മ തന്നെ തെര ഞ്ഞെഞ്ഞെടുക്കുന്നു, അപ്പോൾ ദൈവികമായ ശിക്ഷാവിധി ഉണ്ടാകും, ഇതാണ് ഏകദൈവ വിശ്വാസികളുടെ പതിവ് ഉത്തരം. ഒരു പ്രത്യേക വ്യക്തി തന്റെ സ്വതന്ത്ര ഇച്ഛാശക്തി ഉപയോഗപ്പെടുത്തി തിന്മ തെരഞ്ഞെടുക്കുമെന്നു ദൈവത്തിനു മുൻകൂട്ടി അറിവുണ്ടെങ്കിൽ, അതിനനുസൃതമായി നിത്യ നരകത്തിൽ പീഡകൾക്കു വിധേയമാക്കപ്പെട്ടാൽ, എന്തിനുവേണ്ടിയാണ് ദൈവം അവളെ സൃഷ്ടിച്ചത്? അത്തരം ചോദ്യങ്ങൾക്ക് ഉത്തരം നല്കാൻ ദൈവശാസ്ത്രകാരന്മാർ അനേകം പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. അത്തരം ഉത്തരങ്ങൾ ചിലർക്ക് ബോദ്ധ്യപ്പെടുന്നു, ചിലർക്ക് ബോദ്ധ്യപ്പെടുന്നില്ല. തിന്മ എന്ന പ്രശ്നത്തെ കൈകാര്യം ചെയ്യാൻ ഏകദൈവ വിശ്വാസി കൾക്ക് ഏറെ പണിപ്പെടേണ്ടി വരുന്നുവെന്നത് നിഷേധിക്കാനാകാത്ത കാര്യമാണ്.

ദ്വൈവത വിശ്വാസികൾക്ക് തിന്മ വിശദീകരിക്കുന്നത് എളുപ്പമാണ്. നല്ല മനുഷ്യർക്കു പോലും മോശം കാര്യങ്ങൾ സംഭവിക്കുന്നത് ലോകത്ത നല്ലവനായ ഒരു ദൈവം ഒറ്റയ്ക്കു കൈകാര്യം ചെയ്യുന്നില്ല എന്നതു കൊണ്ടാണ്. ലോകത്തിൽ അഴിഞ്ഞാടുന്ന സ്വതന്ത്രമായ ഒരു തിന്മ ശക്തിയും ഉണ്ട്. തിന്മശക്തി മോശം കാര്യങ്ങൾ ചെയ്യുന്നു.

ദ്വൈവത വിശ്വാസത്തിന് അതിന്റെതായ കോട്ടങ്ങളും ഉണ്ട്. തിന്മ എന്ന പ്രശ്നത്തെ പരിഹരിക്കാൻ ശ്രമിക്കുമ്പോൾ, ക്രമം എന്ന പ്രശ്നം അതിനെ ബാധിക്കുന്നു. ഒരൊറ്റ ദൈവം ഈ ലോകം സൃഷ്ടിച്ചുവെന്നാണെങ്കിൽ, എല്ലാ കാര്യങ്ങളും ഒരേ നിയമപ്രകാരം നടക്കുന്ന അത് എത്രയും ക്രമ മുള്ള ഒരു സ്ഥലമായിരിക്കുന്നതു മനസ്സിലാക്കാൻ കഴിയും. എന്നാൽ ലോകത്തിന്റെ നിയന്ത്രണത്തിനു വേണ്ടി നന്മയും തിന്മയും യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുമ്പോൾ, ആ പ്രാപഞ്ചിക പോരാട്ടത്തെ നിയന്ത്രിക്കുന്ന നിയമങ്ങൾ ആരാണ് നടപ്പിലാക്കുന്നത്? രണ്ടു ശത്രു രാജ്യങ്ങൾക്ക് പരസ്പരം യുദ്ധം ചെയ്യാൻ കഴിയുന്നത് അവ രണ്ടും ഭൗതികശാസ്ത്രത്തിന്റെ നിയമങ്ങൾ അനുസരിക്കുന്നതുകൊണ്ടാണ്. പാക്കിസ്ഥാനിൽ നിന്നു തൊടുത്തുവിടുന്ന ഒരു മിസൈൽ ഇന്ത്യയിലെ ലക്ഷ്യസ്ഥാനത്തു പതിക്കുന്നത് രണ്ടു രാജ്യങ്ങളിലും ഗുരുത്വാകർഷണം ഒരേ രീതിയിൽ പ്രാവർത്തികമാകുന്നതുകൊണ്ടാണ്. നന്മയും തിന്മയും തമ്മിൽ പോരാടുമ്പോൾ, അവ അനുസരിക്കുന്നതു ഏതു പൊതുനിയമങ്ങളെയാണ്, ആരാണ് ആ നിയമങ്ങൾ തയാറാക്കിയത്?

അങ്ങനെ ഏകദൈവ വിശ്വാസം കമൽ വിശദീകരിക്കുന്നു, എന്നാൽ തിന്മയെ അതിനു മനസ്സിലാക്കാൻ കഴിയുന്നില്ല. ആ കടങ്കഥയെ ചുരുളഴിക്കാൻ ഒരു യുക്തിമാർഗ്ഗമുണ്ട്. പ്രപഞ്ചത്തെ ആകമാനം സൃഷ്ടിച്ച് സർവശക്തനായ ദൈവം ഒരേയൊരാളാണ്. ആ ദൈവം തിന്മയാണ്. എന്നാൽ അത്തരമൊരു വിശ്വാസം അംഗീകരിക്കാൻ ചരിത്രത്തിൽ ആരും തയാറായിട്ടില്ല.

ആയിരത്തിലേറെ വർഷങ്ങളായി ദ്വൈവതമതങ്ങൾ തഴച്ചുവളർന്നു. 1500 ബിസിക്കും 1000 ബിസിക്കും ഇടയിൽ എപ്പോളോ സൊരാഷ്ട്രം എന്നു പേരായ ഒരു പ്രവാചകൻ മദ്ധ്യേഷ്യയിലെവിടെയോ സജീവമായിരുന്നു. അദ്ദേഹത്തിന്റെ വിശ്വാസപ്രമാണം ഒരു തലമുറയിൽ നിന്നു മറ്റൊരു തല മുറയിലേക്കു കൈമാറ്റം ചെയ്യപ്പെട്ടു. ഒടുവിൽ അത് സൊരാഷ്ട്രടിയനിസം എന്ന ഏറ്റവും പ്രധാനപ്പെട്ട ദ്വൈവതമതമായി മാറി. അഹുര മസ്ദ എന്ന നല്ല ദേവനും അൻഗ മൈന്യു എന്ന ദുഷ്ട ദേവനും തമ്മിലുള്ള ഒരു പ്രാപഞ്ചിക പോരാട്ടത്തിന്റെ വേദിയായി സൊരാഷ്ട്രിയർ ലോകത്തെ കണ്ടു. ആ പോരാട്ടത്തിൽ മനുഷ്യർ നല്ല ദേവനെ സഹായിക്കേണ്ടതുണ്ട്. അക്കമെനീദ് പാഴ്സി സാമാജ്യത്തിന്റെ കാലത്തെ (550–330 ബിസി) പ്രധാനപ്പെട്ട ഒരു മതമായിരുന്നു സൊരാഷ്ട്രടിയനിസം. പിന്നീടത് സസ്സാ നിദ് പാഴ്സി സാമ്രാജ്യത്തിലെ (എഡി 224-651) ഔദ്യോഗിക മതമായിത്തീർന്നു. പശ്ചിമേഷ്യയിലെയും മദ്ധ്യേഷ്യയിലെയും പില്ക്കാലത്ത ഏതാണ്ട് എല്ലാ മതങ്ങളുടെയും മേൽ അത് വലിയ ഒരു സ്വാധീനം ചെലുത്തി. (ഗ്)

ണോസ്റ്റിസിസം (ജ്ഞയവാദം), മാണിക്കിനിസം എന്നിവ പോലെയുള്ള മറ്റ് അനേകം ദൈതമതങ്ങൾക്ക് അത് പരണയായി.

എഡി മൂന്നും നാലും നൂറ്റാണ്ടുകളിൽ, മാണിക്കീൻ വിശ്വാസം ചൈനയിൽ നിന്നു ഉത്തര ആഫ്രിക്കയിലേക്കു വ്യാപിച്ചു. റോമാസാമാജ്യത്തിൽ മേധാവിത്തം നേടിക്കൊണ്ടു അത് ക്രിസ്തുമതത്തെ പിന്തള്ളുമോ എന്ന് ഒരു നിമിഷം തോന്നിപ്പിച്ചു. എങ്കിലും മാണിക്കീയർ റോമായുടെ ആത്മാ വിനെ ക്രിസ്ത്യാനികൾക്കായി നഷ്ടപ്പെടുത്തി. സൊരാഷ്ട്രടിയൻ സസ്സാ നിദ് സാമാജ്യത്തെ ഏകദൈവ വിശ്വാസികളായ മുസ്ലീങ്ങൾ പരാജയപ്പെ ടുത്തുകയും ദൈ്വതത്തിര അടങ്ങുകയും ചെയ്തു. ഇന്ന് ഒരു കൈപ്പിടിയിൽ ഒതുങ്ങാവുന്നത്ര മാത്രം ദൈ്വതസമൂഹങ്ങൾ ഇന്ത്യയിലും പശ്ചിമേ ഷ്യയിലും നിലനില്ക്കുന്നു.

എന്നിരുന്നാലും, ഏകദൈവ വിശ്വാസത്തിന്റെ തിര ഉയർന്നുവന്ന തോടെ ദ്വൈതവാദത്തെ യഥാർത്ഥത്തിൽ തുടച്ചുനീക്കുകയുണ്ടായില്ല. യഹൂദ, ക്രിസ്തീയ, മുസ്ലീം ഏകദൈവ വിശ്വാസം അനേകം ദൈ്വത വിശ്വാസങ്ങളും നടപടികളും സ്വാംശീകരിച്ചു. 'ഏകദൈവ വിശ്വാസം' എന്നു നാം വിളിക്കുന്നതിന്റെ ഏറ്റവും അടിസ്ഥാനപരമായ ചില വിശ്വാ സങ്ങൾ, വാസ്തവത്തിൽ, തുടക്കംകൊണ്ടും ആത്മാവുകൊണ്ടും ദ്വൈത മാണ്. ക്രിസ്ത്യാനികളും മുസ്ലീങ്ങളും യഹൂദരുമായ അനേകർ ശക്തമായ ഒരു ദുഷ്ടശക്തിയിൽ വിശ്വസിക്കുന്നു. ക്രിസ്ത്യാനികൾ അതിനെ പിശാചെന്നും സാത്താൻ എന്നും വിളിക്കുന്നു. ആ ശക്തിക്ക് സ്വതന്ത്ര മായി പ്രവർത്തിക്കാനും നല്ല ദൈവത്തിനെതിരെ പോരാടാനും ദൈവത്തിന്റെ അനുമതി കൂടാതെ നാശം വിതയ്ക്കാനും കഴിയുന്നതാണ്.

ഒരു ഏകദൈവ വിശ്വാസിക്ക് എങ്ങനെയാണ് അത്തരമൊരു ദൈത വിശ്വാസം കൈക്കൊള്ളാനാകുന്നത്? (ഈ വിശ്വാസം പഴയനിയമത്തിൽ ഒരിടത്തും കാണപ്പെടുന്നില്ല.) യുക്തിപരമായി, അത് അസാദ്ധ്യമാണ്. ഒന്നുകിൽ നിങ്ങൾ സർവശക്തനായ ഒരൊറ്റ ദൈവത്തിൽ വിശ്വസിക്കുക, അതല്ലെങ്കിൽ രണ്ടു വിരുദ്ധ ശക്തികളിൽ (അവ രണ്ടും സർവശക്തമല്ല) വിശ്വസിക്കുക. എങ്കിലും, മനുഷ്യർക്ക് വൈരുദ്ധ്യങ്ങളിൽ വിശ്വസിക്കുന്ന തിനുള്ള അത്ഭുതകരമായ ഒരു കഴിവുണ്ട്. അതുകൊണ്ട് ഭക്തരായ ദശ ലക്ഷക്കണക്കിനു ക്രിസ്ത്യാനികളും മുസ്ലീങ്ങളും യഹൂദന്മാരും ഒരേ സമയം സർവശക്തനായ ഒരു ദൈവത്തിലും സ്വതന്ത്രനായ ഒരു പിശാ ചിലും വിശ്വസിക്കുന്നുവെന്നതു ആരെയും അത്ഭുതപ്പെടുത്തേണ്ട കാര്യ മില്ല. പിശാചിനെതിരായ പോരാട്ടത്തിൽ നല്ല ദൈവത്തിന് നമ്മുടെ സഹായം ആവശ്യമുണ്ടെന്നു ചിന്തിക്കുന്നിടത്തോളം ക്രിസ്ത്യാനികളും മുസ്ലീങ്ങളും യഹൂദന്മാരുമായ അനേകർ എത്തിയിട്ടുണ്ട്. ജിഹാദുകളും കുരിശുയുദ്ധങ്ങളും ആ പ്രേരണയാൽ ഉയർന്നുവന്നവയാണ്.

മറ്റൊരു ദൈതവാദം, പ്രത്യേകിച്ചും നോസ്റ്റിസിസത്തിലും മണിക്കീ നിസത്തിലും, ഉള്ളത് ശരീരവും ആത്മാവും തമ്മിലുള്ള, ദ്രവ്യവും ആത്മ ശക്തിയും തമ്മിലുള്ള, വ്യക്തമായ വ്യതിരിക്തതയാണ്. ജ്ഞയവാദി കളും മണിക്കീനരും വാദിച്ചത് നല്ല ദൈവം ആത്മശക്തിയെയും ആത്മാ വിനെയും സൃഷ്ടിച്ചു, ദ്രവ്യവും ശരീരങ്ങളും ദുഷ്ടദൈവത്തിന്റെ സൃഷ്ടി യാണ് എന്നാണ്. ആ കാഴ്ചപ്പാടിൻ പ്രകാരം, മനുഷ്യൻ നല്ല ആത്മാവും

ദുഷ്ടശരീരവും തമ്മിലുള്ള ഒരു പോരാട്ടവേദിയായി വർത്തിക്കുന്നു. ഒരു ഏകദൈവ വിശ്വാസ കാഴ്ചപ്പാടിൽ നിന്ന് നോക്കുമ്പോൾ അതൊരു അസംബന്ധമാണ്. ശരീരവും ആത്മാവും തമ്മിൽ, അതല്ലെങ്കിൽ ദ്രവ്യ വും ആത്മശക്തിയും തമ്മിൽ എന്തിനാണ് ഇത്ര കണിശമായി വേർതിരി വുണ്ടാക്കുന്നത്? ശരീരവും ദ്രവ്യവും തിന്മയാണെന്നു വാദിക്കുന്നത് എന്തിനാണ്? എന്തായാലും, എല്ലാം സൃഷ്ടിച്ചത് നല്ല ദൈവം തന്നെ യാണ്. എന്നാൽ ഏകദൈവ വിശ്വാസികൾക്ക് ദ്വൈവത വൈരുദ്ധ്യങ്ങളാൽ ആകർഷിക്കപ്പെടാതിരിക്കാൻ കഴിഞ്ഞില്ല. തിന്മ എന്ന പ്രശ്നത്തെ നേരി ടാൻ അതവരെ സഹായിച്ചു എന്നതുതന്നെയാണ് അതിനു കാരണം. അങ്ങനെ ആത്യന്തികമായി അത്തരം വിരുദ്ധതകൾ ക്രിസ്തീയ, മുസ്ലീം ചിന്തകളുടെ മൂലക്കല്ലുകളായി മാറി. സ്വർഗത്തിലും (നല്ല ദൈവത്തിന്റെ വാസസ്ഥാനം) നരകത്തിലും (ദുഷ്ട ദൈവത്തിന്റെ വാസസ്ഥാനം) ഉള്ള വിശ്വാസത്തിന്റെ തുടക്കവും ദ്വൈതവാദത്തിൽ ആണ്. പഴയനിയമത്തിൽ ആ വിശ്വാസത്തിന്റെ അംശമൊന്നും ഇല്ല. ശരീരത്തിന്റെ മരണശേഷം ആളുകളുടെ ആത്മാവ് തുടർന്നും ജീവിക്കുന്നു എന്നു പഴയനിയമം ഒരിക്കലും അവകാശപ്പെടുന്നുമില്ല.

വാസ്തവത്തിൽ, ഏകദൈവ വിശ്വാസം, ചരിത്രത്തിൽ പങ്കാളിയായ രീതിയിൽ, ഏകദൈവ വിശ്വാസത്തിന്റെയും ദ്വൈവതവിശ്വാസത്തിന്റെയും അനേകദൈവ വിശ്വാസത്തിന്റെയും പ്രകൃതിശക്തി ആരാധനയുടെയും പൈതൃകങ്ങളുടെ മിശ്രണമായ ഒരു കാലിഡോസ്കോപ്പാണ്. അവയെല്ലാം ഒരൊറ്റ ദൈവിക കുടക്കീഴിൽ മാറിമറിഞ്ഞ് അണിനിരക്കുന്നു. ശരാശരി ക്രിസ്ത്യാനി ഏകദൈവത്തിൽ വിശ്വസിക്കുന്നു, അതേസമയം ദൈത പിശാചിലും ബഹുദൈവ വിശുദ്ധന്മാരിലും പ്രകൃതിശക്തി പതങ്ങളിലും വിശ്വസിക്കുന്നു. വ്യത്യസ്ത സാതസുകളിൽ നിന്നു കൈക്കൊള്ളപ്പെട്ടിട്ടുള്ള ആചാരങ്ങളുടെയും നടപടികളുടെയും മിശ്രണത്തിലും വൈ രുദ്ധ്യമുള്ളതും വ്യത്യസ്തവുമായ ആശയങ്ങളിലും ഒരേസമയം വിശ്വസിക്കുന്നതിന് പണ്ഡിതന്മാർ ഒരു പേരു നല്കിയിട്ടുണ്ട്. സിങ്കറ്റിസം (മിശ്രണ വിശ്വാസം) എന്നാണതിന്റെ പേര്. വാസ്തവത്തിൽ, സിങ്കറ്റിസം ആയിരിക്കാം ലോകത്തിലെ ഏറ്റവും വലിയ മതം.

## പ്രകൃതി നിയമം

നാം ഇതുവരെ ചർച്ച ചെയ്ത എല്ലാ മതങ്ങളും ഒരു പ്രധാന സ്വഭാവ ഗുണം ഉള്ളവയാണ്. അവയെല്ലാം ദൈവങ്ങളിലും മറ്റു പ്രകൃത്യതീത ശക്തികളിലും വിശ്വസിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നു. പാശ്ചാ ത്യർക്ക് അത് വ്യക്തമാണ്. അവർ പ്രധാനമായും ഏകദൈവ വിശ്വാസ വും ബഹുദൈവ വിശ്വാസവും പരിചയമുള്ളവരാണ്. എന്നാൽ, വാസ്ത വത്തിൽ, ലോകത്തിന്റെ ചരിത്രം ദൈവങ്ങളുടെ ചരിത്രമായി മാത്രം കാണാൻ കഴിയുന്നതല്ല. ബിസി ഒന്നാം സഹസാബ്ദത്തിൽ ആഫ്രോ ഏഷ്യയിലൂടെ തീർത്തും പുതിയ ഒരു തരം മതങ്ങൾ പ്രചരിച്ചുതുടങ്ങി. ഇന്ത്യയിലെ ജൈനമതം, ബുദ്ധമതം, ചൈനയിലെ ദാവോമതം, കൺഫ്യൂ ഷ്യൻ മതം, മെഡിറ്ററേനിയൻ തടത്തിലെ സ്റ്റോയിക് മതം, സിനിക് മതം, എപിഡ്യൂറിയൻ

മതം എന്നിവ പോലുള്ള പുതുമക്കാരിൽ ദൈവത്തോടുള്ള അവഗണന പ്രകടമാണ്.

ദൈവത്തിന്റെ ഇച്ഛയോ തോന്നലുകളോ അല്ല, പകരം പ്രകൃതിനിയമത്താൽ ഉദ്ഭൂതമായ അമാനുഷിക ക്രമമാണ് ലോകത്തെ നടത്തുന്നത് എന്നു ഈ വിശ്വാസങ്ങൾ അഭിപ്രായപ്പെടുന്നു. ഈ പ്രകൃതിനിയമ മതങ്ങളിൽ ചിലത് ദൈവത്തിന്റെ നിലനില്പിനെ തുടർന്നും അംഗീകരിച്ചു. എന്നാൽ അവരുടെ ദൈവം മനുഷ്യരെയും മൃഗങ്ങളെയും സസ്യങ്ങ ളെയും പോലെ പ്രകൃതിയുടെ നിയമങ്ങൾക്കു വിധേയമായിരുന്നു. ദൈവങ്ങൾക്ക് പരിസ്ഥിതിയിൽ അവരുടെതായ സ്ഥാനമുണ്ടായിരുന്നു, ആന കൾക്കും പന്നികൾക്കും ഉണ്ടായിരുന്നതുപോലെ തന്നെ. ആനയ്ക്ക കഴിയുന്നതിനെക്കാൾ കൂടുതലായി എന്തെങ്കിലും മാറ്റങ്ങൾ പ്രകൃതി നിയമങ്ങളിൽ വരുത്താൻ ദൈവങ്ങൾക്ക് കഴിയുമായിരുന്നില്ല. അതി നൊരു പ്രധാന ഉദാഹരണമാണ് ബുദ്ധമതം. പുരാതന കാലത്തെ ഏറ്റവും പ്രധാന പ്രകൃതിനിയമ മതം ബുദ്ധമതമാണ്. ഇന്നും അതൊരു പ്രധാന വിശ്വാസമായി നിലകൊള്ളുന്നു.

ബുദ്ധമതത്തിലെ കേന്ദ്ര കഥാപാത്രം ഒരു ദേവനല്ല പിന്നെയോ സിദ്ധാർത്ഥ ഗൗതമൻ എന്ന ഒരു മനുഷ്യജീവിയാണ്. ബുദ്ധമത പാരമ്പര്യ പ്രകാരം, ഗൗതമൻ ഒരു ചെറിയ ഹിമാലയ രാജ്യത്തിന്റെ അവകാശി ആയിരുന്നു, ഏതാണ്ട് 500 ബിസിയോടടുത്ത്. തനിക്കു ചുറ്റും കണ്ട് ദുരി തങ്ങൾ രാജകുമാരനെ വല്ലാതെ സ്വാധീനിച്ചു. പുരുഷന്മാരും സ്ത്രീ കളും കുട്ടികളും പ്രായമുള്ളവരും ദുരിതമനുഭവിക്കുന്നതു അദ്ദേഹം കണ്ടു. അവർ അനുഭവിച്ച ദുരിതം യുദ്ധം, പകർച്ചവ്യാധി എന്നിങ്ങനെ വല്ലപ്പോളുമുള്ള ദുരന്തങ്ങൾ കാരണം മാത്രമല്ല, പിന്നെയോ മനുഷ്യാവ സ്ഥയുടെ അവിഭാജ്യ ഭാഗങ്ങളായ ആകുലതയും നൈരാശ്യവും അസം തൃപ്തിയും പോലെയുള്ള കാരണങ്ങൾ കൊണ്ടുകൂടിയാണ്. ആളുകൾ സമ്പത്തും അധികാരവും പിന്തുടരുന്നു, അറിവും സ്വത്തുകളും നേടുന്നു, പുത്രന്മാരെയും പുത്രിമാരെയും ജനിപ്പിക്കുന്നു, വീടുകളും കൊട്ടാരങ്ങളും പണിതുയർത്തുന്നു. എന്തൊക്കെ നേടിയാലും അവർ തൃപ്തരാ കുന്നില്ല. ദാരിദ്ര്യത്തിൽ കഴിയുന്നവർ സമ്പത്തു സ്വപ്നം കാണുന്നു. ഒരുലക്ഷം ഉള്ളവർക്ക് രണ്ടു ലക്ഷം വേണം. സമ്പന്നരും പ്രശസ്തരും പോലും ദുർലഭമായി മാത്രമാണ് സംതൃപ്തർ. അവരും അന്തമില്ലാത്ത ഉത്തരവാദിത്തങ്ങളാലും ആകുലതകളാലും വേട്ടയാടപ്പെടുന്നു, രോഗ വും പ്രായാധിക്യവും മരണവും കയ്പ്പുനിറഞ്ഞ ഒരന്ത്യം അവർക്കു പ്രദാനം ചെയ്യുന്നതുവരെ. അവർ വാരിക്കൂട്ടിയതൊക്കെയും പുകപോലെ അപ്രത്യക്ഷമാകുന്നു. ജീവിതം അർത്ഥരഹിതമായ ഒരു മത്സരയോട്ട മാണ്. എങ്ങനെയാണ് അതിൽനിന്നു രക്ഷപെടുന്നത്?




*മാപ്പ് 6. ബുദ്ധമതത്തിന്റെ വ്യാപനം*

ഇരുപത്തിയൊൻപതാം വയസിൽ അർദ്ധരാത്രിയിൽ ഗൗതമൻ തന്റെ കുടുംബത്തെയും സ്വത്തുകളെയും ഉപേക്ഷിച്ചു കൊട്ടാരത്തിൽ നിന്നി റങ്ങി നടന്നു. ഉത്തരേന്ത്യയിൽ ഉടനീളം ഭവനരഹിതനായി, ഭിക്ഷാടക നായി അലഞ്ഞുതിരിഞ്ഞു. ദുരിതത്തിൽ നിന്നു പുറത്തേക്കുള്ള ഒരു വഴി തേടുകയായിരുന്നു. അദ്ദേഹം ആശ്രമങ്ങൾ സന്ദർശിക്കുകയും ഗുരുക്ക ന്മാരുടെ പാദത്തിങ്കൽ ഇരിക്കുകയും ചെയ്തു. എന്നാൽ യാതൊന്നും പൂർണമായി അദ്ദേഹത്തെ സ്വതന്ത്രനാക്കിയില്ല. എല്ലായ്പ്പോളും അസം തൃപ്തി ഏതെങ്കിലും തരത്തിൽ നിലനിന്നു. അദ്ദേഹം നിരാശനായില്ല. പൂർണമായ മുക്തിക്കുള്ള ഒരു രീതി കണ്ടെത്തുന്നതു വരെ തന്റെ സ്വന്തം നിലയിൽ ദുരിതത്തെ മനസ്സിലാക്കണമെന്നു അദ്ദേഹം തീരുമാനമെടുത്തു. മനുഷ്യന്റെ ദുഃഖങ്ങളുടെ സാരവും കാരണങ്ങളും പരിഹാരങ്ങളും ധ്യാനിച്ചുകൊണ്ടു അദ്ദേഹം ആറു വർഷം ചെലവഴിച്ചു. ഒടുവിൽ അദ്ദേഹത്തിനു ബോധ്യമുണ്ടായി: നിർഭാഗ്യം, സാമൂഹ്യ അനീതി, ദൈവേച്ഛ എന്നിവകൊണ്ടു സംഭവിക്കുന്നതല്ല ദുരിതം. മറിച്ച്, ഒരാളുടെ മനസ്സിന്റെ പെരുമാറ്റ രീതികളാണ് ദുരിതം വരുത്തിവയ്ക്കുന്നത്.

മനസ്സിന്റെ അനുഭവങ്ങൾ എന്തുതന്നെ ആയിരുന്നാലും, മനസ്സ് എല്ലാ പോളും ആർത്തിയോടെ പ്രതികരിക്കുന്നു, ആർത്തി എല്ലാപോളും അസംതൃപ്തി പകരുന്നു. അരസികമായ എന്തെങ്കിലും മനസ്സിന് അനു ഭവപ്പെടുമ്പോൾ, മനസ്സ് ആ അസ്വസ്ഥത ഇല്ലാതാക്കാൻ ആർത്തമാകുന്നു. സുഖകരമായ എന്തെങ്കിലും മനസ്സിന് അനുഭവപ്പെടുമ്പോൾ, ആ സുഖം നിലനില്ക്കണമെന്നും തീക്ഷ്ണമാകണമെന്നും മനസ്സ് ആർത്തിപിടിക്കുന്നു. അങ്ങനെ, മനസ്സ് എല്ലായ്പ്പോളും അസംതൃപ്തവും അസ്വസ്ഥ വുമാണ്.

വേദന പോലെ അസ്വസ്ഥമായ എന്തെങ്കിലും നമുക്ക് അനുഭവപ്പെടുമ്പോൾ അത് വളരെ വ്യക്തമാണ്. വേദന തുടരുന്നിടത്തോളം നാം അസംതൃപ്തരായി കഴിയുന്നു, അതു ഒഴിവാക്കുന്നതിന് നമുക്കു കഴിയുന്നതെല്ലാം ചെയ്യുന്നു. എങ്കിലും നമുക്കു സുഖമുള്ള കാര്യങ്ങൾ അനു ഭവപ്പെടുമ്പോൾപ്പോലും നാം ഒരിക്കലും സംതൃപ്തരല്ല. സുഖം ഇല്ലാ താകുമെന്നു നാം ഭയപ്പെടുകയോ അതു തീക്ഷ്ണമാകണമെന്നു നാം ആഗ്രഹിക്കുകയോ ചെയ്യുന്നു. വർഷങ്ങളോളം ആളുകൾ സ്നേഹത്തി നായി സ്വപ്നം കാണുന്നു എന്നാൽ അതു കണ്ടെത്തിക്കഴിഞ്ഞാൽ സംതൃപ്തരാകുന്നില്ല. തങ്ങളുടെ പങ്കാളി വിട്ടുപോകുമെന്നു ചിലർ ആകു ലപ്പെടുന്നു, ചിലർക്കു തങ്ങളുടെ പങ്കാളി മതിയാകുന്നില്ല എന്ന തോന്ന ലുണ്ടാകുന്നു, മെച്ചപ്പെട്ട വേറൊരാളെ കണ്ടെത്തിയെങ്കിൽ എന്നാഗ്രഹിക്കുന്നു. അതു രണ്ടും കൂടി ചെയ്യുന്ന ആളുകളെ നമുക്കെല്ലാവർക്കും അറിയാം.

മഹാന്മാരായ ദൈവങ്ങൾക്ക് മഴ നല്കാൻ കഴിയും, സാമൂഹ്യ സ്ഥാ പനങ്ങൾക്ക് നീതിയും ആരോഗ്യപരിപാലനവും ഒരുക്കാൻ കഴിയും, ഭാഗ്യാവസ്ഥകൾ നമ്മ ലക്ഷാധിപതികളാക്കിയേക്കാം. എന്നാൽ അവ യ്ക്കൊന്നും നമ്മുടെ അടിസ്ഥാന മാനസിക രീതികളെ മാറ്റാൻ കഴിയുന്ന തല്ല. അതിനാൽ ഏറ്റവും മഹത്വമുള്ള രാജാക്കന്മാർ പോലും വേദനയിലും കോപത്തിലും കഴിയുന്നു, ദുഃഖത്തിൽ നിന്നും വേദനയിൽ നിന്നും നിര ന്തരം ഓടിരക്ഷപെടാൻ ശ്രമിക്കുന്നു, കൂടുതൽ സുഖാനുഭവങ്ങൾക്കു പിന്നാലെ എന്നെന്നും പാഞ്ഞുകൊണ്ടിരിക്കുന്നു.

ഈ വിഷമവൃത്തത്തിൽ നിന്നു പുറത്തുകടക്കാൻ ഒരു വഴിയുണ്ടെന്നു ഗൗതമൻ കണ്ടെത്തി. സുഖകരമോ ദുഃഖകരമോ ആയ എന്തെങ്കിലും മന സ്സിന് അനുഭവപ്പെടുമ്പോൾ, കാര്യങ്ങളെ അവയുടെ ശരിയായ നിലയിൽ അതു മനസ്സിലാക്കുമെന്നുണ്ടെങ്കിൽ പിന്നെ ദുരിതം അനുഭവപ്പെടുന്നില്ല. നിങ്ങൾക്ക് ആർത്തിയോടല്ലാത്ത ദുഃഖം അനുഭവപ്പെടുന്നുണ്ടെങ്കിൽ, ആ ദുഃഖം മാറിപ്പോകുന്നു. നിങ്ങൾ തുടർന്നും ആ ദുഃഖം അനുഭവിക്കുന്നു, എന്നാൽ അതു കാരണം ദുരിതം അനുഭവിക്കുന്നില്ല. ആർത്തിയില്ലാതെ നിങ്ങൾ സന്തോഷം അനുഭവിക്കുന്നുവെങ്കിൽ, ആ സന്തോഷം നില നില്ക്കുകയും തീക്ഷ്ണമാകുകയും ചെയ്യുന്നു. നിങ്ങളുടെ മനസ്സിന്റെ സമാധാനം നഷ്ടപ്പെടുത്താതെ തന്നെ നിങ്ങൾ തുടർന്നും സന്തോഷവും ആനന്ദവും അനുഭവിക്കുന്നു.

എന്നാൽ ആർത്തിയില്ലാതെ, കാര്യങ്ങളെ അവ ആയിരിക്കുന്ന അവ സ്ഥയിൽ കൈക്കൊള്ളാൻ നിങ്ങൾക്ക് എങ്ങനെ കഴിയും? ദുഃഖത്തെ ദുഃഖമായും സന്തോഷത്തെ സന്തോഷമായും വേദനയെ വേദനയായും അംഗീകരിക്കാൻ എങ്ങനെ കഴിയും? ഗൗതമൻ ചില ധ്യാനരീതികൾ വികസിപ്പിച്ചെടുത്തു. അതുപയോഗപ്പെടുത്തി വാസ്തവത്തെ, അത് ആയി രിക്കുന്ന രീതിയിൽ, ആർത്തിയില്ലാതെ അനുഭവിക്കാൻ മനസ്സിനെ പരി ശീലിപ്പിക്കാം. "ഞാൻ ഇനിയും എന്താണ് അനുഭവിക്കാൻ പോകുന്നത്?' എന്നതിൽ നിന്നു വ്യത്യസ്തമായി "ഇപ്പോൾ ഞാൻ എന്താണ് അനുഭവിക്കുന്നത്?' എന്ന ചോദ്യത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനു ആ പ്രയോഗങ്ങൾ മനസ്സിനെ പരിശീലിപ്പിക്കുന്നു. ആ മാനസികാവസ്ഥ പ്രാപിക്കുന്നതു പ്രയാസമുള്ള കാര്യമാണ്, എന്നാൽ അസാദ്ധ്യമല്ല.

യഥാർത്ഥ അനുഭവത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതും ആർത്തിയി ലേക്കും ദിവാസ്വപ്നങ്ങളിലേക്കും വീഴുന്നതു തടയുന്നതും ആളുകൾക്ക് എളുപ്പമാക്കുന്നതിനു ഉദ്ദേശിച്ചുള്ള ഒരുകൂട്ടം ധാർമിക ചട്ടങ്ങളിൽ ആ ധ്യാനരീതികളെ ഗൗതമൻ ഉറപ്പിച്ചു. കൊല, വ്യഭിചാരം, മോഷണം എന്നിവ (അധികാരത്തിനും ഇന്ദ്രിയസുഖങ്ങൾക്കും ധനത്തിനും വേണ്ടി യുള്ള ആർത്തി വളർത്തുന്നതിനാൽ അവ ഒഴിവാക്കണമെന്നു അദ്ദേഹം തന്റെ ശിഷ്യന്മാരോടു നിർദേശിച്ചു. തീനാളം പൂർണമായി അണഞ്ഞു കഴിയുമ്പോൾ, ആർത്തിക്കു പകരം പരിപൂർണമായ സംതൃപ്തിയും ശാന്തതയും നിറഞ്ഞ നിർവാണം എന്ന അവസ്ഥയിൽ എത്തിച്ചേരുന്നു. (നിർവാണം എന്നതിന്റെ അക്ഷരാർത്ഥം "തീ അണയ്ക്കുക' എന്നാണ്. നിർവാണത്തിൽ എത്തിച്ചേർന്നവർ എല്ലാ ദുരിതങ്ങളിൽ നിന്നും പൂർണ മായി മുക്തി പ്രാപിച്ചിരിക്കും. അവർ യാഥാർത്ഥ്യത്തെ ഏറ്റവും വ്യക്ത തയോടെ, ദിവാസ്വപ്നങ്ങളുടെയും വിഭവങ്ങളുടെയും അകമ്പടി ഇല്ലാ തെതന്നെ, അനുഭവമാക്കും. അസന്തുഷ്ടിയും വേദനയും തുടർന്നും അവർ നേരിടാനാണ് സാദ്ധ്യത, അപ്പോളും അവർക്ക് അത്തരം അനുഭവങ്ങൾ ദുരിതമുണ്ടാക്കുന്നില്ല. ആർത്തിയില്ലാത്ത ഒരു മനുഷ്യന് ദുരിത മനുഭവിക്കാൻ കഴിയുന്നതല്ല.

ബുദ്ധമത പാരമ്പര്യമനുസരിച്ച്, ഗൗതമൻ നിർവാണം പ്രാപിക്കു കയും ദുരിതത്തിൽ നിന്നു പൂർണ മായ മോചനം പ്രാപിക്കുകയും ചെയ്തു. അതിനുശേഷം അദ്ദേഹം ബുദ്ധൻ (ബുദ്ധത്വം അഥവാ ബോധോ ദയം പ്രാപിച്ചവൻ) എന്നു അറിയപ്പെട്ടു, എല്ലാവരും ദുരിതത്തിൽ നിന്നു മോചനം നേടത്തക്കവണ്ണം ബുദ്ധൻ തന്റെ കണ്ടെത്തലുകൾ മറ്റുള്ളവ രോടു വിശദീകരിച്ചുകൊണ്ടു തന്റെ ജീവിതത്തിന്റെ ശിഷ്ടകാലം ചെല വഴിച്ചു. ബുദ്ധൻ തന്റെ ഉപദേശങ്ങൾ ഒരൊറ്റ നിയമത്തിൽ ഉൾക്കൊള്ളിച്ചു: ആർത്തി അഥവാ ആഗ്രഹങ്ങൾ ആണ് എല്ലാ ദുഃഖങ്ങൾക്കും കാരണം; ദുരിതത്തിൽ നിന്നു പൂർണ മോചനം നേടുന്നതിനുള്ള ഏകമാർഗ്ഗം ആർത്തിയിൽ നിന്നു പൂർണ മോചനം നേടുക എന്നതാണ്; ആർത്തിയിൽ നിന്നു മോചനം നേടുന്നതിനുള്ള ഏക മാർഗ്ഗം യാഥാർത്ഥ്യത്തെ അതിന്റെ അവസ്ഥയിൽ അനുഭവിക്കുന്നതിനു മനസ്സിനെ പരിശീലിപ്പിക്കുക എന്നതാണ്.

ധർമം അഥവാ ധമ്മ എന്നറിയപ്പെട്ട ഈ നിയമം പ്രകൃതിയിലെ ഒരു സാർവത്രിക നിയമമായി ബുദ്ധമതക്കാർ കാണുന്നു. 'ആർത്തിയിൽ നിന്നു ദുരിതം ഉയരുന്നു' എന്നത് എല്ലായ്പ്പോളും എല്ലായിടത്തും ശരി യായ വസ്തുതയാണ്, ആധുനിക ഭൗതികശാസ്ത്രത്തിൽ "ഇ സമം എം സിസ്ക്വയർ' ആയിരിക്കുന്നതുപോലെ. ഈ നിയമത്തിൽ വിശ്വസിക്കു കയും അതിനെ തങ്ങളുടെ എല്ലാ പ്രവൃത്തികളുടെയും ഉത്തോലകമാക്കുകയും ചെയ്യുന്നവരാണ് ബുദ്ധമതക്കാർ. അതേസമയം, ദൈവത്തി ലുള്ള വിശ്വാസം അവർക്ക് പ്രാധാന്യമുള്ള കാര്യമല്ല. ഏകദൈവ വിശ്വാസമുള്ള മതങ്ങളുടെ ആദ്യ തത്വം "ദൈവം ഉണ്ട്. അദ്ദേഹത്തിന് എന്നിൽ നിന്ന് എന്താണ് വേണ്ടത്?' എന്നതാണ്. ബുദ്ധമതത്തിന്റെ ആദ്യ തത്വം "ദുരിതം ഉണ്ട്. എനിക്കെങ്ങനെ അതിൽ നിന്നു രക്ഷപെടാൻ കഴിയും?' എന്നതാണ്.

ദൈവങ്ങളുടെ അസ്തിത്വത്തെ ബുദ്ധമതം നിഷേധിക്കുന്നില്ല. മഴ യും വിജയങ്ങളും നല്കാൻ കഴിവുള്ള ശക്തികൾ എന്നാണ് അത് ദൈവങ്ങളെ

വിശേഷിപ്പിക്കുന്നത്. എന്നാൽ ദുരിതത്തിനു കാരണം അത്യാശ യാണ് എന്ന നിയമത്തെ അവയ്ക്കു സ്വാധീനിക്കാൻ കഴിയുന്നതല്ല. ഒരു വ്യക്തിയുടെ മനസ്സിൽ ആശ ഇല്ലെങ്കിൽ, ഒരു ദേവനും അവനെ ദുരിതത്തിലാക്കാൻ കഴിയുന്നതല്ല. മറിച്ച്, ഒരു വ്യക്തിയുടെ മനസ്സിൽ ആശ ഉയരുമ്പോൾ, പ്രപഞ്ചത്തിലെ എല്ലാ ദൈവങ്ങളും ചേർന്നാലും അവനെ ദുരിതത്തിൽ നിന്നു രക്ഷിക്കാൻ കഴിയുന്നതല്ല.

എങ്കിലും ഏകദൈവ വിശ്വാസ മതങ്ങളെ പോലെ, ബുദ്ധമതം പോലെയുള്ള ആധുനികപൂർവ പ്രകൃതിനിയമ മതങ്ങൾ ഒരിക്കലും ദൈവങ്ങളെ ആരാധിക്കുന്നതിൽ നിന്നു ഒഴിഞ്ഞു നിന്നില്ല. ദുരിതങ്ങളിൽ നിന്നുള്ള മോചനം എന്ന ആത്യന്തിക ലക്ഷ്യത്തിനായി പ്രയത്നിക്കണം, അതല്ലാതെ വഴിയമ്പലങ്ങൾ പോലെയുള്ള സാമ്പത്തികാഭിവൃദ്ധിക്കും രാഷ്ട്രീയാധികാരങ്ങൾക്കും വേണ്ടി ലക്ഷ്യമിടരുത് എന്നു ബുദ്ധമതം ആളുകളോടു പറഞ്ഞു. എന്നിരുന്നാലും, ബുദ്ധമതക്കാരിൽ 99 ശതമാനം പേരും നിർവാണത്തിൽ എത്തിയില്ല. അത്തരമൊരു അവസ്ഥയിൽ ഭാവിയിൽ എന്നെങ്കിലും തങ്ങളുടെ ജീവിതകാലത്ത് എത്തിച്ചേരുമെന്നു അവർ പ്രതീക്ഷിച്ചിരുന്നുവെന്നാണെങ്കിൽ പോലും, മിക്കവരും തങ്ങളുടെ വർത്ത മാനകാല ജീവിതം പ്രാപഞ്ചിക നേട്ടങ്ങൾക്കു വേണ്ടി വിനിയോഗിച്ചു. അങ്ങനെ അവർ വ്യത്യസ്തങ്ങളായ ദൈവങ്ങളെ തുടർന്നും ആരാധിച്ചു. ഇന്ത്യയിലെ ഹൈന്ദവ ദൈവങ്ങളെയും ടിബറ്റിലെ ബോൺദൈവങ്ങളെയും ജപ്പാനിലെ ഷിന്റോ ദൈവങ്ങളെയും അവർ ആരാധിച്ചു.

തന്നെയുമല്ല, കാലം കടന്നുപോയതോടു കൂടി, അനേകം ബുദ്ധമത വിഭാഗങ്ങൾ ബുദ്ധന്മാരുടെയും ബോധിസത്വന്മാരുടെയും നിരകളെ വികസിപ്പിച്ചെടുത്തു. അവരെല്ലാം മനുഷ്യരും അമാനുഷരുമായ ജീവിക ളാണ്, ദുരിതത്തിൽ നിന്നു പൂർണമോചനം നേടാൻ കഴിവുള്ളവർ, എന്നാൽ അനേകം ജീവികളെ സഹായിക്കുന്നതിനു വേണ്ടി ഇപ്പോളും ദുരിതത്തിന്റെ വൃത്തത്തിനുള്ളിൽ കുടുങ്ങിക്കിടക്കുന്നവർ. ദൈവങ്ങളെ ആരാധിക്കുന്നതിനു പകരം, അനേകം ബുദ്ധമതക്കാർ ഈ ബുദ്ധജീവി കളെ ആരാധിച്ചു തുടങ്ങുകയും നിർവാണത്തിലെത്തുന്നതിനു വേണ്ടി മാത്രമല്ല ദൈനംദിന കാര്യങ്ങൾ കൈകാര്യം ചെയ്യുന്നതിനു വേണ്ടിയും അവരോടു അപേക്ഷിക്കുകയും ചെയ്തു. അങ്ങനെ പൂർവേഷ്യയിൽ ഉട നീളം അനേകം ബുദ്ധന്മാരും ബോദ്ധിസത്ത്വന്മാരും മഴ പെയ്യിച്ചും പകർച്ചവ്യാധികൾ തടഞ്ഞും രക്തരൂക്ഷിതമായ യുദ്ധങ്ങൾ വിജയിപ്പിച്ചും തങ്ങളുടെ സമയം ചെലവഴിക്കുന്നതു നാം കാണുന്നു. അതിനു പകരമായി അവർ പ്രാർത്ഥനകളും നിറമുള്ള പൂക്കളും സുഗന്ധത്തിരികളും അരിയും മധുരവും ചേർത്ത പ്രസാദങ്ങളും സ്വീകരിച്ചു.

## മനുഷ്യ ആരാധന

പലപ്പോളും കഴിഞ്ഞ മുന്നൂറു വർഷങ്ങൾ ചിത്രീകരിക്കപ്പെടുന്നത് വളർന്നുവരുന്ന മതനിരപേക്ഷതയുടെ കാലഘട്ടമായാണ്. ആ കാല ഘട്ടത്തിൽ മതങ്ങൾക്കു തങ്ങളുടെ പ്രാധാന്യം കൂടുതൽ കൂടുതൽ നഷ്ടപ്പെട്ടു. ദൈവവിശ്വാസ മതങ്ങളെ കുറിച്ചാണ് നാം പറയുന്നതെങ്കിൽ, അതു ശരിയാണ്. എന്നാൽ പ്രകൃതിനിയമ മതങ്ങളുടെ കാര്യമാണ് നാം പരി

ഗണിക്കുന്നതെങ്കിൽ, ആധുനികത തീക്ഷ്ണമായ മതബോധത്തിന്റെയും സമാനതകളില്ലാത്ത മിഷനറി ദൗത്യങ്ങളുടെയും ചരിത്രത്തിലെ ഏറ്റവും രക്തരൂക്ഷിതമായ മതയുദ്ധങ്ങളുടെയും കാലഘട്ടമാണെന്നു വരുന്നു. ആധുനിക കാലഘട്ടത്തിൽ ലിബറലിസം, കമ്യൂണിസം, ക്യാപിറ്റലിസം (മുതലാളിത്തം), നാഷനലിസം (ദേശീയത), നാസിസം എന്നിങ്ങനെയുള്ള അനേകം പുതിയ പ്രകൃതിനിയമ മതങ്ങൾ വളർന്നുവന്നു. മതങ്ങൾ എന്നു വിളിക്കപ്പെടുന്നത് ആ വിശ്വാസപ്രമാണങ്ങൾക്ക് ഇഷ്ടപ്പെട്ടുവെന്നുവരില്ല. ആശയവാദങ്ങൾ എന്നാണവ സ്വയം വിളിക്കുക. എന്നാൽ അതു വാക്കു കൾ കൊണ്ടുള്ള ഒരു കളി മാത്രമാണ്. ഒരു മതം എന്നത് ഒരു അമാനു ഷിക ക്രമത്തിലുള്ള വിശ്വാസത്തിൽ അടിസ്ഥാനപ്പെടുത്തിയ മനുഷ്യരുടെ പെരുമാറ്റ രീതികളുടെയും മൂല്യങ്ങളുടെയും ഒരു സംവിധാനമാണെങ്കിൽ, സോവിയറ്റ് കമ്യൂണിസം എന്നത് ഇസ്ലാമിനെക്കാൾ ഒട്ടും കുറഞ്ഞതല്ലാത്ത ഒരു മതമാണ്.

ഇസ്ലാം കമ്യൂണിസത്തിൽ നിന്നു വ്യത്യസ്തമാണ്. കാരണം ലോകത്ത ഭരിക്കുന്ന അമാനുഷിക കമത്തെ ഇസ്ലാം കാണുന്നത് സർവശക്ത നും സകലത്തിന്റെയും സഷ്ടാവുമായ ദൈവത്തിന്റെ ഒരു കല്പന എന്ന നിലയിലാണ്. അതേസമയം സോവിയറ്റ് കമ്യൂണിസം ദൈവങ്ങളിൽ വിശ്വസിക്കുന്നില്ല. എന്നാൽ ബുദ്ധമതവും ദൈവങ്ങളെ ഗൗനിക്കുന്നില്ല, എങ്കിലും മതം എന്ന നിലയിൽ പരിഗണിക്കപ്പെടുന്നു. ബുദ്ധമതക്കാരെപ്പോലെ കമ്യൂണിസ്റ്റുകളും മനുഷ്യരുടെ പ്രവൃത്തികളെ നയിക്കേണ്ടതായ ഒരു അമാനുഷിക ക്രമത്തിൽ, മാറ്റങ്ങളില്ലാത്ത പ്രകൃതിനിയമത്തിന്റെ ഒരു അമാനുഷിക ക്രമത്തിൽ വിശ്വസിക്കുന്നു. പ്രകൃതിനിയമം സിദ്ധാർത്ഥ ഗൗതമനാണ് കണ്ടെത്തിയതെന്നു ബുദ്ധമതക്കാർ വിശ്വസിക്കുമ്പോൾ, കമ്യൂണിസ്റ്റുകൾ വിശ്വസിക്കുന്നത് പ്രകൃതിനിയമം കണ്ടെത്തിയത് കാൾ മാർക്സസും ഫഡറിക് ഏംഗൽസും വ്ളാഡിമിർ ഇല്യിച് ലെനിനും ആണെന്നാണ്. ആ സാമ്യം അവിടെ അവസാനിക്കുന്നില്ല. മറ്റു മതങ്ങളെ പോലെ, കമ്യൂണിസത്തിനും സ്വന്തമായ തിരക്കഥകളും പ്രവാചക പുസ്തകങ്ങളും ഉണ്ട് - തൊഴിലാളിവർഗത്തിന്റെ ആത്യന്തികമായ വിജ യത്തോടു കൂടി ചരിത്രം താമസിക്കാതെ അവസാനിക്കും എന്ന മുന്നറിവു തന്ന മാർക്സിന്റെ ദാസ് ക്യാപിറ്റൽ പോലെയുള്ളവ. മെയ് ദിനവും ഒക്ടോബർ വിപ്ലവത്തിന്റെ വാർഷികവും പോലെ കമ്യൂണിസത്തിനു സ്വന്തമായ വിശേഷ ദിവസങ്ങളും പെരുന്നാളുകളും ഉണ്ട്. മാർക്സിസ്റ്റ് സംവാദങ്ങളിൽ നൈപുണ്യം നേടിയ ദൈവശാസ്ത്രജ്ഞന്മാരുണ്ട്. സോവിയറ്റ് സൈന്യത്തിന്റെ ഓരോ യൂണിറ്റിലും കമ്മിസാർ എന്നു പേരായ ഒരു ചാപ്ലെൻ ഉണ്ടായിരുന്നു, അയാൾ പട്ടാളക്കാരുടെയും ഓഫി സർമാരുടെയും ഭക്തി നിരീക്ഷിച്ചുവന്നു. കമ്യൂണിസത്തിനു രക്തസാക്ഷി കളും വിശുദ്ധ യുദ്ധങ്ങളും ട്രോട്സ്കിയിസം പോലെയുള്ള മതദൂഷണങ്ങളും ഉണ്ട്. സോവിയറ്റ് കമ്യൂണിസം തീക്ഷ്ണവും ദൗത്യസ്വഭാവമുള്ള തുമായ ഒരു മതം ആയിരുന്നു. കമ്യൂണിസ്റ്റു ഭക്തിയുള്ള ഒരുവന് ഒരു ക്രിസ്ത്യാനിയോ ഒരു ബൗദ്ധനോ ആയിരിക്കാൻ കഴിയുമായിരുന്നില്ല, അയാൾ അഥവാ അവൾ തന്റെ ജീവിതം വിലയായി നല്കിയും മാർ ക്സിന്റെയും ലെനിന്റെയും സുവിശേഷം പ്രചരിപ്പിക്കാൻ ബാദ്ധ്യതയുള്ളയാളാണ്.




*ഒരു അമാനുഷിക ക്രമത്തിലുള്ള വിശ്വാസത്തെ ആധാരമാക്കിയുള്ള മനുഷ്യരുടെ പെരുമാറ്റ രീതികളുടെയും മൂല്യങ്ങളുടെയും ഒരു സംവിധാനമാണ് മതം. ആപേക്ഷികതാ സിദ്ധാന്തം ഒരു മതം അല്ല, കാരണം (കുറഞ്ഞപക്ഷം ഇതുവരെയെങ്കിലും) അതിനെ ആധാരമാക്കിയുള്ള മനുഷ്യരുടെ പെരുമാറ്റ രീതികളും മൂല്യങ്ങളും ഒന്നും തന്നെ ഇല്ല. സോക്കർ ഒരു മതം അല്ല, അതിന്റെ ചട്ടങ്ങൾ അമാനുഷിക ക്രമത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നുവെന്നു ഇതുവരെയായും ആരും അവകാശപ്പെട്ടിട്ടില്ലാത്തതുകൊണ്ട്. ഇസ്ലാം, ബുദ്ധമതം, കമ്യൂണിസം എന്നിവയെല്ലാം മതം ആണ്. കാരണം ഒരു അമാനുഷിക കമത്തിലുള്ള വിശ്വാസത്തിൽ ആധാരിതമായ മനുഷ്യരുടെ പെരുമാറ്റ രീതികളുടെയും മൂല്യങ്ങളുടെയും സംവിധാനങ്ങളാണ് അവയെല്ലാം. (അമാനുഷികവും പ്രകൃത്യാതീതവും തമ്മിലുള്ള വ്യത്യാസം ശ്രദ്ധിക്കുക. ബുദ്ധമതക്കാരുടെ പ്രകൃതിനിയമവും മാർക്സിസ്റ്റുകാരുടെ ചരിത നിയമങ്ങളും അമാനുഷികമാണ്, അവ മനുഷ്യർ തയാറാക്കിയ നിയമങ്ങൾ അല്ലാത്തതിനാൽ. എന്നാൽ അവ പ്രകൃത്യാതീതം അല്ല.)*

ഇത്തരം യുക്തിവിചാരങ്ങൾ ചില വായനക്കാരെ വളരെ അസ്വസ്ഥരാക്കിയേക്കാം. അതു നിങ്ങൾക്കു കൂടുതൽ സ്വസ്ഥത പകരുന്നുണ്ടെങ്കിൽ, നിങ്ങൾ കമ്യൂണിസത്തെ ഒരു മതം എന്നല്ലാതെ ഒരു ആശയവാദം എന്നു

തന്നെ വിളിക്കുക. അതു തമ്മിൽ യാതൊരു വ്യത്യാസവുമില്ല. നമുക്കു വിശ്വാസങ്ങളെ ദൈവകേന്ദ്രീകൃത മതങ്ങൾ എന്നും പ്രകൃതിനിയമങ്ങളെ ആധാരമാക്കിയ ദൈവമില്ലാത്ത ആശയവാദങ്ങൾ എന്നും തരംതിരിക്കാൻ കഴിയും. എന്നാൽ അപ്പോൾ, നൈരന്തര്യത്തിനു വേണ്ടി, ബുദ്ധമതത്തിലെയും ദാവോമതത്തിലെയും സ്റ്റോയിക് മതത്തിലെയും ചില വിഭാഗങ്ങളെ ആശയവാദങ്ങൾ എന്ന വിഭാഗത്തിൽ ചേർക്കേണ്ടിവരും. മറിച്ച്, ആധുനികമായ അനേകം ആശയവാദങ്ങൾക്കുള്ളിൽ ദൈവത്തിലുള്ള വിശ്വാസം നിലനില്ക്കുന്നുണ്ടെന്നതും അവയിൽ ചിലതൊക്കെ, പ്രത്യേ കിച്ചും ലിബറലിസം, ആ വിശ്വാസം ഒഴിച്ചുനിർത്തിയാൽ നിരർത്ഥകമാണെന്നതും നാം ശ്രദ്ധിക്കണം.

ആധുനികമായ എല്ലാ വിശ്വാസപ്രമാണങ്ങളെയും ഇവിടെ വിവരിക്കുക അസാദ്ധ്യം തന്നെയാണ്, പ്രത്യേകിച്ചും അവ തമ്മിൽ വ്യക്തമായ അതിർ വരമ്പുകൾ നിലവിലില്ലാത്ത അവസ്ഥയിൽ. ഏകദൈവ വിശ്വാസത്തെ യും ജനകീയ ബുദ്ധമതത്തെയും അപേക്ഷിച്ച് അവ അല്പംപോലും മിശ്രണസ്വഭാവം കുറവുള്ളത് അല്ല. ബുദ്ധമതക്കാർക്ക് ഹൈന്ദവ ദൈവങ്ങളെ ആരാധിക്കാമായിരുന്നതു പോലെ, ഒരു ഏകദൈവ വിശ്വാസിക്ക് സാത്താന്റെ അസ്തിത്വത്തിൽ വിശ്വസിക്കാൻ കഴിയുമായിരുന്നതു പോലെയും, സാധാരണസ്വഭാവമുള്ള ഒരു അമേരിക്കക്കാരി ഇന്ന് ഒരേ സമയം ഒരു ദേശീയവാദിയും (ചരിത്രത്തിൽ പ്രത്യേകമായ ഒരു ഭാഗ ധേയം നിർവഹിക്കുന്ന അമേരിക്ക എന്ന രാഷ്ട്രത്തിന്റെ അസ്തിത്വത്തിൽ അവൾ വിശ്വസിക്കുന്നു) ഒരു സ്വതന്ത്രവിപണി മുതലാളിത്തവാദിയും (സമൃദ്ധമായ ഒരു സമൂഹം സൃഷ്ടിക്കുന്നതിനു ഏറ്റവും മികച്ച മാർഗ്ഗങ്ങൾ തുറന്ന മത്സരവും സ്വന്തം താല്പര്യങ്ങളുടെ നിർവഹണവും ആണെന്നു അവൾ വിശ്വസിക്കുന്നു) ഒരു ലിബറൽ ഹ്യൂമനിസ്റ്റും (പ്രത്യേകമായ, അന്യപ്പെടുത്താൻ കഴിയാത്ത ചില അവകാശങ്ങൾ സ്രഷ്ടാവ് മനുഷ്യന് നല്കിയിരിക്കുന്നു എന്നു അവൾ വിശ്വസിക്കുന്നു) ആണ്. ദേശീയതയെ കുറിച്ചു നാം പതിനെട്ടാം അദ്ധ്യായത്തിൽ ചർച്ച ചെയ്യുന്നുണ്ട്. ആധുനിക മതങ്ങളിൽ ഏറ്റവും വിജയശ്രീലാളിതമായ ക്യാപിറ്റലിസത്തിനായി ഒരു മുഴുവൻ അദ്ധ്യായം (അദ്ധ്യായം 16) വേർതിരിച്ചിരിക്കുന്നു. അതിൽ അതിന്റെ മുഖ്യ വിശ്വാസങ്ങളും ആചാരങ്ങളും വിവരിച്ചിരിക്കുന്നു. ഈ അദ്ധ്യായത്തിന്റെ അവശേഷിക്കുന്ന താളുകളിൽ ഞാൻ ഹ്യൂമനിസ്റ്റ് മതങ്ങളെ കുറിച്ചു വിവരിക്കുന്നതാണ്.

ദൈവത്തിൽ വിശ്വസിക്കുന്ന മതങ്ങൾ ദൈവത്തെ വിശുദ്ധീകരിക്കുന്നു. ഹ്യൂമനിസ്റ്റ് (മാനവിക) മതങ്ങൾ മനുഷ്യരെ, കുറെക്കൂടി കൃത്യ മായി, ഹോമോ സാപിയൻസിനെ, വിശുദ്ധീകരിക്കുന്നു. ഹോമോ സാപിയൻസിന് പ്രത്യേകവും വിശുദ്ധവുമായ ഒരു സ്വഭാവമുണ്ട്, അതു മറ്റു എല്ലാ മൃഗങ്ങളുടെയും മറ്റെല്ലാ പ്രതിഭാസങ്ങളുടെയും സ്വഭാവത്തിൽ നിന്ന് അടിസ്ഥാനപരമായി വ്യത്യാസപ്പെട്ടിരിക്കുന്നു എന്നുള്ള വിശ്വാസ മാണ് ഹ്യൂമനിസം. ഹോമോ സാപിയൻസിന്റെ അതുല്യമായ സ്വഭാവ മാണ് ലോകത്തിലെ ഏറ്റവും പ്രധാനപ്പെട്ട കാര്യമെന്നും പ്രപഞ്ചത്തിൽ സംഭവിക്കുന്ന എല്ലാത്തിന്റെ യും

അർത്ഥത്ത നിർണയിക്കുന്നത് അതാണെന്നും ഹ്യൂമനിസ്റ്റുകൾ വിശ്വസിക്കുന്നു. പരമമായ നന്മ ഹോമോ സാപിയൻസിന്റെ നന്മയാണ്. ലോകത്തിൽ ബാക്കിയുള്ളതെല്ലാം, മറ്റെല്ലാ ജീവികളും, ഈ സ്പീഷിസിന്റെ ഗുണത്തിനു വേണ്ടി മാത്രമായി നിലകൊള്ളുന്നു.

എല്ലാ ഹ്യൂമനിസ്റ്റുകളും മനുഷ്യവർഗത്തെ വിശുദ്ധീകരിക്കുന്നു. എന്നാൽ അവർ അതിന്റെ നിർവചനത്തിൽ യോജിക്കുന്നില്ല. ഹ്യൂമനിസം വിഭജിക്കപ്പെട്ട് പ്രതിയോഗികളായ മൂന്നു വിഭാഗങ്ങളായിരിക്കുന്നു. 'മനുഷ്യവർഗ്ഗം' എന്ന കൃത്യമായ നിർവചനത്തിന്റെ പേരിൽ അവർ തമ്മിൽ വഴക്കിടുന്നു. ദൈവത്തെ നിർവചിക്കുന്നതിന്റെ പേരിൽ പര സ്പര വൈരികളായ ക്രിസ്തീയവിഭാഗങ്ങൾ ചെയ്യുന്നതുപോലെതന്നെ. ഇന്ന്, ഏറ്റവും പ്രധാനപ്പെട്ട ഹ്യൂമനിസ്റ്റ് വിഭാഗം ലിബറൽ ഹ്യൂമനിസം ആണ്. വ്യക്തികളായ മനുഷ്യരുടെ ഒരു സ്വഭാവഗുണമാണ് "മാനവികത' (ഹ്യൂമാനിറ്റി) എന്നും അതിനാൽ വ്യക്തികളുടെ സ്വാതന്ത്ര്യം അതി വിശുദ്ധമാണെന്നും അവർ വിശ്വസിക്കുന്നു. ലിബറലുകളുടെ അഭിപ്രായത്തിൽ, ഹോമോ സാപിയൻസായ ഓരോ വ്യക്തിയിലും മാനവികത അഥവാ മനുഷ്യത്വം എന്ന വിശുദ്ധസ്വഭാവഗുണം കുടികൊള്ളുന്നുണ്ട്. വ്യക്തികളായ മനുഷ്യരുടെ ആന്തരികസത്ത ലോകത്തിന് അർത്ഥം പക രുന്നു. ധാർമികവും രാഷ്ട്രീയവുമായ എല്ലാ അധികാരത്തിന്റെയും സാ തസ് അതാണ്. നാം ധാർമികമോ രാഷ്ട്രീയമോ ആയ ഒരു അനിശ്ചിതാ വസ്ഥ നേരിടുന്നുണ്ടെങ്കിൽ, നാം ഉള്ളിലേക്കു നോക്കുകയും നമ്മുടെ ആന്തരിക ശബ്ദം - മാനവികതയുടെ ശബ്ദം - പറയുന്നതു കേൾക്കു കയും വേണം. അതിക്രമത്തിൽ നിന്നും അപകടത്തിൽ നിന്നും ഈ ആന്തരിക ശബ്ദത്തിന്റെ സ്വാതന്ത്ര്യത്തെ സംരക്ഷിക്കുവാൻ ഉദ്ദേശിച്ചുള്ളതാണ് ലിബറൽ ഹ്യൂമനിസത്തിന്റെ മുഖ്യ കല്പനകൾ എല്ലാം തന്നെ. ആ കല്പനകളെ ഒരുമിച്ചുചേർത്തു വിളിക്കുന്നത് "മനുഷ്യാവകാശങ്ങൾ' എന്നാണ്.

ഉദാഹരണമായി, ലിബറലുകൾ പീഡനത്തെയും വധശിക്ഷയെയും എതിർക്കുന്നത് അക്കാരണത്താലാണ്. ആധുനിക യൂറോപ്പിന്റെ ആരംഭത്തിൽ, കൊലപാതകികൾ പാപഞ്ചിക ക്രമത്തെ അതിക്രമിക്കുകയും അസ്ഥിരപ്പെടുത്തുകയും ചെയ്യുന്നുവെന്നാണ് കണക്കാക്കിയിരുന്നത്. പ്രപഞ്ചത്തെ സംതുലനാവസ്ഥയിലേക്കു മടക്കിക്കൊണ്ടുവരുന്നതിനു അക്രമികളെ പീഡിപ്പിക്കുന്നതും പരസ്യമായി വധിക്കുന്നതും ആവശ്യ മായിരുന്നു, അങ്ങനെ ക്രമം പുനഃസ്ഥാപിക്കപ്പെട്ടിരിക്കുന്നുവെന്നു എല്ലാ വർക്കും കാണാൻ കഴിയും. ഷേക്സ്പിയറിന്റെയും മോളിയെയുടെയും കാലത്ത് ലണ്ടൻ നിവാസികളുടെയും പാരിസ്ഥിവാസികളുടെയും ഇഷ്ടപ്പെട്ട നേരംപോക്കായിരുന്നു കൂരമായ വധശിക്ഷ നേരിൽ കാണുന്നത്. ഇന്നത്തെ യൂറോപ്പിൽ, മനുഷ്യവർഗത്തിന്റെ വിശുദ്ധസ്വഭാവത്തിന്റെ അതിക്രമമായിട്ടാണ് കൊലപാതകത്തെ വീക്ഷിക്കുന്നത്. ക്രമം പുനഃസ്ഥാ പിക്കുന്നതിനായി, വർത്തമാനകാല യൂറോപ്പിലുള്ളവർ അക്രമികളെ പീഡിപ്പിക്കുകയോ കൊലപ്പെടുത്തുകയോ ചെയ്യുന്നില്ല. പകരം, കഴിയുന്നിടത്തോളം "മനുഷ്യത്വപരമായി' എന്നു അവർ കണക്കാക്കുന്ന രീതിയിൽ കുറ്റവാളിയെ ശിക്ഷിക്കുകയാണ് അവർ ചെയ്യുന്നത്. അങ്ങനെ അക മിയുടെ വിശുദ്ധിയെ പരിപാലിക്കുകയും പുനഃസൃഷ്ടിക്കുകയും

ചെയ്യുന്നു. കൊലപാതകിയുടെ മാനുഷിക സ്വഭാവത്തെ ബഹുമാനിക്കുന്നതിലൂടെ, ഓരോരുത്തരെയും മനുഷ്യവർഗത്തിന്റെ വിശുദ്ധിയെ കുറിച്ചു ഓർമ്മപ്പെ ടുത്തുന്നു. അങ്ങനെ ക്രമം പുനഃസ്ഥാപിക്കപ്പെടുന്നു. കൊലപാത കിയെ സംരക്ഷിക്കുന്നതിലൂടെ കൊലപാതകി ചെയ്ത തെറ്റിനെ നാം ശരിയാക്കുന്നു.

ലിബറൽ ഹ്യൂമനിസം മനുഷ്യരെ വിശുദ്ധീകരിക്കുന്നുവെങ്കിലും, അതു ദൈവത്തിന്റെ അസ്തിത്വത്തെ തള്ളിക്കളയുന്നില്ല. അത്, വാസ്തവത്തിൽ, ഏകദൈവ വിശ്വാസത്തിൽ അധിഷ്ഠിതമാണ്. ഓരോ വ്യക്തി യുടെയും സ്വതന്ത്രവും വിശുദ്ധവുമായ സ്വഭാവഗുണത്തിലുള്ള ലിബറ ലുകളുടെ വിശ്വാസം വ്യക്തികളുടെ സ്വതന്ത്രവും നിത്യവുമായ ആത്മാക്കളിലുള്ള പരമ്പരാഗത ക്രിസ്തീയ വിശ്വാസത്തിന്റെ നേരിട്ടുള്ള പിന്തു ടർച്ചയാണ്. നിത്യമായ ആത്മാക്കളെയും സഷ്ടാവായ ഒരു ദൈവത്തെ യും കുറിച്ചുള്ള ചിന്ത ഇല്ലാതെ, വ്യക്തികളായ സാപിയൻസിന് എന്താണ് ഇത് പ്രത്യേകത എന്നു വിവരിക്കാൻ ലിബറലുകൾക്ക് ജാള്യതയും പ്രയാസവും നേരിടുന്നു.

മറ്റൊരു പ്രമുഖ വിഭാഗമാണ് സോഷ്യലിസ്റ്റ് ഹ്യൂമനിസം. "മാനവി കത' വ്യക്തിപരം എന്നതിനെക്കാൾ സാമൂഹികമാണ് എന്നു സോഷ്യ ലിസ്റ്റുകൾ വിശ്വസിക്കുന്നു. അവർ വിശുദ്ധമായി കണക്കാക്കുന്നത് ഓരോ വ്യക്തിയുടെയും ആന്തരിക ശബ്ദത്തെ അല്ല, പിന്നെയോ ഹോമോ സാപിയൻസ് എന്ന സ്പീഷിസിനെ മൊത്തമായിട്ടാണ്. വ്യക്തികളായ മനുഷ്യർക്ക് കഴിയുന്നത് സ്വാതന്ത്ര്യം ലിബറൽ ഹ്യൂമനിസം അന്വേഷിക്കുമ്പോൾ, സോഷ്യലിസ്റ്റ് ഹ്യൂമനിസം എല്ലാ മനുഷ്യരുടെയും ഇടയിൽ സമത്വം അന്വേഷിക്കുന്നു. സോഷ്യലിസ്റ്റുകളുടെ അഭിപ്രായത്തിൽ, മനു ഷ്യരുടെ വിശുദ്ധീകരണത്തിനെതിരെ നടത്താവുന്ന ഏറ്റവും മോശമായ മതനിന്ദ അസമത്വമാണ്. കാരണം, തങ്ങളുടെ സാർവത്രിക സാരത്തിനുമീതെ മനുഷ്യരുടെ ബാഹ്യമായ ഗുണങ്ങൾക്ക് അതു പാധാനം നല്കുന്നു. ഉദാഹരണമായി, ധനികർക്ക് ദരിദ്രർക്കു മീതെ പ്രാധാന്യം നല്കുമ്പോൾ, നാം എല്ലാ മനുഷ്യരുടെയും സാർവത്രികമായ സാരത്തിനു മീതെ പണത്തിന്റെ മൂല്യത്തിനു പ്രാധാന്യം നല്കുന്നു എന്നർത്ഥമാക്കുകയാണ് അതുകൊണ്ടു ചെയ്യുന്നത്. ധനികർക്കും ദരിദ്രർക്കും മാനുഷികമായ ഒരേ സാർവത്രിക സാരമാണ് ഉള്ളത്.

ലിബറൽ ഹ്യൂമനിസത്തെ പോലെ, സോഷ്യലിസ്റ്റ് ഹ്യൂമനിസവും കെട്ടിപ്പടുത്തിരിക്കുന്നതു ഏകദൈവ വിശ്വാസ അടിത്തറയിലാണ്. എല്ലാ മനുഷ്യരും സമന്മാരാണ് എന്ന ആശയം എല്ലാ ആത്മാക്കളും ദൈവത്തിനു മുമ്പാകെ തുല്യരാണ് എന്ന ഏകദൈവ വിശ്വാസ ബോദ്ധ്യത്തിന്റെ ഒരു പരിഷ്കൃത രൂപമാണ്. ഏകദൈവ വിശ്വാസമെന്ന പാരമ്പര്യത്തിൽ നിന്നു യഥാർത്ഥത്തിൽ വിട്ടുപോയിരിക്കുന്ന ഏക ഹ്യൂമനിസ്റ്റ് വിഭാഗം പരിണാമ ഹ്യൂമനിസം (എവലൂഷനറി ഹ്യൂമനിസം) ആണ്. അതിന്റെ ഏറ്റവും പ്രസിദ്ധമായ പ്രതിനിധികളാണ് നാസികൾ. നാസികളെ മറ്റു ഹ്യൂമനിസ്റ്റു വിഭാഗങ്ങളിൽ നിന്നു വേറിട്ടുനിർത്തിയത് "മാനവികത'യെ കുറിച്ചുള്ള വ്യത്യസ്തമായ ഒരു നിർവചനമാണ് - പരിണാമസിദ്ധാന്തം ഏറെ ആഴത്തിൽ സ്വാധീനിച്ച ഒരു നിർവചനം. മറ്റു ഹ്യൂമനിസ്റ്റുകളിൽ നിന്നു വ്യത്യസ്തമായി, നാസികൾ വിശ്വസിച്ചത് മനുഷ്യവർഗം സാർവ തികമോ നിത്യമോ ആയ

ഒന്നല്ല, പിന്നെയോ മാറ്റം വരുത്താവുന്നതും പരിണമിക്കുകയോ ജീർണിക്കുകയോ ചെയ്യാവുന്നതുമായ ഒരു സ്പീ ഷിസാണ് എന്നാണ്. മനുഷ്യന് അതിമാനുഷനായി പരിണമിക്കാനും മനുഷ്യരെക്കാൾ താണവരായി അധപ്പതിക്കാനും കഴിയുന്നതാണ്.

| **ഹ്യൂമനിസ്റ്റ് മതങ്ങൾ - മനുഷ്യവർഗത്തെ വിശുദ്ധീകരിക്കുന്ന മതങ്ങൾ** | | |
|---|---|---|
| **ലിബറൽ ഹ്യൂമനിസം** | **സോഷ്യലിസ്റ്റ് ഹ്യൂമനിസം** | **പരിണാമ ഹ്യൂമനിസം** |
| *ഹോമോ സാപിയൻസിന്* അതുല്യവും വിശുദ്ധവുമായ ഒരു സ്വഭാവഗുണമുണ്ട്, അത് മറ്റെല്ലാ ജീവികളുടെയും പ്രതിഭാസങ്ങളുടെയും സ്വഭാവഗുണങ്ങളിൽ നിന്നു അടിസ്ഥാനപരമായി വ്യത്യാസപ്പെട്ടിരിക്കുന്നു. പരമമായ നന്മ മനുഷ്യവർഗത്തിന്റെ നന്മയാണ്. | | |
| 'മനുഷ്യവർഗം / മാനവികത' വ്യക്തിപരവും ഓരോ ഹോമോ സാപിയൻസ് വ്യക്തിയുടെയും ഉള്ളിൽ കുടികൊള്ളുന്നതുമാണ് | 'മനുഷ്യവർഗം / മാനവികത' സാമൂഹികവും മൊത്തമായ ഹോമോ സാപിയൻസ് സ്പീഷിസിനുള്ളിൽ കുടികൊള്ളുന്നതുമാണ് | 'മനുഷ്യവർഗം / മാനവികത' മാറ്റംവരുത്താവുന്ന ഒരു സ്പീഷിസാണ്. മനുഷ്യർ ജീർണിച്ച് മനുഷ്യരിലും താണവരായി അധപതിക്കാം അതല്ലെങ്കിൽ അതിമാനുഷരായി പരിണമിക്കുകയും ചെയ്യാം |
| പരമമായ കല്പന ഹോമോ സാപിയൻസിലെ ഓരോ വ്യക്തിയുടെയും ആന്തരിക സാരത്തെയും സംരക്ഷിക്കുക എന്നതാണ് | പരമമായ കല്പന ഹോമോ സാപിയൻസ് സ്പീഷിസിന്റെ സമത്വത്ത എന്നതാണ് | പരമമായ കല്പന മനുഷ്യവർഗ്ഗം ജീർണിച്ചു മനുഷ്യരിലും താണവരായി അധപ്പതിക്കാതിരിക്കുനതിനു സംരക്ഷണം നല്കുക, അതിമാനുഷരായി പരിണമിക്കാൻ പ്രോത്സാഹിപ്പിക്കുക എന്നതാണ് |




*30. ഒരു നാസി പ്രചാരണ പോസ്റ്റർ. വലതുവശത്തു "വംശീയ - ശുദ്ധിയുള്ള ആര്യൻ', ഇടതുവശത്ത് ഒരു "മിശ-ജനിതൻ'. മനുഷ്യശരീരത്തോടുള്ള നാസികളുടെ മതിപ്പു വ്യക്തമാണ്, താഴ്ന്ന വംശക്കാർ മനുഷ്യവർഗ്ഗത്തെ അശുദ്ധമാക്കുകയും അതിന്റെ ജീർണതയ്ക്കും അധഃപതനത്തിനും കാരണമാകുകയും ചെയ്യുമെന്ന ഭയപ്പാടും വ്യക്തമാണ്.*

നാസികളുടെ പ്രധാന ലക്ഷ്യം മനുഷ്യവർഗ്ഗത്തെ അധപ്പതനത്തിൽ നിന്നും ജീർണതയിൽ നിന്നും രക്ഷിക്കുകയും മനുഷ്യവർഗത്തിന്റെ കമാ നുഗതമായ പരിണാമത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്നതായിരുന്നു. മനുഷ്യവർഗ്ഗത്തിൽ ഏറ്റവും മുൻപന്തിയിലുള്ള ആര്യ വംശത്ത സംരക്ഷിക്കുകയും പരിപാലിക്കുകയും ഹോമോ സാപിയൻസിലെ ജീർണതയുള്ള തരക്കാരായ യഹൂദന്മാരെയും റോമക്കാരെയും സ്വവർഗനുരാഗി കളെയും മാനസികാരോഗ്യമില്ലാത്തവരെയും വേർതിരിച്ചുനിർത്തുകയും ഇല്ലായ്മപോലും ചെയ്യുകയും വേണമെന്നു അതുകൊണ്ടാണ് നാസികൾ പറഞ്ഞത്. പുരാതന മനുഷ്യരുടെ ഇടയിലെ "മികവേറിയ' ജനവിഭാഗം ഉരുത്തിരിഞ്ഞുവന്നപ്പോളാണ് ഹോമോ സാപിയൻസ് പ്രത്യക്ഷപ്പെട്ട തെന്നും അതേസമയം 'മികവുകുറഞ്ഞ നിയാണ്ടർതാലുകളെ പോലുള്ളവർ വംശനാശം നേരിട്ടതെന്നും നാസികൾ വിശദീകരിച്ചു. വ്യത്യസ്തങ്ങളായ ഈ ജീവികൾ തുടക്കത്തിൽ വ്യത്യസ്ത വംശങ്ങളിൽ നിന്നു ഏറെയൊന്നും വ്യത്യസ്തമല്ലായിരുന്നു, എന്നാൽ തങ്ങളുടെതായ പരി ണാമപാതയിൽ മുന്നേറിയപ്പോൾ അവ സ്വതന്ത്രമായി വികസിതമായി. അതു വീണ്ടും സംഭവിക്കാം. നാസികൾ പറഞ്ഞതനുസരിച്ച്, ഹോമോ സാപിയൻസ് അതിനോടകം തന്നെ വ്യത്യസ്തവും വ്യതിരിക്തവുമായ വംശങ്ങളായി തിരിഞ്ഞിരുന്നു, ഓരോന്നിനും

അവരുടെതായ പ്രത്യേക തകൾ ഉണ്ടായിരുന്നു. ആ വംശങ്ങളിലൊന്നായ ആര്യൻ വംശത്തിന് ഏറ്റവും മികച്ച സ്വഭാവഗുണങ്ങളാണ് ഉണ്ടായിരുന്നത് - യുക്തിഭദ്രത, സൗന്ദര്യം, സത്യസന്ധത, കഠിനാദ്ധ്വാനം. മനുഷ്യനെ അതിമാനുഷനാക്കാ നുള്ള കഴിവ് അതുകൊണ്ടു ആര്യവംശത്തിനുണ്ടായിരുന്നു. യഹൂദരെ യും കറുത്തവരെയും പോലെയുള്ള മറ്റു വംശങ്ങൾ ഇന്നത്തെ നിയാണ്ടർ താലുകൾ ആണ്, മികവു കുറഞ്ഞ സ്വഭാവഗുണമുള്ളവർ. പെറ്റുപെരു കാൻ അനുവദിച്ചാൽ, പ്രത്യേകിച്ചു ആര്യന്മാരുമായി മിശ്രവിവാഹത്തിലാ യാൽ, അവർ എല്ലാ മനുഷ്യജനസംഖ്യകളെയും കലർപ്പുള്ളതാക്കുകയും ഹോമോ സാപിയൻസിനെ വംശനാശത്തിലേക്കു തള്ളിവിടുകയും ചെയ്യും.

ജീവശാസ്ത്രകാരന്മാർ പിന്നീടു നാസികളുടെ വംശസിദ്ധാന്തത്തെ തള്ളിപ്പറഞ്ഞു. പ്രത്യേകിച്ച്, 1945-നുശേഷം നടത്തപ്പെട്ട ജനിതക ഗവേ ഷണം വെളിവാക്കിയത് വ്യത്യസ്ത മനുഷ്യ വംശങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങൾ നാസികൾ പറഞ്ഞതിനെക്കാൾ തുലോം ചുരുക്കമാണ് എന്നാണ്. എന്നാൽ ഈ കണ്ടെത്തലുകൾ താരതമ്യേന പുതുമയുള്ളവ യാണ്. 1933-ലെ ശാസ്ത്രജ്ഞാനം അനുസരിച്ച് നാസികളുടെ വിശ്വാസം അസാധാരണമെന്നു പറയാൻ കഴിയുന്നില്ല. വിവിധ മനുഷ്യവംശങ്ങളുടെ അസ്തിത്വം, വെള്ളക്കാരുടെ വംശമേന്മ, മേന്മയുള്ള വംശത്തെ സംരക്ഷിക്കുകയും വളർത്തിയെടുക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകത എന്നിവ പാശ്ചാത്യരായ മിക്ക വരേണ്യവർഗങ്ങളുടെയും ഇടയിൽ വ്യാപകമായി രുന്ന വിശ്വാസങ്ങളാണ്. ഏറ്റവും മികച്ച പാശ്ചാത്യ യൂണിവേഴ്സിറ്റി കളിലെ പണ്ഡിതർ അക്കാലത്തു നിലവിലിരുന്ന യാഥാസ്ഥിതിക ശാസ്ത്രീയ രീതികൾ അനുവർത്തിച്ചുകൊണ്ട് പഠനഫലങ്ങൾ പ്രസിദ്ധീ കരിക്കുകയും ആ പഠനങ്ങൾ ആഫ്രിക്കക്കാരെയോ ഇന്ത്യക്കാരെയോ അപേക്ഷിച്ചു വെള്ളക്കാരുടെ വംശമേന്മയും ബുദ്ധിശക്തിയും ഉയർന്ന ധാർമികതയും കഴിവുകളും തെളിയിച്ചുകാട്ടി. വംശമിശ്രണം സംഭവിക്കുന്നതും വെള്ളക്കാരുടെ വംശം അധപ്പതിക്കുന്നതും തടയുന്നതു തങ്ങളുടെ ചുമതലയായി വാഷിങ്ടണിലും ലണ്ടനിലും കാൻബറയിലും ഉള്ള രാഷ്ട്രീയക്കാർ കണക്കാക്കുകയും ചെയ്തു. ഉദാഹരണമായി, യുഎസ്എ, ആസ്ട്രേലിയ മുതലായ ആര്യൻ രാജ്യങ്ങളിലേക്ക് ചൈനയിൽ നിന്നും ഇറ്റലിയിൽനിന്നുപോലും ആളുകൾ കുടിയേറുന്നതിനെ തടയുകയുണ്ടായി.

പുതിയ ശാസ്ത്രീയ ഗവേഷണങ്ങളുടെ ഫലം പ്രസിദ്ധീകരിച്ചതു കൊണ്ടു മാത്രം ആ അവസ്ഥകൾ മാറിയില്ല. സാമൂഹികവും രാഷ്ടീയ വുമായ സംഭവവികാസങ്ങൾക്ക് കാര്യങ്ങൾ മാറ്റിമറിക്കാൻ കൂടുതൽ ശേഷിയുണ്ടായിരുന്നു. ആ അർത്ഥത്തിൽ, ഹിറ്റ്ലർ തന്റെ മാത്രം ശവക്കുഴി തോണ്ടുകയായിരുന്നില്ല, പിന്നെയോ പൊതുവിൽ വംശീയതയുടെ ശവക്കുഴിയും തോണ്ടുകയായിരുന്നു. രണ്ടാം ലോകമഹായുദ്ധത്തിനു തുടക്കമിട്ടപ്പോൾ, തന്റെ ശത്രുക്കൾ "ഞങ്ങൾ,' 'അവർ' എന്ന വ്യതിരി ക്തത പുലർത്തണമെന്നു അയാൾ നിർബന്ധം പിടിച്ചു. അതിനുശേഷം, നാസി ആശയവാദം തീർത്തും വംശീയമായിരുന്നതുകൊണ്ട്, വംശീയ വാദം പാശ്ചാത്യലോകത്ത് വെറുക്കപ്പെടുന്നതായി മാറി. എന്നാൽ ആ മാറ്റത്തിനു സമയം വേണ്ടിവന്നു. 1960-കൾ വരെ വെള്ളക്കാരുടെ വംശ മേന്മ

അമേരിക്കൻ രാഷ്ട്രീയത്തിലെ പ്രാമുഖ്യമുള്ള ഒരു ആശയവാദമായിരുന്നു. ആസ്ട്രേലിയയിലേക്കു വെള്ളക്കാരല്ലാത്തവരുടെ കുടിയേറ്റം പരിമിതപ്പെടുത്തിയ വൈറ്റ് ആസ്ട്രേലിയൻ നയം 1966 വരെ നിലവിലുണ്ടായിരുന്നു. 1960-കൾ വരെ ഗോത്രവർഗ്ഗക്കാരായ ആസ്ട്രേലിയക്കാർക്ക് സമത്വ രാഷ്ട്രീയാവകാശങ്ങൾ ലഭിച്ചിരുന്നില്ല. അവർ പൗരന്മാരെന്ന നിലയിൽ പ്രവർത്തിക്കാൻ യോഗ്യരല്ല എന്ന കാരണത്താൽ തെരഞ്ഞ ടുപ്പുകളിൽ വോട്ടുചെയ്യുന്നതിൽ നിന്നു അവരെ വിലക്കിയിരുന്നു.

നാസികൾ മനുഷ്യവർഗ്ഗത്തെ വെറുത്തില്ല. അവർ ലിബറൽ ഹമ നിസത്തോടും മനുഷ്യാവകാശങ്ങളോടും കമ്യൂണിസത്തോടും പോരാടി. കാരണം, അവർ മനുഷ്യവർഗ്ഗത്തെ ആരാധിക്കുകയും മനുഷ്യസ്പീഷി സിന്റെ മഹത്തായ സാദ്ധ്യതകളിൽ വിശ്വസിക്കുകയും ചെയ്തു. എന്നാൽ ഡാർവിന്റെ പരിണാമ യുക്തിയെ പിന്തുടർന്നുകൊണ്ട്, സ്വാഭാവിക തെര ഞ്ഞെടുപ്പിനെ അനുവദിച്ചുകൊണ്ടു അയോഗ്യരായ വ്യക്തികളെ മാറ്റിക്കളയുകയും ഏറ്റവും യോഗ്യമായതു മാത്രം നിലനില്ക്കാനും പ്രത്യു ത്പാദനം നടത്താനും അവശേഷിപ്പിക്കുകയും ചെയ്യണമെന്നു അവർ വാദിച്ചു. ദുർബലരെ സഹായിച്ചുകൊണ്ട് ലിബറലിസവും കമ്യൂണിസവും അയോഗ്യരായ വ്യക്തികൾ നിലനില്ക്കുന്നതിനെ അനുവദിച്ചുവെന്നു മാത്രമല്ല, അവർക്കു പ്രത്യുത്പാദനം നടത്താനും അങ്ങനെ സ്വാഭാവിക തെരഞ്ഞെടുപ്പിനെ അട്ടിമറിക്കാനും അവസരം യഥാർത്ഥത്തിൽ അവ പ്രദാനം ചെയ്യുകയും ചെയ്തു. അത്തരമൊരു ലോകത്തിൽ, ഏറ്റവും യോഗ്യരായ മനുഷ്യർ, അയോഗ്യർ ജീർണിക്കുന്ന കടലിൽ അനിവാര്യമെന്നോണം മുങ്ങിപ്പോകുകയും ഓരോ തലമുറ കഴിയുന്തോറും കൂടുതൽ കൂടുതൽ അയോഗ്യരായിത്തീരുകയും അങ്ങനെ അതിന്റെ വംശനാശത്തിലേക്കു നയിക്കപ്പെടുകയും ചെയ്യുന്നു.




*31. 1933-ലെ ഒരു നാസി കാർട്ടൂൺ. ഒരു അതിമാനുഷനെ സൃഷ്ടിക്കുന്ന ഒരു ശില്പിയായി ഹിറ്റ്ലറെ അവതരിപ്പിച്ചിരിക്കുന്നു. കണ്ണട വച്ച ഒരു ലിബറൽ ബുദ്ധി ജീവി അതിമാനുഷനെ സൃഷ്ടിക്കുന്നതിനുള്ള അതിക്രമം കണ്ടു അന്തിക്കുന്നു. (മനുഷ്യ ശരീരത്തെ കാമാതുരതയോടെ മഹത്വവല്ക്കരിക്കുന്നതും ശ്രദ്ധിക്കുക.)*

"പ്രകൃതിയുടെയും മനുഷ്യവർഗത്തിന്റെയും നിയമങ്ങൾ' എന്ന അദ്ധ്യായത്തിൽ ജർമനിയിലെ 1942-ലെ ഒരു ബയോളജി പാഠപുസ്തകം ഇങ്ങനെ വിശദീകരിക്കുന്നു: അതിജീവനത്തിനായി ദാക്ഷിണ്യമില്ലാത്ത ഒരു പോരാട്ടത്തിൽ ഏർപ്പെട്ടിരിക്കുകയാണ് എല്ലാ ജീവികളും എന്നതാണ് പ്രകൃതിയിലെ പരമമായ നിയമം. സസ്യങ്ങൾ സ്ഥലത്തിനു വേണ്ടി പൊരുതുന്നതും വണ്ടുകൾ ഇണയെ കണ്ടെത്താൻ പൊരുതുന്നതും മറ്റും വിവരിച്ചതിനു ശേഷം ആ പാഠപുസ്തകം ഇങ്ങനെ അവസാനിപ്പിക്കുന്നു:

> നിലനില്പിനായുള്ള പോരാട്ടം കഠിനവും ദാക്ഷണ്യമില്ലാത്തതു മാണ്, എന്നാൽ ജീവൻ നിലനിർത്തുന്നതിനുള്ള ഏക മാർഗ്ഗം അതാണ്. ഈ പോരാട്ടം ജീവിക്കാൻ യോഗ്യമല്ലാത്ത സകലത്തിനെയും ഇല്ലായ്മ ചെയ്യുന്നു, അതിജീവിക്കാൻ കഴിയുന്ന സകലത്തിനെയും തെരഞ്ഞെടുക്കുന്നു. ഈ പ്രകൃതിനിയമങ്ങൾ മാറ്റ മില്ലാത്തവയാണ്;

ജീവികൾ അവയെ തങ്ങളുടെ അതിജീവനത്തി ലൂടെ പ്രകടമാക്കുന്നു. അവ ദാക്ഷിണ്യമില്ലാത്തതാണ്. അതിനെ എതിർക്കുന്നവർ തൂത്തുകളയപ്പെടും. ജീവശാസ്ത്രം നമ്മോടു മൃഗങ്ങളെയും സസ്യങ്ങളെയും കുറിച്ചു പറയുക മാത്രമല്ല, പിന്നെയോ ഈ നിയമങ്ങൾ നമ്മുടെ ജീവിതത്തിൽ നാം പിന്തുടരണമെന്നു കാട്ടിത്തരുകയും ഈ നിയമപ്രകാരം ജീവിക്കുന്നതിനും പൊരുതുന്നതിനുമുള്ള നമ്മുടെ മനസ്സുറപ്പിനെ ശക്തമാക്കുകയും ചെയ്യുന്നു. ജീവിതത്തിന്റെ അർത്ഥം പോരാട്ടം എന്നാണ്. ഈ നിയമങ്ങൾക്ക് എതിരെ പാപം ചെയ്യുന്നവന് അയ്യോ കഷ്ടം.

അതിനുശേഷം മെയിൻ കാംപ്ഫിൽ നിന്നൊരു ഉദ്ധരണി യുണ്ട്: "പ്രകൃതിയുടെ ഉരുക്കു യുക്തിയോടു പൊരുതാൻ ശ്രമിക്കുന്ന വ്യക്തി അതുവഴി ഒരു മനുഷ്യജീവി എന്ന നിലയിൽ തന്റെ ജീവിതത്തിനു വേണ്ടി താൻ നന്ദിയുള്ളവനായിരിക്കേണ്ട തത്വങ്ങളോടു മല്ലിടുകയാണു ചെയ്യുന്നത്. പ്രകൃതിക്കെതിരെ പോരാടുക എന്നാൽ സ്വന്തം വിനാശം വരുത്തി വയ്ക്കുകയാണ്.'

മൂന്നാമത്തെ സഹസാബ്ദത്തിന്റെ പ്രഭാതത്തിൽ, പരിണാമ ഹമ നിസത്തിന്റെ ഭാവി എന്തെന്നത് അവ്യക്തമാണ്. ഹിറ്റ്ലർക്കെതിരായ യുദ്ധം അവസാനിച്ചുകഴിഞ്ഞ് 60 വർഷക്കാലം മാനവികതയെ പരിണാ മവുമായി ചേർത്തുവയ്ക്കുന്നതും ഹോമോ സാപിയൻസിന്റെ മേന്മ വർദ്ധിപ്പിക്കാനുള്ള ജീവശാസ്ത്രപരമായ രീതികൾക്കു വേണ്ടി വാദിക്കുന്നതും നിഷിദ്ധമായിരുന്നു. എന്നാൽ ഇന്ന് അത്തരം പദ്ധതികൾ രംഗത്തെത്തിയിരിക്കുന്നു. താഴ്ന്ന വംശത്തയോ മേന്മകുറഞ്ഞ ആളുകളെയോ ഇല്ലായ്മ ചെയ്യുന്നതിനെ കുറിച്ചു ആരും സംസാരിക്കുന്നില്ല. എന്നാൽ മനുഷ്യരെ സംബന്ധിക്കുന്ന ജീവശാസ്ത്രപരമായ അറിവു ഉപയോഗപ്പെടുത്തിക്കൊണ്ടു അതിമാനുഷരെ സൃഷ്ടിക്കുന്നതിനെ കുറിച്ചു പലരും ചിന്തിക്കുന്നുണ്ട്.

അതേസമയം തന്നെ, ലിബറൽ ഹ്യൂമനിസത്തിന്റെ തത്വങ്ങളും ജീവ ശാസ്ത്രത്തിന്റെ ഏറ്റവും പുതിയ കണ്ടെത്തലുകളും തമ്മിൽ വലിയ അകൽച്ച സംഭവിക്കുന്നുണ്ട്. ആ അകൽച്ചയും വിടവും നമുക്ക് അധിക കാലത്തേക്ക് അവഗണിക്കാൻ കഴിയുന്നതല്ല. ഓരോ വ്യക്തിക്കും വിശു ദ്ധമായ ഒരു ആന്തരിക പ്രകൃതമുണ്ടെന്നും അത് അവിഭാജ്യവും മാറ്റം വരുത്താനാവാത്തതും ആണെന്നും അതു ലോകത്തിനു അർത്ഥം പക രുന്നുവെന്നും അതാണ് എല്ലാ ധാർമിക-രാഷ്ട്രീയ അധികാരത്തിന്റെയും സ്രോതസ് എന്നും ഉള്ള വിശ്വാസത്തിലാണ് നമ്മുടെ ലിബറൽ രാഷ്ട്രീയ, നീതിന്യായ സംവിധാനങ്ങൾ അടിസ്ഥാനപ്പെട്ടിരിക്കുന്നത്. ഓരോ വ്യക്തിയിലും കുടികൊള്ളുന്ന സ്വതന്ത്രവും നിത്യവുമായ ഒരു ആത്മാവ് എന്ന പരമ്പരാഗത ക്രിസ്തീയ വിശ്വാസത്തിന്റെ ഒരു പുനരവതാരമാണ് അത്. എങ്കിലും കഴിഞ്ഞ 200 വർഷങ്ങളായി, ജീവശാസ്ത്രങ്ങൾ ആ വിശ്വാ സത്തെ തീർത്തും ബലഹീനമാക്കിയിരിക്കുന്നു. മനുഷ്യജീവിയുടെ ആന്ത രിക പ്രവൃത്തികളെ കുറിച്ചു പഠിച്ച ശാസ്ത്രകാരന്മാർക്ക് ആത്മാവിനെ ഉള്ളിൽ കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. മനുഷ്യരുടെ പെരുമാറ്റങ്ങളെ നിർണയിക്കുന്നത് ഹോർമോണുകളും ജീനുകളും സിനാപ്സുകളും ആണ്, സ്വതന്ത്രമായ

ഇച്ഛാശക്തി അല്ല എന്നു അവർ കൂടുതലായി വാദിക്കുന്നു. ചിമ്പാൻസികളുടെയും ചെന്നായകളുടെയും ഉറുമ്പുകളുടെയും പെരുമാറ്റരീതികളെ നിർണയിക്കുന്ന അതേ ശക്തികളാണ് മനുഷ്യരുടെ പെരുമാറ്റങ്ങളെയും നിർണയിക്കുന്നത്. അത്തരം അസൗകര്യപ്രദമായ കണ്ടെത്തലുകളെ കണ്ടില്ലെന്നു നടിക്കാനാണ് നമ്മുടെ നീതിന്യായ വ്യവസ്ഥയും രാഷ്ട്രീയ വ്യവസ്ഥയും പൊതുവെ ശ്രമിക്കുന്നത്. എന്നാൽ തുറന്നു ചോദിയ്ക്കട്ടെ, ജീവശാസ്ത്രവിഭാഗത്തെ നിയമത്തിന്റെയും രാഷ്ട്രമീമാംസയുടെയും വിഭാഗങ്ങളിൽനിന്നു വേർതിരിച്ചു നിർത്തുന്ന ഭിത്തി നിലനിർത്താൻ എത്ര നാൾ നമുക്കു കഴിയും?

## അദ്ധ്യായം പതിമൂന്ന്

# ശവിജയത്തിന്റെ രഹസ്യം

**വാ** ണിജ്യം, സാമാജ്യങ്ങൾ, സാർവത്രിക മതങ്ങൾ എന്നിവ ആത്യന്തി കമായി ഓരോ ഭൂഖണ്ഡത്തിലും ജീവിക്കുന്ന ഏതാണ്ട് ഓരോ സാപിയൻസിനെയും നാം ഇന്നു ജീവിക്കുന്ന ആഗോള ലോകത്തിലേക്കു കൊണ്ടുവരികയുണ്ടായി. വികാസത്തിന്റെയും ഏകീകരണത്തിന്റെയും ഈ പ്രക്രിയ നേർരേഖയിലായിരുന്നുവെന്നോ തടസങ്ങൾ ഇല്ലാത്തതായിരുന്നുവെന്നോ അല്ല. കൂടുതൽ വലിപ്പമുള്ള ചിത്രത്തിലേക്കു നോക്കുമ്പോൾ, എന്നാൽ, അനേകം ചെറിയ സംസ്കാരങ്ങളിൽ നിന്നു വലിപ്പ മുള്ള ഏതാനും സംസ്കാരങ്ങളിലേക്കും അവസാനം ഒരൊറ്റ ആഗോള സമൂഹത്തിലേക്കും ഉള്ള മാറ്റം ഒരുപക്ഷേ മനുഷ്യ ചരിത്രത്തിലെ അടിയൊഴുക്കുകളുടെ അനിവാര്യമായ ഫലം ആയിരിക്കാം.

ഒരു ആഗോള സമൂഹം അനിവാര്യം ആണ് എന്നു പറയുന്നതും അവസാനഫലം നമുക്ക് ഇന്നുള്ളതു പോലെയുള്ള ഒരു ആഗോളസമൂ ഹമായിരിക്കണം എന്നു പറയുന്നതും ഒരേ കാര്യമല്ല. മറ്റു അനന്തരഫലങ്ങളെയും തീർച്ചയായും നമുക്ക് സങ്കല്പിക്കാൻ കഴിയും. എന്തുകൊ ണ്ടാണ് ഇംഗ്ലീഷ് ഇന്ന് ഇത് വ്യാപകമായിരിക്കുന്നത്, എന്തുകൊണ്ട് ഡാനിഷ് അല്ല? എന്തുകൊണ്ടാണ് രണ്ടു ബില്യൻ ക്രിസ്ത്യാനികളും ഒന്നേകാൽ ബില്യൻ മുസ്ലീങ്ങളും ഉള്ളത്? എന്തുകൊണ്ടാണ് 150,000 സൊരാഷ്ട്രിയർ ഉള്ളതും മാണിക്കീനുകൾ ഒന്നുപോലും ഇല്ലാത്തതും? നമുക്ക് 10,000 വർഷം പിന്നിലേക്കു പോകാനും ആ പ്രകിയ വീണ്ടും വീണ്ടും ആവർത്തിക്കാനും കഴിഞ്ഞാൽ, ഏകദൈവ വിശ്വാസത്തിന്റെ ഉയർച്ചയും ദൈവത വിശ്വാസത്തിന്റെ തകർച്ചയും ആയിരിക്കുമോ നാം എല്ലായ്പ്പോളും കാണുക?

നമുക്ക് അത്തരമൊരു പരീക്ഷണം നടത്താൻ കഴിയുകയില്ല, അതു കൊണ്ടു നമുക്ക് അറിഞ്ഞുകൂടാ. എന്നാൽ ചരിത്രത്തിന്റെ രണ്ടു പ്രധാന സ്വഭാവഗുണങ്ങൾ പരിശോധിച്ചാൽ നമുക്ക് ഏതാനും സൂചനകൾ ലഭിച്ചെന്നുവരാം.

## 1 പിന്നിലെ കാഴ്ച എന്ന പൊള്ളത്തരം

ചരിത്രത്തിലെ ഓരോ ബിന്ദുവും ഒരു നാല്വലയാണ്. സഞ്ചരിക്കപ്പെട്ട ഒരൊറ്റ പാത കഴിഞ്ഞകാലത്തിൽനിന്നു വർത്തമാനകാലത്തിലേക്കു നയിക്കുന്നു, എന്നാൽ ഭാവിയിലേക്ക് അനേകം പാതകൾ വഴി പിരിഞ്ഞുപോകുന്നുണ്ട്. അവയിൽ ചില പാതകൾ വിശാലവും സുഖ കരവും അടയാളങ്ങൾ രേഖപ്പെടുത്തിയവയും അങ്ങനെ തെരഞ്ഞെടുക്കപ്പെടാൻ കൂടുതൽ സാദ്ധ്യതയുള്ളവയും ആണ്. എന്നാൽ ചിലപ്പോൾ ചരിത്രം - അതല്ലെങ്കിൽ ചരിത്രം സൃഷ്ടിക്കുന്ന ജനങ്ങൾ - അപ്രതീക്ഷി തമായ തിരിവുകളിലേക്കു നീങ്ങുന്നു.

എഡി നാലാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ റോമാസാമാജ്യത്തിനു മതസാദ്ധ്യതകളുടെ വിശാലമായ ഒരു ചക്രവാളം ലഭ്യമായിരുന്നു. സ്വന്തം പാരമ്പര്യത്തിൽ നിലയുറപ്പിച്ചു വൈവിദ്ധ്യമുള്ള ബഹുദൈവ വിശ്വാസ വുമായി കഴിഞ്ഞുകൂടാമായിരുന്നു. എന്നാൽ കോൺസ്റ്റാന്റൻ ചക വർത്തി പിന്നിലേക്കു തിരിഞ്ഞുനോക്കി വിഭാഗീയമായ ആഭ്യന്തരയുദ്ധങ്ങളുടെ ഒരു നൂറ്റാണ്ടിനെ കാണുകയും വംശീയമായി വൈവിദ്ധ്യമുള്ള തന്റെ സാമ്രാജ്യത്തെ കൂട്ടിച്ചേർക്കാൻ വ്യക്തതയുള്ള ഉപദേശങ്ങളോടു കൂടിയ ഒരു മതത്തിനു സാദ്ധ്യമാകുമെന്നു ചിന്തിച്ചുവെന്നു തോന്നുന്നു. സമകാലികമായ ആചാരങ്ങളിൽ ഏതിനെയും തന്റെ ദേശീയ മതമായി അദ്ദേഹത്തിനു തെരഞ്ഞെടുക്കാമായിരുന്നു - മാണിക്കീൻ മതം, മിത മതം, ഇസിസിന്റെയോ സിബിലിയുടെയോ ആചാരങ്ങൾ, സൊരാഷ്ട്രി യമതം, യഹൂദമതം, ബുദ്ധമതം എന്നിവ തെരഞ്ഞെടുക്കാൻ ലഭ്യമായി രുന്നു. എന്തുകൊണ്ടാണ് അദ്ദേഹം യേശുവിനെ തെരഞ്ഞെടുത്തത്? അദ്ദേഹത്തിനു വ്യക്തിപരമായി ആകർഷണീയത തോന്നിയ എന്തെങ്കിലും ക്രിസ്തീയ ദൈവശാസ്ത്രത്തിൽ ഉണ്ടായിരുന്നുവോ? അതോ തന്റെ ഉദ്ദേ

ശ്യങ്ങൾക്കായി ഉപയോഗപ്പെടുത്താൻ എളുപ്പമുള്ള എന്തെങ്കിലും ആ വിശ്വാസത്തിൽ ഉണ്ടെന്നു അദ്ദേഹത്തിനു തോന്നിയോ? അദ്ദേഹത്തിന് ഒരു മതാനുഭവം ഉണ്ടായോ, അതോ ക്രിസ്ത്യാനികൾക്ക് അനുയായികൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നുവെന്നും ആ വണ്ടിയിൽ ചാടിക്കയറുന്നത് പ്രയോജനകരമാണെന്നും ഏതെങ്കിലും ഉപദേഷ്ടാക്കൾ പറഞ്ഞുവോ? ചരിത്രകാരന്മാർക്ക് ഊഹിക്കാൻ കഴിയും, എന്നാൽ നിശ്ചിതമായ ഒരു ഉത്തരം നല്കാൻ കഴിയുന്നതല്ല. ക്രിസ്തുമതം എങ്ങനെ റോമസാമാജ്യത്തിൽ ആധിപത്യം നേടി എന്നു അവർക്കു വിശദീകരിക്കാൻ കഴിയും. എന്നാൽ എന്തുകൊണ്ടാണ് ആ പ്രത്യേക സാദ്ധ്യത യാഥാർത്ഥ്യമായത് എന്നു വിശദീകരിക്കാൻ അവർക്കു കഴിയുകയില്ല.

‘എങ്ങനെ’ എന്നു വിവരിക്കുന്നതും “എന്തുകൊണ്ട്” എന്നു വിശദീ കരിക്കുന്നതും തമ്മിൽ എന്താണ് വ്യത്യാസം? ‘എങ്ങനെ’ എന്നു വിശദ മാക്കുന്നതിലൂടെ അർത്ഥമാക്കുന്നത് ഒരു ബിന്ദുവിൽ നിന്നു മറ്റൊരു ബിന്ദുവിലേക്കു നയിച്ച പ്രത്യേകമായ സംഭവങ്ങളുടെ ശ്രേണിയെ പുനഃ സൃഷ്ടിക്കുക എന്നതാണ്. ‘എന്തുകൊണ്ട്” എന്നു വിശദീകരിക്കുന്നതുകൊണ്ടു അർത്ഥമാക്കുന്നത് മറ്റെല്ലാത്തിനെയും മാറ്റിനിർത്തിക്കൊണ്ടു ആ സംഭവങ്ങളുടെ പ്രത്യേകമായ ശണി സംഭവിച്ചത് എങ്ങനെയാണന്നതിന്റെ കാര്യകാരണബന്ധം കണ്ടെത്തുക എന്നതാണ്.

ചില പണ്ഡിതന്മാർ ക്രിസ്തുമതത്തിന്റെ ഉയർച്ച പോലെയുള്ള സംഭ വങ്ങളുടെ നിർണായക വിശദീകരണം നല്കുന്നുണ്ട്. മനുഷ്യചരിത്രത്ത അവർ ജീവശാസ്ത്രപരവും പരിസ്ഥിതിപരവും സാമ്പത്തികവുമായ ശക്തികളുടെ പ്രവൃത്തിഫലമായി ചെറുതാക്കി കാണുന്നുണ്ട്. റോമ സാമാജ്യത്തിലെ ഭൂമിശാസ്ത്രത്തിന്റെയും ജനിതകത്തിന്റെയും സമ്പദ് ഘടനയുടെയും പ്രത്യേകതകൾ ഏകദൈവ വിശ്വാസത്തിന്റെ ഉയർച്ച അനിവാര്യമാക്കി എന്നു അവർ വാദിക്കുന്നു. അത്തരം നിർണയസിദ്ധാ ന്തങ്ങളെ മിക്ക ചരിത്രകാരന്മാരും സംശയത്തോടെ വീക്ഷിക്കുന്നു. ഒരു അക്കാദമിക വിഷയം എന്ന നിലയിൽ ചരിത്രത്തിന്റെ പ്രത്യേക അടയാളങ്ങളിലൊന്നാണ് അത് - ഒരു പ്രത്യേക ചരിത്രകാലഘട്ടത്തെ കൂടുതൽ അറിയുന്തോറും, കാര്യങ്ങൾ ഒരു

രീതിയിൽ സംഭവിച്ചു മറ്റൊരു രീതിയിൽ സംഭവിച്ചില്ല എന്നതു വിശദീകരിക്കാൻ പ്രയാസം കൂടുന്നു. ഒരു പ്രത്യേക കാലഘട്ടത്തെ കുറിച്ചു ഉപരിപ്ലവമായ അറിവു മാത്രമുള്ളവർ സംഭവിച്ച വസ്തതകളിൽ ശ്രദ്ധകേന്ദ്രീകരിക്കുന്നതിനുള്ള സാദ്ധ്യത വർദ്ധിക്കുന്നു. അതങ്ങനെയായിരുന്നു എന്ന കഥ അവർ പറയുകയും അതെന്തുകൊണ്ടു സംഭവിച്ചുവെന്നു പിന്നിലേക്കു നോക്കി കാണുന്ന തരത്തിൽ വിശദീക രിക്കുകയും ചെയ്യുന്നു. ആ കാലഘട്ടത്തെ കുറിച്ചു കൂടുതൽ അറിവുള്ള വർക്കാണ് തെരഞ്ഞെടുക്കപ്പെടാഞ്ഞ പാതകളെ കുറിച്ചു കൂടുതൽ ബോധവാന്മാരാകാൻ കഴിയുന്നത്.

വാസ്തവത്തിൽ, ആ കാലഘട്ടത്തെ ഏറ്റവും നന്നായി മനസ്സിലാക്കി യവർ - അന്നു ജീവിച്ചിരുന്നവർ - ആണ് എല്ലാവരെക്കാളും ഏറ്റവും കുറവു മാത്രം സൂചനകൾ ഉള്ളവർ. കോൺസ്റ്റാന്റെനിന്റെ കാലഘട്ടത്തിലെ ഒരു ശരാശരി റോമക്കാരന് ഭാവി ഒരു പുകമഞ്ഞായിരുന്നു. പില്ക്കാലത്ത് തിരിഞ്ഞുനോക്കുമ്പോൾ കാണാൻ കഴിയുന്ന പലതും അക്കാലത്ത് വ്യക്തമായിരിക്കുകയില്ല എന്നത് ചരിത്രത്തിന്റെ ഒരു ഉരുക്കുനിയമമാണ്. ഇന്നും സ്ഥിതി വ്യത്യസ്തമല്ല. നാം ആഗോള സാമ്പത്തികമാന്ദ്യം കടന്നുകഴിഞ്ഞാ? ചൈന ഇനിയും വളർന്ന് ഒരു മഹാശക്തി ആയിത്തീരുമോ? ഐക്യനാടുകൾക്ക് അതിന്റെ മേധാവിത്തം നഷ്ട മാകുമോ? ഏകദൈവ വിശ്വാസത്തിന്റെ തീവ്രവാദം ഭാവിയിലെ തിര യാകും എന്ന സൂചനയാണോ അതോ അത് ദീർഘകാല സ്വാധീനം കാര്യമായി ഇല്ലാത്ത ഒരു ഓളം മാത്രമാണോ? നാം പരിസ്ഥിതി നാശത്തിലേക്കോ സാങ്കേതിക പറുദീസയിലേക്കോ നീങ്ങിക്കൊണ്ടിരിക്കുന്നത്? ഈ അനന്തര ഫലങ്ങളെ സ്ഥിരീകരിക്കുന്ന നല്ല വാദങ്ങൾ നടത്താൻ കഴിയും. എന്നാൽ ഒരു തീർച്ച എന്ന നിലയിൽ നമുക്കവ അറിയാൻ കഴി യുന്നതല്ല. അടുത്ത ഏതാനും ദശകങ്ങൾക്കു ശേഷം ആളുകൾ തിരിഞ്ഞു നോക്കുകയും ഈ ചോദ്യങ്ങളുടെ ഉത്തരങ്ങൾ എല്ലാം സുവ്യക്തമായി രുന്നല്ലോ എന്നു ചിന്തിക്കുകയും ചെയ്യും.

സമകാലികർക്കു കാണാൻ ഒട്ടുമേ സാദ്ധ്യമല്ലായിരുന്ന സാദ്ധ്യതകൾ പലപ്പോളും യാഥാർത്ഥ്യമായി കാണുന്നുണ്ട് എന്നു ഉറപ്പിച്ചു പറയേണ്ടത് തികച്ചും പ്രാധാന്യമുള്ള കാര്യമാണ്. 306-ൽ കോൺസ്റ്റാന്റൻ സിംഹാ സനമേറിയപ്പോൾ, ക്രിസ്തുമതം നിഗൂഢമായ ഒരു പൗരസ്ത്യവിഭാഗം എന്നതിൽ കവിഞ്ഞു

ഒന്നുമായിരുന്നില്ല. അതു റോമയുടെ ഔദ്യോഗിക മതം ആയിത്തീരും എന്നു നിങ്ങൾ അന്നു സൂചിപ്പിച്ചിരുന്നെങ്കിൽ, എല്ലാ വരും ചേർന്നു പരിഹസിച്ചു നിങ്ങളെ മുറിയിൽ നിന്നു പുറത്താക്കിയേനെ. 2050 ആകുമ്പോളേക്കും ഹരേ കൃഷ്ണ യുഎസ്എയുടെ ഔദ്യോഗിക മതമായിത്തീരും എന്നു നിങ്ങൾ ഇന്നു പറഞ്ഞാൽ നിങ്ങൾക്കുണ്ടാകുന്ന അതേ അനുഭവം, 1913-ൽ, ബോൾഷെവിക്കുകൾ റഷ്യയിലെ ചെറിയ ഒരു തീവവാദ വിഭാഗം മാത്രമായിരുന്നു. വെറും നാലു വർഷങ്ങൾക്കുള്ളിൽ അവർ ആ രാജ്യം പിടിച്ചെടുക്കുമെന്നു സുബോധമുള്ള ഒരു വ്യക്തിയും മുൻകൂട്ടി ചിന്തിച്ചിരിക്കില്ല. എഡി 600-ൽ, മരുഭൂമി നിവാസികളായ അറ ബികളുടെ ഒരു സംഘം അറ്റ്ലാന്റിക് സമുദ്രം മുതൽ ഇന്ത്യവരെ വ്യാപിച്ചുകിടക്കുന്ന പ്രദേശം ആക്രമിച്ചു കീഴടക്കുമെന്ന ആശയം അതിനെക്കാൾ അസംഭാവ്യമായിരുന്നു. വാസ്തവത്തിൽ, തുടക്കത്തിലെ ആക്രമണങ്ങൾ നേരിടാൻ ബൈസാന്റെൻ സൈന്യത്തിനു കഴിഞ്ഞിരുന്നുവെങ്കിൽ, ഒരു പക്ഷേ ഇസ്ലാം അറിയപ്പെടാത്ത ഒരു ആചാരവിഭാഗമായി നിലനിന്നുപോയെനെ. മെക്കക്കാരനായ ഒരു മദ്ധ്യവയസ്കൻ കച്ചവടക്കാരനു ലഭിച്ച വെളിപാടിനെ ആധാരമാക്കിയ ഒരു വിശ്വാസത്തിനു എന്തുകൊണ്ടു വിജയിക്കാൻ കഴിഞ്ഞില്ല എന്നു പണ്ഡിതന്മാർക്ക് വളരെ എളുപ്പത്തിൽ വിശദീകരിക്കാൻ കഴിഞ്ഞേനെ.

എല്ലാക്കാര്യങ്ങളും സാദ്ധ്യമാകുമെന്നല്ല. ഭൂമിശാസ്ത്രപരവും ജീവ ശാസ്ത്രപരവും സാമ്പത്തികവുമായ ശക്തികൾ പരിമിതികൾ സൃഷ്ടിച്ചേക്കാം. എങ്കിലും ഈ പരിമിതികൾക്ക് അതിശയകരമായ സംഭവവികാ സങ്ങൾ ഉയർത്താൻ മതിയായത അവസരങ്ങളുണ്ട്, അക്കാര്യത്തിൽ നിർണയ നിയമങ്ങൾ ഒന്നും പ്രതിബന്ധമാകുന്നില്ലെന്നു കാണുന്നു.

ഈ കണ്ടെത്തൽ അനേകം ആളുകളെ നിരാശപ്പെടുത്തുന്നു. ചരിത്രം നിർണ യ സ്വഭാവമുള്ള താകണമെന്നാണ് അവർ ആഗ്രഹിക്കുന്ന ത്. നിർണയരീതി (ഡിറ്റർമിനിസം) ആകർഷകമാണ്. കാരണം, നമ്മുടെ ലോകവും നമ്മുടെ വിശ്വാസങ്ങളും ചരിത്രത്തിന്റെ സ്വാഭാവികവും അനിവാര്യവും ആയ ഉത്പന്നമാണെന്നു അതുകൊണ്ടു അർത്ഥമാകുന്നു. നാം ദേശ-രാഷ്ട്രത്തിൽ ജീവിക്കുന്നു എന്നതും മുതലാളിത്ത തത്വങ്ങളെ അടിസ്ഥാനപ്പെടുത്തി നമ്മുടെ

സമ്പദ്ഘടനയെ സംഘടിപ്പിക്കുന്നു എന്നതും മനുഷ്യാവകാശങ്ങളിൽ ആവേശത്തോടെ വിശ്വസിക്കുന്നു എന്നതും സ്വാഭാവികവും അനിവാര്യവും ആണ്. ചരിത്രം നിർണയ സ്വഭാവമുള്ളതല്ല എന്നു അംഗീകരിക്കുന്നതു മിക്ക ആളുകളും ദേശീയ തയിലും മുതലാളിത്തത്തിലും മനുഷ്യാവകാശങ്ങളിലും വിശ്വസിക്കുന്നത് വെറും യാദൃച്ഛികതയാണ് എന്നു അംഗീകരിക്കുന്നതു പോലെയാണ്.

നിർണയ രീതിയിൽ ചരിത്രത്തെ വിശദീകരിക്കാൻ കഴിയുന്നതല്ല. അത് ക്രമമില്ലാത്തതും അക്രമം നിറഞ്ഞതും ആയതിനാൽ അതിനെക്കുറിച്ചു പ്രവചിക്കാൻ കഴിയുന്നതല്ല. അനേകം ശക്തികൾ പ്രവർത്തന നിരതമാണ്, അവ തമ്മിലുള്ള ഇടപെടലുകൾ സങ്കീർണവും. അവയിൽ ഏതെങ്കിലും ശക്തികളുടെ ചെറിയ വ്യതിയാനങ്ങൾ പോലും അനന്തര ഫലത്തിൽ വലിയ വ്യത്യാസം സൃഷ്ടിക്കാം. അവ തമ്മിലുള്ള ഇടപെട ലുകളുടെ രീതിയും വ്യത്യാസം സൃഷ്ടിക്കാം. അതു തന്നെയല്ല, ചരിത്രം “രണ്ടാം നിര' ക്രമരഹിത സംവിധാനമാണ്. ക്രമരഹിത സംവിധാനങ്ങൾ രണ്ടു തരത്തിൽ ഉണ്ട്. ഒന്നാം നിര ക്രമരാഹിത്യം അതിനെക്കുറിച്ചുള്ള പ്രവചനങ്ങളോടു പ്രതികരിക്കുന്നില്ല. ഉദാഹരണമായി, കാലാവസ്ഥ ഒന്നാം നിര ക്രമരഹിത സംവിധാനമാണ്. അനേകം ഘടകങ്ങൾ അതിനെ സ്വാധീനിക്കുന്നുണ്ടെങ്കിലും, നമുക്കു കമ്പ്യൂട്ടറിന്റെ സഹായത്തോടെ കൂടുതൽ കൂടുതൽ ഘടകങ്ങളെ പരിഗണിക്കുകയും അങ്ങനെ കൂടുതൽ മെച്ചപ്പെട്ട കാലാവസ്ഥാ പ്രവചനങ്ങൾ തയാറാക്കുകയും ചെയ്യാം.

രണ്ടാം നിര ക്രമരാഹിത്യം അതിനെക്കുറിച്ചുള്ള പ്രവചനങ്ങളോടു പ്രതികരിക്കുന്നവയാണ്. അതുകൊണ്ട് ഒരിക്കലും കൃത്യമായി അവയെ പ്രവചിക്കാൻ കഴിയുന്നതല്ല. ഉദാഹരണമായി, വിപണികൾ രണ്ടാം നിര ക്രമരഹിത സംവിധാനമാണ്. നാളത്തെ എണ്ണയുടെ വില 100 ശതമാനം കൃത്യതയോടെ പ്രവചിച്ചാൽ എന്തു സംഭവിക്കും? എണ്ണയുടെ വില ആ പ്രവചനത്തോടു പ്രതികരിക്കുകയും അങ്ങനെ അതു കൃത്യമാകുന്നതു പരാജയപ്പെടുകയും ചെയ്യും. എണ്ണയുടെ ഇപ്പോളത്തെ വില ഒരു ബാര ലിന് 90 ഡോളർ ആണെങ്കിൽ, തെറ്റുപറ്റാത്ത കമ്പ്യൂട്ടർ അതിന്റെ നാളത്തെ വില 100 ഡോളർ എന്നു പ്രവചിച്ചാൽ, കച്ചവടക്കാർ വേഗത്തിൽ കൂടുതൽ എണ്ണ വാങ്ങിവയ്ക്കും, വിലക്കൂടുതലിൽ നിന്നു കൂടുതൽ

ലാഭമുണ്ടാക്കാ നായി. അതിന്റെ ഫലമായി വില ബാരലിന് 100 ഡോളർ ആയി ഇന്നുതന്നെ ഉയരും. അപ്പോൾ നാളെ എന്തു സംഭവിക്കും? ആർക്കും അറിഞ്ഞുകൂടാ.

രാഷ്ട്രീയവും ഒരു രണ്ടാം നിര ക്രമരഹിത സംവിധാനമാണ്. അനേ കം ആളുകൾ 1989-ലെ വിപ്ലവങ്ങളെ പ്രവചിക്കാൻ പരാജയപ്പെട്ടതിന് സോവിയറ്റ് പഠന പണ്ഡിതന്മാരെ വിമർശിക്കുകയും 2011ലെ വസന്തകാല അറബി വിപ്ലവങ്ങളെ മുൻകൂട്ടി കാണാഞ്ഞതിന് പശ്ചിമേഷ്യയുടെ പണ്ഡിതരെ കളിയാക്കുകയും ചെയ്യുന്നുണ്ട്. അതു അന്യായമാണ്. വിപ്ലവങ്ങൾ, നിർവചനപ്രകാരം തന്നെ, പ്രവചനങ്ങൾക്കു വഴങ്ങുന്നവയല്ല. പ്രവചിക്കാനാകുന്ന ഒരു വിപ്ലവം ഇല്ല തന്നെ.

എന്തുകൊണ്ട് ഇല്ല? ഇത് 2010 ആണെന്നു സങ്കല്പിക്കുക. മിടുക്ക നായ ഒരു രാഷ്ട്രീയ മീമാംസകൻ കമ്പ്യൂട്ടറിന്റെ സഹായത്തോടെ തയാറാക്കുന്ന ഒരു പ്രോഗ്രാം വിപ്ലവ പ്രവാചകൻ എന്ന പേരിൽ വിപണിയിലിറക്കാവുന്നതാണ്. അവർ തങ്ങളുടെ സേവനം ഈജിപ്തിലെ പ്രസിഡന്റ് ഹോസ്തി മുബാറക്കിനു വാഗ്ദാനം ചെയ്യുന്നു, അതിനു പകരമായി നല്ല വിലയും കൈക്കലാക്കുന്നു. വരുന്ന വർഷം ഈജിപ്തിൽ ഒരു വിപ്ലവം സംഭവിക്കുമെന്നു അവർ പ്രവചിക്കുന്നു. മുബാറക് എങ്ങനെ പ്രതികരിക്കും? മിക്കവാറും, അദ്ദേഹം ഉടൻതന്നെ നികുതികൾ കുറ യ്ക്കും, പൗരന്മാർക്ക് ബില്യൻ കണക്കിനു തുക വാരിവിതറും - അതോ ടൊപ്പം തന്നെ, ആവശ്യമെങ്കിൽ, രഹസ്യപ്പോലീസിനെ രംഗത്തിറക്കു കയും ചെയ്യും. ഈ മുൻകരുതലുകൾ ഫലപ്രദമാകും. അടുത്ത വർഷം വരുന്നു, പോകുന്നു - ആശ്ചര്യം തന്നെ, വിപ്ലവമുണ്ടായില്ല. മുബാറക് തന്റെ പണം മടക്കിനല്കാൻ ആവശ്യപ്പെടുന്നു. ‘നിങ്ങളുടെ നിർവചിത മായ പ്രക്രിയ കാശിനു കൊള്ളുന്നതല്ല!’ അദ്ദേഹം ശാസ്ത്രജ്ഞരോടു കയർക്കും. “നാട്ടുകാർക്കു കൊടുത്ത പണം കൊണ്ടു എനിക്കു മറ്റൊരു കൊട്ടാരം കൂടി പണിയിക്കാമായിരുന്നു!’ ‘എന്നാൽ ആ വിപ്ലവം നടക്കാ ഞ്ഞതിന്റെ കാരണം നാം അതിനെ പ്രവചിച്ചു എന്നതാണ്,’ ശാസ്ത്രജ്ഞർ ന്യായം പറയും. “നടക്കാത്ത കാര്യങ്ങൾ പ്രവചിക്കുന്ന പ്രവാചകന്മാരോ?’ അവരെ പിടിച്ചുകൊണ്ടുവരാൻ മുബാറക് തന്റെ സൈനികരോടു ആവ ശ്യപ്പെടും. “കൈറോ ചന്തയിൽ നിന്നു വലിയ ചിലവൊന്നും കൂടാതെ എത്ര പ്രവാചകന്മാരെ എനിക്കു കിട്ടുമായിരുന്നതാണ്.’

പിന്നെ ചരിത്രം പഠിക്കുന്നത് എന്തിനാണ്? ഫിസിക്സിൽ നിന്നും ഇക്കണോമിക്സിൽ നിന്നും വ്യത്യസ്തമായി, കൃത്യമായ പ്രവചനങ്ങൾ നടത്താൻ ഉപയോഗിക്കുന്ന ഒരു ഉപാധിയല്ല ചരിത്രം. നാം ചരിത്രം പഠിക്കുന്നത് ഭാവിയെ കുറിച്ച് അറിയുന്നതിനല്ല പിന്നെയോ, നമ്മുടെ ചക്രവാളങ്ങളെ വികസിപ്പിക്കുന്നതിനും നമ്മുടെ വർത്തമാനകാല സാഹ ചര്യം സ്വാഭാവികമോ അനിവാര്യമോ അല്ല എന്നു മനസ്സിലാക്കുന്ന തിനും തത്ഫലമായി നമുക്കു സങ്കല്പിക്കാൻ കഴിയുന്നതിനെക്കാൾ വളരെയേറെ സാദ്ധ്യതകൾ നമുക്കു മുമ്പാകെ ലഭ്യമാക്കുന്നതിനും വേണ്ടി യാണ്. ഉദാഹരണമായി, യൂറോപ്പുകാർ എങ്ങനെയാണ് ആഫ്രിക്കക്കാരുടെ മേൽ ആധിപത്യം സ്ഥാപിച്ചതെന്നു പഠിക്കുന്നതിലൂടെ വംശീയ ഉച്ചനീചത്വങ്ങളിൽ സ്വാഭാവികവും അനിവാര്യവുമായി യാതൊന്നുംതന്നെ ഇല്ല എന്നും ലോകം മറ്റൊരു തരത്തിൽ ക്രമീകരിക്കപ്പെടാമായിരുന്നു വെന്നും നമുക്ക് ബോദ്ധ്യമാകും.

## 2. അന്ധയായ ക്ലിയോ

ചരിത്രം നടത്തുന്ന തെരഞ്ഞെടുപ്പുകളെ വിശദീകരിക്കാൻ നമുക്കു കഴിയുന്നതല്ല. എന്നാൽ അവയെ സംബന്ധിക്കുന്ന വളരെ പ്രധാനപ്പെട്ട ചില കാര്യങ്ങൾ നമുക്കു പറയാൻ കഴിയുന്നതാണ്. ചരിത്രത്തിന്റെ തെര ഞ്ഞെഞ്ഞെടുപ്പുകൾ മനുഷ്യരുടെ നേട്ടത്തിനു വേണ്ടി നടത്തപ്പെടുന്നവയല്ല. ചരിത്രം ചുരുൾ നിവർത്തുന്നതിനനുസൃതമായി മനുഷ്യരുടെ സ്വസ്ഥത അനിവാര്യമായി മെച്ചപ്പെടുന്നുവെന്നു കാട്ടുന്ന യാതൊരു തെളിവുകളും നമുക്കു ലഭ്യമല്ല തന്നെ. മനുഷ്യർക്ക് പ്രയോജനമുള്ള സംസ്കാരങ്ങൾ തീർച്ചയായും വിജയിക്കുകയും വ്യാപിക്കുകയും ചെയ്യും, പ്രയോജന മില്ലാത്ത സംസ്കാരങ്ങൾ അപ്രത്യക്ഷമാകും എന്നതിനു യാതൊരു തെളിവുകളും ഇല്ല. മാണിക്കീസത്തേക്കാൾ മെച്ചപ്പെട്ടതായിരുന്നു ക്രിസ്തുമതം എന്നോ അതല്ലെങ്കിൽ അറബി സാമാജ്യം സസ്സാനിദ് പാഴ്സികളെക്കാൾ നേട്ടം നല്കിയതാണെന്നോ യാതൊരു തെളിവും ഇല്ല.

മനുഷ്യരുടെ നന്മയ്ക്കായി ചരിത്രം പ്രവർത്തിക്കുന്നു എന്നതിനു തെളിവില്ല. കാരണം, അത്തരം നേട്ടങ്ങളെ അളക്കുന്നതിനു വസ്ത നിഷ്ഠമായ അളവുസാമഗ്രികൾ നമുക്ക്

ഇല്ല. വ്യത്യസ്ത സംസ്കാരങ്ങൾ നമ്മയെ വ്യത്യസ്തമായി നിർവചിക്കുന്നു, അവയെ വിധിക്കുന്നതിന് വേണ്ടി വസ്തുനിഷ്ഠമായ മാനദണ്ഡങ്ങൾ നമുക്ക് ഇല്ല. വിജയികൾ, തീർച്ചയായും, എല്ലായ്പ്പോളും വിശ്വസിക്കുന്നത് തങ്ങളുടെ നിർവചനം ശരിയാണ് എന്നാണ്. എന്നാൽ നാം വിജയികളെ വിശ്വസിക്കുന്നത് എന്തിനാണ്? മാണിക്കീസത്തിനു മീതെ ക്രിസ്തുമതത്തിനുണ്ടായ വിജയം മനുഷ്യവർഗത്തിനു നേട്ടമുണ്ടാക്കിയെന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. എന്നാൽ ക്രിസ്ത്യാനികളുടെ ലോകവിക്ഷണത്തെ നാം അംഗീ കരിക്കുന്നില്ല എങ്കിൽ അവരോടു യോജിക്കേണ്ട കാര്യമില്ല. സസ്സാനിദ് സാമാജ്യം മുസ്ലീങ്ങളുടെ കൈകളിലായത് മനുഷ്യവർഗത്തിനു നേട്ട മായെന്നു മുസ്ലീങ്ങൾ വിശ്വസിക്കുന്നു. എന്നാൽ നാം മുസ്ലീം ലോക വീക്ഷണം കൈക്കൊള്ളുന്നുവെങ്കിൽ മാത്രമാണ് ആ നേട്ടങ്ങൾ നമുക്കു കാണാൻ കഴിയുന്നത്. ക്രിസ്തുമതവും ഇസ്ലാമും മറക്കപ്പെടുകയോ പരാജയപ്പെടുകയോ ചെയ്തിരുന്നെങ്കിൽ നമുക്ക് മെച്ചമായിരുന്നുവെന്നും വരാം.

സംസ്കാരങ്ങൾ ഒരു തരം മാനസിക പകർച്ചവ്യാധിയോ പരാന്ന ഭോജിയോ ആണെന്നു കൂടുതൽ കൂടുതൽ പണ്ഡിതന്മാർ കണക്കാക്കുന്നു. മനുഷ്യരാണ് അവയുടെ ആതിഥേയർ. വൈറസുകളെ പോലെ യുള്ള പരാന്നഭോജികളായ ജീവികൾ തങ്ങളുടെ ആതിഥേയരുടെ ശരീരത്തിനുള്ളിൽ വളരുന്നു. അവ പെരുകുകയും ഒരു ആതിഥേയനിൽ നിന്നു മറ്റൊന്നിലേക്കു പടരുകയും ചെയ്യുന്നു, ആതിഥേയരിൽ നിന്നു ഭക്ഷണം സ്വീകരിക്കുകയും അവരെ തളർത്തുകയും ചെയ്യുന്നു, ചിലപ്പോൾ അവ രുടെ മരണത്തിനു പോലും കാരണമാകുന്നു. പരാന്നഭോജിയ്ക്ക് ആവ ശ്യമായത്ര കാലം ആതിഥേയർ ജീവിക്കുന്നുവെങ്കിൽ, തന്റെ ആതിഥേ യന്റെ അവസ്ഥയെ കുറിച്ചു അതു ചിന്തിക്കുന്നതേയില്ല. അതേ രീതിയിൽ, സാംസ്കാരിക ആശയങ്ങൾ മനുഷ്യരുടെ മനസുകളിൽ ജീവിക്കുന്നു. അവ പെരുകുകയും ഒരു ആതിഥേയനിൽ നിന്നു മറ്റൊരാളിലേക്കു വ്യാപിക്കുകയും ചിലപ്പോളൊക്കെ ആതിഥേയരെ തളർത്തുകയും ചിലപ്പോൾ അവരെ കൊല്ലുകപോലും ചെയ്യുകയും ചെയ്യുന്നു. ഒരു സാംസ്കാരിക ആശയം (ആകാശമേഘങ്ങൾക്കപ്പുറമുള്ള സ്വർഗം എന്ന ക്രിസ്തീയ ആശയം അഥവാ ഈ ഭൂമിയിൽ

തന്നെയുള്ള പറുദീസ എന്ന കമ്യൂണി സ്റ്റുകാരുടെ ആശയം) ഒരു മനുഷ്യനെ തന്റെ ജീവിതം, ഒരുപക്ഷേ, ജീവൻ നല്കിയും, ആ ആശയം പ്രചരിപ്പിക്കുന്നതിനു വേണ്ടി സമർപ്പിക്കാൻ പ്രേരിപ്പിക്കാം. മനുഷ്യൻ മരിക്കുന്നു, എന്നാൽ ആശയം പ്രചരിക്കുന്നു. ഈ സമീപനം അനുസരിച്ച്, മറ്റുള്ളവരെക്കൊണ്ടു നേട്ടം ഉണ്ടാക്കുന്ന തിനു വേണ്ടി (മാർക്സിസ്റ്റുകാർ ചിന്തിക്കുന്നതു പോലെ) ചില ആളുകൾ തയാറാക്കുന്ന ഗൂഢാലോചന അല്ല സംസ്കാരങ്ങൾ, മറിച്ച്, സംസ്കാരങ്ങൾ മാനസിക പരാന്നഭോജികളാണ്, അവ യാദൃച്ഛികമായി ഉയർന്നു വരുന്നു, അതിനുശേഷം അതു ബാധിക്കുന്ന എല്ലാ ആളുകളെക്കൊണ്ടും നേട്ടമുണ്ടാക്കുന്നു.

ഈ സമീപനത്തെ ചിലപ്പോൾ 'മീമെറ്റിക്സ്' എന്നു വിളിക്കുന്നു. ജൈവ പരിണാമം ജീനുകൾ എന്നറിയപ്പെടുന്ന ജൈവ വിവര യൂണിറ്റു കൾ പകർത്തപ്പെടുന്നതിനെ ആധാരമാക്കിയിരിക്കുന്നതു പോലെ, സാംസ്കാരിക പരിണാമം മീമുകൾ എന്നറിയപ്പെടുന്ന മാനസിക വിവര യൂണിറ്റുകളുടെ പകർത്തലിനെ ആധാരമാക്കിയിരിക്കുന്നു. തങ്ങളുടെ മീമുകൾ പുനരുത്പാദിപ്പിക്കുന്നതിൽ ഏറ്റവും സാമർത്ഥ്യം കാണിക്കുന്ന സംസ്കാരങ്ങളാണ് വിജയകരമായ സംസ്കാരങ്ങൾ. അക്കാര്യത്തിൽ അവയുടെ മനുഷ്യ ആതിഥേയരുടെ ചിലവുകളോ നേട്ടങ്ങളോ പരിഗണിക്കപ്പെടുന്നില്ല.

മാനവിക വിഷയങ്ങളിലെ മിക്ക പണ്ഡിതരും മീമെറ്റിക്സസിനെ തള്ളിക്കളയുന്നുണ്ട്. പ്രാകൃതമായ ജീവശാസ്ത്ര ഉപമകളുടെ സഹായത്തോടെ സാംസ്കാരിക പ്രക്രിയകളെ വിശദീകരിക്കാൻ ശ്രമിക്കുന്ന അവിദഗ്ധ ശ്രമങ്ങളായി അവർ അതിനെ കാണുന്നു. എന്നാൽ ഈ പണ്ഡിതരിൽ അനേകം പേരും മീമെറ്റിക്സിന്റെ ഇരട്ടസഹോദരിയായ പോസ്റ്റ്മോഡേ ണിസം (ആധുനികോത്തരത) ഉപയോഗപ്പെടുത്തുന്നുണ്ട്. മീമുകൾ അല്ലാതെ ഡികോഴ്സുകളെ (സംവാദങ്ങളെ കുറിച്ച് സംസ്കാരങ്ങ ളുടെ ഇഷ്ടികകൾ എന്ന നിലയിൽ പോസ്റ്റ്മോഡേണിസ്റ്റുകൾ സംസാ രിക്കുന്നു. മനുഷ്യവർഗത്തിന്റെ നേട്ടങ്ങളെ അല്പംപോലും കണക്കാക്കാതെ സംസ്കാരങ്ങൾ സ്വയം പ്രചരിപ്പിക്കുന്നുവെന്നു അവരും കാണുന്നു. ഉദാഹരണമായി, യുദ്ധങ്ങൾക്കും അടിച്ചമർത്തലിനും വിദ്വേ ഷത്തിനും കൂട്ടക്കുരുതികൾക്കും കാരണമായ മാരകമായ

പകർച്ചവ്യാധി എന്ന നിലയിൽ ദേശീയതയെ പോസ്റ്റ്മോഡേണിസ്റ്റ് ചിന്തകർ വിവരിക്കുന്നു. ഒരു രാജ്യത്തെ ജനങ്ങൾക്ക് അതു ബാധിച്ചു കഴിഞ്ഞാൽ ഉടൻ തന്നെ അയൽ രാജ്യങ്ങളിലുള്ളവർക്കും ആ വൈറസ് ബാധിക്കുന്നു. ദേശീയത എന്ന വൈറസ് മനുഷ്യർക്ക് നേട്ടമുണ്ടാക്കുന്നത് എന്ന നിലയിലാണ് സ്വയം അവതരിപ്പിച്ചത്, എങ്കിലും അതിന്റെ നേട്ടം പ്രധാന മായും അതിനുതന്നെയായിരുന്നു.

സമാനമായ വാദങ്ങൾ സാമൂഹ്യശാസ്ത്രങ്ങളിലും സാധാരണമാണ്. ഗെയിം തിയറി (സിദ്ധാന്തം) എന്ന നിലയിൽ. അനേകം കളിക്കാർ ഉള്ള സംവിധാനങ്ങളിൽ, എല്ലാ കളിക്കാരെയും അപകടകരമായി ബാധിക്കുന്ന കാഴ്ചപ്പാടുകളും പെരുമാറ്റരീതികളും വേരുപിടിക്കുകയും പടരുകയും ചെയ്യുന്നുണ്ട്. ആയുധമത്സരം പ്രസിദ്ധമായ ഉദാഹരണമാണ്. പല ആയുധ മത്സരങ്ങളും അതിൽ ഉൾപ്പെടുന്നവരെ സാമ്പത്തികമായി തകർത്തുകളയുന്നു, സൈനികബലത്തിന്റെ തുലനത്തിൽ വ്യത്യാസമൊന്നും ഉണ്ടാകുന്നതുമില്ല. പാക്കിസ്ഥാൻ മുന്തിയ വിമാനങ്ങൾ വാങ്ങുമ്പോൾ, ഇന്ത്യയും അങ്ങനെതന്നെ ചെയ്തുകൊണ്ടു പ്രതികരിക്കുന്നു. ഇന്ത്യ ആണവബോംബുകൾ വികസിപ്പിക്കുമ്പോൾ, പാക്കിസ്ഥാനും അങ്ങനെ ചെയ്യുന്നു. പാക്കിസ്ഥാൻ നാവികസേനയെ വിപുലമാക്കുമ്പോൾ, ഇന്ത്യ പ്രതികരിക്കുന്നു. പ്രകിയയുടെ അവസാനത്തിൽ, ബലതുലനം അതേ പോലെ നിലനില്ക്കുന്നു, എന്നാൽ അപ്പോളേക്കും ബില്യൻ കണക്കിനു ഡോളറുകൾ ആയുധങ്ങൾക്കു വേണ്ടി ചെലവഴിച്ചുകഴിഞ്ഞിരിക്കും - വിദ്യാഭ്യാസത്തിലും ആരോഗ്യപരിപാലനത്തിലും നിക്ഷേപിക്കേണ്ടിയി രുന്ന പണമാണത്. എങ്കിലും ആയുധമത്സരമെന്ന ആവേശം തള്ളിക്കള യാൻ പ്രയാസമുള്ളതാണ്. 'ആയുധ മത്സരം' ഒരു രാജ്യത്തിൽ നിന്നു മറ്റൊരു രാജ്യത്തേക്കു വൈറസ് പോലെ പടരുന്നു, എല്ലാവരെയും അപ് കടത്തിലാക്കുന്നു, സ്വയം നേട്ടമുണ്ടാക്കുന്നു, അതിജീവനത്തിന്റെയും പ്രത്യുത്പാദനത്തിന്റെയും പരിണാമ മാനദണ്ഡങ്ങൾ വച്ചുനോക്കിയാൽ. (ജീൻ പോലെതന്നെ ആയുധ മത്സരത്തിനും ബോധമില്ലെന്നതു ശ്രദ്ധിക്കുക - അതു ബോധപൂർവം നിലനില്ക്കുന്നതിനും പുനരുത്പാദിപ്പിക്ക പ്പെടുന്നതിനും

ശ്രമിക്കുന്നില്ല. അതു പടരുന്നത് ശക്തമായ ഒരു സംചാലനത്തിന്റെ ഉദ്ദേശിക്കാത്ത അനന്തരഫലമായാണ്.)

ഗെയിം തീയറി, പോസ്റ്റ്മോഡേണിസം, മീമെറ്റിക്സ് - നിങ്ങൾ അതിനെ എന്തു പേരിട്ടു വിളിച്ചാലും, ചരിത്രത്തിന്റെ സംചാലനത് മനു ഷ്യരുടെ സുഖക്ഷേമങ്ങൾ വർദ്ധിപ്പിക്കുന്നതിനു വേണ്ടിയുള്ള ശ്രമമല്ല. ചരിത്രത്തിലെ ഏറ്റവും വിജയകരമായ സംസ്കാരങ്ങൾ ഹോമോ സാപിയൻസിന് ഏറ്റവും മികച്ചതായിരുന്നുവെന്നു ചിന്തിക്കുന്നതിന് യാതൊരു അടിസ്ഥാനവുമില്ല. പരിണാമത്തെ പോലെ, ചരിത്രം വ്യക്തികളായ ജീവി കളുടെ സന്തോഷത്തെ ഗൗനിക്കുന്നില്ല. വ്യക്തികളായ മനുഷ്യരെ സംബന്ധിച്ചിടത്തോളം, സാധാരണയായി ചരിത്രത്തിന്റെ ഗതിയെ തങ്ങളുടെ നേട്ടങ്ങൾക്കു ഉപയോഗപ്പെടുത്താൻ കഴിയാത്ത വിധത്തിൽ അവർ തീർത്തും അജ്ഞരും ദുർബലരും ആണ്.

ചരിത്രം ഒരു നാല്ക്കവലയിൽ നിന്നു അടുത്തതിലേക്കു നീങ്ങുന്നു, അതിന്റെ പാതകൾ ഏതോ നിഗൂഢ കാരണത്താൽ തെരഞ്ഞെടുക്കുന്നു. എഡി 1500-നോടടുത്ത്, ചരിത്രം അതിന്റെ ഏറ്റവും പ്രധാന തെരഞ്ഞ ടുപ്പു നടത്തി - അതു മനുഷ്യവർഗത്തിന്റെ വിധിയെ മാറ്റിയെന്നു മാത്രമല്ല, ഭൂമിയിലുള്ള എല്ലാ ജീവികളുടെയും വിധിയെ മാറ്റി എന്നു പറയാം. നാം അതിനെ ശാസ്ത്രവിപ്ലവം എന്നു വിളിക്കുന്നു. അതു പശ്ചിമ യൂറോപ്പിൽ ആരംഭിച്ചു. ആഫ്രോ-ഏഷ്യയുടെ പശ്ചിമഭാഗത്തുള്ള ഒരു മുനമ്പാണ് അത്. അതുവരേക്കും ആ പ്രദേശം ചരിത്രത്തിൽ കാര്യമായ പങ്കൊന്നും തന്നെ ചെയ്തിട്ടുള്ളതല്ല. എന്തുകൊണ്ടാണ് വേറെങ്ങും സംഭവിക്കാതെ, ചൈനയിലും ഇന്ത്യയിലും സംഭവിക്കാതെ, ശാസ്ത്രവിപ്ലവം അവിടെ സംഭവിച്ചത്? രണ്ടു നൂറ്റാണ്ടുകൾ മുമ്പോ മൂന്നു നൂറ്റാണ്ടുകൾക്കു ശേഷ മോ അല്ലാതെ എഡി രണ്ടാം സഹസാബ്ദത്തിന്റെ മദ്ധ്യത്തിൽ എന്തു കൊണ്ടാണ് അതിനു തുടക്കമായത്? നമുക്ക് അറിഞ്ഞുകൂടാ. പണ്ഡിത ന്മാർ ഡസൻ കണക്കിനു സിദ്ധാന്തങ്ങൾ മുന്നോട്ടുവച്ചിട്ടുണ്ട്. എന്നാൽ അവയിലൊന്നുംതന്നെ പ്രത്യേകമായി മനസ്സിൽ തട്ടുന്നവയല്ല.

ചരിത്രത്തിന് സാദ്ധ്യതകളുടെ വളരെ വിശാലമായ ഒരു ചക്രവാള മുണ്ട്. മിക്ക സാദ്ധ്യതകളും ഒരിക്കലും

സാദ്ധ്യമാകുന്നില്ല. ശാസ്വിപ്ലവത്തെ ഒഴിഞ്ഞുമാറിക്കൊണ്ടു ചരിത്രം തലമുറകളോളം മുന്നോട്ടു പോകുന്നതിനെക്കുറിച്ചു സങ്കല്പിക്കാൻ കഴിയുന്നതാണ്, ക്രിസ്തുമതം ഇല്ലാതെയും ഒരു റോമാസ്രമാജ്യം ഇല്ലാതെയും സ്വർണ നാണയങ്ങൾ ഇല്ലാതെയും ചരിത്രത്തെ കുറിച്ചു സങ്കല്പിക്കാൻ കഴിയുന്നതു പോലെ തന്നെ.

ഭാഗം നാല്

# ശാസ്ത്രവിപ്ലവം




*32. അലമോഗോർദോ. ജൂലൈ 16, 1945, 5:29:53 രാവിലെ. ആദ്യ ആണവ ബോംബ് പൊട്ടിച്ചു കഴിഞ്ഞ് എട്ടു സെക്കൻഡുകൾ കഴിഞ്ഞപ്പോൾ. ആണവ ശാസ്ത്രജ്ഞനായ റോബർട് ഓപ്പെൻഹെയ്മർ, ഫോടനം കണ്ടുകഴിഞ്ഞ്, ഭഗവദ്ഗീതയിൽ നിന്നുള്ള ഉദ്ധരണി പ്രസ്താവിച്ചു: "ഇപ്പോൾ ഞാൻ മരണമായിരിക്കുന്നു, ലോകങ്ങളുടെ സംഹാരകൻ. '*

## അദ്ധ്യായം പതിനാല്

# അജ്ഞതയുടെ കണ്ടെത്തൽ

**ഒ** രു സ്പാനീഷ് കർഷകൻ എഡി 1000ൽ കിടന്നുറങ്ങിയിട്ട് 500 വർഷങ്ങൾക്കു ശേഷം ഉണരുകയും കൊളംബസിന്റെ നാവികർ നിഞ്ഞ, പിൻ, സാന്റാ മരിയ എന്നിവയിൽ കയറുന്ന ശബ്ദഘോഷം കേൾക്കുകയും ചെയ്താൽ, ലോകം അയാൾക്ക് തികച്ചും പരിചിതമായി തോന്നും. സാങ്കേ തികവിദ്യയിലും രീതികളിലും രാഷ്ട്രീയ അതിർത്തികളിലും ഈ മദ്ധ്യ കാല റിപ് വാൻ വിങ്കിളിന് അസ്വസ്ഥത തോന്നുകയില്ല. എന്നാൽ കൊളം ബസിന്റെ നാവികരിൽ ഒരാൾ അതുപോലെയൊരു ഉറക്കത്തിൽ ആണ്ടു പോകുകയും 21-ാം നൂറ്റാണ്ടിൽ ഉണർന്ന് ഫോണിന്റെ റിങ്ടോൺ കേൾക്കുകയും ചെയ്താൽ, അയാൾക്കു മനസ്സിലാക്കാൻ കഴിയുന്നതിനും അപ്പുറത്തുള്ള അപരിചിതമായ ഒരു ലോകത്തെ ആയിരിക്കും അയാൾ കണ്ടെത്തുക. "ഇതു സ്വർഗമാണോ?' അയാൾ സ്വയം ചോദിച്ചെന്നുവരും, 'അതോ-നരകമോ?'

കഴിഞ്ഞ അഞ്ഞൂറു വർഷക്കാലം മനുഷ്യരുടെ ശക്തിയിൽ അത്ഭു തകരവും മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്തതുമായ തരത്തിൽ വളർച്ചയു ണ്ടായി. 1500-ൽ ലോകത്തിൽ ആകമാനം 500 മില്യൻ ഹോമോ സാപിയൻസ് ഉണ്ടായിരുന്നു. ഇന്ന്, 7 ബില്യൻ ഉണ്ട്. 1500-ൽ മനുഷ്യവർഗം ഉത്പാദിപ്പിച്ച ചരക്കുകളുടെയും സേവനങ്ങളുടെയും മൊത്തമൂല്യം ഇന്നത്തെ ഡോളറിൽ 250 ബില്യൻ ഡോളർ എന്നാണ് കണക്കാക്കിയിരിക്കുന്നത്. ഇന്ന് ഒരു വർഷത്തെ മനുഷ്യ ഉത്പാദനത്തിന്റെ മൂല്യം 60 ട്രില്യൻ ഡോളറിനോടടുത്തുവരുന്നു. 1500ൽ മനുഷ്യരാശി 1500 ട്രില്യൻ കലോറി ഊർജം പ്രതിദിനം അകത്താക്കി. (വർദ്ധനവിന്റെ ഈ കണക്കു കൾ ഒന്നുകൂടി ശ്രദ്ധിക്കുക - മനുഷ്യജനസംഖ്യ 14 മടങ്ങ്, ഉത്പാദനം 240 മടങ്ങ്, ഊർജ ഉപഭോഗം 115 മടങ്ങ്.)

ഒരു ആധുനിക പടക്കപ്പൽ കൊളംബസിന്റെ കാലത്തിലേക്കു കൊണ്ടുപോകുന്നുവെന്നു കരുതുക. സെക്കൻഡുകൾകൊണ്ട് നിറഞ്ഞ, പിന്റ്, സാന്റാ മരിയ എന്നിവയെ ഇടിച്ചുതരിപ്പണമാക്കി തടിക്കഷണങ്ങൾ കടലിലൂടെ ഒഴുക്കുമാറാക്കാൻ അതിന് കഴിയും. എന്നിട്ട് എല്ലാ ലോക ശക്തികളുടെയും നാവികസേനകളെ മുക്കിക്കളയാനും ഒരു പോറൽ പോലും ഏൽക്കാതെ നിലനില്ക്കുവാനും കഴിയും. ലോകത്തിലെ മുഴുവൻ കച്ചവടക്കപ്പൽച്ചരക്കുകളും ആധുനികമായ അഞ്ചു ചരക്കു കപ്പലുകളിൽ ഉൾക്കൊള്ളുമായിരുന്നു. മദ്ധ്യകാലത്തിലെ എല്ലാ ഗ്രന്ഥ ശാലകളിലെയും പുസ്തകങ്ങളിലെയും ചുരുളുകളിലെയും വാക്കുകളും സംഖ്യകളും എല്ലാം ഒരു ആധുനിക കമ്പ്യൂട്ടറിൽ സൂക്ഷിച്ചുവച്ചുകഴിഞ്ഞു പിന്നെയും അതിൽ സ്ഥലം അവശേഷിക്കുന്നുണ്ടാകും. ലോകമാകമാന മുള്ള ആധുനികപൂർവ രാജ്യങ്ങളിലെ പണമെല്ലാം ചേർത്തുവച്ചാൽ അതിനെക്കാൾ കൂടുതൽ പണം ഇന്നത്തെ ഏതു വലിയ ബാങ്കിന്റെ ശേഖ രത്തിലും ഉണ്ടാകും.

1500-ൽ 100,000-ലധികം നിവാസികളുള്ള തീരെക്കുറവു നഗരങ്ങൾ മാത്രമാണ് ഉണ്ടായിരുന്നത്. മിക്ക കെട്ടിടങ്ങളും കുഴച്ചമണ്ണും തടിയും വൈക്കോലും കൊണ്ടു നിർമ്മിച്ചവയാണ്. മൂന്നുനില കെട്ടിടം അംബര ചുംബിയായിരുന്നു. നിരത്തുകൾ കുടുക്കമുള്ള പാതകളായിരുന്നു, വേന ല്ക്കാലത്തു പൊടിയും മഞ്ഞുകാലത്ത് ചള്ളയും നിറഞ്ഞവ, കാൽനടക്കാരും കുതിരകളും ആടുകളും കോഴികളും ഏതാനും വണ്ടികളും ഉപയോഗപ്പെടുത്തിയവ. ഏറ്റവും സാധാരണമായ നഗരശബ്ദങ്ങൾ മനു ഷ്യരുടേതും മൃഗങ്ങളുടേതും ആയിരുന്നു, ഇടക്കൊക്കെ ചുറ്റികയു ടെയും വാളിന്റെയും ശബ്ദം കേൾക്കാം. സൂര്യാസ്തമനത്തിൽ, നഗര പ്രദേശം ഇരുട്ടിലായി, ഇടയിലെവിടെയെങ്കിലും മെഴുകുതിരിയോ തീനാ ളമോ ഇരുട്ടിൽ പ്രകാശിക്കും. അത്തരമൊരു നഗരത്തിലെ ഒരു നിവാസി ആധുനിക കാലത്തെ ടോക്യോ, ന്യൂയോർക്ക്, അല്ലെങ്കിൽ മുംബൈ കണ്ടാൽ, അവൾക്ക് എന്താണ് തോന്നുക?

പതിനാറാം നൂറ്റാണ്ടിനു മുമ്പ്, ഒരു മനുഷ്യനും ഭൂമിയെ ചുറ്റി സഞ്ച രിച്ചില്ല. 1522-ൽ 72,000 കിലോമീറ്ററുകൾ താണ്ടിയതിനു ശേഷം മഗല്ലന്റെ യാത്ര മടങ്ങി പെയിനിൽ എത്തിയപ്പോൾ അതിനു മാറ്റം വന്നു. അതിനു മൂന്നു വർഷം വേണ്ടി വന്നു,

മഗല്ലൻ ഉൾപ്പെടെ ഏതാണ്ട് എല്ലാ സംഘാംഗങ്ങളുടെയും ജീവൻ നഷ്ടപ്പെടുകയും ചെയ്തു. സമ്പന്നനായ ഫിലിയസ് ഫോഗ് എന്ന ബ്രിട്ടീഷ് സാഹസികന് 80 ദിവസങ്ങൾ കൊണ്ടു ലോകം ചുറ്റാൻ കഴിയുമെന്നു 1873-ൽ ജൂൾസ് വെർനെയ്ക്ക് സങ്കല്പിക്കാൻ കഴിഞ്ഞു. ഇന്ന് മദ്ധ്യവർഗ വരുമാനമുള്ള ആർക്കും സുരക്ഷിത മായും അനായാസമായും ഭൂമിയെ 48 മണിക്കൂറിൽ ചുറ്റിസഞ്ചരിയ്ക്കാം.

1500-ൽ മനുഷ്യർ ഭൂമിയുടെ ഉപരിതലത്തിൽ മാത്രം പരിമിതപ്പെട്ടി രുന്നു. അവർക്കു ഗോപുരങ്ങൾ പണിയാനും പർവതങ്ങൾ കയറാനും കഴിയുമായിരുന്നു. എന്നാൽ ആകാശം പക്ഷികൾക്കും മാലാഖമാർക്കും ദൈവങ്ങൾക്കും വേണ്ടി നീക്കിവച്ചിരുന്നു. 1969 ജൂലൈ 20-ന് മനുഷ്യർ ചന്ദ്രനിലെത്തി. അതൊരു ചരിത്രനേട്ടം മാത്രമായിരുന്നില്ല, പിന്നെയോ പരിണാമ വഴിയിലും പ്രാപഞ്ചികമായിപ്പോലും അതൊരു വലിയ സംഭവ മായി. കഴിഞ്ഞകാലത്ത് പരിണാമത്തിന്റെ നാല് ബില്യൻ വർഷങ്ങളിൽ, ഒരു ജീവിക്കും ഭൂമിയുടെ അന്തരീക്ഷത്തിന് അപ്പുറം പോലും പോകാൻ കഴിഞ്ഞിട്ടില്ല. തീർച്ചയായും ആരും ചന്ദ്രനിൽ ഒരു പാദമുദ്രയോ നീരാ ളിക്കൈമുദ്രയോ പതിപ്പിച്ചിട്ടില്ല.

ചരിത്രത്തിൽ അധികവും, മനുഷ്യർ ഗ്രഹത്തിലെ ജീവജാലങ്ങളിൽ 99.99 ശതമാനം വരുന്ന സൂക്ഷ്മജീവികളെ അറിഞ്ഞിരുന്നില്ല. അവ നമ്മ ബാധിക്കുന്നവ അല്ല എന്നതുകൊണ്ടല്ല. നമ്മിൽ ഓരോരുത്തരും നമ്മോടൊപ്പം ബില്യൻ കണക്കിനു ഒറ്റക്കോശജീവികളെ കൂട്ടുന്നുണ്ട്, അതും വെറുതെയല്ല. അവ നമ്മുടെ ഏറ്റവും അടുത്ത സുഹൃത്തുക്കളും ഏറ്റവും മാരകമായ ശ്രതുക്കളും ആണ്. അവയിൽ ചിലതു നമ്മുടെ ഭക്ഷണം ദഹിപ്പിക്കാനും നമ്മുടെ കുടലിനെ ശുദ്ധിയാക്കാനും സഹായിക്കുന്നു. മറ്റു ചിലത് രോഗങ്ങൾക്കും പകർച്ചവ്യാധികൾക്കും കാരണമാ കുന്നു. എങ്കിലും 1674-ൽ മാത്രമാണ് മനുഷ്യനേത്രം കൊണ്ടു ഒരു സൂക്ഷ്മജീവിയെ ആദ്യമായി കണ്ടത്. അന്നാണ് ആന്റൺ വാൻ ല്യൂ വെൻഹൂക് തന്റെ ഭവനത്തിലുണ്ടാക്കിയ മൈക്രോസ്കോപ് ഉപയോഗപ്പെടുത്തി നോക്കിയതും ഒരു തുള്ളി വെള്ളത്തിൽ പുളച്ചുമറിയുന്ന സൂക്ഷ്മജീവികളുടെ ഒരു ആകമാനലോകം തന്നെ കണ്ടെത്തിയതും. അതിനു ശേഷമുള്ള 300 വർഷങ്ങളിൽ, മൈക്രോസ്കോപ്പിലൂടെ കാണാൻ കഴിയുന്ന അനേകം സ്പീഷിസുകളെ മനുഷ്യർ പരിചയപ്പെട്ടു. അവ

വരുത്തിവയ്ക്കുന്ന മാരകമായ പകർച്ചവ്യാധികളിൽ പലതിനെയും കീഴടക്കാൻ നമുക്കു കഴിഞ്ഞിട്ടുണ്ട്. സൂക്ഷ്മജീവികളെ വൈദ്യശാസ്ത്രത്തിലും വ്യവസായങ്ങളിലും ഉപയോഗപ്പെടുത്തുന്നുമുണ്ട്. ഇന്നു നമ്മൾ ബാക്ടീ രിയയിൽ മാറ്റങ്ങൾ വരുത്തുകയും മരുന്നുകൾ നിർമ്മിക്കുകയും ജൈവ ഇന്ധനങ്ങൾ ഉത്പാദിപ്പിക്കുകയും പരാന്നഭോജികളെ കൊല്ലുകയും ചെയ്യുന്നുണ്ട്.

എന്നാൽ കഴിഞ്ഞ 500 വർഷക്കാലത്തെ ഏറ്റവും ശ്രദ്ധേയവും നിർണായകവുമായ നിമിഷം 1945 ജൂലൈ 16 രാവിലെ 5:29:45 ആണ്. ആ കൃത്യ നിമിഷത്തിൽ അമേരിക്കയിലെ ശാസ്ത്രജ്ഞർ ന്യൂ മെക്സിക്കോയിലെ അലാമോഗോർദോയിൽ ആദ്യത്തെ ആണവബോംബ് പൊട്ടിച്ചു. ആ നിമിഷം മുതൽ, മനുഷ്യവർഗത്തിനു ചരിത്രത്തിന്റെ ഗതിയെ മാറ്റി മറിക്കാൻ മാത്രമല്ല, ചരിത്രത്തിന് അവസാനമുണ്ടാക്കാൻ കൂടി കഴിവു ലഭിച്ചു.

അലാമോഗോർദോയിലേക്കും ചന്ദ്രനിലേക്കും നയിച്ച് ചരിത്ര പ്രക്രിയ യാണ് ശാസ്ത്രവിപ്ലവം, ആ വിപ്ലവത്തിന്റെ കാലത്ത് ശാസ്ത്രഗവേഷണത്തിൽ സമ്പത്തുകൾ നിക്ഷേപിച്ചുകൊണ്ടു മനുഷ്യവർഗം വളരെയേറെ പുതിയ ശക്തികൾ നേടുകയുണ്ടായി. അതൊരു വിപ്ലവമാണ്. കാരണം, ഏതാണ്ട് 1500 എഡി വരെ, വൈദ്യശാസ്ത്രപരമായും സൈനികമായും സാമ്പത്തികമായും പുതിയ ശക്തികൾ നേടുന്നതിലുള്ള തങ്ങളുടെ കഴി വിൽ ലോകമെങ്ങുമുള്ള മനുഷ്യർ സംശയം പ്രകടിപ്പിച്ചിരുന്നു. ഗവൺ മെന്റും സമ്പന്നരായ രക്ഷാധികാരികളും വിദ്യാഭ്യാസത്തിനും പഠനത്തിനുമായി പണം നീക്കിവച്ചപ്പോൾ, അതിന്റെ ലക്ഷ്യം പൊതുവെ പുതിയ കഴിവുകൾ നേടിയെടുക്കുക എന്നതിനെക്കാൾ നിലവിലുള്ള കഴിവുകൾ സംരക്ഷിച്ചു നിലനിർത്തുക എന്നതായിരുന്നു. ആധുനിക പൂർവ ഭരണാധികാരി സാധാരണമായി പുരോഹിതർക്കും തത്വജ്ഞാനി കൾക്കും കവികൾക്കും പണം നല്കി. അവർ തന്റെ ഭരണത്തെ ജനങ്ങ ളുടെ മദ്ധ്യത്തിൽ അംഗീകൃതമാക്കുകയും സാമൂഹ്യക്രമത്തെ നിലനിർത്തുകയും ചെയ്യുമെന്നായിരുന്നു പ്രതീക്ഷ. അവർ പുതിയ മരുന്നുകൂട്ടു കൾ കണ്ടെത്തുമെന്നോ പുതിയ ആയുധങ്ങൾ കണ്ടുപിടിക്കുമെന്നോ

സാമ്പത്തികവളർച്ചയെ ത്വരിതപ്പെടുത്തുമെന്നോ അദ്ദേഹം പ്രതീക്ഷിച്ചില്ല.

കഴിഞ്ഞ അഞ്ചു നൂറ്റാണ്ടുകളിൽ, ശാസ്ത്രഗവേഷണത്തിൽ കൂടുതൽ നിക്ഷേപങ്ങൾ നടത്തിക്കൊണ്ട് തങ്ങളുടെ കഴിവുകൾ വർദ്ധിപ്പിക്കാൻ കഴിയുമെന്നു മനുഷ്യർ കൂടുതൽ കൂടുതൽ വിശ്വസിച്ചു. അത് വെറും അന്ധമായ വിശ്വാസം ആയിരുന്നില്ല - കൂടെക്കൂടെ പ്രയോഗത്തിൽ കൂടി തെളിയിക്കപ്പെട്ട വിശ്വാസമായിരുന്നു. കൂടുതൽ തെളിവുകൾ ഉണ്ടായപ്പോൾ, കൂടുതൽ സമ്പത്ത് ധനികരും ഗവൺമെന്റുകളും ശാസ്ത്രത്തിനു നല്കാൻ തയാറായി. അത്തരം നിക്ഷേപങ്ങൾ ഇല്ലായിരുന്നുവെങ്കിൽ ചന്ദ്രനിൽ നടക്കുന്നതിനോ സൂക്ഷ്മജീവികളിൽ മാറ്റംവരുത്തുന്നതിനോ അണുവിനെ വിഘടിപ്പിക്കുന്നതിനോ നമുക്കു കഴിയുമായിരുന്നില്ല. ഉദാ ഹരണമായി, യുഎസ് ഗവൺമെന്റ് സമീപകാല ദശകങ്ങളിൽ ന്യൂക്ലിയർ ഫിസിക്സിന്റെ പഠനത്തിനായി ബില്യൻ കണക്കിനു ഡോളറുകൾ നീക്കി വയ്ക്കുകയുണ്ടായി. ഈ ഗവേഷണം സംജാതമാക്കിയ അറിവ് ന്യൂക്ലിയർ പവർസ്റ്റേഷനുകൾ സ്ഥാപിക്കുന്നതിനു ഇടയാക്കി. അങ്ങനെ അമേരിക്കയിലെ വ്യവസായങ്ങൾക്ക് ചിലവുകുറഞ്ഞ വൈദ്യുതി ലഭ്യമായി. വ്യവ സായങ്ങളാണ് യുഎസ് ഗവൺമെന്റിനു നികുതികൾ നല്കുന്നത്. യുഎസ് ഗവൺമെന്റ് ഈ നികുതികൾ ഉപയോഗപ്പെടുത്തി ന്യൂക്ലിയർ ഫിസിക്സിൽ കൂടുതൽ ഗവേഷണത്തിനു പണം നല്കുന്നു.

ഗവേഷണത്തിലൂടെ പുതിയ ശക്തികൾ നേടാമെന്ന തങ്ങളുടെ കഴി വിൽ വർദ്ധിച്ചുവരുന്ന വിശ്വാസം ആധുനിക മനുഷ്യർ വികസിപ്പിച്ചെടുത്തത് എന്തുകൊണ്ടാണ്? ശാസ്ത്രവും രാഷ്ട്രീയ മീമാംസയും സാമ്പത്തികശാസ്ത്രവും തമ്മിൽ ബന്ധം ഉണ്ടായത് എങ്ങനെയാണ്? ഈ അദ്ധ്യായം ആധുനിക ശാസ്ത്രത്തിന്റെ അനിതരസാധാരണമായ സ്വഭാ വഗുണത്തെ നോക്കിക്കാണുന്നു, അങ്ങനെ മേൽപ്പറഞ്ഞ ചോദ്യത്തിനു മറുപടി ഭാഗികമായെങ്കിലും നല്കുന്നതിനു യതിക്കുകയാണ്. അടുത്ത രണ്ട് അദ്ധ്യായങ്ങൾ ശാസ്ത്രവും യൂറോപ്പിലെ സാമ്രാജ്യങ്ങളും മുതലാളിത്ത സമ്പദ്ഘടനയും തമ്മിലുള്ള സഖ്യത്തിന്റെ രൂപപ്പെടലിനെ പരിശോധിക്കുന്നു.




*ശാസ്ത്രഗവേഷണത്തിന്റെ ഫീഡ്ബായ്ക്ക് ലൂപ്പ്. പുരോഗതി സൃഷ്ടിക്കാൻ ശാസ്ത്രത്തിനു ഗവേഷണം മാത്രം പോരാ. ശാസ്ത്രം, രാഷ്ടീയ മീമാംസ, സാമ്പത്തികശാസ്ത്രം എന്നിവ തമ്മിലുള്ള പ്രബലപ്പെടുത്തലിനെ ആശ്രയിച്ചിരിക്കുന്നു അത്. രാഷ്ട്രീയ, സാമ്പത്തിക സ്ഥാപനങ്ങൾ സമ്പത്തു നല്കുന്നു, സമ്പത്തു കൂടാതെ ശാസ്ത്ര ഗവേഷണം ഏതാണ്ട് അസാദ്ധ്യമാണ്. അതിനു പകരമായി, ശാസ്ത്രഗവേഷണം പുതിയ ശക്തികൾ നല്കുന്നു. ഈ പുതിയ ശക്തികൾ ഉപയോഗപ്പെടുത്തി മറ്റു പല കാര്യങ്ങളും ചെയ്യുന്നതിന്റെ കൂട്ടത്തിൽ പുതിയ സമ്പത്തും ലഭ്യമാക്കുന്നു. ആ സമ്പത്തിൽ ചിലത് ഗവേഷണത്തിൽ പുനർനിക്ഷേപിക്കുന്നു.*

## അജ്ഞർ

ജ്ഞാനവിപ്ലവത്തിനു ശേഷമെങ്കിലും പ്രപഞ്ചത്തെ മനസ്സിലാക്കാൻ മനുഷ്യർ യത്നിച്ചിട്ടുണ്ട്. നമ്മുടെ പൂർവപിതാക്കന്മാർ വളരെയേറെ സമയവും യത്നവും പ്രകൃതിലോകത്തെ നിയന്ത്രിക്കുന്ന ചട്ടങ്ങൾ കണ്ടെത്തുന്നതിനുവേണ്ടി ചെലവഴിച്ചിട്ടുണ്ട്. എന്നാൽ ആധുനിക ശാസ്ത്രം അറിവിന്റെ മുൻ പാരമ്പര്യങ്ങളിൽ നിന്നു മൂന്നു പ്രധാന രീതികളിൽ വ്യത്യാസപ്പെട്ടിരിക്കുന്നു:

ക. അജ്ഞത അംഗീകരിക്കാനുള്ള മനസ്സ്. 'ഞങ്ങൾക്ക് അറിഞ്ഞു കൂടാ' എന്നർത്ഥമുള്ള ഇഗ്നോരാമസ്

(അജ്ഞത) എന്ന ലത്തീൻ ശൈലിയിൽ ആധാരിതമാണ് ആധുനിക ശാസ്ത്രം. നമുക്ക് എല്ലാ കാര്യങ്ങളും അറിഞ്ഞുകൂടാ എന്ന് അത് അംഗീകരിക്കുന്നു. അതി നെക്കാൾ പ്രധാനമായി, നമുക്ക് അറിയാമെന്നു നാം കരുതുന്ന കാര്യങ്ങൾ, കൂടുതൽ അറിവു നേടുന്നതോടെ, തെറ്റാണെന്നു തെളിഞ്ഞേക്കാമെന്നു അതു അംഗീകരിക്കുന്നു. ഒരു ആശയവും സിദ്ധാന്തവും വിശുദ്ധമോ വെല്ലുവിളികൾക്ക് അതീതമോ അല്ല.

ഖ. നിരീക്ഷണത്തിന്റെയും ഗണിതത്തിന്റെയും പ്രാധാന്യം. അജ്ഞത അംഗീകരിച്ചു കഴിഞ്ഞ്, ആധുനിക ശാസ്ത്രം പുതിയ അറിവു നേടുന്നതിനെ ലക്ഷ്യം വയ്ക്കുന്നു. നിരീക്ഷണങ്ങൾ സമാഹ രിച്ചും അതിനുശേഷം ഈ നിരീക്ഷണങ്ങളെ ബൃഹത്തായ സിദ്ധാന്തങ്ങളാക്കി മാറ്റുന്നതിനു വേണ്ടി ഗണിത ഉപാധികൾ ഉപയോഗപ്പെടുത്തിയുമാണ് അങ്ങനെ ചെയ്യുന്നത്.

ഗ. പുതിയ ശക്തികൾ കൈവശമാക്കുന്നു. സിദ്ധാന്തങ്ങൾ സൃഷ്ടിക്കുന്നതുകൊണ്ടുമാത്രം ആധുനിക ശാസ്ത്രം തൃപ്തമാകുന്നില്ല. അത് ഈ സിദ്ധാന്തങ്ങൾ ഉപയോഗപ്പെടുത്തി പുതിയ ശക്തികൾ കൈവശമാക്കുന്നു. പ്രത്യേകിച്ചു പുതിയ സാങ്കേതികവിദ്യകൾ വികസിപ്പിക്കുന്നു.

ശാസ്വിപ്ലവം അറിവിന്റെ ഒരു വിപ്ലവമല്ല. എല്ലാത്തിനും മീതെ, അതൊരു അജ്ഞതയുടെ വിപ്ലവമാണ്. തങ്ങളെ സംബന്ധിക്കുന്ന ഏറ്റവും പ്രധാന പ്രശ്നങ്ങൾക്ക് ഉത്തരം തങ്ങൾക്ക് അറിഞ്ഞുകൂടാ എന്ന മനു ഷ്യരുടെ കണ്ടുപിടുത്തമാണ് ശാസ്ത്രവിപ്ലവത്തിനു തുടക്കമിട്ട മഹത്തായ കണ്ടുപിടുത്തം.

ലോകത്തെ കുറിച്ചു അറിയേണ്ടതായ എല്ലാ പ്രധാനപ്പെട്ട കാര്യങ്ങളും ഇതിനോടകം അറിഞ്ഞു കഴിഞ്ഞിരിക്കുന്നുവെന്നും ഇസ്ലാം, ക്രിസ്തുമതം, ബുദ്ധമതം, കൺഫ്യൂഷ്യമതം എന്നിങ്ങനെയുള്ള ആധുനികപൂർവ ജ്ഞാനപാരമ്പര്യങ്ങൾ തറപ്പിച്ചു പറഞ്ഞു. മഹത്തായ ദൈവങ്ങൾ, അതല്ലെങ്കിൽ

സർവശക്തനായ ഏക ദൈവം, അതല്ലെങ്കിൽ കഴിഞ്ഞകാലത്തെ ജ്ഞാനികളായ ആളുകൾ എല്ലാക്കാര്യങ്ങളെയും സംബന്ധിക്കുന്ന വിജ്ഞാനം കൈവശമുള്ളവരായിരുന്നു. അവർ അതു നമുക്ക് വേദങ്ങളിലൂടെയും വായ്മൊഴി പാരമ്പര്യങ്ങളിലൂടെയും പറഞ്ഞു. തന്നു. സാധാരണക്കാരായ നശ്വരമനുഷ്യർ ഈ പുരാണ ഗ്രന്ഥങ്ങളും പാരമ്പര്യങ്ങളും പഠിച്ചും അവയെ ശരിയായി മനസ്സിലാക്കിയും അറിവു നേടി. പ്രപഞ്ചത്തെ സംബന്ധിക്കുന്ന പ്രധാനപ്പെട്ട ഏതെങ്കിലും നിഗൂ ഢത ബൈബിളും ഖുറാനും വേദങ്ങളും കൈകാര്യം ചെയ്യുന്നില്ല എന്നത് ചിന്തിക്കാൻ കഴിയുമായിരുന്നില്ല. രക്തവും മാംസവുമുള്ള ജീവികൾക്കു കണ്ടെത്താനായി ഒരു നിഗൂഢത അവശേഷിച്ചു എന്നത് അചിന്തനീയമായിരുന്നു.

പുരാതന ജ്ഞാനപാരമ്പര്യങ്ങൾ രണ്ടു തരത്തിലുള്ള അജ്ഞത മാത്രമാണ് അംഗീകരിച്ചത്. ഒന്നാമത്, ഒരു വ്യക്തി പ്രധാനപ്പെട്ട ഏതെങ്കിലും കാര്യത്തിൽ അജ്ഞനാകാം. ആവശ്യമായ അറിവു നേടുന്നതിനു വേണ്ടി അയാൾ ചെയ്യേണ്ടത് കുറെക്കൂടി ജ്ഞാനമുള്ള ആരോടെങ്കിലും ചോദിക്കുക എന്നതു മാത്രമാണ്. ആർക്കും ഇതുവരെയായും അറിഞ്ഞു കൂടാത്ത യാതൊരു കാര്യവും കണ്ടെത്തേണ്ട ആവശ്യമില്ല. ഉദാഹരണ മായി, പതിമൂന്നാം നൂറ്റാണ്ടിലെ ഒരു യോർക്ക്ഷയർ ഗ്രാമത്തിലെ ഒരു കർഷകന് മനുഷ്യവംശം എങ്ങനെ ഉത്ഭവിച്ചുവെന്നു അറിയണമെന്നുണ്ടെങ്കിൽ, ക്രിസ്തീയ പാരമ്പര്യം അതിനു സുനിശ്ചിതമായ ഉത്തരം നല്കുന്നുവെന്നു അയാൾ കണക്കുകൂട്ടി. അയാൾ സ്ഥലത്തെ പുരോഹി തനോടു അക്കാര്യം ചോദിച്ചാൽ മാത്രം മതി.

രണ്ടാമത്, ഒരു പാരമ്പര്യം ആകമാനം ഒരുപക്ഷേ അപ്രധാന കാര്യങ്ങളെ കുറിച്ചു അജ്ഞതയുള്ളതാകാം. നിർവചനപ്രകാരം, മഹത്വമുള്ള ദൈവങ്ങളോ കഴിഞ്ഞകാലത്തെ ജ്ഞാനികളായ ആളുകളോ നമ്മോടു പറയാൻ മുതിരാതിരുന്ന കാര്യങ്ങൾ അപ്രധാനമാണ്. ഉദാഹരണമായി, ചിലന്തികൾ തങ്ങളുടെ വലകൾ നെയ്യുന്നത് എങ്ങനെയെന്നു യോർക്ക് ഷയറിലെ നമ്മുടെ കർഷകന് അറിയണമെന്നുണ്ടെങ്കിൽ, പുരോഹിതനോടു ചോദിച്ചിട്ടു കാര്യമില്ല. കാരണം, അതുസംബന്ധിച്ചുള്ള ഉത്തരം കിസ്തീയ വേദപുസ്തകത്തിൽ എങ്ങുംതന്നെ ഇല്ല. എന്നാൽ, ക്രിസ്ത മതത്തിന്

കുറവുകളുണ്ടെന്നു അതുകൊണ്ട് അർത്ഥമാകുന്നില്ല. മറിച്ച്, ചിലന്തികൾ തങ്ങളുടെ വലകൾ എങ്ങനെ നെയ്യുന്നുവെന്നു മനസ്സി ലാക്കുന്നത് അപ്രധാനമാണെന്നാണ് അതിന്റെ അർത്ഥം. എന്തൊക്കെയാ യാലും, ചിലന്തികൾ എങ്ങനെയാണ് അതു ചെയ്യുന്നതെന്നു ദൈവത്തിനു നന്നായി അറിയാം. അതൊരു പ്രധാനപ്പെട്ട വിവരം ആയിരുന്നുവെങ്കിൽ, മനുഷ്യരുടെ സമൃദ്ധിക്കും രക്ഷയ്ക്കും അത് ആവശ്യമായിരുന്നുവെങ്കിൽ, ദൈവം വേദപുസ്തകത്തിൽ അതിനെക്കുറിച്ചു വിശദമായി പ്രതിപാദിക്കുമായിരുന്നു.

ആളുകൾ ചിലന്തികളെ കുറിച്ചു പഠിക്കുന്നതിനെ ക്രിസ്തുമതം വിലക്കിയില്ല. എന്നാൽ ചിലന്തി പണ്ഡിതർ - മദ്ധ്യകാല യൂറോപ്പിൽ അങ്ങ നെയൊരു കൂട്ടർ ഉണ്ടായിരുന്നുവെങ്കിൽ - സമൂഹത്തിലെ തങ്ങളുടെ അപധാന പങ്കും ക്രിസ്തുമതത്തിലെ നിതാന്ത സത്യങ്ങളുമായി താരത മ്യപ്പെടുത്തുമ്പോൾ തങ്ങളുടെ കണ്ടെത്തലിന്റെ കഴമ്പില്ലായ്മയും അംഗീ കരിക്കേണ്ടതുണ്ട്. ചിലന്തികളെക്കുറിച്ചും പൂമ്പാറ്റകളെക്കുറിച്ചും ഒരു പണ്ഡിതൻ എന്തൊക്കെ കണ്ടെത്തിയാലും, ആ ജ്ഞാനം യാതൊരു വില യുമില്ലാത്തതാണ്, അതിനു സമൂഹത്തിന്റെയും രാഷ്ട്രീയത്തിന്റെയും സമ്പത്തിന്റെയും അടിസ്ഥാന സത്യങ്ങളുടെ മേൽ യാതൊരു സ്വാധീ നവും ഇല്ലാത്തതാണ്.

വാസ്തവത്തിൽ, ഒരിക്കലും കാര്യങ്ങൾ അത്ര ലളിതമായിരുന്നില്ല. ഓരോ കാലഘട്ടത്തിലും, ഏറ്റവും ഭക്തിയുള്ളതും യാഥാസ്ഥിതികവുമായ കാലഘട്ടത്തിൽ പോലും, തങ്ങളുടെ ആകമാന പാരമ്പര്യത്തിന് അജ്ഞാ തമായിരിക്കുന്ന പ്രധാനപ്പെട്ട കാര്യങ്ങൾ ഉണ്ട് എന്ന് വാദിക്കുന്ന ആളു കൾ ഉണ്ടായിരുന്നു. എങ്കിലും, അത്തരം ആളുകളെ ഒതുക്കിനിർത്തുകയോ അതല്ലെങ്കിൽ പീഡനത്തിനു വിധേയമാക്കുകയോ ചെയ്തു - അതല്ലെങ്കിൽ അവർ പുതിയ ഒരു പാരമ്പര്യം സ്ഥാപിക്കുകയും അറിയേണ്ടതായ എല്ലാ കാര്യങ്ങളും തങ്ങൾക്ക് അറിയാമെന്നു വാദിക്കുകയും ചെയ്തു. ഉദാഹരണമായി, മുഹമ്മദ് പ്രവാചകൻ തന്റെ മതദൗത്യം തുടങ്ങിയത് ദൈവിക സത്യത്തെ കുറിച്ചുള്ള അജ്ഞതയിൽ ജീവിക്കുന്നതിനു കൂട്ടാ ളികളായ അറബികളെ കുറ്റപ്പെടുത്തിക്കൊണ്ടാണ്. എങ്കിലും തനിക്ക് പൂർണമായ സത്യം അറിവുണ്ടെന്നു മുഹമ്മദ് വളരെ വേഗത്തിൽ

വാദിച്ചുതുടങ്ങുകയും അദ്ദേഹത്തിന്റെ അനുയായികൾ അദ്ദേഹത്തെ 'പ്രവാ ചകന്മാരുടെ മുദ്ര' എന്നു വിളിച്ചുതുടങ്ങുകയും ചെയ്തു. അതിനു ശേഷം, മുഹമ്മദ് നല്കിയതിൽ കവിഞ്ഞ വെളിപാടുകൾക്ക് യാതൊരു ആവശ്യവും ഉണ്ടായില്ല.

*ഏറ്റവും പ്രധാനപ്പെട്ട കാര്യങ്ങളെ കുറിച്ചുള്ള സാമൂഹ്യ മായ* അജ്ഞത തുറന്നു അംഗീകരിക്കുന്നതിനാൽ, ആധുനിക ശാസ്ത്രം ജ്ഞാനത്തിന്റെ അനന്യമായ ഒരു പാരമ്പര്യമാണ്. താൻ 'ജീവശാസ് കാരന്മാരുടെ മുദ്ര' ആണെന്നോ ജീവന്റെ സമസ്യ താൻ പരിഹരിച്ചുകഴി ഞ്ഞെന്നോ ഡാർവിൻ ഒരിക്കലും വാദിച്ചില്ല. തലച്ചോറ് എങ്ങനെയാണ് ബോധമണ്ഡലം സൃഷ്ടിക്കുന്നതെന്നു വിശദീകരിക്കാൻ തങ്ങൾക്കാകുന്നില്ല എന്നു നൂറ്റാണ്ടുകളോളമുള്ള വിശദമായ ശാസ്ത്രഗവേഷണത്തിനു ശേഷം ജീവശാസ്ത്രകാരന്മാർ അംഗീകരിക്കുന്നു. മഹാവിസ്ഫോടം എങ്ങനെ സംഭവിച്ചുവെന്നോ പൊതു ആപേക്ഷികതാ സിദ്ധാന്തത്ത കണികാശാസ്ത്രവുമായി പൊരുത്തപ്പെടുത്തേണ്ടതെങ്ങനെയെന്നോ തങ്ങൾക്കറിഞ്ഞുകൂടെന്നു ഭൗതികശാസ്ത്രജ്ഞർ സമ്മതിക്കുന്നു.

മറ്റു മേഖലകളിൽ, പുതിയതായി നിരന്തരം പുറത്തുവന്നുകൊണ്ടി രിക്കുന്ന തെളിവുകളുടെ അടിസ്ഥാനത്തിൽ വിരുദ്ധ ശാസ്ത്രസിദ്ധാന്തങ്ങൾ വീറോടെ വാദിക്കപ്പെടുന്നു. സമ്പദ്ഘടനയെ എങ്ങനെ ഏറ്റവും നന്നായി കൈകാര്യം ചെയ്യാമെന്ന ചർച്ചകൾ ഒരു നല്ല ഉദാഹരണമാണ്. സാമ്പത്തികശാസ്ത്രജ്ഞരായ വ്യക്തികൾ തങ്ങളുടെ രീതിയാണ് ഏറ്റവും മികച്ചതെന്നു അവകാശപ്പെടുമെങ്കിലും, ഓരോ സാമ്പത്തിക പ്രതി സന്ധിക്കും സ്റ്റോക്ക് എക്സ്ചേഞ്ച് തകർച്ചയ്ക്കും ശേഷം അഭിപ്രായങ്ങൾ മാറിക്കൊണ്ടിരിക്കുന്നു. സാമ്പത്തികശാസ്ത്രത്തിലെ അവസാന വാക്ക് ഇനിയും പറയേണ്ടിയിരിക്കുന്നു എന്നത് പൊതുവെ അംഗീകരിക്കപ്പെട്ടിട്ടുള്ള കാര്യമാണ്.

മറ്റു ചില മേഖലകളിൽ, പ്രത്യേക സിദ്ധാന്തങ്ങൾ ലഭ്യമായ തെളി വുകളുടെ സഹായത്തോടെ നിരന്തരം എടുത്തുകാട്ടപ്പെടുന്നു. അങ്ങനെ മറ്റെല്ലാ സിദ്ധാന്തങ്ങളും പിന്തള്ളപ്പെട്ടുപോകുന്നു. അത്തരം സിദ്ധാന്തങ്ങൾ വാസ്തവം

എന്ന നിലയിൽ അംഗീകരിക്കപ്പെടുന്നു. എങ്കിലും എല്ലാവരും യോജിക്കുന്ന ഒരു കാര്യമുണ്ട്. ആ സിദ്ധാന്തത്തെ നിരാകരിക്കുന്ന പുതിയ തെളിവുകൾ ഉയർന്നുവന്നാൽ, അതിനെ തിരുത്തിയെ ഴുതുകയോ നിരാകരിക്കുകയോ ചെയ്യേണ്ടിവരും. പ്ലേറ്റ് ടെക്നോണിക്സ സിദ്ധാന്തവും പരിണാമ സിദ്ധാന്തവും അതിനു നല്ല ഉദാഹരണങ്ങളാണ്.

അജ്ഞത അംഗീകരിക്കുന്നതിനുള്ള മനസ്സൊരുക്കം ആധുനിക ശാസ്ത്രത്തെ മുമ്പുള്ള ഏതു ജ്ഞാനപാരമ്പര്യത്തെക്കാളും കൂടുതൽ സജീവവും വഴക്കമുള്ളതും അന്വേഷണാത്മകവും ആക്കിയിട്ടുണ്ട്. ലോകം എങ്ങനെ പ്രവർത്തിക്കുന്നുവെന്നു മനസ്സിലാക്കുന്നതിനുള്ള നമ്മുടെ ക്ഷമതയും പുതിയ സാങ്കേതികവിദ്യകൾ കണ്ടെത്തുന്നതിനുള്ള നമ്മുടെ കഴിവും അതു വളരെയേറെ വികസിപ്പിച്ചിട്ടുണ്ട്. എന്നാൽ നമ്മുടെ പൂർവപിതാക്കന്മാർക്കു മിക്കവർക്കും നേരിടേണ്ടതില്ലാഞ്ഞ ഗൗരവമായ ഒരു പ്രശ്നം അതു നമുക്കു മുമ്പാകെ അവതരിപ്പിക്കുന്നു. എല്ലാക്കാര്യങ്ങളും നമുക്ക് അറിഞ്ഞുകൂടാ എന്നും നമ്മുടെ കൈവശമുള്ള അറിവുപോലും വ്യത്യാസം വരാവുന്നതാണെന്നുമുള്ള നമ്മുടെ നിലവിലുള്ള അനുമാനം, ദശലക്ഷക്കണക്കിനു അപരിചിതർക്ക് ഫലപ്രദമായി സഹ കരിക്കാൻ പ്രാപ്തി നല്കുന്ന പൊതു മിത്തുകളിലേക്കു നീളുന്നു. ആ മിത്തുകളിൽ പലതും സംശയകരമാണെന്നു തെളിവുകൾ കാട്ടിത്തന്നാൽ, നമുക്ക് സമൂഹത്തെ എങ്ങനെയാണ് കൂട്ടിച്ചേർത്തുനിർത്താൻ കഴിയുന്നത്? നമ്മുടെ സമൂഹങ്ങളും രാജ്യങ്ങളും അന്തരാഷ്ട്ര സംവിധാനവും പ്രവർത്തിക്കാൻ എങ്ങനെ കഴിയും?

സാമൂഹ്യ-രാഷ്ട്രീയ കമത്തെ സ്ഥിരപ്പെടുത്താനുള്ള എല്ലാ ആധുനിക യതങ്ങളും അശാസ്ത്രീയമായ രണ്ടു രീതികളിൽ ഏതെങ്കിലും ഒന്നിനെ ആശ്രയിക്കുന്നു.

ക. ഒരു ശാസ്ത്രസിദ്ധാന്തം എടുക്കുക. സാധാരണ ശാസ്പ യോ ഗത്തിനു വിരുദ്ധമായി അതു അവസാനത്തെയും പൂർണ്ണവും ആയ സത്യമാണ് എന്നു പ്രഖ്യാപിക്കുക. നാസികളും (തങ്ങളുടെ വംശീയ നയങ്ങൾ ജീവശാസ്ത്രപരമായ വസ്തുതകളുടെ അനു ബന്ധമാണെന്നു അവർ അവകാശപ്പെട്ടു) കമ്യൂണിസ്റ്റുകാരും (തള്ളിക്കളയാനാകാത്ത

പൂർണതയുള്ള സാമ്പത്തിക സത്യങ്ങളെ മാർക്സസും ലെനിനും വെളിപ്പെടുത്തിയിരിക്കുന്നുവെന്നു അവർ അവകാശപ്പെട്ടു) ഉപയോഗപ്പെടുത്തിയ രീതി ഇതാണ്.

ഖ. ശാസ്ത്രത്തെ അതിൽ നിന്നു പുറന്തള്ളുകയും ശാതേതരമായ പൂർണസത്യത്തിനു അനുസൃതമായി ജീവിക്കുകയും ചെയ്യുക. ലിബറൽ ഹ്യൂമനിസത്തിന്റെ തന്ത്രം അതായിരുന്നു. മനുഷ്യ ജീവികളുടെ അനിതരസാധാരണമായ മൂല്യത്തിലും അവകാശങ്ങളിലുമുള്ള തീവമായ വിശ്വാസത്തിലാണ് ലിബറൽ ഹ്യൂമ നിസം കെട്ടിപ്പടുത്തിരിക്കുന്നത്. ഈ സിദ്ധാന്തത്തിന് ഹോമോ സാപിയൻസിനെ കുറിച്ചുള്ള ശാസ്ത്രീയ പഠനവുമായി ബന്ധ പ്പെടുത്താവുന്ന പൊതുവായ യാതൊന്നുംതന്നെ ഇല്ല.

എന്നാൽ അതു നമ്മെ അത്ഭുതപ്പെടുത്തേണ്ട. ഗവേഷണത്തെ ന്യായീ കരിക്കുന്നതിനും പണം കണ്ടെത്തുന്നതിനും ശാസ്ത്രത്തിനു പോലും മതപരവും ആശയവാദപരവുമായ വിശ്വാസങ്ങളെ ആശ്രയിക്കേണ്ടിവരുന്നുണ്ട്.

ആധുനിക സംസ്കാരം പക്ഷേ അജ്ഞതയെ പുൽകാൻ മുമ്പുണ്ടായിരുന്ന ഏതു സംസ്കാരത്തെയും അപേക്ഷിച്ചു കൂടിയ അളവിൽ തയാ റാണ്. ആധുനിക സാമൂഹ്യ ക്രമങ്ങൾ ഒന്നിച്ചുനില്ക്കുന്നതു സാദ്ധ്യ മാക്കിയ കാര്യങ്ങളിലൊന്ന് സാങ്കേതികവിദ്യയിലും ശാസ്ത്രഗവേഷണത്തിന്റെ രീതികളിലുമുള്ള ഏതാണ്ട് മതപരമെന്നു പറയാവുന്ന വിശ്വാസത്തിന്റെ വ്യാപനമാണ്. ആ വിശ്വാസം പരിപൂർണ സത്യങ്ങളിലുള്ള വിശ്വാസത്തെ ഏറെക്കുറെ പുറന്തള്ളിയിരിക്കുന്നു.

## ശാസ്ത്ര വിശ്വാസസിദ്ധാന്തങ്ങൾ

ആധുനിക ശാസ്ത്രത്തിനു വിശ്വാസസിദ്ധാന്തങ്ങളില്ല. എങ്കിലും അതിനു ഗവേഷണ രീതികളുടെ പൊതുവായ ഒരു അന്തസ്സത്തയുണ്ട്. അതെല്ലാം ആധാരമാക്കിയിരിക്കുന്നത് പ്രായോഗിക നിരീക്ഷണങ്ങൾ (നമ്മുടെ ഏതെങ്കിലും ഒരു ഇന്ദ്രിയം കൊണ്ടെങ്കിലും നമുക്കു നിരീക്ഷിക്കാൻ കഴിയുന്നത്)

ശേഖരിക്കുന്നതിലും ഗണിതശാസ്ത്ര ഉപാധികളുടെ സഹായത്തോടെ അവയെ ചേർത്തുവയ്ക്കുന്നതിലും ആണ്.

ചരിത്രത്തിൽ ഉടനീളം ആളുകൾ പ്രായോഗിക നിരീക്ഷണങ്ങൾ ശേഖരിച്ചു, എന്നാൽ അത്തരം നിരീക്ഷണങ്ങളുടെ പ്രാധാന്യം സാധാര ണമായി പരിമിതമായിരുന്നു. നമുക്ക് ആവശ്യമുള്ള ഉത്തരങ്ങൾ ഇപ്പോൾത്തന്നെ ലഭ്യമായിരിക്കുമ്പോൾ പിന്നെ എന്തിനുവേണ്ടിയാണ് പുതിയ നിരീക്ഷണങ്ങൾ ലഭിക്കുന്നതിനായി അമൂല്യമായ സമ്പത്തു പാഴാക്കുന്നത്? എന്നാൽ പ്രധാനപ്പെട്ട ചില കാര്യങ്ങൾക്കുള്ള ഉത്തരം തങ്ങൾക്ക് അറിഞ്ഞുകൂടാ എന്നു ആധുനികരായ ആളുകൾ അംഗീകരിച്ചപ്പോൾ, തീർത്തും പുതിയ അറിവിനു വേണ്ടി അന്വേഷിക്കേണ്ടത് ആവശ്യമാ ണെന്നു അവർ കണ്ടെത്തി. തത്ഫലമായി, ആധുനിക ഗവേഷണത്തിലെ മേധാവിത്തമുള്ള രീതി പഴയ ജ്ഞാനത്തിന്റെ അപര്യാപ്തത ഒരു സാധാ രണ കാര്യമാണെന്ന നിലപാടെടുത്തു. പഴയ പാരമ്പര്യങ്ങളെ പഠിക്കുന്ന തിനു പകരം, പുതിയ നിരീക്ഷണങ്ങളിലും പരീക്ഷണങ്ങളിലുമാണ് ഇപ്പോൾ ഊന്നൽ നല്കിയിരിക്കുന്നത്. വർത്തമാനകാല നിരീക്ഷണം പഴയ പാരമ്പര്യവുമായി സംഘട്ടനത്തിലാകുമ്പോൾ, നാം നിരീക്ഷണത്തിനു മുൻഗണന നല്കുന്നു. തീർച്ചയായും, വിദൂര നക്ഷത്രസമൂഹങ്ങ ളുടെ രശ്മികളെ പരിശോധിക്കുന്ന ഭൗതികശാസ്ത്രജ്ഞരും ഒരു ചെമ്പു യുഗ നഗരത്തിൽ നിന്നുള്ള കണ്ടെത്തലുകളെ പരിശോധിക്കുന്ന പുരാ വസ്തുശാസ്ത്രജ്ഞരും മുതലാളിത്തത്തിന്റെ ആവിർഭാവത്തെ കുറിച്ചു പഠിക്കുന്ന രാഷ്ട്രീയ മീമാംസകരും പാരമ്പര്യത്തെ തള്ളിക്കളയുന്നില്ല. കഴിഞ്ഞകാലത്തെ ജ്ഞാനികൾ എന്താണ് പറഞ്ഞതും എഴുതിയതും എന്നു പഠിച്ചുകൊണ്ടാണ് അവർ തുടങ്ങുന്നത്. എന്നാൽ ഐൻസ്റ്റീനും ഹെയ്ൻറിക് ഷീമാനും മാക്സ് വെബറും മനസ്സിലാക്കിയതിനും അപ്പുറത്തേക്കു പോകുക എന്നതാണ് തങ്ങളുടെ ദൗത്യമെന്നാണ് കോളജിലെ ആദ്യവർഷം മുതൽ, ഭാവിയിലെ ഭൗതികശാസ്ത്രജ്ഞരും പുരാവസ്ത ശാസ്ത്രജ്ഞരും രാഷ്ട്രീയ മീമാംസകരുമാകേണ്ടവർ ഉപദേശിക്കപ്പെടുന്നത്.

വെറും നിരീക്ഷണങ്ങൾ, എന്നാൽ, അറിവ് അല്ല. പ്രപഞ്ചത്തെ മനസ്സി ലാക്കുന്നതിന്, നിരീക്ഷണങ്ങളെ നാം ബൃഹത്തായ സിദ്ധാന്തങ്ങളായി ബന്ധിപ്പിക്കേണ്ടതുണ്ട്. മുൻകാല പാരമ്പര്യങ്ങൾ സാധാരണഗതിയിൽ തങ്ങളുടെ സിദ്ധാന്തങ്ങളെ കഥകളായി രൂപപ്പെടുത്തിയിരുന്നു. ആധുനിക ശാസ്ത്രം ഗണിതത്തെ ഉപയോഗപ്പെടുത്തുന്നു.

ബൈബിളിലും ഖുറാനിലും വേദങ്ങളിലും കൺഫ്യൂഷ്യൻ ഇതിഹാ സങ്ങളിലും സമവാക്യങ്ങളും ഗ്രാഫുകളും കണക്കുകൂട്ടലുകളും ഇല്ല. പരമ്പരാഗത മിഥോളജികളും വേദങ്ങളും പൊതുവായ നിയമങ്ങൾ സ്ഥാ പിച്ചു, അവ ഗണിതരൂപത്തിൽ എന്നതിനെക്കാൾ വിവരണരൂപത്തിൽ അവതരിപ്പിച്ചു. മാണിക്കീൻ മതത്തിന്റെ ഒരു അടിസ്ഥാന സിദ്ധാന്തം അങ്ങനെ നന്മയും തിന്മയും തമ്മിലുള്ള രണഭൂമിയായി ലോകത്തെ സ്ഥാ പിച്ചു. ഒരു ദുഷ്ടശക്തി ദ്രവ്യം സൃഷ്ടിച്ചു, ഒരു നല്ല ശക്തി ആത്മാവിനെ സൃഷ്ടിച്ചു. മനുഷ്യർ ഈ രണ്ടു ശക്തികൾക്ക് ഇടയിലായിപ്പോയി, തിന്മ യ്ക്കുമേൽ നന്മയെ തിരഞ്ഞെടുക്കണം. എങ്കിലും പ്രവാചകൻ മാണി ഒരു ഗണിത സമവാക്യം (ആ രണ്ടു ശക്തികളുടെയും യഥാവിധ ബലങ്ങളെ സംഖ്യരൂപത്തിലാക്കി മനുഷ്യരുടെ തെരഞ്ഞെടുപ്പിനെ പ്രവചിക്കാവുന്ന തരത്തിലുള്ള സമവാക്യം) നല്കാൻ തുനിഞ്ഞില്ല. 'ഒരു മനു ഷ്യനു മേൽ ചെലുത്തപ്പെടുന്ന ബലം അയാളുടെ ആത്മാവിന്റെ ത്വര ണത്തെ അയാളുടെ ശരീരത്തിന്റെ ഭാരംകൊണ്ടു ഹരിക്കുന്നതിനു തുല്യ മാണ്,' എന്നു അദ്ദേഹം ഒരിക്കലും കണക്കുകൂട്ടിയില്ല.

കൃത്യമായി ഇതാണ് ശാസ്ത്രജ്ഞർ നേടിയെടുക്കുന്നതിനായി അന്വേഷിക്കുന്നത്. 1687-ൽ *ദി മതമാറ്റിക്കൽ പ്രിൻസിപ്പിൾസ് ഓഫ് നാച്ചുറൽ ഫിലോസഫി* ന്യൂട്ടൻ പ്രസിദ്ധീകരിച്ചു. ഒരുപക്ഷേ, ആധുനിക ചരിത്രത്തിലെ ഏറ്റവും പ്രധാന പുസ്തകം അതായിരിക്കാം. ചലനത്തിന്റെയും മാറ്റത്തിന്റെയും ഒരു പൊതു സിദ്ധാന്തം ന്യൂട്ടൻ അവതരിപ്പിച്ചു. വളരെ ലളിതമായ മൂന്നു ഗണിതനിയമങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ട്, വീഴുന്ന ആപ്പിളുകൾ മുതൽ നക്ഷത്രപ്പകർച്ചവരെ, പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളുടെയും ചലനങ്ങളെ വിശദീകരിക്കാനും പ്രവചിക്കാനുമുള്ള കഴിവുണ്ടെന്നതാണ് ന്യൂട്ടന്റെ സിദ്ധാന്തത്തിന്റെ മഹത്വം:

1. $\sum \vec{F} = 0$

2. $\sum \vec{F} = m\vec{a}$

3. $\vec{F}_{1,2} = -\vec{F}_{2,1}$

അതിനുശേഷം ഒരു വെടിയുണ്ടയുടെയോ ഒരു ഗ്രഹത്തിന്റെയോ ചലനത്ത മനസ്സിലാക്കാനും പ്രവചിക്കാനും ആഗ്രഹിക്കുന്ന ഒരാൾ ആ വസ്തുവിന്റെ ഭാരവും ദിശയും ത്വരണവും അതിന്മേൽ ചെലുത്തപ്പെടുന്ന ബലങ്ങളും ഏത് അളവിലാണെന്നു മനസ്സിലാക്കിയാൽ മതിയായിരുന്നു. ആ സംഖ്യകൾ ന്യൂട്ടന്റെ സമവാക്യങ്ങളിൽ ചേർത്തുവച്ചുകൊണ്ട് ആ വസ്തുവിന്റെ ഭാവി നില പ്രവചിക്കാൻ കഴിയുമായിരുന്നു. മാജിക് പോലെ അതു പ്രവർത്തിച്ചു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തോട് അടുക്കുമ്പോൾ മാത്രമാണ് ന്യൂട്ടന്റെ നിയമങ്ങൾക്കു വിശദീകരിക്കാൻ കഴിയാത്ത ചില നിരീക്ഷണങ്ങൾ ശാസ്ത്രജ്ഞർക്ക് നേരിടേണ്ടി വന്നത്. അത് ഫിസിക്സിലെ അടുത്ത വിപ്ലവങ്ങളിലേക്കു നയിച്ചു - ആപേക്ഷികതാസിദ്ധാന്തവും ക്വാണ്ടം മെക്കാനിക്സം.

പ്രകൃതി എന്ന പുസ്തകം എഴുതപ്പെട്ടിരിക്കുന്നത് ഗണിതം എന്ന ഭാഷയിലാണ് എന്നു ന്യൂട്ടൻ കാണിച്ചുതന്നു. ചില അദ്ധ്യായങ്ങൾ (ഉദാഹരണ മായി, ഫിസിക്സ്) ആറ്റിക്കുറുക്കി വ്യക്തമായ സമവാക്യങ്ങൾ ആക്കാ വുന്നതാണ്. എന്നാൽ ജീവശാസ്ത്രം, സാമ്പത്തികശാസ്ത്രം, മനശ്ശാ സ്ത്രം എന്നിവയെ വ്യക്തമായ ന്യൂട്ടൻ സമവാക്യങ്ങളിലേക്കു മാറ്റാൻ ശ്രമിച്ച പണ്ഡിതന്മാർക്കു മനസ്സിലായി ഈ മേഖലകൾക്ക് അത്തരത്തി ലൊരു ഉദ്യമത്തിനു മുതിരാൻ അസാദ്ധ്യമാകുന്ന വിധത്തിലുള്ള സങ്കീർണതയാണ് ഉള്ളതെന്ന്. എന്നാൽ, അവർ ഗണിതത്തെ ഉപേക്ഷിച്ചുവെന്ന് അതിന് അർത്ഥമില്ല. കുറെക്കൂടി സങ്കീർണ സ്വഭാവമുള്ള യാഥാർത്ഥ്യങ്ങളെ കൈകാര്യം ചെയ്യുന്നതിനു വേണ്ടി കഴിഞ്ഞ

200 വർഷക്കാലം കൊണ്ട് പുതിയ ഒരു ഗണിതശാഖ വികസിപ്പിച്ചെടുക്കുകയുണ്ടായി: സ്റ്റാറ്റിസിക്സസ്.

സ്കോട്ട്ലൻഡിലെ പ്രിസ്ബിറ്റേറിയൻ പുരോഹിതരായിരുന്ന രണ്ടു പേർ (അലക്സാണ്ടർ വെബ്സ്റ്ററും റോബർട് വാലസും) ഒരു ലൈഫ് ഇൻഷുറൻസ് ഫണ്ട് സ്ഥാപിക്കുന്നതിനു 1744-ൽ തീരുമാനമെടുത്തു. മരണമടഞ്ഞ പുരോഹിതന്മാരുടെ വിധവമാർക്കും കുഞ്ഞുങ്ങൾക്കും പെൻഷൻ നല്കുന്നതാണ് ഈ ഫണ്ട്. തങ്ങളുടെ സഭയിലെ ഓരോ പുരോഹിതനും തന്റെ വരുമാനത്തിൽ നിന്ന് അടയ്ക്കുന്ന ചെറിയ ഒരു തുക എവിടെയെങ്കിലും നിക്ഷേപിക്കും. ഒരു പുരോഹിതൻ മരണമടഞ്ഞാൽ, അദ്ദേഹത്തിന്റെ വിധവയ്ക്ക് ആ ഫണ്ടിന്റെ ലാഭത്തിൽ നിന്നു വിഹിതം ലഭിക്കും. തന്റെ ശിഷ്ടമുള്ള ജീവിതകാലം സുഖമായി കഴിച്ചു കൂട്ടാൻ അവർക്ക് അതു മതിയാകും. ഉത്തരവാദിത്തങ്ങൾ നിറവേറ്റുന്ന തിനു മതിയായ തുക ലഭിക്കുന്ന തരത്തിൽ ആവശ്യത്തിനു പണം ശേഖ രിക്കുന്നതിന്, എത്ര തുക വീതം പുരോഹിതർ നകേണ്ടതുണ്ട്? ഓരോ വർഷവും എത്ര പുരോഹിതന്മാർ മരിക്കുമെന്നും എത്ര വിധവമാരും അനാഥരും അവശേഷിക്കുമെന്നും തങ്ങളുടെ ഭർത്താക്കന്മാരെക്കാൾ എത്ര നാൾ കൂടുതൽ പുരോഹിതന്മാരുടെ ഭാര്യമാർ ജീവിച്ചിരിക്കുമെന്നും പ്രവചിക്കാനുള്ള കഴിവ് വെബ്സ്റ്റർക്കും വാലസിനും വേണ്ടിയിരുന്നു.

ആ രണ്ടു സഭാമക്കൾ എന്താണു ചെയ്യാതിരുന്നതെന്നു ശ്രദ്ധിക്കുക. തങ്ങൾക്ക് ആവശ്യമായ വിവരങ്ങൾ നല്കണമേയെന്നു അവർ ദൈവത്തോടു പ്രാർത്ഥിച്ചില്ല. അവർ ഉത്തരത്തിനായി വിശുദ്ധ വേദപുസ്തകത്തിലോ പുരാതന ദൈവശാസ്ത്രജ്ഞരുടെ പുസ്തകങ്ങളിലോ തിരഞ്ഞതുമില്ല. അമൂർത്തമായ തത്വജ്ഞാന ചർച്ചയും നടത്തിയില്ല. കോട് ലൻഡുകാരായ അവർക്കു പ്രായോഗിക ബുദ്ധി ധാരാളമുണ്ടായിരുന്നു. അതുകൊണ്ട് അവർ യുണിവേഴ്സിറ്റി ഓഫ് എഡിൻബറയിലെ ഗണിത ശാസ്ത്ര പ്രഫസറായിരുന്ന കോളിൻ മക്ലോറീൻ എന്ന വ്യക്തിയെ സമീ പിച്ചു. ആളുകൾ മരിക്കുന്ന പ്രായം സംബന്ധിച്ച വിവരങ്ങൾ അവർ മൂന്നു പേരും ചേർന്നു ശേഖരിക്കുകയും ആ വിവരം ഉപയോഗപ്പെടുത്തി ഒരു പ്രത്യേക വർഷത്തിൽ എത്ര പുരോഹിതന്മാർ മരിക്കുമെന്നാണു സാദ്ധ്യതയെന്നു കണക്കുകൂട്ടുകയും ചെയ്തു.

സ്റ്റാറ്റിസ്റ്റിക്സിന്റെയും (സ്ഥിതിവിവരക്കണക്കുകൾ) പ്രോബബി ലിറ്റിയുടെയും (സാദ്ധ്യതകൾ) മേഖലകളിൽ സമീപകാലത്തുണ്ടായ അനേകം കണ്ടെത്തലുകളിൽ ആധാരിതമായിരുന്നു അവരുടെ പ്രവൃത്തി. അവയിലൊന്നായിരുന്നു ജേക്കബ് ബർണൂലിയുടെ വലിയ സംഖ്യകളെ സംബന്ധിക്കുന്ന നിയമം. ഒരു പ്രത്യേക വ്യക്തിയുടെ മരണത്തെ സംബന്ധിച്ചു പ്രവചനം നടത്തുന്നതു പ്രയാസമുള്ള കാര്യമാണെങ്കിലും അത്തരം അനേകം സംഭവങ്ങളുടെ ശരാശരി സാദ്ധ്യത വലിയ കൃത്യതയോടെ പ്രവചിക്കുക സാദ്ധ്യമാണ് എന്ന തത്വം അദ്ദേഹം ക്രോഡീകരിച്ചു. അതായത്, വെബ്സ്റ്ററോ വാലസോ അടുത്ത വർഷം മരിക്കുമോയെന്നു തന്റെ ഗണിതമുപയോഗപ്പെടുത്തി പ്രവചിക്കാൻ മക്ലോറീനിന് കഴിയുകയില്ല എങ്കിലും, മതിയായ വിവരങ്ങൾ ലഭ്യമാക്കിയാൽ, കോട്ലൻ ഡിലെ എത്ര പിബിറ്റേറിയൻ പുരോഹിതന്മാർ അടുത്ത വർഷം ഏറെക്കുറെ നിശ്ചയമായും മരിക്കുമെന്നു അദ്ദേഹത്തിനു വെബ്സ്റ്ററോടും വാലസിനോടും പറയാൻ കഴിയും. ഭാഗ്യവശാൽ, അതിനുമുമ്പു തന്നെ ശേഖരിച്ചിരുന്ന വിവരങ്ങൾ അവരുടെ കൈവശമുണ്ടായിരുന്നു. 50 വർഷം മുമ്പ് എഡ്മണ്ട് ഹാലി പ്രസിദ്ധീകരിച്ച ആക്ച്വറി പട്ടികകൾ പ്രത്യേകിച്ചും സഹായകമായി. ജർമനിയിലെ ബർസ്ക നഗരത്തിൽ നിന്നു ലഭ്യമായ 1238 ജനനങ്ങളുടെയും 1174 മരണങ്ങളുടെയും രേഖകൾ ഹാലി വിശ കലനം ചെയ്തു. ഹാലിയുടെ പട്ടികകൾ മരണം പ്രവചിക്കുന്നതു സാദ്ധ്യ മാക്കി. ഉദാഹരണമായി, 20 വയസ്സുള്ള ഒരു വ്യക്തി മരിക്കുന്നതിനുള്ള സാദ്ധ്യത 1: 100 ആണ്, എന്നാൽ ഒരു 50 വയസുകാരന്റെ സാദ്ധ്യത 1:39 ആണ്.

ആ സംഖ്യകൾ കൈകാര്യം ചെയ്തുകൊണ്ട് വെബ്സ്റ്ററും വാലസും നിഗമനത്തിൽ എത്തിച്ചേർന്നു: ശരാശരി, ഏതു സമയത്തും ജീവനോടെയിരിക്കുന്ന 930 സ്കോട്ടിഷ് പിബിറ്റേറിയൻ പുരോഹിതർ ഉണ്ടായി രിക്കും. ഓരോ വർഷവും ശരാശരി 27 പുരോഹിതർ മരിക്കും. അവരിൽ പതിനെട്ടുപേരുടെ ഭാര്യമാർ ജീവിച്ചിരിപ്പുണ്ടാകും. വിധവമാരെ അവശേ ഷിപ്പിക്കാത്തവരിൽ അഞ്ചു പേർക്കു കുഞ്ഞുങ്ങൾ ഉണ്ടായിരിക്കും. വിധ വമാരെ അവശേഷിപ്പിക്കുന്നവരിൽ രണ്ടു പേരുടെ കുട്ടികൾ പതിനാറു വയസിൽ താഴെയുള്ളവരായി ഉണ്ടായിരിക്കും. വിധവമാരുടെ മരണത്തിനോ

പുനർവിവാഹത്തിനോ (ഈ രണ്ടു സംഭവത്തിനു ശേഷവും പെൻഷൻ നകേണ്ടതില്ല) എന്തു കാലതാമസമുണ്ടാകുമെന്നും അവർ കണക്കുകൂട്ടി. പ്രിയപ്പെട്ടവരുടെ നന്മയ്ക്കായി തങ്ങളുടെ ഫണ്ടിൽ ചേരുന്ന പുരോഹിതന്മാർ എത്ര പണം വീതം നൽകേണ്ടതുണ്ടെന്നു നിർണയിക്കാൻ ഈ സംഖ്യകൾ വെബറിനും വാലസിനും സഹായകമായി. ഓരോ വർഷവും 2 പൗണ്ടും 12 ഷില്ലിപ്പും 2 പെൻസും സംഭാവന ചെയ്യുക വഴി തന്റെ വിധവയ്ക്ക് വർഷം തോറും 10 പൗണ്ടു ലഭിക്കുമെന്നു (അക്കാ ലത്ത് അതു വലിയൊരു തുകയായിരുന്നു.) ഒരു പുരോഹിതന് ഉറപ്പാക്കാൻ കഴിയുമായിരുന്നു. അതു പോരെന്നു തോന്നുന്ന പുരോഹിത ന്മാർക്ക് 6 പൗണ്ടും 11 ഷില്ലിങ്ങും 3 പെൻസും ഓരോ വർഷവും അടയ്ക്കാം. അങ്ങനെയെങ്കിൽ അദ്ദേഹത്തിന്റെ വിധവയ്ക്ക് ഓരോ വർഷവും 25 പൗണ്ട് ഉറപ്പാക്കാൻ കഴിയും.

കണക്കുകൂട്ടലുകൾ പ്രകാരം, 1765 ആകുമ്പോളേക്കും, സ്കോട്ലൻ ഡിലെ സഭയുടെ പുരോഹിതരുടെ വിധവമാർക്കും കുട്ടികൾക്കും പ്രദാനം ചെയ്യുന്നതിനുള്ള ഫണ്ടിൽ മൊത്തം 58,348 പൗണ്ട് മുതലായി അവ ശേഷിക്കും. അവരുടെ കണക്കുകൂട്ടലുകൾ ആശ്ചര്യമെന്നവണ്ണം കൃത്യ മായിരുന്നു. ആ വർഷം എത്തിച്ചേർന്നപ്പോൾ, ആ ഫണ്ടിലെ മുതൽ 58,347 പൗണ്ട് ആയിരുന്നു. പ്രവചിച്ചതിനെക്കാൾ ഒരു സ്റ്റെർലിങ് പൗണ്ട് കുറവ്. അത് ഹബക്കൂക്കിന്റെയുംയിരെമ്യാവിന്റെയും വിശുദ്ധ യോഹന്നാന്റെ യും പ്രവചനങ്ങളെക്കാൾ കൃത്യമായിരുന്നു. ഇന്ന് വെബ്സ്റ്ററുടെയും വാലസിന്റെയും ഫണ്ട് (കോട്ടിഷ് വിധവമാർ എന്നാണത് ചുരുക്കത്തിൽ വിളിക്കപ്പെടുന്നത്. ലോകത്തിലെ ഏറ്റവും വലിയ പെൻഷൻ, ഇൻഷു റൻസ് കമ്പനികളിൽ ഒന്നാണ്. 100 ബില്യൻ പൗണ്ട് ആസ്തിയുള്ള അത് കോട്ലൻഡിലെ വിധവമാരെ മാത്രമല്ല, തങ്ങളുടെ പോളിസികൾ വാങ്ങാൻ താല്പര്യമുള്ള ആരെയും അതിൽ ചേർക്കും.

രണ്ടു കോട്ടിഷ് പുരോഹിതന്മാർ ഉപയോഗപ്പെടുത്തിയതുപോലെ യുള്ള സാദ്ധ്യതാ കണക്കുകൂട്ടലുകൾ ആക്ചേറിയൽ സയൻസിന്റെ (ഈ ശാസ്ത്രമാണ് പെൻഷൻ, ഇൻഷുറൻസ് ബിസിനസുകളുടെ അടി സ്ഥാനം) മാത്രമല്ല ജനസംഖ്യാ ശാസ്ത്രത്തിന്റെയും (ഡമോഗ്രഫി, ഈ ശാസ്ത്രത്തിനു തുടക്കമിട്ടതു മറ്റൊരു പുരോഹിതനായ ആംഗ്ലിക്കൻ റോബർട് മാൾത്തൂസ് ആണ്) അടിസ്ഥാനമായിത്തീർന്നു. ഡമോഗ്രഫിയെ

അടിസ്ഥാനമാക്കിയാണ് ചാൾസ് ഡാർവിൻ (അദ്ദേഹം ഒരു ആംഗ്ലിക്കൻ പുരോഹിതൻ ആയിത്തീർന്നേനെ) തന്റെ പരിണാമ സിദ്ധാന്തം തയാറാക്കിയത്. ഒരു പ്രത്യേക സാഹചര്യത്തിൽ ഏതു തരം ജീവിയാണ് പരിണമിച്ചുണ്ടാകുക എന്നു പ്രവചിക്കുന്ന സമവാക്യങ്ങൾ ഒന്നും നില വിൽ ഇല്ലെങ്കിലും, ജനിതക ശാസ്ത്രജ്ഞർ സാദ്ധ്യതാ കണക്കുകൂട്ടലു കൾ ഉപയോഗപ്പെടുത്തി ഒരു പ്രത്യേക വ്യതിയാനം ഒരു പ്രത്യേക ജീവി ജനസംഖ്യയിൽ സംഭവിക്കാനുള്ള സാദ്ധ്യത കണക്കുകൂട്ടുന്നു. അത്തരം സാദ്ധ്യതാ പഠനങ്ങൾ ഇക്കണോമിക്സ്, സോഷ്യോളജി, സൈക്കോളജി, പൊളിറ്റിക്കൽ സയൻസ്, സാമൂഹ്യവും പ്രകൃതിസംബന്ധവുമായ മറ്റു ശാസ്ത്രങ്ങൾ എന്നിവയിൽ പ്രാധാന്യത്തോടെ ഉപയോഗപ്പെടുത്തുന്നുണ്ട്. ഫിസിക്സ് പോലും ന്യൂട്ടന്റെ ക്ലാസിക്കൽ സമവാക്യങ്ങളെ പൂർണ്ണമാക്കിയത് ആത്യന്തികമായി ക്വാണ്ടം മെക്കാനിക്സിന്റെ 'സാദ്ധ്യ താമേഘങ്ങളെ' ചേർത്തുവെച്ചുകൊണ്ടാണ്.

ആ പ്രക്രിയ നമ്മെ എത്രമാത്രം മുന്നോട്ടു കൊണ്ടുപോയി എന്നതു ബോദ്ധ്യപ്പെടുന്നതിനു വേണ്ടി നാം വിദ്യാഭ്യാസത്തിന്റെ ചരിത്രം നോക്കി യാൽ മാത്രം മതിയാകും. ചരിത്രത്തിൽ മിക്കവാറും, ഗണിതം നിഗൂഢമായ ഒരു മേഖലയായിരുന്നു. വിദ്യാഭ്യാസം നേടിയ ആളുകൾ പോലും ദുർ ലഭമായി മാത്രം അതിനെ ഗൗരവത്തോടെ പഠിച്ചു. മദ്ധ്യകാല യൂറോപ്പിൽ ലോജിക് (യുക്തി), ഗ്രാമർ (വ്യാകരണം), റിറ്റോറിക് (വാക്പാടവശാസ്ത്രം) എന്നിവയായിരുന്ന മുഖ്യ പഠനവിഷയങ്ങൾ. ഗണിത വിദ്യാഭ്യാസം ലളി തമായ അരിത്മെറ്റിക്കിനും ജ്യോമെട്രിക്കും അപ്പുറത്തേക്കു പോയില്ല. ആരും സ്റ്റാറ്റിസ്റ്റിക്സ് പഠിച്ചില്ല. എല്ലാ ശാസ്ത്രങ്ങളുടെയും മുടി ചൂടാമന്നൻ തിയോളജി (ദൈവശാസ്ത്രം) ആയിരുന്നു.

ഇന്നു വിദ്യാർത്ഥികൾ ആരും വാഗ്പാടവശാസ്ത്രം (റിറ്റോറിക്) പഠിക്കുന്നില്ല. ഫിലോസഫി ഡിപ്പാർട്ടുമെന്റുകളിൽ മാത്രമായി ലോജിക് പരിമിതപ്പെട്ടിരിക്കുന്നു, സെമിനാരികളിൽ മാത്രമായി തിയോളജിയും. എന്നാൽ കൂടുതൽ കൂടുതൽ വിദ്യാർത്ഥികൾ ഗണിതം പഠിക്കാൻ താല്പ ര്യപ്പെടുന്നു (അതല്ലെങ്കിൽ നിർബന്ധിതരാകുന്നു). എക്സാറ്റ് (കൃത്യ മായ) ശാസ്ത്രങ്ങൾ പഠിക്കാൻ താല്പര്യപ്പെടുന്നവർ ഏറെയാണ്.

ഗണിതോപാധികൾ ഉപയോഗപ്പെടുത്തുന്നതിനാലാണ് 'എക്സാറ്റ്" എന്ന പേരു ലഭിച്ചത്. പരമ്പരാഗതമായി ഹ്യൂമാനിറ്റീസ് (മാനവിക വിഷയങ്ങ ളുടെ ഭാഗമായിരുന്ന മേഖലകൾ പോലും (മനുഷ്യരുടെ ഭാഷയെ കുറിച്ചു പഠിക്കുന്ന ലിംഗ്വിസ്റ്റിക്സ്, മനുഷ്യരുടെ മനസ്സിനെ കുറിച്ചു പഠിക്കുന്ന സൈക്കോളജി) ഗണിതത്തെ കൂടുതലായി ആശ്രയിക്കുകയും എക്സാറ്റ് സയൻസ് എന്ന നിലയിൽ സ്വയം അവതരിപ്പിക്കുന്നതിനു ശ്രമിക്കുകയും ചെയ്യുന്നു. ഫിസിക്സസിലും ബയോളജിയിലും മാത്രമല്ല, സൈക്കോളജി, സോഷ്യാളജി, ഇക്കണോമിക്സ്, പൊളിറ്റിക്കൽ സയൻസ് എന്നിങ്ങനെ യുള്ള വിഷയങ്ങളിലും സ്റ്റാറ്റിസ്റ്റിക്സ് കോഴ്സുകൾ ഒരു വിഭാഗമായി പഠിപ്പിക്കുന്നുണ്ട്.

എന്റെ യൂണിവേഴ്സിറ്റിയിലെ സൈക്കോളജി ഡിപ്പാർട്ടുമെന്റിന്റെ കോഴ്സ് കാറ്റലോഗിൽ കരിക്കുലത്തിന്റെ ഭാഗമായ ആദ്യ നിർബന്ധിത കോഴ്സ് 'സ്റ്റാറ്റിസ്റ്റിക്സിനെയും മനഃശാസ്ത്ര ഗവേഷണത്തിലെ രീതി. ശാസ്ത്രത്തെയും പരിചയപ്പെടുക' എന്നതാണ്. രണ്ടാം വർഷ സക്കോളജി വിദ്യാർത്ഥികൾ 'മനഃശാസ്ത്ര ഗവേഷണത്തിലെ സ്റ്റാറ്റിസ്റ്റിക്സ് രീതികൾ' എന്ന കോഴ്സ് തെരഞ്ഞെടുക്കണം. മനുഷ്യമനസ്സിനെ മനസ്സി ലാക്കുന്നതിനും അതിന്റെ രോഗങ്ങളെ സൗഖ്യമാക്കുന്നതിനും ആദ്യം സ്റ്റാറ്റിസ്റ്റിക്സ് പഠിച്ചിരിക്കണമെന്നു നിങ്ങൾ കൺഫ്യൂഷ്യസ്, ബുദ്ധൻ, യേശു, മുഹമ്മദ് എന്നിവരോടു പറഞ്ഞിരുന്നെങ്കിൽ അവർ അത്ഭുതപ്പെടുമായിരുന്നു.

## അറിവ് ശക്തിയാണ്

ആധുനിക ശാസ്ത്രം മനസ്സിലാക്കാൻ മിക്ക ആളുകൾക്കും പ്രയാസ മുണ്ട്. കാരണം, അതിന്റെ ഗണിത ഭാഷ പിടികിട്ടാൻ നമ്മുടെ മനസ്സുകൾക്കു പ്രയാസമുണ്ട്, അതിന്റെ കണ്ടെത്തലുകൾ പലപ്പോളും സാമാ ന്യബുദ്ധിക്കു നിരക്കുന്നതുമല്ല. ലോകത്തിലുള്ള ഏഴു ബില്യൻ ആളുക ളിൽ എത്ര പേർക്ക് ക്വാണ്ടം മെക്കാനിക്സസും സെൽ ബയോളജിയും മാകോഇക്കണോമിക്സസും മനസ്സിലാകും? എന്നിരുന്നാലും സയൻസിന് വലിയ പ്രതാസുണ്ട്, അതു നമുക്കു പുതിയ ശക്തി നല്കുന്നുവെന്ന കാരണംകൊണ്ട്. പ്രസിഡന്റുമാർക്കും സൈന്യാധിപന്മാർക്കും ന്യൂക്ലിയർ ഫിസിക്സസ്

മനസ്സിലായിക്കൊള്ളണമെന്നില്ല, എന്നാൽ ന്യൂക്ലിയർ ബോംബുകൾ കൊണ്ടു എന്തു ചെയ്യാനാകുമെന്നു അവർക്കു നന്നായി അറിയാം.

ദി ന്യൂ ഇൻസ്ട്രമെന്റ് എന്ന തലക്കെട്ടോടു കൂടി ഒരു ശാസ്ത്ര കെപ്പുസ്തകം (സയൻസ് മാനിഫെസ്റ്റോ) ഫ്രാൻസിസ് ബേക്കൺ 1620-ൽ പുറത്തിറക്കി. 'അറിവ് ശക്തിയാണ്' എന്നു അദ്ദേഹം അതിൽ എഴുതി. 'അറിവിന്റെ യഥാർത്ഥ പരീക്ഷ അതു വാസ്തവമാണോ എന്നതല്ല പിന്നെയോ അതു നമ്മ ശക്തരാക്കുന്നുവോ എന്നതാണ്. 100 ശതമാനം ശരിയായ ഒരു സിദ്ധാന്തവും ഇല്ല എന്നു ശാസ്ത്രജ്ഞർ സാധാരണമായി അനുമാനിക്കുന്നു. തത്ഫലമായി, സത്യം അഥവാ വാസ്തവികത അറി വിന്റെ മോശം മാറ്റുരയ്ക്കലാണ്. അതിന്റെ മാറ്റ് ഉരച്ചറിയേണ്ടത് അതു പ്രയോജനകരമാണ് എന്നു മനസ്സിലാക്കിയാണ്. പുതിയ കാര്യങ്ങൾ ചെയ്യാൻ നമ്മെ പ്രാപ്തമാക്കുന്ന ഒരു സിദ്ധാന്തം അറിവാണ് എന്നു കണ്ക്കാക്കാം.

നൂറ്റാണ്ടുകളായി, ശാസ്ത്രം നമുക്കു അനേകം പുതിയ ഉപാധികളും ഉപകരണങ്ങളും നല്കി. അവയിൽ ചിലത് മാനസിക ഉപാധികളാണ്, മരണനിരക്കുകളും സാമ്പത്തിക വളർച്ചയും മുൻകൂട്ടി മനസ്സിലാക്കാൻ ഉപയോഗിക്കുന്നവ പോലെയുള്ളവ. അതിനെക്കാൾ പ്രാധാന്യമുള്ളതാണ് സാങ്കേതികവിദ്യ ഉപയോഗപ്പെടുത്തുന്ന ഉപകരണങ്ങൾ, സയൻസും (ശാസ്ത്രവും) ടെക്നോളജിയും (സാങ്കേതികവിദ്യയും) തമ്മിലുള്ള ബന്ധം വളരെയേറെ ശക്തമാണ്, അതുകൊണ്ട് ഇന്ന് അനേകർക്ക് അവ തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കാൻ കഴിയാതെപോകുന്നു. ശാസ്ത്ര ഗവേഷണം കൂടാതെ പുതിയ സാങ്കേതികവിദ്യകൾ വികസിപ്പിക്കുന്നത് അസാദ്ധ്യമാണെന്നും പുതിയ സാങ്കേതികവിദ്യകൾ കണ്ടുപിടിക്കാനാകുന്നില്ലെങ്കിൽ ഗവേഷണത്തിൽ കാര്യമില്ലെന്നും നാം ചിന്തിച്ചുപോകുന്നു.

വാസ്തവത്തിൽ, സയൻസും ടെക്നോളജിയും തമ്മിലുള്ള ബന്ധം സമീപകാലത്തുണ്ടായ ഒരു പ്രതിഭാസമാണ്. 1500-നുമുമ്പ് സയൻസും ടെക്നോളജിയും വേറിട്ട മേഖലകളായിരുന്നു. ബേക്കൺ അവയെ തമ്മിൽ പതിനേഴാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ബന്ധിപ്പിച്ചപ്പോൾ, അതു വിപ്ലവ കരമായ ഒരു ആശയമായിരുന്നു. പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ ആ

ബന്ധം മുറുകി, എന്നാൽ ബാന്ധവം നടന്നത് പത്താമ്പതാം നൂറ്റാണ്ടിൽ മാത്രമാണ്. 1800-ൽ പോലും മിക്ക ഭരണാധികാരികൾക്കും വേണ്ടിയിരുന്നത് ശക്തമായ ഒരു സൈന്യമായിരുന്നു, വിജയകരമായി കച്ചവടം നടത്തണമെന്ന് ആഗ്രഹിച്ച് മിക്ക കച്ചവടപമാണികളും (ബിസിനസ് മാഗ്നേറ്റ്സ്) ഫിസിക്സിലോ ബയോളജിയിലോ ഇക്കണോമിക്സിലോ ഗവേഷണത്തിനു പണം മുടക്കാൻ തയാറായില്ല.

ഈ പ്രവണതയ്ക്ക് അപവാദങ്ങളില്ല എന്നല്ല ഞാൻ അർത്ഥമാക്കുന്നത്. ഒരു നല്ല ചരിത്രകാരന് എല്ലാത്തിനും കീഴ്വഴക്കങ്ങൾ കണ്ടെത്താൻ കഴിയുന്നതാണ്. എന്നാൽ കുറെക്കൂടി നല്ല ഒരു ചരിത്രകാരന് ഈ കീഴ്വഴക്കങ്ങൾ വെറും താല്പര്യങ്ങൾ ആയിരിക്കുന്ന അവസ്ഥയിൽ അവയെ തിരിച്ചറിയാൻ കഴിയും. പൊതുവെ പറഞ്ഞാൽ, മിക്ക ആധുനികപൂർവ ഭരണാധികാരികളും ബിസിനസുകാരും പുതിയ സാങ്കേതികവിദ്യകൾ വികസിപ്പിക്കുന്നതിനു വേണ്ടി പ്രകൃതിയുടെ രീതികളെ കുറിച്ച് ഗവേ ഷണം നടത്താൻ പണം നല്കിയില്ല, മിക്ക ചിന്തകരും തങ്ങളുടെ കണ്ടത്തലുകൾ സാങ്കേതിക ഉപകരണങ്ങളാക്കി മാറ്റാൻ ശ്രമിച്ചില്ല. ഭരണാധി കാരികൾ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് പണം നല്കി. നിലവിലുള്ള ക്രമത്തെ നിലനിർത്തുക എന്ന ഉദ്ദേശ്യത്തോടെ പരമ്പരാഗത അറിവ് വ്യാപിപ്പിക്കുക എന്നതായിരുന്നു ആ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ചുമതല.

അവിടെയും ഇവിടെയും ആളുകൾ പുതിയ സാങ്കേതികവിദ്യകൾ വികസിപ്പിച്ചെടുത്തു. എന്നാൽ വിദ്യാഭ്യാസമില്ലാത്ത കൈത്തൊഴിലുകാർ അനേകം പരീക്ഷണങ്ങളിലൂടെ പരാജയപ്പെട്ടും വിജയിപ്പിച്ചും ആണ് അവ സാധാരണമായി സൃഷ്ടിച്ചത്, അതല്ലാതെ പണ്ഡിതന്മാർ ക്രമീകൃതമായ ശാസ്ത്ര ഗവേഷണത്തിലൂടെയല്ല അവ സൃഷ്ടിച്ചത്. വണ്ടി നിർമാതാക്കൾ വർഷം മുഴുവൻ സമാനമായ വസ്തുക്കൾ ഉപയോഗപ്പെ ടുത്തി സമാനമായ വണ്ടികൾ നിർമ്മിച്ചു. പുതിയ വണ്ടിമാതൃകകൾ ഗവേ ഷണം ചെയ്യുന്നതിനും വികസിപ്പിക്കുന്നതിനും വേണ്ടി തങ്ങളുടെ വാർ ഷിക ലാഭത്തിന്റെ ഒരു നിശ്ചിതശതമാനം അവർ മാറ്റിവച്ചില്ല. വണ്ടിയുടെ രൂപകല്പന വല്ലപ്പോളും മെച്ചപ്പെട്ടു, പക്ഷെ അതാകട്ടെ ഏതോ പാദേശിക ആശാരിയുടെ മിടുക്കുകൊണ്ടു

സംഭവിച്ചതാണ് - ഒരു യൂണി വേഴ്സിറ്റിയിൽ കാലുകുത്താത്ത, വായിക്കാനറിഞ്ഞുകൂടാത്ത ഒരു ആശാ രിയുടെ മിടുക്ക്.

പൊതുരംഗത്തും സ്വകാര്യരംഗത്തും ഇതുതന്നെയായിരുന്നു സ്ഥിതി. ഊർജം മുതൽ ആരോഗ്യ പരിപാലനവും മാലിന്യസംസ്കരണവും വരെ ദേശീയ നയത്തിന്റെ ഏതാണ്ടെല്ലാ മേഖലകളിലും ഉപദേശം നല്കുന്നതിനുവേണ്ടി ആധുനിക രാഷ്ട്രങ്ങൾ തങ്ങളുടെ ശാസ്ത്രജ്ഞരോടു ആവശ്യപ്പെടാറുണ്ട്. പുരാതന രാജ്യങ്ങൾ അങ്ങനെ ചെയ്തിരുന്നില്ല. അക്കാലവും ഇക്കാലവും തമ്മിലുള്ള വ്യത്യാസം ഏറ്റവും തെളിഞ്ഞു കാണുന്നത് ആയുധശേഖരങ്ങളിലാണ്. സൈനിക-വ്യവസായ കൂട്ടു കെട്ടിന്റെ വർദ്ധിച്ചു വരുന്ന ശക്തിയെ കുറിച്ചു അധികാരമൊഴിയുന്ന പ്രസിഡന്റ് ഡ്വെറ്റ് ഐസനോവർ 1961-ൽ മുന്നറിയിപ്പു നല്കുമ്പോൾ, അദ്ദേഹം ആ സമവാക്യത്തിലെ ഒരു ഘടകം വിട്ടുകളഞ്ഞു. സൈനിക വ്യവസായ-ശാസ്ത്രജ്ഞ കൂട്ടുകെട്ടിനെ കുറിച്ച് അദ്ദേഹം തന്റെ രാജ്യത്തിനു മുന്നറിയിപ്പു നല്കണമായിരുന്നു. കാരണം, ഇന്നത്തെ യുദ്ധങ്ങൾ ശാസ്ത്ര ഉത്പന്നങ്ങളാണ്. മനുഷ്യരാശിയുടെ ശാസ്ത്ര ഗവേഷണത്തിന്റെയും സാങ്കേതികവിദ്യാവികസനത്തിന്റെയും വലിയ ഒരു ഭാഗം തുടങ്ങുന്നതും അതിനുവേണ്ടി പണം നല്കുന്നതും അതിനെ നിയന്ത്രിക്കുന്നതും ലോകത്തിലെ സൈനിക ശക്തികളാണ്.

ഒന്നാം ലോകമഹായുദ്ധം അവസാനിക്കാതെ തടഞ്ചുകളിൽ ഒതുങ്ങി നിന്ന യുദ്ധസന്നാഹമായിക്കഴിഞ്ഞപ്പോൾ, ആ അനിശ്ചിതാവസ്ഥയെ തകർത്തു രാഷ്ട്രത്തെ രക്ഷിക്കുന്നതിനു വേണ്ടി ഇരുവശത്തുമുള്ളവർ ശാസ്ത്രജ്ഞരെ വിളിച്ചു. വെളുത്ത കുപ്പായമിട്ട മനുഷ്യർ പ്രതികരിച്ചു, അങ്ങനെ ലബോറട്ടറികളിൽ നിന്നു ഇടതടവില്ലാത്ത ഉറവ എന്നതു പോലെ പുതിയ അത്ഭുത ആയുധങ്ങൾ - യുദ്ധവിമാനങ്ങൾ, വിഷ വാതകം, ടാങ്കുകൾ, മുങ്ങിക്കപ്പലുകൾ, കാര്യശേഷി കൂടിയ യന്ത്രത്തോക്കുകൾ, ആർട്ടിലറി ആയുധങ്ങൾ, തോക്കുകൾ, ബോംബുകൾ - പുറത്തേക്കു വന്നു.



*33. വിക്ഷേപിക്കാൻ തയാറാക്കിവച്ചിരിക്കുന്ന ജർമനിയുടെ വി-2 റോക്കറ്റ്. അതു സഖ്യകക്ഷികളെ പരാജയപ്പെടുത്തിയില്ല, എന്നാൽ യുദ്ധത്തിന്റെ അവസാനദിവസങ്ങൾ വരെ സാങ്കേതികവിദ്യകൊണ്ടുള്ള ഒരു അത്ഭുതത്തിൽ പ്രതീക്ഷ പുലർത്തുന്നതിനു അതു ജർമൻകാർക്ക് ഇടനല്കി.*

രണ്ടാം ലോകമഹായുദ്ധത്തിൽ ശാസ്ത്രത്തിനു കുറെക്കൂടി വലിയ ഒരു പങ്കാണ് ഉണ്ടായിരുന്നത്. 1944-ന്റെ അവസാനത്തോടെ ജർമനി പരാജയം നേരിടുകയായിരുന്നു, അടിയറവിന് അധികം കാലതാമസം വേണ്ട. ഒരു വർഷം മുമ്പ് ജർമൻകാരുടെ സഖ്യക്കാരായ ഇറ്റലിക്കാർ മുസ്സോളിനിയെ മറിച്ചിടുകയും സഖ്യകക്ഷികളുടെ മുമ്പാകെ കീഴടങ്ങുകയും ചെയ്തു. എന്നാൽ ജർമനി പോരാട്ടം തുടർന്നു, ബ്രിട്ടന്റെയും അമേരിക്കയുടെയും സോവിയറ്റ് യൂണിയന്റെയും സൈന്യങ്ങൾ അവരെ വളഞ്ഞെടുക്കുകയായിരുന്നുവെങ്കിലും. ജർമനിയുടെ സൈനികരും സിവി ലിയന്മാരും എല്ലാം നഷ്ടപ്പെട്ടിട്ടില്ല എന്നു കരുതിയതിന്റെ കാരണം വിമ റോക്കറ്റുകളും ജെറ്റ്-ശക്തി വിമാനങ്ങളും പോലെയുള്ള അത്ഭുത ആയു ധങ്ങൾകൊണ്ടു ജർമൻ ശാസ്ത്രജ്ഞർ യുദ്ധം തങ്ങൾക്ക് അനുകൂലമാക്കുമെന്നു അവർ വിശ്വസിച്ചതുകൊണ്ടാണ്.

ജർമനിക്കാർ റോക്കറ്റുകളും ജെറ്റുകളും വികസിപ്പിച്ചുകൊണ്ടിരുന്നപ്പോൾ അമേരിക്കയിലെ മാൻഹാറ്റൻ പ്രാജക്റ്റ് വിജയകരമായി ആണ വബോംബ് വികസിപ്പിച്ചെടുത്തു. ആ ബോംബ് തയാറായപ്പോളേക്കും, 1945 ആഗസ്റ്റിന്റെ തുടക്കത്തിൽ, ജർമനി കീഴടങ്ങിക്കഴിഞ്ഞിരുന്നു, എന്നാൽ ജപ്പാൻ പൊരുതിക്കൊണ്ടിരുന്നു. അതിന്റെ പ്രധാന ദ്വീപുകൾ ആക്രമിക്കാൻ അമേരിക്കയുടെ സൈന്യങ്ങൾ തയാറെടുക്കുകയായിരുന്നു. ആ ആക്രമണത്തെ പ്രതിരോധിക്കുമെന്നും മരണം വരെയും പൊരുതു മെന്നും ജപ്പാൻകാർ പ്രതിജ്ഞചെയ്തു. അതൊരു പൊള്ളയായ ഭീഷണി അല്ലെന്നു വിശ്വസിക്കാൻ എല്ലാ കാരണങ്ങളും ഉണ്ടായിരുന്നു. ജപ്പാനെ ആക്രമിക്കുകയാണെങ്കിൽ അമേരിക്കയുടെ ഒരു ദശലക്ഷം സൈനികരുടെ ജീവൻ നഷ്ടപ്പെടുമെന്നും യുദ്ധം 1946-ലേക്കു നീളുമെന്നും അമേരിക്ക യുടെ സൈന്യാധിപന്മാർ പ്രസിഡന്റ് ഹാരി എസ് ട്രൂമാനോടു പറഞ്ഞു. പുതിയ ബോംബ് ഉപയോഗിക്കാൻ ട്രൂമാൻ തീരുമാനിച്ചു. രണ്ട് ആഴ്ച കൾക്കും രണ്ട് അണുബോംബുകൾക്കും ശേഷം ജപ്പാൻ നിരുപാധികം കീഴടങ്ങുകയും യുദ്ധം അവസാനിക്കുകയും ചെയ്തു.

എന്നാൽ ശാസ്ത്രം ആകമണ ഉപകരണങ്ങളുടെ മാത്രം കാര്യമല്ല. അതു നമ്മുടെ പ്രതിരോധങ്ങളിലും ഒരു പ്രധാന പങ്കു വഹിക്കുന്നു. ഭീക രവാദത്തിനുള്ള പരിഹാരം രാഷ്ട്രീയമല്ല, സാങ്കേതികമാണ് എന്നു ഇന്നു അനേകം അമേരിക്കക്കാർ വിശ്വസിക്കുന്നു. കുറെ ദശലക്ഷങ്ങൾ കൂടി നാനോടെക്നോളജി വ്യവസായത്തിനു നല്കുക, എങ്കിൽ അമേരിക്കയ്ക്ക് അഫ്ഗാനിസ്ഥാനിലെ ഓരോ ഗുഹയിലേക്കും യെമനിലെ ശക്തികേന്ദ്രങ്ങളിലേക്കും ഉത്തര ആഫ്രിക്കയിലെ ക്യാമ്പുകളിലേക്കും ബയോണിക് ചാരപാണികളെ അയയ്ക്കാൻ കഴിയും എന്ന് അവർ വിശ്വസിക്കുന്നു. ഒരിക്കൽ അതു ചെയ്യാൻ കഴിഞ്ഞാൽ, ഒസാമ ബിൻ ലാദന്റെ അനു യായികൾ ഒരു കപ്പു കാപ്പിയുണ്ടാക്കിയാലും, ലാങ്ഗ്ലിയിലെ സിഐഎ ഹെഡ്ക്വാർട്ടേഴ്സിലേക്ക് ചാരപാണി ആ വിവരം കൈമാറും. തലച്ചോ റിന്റെ ഗവേഷണത്തിനായി കുറെ ദശലക്ഷം കൂടി നല്കുക, എല്ലാ വിമാ നത്താവളങ്ങളിലും അത്യന്തസൗകര്യങ്ങളുള്ള എഫ്എംആർഐ സ്കാ നറുകൾ സ്ഥാപിക്കാനും അങ്ങനെ ആളുകളുടെ തലച്ചോറിനുള്ളിലെ കോപ, വിദ്വേഷ ചിന്തകളെ വേഗത്തിൽ തിരിച്ചറിയാനും കഴിയും.

അത് അങ്ങനെ സംഭവിക്കുമോ? ആർക്കാണ് അറിയാവുന്നത്. ബയോണിക് പ്രാണികളും ചിന്തകൾ വായിച്ചെടുക്കുന്ന യന്ത്രങ്ങളും നിർമ്മിക്കപ്പെടുന്നത് ബുദ്ധിയാണോ? ആകണമെന്നില്ല. അതെന്തായാലും, നിങ്ങൾ ഈ വരികൾ വായിച്ചുകൊണ്ടിരിക്കുമ്പോൾ, യുഎസ് ഡിപ്പാർട്ട്മെന്റ് ഓഫ് ഡിഫൻസ് ദശലക്ഷക്കണക്കിനു ഡോളറുകൾ നാനോ ടെക്നോളജി യുടെയും തലച്ചോറിന്റെയും ലബോറട്ടറികൾക്ക് അത്തരം ഗവേഷണങ്ങൾക്കായി കൈമാറുകയാണ്.

ടാങ്കുകളും അണുബോംബുകളും ചാരപാണികളും പോലുള്ള സൈനിക സാങ്കേതികവിദ്യയോടുള്ള ഈ അഭിനിവേശം അതിശയകര മാംവണ്ണം ഒരു സമീപകാല പ്രതിഭാസമാണ്. പത്തൊമ്പതാം നൂറ്റാണ്ടു വരെ, ഒട്ടുമിക്ക സൈനിക വിപ്ലവങ്ങളും സാങ്കേതികവിദ്യയിലുള്ള മാറ്റങ്ങളെക്കാൾ സംഘടനാപരമായ മാറ്റങ്ങളുടെ ഫലമായിരുന്നു. അന്യ സംസ്കാരങ്ങൾ തമ്മിൽ ആദ്യമായി കണ്ടുമുട്ടിയപ്പോൾ സാങ്കേതിക വിദ്യയിലുള്ള വിടവ് ചിലപ്പോൾ ഒരു പ്രധാന പങ്കു വഹിച്ചിരിക്കാം, മിക്ക സാമാജ്യങ്ങളും ഉയർന്നുവന്നത് സാങ്കേതികവിദ്യയിലെ മേന്മകൊണ്ടല്ല. അറബികൾ സസ്സാനിദ് സാമാജ്യത്തെ പരാജയപ്പെടുത്തിയത് മേന്മ യേറിയ വില്ലുകളോ വാളുകളോ കാരണമല്ല. സെൽജൂക്കുകൾക്ക് ബ സാന്റിയയുടെ മേൽ സാങ്കേതിക മേൽക്കൈ ഉണ്ടായിരുന്നില്ല. മംഗോളു കൾ ചൈന കീഴടക്കിയത് ചില മെച്ചപ്പെട്ട പുതിയ ആയുധങ്ങളുടെ സഹായംകൊണ്ടല്ല. വാസ്തവത്തിൽ, ഈ സാഹചര്യങ്ങളിലെല്ലാം കീഴ ടക്കപ്പെട്ടവർക്ക് കൂടുതൽ മികവുള്ള സൈനികവും സൈനികേതരവു മായ സാങ്കേതികവിദ്യ ഉണ്ടായിരുന്നു.

റോമയുടെ സൈന്യം വളരെ നല്ല ഒരു ഉദാഹരണമാണ്. അത് അക്കാ ലത്തെ ഏറ്റവും മികച്ച സൈന്യമായിരുന്നു. എങ്കിലും സാങ്കേതികവിദ്യയുടെ കാര്യം പറഞ്ഞാൽ, റോമിനു കാർത്തേജിനും മാസിഡോണി യയ്ക്കും സെലൂസിഡ് സാമാജ്യത്തിനും മേൽ യാതൊരു മികവും ഉണ്ടായിരുന്നില്ല. അതിന്റെ മേൽക്കൈയ്ക്ക് കാര്യശേഷിയുടെ സംഘാടനവും ഉരുക്കുപോലുള്ള അച്ചടക്കവും വൻതോതിലുള്ള മനുഷ്യശേഷിയും കാര ണമായിരുന്നു. റോമ സൈന്യത്തിന് ഒരിക്കൽപ്പോലും ഒരു ഗവേഷണ, വികസന വിഭാഗം ഉണ്ടായിരുന്നില്ല. അതിന്റെ ആയുധങ്ങൾക്ക് നൂറ്റാണ്ടു കൾ

കടന്നപ്പോളും കാര്യമായ മാറ്റമുണ്ടായില്ല. സ്കിപിയോ ആഫ്രിലി യാനസിന്റെ (ബിസി രണ്ടാം നൂറ്റാണ്ടിൽ കാർത്തേജിനെയും നുമാന്റി യരെയും തോല്പിച്ച് സൈന്യാധിപൻ) ലെഗോനുകൾ അഞ്ഞൂറു വർഷങ്ങൾക്കു ശേഷം മഹാനായ കോൺസ്റ്റാന്റെനിന്റെ കാലത്തു പെട്ടെന്നു കടന്നുവന്നിരുന്നുവെങ്കിൽ, സ്കൂിപിയോയ്ക്ക് കോൺസ്റ്റാന്റെനിനെ തോല്പിക്കാൻ കഴിഞ്ഞേക്കുമായിരുന്നു. ഏതാനും നൂറ്റാണ്ടുകൾക്കു മുമ്പുള്ള ഒരു സൈന്യാധിപൻ - നെപ്പോളിയൻ എന്നു കരുതുക - തന്റെ സൈന്യവുമൊത്ത് ഒരു ആധുനിക ആർമേർഡ് ബ്രിഗേഡിനെ നേരിടുക യാണെങ്കിൽ എന്തു സംഭവിക്കുമെന്നു ഇപ്പോൾ സങ്കല്പിച്ചു നോക്കുക. നെപ്പോളിയൻ സമർത്ഥനായ ഒരു തന്ത്രശാലി ആയിരുന്നു, അദ്ദേഹത്തിന്റെ സൈനികർ കഴിവുറ്റവരും. എന്നാൽ അവരുടെ കഴിവുകൾ ആധുനിക ആയുധശേഖരത്തിനു മുമ്പിൽ പ്രയോജനരഹിതമായിരിക്കും.

റോമിലെ പോലെ ആയിരുന്നു പുരാതന ചൈനയിലും. പുതിയ ആയുധങ്ങൾ വികസിപ്പിച്ചെടുക്കുന്നത് തങ്ങളുടെ ഉത്തരവാദിത്വമാണെന്നു മിക്ക സൈന്യാധിപന്മാരും തത്വജ്ഞാനികളും ചിന്തിച്ചില്ല. ചൈന യുടെ ചരിത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട സൈനിക കണ്ടുപിടുത്തം വെടിമരുന്നായിരുന്നു. എങ്കിലും നമുക്കറിയാവുന്നിടത്തോളം, വെടിമരുന്നു കണ്ടുപിടിച്ചത് യാദൃച്ഛികമായാണ്. ദാവോ ആൽക്കെമിസ്റ്റുകൾ തങ്ങളുടെ ജീവിതത്തെ രക്ഷിക്കുന്ന ഒരു മരുന്നിനു വേണ്ടി തിരയുകയായി രുന്നു. വെടിമരുന്നിന്റെ പില്ക്കാല ഉപയോഗവും അത്ഭുതകരമാണ്. ദാവോ ആൽക്കെമിസ്റ്റുകൾ ചൈനയെ ലോകത്തിന്റെ യജമാനന്മാരാക്കുമെന്നു ആർക്കും തോന്നാം. വാസ്തവത്തിൽ, ചൈനക്കാർ പുതിയ സംയുക്തം പ്രധാനമായും ഉപയോഗപ്പെടുത്തിയത് പടക്കങ്ങൾക്കു വേണ്ടി യാണ്. മംഗോൾ ആക്രമണത്തിന്റെ പശ്ചാത്തലത്തിൽ സോങ് സാമാജ്യം തകർന്നടിഞ്ഞുവെങ്കിലും, ഒരു നശീകരണ ആയുധം കണ്ടുപിടിച്ചു കൊണ്ടു സാമാജ്യത്തെ സംരക്ഷിക്കാൻ ഒരു മദ്ധ്യകാല മാൻഹാറ്റൻ പ്രോജക്ട് ഒരു ചക്രവർത്തിയും തുടങ്ങിവച്ചില്ല. പതിനഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ് - വെടിമരുന്നു കണ്ടുപിടിച്ച് അറുന്നൂറു വർഷങ്ങൾക്കു ശേഷം - ആഫ്രോ-ഏഷ്യൻ യുദ്ധരംഗങ്ങളിൽ ഭീമൻ തോക്കുകൾ ഒരു നിർണാ യക

ഘടകമായിത്തീർന്നത്. ഇത്രമാത്രം മാരക സാദ്ധ്യതകളുള്ള ഒരു വസ്ത സൈനികാവശ്യങ്ങൾക്കു വേണ്ടി ഉപയോഗപ്പെടുത്താൻ ഇത വൈകിയത് എന്തുകൊണ്ടാണ്? കാരണം പുതിയ സൈനിക സാങ്കേതിക വിദ്യയ്ക്ക് തങ്ങളെ രക്ഷിക്കാനും തങ്ങളെ ധനികരാക്കാനും കഴിയുമായിരുന്നുവെന്ന് രാജാക്കന്മാരോ പണ്ഡിതരോ കച്ചവടക്കാരോ ചിന്തിക്കാതിരുന്ന ഒരു കാലത്താണ് അതു പ്രത്യക്ഷപ്പെട്ടത്.

പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ സ്ഥിതി വ്യത്യസ്തമായിത്തുടങ്ങി. എന്നാൽ പുതിയ ആയുധങ്ങൾ വികസിപ്പിച്ചെടുക്കുന്ന തിനുള്ള ഗവേഷണത്തിൽ പണം മുടക്കുന്നതിനു മിക്ക രാജാക്കന്മാർക്കും താല്പര്യം ഉണ്ടാകാൻ പിന്നെയും 200 വർഷം കഴിയേണ്ടിവന്നു. ലോജി സ്റ്റിക്സസും (ആളുകളെയും സാധനങ്ങളെയും നീക്കുകയും അതതു സ്ഥലങ്ങളിൽ എത്തിക്കുകയും ചെയ്യുന്നത്) സ്ട്രാറ്റജിയും (തന്ത്രങ്ങൾ) യുദ്ധത്തിന്റെ വിജയത്തിൽ സാങ്കേതികവിദ്യയെക്കാൾ സ്വാധീനം ചെലുത്തി. ഓസ്റ്റെർലിറ്റ്സിൽ (1805) വച്ച് യൂറോപ്പിലെ സൈനികശക്തികളെ തകർത്ത നെപ്പോളിയന്റെ സൈനികയന്ത്രത്തിൽ ലൂയി പതിനാറാമന്റെ സൈന്യം ഉപയോഗപ്പെടുത്തിയ അതേ ആയുധങ്ങൾ തന്നെയാണ് ഉണ്ടായിരുന്നത്. നെപ്പോളിയൻ തന്നെയും, സ്വയം ഒരു ആർട്ടിലറിക്കാരനായിട്ടും, പുതിയ ആയുധങ്ങളിൽ താല്പര്യം കാണിച്ചില്ല, പറക്കുന്ന യന്ത്രങ്ങളും മുങ്ങിക്കപ്പലുകളും റോക്കറ്റുകളും വികസിപ്പിക്കുന്നതിനു പണം നല്കാൻ ശാസ്ത്രജ്ഞരും കണ്ടു പിടുത്തക്കാരും അദ്ദേഹത്തെ പരിപ്പിച്ചു വെങ്കിലും.

ശാസ്ത്രം, വ്യവസായം, സൈനിക സാങ്കേതികവിദ്യ എന്നിവ മുത ലാളിത്ത വ്യവസ്ഥയുടെയും വ്യാവസായിക വിപ്ലവത്തിന്റെയും വരവോടെ മാത്രമാണ് ഒന്നിച്ചുചേർന്നത്. എന്നാൽ, ഒരിക്കൽ ആ ബന്ധം സ്ഥാപിച്ചുകഴിഞ്ഞപ്പോൾ, അത് അതിവേഗത്തിൽ ലോകത്തിൽ മാറ്റങ്ങളുണ്ടാക്കി.

## പുരോഗതിയുടെ നല്ല മാതൃക

ശാസ്ത്ര വിപ്ലവം വരെ മിക്ക മനുഷ്യസംസ്കാരങ്ങളും പുരോഗതിയിൽ വിശ്വസിച്ചിരുന്നില്ല. സുവർണ്ണകാലം കഴിഞ്ഞുപോയി എന്നും ലോകം നിശ്ചലമാണെന്നും ഒരുപക്ഷേ

വഷളായിക്കൊണ്ടിരിക്കുകയാ ണെന്നും അവർ ചിന്തിച്ചു. കഴിഞ്ഞ കാലഘട്ടങ്ങളിലെ ജ്ഞാനത്തോടു കണിശമായി ചേർന്നു നിന്നാൽ ഒരു പക്ഷേ, പഴയ നല്ലകാലം മടക്കിക്കൊണ്ടുവരാൻ കഴിഞ്ഞേക്കും. മനുഷ്യരുടെ സാമർത്ഥ്യംകൊണ്ട് നിത്യ ജീവിതത്തിലെ ഇക്കാര്യമോ അക്കാര്യമോ മെച്ചപ്പെടുത്താൻ കഴിഞ്ഞന്നും വരും. എന്നാൽ ലോകത്തിന്റെ അടിസ്ഥാന പ്രശ്നങ്ങളെ അതി ജീവിക്കുവാൻ മനുഷ്യന്റെ അറിവിന് അസാദ്ധ്യമാണെന്നാണ് കണക്കാക്കപ്പെട്ടിരുന്നത്. മുഹമ്മദും യേശുവും ബുദ്ധനും കൺഫ്യൂഷ്യസും (അവർക്കാണ് അറിയേണ്ട കാര്യങ്ങളെല്ലാം അറിയാമായിരുന്നത്) ക്ഷാമവും രോഗവും ദാരിദ്ര്യവും യുദ്ധവും ലോകത്തിൽ നിന്നു ഇല്ലാതാക്കാൻ അപ്രാപ്തരാണെങ്കിൽ, നമുക്ക് അങ്ങനെ ചെയ്യാൻ കഴിയുമെന്നു പ്രതീക്ഷിക്കുന്നത് എങ്ങനെയാണ്?

ഒരു മിശിഹാ ഒരിക്കൽ പ്രത്യക്ഷപ്പെടുമെന്നും യുദ്ധങ്ങളും ക്ഷാമങ്ങളും മരണംപോലും ഇല്ലാതാക്കുമെന്നും അനേകം മതങ്ങൾ വിശ്വസിച്ചു. എന്നാൽ പുതിയ അറിവു കണ്ടെത്തിയും പുതിയ ഉപകരണങ്ങൾ കണ്ടുപിടിച്ചും മനുഷ്യവർഗത്തിനു അങ്ങനെ ചെയ്യാൻ കഴിയുമായിരിക്കുമെന്ന ആശയം അസംബന്ധമെന്നല്ല ശുദ്ധഭ്രാന്ത് എന്നാണ് പറയേണ്ടത്. ബാബേൽ ഗോപുരത്തിന്റെ കഥ, ഇകാരസിന്റെ കഥ, ഗോലെമിന്റെ കഥ, മറ്റനേകം മിത്തുകൾ - ഇവ മനുഷ്യരെ പഠിപ്പിച്ചത് മനുഷ്യ പരിമിതി കൾക്ക് അപ്പുറം കടക്കാനുള്ള ഏതു ശ്രമവും അനിവാര്യമെന്നോണംനിരാശയിലേക്കും തകർച്ചയിലേക്കും നയിക്കും എന്നാണ്.



*34. ബഞ്ചമിൻ ഫ്രാങ്ക്ളിൻ ദൈവങ്ങളെ നിരായുധരാക്കുന്നു.*

തങ്ങൾക്കറിയാത്ത പ്രധാനപ്പെട്ട അനേകം കാര്യങ്ങളുണ്ടെന്നു ആധുനിക സംസ്ക്കാരം സമ്മതിച്ചപ്പോൾ, ശാസ്ത്ര കണ്ടുപിടുത്തങ്ങൾ നമുക്കു പുതിയ ശക്തികൾ പകരുമെന്നുള്ള ആശയത്തോട് അജ്ഞതയെ കുറിച്ചുള്ള സമ്മതം ചേർത്തുവച്ചപ്പോൾ, എന്തൊക്കെയായാലും യഥാർ ത്ഥ പുരോഗതി സാദ്ധ്യമാണെന്നു ആളുകൾ സംശയിച്ചുതുടങ്ങി. പരി ഹരിക്കാനാവാത്ത പ്രശ്നങ്ങൾ ഒന്നൊന്നായി ശാസ്ത്രം പരിഹരിച്ചപ്പോൾ, പുതിയ അറിവു നേടുകയും പ്രായോഗികമാക്കുകയും ചെയ്തുകൊണ്ടു ഏതു പ്രശ്നവും പരിഹരിക്കാൻ മനുഷ്യവർഗത്തിനു കഴിയുമെന്നു അനേ കർക്കു ബോദ്ധ്യമായി. ദാരിദ്ര്യം, രോഗം, യുദ്ധങ്ങൾ, ക്ഷാമങ്ങൾ, പ്രായാധിക്യം, മരണം തന്നെയും മനുഷ്യവർഗത്തിന്റെ അനിവാര്യമായ വിധി അല്ല. അവ നമ്മുടെ അജ്ഞതയുടെ പരിണതഫലം മാത്രമാണ്.

മിന്നൽ ആണ് പ്രസിദ്ധമായ ഒരു ഉദാഹരണം. അനേകം സംസ്കാരങ്ങൾ വിശ്വസിച്ചത് മിന്നൽ കോപാകുലനായ ഒരു ദൈവം പാപികളെ ശിക്ഷിക്കാൻ ഉപയോഗപ്പെടുത്തുന്ന

ചുറ്റികയാണെന്നാണ്. പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ, ശാസ്ത്ര ചരിത്രത്തിലെ ഏറ്റവും ആഘോഷിക്കപ്പെട്ട പരീക്ഷണങ്ങളിലൊന്നിൽ, ബെഞ്ചമിൻ ഫ്രാങ്ക്ളിൻ ഒരു പട്ടം പറപ്പിച്ചു. മിന്നൽ ഒരു വൈദ്യുത പ്രവാഹം മാത്രമാണ് എന്ന അനു മാനത്തെ പരീക്ഷിക്കുന്നതിനാണ് മിന്നൽ വീശിക്കൊണ്ടിരുന്ന ഒരു വേളയിൽ അദ്ദേഹം പട്ടം പറപ്പിച്ചത്. ഫ്രാങ്ക്ളിന്റെ പ്രായോഗിക നിരീക്ഷണങ്ങൾ വൈദ്യുതോർജത്തിന്റെ സ്വഭാവഗുണത്തെ കുറിച്ചുള്ള അദ്ദേഹത്തിന്റെ അറിവുമായി ചേർത്തുവച്ചപ്പോൾ, മിന്നൽചാലകം കണ്ടുപിടിക്കാനും ദൈവങ്ങളെ നിരായുധരാക്കാനും അദ്ദേഹത്തിനു കഴിവുണ്ടായി.

ദാരിദ്യം മറ്റൊരു കാര്യമാണ്. ഈ അപൂർണ ലോകത്തിലെ ഒഴിവാക്കാനാവാത്ത ഒരു ഘടകമാണ് ദാരിദ്ര്യം എന്ന് അനേകം സംസ്കാരങ്ങൾ വീക്ഷിച്ചു. പുതിയനിയമം പറയുന്ന പ്രകാരം, കൂശിലേറ്റപ്പെടുന്നതിനു മുമ്പ് ക്രിസ്തുവിനെ ഒരു സ്ത്രീ 300 ദിനാരി വിലവരുന്ന തൈലം കൊണ്ടു അഭിഷേകം ചെയ്തു. അത്രയും പണം ദരിദ്രർക്കു നല്കാതെ പാഴാക്കിക്കളഞ്ഞതിന് യേശുവിന്റെ ശിഷ്യർ ആ സ്ത്രീയെ ശകാരിച്ചു. എന്നാൽ യേശു അവളെ പിന്തുണച്ചുകൊണ്ടു ഇങ്ങനെ പറഞ്ഞു, 'ദരിദ്രർ നിങ്ങൾക്ക് എല്ലായ്പ്പോഴും അടുക്കെ ഉണ്ടല്ലോ; ഇച്ഛിക്കുമ്പോൾ അവർക്കു നന്മ ചെയ്യാൻ നിങ്ങൾക്കു കഴിയും; ഞാനോ എല്ലായ്പ്പോളും നിങ്ങളോടു കൂടെ ഇരിക്കയില്ല.' (മർക്കോസ് 14:7) ഇന്നു വളരെക്കുറച്ചു മാത്രം ആളു കൾ, വളരെക്കുറച്ചു ക്രിസ്ത്യാനികൾ ഉൾപ്പെടെ, ഇക്കാര്യത്തിൽ യേശു വിനോടു യോജിക്കുന്നു. ഇടപെടലിലൂടെ ഇല്ലാതാക്കാൻ കഴിയുന്ന ഒരു സാങ്കേതിക പ്രശ്നമായിട്ടാണ് ദാരിദ്ര്യത്തെ കൂടുതൽ കൂടുതൽ വീക്ഷിച്ചുവരുന്നത്. അഗോണമി (മണ്ണിന്റെയും വിളകളുടെയും പരിപാലനം), ഇക്കണോമിക്സ്, വൈദ്യശാസ്ത്രം, സോഷ്യോളജി (സാമൂഹ്യശാസ്ത്രം) എന്നിവയിലെ ഏറ്റവും പുതിയ കണ്ടുപിടുത്തങ്ങളെ അടിസ്ഥാനമാക്കി യുള്ള നയങ്ങൾക്ക് ദാരിദ്ര്യത്തെ ഉന്മൂലനം ചെയ്യാൻ കഴിയുമെന്നത് എല്ലാവർക്കും അറിയാവുന്ന കാര്യമാണ്.

വാസ്തവത്തിൽ, ലോകത്തിലെ അനേകം ഭാഗങ്ങൾ കൊടുംദാരിദ്യത്തിൽ നിന്നു മോചിതമായിക്കഴിഞ്ഞിരിക്കുന്നു. ചരിത്രത്തിലുടനീളം, സമൂഹങ്ങൾ രണ്ടു തരത്തിലുള്ള ദാരിദ്ര്യത്താൽ പീഡിതമായിരുന്നു: സാമൂഹ്യ ദാരിദ്ര്യം ചില

ആളുകൾക്ക് മറ്റുള്ളവർക്ക് ലഭ്യമായ അവസരങ്ങൾ നല്കാതിരിക്കുന്നു; ജീവശാസ്ത്രപരമായ ദാരിദ്ര്യം വ്യക്തികളുടെ ജീവനെത്തന്നെ ഭക്ഷണത്തിന്റെയും താമസസ്ഥലത്തിന്റെയും അഭാവത്തിൽ അപകടത്തിലാക്കുന്നു. ഒരുപക്ഷേ സാമൂഹ്യ ദാരിദ്ര്യം ഒരിക്കലും ഇല്ലാതാക്കാൻ കഴിയുന്നതല്ല. എന്നാൽ ലോകത്തിന്റെ പല ഭാഗങ്ങളിലുമുള്ള അനേകം രാജ്യങ്ങളിൽ ജീവശാസ്ത്രപരമായ ദാരിദ്യം ഒരു കഴിഞ്ഞകാല കാര്യമാണ്.

സമീപകാലം വരെ, മിക്ക ആളുകളും ജീവശാസ്ത്രപരമായ ദാരിദ്യ രേഖയോടു വളരെ ചേർന്നുവന്നു. ആ രേഖയ്ക്കു താഴെയെത്തിയാൽ ഒരു വ്യക്തിക്കു മതിയായ കലോറിയുടെ അഭാവത്തിൽ തന്റെ ജീവനെ ദീർഘനാൾ നിലനിർത്താൻ കഴിയുന്നതല്ല. തെറ്റായ ചെറിയ കണക്കു കൂട്ടലുകളും ചെറിയ നിർഭാഗ്യങ്ങളും പോലും ആളുകളെ ആ രേഖയ്ക്ക താഴെ പട്ടിണിയിലേക്കു തള്ളിവിടാം. പ്രകൃതിദുരന്തങ്ങൾ, മനുഷ്യനിർമ്മിത വിപത്തുകൾ എന്നിവ പലപ്പോളും ജനങ്ങളെ മൊത്തമായി ആ താഴ്ചയിലേക്കു തള്ളിയിടുകയും ദശലക്ഷക്കണക്കിനു മരണങ്ങൾക്കു കാരണമാകുകയും ചെയ്യുന്നു. എന്നാൽ ഇന്നു ലോകത്തിലെ മിക്ക ജനങ്ങൾക്കും കീഴിൽ ഒരു സുരക്ഷവല വിരിച്ചിട്ടുണ്ട്. ഇൻഷുറൻസ്, രാജ്യം സ്പോൺസർ ചെയ്യുന്ന സോഷ്യൽ സെക്യൂരിറ്റി, പ്രാദേശികവും അന്തർദേശീയവുമായ അനേകം എൻജിഒകൾ എന്നിവ വ്യക്തികളെ വ്യക്തിഗത നിർഭാഗ്യത്തിൽ നിന്നു സംരക്ഷിക്കുന്നു. ഒരു മൊത്തം പ്രദേശത്തെ ദുരന്തം ബാധിക്കുമ്പോൾ, ലോകമെങ്ങും നിന്നുള്ള സഹായം സ്ഥിതി വഷളാകാതിരിക്കുന്നതിനു സഹായിക്കുന്നു. ആളുകൾ അപ്പോ ളും അനേകം തകർച്ചകളിലും അപമാനങ്ങളിലും ദാരിദ്ര്യസംബന്ധിയായ അസുഖങ്ങളിലും നിന്ന് ദുരിതമനുഭവിക്കുന്നു. എന്നാൽ മിക്ക രാജ്യങ്ങ ളിലും ആരും പട്ടിണികൊണ്ടു മരിക്കുന്നില്ല. വാസ്തവത്തിൽ, അനേകം സമൂഹങ്ങളിൽ പട്ടിണികൊണ്ടു മരിക്കുന്നതിനെക്കാൾ കൂടുതൽ ആളു കൾ പൊണ്ണത്തടികൊണ്ടു മരിക്കുന്നു എന്ന അപകടമാണുള്ളത്.

## ഗിൽഗമേഷ് പദ്ധതി

മനുഷ്യവർഗ്ഗത്തിന്റെ അപരിഹാര്യമായ പ്രശ്നങ്ങളുടെ കൂട്ടത്തിൽ ഒരെണ്ണം പ്രത്യേകിച്ചും പ്രയാസപ്പെടുത്തുന്നതും താല്പര്യപ്പെടുത്തുന്നതും പ്രധാനവുമായി ഉണ്ട്, മരണം എന്ന പ്രശ്നം, ആധുനിക യുഗത്തിനു മുമ്പ് മിക്ക മതങ്ങളും ആശയവാദങ്ങളും മരണം നമ്മുടെ അനി വാര്യമായ വിധിയാണ് എന്നു അംഗീകരിച്ചിരുന്നു. തന്നെയുമല്ല, മിക്ക വിശ്വാസങ്ങളും മരണത്തെ ജീവിതത്തിന്റെ അർത്ഥത്തിന്റെ പ്രധാന സാതസായി മാറ്റി. മരണം കൂടാതെ ഇസ്ലാമിനെയും ക്രിസ്തുമതത്തെ യും അതല്ലെങ്കിൽ പുരാതന ഈജിപ്തിലെ മതത്തെയും കുറിച്ചു സങ്ക ല്പിക്കാൻ ശ്രമിക്കുക. മരണത്തെ അതിജീവിച്ചു ഈ ഭൂമിയിൽ നിത്യ കാലം ജീവിക്കാൻ ശ്രമിക്കാതെ, മരണത്തെ അംഗീകരിക്കുകയും തങ്ങളുടെ പ്രത്യാശ മരണശേഷമുള്ള ജീവിതത്തിൽ അർപ്പിക്കുകയും വേണ മെന്നു ഈ മതങ്ങൾ ജനങ്ങളെ പഠിപ്പിക്കുന്നു. മികച്ച മനസുകൾ മരണത്തിനു അർത്ഥം നല്കുന്നതിൽ മുഴുകിയിരുന്നു, അതിൽനിന്നു രക്ഷ പെടുന്നതിനു ശ്രമിച്ചില്ല.

നമുക്കു ലഭ്യമായ ഏറ്റവും പുരാതന മിത്ത് - പുരാതന സുമേറു കാരുടെ ഗിൽഗമേഷ് മിത്ത് - അതിനെക്കുറിച്ചുള്ളതായിരുന്നു. അതിലെ നായകൻ ഉറുക്കിലെ രാജാവായ ഗിൽഗമേഷ് എന്ന ലോകത്തിലെ ഏറ്റവും ശക്തനും ഏറ്റവും കഴിവുള്ളവനുമായ പുരുഷനാണ്. അയാൾക്ക് ആരെ യും പോരിൽ തോല്പിക്കാൻ കഴിയുമായിരുന്നു. ഒരു ദിവസം, ഗിൽഗമേ ഷിന്റെ ഏറ്റവുമടുത്ത സുഹൃത്തായ എൻകിഡു മരിച്ചു. ഗിൽഗമേഷ് ആ മൃതശരീരത്തിന് അടുത്തിരുന്ന് അനേകം ദിവസങ്ങൾ അതിനെ നിരീ ക്ഷിച്ചു, ഒടുവിൽ തന്റെ സുഹൃത്തിന്റെ മൂക്കിൽ നിന്നു ഒരു പുഴു പുറത്തു വന്നതു കാണുന്നതുവരെ. ആ നിമിഷത്തിൽ ഗിൽഗമേഷിനെ വല്ലാത്തെ ഒരു ഭയം ബാധിക്കുകയും താൻ ഒരിക്കലും മരിക്കുകയില്ലെന്നു തീരുമാ നിക്കുകയും ചെയ്തു. മരണത്തെ തോല്പിക്കുന്നതിനുള്ള ഒരു വഴി ഏതെങ്കിലും വിധത്തിൽ താൻ കണ്ടെത്തും. ഗിൽഗമേഷ് അതിനുശേഷം പ്രപഞ്ചത്തിന്റെ അവസാനം വരെ ഒരു യാത്ര നടത്തുകയും സിംഹങ്ങളെ കൊന്നും തേൾ-മനുഷ്യരോടു പൊരുതിയും അധോലോകത്തിലേക്കുള്ള തന്റെ വഴി കണ്ടെത്തുകയും ചെയ്തു. അവിടെ അദ്ദേഹം മരിച്ചവരുടെ നദിയിലെ കടത്തുകാരനായ ഉർഷനബിയുടെ നിഗൂഢമായ 'കല്ലുസാധ നങ്ങളെ' പൊട്ടിച്ചിതറിയ്ക്കുകയും

ആദിവെള്ളപ്പൊക്കത്തിലെ അവസാന അവശേഷിപ്പുകാരനായ ഉതപിഷ്ടിമിനെ കാണുകയും ചെയ്തു. എങ്കിലും ഗിൽഗമേഷ് തന്റെ അന്വേഷണത്തിൽ പരാജയപ്പെട്ടു. അദ്ദേഹം ഭവനത്തിലേക്ക് ഒഴിഞ്ഞ കൈയ്യോടെ മടങ്ങി, എന്നത്തെയും പോലെ നശ്വരനായി, എന്നാൽ ഒരു ജ്ഞാനശകലത്തോടെ. ദൈവങ്ങൾ മനു ഷ്യനെ സൃഷ്ടിച്ചപ്പോൾ അവർ മനുഷ്യന്റെ അനിവാര്യമായ വിധിയായി മരണത്തെ സ്ഥാപിച്ചു, മനുഷ്യൻ അതുമായി ജീവിക്കാൻ പഠിക്കണം എന്നു ഗിൽഗമേഷ് മനസ്സിലാക്കി.

പുരോഗതിയുടെ ശിഷ്യന്മാർ പരാജയപ്പെടുത്തുന്ന ഈ മനോഭാവം കൈക്കൊള്ളുന്നില്ല. ശാസ്ത്രത്തിന്റെ മനുഷ്യർക്ക് മരണം ഒരു അനി വാര്യമായ ഭാഗധേയമല്ല, ഒരു സാങ്കേതിക പ്രശ്നം മാത്രമാണ്. ആളുകൾ മരിക്കുന്നത് ദൈവങ്ങൾ അങ്ങനെ കല്പിച്ചതുകൊണ്ടല്ല, പിന്നെയോ വിവിധ സാങ്കേതിക പരാജയങ്ങൾ (ഹാർട്ട് അറ്റാക്ക്, കാൻസർ, ഒരു ഇൻഫെക്ഷൻ) കാരണമാണ്. ഓരോ സാങ്കേതിക പ്രശ്നത്തിനും ഒരു സാങ്കേതിക പരിഹാരമുണ്ട്. ഹൃദയം ബലഹീനമാണെങ്കിൽ, അതിനെ ശക്തമാക്കാൻ ഒരു പേസ് മേക്കർ ഘടിപ്പിക്കുകയോ അതല്ലെങ്കിൽ ഒരു പുതിയ ഹൃദയം വച്ചുപിടിപ്പിക്കുകയോ ചെയ്യാം. കാൻസർ വിളയാടുന്നു വെങ്കിൽ, മരുന്നുകളും റേഡിയേഷനും കൊണ്ട് അതിനെ നശിപ്പിക്കാം. ബാക്ടീരിയ പെരുകുന്നെങ്കിൽ അവയെ ആന്റിബയോട്ടിക്കുകൾ ഉപയോഗപ്പെടുത്തി കീഴടക്കാം. വാസ്തവമാണ്, വർത്തമാനകാലത്ത് നമുക്ക് എല്ലാ സാങ്കേതിക പ്രശ്നങ്ങളെയും പരിഹരിക്കാൻ കഴിയുന്നില്ല. എന്നാൽ നാം അക്കാര്യത്തിൽ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. നമ്മുടെ മികച്ച തലകൾ തങ്ങളുടെ സമയം മരണത്തിന് അർത്ഥം നല്കാൻ ശ്രമിച്ചുകൊണ്ടു പാഴാക്കുന്നില്ല. പകരം, രോഗത്തിനും പ്രായാധിക്യത്തിനും കാരണമാകുന്ന ശരീരശാസ്ത്രപരവും ഹോർമോൺസംബന്ധവും ജനി തകവുമായ സംവിധാനങ്ങളെ അവർ തിരക്കിട്ടു പരിശോധിക്കുകയാണ്. അവർ നമ്മുടെ ജീവിതങ്ങളെ ദീർഘിപ്പിക്കുകയും കൊലയാളിയെ പരാ ജയപ്പെടുത്തുകയും ചെയ്യുന്ന പുതിയ മരുന്നുകളും വിപ്ലവകരമായ ചികിത്സകളും കൃത്രിമ അവയവങ്ങളും വികസിപ്പിക്കുകയാണ്.

സമീപകാലം വരെ, ശാസ്ത്രജ്ഞരോ മറ്റാരെങ്കിലുമോ തറപ്പിച്ചു സംസാരിക്കുന്നതു നിങ്ങൾ കേട്ടിട്ടുണ്ടാവില്ല. ‘മരണത്തെ പരാജയപ്പെടുത്തുകയോ? എന്തൊരു അസംബന്ധം! ഞങ്ങൾ കാൻസറും ക്ഷയവും അൾഷൈമേഴ്സ് രോഗവും സുഖപ്പെടുത്താൻ ശ്രമിക്കുക മാത്രമാണ് ചെയ്യുന്നത്,’ എന്നാകും അവർ പറഞ്ഞിട്ടുണ്ടാകുക. ആളുകൾ മരണമെന്ന വിഷയം ഒഴിവാക്കി, കാരണം ആ ലക്ഷ്യം പിടിതരുന്ന ഒന്നായിരുന്നില്ല. എന്തിനാണ് യുക്തിക്കു നിരക്കാത്ത പ്രതീക്ഷകൾ സൃഷ്ടിക്കുന്നത്? എന്നാൽ, അതെക്കുറിച്ചു തുറന്നു സംസാരിക്കാവുന്ന ഒരു നിലയിലാണ് നാമിപ്പോൾ. ശാസ്ത്ര വിപ്ലവത്തിന്റെ പ്രമുഖ പദ്ധതി മനുഷ്യവർഗത്തിനു നിത്യജീവൻ നല്കുക എന്നതാണ്.

മരണത്തെ കൊല്ലുന്നത് വിദൂരമായ ഒരു ലക്ഷ്യമാണെന്നു തോന്നുന്നുവെങ്കിലും, ഏതാനും നൂറ്റാണ്ടുകൾക്കു മുമ്പു ചിന്തിക്കാൻപോലും കഴിയാത്ത കാര്യങ്ങൾ നാം ഇതിനോടകം നേടിക്കഴിഞ്ഞിരിക്കുന്നു. 1199-ൽ സിംഹഹൃദയനായ റിച്ചാർഡ് രാജാവിന്റെ ഇടതു തോളിൽ ഒരു അമ്പേറ്റു. അദ്ദേഹത്തിനു ചെറിയ ഒരു മുറിവുപറ്റി എന്നു നാം ഇന്നു പറയും. എന്നാൽ 1199-ൽ, ആന്റിബയോട്ടിക്കുകളുടെയും ഫലപ്രദമായ അണുവിമുക്തമാക്കൽ രീതികളുടെയും അഭാവത്തിൽ, മാംസത്തിനേറ്റ ആ ചെറിയ വണം പഴുക്കുകയും ഗാങ്ഗീനായിത്തീരുകയും ചെയ്തു. പന്ത്രണ്ടാം നൂറ്റാണ്ടിലെ യൂറോപ്പിൽ ഗാങ്ഗീൻ വ്യാപിക്കുന്നതു തടയാ നുള്ള ഏക മാർഗ്ഗം അതു ബാധിച്ച അവയവം മുറിച്ചുകളയുക എന്നതായിരുന്നു. തോളിനെ ബാധിക്കുമ്പോൾ അസാദ്ധ്യമായ കാര്യമാണത്. ആ സിംഹഹൃദയന്റെ ശരീരത്തിലൂടെ ഗാങ്ഗീൻ വ്യാപിച്ചു. രാജാവിനെ ആർക്കും സഹായിക്കാൻ കഴിയുമായിരുന്നില്ല. വലിയ വേദനയോടെ അദ്ദേഹം രണ്ടാഴ്ച കഴിഞ്ഞു മരണമടഞ്ഞു.

ഏറ്റവും സമീപമുള്ള പത്തൊൻപതാം നൂറ്റാണ്ടിൽ, ഇൻഫെക്ഷൻ തടയുന്നതും കോശസമൂഹങ്ങളുടെ (ടിഷ) ജീർണത ഇല്ലാതാക്കുന്നതും എങ്ങനെയെന്നു ഏറ്റവും മികച്ച ഡോക്ടർമാർ അറിഞ്ഞിരുന്നില്ല. അവയവങ്ങളിൽ ഏറ്റവും നിസാരമായ മുറിവുകൾ പോലും നേരിട്ട സൈനികരുടെ കൈകളും കാലുകളും ഗാങ്ഗീനെ പേടിച്ചു മുറിച്ചു കളയുകയായിരുന്നു ഫീൽഡ് ആശുപത്രികളിലെ ഡോക്ടർമാർ

സ്ഥിര മായി ചെയ്തിരുന്നത്. ഈ ചേദനങ്ങൾ, പല്ലു പറിക്കുന്നതു പോലെയുള്ള മറ്റു ചികിത്സരീതികളും, അനെസ്തെറ്റിക്സ് (ബോധംകെടുത്തൽ) ഇല്ലാതെയാണ് ചെയ്തത്. ഈതർ, ക്ലോറോഫോം, മോർഫിൻ എന്നിങ്ങനെ യുള്ള ആദ്യ അനെസ്തെറ്റിക്കുകൾ പാശ്ചാത്യവൈദ്യത്തിൽ സ്ഥിരമായ ഉപയോഗത്തിൽ പ്രവേശിച്ചത് പത്തൊൻപതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തി ലാണ്. ക്ലോറോഫോമിന്റെ വരവിനു മുമ്പ്, മുറിവേറ്റ അവയവം ഡോക്ടർ മുറിച്ചു മാറ്റുമ്പോൾ, മുറിവേറ്റ തങ്ങളുടെ സഖാവിനെ നാല് സൈനികർ ചേർന്നു അമർത്തിപ്പിടിച്ചു. വാട്ടർലൂ യുദ്ധത്തിന്റെ (1815) പിറ്റേ പ്രഭാതത്തിൽ ഫീൽഡ് ആശുപ്രതികളോടു ചേർന്നു മുറിച്ചുമാറ്റപ്പെട്ട കൈകളു ടെയും കാലുകളുടെയും കൂനകൾ കാണാമായിരുന്നു. അക്കാലത്ത്, സൈന്യത്തിലെടുക്കപ്പെട്ട ആശാരിമാരും ഇറച്ചിവെട്ടുകാരും മിക്കപ്പോളും അയയ്ക്കപ്പെട്ടിരുന്നത് മെഡിക്കൽ കോർപസിൽ (വൈദ്യ വിഭാഗത്തിൽ) സേവനം ചെയ്യുന്നതിനുവേണ്ടിയാണ്. കാരണം, സർജറി ചെയ്യുന്നതിനു കത്തികളും വാളുകളും ഉപയോഗിക്കാൻ അറിഞ്ഞിരുന്നാൽ മതി.

വാട്ടർലൂവിനു ശേഷമുള്ള രണ്ടു നൂറ്റാണ്ടുകളിൽ, കാര്യങ്ങൾ തിരിച്ചറിയാൻ കഴിയുന്നതിനും അപ്പുറത്തേക്കു മാറി. ഗുളികകളും കുത്തി വയ്പുകളും മികവാർന്ന ഓപ്പറേഷനുകളും, ഒരിക്കൽ മരണശിക്ഷ വിധിച്ചുകൊണ്ടിരുന്ന അനേകം രോഗങ്ങളിൽ നിന്നും മുറിവുകളിൽ നിന്നും നമ്മെ രക്ഷിക്കുന്നു. പോസ്റ്റുമോഡേൺ ആളുകൾ ജീവിതത്തിന്റെ ഭാഗമെന്നു അംഗീകരിച്ചിരുന്നതും ദൈനംദിനമുണ്ടാകുന്നതുമായ എണ്ണ മറ്റ വേദനകളിൽ നിന്നും അസുഖങ്ങളിൽ നിന്നും അവ നമ്മെ സംരക്ഷിക്കുന്നു. ശരാശരി ജീവിതദൈർഘ്യം 40 വർഷത്തിനു താഴെ ആയിരുന്നതു ലോകമാകെ 67 ആയി, വികസിത രാജ്യങ്ങളിൽ 80 വർഷവും.

മരണത്തിനു ഏറ്റവും അധികം പരാജയം നേരിട്ടത് ശിശു മരണത്തിന്റെ മേഖലയിലാണ്. ഇരുപതാം നൂറ്റാണ്ടു വരെ, കാർഷിക സമൂഹങ്ങളിലെ 25-33 ശതമാനം കുഞ്ഞുങ്ങൾ പ്രായപൂർത്തിയിലെത്തിയില്ല. ഡിഫ്തീരിയ (മുണ്ടിനീര്), മീസിൽസ് (പൊങ്ങൻപനി), മോൾപോക്സ് (വസൂരി) എന്നിങ്ങനെയുള്ള ശൈശവകാല രോഗങ്ങൾക്കു മിക്ക കുഞ്ഞുങ്ങളും അടിപ്പെട്ടു. പതിനേഴാം നൂറ്റാണ്ടിലെ ഇംഗ്ലണ്ടിൽ,

പുതുതായി ജനിച്ച് 1000 കുഞ്ഞുങ്ങളിൽ 150 പേർ ഒന്നാമത്തെ വയസിൽ മരിച്ചു, മൊത്തം കുട്ടികളിൽ മൂന്നിലൊന്നോളം പേർ പതിനഞ്ചു വയസാകുന്ന തിനു മുമ്പു മരിച്ചു. ഇന്ന്, ഇംഗ്ലണ്ടിലെ കുഞ്ഞുങ്ങളിൽ ആയിരം പേരിൽ 5 പേർ മാത്രമാണ് തങ്ങളുടെ ആദ്യത്തെ വർഷത്തിൽ മരിക്കുന്നത്. 1000-ൽ 7 പേർ 15 വയസിനു മുമ്പു മരിക്കുന്നു.

സ്ഥിതിവിവര കണക്കുകൾ മാറ്റിവച്ചും ചില കഥകൾ പറഞ്ഞും നമുക്കിതിന്റെ പൂർണ സ്വാധീനം എന്താണെന്നു മനസ്സിലാക്കാം. ഇംഗ്ലണ്ടിലെ രാജാവായിരുന്ന എഡ്വർഡ് ഒന്നാമന്റെയും (1237 -1307) അദ്ദേഹത്തിന്റെ പതി എലീനർ രാജ്ഞിയുടെയും (1241-1290) കുടുംബത്തിന്റെ കഥ നല്ല ഒരു ഉദാഹരണമാണ്. അവരുടെ കുഞ്ഞുങ്ങൾ മദ്ധ്യ കാലത്തെ യൂറോപ്പിൽ ലഭിക്കുന്ന ഏറ്റവും നല്ല അവസ്ഥകളിലും ഏറ്റവും പോഷണമുള്ള സാഹചര്യങ്ങളിലും ജീവിച്ചു. അവർ കൊട്ടാരങ്ങളിൽ ജീവിച്ചു, ഇഷ്ടമുള്ളതും ഏറ്റവും മികച്ചതുമായ ഭക്ഷണം കഴിച്ചു, ധാരാളം ഊഷ്മളവസ്ത്രങ്ങൾ ഉണ്ടായിരുന്നു, ചൂടുകായാൻ എല്ലാം സൗകര്യങ്ങളുമുണ്ടായിരുന്നു, ശുദ്ധജലം ലഭിച്ചു, സേവകരുടെ ഒരു സൈന്യം തന്നെയുണ്ടായിരുന്നു, ഏറ്റവും മികച്ച ഡോക്ടർമാരും. 1255-നും 1284-നും മദ്ധ്യത്തിൽ എലീനർ രാജ്ഞി പതിനാറു കുഞ്ഞുങ്ങളെ പ്രസവിച്ചുവെന്നാണ് സാതസുകൾ വെളിപ്പെടുത്തുന്നത്.

1. പേരില്ലാത്ത ഒരു മകൾ 1255-ൽ ജനിച്ചു, പ്രസവത്തോടെ മരിച്ചു.
2. കാതറീൻ എന്ന മകൾ, ഒരു വയസ്സിൽ അതല്ലെങ്കിൽ മൂന്നു വയസ്സിൽ മരിച്ചു.
3. ജോവാൻ എന്ന മകൾ, ആറാം മാസത്തിൽ മരിച്ചു.
4. ജോൺ എന്ന മകൻ അഞ്ചാം വയസ്സിൽ മരിച്ചു.
5. ഹെൻറി എന്ന മകൻ ആറാം വയസ്സിൽ മരിച്ചു.
6. എലീനർ എന്ന മകൾ 29-ാം വയസ്സിൽ മരിച്ചു.
7. പേരില്ലാത്ത ഒരു മകൾ അഞ്ചാം മാസത്തിൽ മരിച്ചു.
8. ജോവാൻ എന്ന മകൾ 35-ാം വയസ്സിൽ മരിച്ചു.
9. അൽഫോൻസോ എന്ന മകൻ 10-ാം വയസ്സിൽ മരിച്ചു.

10. മാർഗരറ്റ് എന്ന മകൾ 58-ാം വയസ്സിൽ മരിച്ചു.
11. ബെരെഞ്ഞീരിയ എന്ന മകൾ രണ്ടാമത്തെ വയസ്സിൽ മരിച്ചു.
12. പേരില്ലാത്ത ഒരു മകൾ ജനനശേഷം മരിച്ചു.
13. മേരി എന്ന മകൾ 53-ാം വയസ്സിൽ മരിച്ചു.
14. പേരില്ലാത്ത ഒരു മകൻ ജനനത്തിനു ശേഷം മരിച്ചു.
15. എലിസബത് എന്ന മകൾ 34-ാം വയസ്സിൽ മരിച്ചു.
16. എഡ്വേർഡ് എന്ന മകൻ.

ഏറ്റവും ഇളയവനായ എഡ്വേർഡ് എന്ന മകനാണ് ശൈശവത്തിന്റെ അരിഷ്ടതകളെ അതിജീവിച്ച ആദ്യ ആൺകുട്ടി. അവൻ അച്ഛന്റെ മരണ ശേഷം, എഡ്വേർഡ് രണ്ടാമൻ എന്ന പേരിൽ ഇംഗ്ലീഷ് സിംഹാസനത്തി ലേറി. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ഇംഗ്ലീഷുരാജ്ഞി എന്ന നിലയിൽ തന്റെ ഏറ്റവും അടിസ്ഥാന കർത്തവ്യം നിറവേറ്റുന്നതിന് (തന്റെ ഭർത്താവിനു ഒരു മകനെ കിരീടാവകാശിയായി നല്കുന്നതിന്) എലീനർ പതി നാറു തവണ ശ്രമിക്കേണ്ടിവന്നു. എഡ്വേർഡ് രണ്ടാമന്റെ മാതാവ് അസാധാരണമായ ദീർഘക്ഷമയും ധൈര്യവും ഉള്ള ഒരു സ്ത്രീ ആയിരുന്നിരിക്കണം. തന്റെ ഭാര്യയായി എഡ്വേർഡ് രണ്ടാമൻ തെരഞ്ഞെടുത്ത ഫ്രാൻ സിലെ ഇസബെല്ല അങ്ങനെയായിരുന്നില്ല. അദ്ദേഹത്തിനു 43 വയസ്സുള്ളപ്പോൾ അവർ അദ്ദേഹത്തെ കൊലപ്പെടുത്തി.

നമുക്ക് അറിയാവുന്നിടത്തോളം, എലീനറും എഡ്വേർഡ് ഒന്നാമനും ആരോഗ്യമുള്ള ദമ്പതികളായിരുന്നു. തങ്ങളുടെ മക്കൾക്ക് മാരകമായ പാരമ്പര്യ രോഗങ്ങളൊന്നും കൈമാറിയില്ല. എന്നിരുന്നാലും, പതിനാറിൽ പത്തു പേർ (62 ശതമാനം) ചെറുപ്പത്തിൽത്തന്നെ മരിച്ചു. 11 വയസ്സിനുമേൽ ജീവിച്ചിരുന്നത് ആറു പേർ മാത്രമാണ്. മൂന്നു പേർ മാത്രം (വെറും 18 ശതമാനം) 40 വയസ്സിനു മേൽ ജീവിച്ചു. ഈ ജനനങ്ങൾ കൂടാതെ, എലീനറിന്റെ അനേകം ഗർഭങ്ങൾ അലസിപ്പോയിരിക്കാനാണ് സാദ്ധ്യത. ശരാശരി, എഡ്വേർഡിനും എലീനറിനും മൂന്നു വർഷത്തിൽ ഒരിക്കൽ ഒരു കുഞ്ഞിനെ നഷ്ടപ്പെട്ടു, പത്തു കുഞ്ഞുങ്ങളെ തുടർച്ചയായി നഷ്ടപ്പെട്ടു.

ഗിൽഗമേഷ് പദ്ധതി (പ്രോജക്ട്) - അനശ്വരതയ്ക്കു വേണ്ടിയുള്ള ശ്രമം - പൂർത്തിയാകാൻ എത്ര വർഷം വേണ്ടിവരും? ഒരു നൂറു വർഷം? അഞ്ഞൂറു വർഷം? ഒരു ആയിരം വർഷം? മനുഷ്യശരീരത്തെ കുറിച്ചു 1900-ൽ എത്ര കുറവു മാത്രമാണ് നമുക്ക് അറിവുണ്ടായിരുന്നത് എന്നും ഒരൊറ്റ നൂറ്റാണ്ടുകൊണ്ട് എത്രമാത്രം അറിവാണ് നാം നേടിയതെന്നും ഓർമ്മിക്കുമ്പോൾ, പ്രത്യാശയ്ക്ക് വകയുണ്ട്. സീനോഹാബ്ഡിറ്റിസ് എലൈഗൻസ് പുഴുക്കളുടെ ആയുർദൈർഘ്യം ഇരട്ടിയാക്കുകയുണ്ടായി സമീപകാലത്ത് ജനറ്റിക് എൻജിനിയർമാർ, ഹോമോ സാപിയൻസിന്റെ കാര്യത്തിലും അവർക്ക് അങ്ങനെ ചെയ്യാൻ കഴിയുമോ? നാനോടെക്നോ ളജി വിദഗ്ധർ ഒരു ബയോണിക് പ്രതിരോധ സംവിധാനം വികസിപ്പിച്ചു കൊണ്ടിരിക്കുകയാണ്. നമ്മുടെ ശരീരത്തിൽ കഴിഞ്ഞുകൂടുന്ന ദശലക്ഷക്കണക്കിനു നാനോ റോബോട്ടുകൾ ഉൾക്കൊള്ളുന്ന അതിന് അടഞ്ഞ രക്തക്കുഴലുകൾ തുറക്കാനും വൈറസുകളെയും ബാക്ടീരിയകളെയും നേരിടാനും കാൻസർ സെല്ലുകളെ ഉന്മൂലനം ചെയ്യാനും പ്രായമാകുന്ന പ്രകിയകളെ പിന്നോട്ടു നയിക്കാൻ പോലും അതിനു കഴിയുന്നതാണ്. 2050 ആകുമ്പോളേക്കും ഏതാനും മനുഷ്യർക്ക് നശ്വരരല്ലാതാകാൻ കഴു യുമെന്നാണ് ഗൗരവമുള്ള ഏതാനും പണ്ഡിതർ പറയുന്നത്. (അനശ്വരർ എന്നല്ല പറഞ്ഞത്, നശ്വരർ അല്ലാത്തവർ എന്നാണ്; അതായത് ഏതെങ്കിലും അപകടത്തിൽ പെട്ടാൽ അവർ മരിക്കാം; എന്നാൽ അപകടകരമായ എന്തെങ്കിലും അത്യാഹിതം നേരിടുന്നില്ലെങ്കിൽ അവരുടെ ജീവിതം എന്നെന്നേക്കുമായി തുടർന്നുകൊണ്ടുപോകാൻ കഴിയുന്നതാണ്.)

ഗിൽഗമേഷ് പദ്ധതി വിജയിച്ചാലും ഇല്ലെങ്കിലും, ചരിത്രപരമായ ഒരു വീക്ഷണത്തിൽ, മിക്ക സമീപകാല മതങ്ങളും ആശയവാദങ്ങളും മരണത്തെയും മരണാനന്തര ജീവിതത്തെയും സമവാക്യത്തിൽ നിന്നു എടുത്തു മാറ്റിയിരിക്കുന്നുവെന്നു കാണുന്നത് രസകരമാണ്. പതിനെട്ടാം നൂറ്റാണ്ടു വരെ മതങ്ങൾ മരണത്തെയും പില്ക്കാല ജീവിതത്തെയും ജീവിതത്തിന്റെ അർത്ഥത്തിന്റെ കേന്ദ്രസ്ഥാനത്തു നിർത്തിയിരുന്നു. പതിനെട്ടാം നൂറ്റാണ്ടു മുതൽ, മതങ്ങളും ലിബറലിസം, സോഷ്യലിസം, ഫെമിനിസം എന്നിങ്ങനെയുള്ള ആശയവാദങ്ങളും മരണാനന്തര ജീവിതത്തിൽ താല്പര്യം കാണിക്കാതെയായി. ഒരു കമ്യൂണിസ്റ്റു

മരിച്ചുകഴിഞ്ഞാൽ അവന് അല്ലെങ്കിൽ അവൾക്ക് എന്താണ് സംഭവിക്കുന്നത്? ഒരു മുതലാളിക്ക് എന്തു സംഭവിക്കും? ഒരു ഫെമിനിസ്റ്റിന് എന്തു സംഭവിക്കും? മാർക്സിന്റെയും ആഡം സ്മിത്തിന്റെയും സിമോങ് ദ്ബോവറിന്റെയും എഴുത്തുകളിൽ അതിനുള്ള ഉത്തരം തിരയുന്നത് പ്രയോജനരഹിതമായിരിക്കും. മരണത്തിനു ഇപ്പോളും കേന്ദ്രസ്ഥാനം നല്കുന്ന ഏക ആധുനിക ആശയവാദം ദേശീയത ആണ്. അതിന്റെ കാവ്യാത്മകവും നൈരാശ്യജനകവുമായ നിമിഷങ്ങളിൽ, ദേശത്തിനുവേണ്ടി മരിക്കുന്ന ഏവരും പൊതുസ്മരണയിൽ എന്നെന്നും ജീവിക്കുമെന്നു ദേശീയ വാഗ്ദാനം ചെയ്യുന്നു. എങ്കിലും ഈ വാഗ്ദാനം തീർത്തും അവ്യക്തമാണ്, അതിനെക്കൊണ്ടു എന്തു ചെയ്യണമെന്നു മിക്ക ദേശീയവാദികൾക്കു പോലും വാസ്തവത്തിൽ അറിഞ്ഞുകൂടാ.

## ശാസ്ത്രത്തിന്റെ പഞ്ചാരയച്ഛൻ

നാം ഒരു സാങ്കേതിക യുഗത്തിലാണ് ജീവിക്കുന്നത്. ശാസ്ത്രവും സാങ്കേതികവിദ്യയും നമ്മുടെ പ്രശ്നങ്ങൾക്കെല്ലാം പരിഹാരം കാണുമെന്നു അനേകർക്കും ബോദ്ധ്യമുണ്ട്. ശാസ്ത്രജ്ഞർക്കും സാങ്കേതിക വിജ്ഞാനികൾക്കും അതിനുള്ള അവസരം നല്കിയാൽ സാഹചര്യം ഒരുക്കിയാൽ മാത്രം മതിയാകും. എന്നാൽ മനുഷ്യരുടെ മറ്റു പ്രവർത്ത നങ്ങൾക്കു മീതെ ഉയർന്നു നില്ക്കുന്ന ധാർമികമോ ആത്മീയമോ ആയ ഏതെങ്കിലും തലത്തിൽ സംഭവിക്കുന്ന ഒരു സംരംഭമല്ല ശാസ്ത്രം. നമ്മുടെ സംസ്കാരത്തിന്റെ മറ്റെല്ലാ പ്രവർത്തനങ്ങളെയും പോലെ, അതു സാമ്പത്തികവും രാഷ്ട്രീയവും മതപരവുമായ താല്പര്യങ്ങളിൽ ആണ്ടു കിടക്കുന്നു.

ശാസ്ത്രം വളരെ ചെലവേറിയ ഒരു കാര്യമാണ്. മനുഷ്യരുടെ പ്രതി രോധ സംവിധാനത്തെ മനസ്സിലാക്കാൻ ശ്രമിക്കുന്ന ഒരു ജീവശാസ് കാരന് ലബോറട്ടറികളും ടെസ്റ്റ് ട്യൂബുകളും രാസപദാർത്ഥങ്ങളും ഇല ക്ട്രോൺ മൈക്രോസ്കോപ്പുകളും ആവശ്യമുണ്ട്. ലാബ് സഹായി കളെയും ഇലക്ട്രീഷ്യന്മാരെയും പ്ലംബർമാരെയും ശുചീകരണക്കാരെയും ആവശ്യമുണ്ടെന്നു എടുത്തുപറയേണ്ടതില്ല. ക്രഡിറ്റ് മാർക്കറ്റുകളെ കുറിച്ചു പഠിക്കാൻ ആഗ്രഹിക്കുന്ന ഒരു സാമ്പത്തികശാസ്ത്രകാരൻ കമ്പ്യൂട്ടറുകൾ വാങ്ങുകയും ഭീമൻ ഡാറ്റാബാങ്കുകൾ

സ്ഥാപിക്കുകയും സങ്കീർണമായ ഡാറ്റ പ്രോസസിങ് പാഗ്രാമുകൾ വികസിപ്പിക്കുകയും വേണം. പൗരാണികരായ വേട്ടയാടൽ - ശേഖരണക്കാരുടെ പെരുമാറ്റ രീതികളെ മനസ്സിലാക്കാൻ ആഗ്രഹിക്കുന്ന ഒരു ആർക്കിയോളജിസ്റ്റ് വിദൂരദേശങ്ങളിലേക്കു യാത്ര ചെയ്യുകയും പുരാതന അവശിഷ്ടങ്ങൾ ഉത്ഖനനം ചെയ്യുകയും ഫോസിൽ വല്ക്കരിക്കപ്പെട്ട എല്ലുകളുടെയും വസ്തുക്കളുടെയും കാലഗണന നടത്തുകയും വേണം. അതെല്ലാം പണച്ചെലവുള്ള കാര്യങ്ങളാണ്.

കഴിഞ്ഞ 500 വർഷക്കാലത്ത് ആധുനിക ശാസ്ത്രം അത്ഭുതങ്ങൾ നേടിയിട്ടുണ്ട്, ശാസ്ത്ര ഗവേഷണത്തിനു വേണ്ടി ബില്യൻ കണക്കിനു ഡോളറുകൾ നല്കാൻ ഗവൺമെന്റുകളും ബിസിനസുകളും ഫൗണ്ടേഷ നുകളും സ്വകാര്യ ദാതാക്കളും മനസുകാണിക്കുന്നതാണ് അതു സാധി തമാകുന്നതിനുള്ള പ്രധാന കാരണം. പ്രപഞ്ചത്തെ കടലാസിൽ വരയ്ക്കന്നതിനും ഭൂപടം തയാറാക്കുന്നതിനും മൃഗസാമ്രാജ്യത്തെ (ആനിമൽ കിങ്ഡം) തരംതിരിക്കുന്നതിനും ഗലീലിയോ ഗലീലി, ക്രിസ്റ്റഫർ കൊളം ബസ്, ചാൾസ് ഡാർവിൻ എന്നിവർ ചെയ്തതിനെക്കാൾ കൂടുതൽ ഈ ബില്യനുകൾ ചെയ്തു. ഈ ബുദ്ധിമാന്മാർ ജനിച്ചിരുന്നില്ലെങ്കിൽ, അവർക്കു തോന്നിയ ഉൾപ്രരണ മറ്റാർക്കെങ്കിലും തോന്നിയേനെ. എന്നാൽ മതിയായത്ര പണം ലഭ്യമായിരുന്നില്ലെങ്കിൽ, ബുദ്ധിപരമായ മികവ് അതിനു പകരമാകുകയില്ലായിരുന്നു. ഉദാഹരണമായി, ഡാർവിൻ ജനിച്ചിരുന്നില്ലെങ്കിൽ, പരിണാമസിദ്ധാന്തം കണ്ടെത്തിയത് ആൽഫഡ് റസ്സൽ വാലസ് ആയിരുന്നുവെന്നു നാം ഇന്നു കണക്കാക്കിയേനെ. ഏതാനും വർഷങ്ങൾക്കുശേഷം അദ്ദേഹമാണ് ഡാർവിന്റെ ആശയമി ല്ലാതെ പ്രകൃതിയുടെ തെരഞ്ഞെടുപ്പിലൂടെ യുള്ള പരിണാമം എന്ന ആശയം മുന്നോട്ടുവച്ചത്. എന്നാൽ യൂറോപ്പിലെ ശക്തികൾ ലോക മെങ്ങുമുള്ള ഭൂമിശാസ്ത്രപരവും ജീവശാസ്ത്രപരവും സസ്യശാസ് പരവുമായ ഗവേഷണത്തിനു വക നീക്കിവച്ചിരുന്നില്ലെങ്കിൽ, തങ്ങളുടെ പരിണാമ സിദ്ധാന്തം വികസിപ്പിക്കുന്നതിനുള്ള മതിയായത നിരീക്ഷണ വിവരങ്ങൾ ഡാർവിനോ വാലസിനോ ലഭ്യമാകുമായിരുന്നില്ല. അവർ അതിനുവേണ്ടി ശ്രമിക്കുകപോലുമില്ലായിരുന്നുവെന്നത് ഒരു സാദ്ധ്യതയാണ്.

ഗവൺമെന്റിന്റെയും ബസിനസ്സുകളുടെയും പണപ്പെട്ടികളിൽ നിന്നു ലാബുകളിലേക്കും യൂണിവേഴ്സിറ്റികളിലേക്കും ബില്യനുകൾ ഒഴുകിത്തുടങ്ങിയത് എന്തുകൊണ്ടാണ്? അക്കാദമിക വൃത്തങ്ങളിൽ, പലരും ശുദ്ധശാസ്ത്രത്തിൽ വിശ്വസിക്കുന്ന തരത്തിൽ കഥയില്ലാത്തവരാണ്. അവർക്കിഷ്ടമുള്ള തരത്തിൽ ഗവേഷണ പദ്ധതികൾ പിന്തുടരുന്നതിനു അവർക്ക് ഗവൺമെന്റുകളും ബിസിനസുകളും പരോപകാരമെന്ന നിലയിൽ പണം നല്കുകയാണെന്നു അവർ വിശ്വസിക്കുന്നു. എന്നാൽ ശാസ്ത്രഗവേഷണത്തിനു പണം നല്കുന്നതു സംബന്ധിച്ച യാഥാർത്ഥ്യം അതല്ല.

മിക്ക ശാസ്ത്ര പഠനങ്ങൾക്കും പണം നല്കുന്നത് അവ കാരണം ഏതെങ്കിലും രാഷ്ട്രീയവും സാമ്പത്തികവും മതപരവുമായ ലക്ഷ്യം നേടിയെടുക്കാൻ കഴിയുമെന്നു ചിലർ വിശ്വസിക്കുന്നതുകൊണ്ടാണ്. ഉദാഹരണമായി, പതിനാറാം നൂറ്റാണ്ടിൽ, രാജാക്കന്മാരും ബാങ്കർമാരും ഭീമമായ തുക ലോകമെങ്ങുമുള്ള ഭൂമിശാസ്ത്ര പര്യവേഷണത്തിനായി ചെലവഴിച്ചിട്ടുണ്ട്. എന്നാൽ കുട്ടികളുടെ മനഃശാസ്ത്രം പഠിക്കുന്നതി നായി ഒരു ചില്ലിക്കാശു പോലും ചെലവഴിച്ചിട്ടില്ല. പുതിയ ഭൂപ്രദേശങ്ങൾ കീഴടക്കാനും കച്ചവട സാമാജ്യങ്ങൾ സ്ഥാപിക്കാനും ഭൂമിശാസ്ത്ര പരമായ പുതിയ അറിവിന്റെ കണ്ടെത്തൽ തങ്ങളെ പ്രാപ്തരാക്കുന്നു വെന്നു രാജാക്കന്മാരും ബാങ്കർമാരും കണക്കുകൂട്ടിയതുകൊണ്ടാണ് അത്. അതേസമയം, കുട്ടികളുടെ മനഃശാസ്ത്രം മനസ്സിലാക്കിയിട്ടു എന്തെങ്കിലും ലാഭമുണ്ടെന്നു അവർക്കു കാണാൻ കഴിഞ്ഞിരുന്നുമില്ല.

1940-കളിൽ അമേരിക്കയിലെയും സോവിയറ്റ് യൂണിയനിലെയും ഗവൺമെന്റുകൾ ഭീമമായ തുക വെള്ളത്തിനു കീഴിലുള്ള ആർക്കിയോ ളജിക്കു മുടക്കാതെ ന്യൂക്ലിയർ ഫിസിക്സിന്റെ പഠനത്തിനു വേണ്ടി ചെല വഴിച്ചു. ആണവ ഭൗതികശാസ്ത്രം പഠിക്കുന്നതിലൂടെ ആണവായുധങ്ങൾ വികസിപ്പിക്കാമെന്നു അവർ കണക്കുകൂട്ടി, അതേസമയം വെള്ളത്തി നടിയിലുള്ള ആർക്കിയോളജി യുദ്ധം ജയിക്കാൻ അവരെ പ്രാപ്തമാക്കുകയില്ല. പണമൊഴുക്കിനെ നിയന്ത്രിക്കുന്ന രാഷ്ട്രീയവും സാമ്പത്തി കവും മതപരവുമായ താല്പര്യങ്ങളെ കുറിച്ച് ശാസ്ത്രജ്ഞർ തന്നെ എല്ലായ്പ്പോളും ബോധവാന്മാരല്ല; അനേകം ശാസ്ത്രജ്ഞർ വിജ്ഞാന കുതുകം

കൊണ്ടുമാത്രമാണ് പ്രവൃത്തിയെടുക്കുന്നത്. എന്നാൽ ശാസ്ത്തിന്റെ അജൻഡ ശാസ്ത്രജ്ഞർ നിർണയിക്കുന്നത് ദുർലഭമായി മാത്രമാണ്.

രാഷ്ട്രീയവും സാമ്പത്തികവും മതപരവുമായ താല്പര്യങ്ങളുടെ കളങ്കമേശാത്ത ശുദ്ധശാസ്ത്രത്തിനു പണം ലഭ്യമാക്കണമെന്നു നാം ആഗ്രഹിച്ചാലും, അത് ഒരുപക്ഷേ, അസാദ്ധ്യമായിരിക്കും. എന്തൊക്കെ യായാലും, നമ്മുടെ സമ്പത്ത് പരിമിതമാണ്. അടിസ്ഥാന ഗവേഷണത്തിനു വേണ്ടി നാഷനൽ സയൻസ് ഫൗണ്ടേഷന് ഏതാനും ദശലക്ഷം ഡോളറുകൾ കൂടി നല്കാൻ നിങ്ങൾ ഒരു കോൺഗ്രസ് അംഗത്തോടു ആവശ്യപ്പെട്ടുനോക്കൂ. അദ്ധ്യാപകരെ പരിശീലിപ്പിക്കുന്നതിനോ അതല്ലെങ്കിൽ തന്റെ മണ്ഡലത്തിലെ പ്രയാസമനുഭവിക്കുന്ന ഒരു ഫാക്ടറിക്ക് തീർത്തും ആവശ്യമായിട്ടുള്ള നികുതിയിളവു നല്കുന്നതിനോ വേണ്ടി ആ പണം ഉപയോഗിക്കുന്നതല്ലേ നല്ലത് എന്നു അദ്ദേഹം ന്യായമായി ചോദിക്കും. പരിമിതമായ സമ്പത്തു ലഭ്യമാക്കുന്നതിനു നാം ചില ചോദ്യങ്ങൾക്കു മറുപടി കണ്ടെത്തേണ്ടതുണ്ട്. 'ഏതാണ് കൂടുതൽ പ്രധാനം?' 'ഏതാണ് നല്ലത്?' ശാസ്ത്രസംബന്ധിയായ ചോദ്യങ്ങളല്ല ഇവ. ലോകത്തിൽ നിലനില്ക്കുന്നവ എന്താണെന്നും കാര്യങ്ങൾ എങ്ങനെ സംഭ വിക്കുന്നുവെന്നും ഭാവി എങ്ങനെയായിരിക്കാമെന്നും ശാസ്ത്രത്തിനു വിശദീകരിക്കാൻ കഴിയും. നിർവചനപ്രകാരം തന്നെ, ഭാവി എങ്ങനെ ആയിരിക്കണമെന്നു അറിയാനുള്ള ജ്ഞാനമുണ്ടെന്ന് അത് അവകാശപ്പെടുന്നില്ല. മതങ്ങളും ആശയവാദങ്ങളുമാണ് അത്തരം ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ ശ്രമിക്കുന്നത്.

ഇനിപ്പറയുന്ന ഒരവസ്ഥ പരിഗണിക്കുക: ഒരേ വകുപ്പിൽ നിന്നുള്ള വരും തൊഴിൽപരമായി സമാന കഴിവുകളുള്ളവരുമായ രണ്ടു ജീവ ശാസ്ത്രകാരന്മാർ രണ്ടു പേരും തങ്ങളുടെ നിലവിലുള്ള ഗവേഷണ പദ്ധതികൾക്കു പണം കണ്ടെത്തുന്നതിനായി ഒരു മില്യൻ ഡോളർ ഗ്രാന്റിനു വേണ്ടി അപേക്ഷിക്കുന്നുവെന്നു കരുതുക. പശുക്കളുടെ അകി ടുകളെ ബാധിക്കുകയും അവയുടെ പാലുല്പാദനത്തിൽ പത്തു ശതമാനം കുറവു വരുന്നതിനു കാരണമാകുകയും ചെയ്യുന്ന ഒരു അസുഖത്തെ കുറിച്ചു പഠിക്കാൻ പ്രഫസർ സ്മഗ്ഫോൺ ആഗ്രഹിക്കുന്നു. തങ്ങളുടെ കിടാക്കളിൽ നിന്നു അകന്നുനില്ക്കുമ്പോൾ പശുക്കൾ മാനസികമായി

പ്രയാസപ്പെടുന്നുവോ എന്നു പഠിക്കാൻ പ്രഫസർ സ്പൗട്ട് ആഗ്രഹിക്കുന്നു. ലഭ്യമായ പണം പരിമിതമാണെന്നും രണ്ടു റിസർച്ച് പ്രാജക്ട കൾക്കും ഒരേ സമയം പണം നല്കുന്നത് അസാദ്ധ്യമാണെന്നും കണക്കാക്കുമ്പോൾ, ഏതിനാണ് പണം നൽകേണ്ടത്?

ഈ ചോദ്യത്തിനു ശാസ്ത്രപരമായ ഒരു ഉത്തരം ഇല്ല. ഉള്ളത് രാഷ്ട്രീയവും സാമ്പത്തികവും മതപരവുമായ ഉത്തരങ്ങളാണ്. സ്ലഗ് ഹോണിനു പണം കിട്ടാൻ കൂടുതൽ സാദ്ധ്യതയുണ്ടെന്നതു വ്യക്തമാണ്. അകിടിനെ ബാധിക്കുന്ന അസുഖം പശുക്കളുടെ മനോഭാവത്തെക്കാൾ ശാസ്ത്രപരമായി കൂടുതൽ താല്പര്യം ജനിപ്പിക്കുന്നതുകൊണ്ടല്ല, പിന്നെയോ ആ ഗവേഷണത്തിൽ നിന്നു പ്രയോജനം ലഭിക്കുന്ന പാൽ വ്യവസായത്തിനു മൃഗാവകാശ സംരക്ഷകരെക്കാൾ രാഷ്ട്രീയമായും സാമ്പത്തികമായും കൂടുതൽ സ്വാധീനമുള്ളതുകൊണ്ട്.

ഒരുപക്ഷെ പശുക്കൾക്ക് ദിവ്യത്വം കല്പിക്കുന്ന കണിശമായ ഒരു ഹിന്ദു സമൂഹത്തിൽ അതല്ലെങ്കിൽ മൃഗാവകാശങ്ങൾക്ക് പ്രാമുഖ്യം നല്കുന്ന ഒരു സമൂഹത്തിൽ, പ്രഫസർ സ്പൗട്ടിന് ആ പണം ലഭിക്കാൻ സാദ്ധ്യത കൂടുതലാണ്. എന്നാൽ പാലിന്റെ കച്ചവടസാദ്ധ്യതകൾക്കും മനുഷ്യരായ പൗരന്മാരുടെ ആരോഗ്യത്തിനും മുൻതൂക്കം നല്കുന്ന ഒരു സമൂഹത്തിൽ അവർ തന്റെ റിസർച്ച് പ്രപ്പോസൽ അത്തരത്തിൽ മാറ്റി യെഴുതുന്നതാണ് നല്ലത്. ഉദാഹരണമായി, 'മനോവിഷമം കാരണം പാലുല്പാദനം കുറയുന്നു. പാൽ വ്യവസായത്തിലെ പശുക്കളുടെ മനോലോകം മനസ്സിലാക്കാൻ കഴിഞ്ഞാൽ നമുക്കു മനോരോഗ മരുന്നു കൾ വികസിപ്പിക്കുകയും അവയുടെ മനോനിലയിൽ മെച്ചമാകുന്ന തരത്തിൽ മാറ്റം വരുത്തുകയും അങ്ങനെ പത്തു ശതമാനം കണ്ടു പാലു ല്പാദനം വർദ്ധിപ്പിക്കുകയും ചെയ്യാം. പശുക്കളുടെ മനോരോഗ മരുന്നു കൾക്ക് 250 മില്യൻ ഡോളറിന്റെ ആഗോള വാർഷിക വിപണിയുണ്ടന്നാണ് എന്റെ കണക്കുകൂട്ടൽ,' എന്ന് അവർ അതെഴുതണം.

സ്വന്തം മുൻഗണനകൾ നിശ്ചയിക്കാൻ ശാസ്ത്രത്തിനു കഴിയുന്നില്ല. അതിന്റെ കണ്ടെത്തലുകൾ എന്തു ചെയ്യണമെന്നു തീരുമാനിക്കാനും അതിനു കഴിവില്ല. ഉദാഹരണമായി, തീർത്തും ശാസ്ത്രപരമായ ഒരു കാഴ്ചപ്പാടിൽ, ജനിതക സംബന്ധമായ നമ്മുടെ വർദ്ധിച്ചുവരുന്ന അറി വിനെ എന്തു ചെയ്യണമെന്നു

വ്യക്തമല്ല. നാം ആ അറിവ് ഉപയോഗപ്പെടുത്തി കാൻസർ സുഖപ്പെടുത്തണമോ, ജനിതക നിർമ്മിതമായ അതി മാനുഷരുടെ ഒരു വംശത്തെ സൃഷ്ടിക്കണമോ, അതോ വളരെയേറെ വലിപ്പമുള്ള അകിടുകളോടു കൂടിയ കറവപ്പശുക്കളെ തയാറാക്കണമോ? ഒരേ ശാസ്ത്രീയ കണ്ടുപിടുത്തം ഒരു ലിബറൽ ഗവൺമെന്റും ഒരു കമ്യൂണിസ്റ്റു ഗവൺമെന്റും ഒരു നാസി ഗവൺമെന്റും ഒരു മുതലാളിത്ത വ്യവ സായവും തീർത്തും വ്യത്യസ്തമായ ആവശ്യങ്ങൾക്കായിരിക്കും ഉപ് യോഗിക്കുക എന്നതു വ്യക്തമാണ്. അതിനെ ഏതു രീതിയിൽ ഉപയോ ജനപ്പെടുത്തുന്നു എന്നതിനു ശാസ്ത്രപരമായ കാരണങ്ങളൊന്നും ഇല്ല.

ചുരുക്കത്തിൽ, ശാസ്ത്രഗവേഷണത്തിന് ഏതെങ്കിലും മതത്തി ന്റെയോ ആശയവാദത്തിന്റെയോ സഖ്യത്തോടു കൂടി മാത്രമേ അഭി വൃദ്ധിപ്പെടാൻ കഴിയുകയുള്ളു. ഗവേഷണത്തിന്റെ ചെലവുകളെ ആശയവാദം ന്യായീകരിക്കുന്നു. അതിനു പകരമായി, ആശയവാദം ശാസ്ത്ര അജൻഡകളെ സ്വാധീനിക്കുകയും കണ്ടെത്തലുകൾ ഏതുതരത്തിൽ ഉപയോഗപ്പെടുത്തണമെന്നു നിർണയിക്കുകയും ചെയ്യുന്നു. അതിനാൽ, അലമോഗോർദോയിലും ചന്ദ്രനിലും മനുഷ്യവർഗ്ഗം എങ്ങനെ എത്തിച്ചേർന്നുവെന്നു മനസ്സിലാക്കാൻ - മറ്റു പലയിടങ്ങളിലും എത്തുകയോ മറ്റു മാർഗ്ഗങ്ങളിൽ നീങ്ങുകയോ ചെയ്യാമായിരുന്നു - ഭൗതികശാസ് കാരന്മാരുടെയും ജീവശാസ്ത്രകാരന്മാരുടെയും സാമൂഹ്യശാസ്ത്രത കാരന്മാരുടെയും നേട്ടങ്ങളെ മനസ്സിലാക്കിയാൽ മാത്രം പോരാ. ഭൗതിക ശാസ്ത്രം, ജീവശാസ്ത്രം, സാമൂഹ്യശാസ്ത്രം എന്നിവയെ രൂപപ്പെടുത്തുകയും മറ്റു പല ദിശകളെയും തള്ളിക്കളഞ്ഞുകൊണ്ടു അവയെ ചില പ്രത്യേക ദിശകളിലേക്കു തള്ളിവിടുകയും ചെയ്ത ആശയവാദപരവും രാഷ്ട്രീയവും സാമ്പത്തികവുമായ ശക്തികളെ നാം മനസ്സിലാക്കേണ്ട തുണ്ട്.

രണ്ടു ശക്തികൾ പ്രത്യേകിച്ചും നമ്മുടെ ശ്രദ്ധ അർഹിക്കുന്നു. സാമാ ജ്യത്വവും മുതലാളിത്തവും. ശാസ്ത്രം, സാമാജ്യം, മുതലാളിത്തം എന്നി വയ്ക്കിടയിലെ ഫീഡ്ബാക്ക് ലൂപ്പ് കഴിഞ്ഞ 500 വർഷക്കാലം ചരിത്രത്ത മുന്നോട്ടു നയിച്ച പ്രധാന ശക്തിയാണെന്നു പറയാം. അതിന്റെ പ്രവർത്ത നങ്ങളെ ഇനിയുള്ള അദ്ധ്യായങ്ങൾ വിശകലനം ചെയ്യുന്നു. ശാസ്ത്രം, സാമാജ്യം എന്നീ രണ്ടു ശക്തിസാതസുകളെ എങ്ങനെ

പരസ്പരം ബന്ധിപ്പിച്ചുനിർത്തി എന്നു ആദ്യം നാം നോക്കുന്നു. അതിനുശേഷം, അവ രണ്ടും എങ്ങനെ മുതലാളിത്തത്തിന്റെ പണച്ചാട്ടവുമായി ബന്ധിപ്പിച്ചുവെന്നു പഠിക്കുന്നു.

## അദ്ധ്യായം പതിനഞ്ച്

# ശാസ്ത്രവും സാമാജ്യവും തമ്മിലുള്ള ബാന്ധവം

**സൂ**ര്യൻ ഭൂമിയിൽനിന്ന് എത്ര അകലത്തിലാണ്? ആധുനിക കാലത്തിന്റെ ആദ്യനാളുകളിൽ അനേകം ജ്യോതിശ്ശാസ്ത്രജ്ഞരെ ചിന്തിപ്പിച്ച ഒരു ചോദ്യമാണ് അത്. പ്രത്യേകിച്ചും, സൂര്യൻ - ഭൂമിയല്ല - പ്രപഞ്ചത്തിന്റെ കേന്ദ്രം എന്ന് കോപ്പർനിക്കസ് വാദിച്ചതിനു ശേഷം. ആ ദൂരം അളക്കുന്നതിനു അനേകം ജ്യോതിശ്ശാസ്ത്രജ്ഞരും ഗണിതശാസ്ത്രത ജ്ഞരും ശ്രമിച്ചു, എന്നാൽ അവർ ഉപയോഗപ്പെടുത്തിയ രീതികൾ കാരണം വ്യത്യസ്തമായ ഫലങ്ങളാണ് ലഭിച്ചത്. ഒടുവിൽ പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ അത് അളക്കുന്നതിനുള്ള ശരിയായ രീതി മുന്നോട്ടുവയ്ക്കപ്പെട്ടു. കുറെ വർഷങ്ങൾ കൂടുമ്പോൾ വ്യാഴഗ്രഹം സൂര്യനും ഭൂമിയ്ക്കും ഇടയിലൂടെ കടന്നുപോകുന്നു. ഭൂമിയുടെ പ്രതലത്തിലെ വിദൂരമായ വിവിധ സ്ഥലങ്ങളിൽ നിന്നു കാണുമ്പോൾ, കടന്നുപോക ലിന്റെ കാലദൈർഘ്യം വ്യത്യസ്തമായി തോന്നുന്നു. നിരീക്ഷകൻ അതിനെ കാണുന്ന കോണിന്റെ ചെറിയ വ്യത്യാസം കൊണ്ടാണ് അങ്ങനെ അനുഭവപ്പെടുന്നത്. ഒരേ കടന്നുപോകലിന്റെ അനേകം നിരീ ക്ഷണങ്ങൾ പല ഭൂഖണ്ഡങ്ങളിൽ നിന്നു നടത്തുമ്പോൾ സൂര്യനിലേക്കുള്ള ദൂരം കണ്ടെത്തുന്നതിനു ആവശ്യമായത് ലളിതമായ ത്രികോണമിതി മാത്രമാണ്.

അടുത്ത വ്യാഴപ്പകർച്ച 1761-ലും 1769-ലും സംഭവിക്കുമെന്നു ജ്യോതി ശ്ശാസ്ത്രജ്ഞർ പ്രവചിച്ചു. അതിനാൽ യൂറോപ്പിൽ നിന്നു ലോകത്തിന്റെ നാലു മൂലകളിലേക്കും ആ പകർച്ച നിരീക്ഷിക്കുന്നതിനായി ആളുകൾ കഴിയുന്നത്ര ദൂരെ സ്ഥലങ്ങളിലേക്കു യാത്ര ചെയ്തു. സൈബീരിയ, വടക്കെ അമേരിക്ക, മഡഗാസ്കർ, ദക്ഷിണ ആഫ്രിക്ക എന്നിവിടങ്ങളിൽ

നിന്നു ശാസ്ത്രജ്ഞർ 1761-ൽ പകർച്ച നിരീക്ഷിച്ചു. 1769-ലെ പകർച്ച അടുത്തു വന്നപ്പോളേക്കും, ശാസ്ത്രജ്ഞരെ ഉത്തര കാനഡ, കാലി ഫോർണിയ (അന്ന് നിർജനപദേശമായിരുന്നു) എന്നിവിടങ്ങളിലേക്കു വരെ അയയ്ക്കുകയുണ്ടായി. അതു മതിയാകുകയില്ലെന്നു റോയൽ സൊസൈറ്റി ഓഫ് ലണ്ടൻ ഫോർ ദി ഇംപ്രൂവ്മെന്റ് ഓഫ് നാച്ചുറൽ നോളഡ്ജ് കണക്കാക്കി. കൃത്യമായ ഫലങ്ങൾ ലഭിക്കുന്നതിനായി ഒരു ജ്യോതിശ്ശാസ്ത്രജ്ഞനെ ദൂരെയുള്ള ദക്ഷിണ പശ്ചിമ പാസിഫിക് സമുദ്രത്തിലേക്കും അയക്കേണ്ടതുണ്ട്.

ചാൾസ് ഗ്രീൻ എന്ന സമർത്ഥനായ ജ്യോതിശ്ശാസ്ത്രജ്ഞനെ താഹി തിയിലേക്ക് അയയ്ക്കുന്നതിനു റോയൽ സൊസൈറ്റി തീരുമാനിച്ചു. അതിനായി ധാരാളം യത്നവും പണവും ചെലവഴിച്ചു. എന്നാൽ, അത യധികം പണം ചെലവിട്ടു നടത്തുന്ന ഒരു യാത്ര ആയതിനാൽ, ഒരു ജ്യോതിശ്ശാസ്ത്ര നിരീക്ഷണം മാത്രം നടത്തുന്നതു യുക്തമായിരിക്കയില്ല. അതിനാൽ ഗ്രീനിനോടൊപ്പം പല വിഭാഗങ്ങളിൽ നിന്നുള്ളവരായ വേറെ എട്ട് ശാസ്ത്രജ്ഞർ അടങ്ങുന്ന ഒരു സംഘം പോയി. അതിന്റെ നേതൃത്വം സസ്യശാസ്ത്രജ്ഞരായ ജോസഫ് ബാങ്കിനും ഡാനിയേൽ സൊളാൻ ഡറിനും ആയിരുന്നു. ശാസ്ത്രജ്ഞർ ഉറപ്പായി കണ്ടുമുട്ടുന്ന പുതിയ പ്രദേശങ്ങളുടെയും സസ്യങ്ങളുടെയും മൃഗങ്ങളുടെയും ആളുകളുടെയും ചിത്രങ്ങൾ വരയ്ക്കുന്നതിനു ചുമതലപ്പെട്ട കലാകാരന്മാരും സംഘത്തിൽ ഉൾപ്പെട്ടിരുന്നു. ബാങ്കിനും റോയൽ സൊസൈറ്റിക്കും വാങ്ങാൻ കഴി യുന്ന ഏറ്റവും മികച്ച ശാസ്ത്ര ഉപകരണങ്ങളുമായി പോകുന്ന ആ യാത്രാ സംഘത്തിന്റെ നേതൃത്വം ഏറെ അനുഭവപരിചയമുള്ള നാവികനും ഭൂപദേശവിജ്ഞാനിയും വംശപഠനവിദഗ്ധനുമായ ക്യാപ്റ്റൻ ജയിംസ് കുക്കിനു നല്കി.

ആ യാത്രാസംഘം 1768-ൽ ഇംഗ്ലണ്ടിൽ നിന്നു പുറപ്പെട്ടു, 1769-ൽ താഹിതിയിൽ നിന്നു വ്യാഴത്തിന്റെ യാത്ര കണ്ടു, അനേകം പാസിഫിക് ദ്വീപുകൾ നിരീക്ഷിച്ചു, ആസ്ട്രേലിയയും ന്യൂസിലാൻഡും സന്ദർശിച്ചു, 1771-ൽ ഇംഗ്ലണ്ടിലേക്കു മടങ്ങി. ജ്യോതിശ്ശാസ്ത്രപരവും ഭൂമിശാസ്ത്ര പരവും കാലാവസ്ഥപരവും സസ്യശാസ്ത്രപരവും ജന്തുശാസ്ത്രപരവും സാമൂഹ്യപരവുമായ വിവരങ്ങൾ വളരെയേറെ അതു കൊണ്ടുവന്നു. അതിന്റെ കണ്ടെത്തലുകൾ കുറെ പഠനശാഖകൾക്കു തുടക്കമിടുകയും

ദക്ഷിണ പാസിഫിക്കിനെ സംബന്ധിക്കുന്ന അതിശയകരമായ കഥകളുടെ സങ്കല്പങ്ങൾ യൂറോപ്പുകാരിൽ പകരുകയും ഭാവിതലമുറയിലെ പ്രകൃതി നിരീക്ഷകരെയും (നാച്ചുറലിസ്റ്റ്സ്) ജ്യോതിശ്ശാസ്ത്രജ്ഞരെയും (ആസ്ട്രോണമേഴ്സ്) പ്രചോദിപ്പിക്കുകയും ചെയ്തു.

കുക്കിന്റെ യാത്രകൊണ്ടു നേട്ടമുണ്ടായ ഒരു മേഖല വൈദ്യശാസ് മായിരുന്നു. ആ കാലത്ത്, വിദൂര തീരങ്ങളിലേക്കു യാത്ര തിരിക്കുന്ന കപ്പലുകൾക്ക് അറിയാമായിരുന്നു അതിന്റെ ജീവനക്കാരിൽ പകുതിയി ലേറെ പേർ യാത്രയിൽ മരിക്കുമെന്ന്. അതിനു കാരണമാകുന്നത് കോപാ കുലരായ നാട്ടുകാരോ ശ്രതുക്കളുടെ പടക്കപ്പലുകളോ ഗൃഹാതുരതയോ ആയിരുന്നില്ല, മറിച്ച് സ്കർവി എന്ന നിഗൂഢമായ ഒരു അസുഖമായി രുന്നു. ആ അസുഖം ബാധിക്കുന്നവർ അലസരും മനോദുഃഖം അനുഭവിക്കുന്നവരുമായിത്തീരുന്നു, അവരുടെ മോണകളും മൃദുവായ പേശികളും ചോരയൊലിപ്പിച്ചു. അസുഖം മൂർച്ഛിക്കുന്നതോടെ, അവരുടെ പല്ലുപൊഴിയുകയും വണങ്ങൾ പ്രത്യക്ഷപ്പെടുകയും പനിയും മഞ്ഞപ്പിത്തവും അവരെ ബാധിക്കുകയും അവർക്ക് തങ്ങളുടെ അവയവങ്ങളി ന്മേലുള്ള നിയന്ത്രണം നഷ്ടപ്പെടുകയും ചെയ്യുന്നു. പതിനാറാം നൂറ്റാ ണ്ടിനും പതിനെട്ടാം നൂറ്റാണ്ടിനും ഇടയിൽ സ്കർവി ഇരുപതു ലക്ഷം നാവികരുടെ ജീവനപഹരിച്ചിട്ടുണ്ട് എന്നാണ് കണക്ക്. അതിനു കാരണ മായത് എന്താണെന്നു ആർക്കും മനസ്സിലായില്ല. എന്തു പ്രതിവിധി ചെയ്താലും, നാവികർ വൻതോതിൽ മരിച്ചു. അതിനൊരു വ്യതിയാനം സംഭവിച്ചത് 1747-ലാണ്. ആ വർഷം ഒരു ബ്രിട്ടീഷ് ഫിസിഷ്യനായ ജയിംസ് ലിൻഡ് ഒരു നിയന്ത്രിത പരീക്ഷണം അസുഖബാധിതരായ നാവികരിൽ നടത്തി. അദ്ദേഹം അവരെ അനേകം ഗ്രൂപ്പുകളായി തിരിക്കു കയും ഓരോ ഗ്രൂപ്പിനും വ്യത്യസ്തമായ ഒരു ചികിത്സ നല്കുകയും ചെയ്തു. ടെസ്റ്റ് ഗ്രൂപ്പുകളിൽ ഒന്നിനോടു നാരങ്ങ ഇനത്തിൽ പെട്ട പഴങ്ങൾ കഴിക്കാൻ ആവശ്യപ്പെട്ടിരുന്നു. സ്കൂർവിക്കെതിരെ പ്രയോഗിച്ചി രുന്ന ഒരു നാടോടി മരുന്നാണത്. ആ സംഘത്തിൽപ്പെട്ട രോഗികൾ കൃത്യ മായി സുഖം പ്രാപിച്ചു. നാവികരുടെ ശരീരത്തിൽ ഇല്ലാത്ത എന്തു കാര്യമാണ് നാരങ്ങ ഇനത്തിൽ പെട്ട പഴങ്ങളിൽ ഉള്ളത് എന്നു ലിൻഡിനു മനസ്സിലായില്ല, എന്നാൽ നമുക്ക് ഇപ്പോളറിയാം അതു വിറ്റാമിൻ സി ആണെന്ന്. അക്കാലത്തു സാധാരണമായി

കപ്പലിൽ കൊടുത്തിരുന്ന ഭക്ഷണക്രമത്തിൽ ഈ അത്യന്താപേക്ഷിത പോഷണം ഉൾപ്പെട്ടിരുന്നില്ല. ദീർഘകാല യാത്രകളിൽ നാവികർ ബിസ്കറ്റും കാളയിറച്ചിയുമാണ് ഭക്ഷിച്ചത്, പഴങ്ങളും പച്ചക്കറികളും ഏതാണ്ട് ഇല്ലായിരുന്നുവെന്നു പറയാം.

ലിൻഡിന്റെ പരീക്ഷണങ്ങൾ റോയൽ നേവിക്ക് ബോദ്ധ്യമായില്ല. എന്നാൽ ജയിംസ് കുക്കിന് അതു ബോദ്ധ്യമായിരുന്നു. ഡോക്ടർ ചൂണ്ടിക്കാട്ടിയതു ശരിയാണെന്നു തെളിയിക്കാൻ അദ്ദേഹം തീരുമാനിച്ചു. സവർകോട്ട് ധാരാളമായ അളവിൽ അദ്ദേഹം തന്റെ ബോട്ടിൽ നിറച്ചു. നാവികർ കരയ്ക്കടുക്കുമ്പോളൊക്കെയും പുതിയ പഴങ്ങളും പച്ചക്കറി കളും ധാരാളമായി ഭക്ഷിക്കണമെന്നു അദ്ദേഹം നിർദേശിച്ചു. സ്കർവി കാരണം ഒരൊറ്റ നാവികൻ പോലും കുക്കിനു നഷ്ടമായില്ല. അതിനു ശേഷമുള്ള ദശകങ്ങളിൽ, ലോകത്തിലെ നാവികസേനകൾ എല്ലാം തന്നെ കുക്കിന്റെ സമുദ്ര ഭക്ഷണക്രമം അനുവർത്തിച്ചു, അങ്ങനെ എണ്ണമറ്റ നാവികരുടെയും സഞ്ചാരികളുടെയും ജീവൻ രക്ഷിക്കുകയുണ്ടായി.

എന്നാൽ, കുക്കിന്റെ യാത്രയ്ക്ക് മറ്റൊരു ഫലം, കുറെക്കൂടി സൗമ്യ മായ ഫലം, ഉണ്ടായി. കുക്ക് പരിചയസമ്പന്നനായ ഒരു കടൽയാത്രക്കാ രനും ഭൂപര്യവേഷകനും മാത്രമായിരുന്നില്ല, ഒരു നാവിക ഓഫിസറും ആയിരുന്നു. ആ യാത്രയുടെ ചെലവുകളുടെ വലിയൊരു ഭാഗം വഹിച്ചത് റോയൽ സൊസൈറ്റിയാണ്. എന്നാൽ കപ്പൽ നല്കിയത് റോയൽ നേവി ആയിരുന്നു. നേവി ആയുധധാരികളായ 85 നാവികരെയും മറൈനുകളെയും കൂടി നല്കിയിരുന്നു, കപ്പലിന് ആർട്ടില്ലറി ആയുധങ്ങളും തോക്കുകളും വെടിമരുന്നുകളും മറ്റു ആയുധങ്ങളും നല്കുകയും ചെയ്തു. ആ യാത്രയിൽ ശേഖരിച്ച വിവരങ്ങളിൽ അധികവും - പ്രത്യേകിച്ചു ജ്യോതിശ്ശാസ്ത്രപരവും ഭൂമിശാസ്ത്രപരവും കാലാവസ്ഥാ സംബന്ധിയും സാമൂഹ്യസംസ്കാരപരവുമായ വിവരങ്ങൾ - രാഷ്ട്രീയ പ്രാധാന്യവും സൈനിക പ്രാധാന്യവും ഉള്ളവയായിരുന്നു. സമുദ്രങ്ങളെ നിയന്ത്രിക്കുന്നതിനും ലോകത്തിന്റെ മറുവശത്തേക്കു സൈന്യങ്ങളെ അയയ്ക്കുന്നതിനും ബ്രിട്ടീഷുകാരെ വളരെയേറെ സഹായിച്ച കാര്യമാണ് സ്കർവിക്ക് എതിരെ ഫലപ്രദമായ ഒരു ചികിത്സ കണ്ടെത്തിയത്. താൻ 'കണ്ടെത്തിയ' അനേകം ദ്വീപുകളും കരകളും കുക്ക്

ബ്രിട്ടനുവേണ്ടി അവകാശപ്പെട്ടു, അവയിൽ ഏറ്റവും പ്രധാനപ്പെട്ടത് ആസ്ട്രേലിയ ആണ്. ദക്ഷിണപശ്ചിമ പാസിഫിക്ക് സമുദ്രത്തെ കൈവശപ്പെടുത്തുന്നതിനും ആസ്ട്രേലിയയെയും ടസ്മാനിയയെയും ന്യൂസിലൻഡിനെയും കീഴടക്കുന്നതിനും ദശലക്ഷക്കണക്കിനു യൂറോപ്പുകാരെ പുതിയ കോളനികളിൽ താവളമുറപ്പിക്കുന്നതിനും ആ പ്രദേശങ്ങളിലെ പ്രാദേശിക സംസ്കാരത്തെയും മിക്ക പ്രാദേശിക ജനതകളെയും ഉന്മൂലനം ചെയ്യുന്നതിനും കുക്കിന്റെ യാത്ര അടിസ്ഥാനമിട്ടു.

കുക്കിന്റെ യാത്രയെ തുടർന്നുള്ള നൂറ്റാണ്ടിൽ, ആസ്ട്രേലിയയി ലെയും ന്യൂസിലൻഡിലെയും ഏറ്റവും ഫലഭൂയിഷ്ഠമായ പ്രദേശങ്ങൾ മുൻകാല നിവാസികളിൽ നിന്നു യൂറോപ്പുകാരായ കുടിയേറ്റക്കാർ ഏറ്റെ ടുത്തു. സ്വദേശി ജനസംഖ്യ 90 ശതമാനം വരെ കുറവുവന്നു. ശേഷിച്ചവർ വംശീയമായ അടിച്ചമർത്തലിന്റെ കഠിന ഭരണത്തിനു വിധേയമാക്കപ്പെട്ടു. ആസ്ട്രേലിയയിലെ ഗോത്രവർഗക്കാരെ സംബന്ധിച്ചിടത്തോളം, ന്യൂസി ലൻഡിലെ മാവോറികളെ സംബന്ധിച്ചു കുറെക്കൂടി കുറഞ്ഞ അളവിലും, കുക്കിന്റെ യാത്ര തങ്ങൾക്കു പിന്നീടൊരിക്കലും പഴയ രീതിയിലേക്കു വീണ്ടെടുക്കാൻ കഴിയാതെ പോയ ഒരു ദുരന്തത്തിന്റെ തുടക്കമായിരുന്നു.

ടസ്മാനിയയിലെ സ്വദേശികൾക്കു കുറെക്കൂടി വഷളായ അനുഭവ മാണ് നേരിടേണ്ടിവന്നത്. 10,000 വർഷം തീർത്തും ഒറ്റപ്പെട്ട നിലയിൽ ജീവിച്ചതിനു ശേഷം, കുക്കിന്റെ സന്ദർശനത്തെ തുടർന്ന്, അവർ ഏറെക്കുറെ ഉന്മൂലനം ചെയ്യപ്പെടുകയുണ്ടായി. യൂറോപ്പുകാരായ കുടിയേറ്റക്കാർ അവരെ ദ്വീപിലെ ഏറ്റവും സമ്പന്നമായ സ്ഥലങ്ങളിൽ നിന്നു ഓടിച്ചുവിടുകയും അതിനുശേഷം അവശേഷിച്ചിരുന്ന നിർജനപദേശങ്ങളെ പോലും കൈക്കലാക്കുന്നതിനു വേണ്ടി ക്രമീകൃതമായി അവരെ വേട്ടയാടി വീഴ്ത്തുകയും കൊന്നൊടുക്കുകയും ചെയ്തു. അവശേഷിച്ചിരുന്നവരിൽ ചിലരെ പിടികൂടുകയും ഒരു മതംമാറ്റ പീഡന (കോൺസെൻട്രേഷൻ) ക്യാമ്പിലേക്കു മാറ്റുകയും ചെയ്തു. അവിടെ ഉദ്ദേശ്യശുദ്ധിയുള്ളവരും എന്നാൽ അത് തുറന്ന മനസ്സില്ലാത്തവരുമായ മിഷനറിമാർ അവരെ ആധുനിക ലോകത്തിന്റെ രീതികളിലേക്കു മനസുമാറ്റുന്നതിനു വേണ്ടി ശ്രമിച്ചു. ടസ്മാനിയക്കാരെ വായിക്കാനും എഴുതാനും പഠിപ്പിച്ചു.

ക്രിസ്ത മതവും, തുണി തയ്ക്കുന്നതും കൃഷിയും പോലെയുള്ള അനേകം 'പ്രയോജനകരമായ കഴിവുകളും' അവരെ പഠിപ്പിച്ചു. എന്നാൽ അവർ പഠിക്കുന്നതിനു വിസമ്മതിച്ചു. അവർ കൂടുതൽ ദുഃഖിതരായിത്തീരു കയും കുട്ടികളുണ്ടാകുന്നതു നിർത്തുകയും ജീവിതത്തോടുള്ള എല്ലാ താല്പര്യങ്ങളും നഷ്ടപ്പെടുത്തുകയും ശാസ്ത്രത്തിന്റേതും പുരോഗതി യുടെതുമായ ആധുനിക ലോകത്തിൽ നിന്നു രക്ഷപെടുന്നതിനു ലഭ്യമായ ഏക രക്ഷാമാർഗ്ഗം - മരണം - ഒടുവിൽ ഉപയോഗപ്പെടുത്തുകയും ചെയ്തു.

കഷ്ടമെന്നു പറയട്ടെ, അവരെ മരണാനന്തര ജീവിതത്തിൽ വരെയും ശാസ്ത്രവും പുരോഗതിയും പിന്തുടർന്നു. മരണമടഞ്ഞ ടസ്മാനിയക്കാരുടെ ശവശരീരങ്ങളെ ആന്തപ്പോളജിസ്റ്റുമാരും ക്യൂറേറ്റർമാരും ശാസ്ത്രത്തിന്റെ പേരിൽ പിടിച്ചെടുക്കുകയുണ്ടായി. അവ കീറിമുറിച്ചു പരിശോധിക്കു കയും തൂക്കുകയും അളക്കുകയും പണ്ഡിത ലേഖനങ്ങളിൽ വിശകലനം ചെയ്യുകയും ചെയ്തു. എന്നിട്ടു ആ തലയോട്ടികളും അസ്ഥികൂടങ്ങളും മ്യൂസിയങ്ങളിലും സംസ്കാരപഠന ശേഖരങ്ങളിലും പ്രദർശനത്തിനു വച്ചു. 1976-ൽ മാത്രമാണ് ടുഗനിനിയുടെ അസ്ഥികൂടം മറവു ചെയ്യുന്നതിനു വേണ്ടി ടസ്മാനിയൻ മ്യൂസിയം വിട്ടുകൊടുത്തത്. ഒരു നൂറു വർഷം മുമ്പു മരണമടഞ്ഞ ടുഗനിനിയാണ് ഏറ്റവും അവസാനത്തെ കലർപ്പി ല്ലാത്ത രക്തത്തിനുടമയായ സ്വദേശി ടസ്മാനിയൻ എന്നാണ് വിശ്വസിക്കപ്പെടുന്നത്. അവളുടെ ത്വക്കിന്റെയും മുടിയുടെയും സാമ്പിളുകൾ 2002 വരെ ഇംഗ്ലീഷ് റോയൽ കോളജ് ഓഫ് സർജൻസ് സൂക്ഷിച്ചുവച്ചിരുന്നു.



*35. ടുഗനിനി, ഏറ്റവും ഒടുവിലത്തെ ടസ്മാനിയക്കാരി.*

കുക്കിന്റെ കപ്പൽ എന്തായിരുന്നു - ഒരു സൈനിക ശക്തിയാൽ സംര ക്ഷിക്കപ്പെട്ടിരുന്ന ഒരു ശാസ്ത്ര യാത്രയോ അതോ ഏതാനും ശാസ ജ്ഞർ ഒപ്പം കൂടിയ ഒരു സൈനിക യാത്രയോ? നിങ്ങളുടെ പെട്രോൾ ടാങ്ക് പകുതി ഒഴിഞ്ഞിരിക്കുന്നുവോ അതോ പകുതി നിറഞ്ഞിരിക്കുന്നുവോ എന്നു ചോദിക്കുന്നതു പോലെയാണ് അത്. രണ്ടുംകൂടിയാണ് അത്. ശാസ്ത്ര വിപ്ലവവും ആധുനിക സാമാജ്യത്വവും വേർതിരിക്കാനാ വാത്തതായിരുന്നു. ക്യാപ്റ്റൻ ജയിംസ് കുക്കിനെയും സസ്യശാസ്ത്ര ജ്ഞൻ ജോസഫ് ബാങ്കിനെയും പോലുള്ള ആളുകൾക്ക് ശാസ്ത്രത്ത സാമാജ്യത്തിൽ നിന്നു വേർതിരിച്ചറിയാൻ കഴിഞ്ഞിരുന്നില്ല. നിർഭാഗ്യ വതിയായ ടുഗനിനിക്കും അതിനു കഴിഞ്ഞിരുന്നില്ല.

## എന്തുകൊണ്ടു യുറോപ്പ്?

ഉത്തര അറ്റ്ലാന്റിക്കിലെ വലിയ ഒരു ദ്വീപിൽ നിന്നുള്ള ആളുകൾ ആസ്ട്രേലിയയ്ക്ക് തെക്കുള്ള വലിയ ഒരു ദ്വീപിനെ കീഴടക്കി എന്നത് ചരിത്രത്തിലെ അസാധാരണവും വിശദീകരിക്കാനാകാത്തതു മായ സംഭവങ്ങളിലൊന്നാണ്. കുക്കിന്റെ യാത്രയ്ക്കു കുറച്ചു മുമ്പ്, ബ്രിട്ടീഷ് ദ്വീപുകളും പശ്ചിമയൂറോപ്പും പൊതുവെ മെഡിറ്ററേനിയൻ ലോകത്തിൽ നിന്നു വിദൂരമായ ഒരു പിന്നാമ്പുറമായിരുന്നു. പ്രാധാന്യമുള്ള യാതൊന്നും ഒരിക്കലും അവിടെ സംഭവിച്ചില്ല. ആധുനികപൂർവ കാലത്തെ യൂറോപ്പിലെ ഏക സാമ്രാജ്യമായ റോമാസാമാജ്യം പോലും അതിന്റെ സമ്പത്തിൽ ഏറെയും ശേഖരിച്ചത് ഉത്തര ആഫ്രിക്കയിലെയും ബാൾക്കനിലെയും പശ്ചിമേഷ്യയിലെയും പ്രവിശ്യകളിൽ നിന്നാണ്. പശ്ചിമ യൂറോപ്പിലെ റോമായുടെ പ്രവിശ്യകൾ ദരിദ്രമായ ഒരു നിർജന പ്രദേശമായി രുന്നു. മിനറലുകളും അടിമകളും അല്ലാതെ യാതൊന്നും അതു സംഭാവന ചെയ്തില്ല. ഉത്തര യൂറോപ്പ് തീർത്തും വിജനവും ബർബരവുമായിരുന്നു, അതുകൊണ്ടു അതിനെ ആക്രമിച്ചു കീഴടക്കുന്നതു പോലും ഒരു പാഴ്വേലയായി.

പതിനഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തിൽ മാത്രമാണ് യൂറോപ്പ് സൈനികവും രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവുമായ സംഭവവികാസങ്ങളുടെ രംഗവേദിയായിത്തീർന്നത്. 1500-നും 1750-നും ഇടയിൽ പശ്ചിമ യൂറോപ്പ് ഗതിവേഗം നേടുകയും പുറം ലോകത്തിന്റെ (അതായത് രണ്ടു അമേരിക്കൻ ഭൂഖണ്ഡങ്ങളും സമുദ്രങ്ങളും ചേർന്ന ലോകം) അധിപൻ ആയിത്തീരുകയും ചെയ്തു. അപ്പോളും യൂറോപ്പിനു ഏഷ്യയിലെ വൻശക്തികളോടു കിടപിടിക്കാൻ കഴിയുമായിരുന്നില്ല. അമേ രിക്കയെ കീഴടക്കുന്നതിനും കടലിൽ മേധാവിത്വം നേടുന്നതിനും യൂറോപ്പുകാർക്കു കഴിഞ്ഞത് പ്രധാനമായും അവയിൽ യാതൊരു താല്പര്യവും ഏഷ്യയിലെ ശക്തികൾ കാണിക്കാതിരുന്നതുകൊണ്ടാണ്. ആധുനിക കാലഘട്ടത്തിന്റെ തുടക്കനാളുകൾ മെഡിറ്ററേനിയനിൽ ഓട്ടോമാൻ സാമാജ്യത്തിന്റെയും പേർഷ്യയിൽ സഫാവിദ് സാമാജ്യത്തിന്റെയും ഇന്ത്യയിൽ മുഗൾ സാമ്രാജ്യത്തിന്റെയും ചൈനയിൽ മിങ്, ചിങ് വംശങ്ങളുടെയും സുവർണകാലം ആയിരുന്നു. അവർ തങ്ങളുടെ പ്രദേശങ്ങൾ ഗണ്യമായി വികസിപ്പിച്ചു, അഭൂതപൂർവമായ ജനസംഖ്യാവർദ്ധനവും സാമ്പത്തിക വളർച്ചയും അനുഭവപ്പെട്ടു. 1775-ൽ ലോക

സമ്പദ്ഘടന യുടെ 80 ശതമാനം ഏഷ്യയുടെ വകയായിരുന്നു. ഇന്ത്യയും ചൈനയും ചേർന്നുള്ള സമ്പദ്ഘടന തന്നെ ആഗോള ഉത്പാദനത്തിന്റെ മൂന്നിൽ രണ്ടു ഭാഗം ഉണ്ടായിരുന്നു. താരതമ്യത്തിൽ, യൂറോപ്പ് ഒരു സാമ്പത്തിക കുള്ളനായിരുന്നു.

1750-നും 1850-നും ഇടയിൽ മാത്രമാണ് ആഗോള ശക്തിയുടെ കേന്ദ്രം യൂറോപ്പിലേക്കു മാറ്റപ്പെട്ടത്. അന്നു യൂറോപ്പുകാർ ഏഷ്യയിലെ ശക്തി കളെ യുദ്ധങ്ങളുടെ ഒരു ശ്രേണിയിൽ പരാജയപ്പെടുത്തുകയും ഏഷ്യ യുടെ വലിയ ഭാഗങ്ങൾ കീഴടക്കുകയും ചെയ്തു. 1900 ആകുമ്പോളേക്കും യൂറോപ്പുകാർ ലോകത്തിന്റെ സമ്പദ്ഘടനയെയും അതിലെ മിക്ക പ്രദേശങ്ങളെയും കണിശമായി നിയന്ത്രിച്ചു. 1950-ൽ പശ്ചിമ യൂറോപ്പും അമേ രിക്കൻ ഐക്യനാടുകളും ചേർന്നു ആഗോള ഉത്പാദനത്തിന്റെ പകുതിയിലേറെ സംഭാവനചെയ്തു. അതേസമയം, ചൈനയുടെ സംഭാവന അഞ്ചു ശതമാനമായി കുറഞ്ഞു. യൂറോപ്പിന്റെ നേതൃത്വത്തിൽ ഒരു പുതിയ ആഗോളക്രമവും ആഗോള സംസ്കാരവും രംഗത്തെത്തി. സ്വയം അംഗീകരിക്കാൻ തയാറാകുന്നതിനെക്കാൾ വളരെ വലിയ തോതിൽ ഇന്ന് എല്ലാ മനുഷ്യരും വേഷത്തിലും ചിന്തയിലും അഭിരുചികളിലും യൂറോപ്പുകാരാണ്. ഭീതിതോന്നുന്ന വിധത്തിൽ തങ്ങളുടെ വാചാലതയിൽ അവർ യൂറോപ്പു -വിരുദ്ധരായിരിക്കാം. എന്നാൽ ഭൂഗഹത്തിലുള്ള ഏതാണ്ട് എല്ലാവരും രാഷ്ട്രീയത്തെയും വൈദ്യശാസ്ത്രത്തെയും യുദ്ധത്തെയും സാമ്പത്തികരംഗത്തെയും യൂറോപ്പുകാരുടെ കണ്ണുകളിലൂടെ കാണു കയും യൂറോപ്പിന്റെ രീതിയിലുള്ള സംഗീതവും വാക്കുകളും ഭാഷയും ചേർത്ത പാട്ടുകൾ കേൾക്കുകയും ചെയ്യുന്നു.

യുറേഷ്യയുടെ മരവിച്ച ഈ വിരലിലെ ജനങ്ങൾ എങ്ങനെയാണ് ഭൂഗോളത്തിലെ തങ്ങളുടെ ഉൾപ്രദേശത്തു നിന്നു പുറത്തുവരികയും ലോകത്തെ ആകമാനം കീഴടക്കുകയും ചെയ്തത്? അതിന്റെ ഖ്യാതി ഏറെ നല്കണ്ടത് യൂറോപ്പിലെ ശാസ്ത്രജ്ഞർക്കാണ്. 1850 മുത യൂറോപ്പിന്റെ മേധാവിത്തം സൈനിക-വ്യവസായ-ശാസ്ത്ര കൂട്ടുകെട്ടിലും സാങ്കേതികവിദ്യയുടെ അത്ഭുതങ്ങളിലും ആധാരിതമായിരുന്നു. ആധുനിക കാലത്തിന്റെ അവസാന നാളുകളിലെ വിജയകരമായ എല്ലാ സാമാ ജ്യങ്ങളും ശാസ്ത്ര ഗവേഷണത്തെ പരിപോഷിപ്പിച്ചു, സാങ്കേതിക കണ്ടുപിടുത്തങ്ങൾ

കൊയ്തെടുക്കാമെന്നായിരുന്നു പ്രതീക്ഷ. അനേകം ശാസ്ത്രജ്ഞർ തങ്ങളുടെ സമയത്തിൽ അധികവും ആയുധങ്ങളും മരുന്നുകളും യന്ത്രങ്ങളും തങ്ങളുടെ സാമാജ്യത്വ യജമാനന്മാർക്കു വേണ്ടി തയാറാക്കുന്ന പ്രവൃത്തിയിൽ മുഴുകി. ആഫ്രിക്കക്കാരായ ശ്രുക്കളെ നേരിട്ട യൂറോപ്പുകാരായ പട്ടാളക്കാരുടെ ഇടയിലെ സാധാരണമായ ഒരു സംസാരമായിരുന്നു, 'എന്തായാലെന്താ, നമുക്കു യന്ത്രത്തോക്കുകൾ ഉണ്ട്, അവർക്ക് ഇല്ല.' സൈനികേതര സാങ്കേതികവിദ്യകളും ഒട്ടും അപ് ധാനമല്ലായിരുന്നു. കാനിലടച്ച ഭക്ഷണപദാർത്ഥങ്ങൾ സൈനികർക്ക് ഭക്ഷണമായി, റെയിൽറോഡുകളും ആവിക്കപ്പലുകളും സൈനികർക്കു യാത്രചെയ്യാനും അവർക്കുള്ള വസ്തുക്കൾ കൊണ്ടുപോകാനും ഉപ് യോഗപ്പെട്ടു, മരുന്നുകളുടെ പുതിയ ആവനാഴി സൈനികരെയും നാവി കരെയും ലോക്കോമോട്ടീവ് എൻജിനിയർമാരെയും സുഖപ്പെടുത്തി. യന്ത്രത്തോക്കുകളെക്കാൾ കൂടുതൽ ഈ ലോജിസ്റ്റിക് നേട്ടങ്ങൾ ആഫ്രിക്കയെ കീഴടക്കാൻ യൂറോപ്പിനു സഹായകമായി.

എന്നാൽ 1850-നു മുമ്പ് അതായിരുന്നില്ല സ്ഥിതി. സൈനിക-വ്യവ സായ-ശാസ്ത്ര കൂട്ടുകെട്ട് അപ്പോളും ശൈശവഘട്ടത്തിലായിരുന്നു. ശാസ്ത്രവിപ്ലവത്തിന്റെ സാങ്കേതികഫലങ്ങൾ പാകമായിത്തുടങ്ങിയിട്ടില്ല. യൂറോപ്പിലെയും ഏഷ്യയിലെയും ആഫ്രിക്കയിലെയും ശക്തികളുടെ സാങ്കേതികവിദ്യകൾ തമ്മിലുള്ള അന്തരം ചെറുതായിരുന്നു. 1770-ൽ ജയിംസ് കുക്കിന് ആസ്ട്രേലിയയിലെ ഗോത്രവർഗക്കാരെക്കാൾ വളരെ യേറെ സാങ്കേതിക മേൽക്കൈ ഉണ്ടായിരുന്നു, എന്നാൽ ചൈനക്കാരു ടെയും ഓട്ടോമാന്മാരുടെയും സ്ഥിതിയും അങ്ങനെതന്നെ ആയിരുന്നു. അപ്പോൾ പിന്നെ ആസ്ട്രേലിയയെ കണ്ടെത്തിയതും അവിടെ വാസമുറപ്പിച്ചതും ക്യാപ്റ്റൻ ജയിംസ് കുക്ക് ആയത് എന്തുകൊണ്ടാണ്? ക്യാ പ്റ്റൻ വാൻ ഷങ്സയ്ക്കോ ക്യാപ്റ്റൻ ഹുസൈൻ പാഷയ്ക്കോ അതിനു കഴിയാതെ പോയത് എന്തുകൊണ്ടാണ്? അതിനെക്കാൾ പ്രധാന മായി, മുസ്ലീങ്ങളുടെയും ഇന്ത്യക്കാരുടെയും ചൈനക്കാരുടെയും മേൽ യൂറോപ്പുകാർക്ക് 1770-ൽ പറയത്തക്ക സാങ്കേതിക മേൽക്കൈ ഉണ്ടായി രുന്നില്ലെങ്കിൽ, പിന്നീടു വന്ന നൂറ്റാണ്ടിൽ അവർക്കും

ലോകത്തിലെ ബാക്കിയുള്ളവർക്കും ഇടയിൽ അത്രയേറെ വിടവുണ്ടാക്കാൻ അവർക്കു കഴിഞ്ഞതെങ്ങനെയാണ്?

ഇന്ത്യയിൽ അല്ലാതെ യൂറോപ്പിൽ സൈനിക-വ്യവസായ-ശാസ് കൂട്ടുകെട്ട് വിരിഞ്ഞത് എന്തുകൊണ്ടാണ്? ബ്രിട്ടൻ മുന്നോട്ടു കുതിച്ചപ്പോൾ, ഫ്രാൻസും ജർമനിയും യുണൈറ്റഡ് സ്റ്റേറ്റ്സും തൊട്ടുപിന്നാലെ കുതിച്ചതും അതേസമയം ചൈന പിന്നിലായിപ്പോയതും എന്തുകൊ ണ്ടാണ്? വ്യവസായികവും വ്യവസായികമല്ലാത്തതുമായ രാഷ്ട്രങ്ങൾ തമ്മിലുള്ള വിടവ് വ്യക്തമായ സാമ്പത്തികവും രാഷ്ട്രീയവുമായ ഒരു ഘടകമായപ്പോൾ, ആ വിടവു നികത്താൻ റഷ്യയ്ക്കും ഇറ്റലിക്കും ആസ്ട്രിയയ്ക്കും കഴിഞ്ഞതും പേർഷ്യയ്ക്കും ഈജിപ്തിനും ഓട്ടോമാൻ സാമാജ്യത്തിനും കഴിയാതിരുന്നതും എന്തുകൊണ്ടാണ്? എന്തായാലും, ആദ്യ വ്യവസായ തരംഗത്തിന്റെ സാങ്കേതികവിദ്യ താരതമ്യേന ലളിത മായിരുന്നു. ആവിയന്തങ്ങൾ തയാറാക്കുന്നതും യന്ത്രത്തോക്കുകൾ നിർമ്മിക്കുന്നതും റെയിൽറോഡുകൾ പണിയുന്നതും ചൈനക്കാർക്കും ഓട്ടോമാന്മാർക്കും അത്ര പ്രയാസമുള്ള കാര്യമായിരുന്നുവോ?

ലോകത്തിലെ ആദ്യ വാണിജ്യ റെയിൽറോഡ് വ്യാപാരത്തിനായി തുറന്നത് 1830-ൽ ബ്രിട്ടനിലായിരുന്നു. 1850 ആയപ്പോളേക്കും, പാശ്ചാത്യ രാഷ്ടങ്ങളിൽ നെടുകെയും കുറുകെയും 40,000 കിലോമീറ്റർ റെയിൽ റോഡുകൾ നിലവിലുണ്ടായിരുന്നു - എന്നാൽ ഏഷ്യയിലും ആഫ്രിക്കയിലും ലാറ്റിൻ അമേരിക്കയിലും കൂടി മൊത്തം 4000 കിലോമീറ്റർ ടാക്കാണ് ഉണ്ടായിരുന്നത്. 1880-ൽ, 350,000 കിലോമീറ്ററിലേറെ റെയിൽ റോഡുകൾ ഉണ്ടെന്നു പാശ്ചാത്യദേശത്തിനു അഭിമാനിക്കാൻ കഴിഞ്ഞപ്പോൾ, ശേഷിച്ച ലോകത്തിനു 35,000 കിലോമീറ്റർ ട്രെയിൻ ലൈനുകൾ മാത്രമാണ് ഉണ്ടായിരുന്നത്. അതിൽ കൂടുതലും ബ്രിട്ടീഷുകാർ ഇന്ത്യയിൽ സ്ഥാപിച്ചതാണ്. ചൈനയിലെ ആദ്യ റെയിൽറോഡ് തുറക്കപ്പെട്ടത് 1876-ൽ മാത്രമാണ്. യൂറോപ്പുകാർ പണിത അതിനു 25 കിലോമീറ്റർ നീളമായിരുന്നു. അതിനടുത്ത വർഷം ചൈനക്കാരുടെ ഗവൺമെന്റ് അതു നശിപ്പിച്ചു. 1880-ൽ ചൈന സാമാജ്യത്തിൽ ഒരൊറ്റ റെയിൽറോഡു പോലും ഉണ്ടായിരുന്നില്ല. പേർഷ്യയിലെ ആദ്യത്തെ റെയിൽ റോഡു പണിതതു 1888-ൽ മാത്രമാണ്, അതു ടെഹ്റാനെ തലസ്ഥാനത്തിനു 10 കിലോമീറ്റർ തെക്കു

മാറിയുള്ള ഒരു മുസ്ലീം വിശുദ്ധസ്ഥലവുമായി യോജിപ്പിച്ചു. അതു നിർമ്മിച്ചതും പ്രവർത്തിപ്പിച്ചതും ഒരു ബെൽജിയൻ കമ്പനിയാണ്. 1050-ൽ പേർഷ്യയിലെ മൊത്തം റെയിൽവേ സംവിധാനം വെറും 2500 കിലോമീറ്റർ മാത്രമായിരുന്നു. ബ്രിട്ടന്റെ വലിപ്പത്തിന്റെ പത്തി രട്ടിയായിരുന്നു പേർഷ്യയുടെ വലിപ്പം.

ചൈനക്കാർക്കും പേർഷ്യക്കാർക്കും സാങ്കേതിക കണ്ടുപിടുത്തങ്ങൾ ലഭ്യമാകാഞ്ഞതല്ല. അതു സ്വതന്ത്രമായി പകർത്തിയെടുക്കുകയോ വില കൊടുത്തു വാങ്ങിക്കുകയോ ചെയ്യാൻ കഴിയുമായിരുന്നു. പാശ്ചാത്യ ദേശത്തു നൂറ്റാണ്ടുകളിലൂടെ രൂപപ്പെടുകയും പാകപ്പെടുകയും ചെയ്ത മൂല്യങ്ങളും മിത്തുകളും നീതിന്യായപരിപാലന സംവിധാനങ്ങളും സാമൂഹ്യ-രാഷ്ട്രീയ ഘടനകളും അവർക്ക് ഇല്ലാതെപോയി. അത് അതിവേഗത്തിൽ പകർത്താനോ അന്തരാഷ്ട്രവല്ക്കരിക്കാനോ കഴിയുന്നതായിരുന്നില്ല. ഫ്രാൻസിനും ഐക്യനാടുകൾക്കും ബ്രിട്ടന്റെ കാലടി കൾക്കു തൊട്ടുപിന്നാലെ നില്ക്കാൻ കഴിഞ്ഞത് ഫ്രഞ്ചുകാരും അമേരിക്കക്കാരും അതിനോടകം തന്നെ ബ്രിട്ടീഷുകാരുടെ ഏറ്റവും പ്രധാനപ്പെട്ട മിത്തുകളും സാമൂഹ്യഘടനകളും പങ്കിടുന്നവരായതുകൊണ്ടാണ്. ചൈനക്കാർക്കും പേർഷ്യക്കാർക്കും അത്രവേഗത്തിൽ പിന്നാലെയെത്താൻ കഴിഞ്ഞില്ല. കാരണം അവർ ചിന്തിച്ചതും തങ്ങളുടെ സമൂഹങ്ങളെ സംഘടിപ്പിച്ചതും വ്യത്യസ്തമായാണ്.

1500 മുതൽ 1850 വരെയുള്ള കാലഘട്ടത്തിനു മേൽ ഈ വിശദീ കരണം പുതിയ വെളിച്ചം വീശുന്നു. ഈ കാലഘട്ടത്തിൽ യൂറോപ്പിനു സാങ്കേതികവും രാഷ്ട്രീയവും സൈനികവും അതല്ലെങ്കിൽ സാമ്പത്തി കവുമായി എന്തെങ്കിലും നേട്ടം ലഭ്യമായിരുന്നില്ല. എന്നിട്ടും ആ ഭൂഖണ്ഡം അസാമാന്യമായ ഒരു സാദ്ധ്യത കെട്ടിപ്പടുത്തു, അതിന്റെ പ്രാധാന്യം 1850-നോടടുത്ത് പെട്ടെന്നു കാണപ്പെട്ടു. യൂറോപ്പിനും ചൈനയ്ക്കും മുസ്ലീംലോകത്തിനുമിടയിൽ 1770-ൽ നിലനിന്നിരുന്നു എന്നു കാണപ്പെട്ട സമത്വം വെറും തോന്നൽ മാത്രമായിരുന്നു. വളരെ ഉയരമുള്ള ഗോപുരങ്ങൾ പണിയുന്നതിൽ വ്യാപൃതരായിരിക്കുന്ന രണ്ടു പണിക്കാരെ ശ്രദ്ധിക്കുക. ഒരു പണിക്കാരൻ തടിയും മണ്ണിഷ്ടികയും ഉപയോഗപ്പെടുത്തുന്നു, മറ്റെയാൾ ഉരുക്കും കോൺക്രീറ്റും ഉപയോഗപ്പെടുത്തുന്നു. തുടക്കത്തിൽ അവയുടെ രീതികൾ തമ്മിലുള്ള വ്യത്യാസം മാത്രമേ നാം കാണുക യുള്ളൂ. കാരണം, രണ്ടു ഗോപുരങ്ങളും ഒരേ വേഗതയിൽ

കെട്ടുയുയർത്തപ്പെടുന്നുണ്ട്, ഒരേ ഉയരത്തിൽ എത്തിച്ചേരുകയും ചെയ്യുന്നു. എന്നാൽ, ഒരിക്കൽ ഒരു പ്രധാന ഘട്ടം മറികടന്നുകഴിയുമ്പോൾ, തടിയും മണ്ണും കൂട്ടി നിർമ്മിച്ച ഗോപുരത്തിനു ഭാരം താങ്ങാനാകാതെ വരികയും നിലം പതിക്കുകയും ചെയ്യുന്നു. എന്നാൽ ഉരുക്കും കോൺക്രീറ്റും കൊണ്ടു നിർമ്മിച്ച ഗോപുരം നിലയ്ക്കു മേൽ നിലയായി കാഴ്ചയെത്തുന്നിടം വരെ ഉയർന്നുപോകുന്നു.

പില്ക്കാലത്ത് ആധുനിക ലോകത്തിൽ മേധാവിത്വം സ്ഥാപിക്കാൻ പ്രാപ്തമാകുന്ന തരത്തിൽ ആധുനിക കാലഘട്ടത്തിന്റെ തുടക്കത്തിൽ യൂറോപ്പ് എന്തു സാദ്ധ്യതയാണ് വളർത്തിയെടുത്തത്? ആ ചോദ്യത്തിനു പരസ്പര പൂരകങ്ങളായ രണ്ട് ഉത്തരങ്ങളുണ്ട് - ആധുനിക ശാസ്ത്രവും മുതലാളിത്തവും. പ്രധാനപ്പെട്ട എന്തെങ്കിലും സാങ്കേതിക നേട്ടങ്ങൾ അനുഭവമാകുന്നതിനു മുമ്പുതന്നെ ശാസ്ത്രരീതിയിലും മുതലാളിത്ത രീതിയിലും ചിന്തിക്കുന്നതും പെരുമാറുന്നതും യൂറോപ്പുകാർ ശീലമാക്കിയിരുന്നു. സാങ്കേതിക സമ്മാനങ്ങളുടെ പെരുമഴ തുടങ്ങിയപ്പോൾ, യൂറോപ്പുകാർക്ക് മറ്റാരെക്കാളും നന്നായി അതു ഉപയോഗപ്പെടുത്താൻ കഴിയു മായിരുന്നു. അപ്പോൾ ശാസ്ത്രവും മുതലാളിത്തവും യൂറോപ്പിലെ സാമാജ്യത്വം ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ യൂറോപ്യനാനന്തര ലോകത്തിനു അവശേഷിപ്പിച്ച ഏറ്റവും പ്രധാന പൈതൃകങ്ങളായിരിക്കുന്നത് അല്പം പോലും യാദൃച്ഛികമല്ല. യൂറോപ്പും യൂറോപ്പുകാരും ഇപ്പോൾ ലോകത്തെ ഭരിക്കുന്നില്ല, എന്നാൽ ശാസ്ത്രവും മുതലും കൂടുതൽ കൂടു തൽ ശക്തമായിക്കൊണ്ടിരിക്കുന്നു. മുതലാളിത്തത്തിന്റെ വിജയനേട്ടങ്ങൾ അടുത്ത അദ്ധ്യായത്തിൽ പരിശോധിക്കപ്പെടുന്നുണ്ട്. ഈ അദ്ധ്യായം യൂറോപ്പിലെ സാമാജ്യത്വവും ആധുനിക ശാസ്ത്രവും തമ്മിലുള്ളസ്നേഹബന്ധത്തിനു സമർപ്പിച്ചിരിക്കുന്നു.

## കീഴടക്കലിന്റെ മനോഭാവം

ആധുനിക ശാസ്ത്രം സമൃദ്ധമായി വളർന്നത് യൂറോപ്പിലെ സാമാ ജ്യങ്ങളിലാണ്, യൂറോപ്പിലെ സാമാജ്യങ്ങൾ കാരണവുമാണ്. ആ പഠന ശാഖ ക്ലാസിക്കൽ ഗ്രീസ്, ചൈന, ഇന്ത്യ, ഇസ്ലാം എന്നിവയുടെ പുരാതന ശാസ്ത്ര

പാരമ്പര്യങ്ങളോടു വളരെയേറെ കടപ്പെട്ടിരിക്കുന്നു എന്നതു വ്യക്തമാണ്. എങ്കിലും ആധുനിക കാലഘട്ടത്തിന്റെ ആദ്യനാളുകളിൽ, പെയിനിന്റെയും പോർച്ചുഗലിന്റെയും ബിട്ടന്റെയും ഫ്രാൻസിന്റെയും റഷ്യയുടെയും നെതർലൻഡ്സിന്റെയും സാമാജ്യത്വ വികസനവുമായി കൈകോർത്തുപിടിച്ചുകൊണ്ട്, അതിന്റെ അനിതരസാധാരണമായ ഒരു സ്വഭാവഗുണം രൂപപ്പെട്ടുതുടങ്ങി. ആധുനിക കാലഘട്ടത്തിന്റെ തുടക്ക നാളുകളിൽ, ചൈനക്കാരും ഇന്ത്യക്കാരും മുസ്ലീങ്ങളും സ്വദേശികളായ അമേരിക്കക്കാരും പോളിനേഷ്യക്കാരും ശാസ്ത്ര വിപ്ലവത്തിനു പ്രധാനപ്പെട്ട സംഭാവനകൾ ചെയ്തുകൊണ്ടിരുന്നു. മുസ്ലീം സാമ്പത്തികവിദഗ്ധ രുടെ ഉൾക്കാഴ്ചകളെ ആഡം സ്മിത്തും കാൾ മാർക്സസും പഠിച്ചിട്ടുണ്ട്. സ്വദേശി അമേരിക്കക്കാരായ ഡോക്ടർമാരുടെ ചികിത്സകൾ ഇംഗ്ലീഷ് വൈദ്യഗ്രന്ഥങ്ങളിൽ കടന്നുകൂടിയിട്ടുണ്ട്. പോളിനേഷ്യക്കാരിൽ നിന്നു ലഭ്യമായ വിവരങ്ങൾ പാശ്ചാത്യ സംസ്കാരസമൂഹപഠനങ്ങളെ വിപ്ലവ കരമാക്കി. എന്നാൽ ഇരുപതാം നൂറ്റാണ്ടിന്റെ പകുതി വരെ, ഈ അസംഖ്യം ശാസ്ത്ര കണ്ടുപിടുത്തങ്ങൾ ചേർത്തുവച്ചതും ആ പ്രക്രിയയിൽ ശാസ്ത്ര പഠനവിഭാഗങ്ങൾ സൃഷ്ടിച്ചതും ആഗോള യൂറോപ്യൻ സാമാജ്യങ്ങളിലെ ഭരണ, ബുദ്ധിജീവി വരേണ്യ വർഗമാണ്. പൂർവേ ഷ്യയും ഇസ്ലാമിക ലോകവും യൂറോപ്പിലേതു പോലെ തന്നെ സാമർ ത്ഥ്യവും ഉദ്വേഗവുമുള്ള മനസുകളെ ഉത്പാദിപ്പിച്ചിട്ടുണ്ട്. എന്നാൽ, അവർ ന്യൂട്ടോണിയൻ ഫിസിക്സിനും ഡാർവീനിയൻ ബയോളജിക്കും സമാന മായതോ അതിനോടടുത്തുവരുന്നതോ ആയ എന്തെങ്കിലും ഉത്പാദിപ്പിച്ചില്ല.

യൂറോപ്പുകാർക്ക് ശാസ്ത്രത്തിനായി അനിതരസാധാരണമായ ഒരു ജീൻ ഉണ്ടെന്നും അവർ എന്നെന്നും ഫിസിക്സിന്റെയും ബയോളജിയുടെയും പഠനത്തിൽ മേധാവിത്വം കാട്ടുമെന്നും അതിനർത്ഥമില്ല. ഇസ്ലാം അറബിക ളുടെ കുത്തക യായി ആരംഭിച്ചതും പിന്നീടു തുർക്കി കളും പേർഷ്യക്കാരും ഏറ്റെടുത്തതും പോലെ, ആധുനിക ശാസ്ത്രം - തുടങ്ങിയത് യൂറോപ്പുകാരുടെ ഒരു പ്രത്യേകത എന്ന നിലയിലാണെങ്കിലും - ഇന്നു ഒരു ബഹുവംശ പ്രസ്ഥാനമായി മാറിക്കൊണ്ടിരിക്കുന്നു.

ആധുനിക ശാസ്ത്രവും യൂറോപ്യൻ സാമ്രാജ്യത്വവും തമ്മിലുള്ള ചരിത്രപരമായ ബന്ധം രൂപപ്പെടുത്തിയത് എന്താണ്? പത്താൻപതും ഇരുപതും നൂറ്റാണ്ടുകളിൽ സാങ്കേതികവിദ്യ ഒരു പ്രധാന ഘടകമായിരുന്നു, എന്നാൽ ആധുനികയുഗത്തിന്റെ തുടക്കത്തിൽ അതിനു പരിമിതമായ പ്രാധാന്യമേ ഉണ്ടായിരുന്നുള്ളു. സസ്യങ്ങൾ തേടുന്ന സസ്യശാസ്ത്ര ജ്ഞനും കോളനികൾ തേടുന്ന നാവിക ഓഫിസറും സമാന മനോഭാവ മുള്ളവരായിരുന്നു. ശാസ്ത്രജ്ഞനും പോരാളിയും അജ്ഞത അംഗീ കരിച്ചുകൊണ്ടു തുടങ്ങി. 'അവിടെ എന്താണുള്ളതെന്ന് എനിക്കറിഞ്ഞു കൂടാ' എന്നു അവർ രണ്ടു പേരും പറഞ്ഞു. പുറത്തേക്കു പോകാനും പുതിയ കണ്ടുപിടുത്തങ്ങൾ നടത്താനും നിർബന്ധിതരാണെന്ന തോന്നൽ അവർക്കു രണ്ടു പേർക്കും ഉണ്ടായി. അങ്ങനെ നേടിയെടുക്കാൻ കഴിയുന്ന അറിവ് തങ്ങളെ ലോകത്തിന്റെ യജമാനന്മാരാക്കുമെന്ന് അവർ രണ്ടു പേരും പ്രത്യാശിച്ചു.

യൂറോപ്പുകാരുടെ സാമാജ്യത്വം ചരിത്രത്തിലെ മറ്റെല്ലാ സാമാജ്യത്വ പദ്ധതികളിൽനിന്നും വ്യത്യസ്തമായിരുന്നു. ലോകത്തെ തങ്ങൾക്ക് അതി നോടകംതന്നെ മനസ്സിലാക്കാൻ കഴിഞ്ഞുവെന്നു മുൻകാല സാമ്രാജ്യ മോഹികൾ കണക്കാക്കി. ആക്രമിച്ചു കീഴടക്കിയതിലൂടെ തങ്ങളുടെ കാഴ്ചപ്പാടിനെ ഉപയോഗിക്കാനും വ്യാപിപ്പിക്കാനും ഇടയാക്കിയെന്നു മാത്രം. ഒരു ഉദാഹരണം പറഞ്ഞാൽ, തങ്ങൾക്ക് അറിഞ്ഞുകൂടാത്ത എന്തോ ചിലത് കണ്ടെത്താനായി അറബികൾ ഈജിപ്തിനെയും പെയിനിനെയും അല്ലെങ്കിൽ ഇന്ത്യയെയും കീഴടക്കുകയായിരുന്നില്ല. അധി കാരത്തിനും സമ്പത്തിനും വേണ്ടി - അറിവിനു വേണ്ടി അല്ല - റോമക്കാരും മംഗോളുകളും അടെക്കുകാരും പുതിയ സ്ഥലങ്ങൾ ആർത്തി യോടെ ആക്രമിച്ചു കീഴടക്കി. അതിൽനിന്നു വ്യത്യസ്തമായി, യൂറോപ്പിലെ സാമാജ്യത്വക്കാർ വിദൂര തീരങ്ങളിലേക്കു പുറപ്പെട്ടത് പുതിയ പ്രദേശങ്ങളോടൊപ്പം പുതിയ അറിവു നേടാമെന്ന പ്രത്യാശയിലാണ്.

അത്തരത്തിൽ ചിന്തിച്ച് ആദ്യ പര്യവേഷകനായിരുന്നില്ല ജയിംസ് കുക്ക്. പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിലെ പോർച്ചുഗീസ്, സ്പാ നീഷ് സഞ്ചാരികൾ അങ്ങനെ നേരത്തെ

ചെയ്തു. നാവികനായ ഹെൻറി രാജകുമാരനും വാസ്കോ ഡി ഗാമയും ആഫ്രിക്കയുടെ തീരങ്ങളിൽ പര്യവേഷണം നടത്തുകയും അതിനിടയിൽ ദ്വീപുകളുടെയും തുറമുഖങ്ങളുടെയും നിയന്ത്രണം പിടിച്ചെടുക്കുകയും ചെയ്തു. ക്രിസ്റ്റഫർ കൊളംബസ് അമേരിക്ക 'കണ്ടെത്തുക'യും ഉടൻതന്നെ പെയിനിലെ രാജാക്കന്മാർക്കു വേണ്ടി പുതിയ പ്രദേശങ്ങളിലെ പരമാധികാരം അവ കാശപ്പെടുകയും ചെയ്തു. ഫെർഡിനൻഡ് മഗല്ലൻ ലോകത്തെ ചുറ്റി ഒരു പാത കണ്ടെത്തി, അതോടൊപ്പം ഫിലിപ്പീൻസിൽ സ്പാനീഷ് കീഴടക്കലിനു അടിസ്ഥാനമിടുകയും ചെയ്തു.

കാലം കഴിഞ്ഞപ്പോൾ, അറിവിനെ കീഴടക്കുന്നതും പ്രദേശത്ത കീഴടക്കുന്നതും എന്നത്തെക്കാൾ കൂടുതൽ പരസ്പരബന്ധിതമായി. പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടുകളിൽ, വിദൂര ദേശങ്ങളിലേക്കു യൂറോപ്പിൽ നിന്നു പുറപ്പെട്ട ഏതാണ്ടെല്ലാ പ്രധാന സൈനിക യാത്രാ സംഘങ്ങളിലും ശാസ്ത്രജ്ഞർ ഉൾപ്പെട്ടിരുന്നു. 1798-ൽ നെപ്പോളിയൻ ഈജിപ്തിനെ ആകമിച്ചപ്പോൾ, അദ്ദേഹം തന്നോടൊപ്പം 165 പണ്ഡിത ന്മാരെ കൊണ്ടുപോയി. മറ്റു പല കാര്യങ്ങളോടുമൊപ്പം, അവർ ഈജി പതോളജി എന്ന് തീർത്തും പുതിയ ഒരു പഠനവിഭാഗത്തിനു തുടക്ക മിടുകയും മതത്തിന്റെയും ഭാഷയുടെയും സസ്യങ്ങളുടെയും പഠനത്തിനു സുപ്രധാന സംഭാവനകൾ നല്കുകയും ചെയ്തു.

1831-ൽ, ദക്ഷിണ അമേരിക്കയുടെ തീരങ്ങളും ഫാക്ലൻഡ് ദ്വീപു കളും ഗലപാഗോസ് ദ്വീപുകളും നിരീക്ഷിച്ചു ഭൂപടം തയാറാക്കുന്നതിനു വേണ്ടി എച്ച്എംഎസ് ബീഗിൾ എന്ന കപ്പൽ റോയൽ നേവി അയയ്ക്ക കയുണ്ടായി. ദക്ഷിണ അമേരിക്കയ്ക്കു മേൽ ബ്രിട്ടന്റെ സാമ്രാജ്യത്വ പിടി മുറുക്കുന്നതിനായി നേവിക്ക് ആ വിവരം ആവശ്യമായിരുന്നു. ഒരു അമച്വർ ശാസ്ത്രജ്ഞനായിരുന്നു ആ കപ്പലിന്റെ ക്യാപ്റ്റൻ. വഴിയിൽ കണ്ടെത്തിയേക്കാവുന്ന ഭൂഗർഭ രൂപാന്തരങ്ങളെ പഠിക്കുന്നതിനു വേണ്ടി ഒരു ഭൂഗർഭശാസ്ത്രജ്ഞനെ (ജിയോളജിസ്റ്റ്) കൂടി സംഘത്തിൽ ഉൾപ്പെടുത്തണമെന്നു അദ്ദേഹം തീരുമാനിച്ചു. അനേകം പ്രഫഷനൽ ജിയോ ളജിസ്റ്റുകൾ അദ്ദേഹത്തിന്റെ ക്ഷണം നിരാകരിച്ചതിനു ശേഷം ക്യാപ്റ്റൻ ആ ഉത്തരവാദിത്വം ചാൾസ് ഡാർവിൻ എന്ന ഇരുപത്തിരണ്ടു വയസു കാരനായ ഒരു കേംബ്രിഡ്ജ്

ബിരുദധാരിയെ ഏല്പിച്ചു. ഡാർവിൻ ഒരു ആംഗ്ലിക്കൻ പാതിരിയാകാൻ വിദ്യാഭ്യാസം ചെയ്തിരുന്നു. എന്നാൽ വേദപുസ്തകത്തെക്കാൾ താല്പര്യമുണ്ടായിരുന്നത് ജിയോളജിയിലും നാച്ചുറൽ സയൻസിലുമാണ്. അദ്ദേഹം ആ അവസരത്തെ കയറിപ്പിടിച്ചു, ബാക്കി ചരിത്രമാണ്. യാത്രയിലെ തന്റെ സമയം ക്യാപ്റ്റൻ സൈനിക ഭൂപടങ്ങൾ വരച്ചു ചെലവഴിച്ചു. ഡാർവിൻ നിരീക്ഷണ വിവരങ്ങൾ ശേഖരിക്കുകയും പരിണാമ സിദ്ധാന്തത്തിലേക്കു വഴി തെളിച്ച ഉൾക്കാഴ്ചകൾ രൂപപ്പെടുത്തുകയും ചെയ്തു.

1969 ജൂലൈ 20-ന് നീൽ ആംസ്ട്രോങും ബുസ് ആൾഡ്രിനും ചന്ദ്രന്റെ ഉപരിതലത്തിൽ ഇറങ്ങി. അവരുടെ യാത്രയിലേക്കു നയിച്ച മാസങ്ങളിൽ, അപ്പോളോ 11 ആസനോട്ടുകൾ പശ്ചിമ യുണൈറ്റഡ് സ്റ്റേറ്റ്സിലെ ഒരു ഉൾപ്രദേശത്തുള്ള, ചന്ദ്രനെ പോലെ തോന്നിപ്പിക്കുന്ന, മരുഭൂമിയിൽ പരിശീലനം നടത്തി. ആ പ്രദേശം അനേകം സ്വദേശി അമേരിക്കൻ സമൂഹങ്ങളുടെ സ്വന്തദേശമാണ്. ആസനോട്ടുകളും ആ പ്രദേശവാസികളിലൊരാളും തമ്മിലുള്ള കൂടിക്കാഴ്ചയെ വിവരിക്കുന്ന ഒരു കഥ - ഒരു ഇതി ഹാസം - നിലവിലുണ്ട്:

ഒരു ദിവസം പരിശീലനം നടത്തിക്കൊണ്ടിരിക്കുമ്പോൾ ആസ നോട്ടുകൾ പ്രായമായ ഒരു സ്വദേശി അമേരിക്കക്കാരനെ കണ്ടുമുട്ടി. അവർ അവിടെ എന്തു ചെയ്യുകയാണെന്നു ആ മനുഷ്യൻ ചോദിച്ചു. തങ്ങൾ ഒരു ഗവേഷണ യാത്രാസംഘത്തിന്റെ ഭാഗമാണെന്നും അധികം താമസിക്കാതെ പര്യവേഷണത്തിനായി ചന്ദ്രനിലേക്കു പോകുമെന്നും അവർ മറുപടി പറഞ്ഞു. അതു കേട്ടപ്പോൾ വയോധികനായ ആ മനുഷ്യൻ കുറച്ചു നേരത്തേക്കു മൗനമായി, തനിക്കൊരു ഉപകാരം ചെയ്തുതരാ മോയെന്നു എന്നിട്ട് അദ്ദേഹം ചോദിച്ചു.

'താങ്കൾക്ക് എന്താണ് വേണ്ടത്?' അവർ ചോദിച്ചു.

'കൊള്ളാം,' വയോധികൻ പറഞ്ഞു, 'എന്റെ ഗോത്രത്തിലെ ആളുകൾ വിശ്വസിക്കുന്നത് വിശുദ്ധ ആത്മാക്കൾ ചന്ദ്രനിൽ വസിക്കുന്നുണ്ട് എന്നാണ്. എന്റെ ആളുകളിൽ നിന്നു പ്രധാനപ്പെട്ട ഒരു സന്ദേശം അവർക്ക് കൈമാറാമോ?'

'എന്താണ് സന്ദേശം?' ആസനോട്ടുകൾ ചോദിച്ചു.

ആ മനുഷ്യൻ എന്തോ ചിലത് തന്റെ ഗോത്രഭാഷയിൽ സംസാരിച്ചു, തങ്ങൾക്കു ശരിയായി കാണാപ്പാഠം മനസ്സിലാകുന്നതു വരെ അതു ആവർത്തിച്ചു പറയാൻ അയാൾ ആസനോട്ടുകളോടു ആവശ്യപ്പെട്ടു.

'എന്താണതിന്റെ അർത്ഥം?' ആന്ദ്രനോട്ടുകൾ ചോദിച്ചു.

'ഓ, എനിക്കതു പറയാൻ കഴിയില്ല. ഞങ്ങളുടെ ഗോത്രത്തിനും ചന്ദ്രനിലെ ആത്മാക്കൾക്കും മാത്രം അറിയാൻ അനുവാദമുള്ള ഒരു രഹസ്യമാണത്.'

അവർ തങ്ങളുടെ ബേസിലേക്കു മടങ്ങിയപ്പോൾ, ആസനോട്ടുകൾ അന്വേഷിച്ച്, അന്വേഷിച്ച് ഒടുവിൽ ആ ഗോത്രഭാഷ സംസാരിക്കുന്ന ഒരാളെ കണ്ടെത്തി, ആ രഹസ്യ സന്ദേശം ഭാഷാന്തരം ചെയ്യാൻ അയാ ളോടു ആവശ്യപ്പെട്ടു. അവർ അത്ര ശ്രദ്ധയോടെ മനഃപാഠമാക്കിയ വാക്യത്തിന്റെ അർത്ഥം ഇതാണ്, 'ഈ മനുഷ്യർ നിങ്ങളോടു പറയുന്ന ഒരു വാക്കു പോലും വിശ്വസിക്കരുത്. ഇവർ നിങ്ങളുടെ ഭൂമി കൈക്കലാക്കാൻ വന്നതാണ്.'

## ഒഴിഞ്ഞ ഭൂപടങ്ങൾ

ലോക ഭൂപടങ്ങളുടെ വികാസം ആധുനിക 'പര്യവേഷണ-കീഴടക്കൽ' മനോഭാവത്തെ നന്നായി വെളിവാക്കുന്നുണ്ട്. ആധുനിക യുഗത്തിനു വളരെ മുമ്പ് അനേകം സംസ്കാരങ്ങൾ ലോകഭൂപടങ്ങൾ വരച്ചിട്ടുണ്ട്. അവരിലാർക്കും ലോകത്തെ മുഴുവനായി വാസ്തവത്തിൽ അറി ഞ്ഞുകൂടാ എന്നതു വ്യക്തമാണ്. ആഫ്രാ-ഏഷ്യയിലെ സംസ്കാരങ്ങൾ ഒന്നും അമേരിക്കയെ കുറിച്ച് അറിഞ്ഞില്ല. അമേരിക്കയിലെ ഒരു സംസ്കാ രവും ആഫ്രൊ-ഏഷ്യയെ കുറിച്ച് അറിഞ്ഞില്ല. അപരിചിതമായ സ്ഥലങ്ങൾ വെറുതെ വിട്ടു, അതല്ലെങ്കിൽ സങ്കല്പിത ഭീകരജീവികളും അത്ഭുതങ്ങളും നിറഞ്ഞതായി. ഈ ഭൂപടങ്ങളിൽ ഒഴിഞ്ഞ സ്ഥലമില്ല. അവ ലോക മാകമാനം പരിചിതമാണെന്ന ഒരു തോന്നലുളവാക്കി.

പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ യൂറോപ്പുകാർ ധാരാളം ഒഴിഞ്ഞ സ്ഥലങ്ങളോടെ ലോകഭൂപടങ്ങൾ വരച്ചുതുടങ്ങി. ശാസ മനോഭാവം വികസിതമായതിന്റെ ഒരു സൂചനയാണ് അത്, അതുപോലെ തന്നെ യൂറോപ്പുകാരുടെ സാമാജ്യത്വ ത്വരയുടെ ഒരു സൂചനയും. ഒഴിഞ്ഞ ഭൂപടങ്ങൾ

മനഃശാസ്ത്രപരവും ആശയവാദപരവുമായ ഒരു മുന്നേറ്റത്ത യാണ് കാണിച്ചുതന്നത്. യൂറോപ്പുകാർക്ക് ലോകത്തിന്റെ വലിയ ഭൂഭാഗങ്ങളെക്കുറിച്ച് അജ്ഞതയാണെന്ന വ്യക്തമായ ഒരു ഏറ്റുപറച്ചിൽ.

1492-ൽ സുപ്രധാന വഴിത്തിരിവ് സംഭവിച്ചു. അന്ന് ക്രിസ്റ്റഫർ കൊളംബസ് പെയിനിൽ നിന്നു പടിഞ്ഞാറേക്കു യാത്ര തിരിച്ചു, പൂർവേഷ്യയിലേക്ക് ഒരു പുതിയ പാത അന്വേഷിക്കുകയായിരുന്നു. പഴയ 'പൂർണമായ' ഭൂപടത്തിൽ കൊളംബസ് അപ്പോളും വിശ്വസിച്ചു. ജപ്പാൻ പെയിനിനു പടിഞ്ഞാറ് 7000 കിലോമീറ്റർ മാറിയാണ് സ്ഥിതി ചെയ്യുന്നതെന്നു അവ ഉപയോഗപ്പെടുത്തിക്കൊണ്ട് കൊളംബസ് കണക്കുകൂട്ടി. വാസ്തവത്തിൽ, 20,000-ലേറെ കിലോമീറ്ററുകളും അജ്ഞാത മായ ഒരു ഭൂഖണ്ഡവും പൂർവേഷ്യയെ പെയിനിൽ നിന്നു വേർതിരിക്കുന്നുണ്ട്. 1492 ഒക്ടോബർ 12-ാം തീയതി വെളുപ്പിന് ഏതാണ്ടു രണ്ടു മണിക്ക് കൊളംബസിന്റെ യാത്ര അജ്ഞാതമായ ഭൂഖണ്ഡത്തിലേക്ക് ഇടിച്ചുകയറി. ജുവാൻ റോഡിഗെ ബെർമെരോ പിൻ കപ്പലിന്റെ കൊടി മരത്തിൽ നിന്നു വീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു, അപ്പോൾ അയാൾ ഇന്നു നാം ബഹാമാസ് എന്നു വിളിക്കുന്ന ദ്വീപു കണ്ടെത്തി, 'കര, കര!' എന്നു വിളിച്ചുകൂവി.

പൂർവേഷ്യൻ തീരത്തു നിന്നു വിട്ടുനില്ക്കുന്ന ചെറിയ ഒരു ദ്വീപിൽ താൻ എത്തിച്ചേർന്നിരിക്കുന്നുവെന്നു കൊളംബസ് വിശ്വസിച്ചു. അവിടെ കണ്ടെത്തിയ ആളുകളെ അദ്ദേഹം ഇന്ത്യക്കാർ എന്നു വിളിച്ചു. കാരണം അദ്ദേഹം വിശ്വസിച്ചത് താൻ ഇൻഡീസിൽ (ഇന്നു നാം ഈസ്റ്റ് ഇൻഡീസ് അഥവാ ഇൻഡോനേഷ്യൻ ദ്വീപസമൂഹങ്ങൾ എന്നു വിളിക്കുന്ന പദേശം) എത്തിച്ചേർന്നു എന്നാണ്. തന്റെ ജീവിതകാലം മുഴുവൻ കൊ ളംബസ് ആ തെറ്റു വിശ്വസിച്ചു. തീർത്തും അറിഞ്ഞുകൂടാത്തതായ ഒരു വൻകര കണ്ടെത്തി എന്നതു അദ്ദേഹത്തിനു (അദ്ദേഹത്തിന്റെ തലമുറയിൽ പെട്ട അനേകർക്ക്) വിശ്വസിക്കാൻ കഴിയുമായിരുന്നില്ല. ആയിരക്ക ണക്കിനു വർഷങ്ങളായി, ഏറ്റവും ബുദ്ധിമാന്മാരായ ചിന്തകരും പണ്ഡി തരും മാത്രമല്ല, തെറ്റുപറ്റാത്ത വേദ പുസ്തകങ്ങളും യൂറോപ്പിനെയും ആഫ്രിക്കയെയും ഏഷ്യയെയും മാത്രമാണ് അറിഞ്ഞിരുന്നത്. അവർക്കെങ്ങനെയാണ് തെറ്റുപറ്റുക? വേദപുസ്തകത്തിനു ലോകത്തിന്റെ പകുതിയെ കുറിച്ച്

അറിഞ്ഞുകൂടാ എന്നുവരുമോ? 1969-ൽ, ഭൂമിയെ ചുറ്റുന്നുവെന്ന് അതുവരെ അറിഞ്ഞുകൂടാത്തതും മുമ്പുള്ള നിരീക്ഷണങ്ങൾക്കൊന്നും കണ്ടെത്താൻ കഴിയാതിരുന്നതുമായ ഒരു ഉപഗ്രഹത്തി ലേക്കു അപ്പോളോ 11 ഇടിച്ചുകയറുന്നതു പോലെയുണ്ടായിരുന്നു അത്. തന്റെ അജ്ഞത സമ്മതിക്കാനുള്ള വിസമ്മതത്താൽ, കൊളംബസ് ഒരു മദ്ധ്യകാല മനുഷ്യനായിരുന്നു. തനിക്കു ലോകം മുഴുവൻ അറിയാമെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായിരുന്നു. മറിച്ചു ചിന്തിക്കാൻ അദ്ദേഹത്തിന്റെ ഉജ്വലമായ കണ്ടുപിടുത്തം പോലും അദ്ദേഹത്തിനു ഇടയാക്കിയില്ല.



*36. 1459-ൽ നിന്നുള്ള ഒരു ലോകഭൂപടം. യൂറോപ്പ് ഏറ്റവും മുകളിൽ ഇടത്ത കോണിലാണ്. മെഡിറ്ററേനിയനും*

*ആഫ്രിക്കയും അതിനു താഴെ. ഭൂപടത്തിൽ വിശദാംശങ്ങൾ നിറച്ചിരിക്കുകയാണ്, ദക്ഷിണ ആഫ്രിക്കപോലെ യൂറോപ്പുകാർക്ക് തീർത്തും അപരിചിതമായ ലോകത്തിന്റെ ഭാഗങ്ങൾ കാണിക്കുമ്പോൾ പോലും.*

ആദ്യത്തെ ആധുനിക മനുഷ്യൻ അമെരിഗോ വെസ്പച്ചി ആയി രുന്നു. 1499-1504 കാലഘട്ടത്തിൽ അമേരിക്കയിലേക്കുള്ള അനേകം യാത്ര കളുടെ ഭാഗമായിരുന്ന ഒരു ഇറ്റാലിയൻ നാവികനായിരുന്നു അദ്ദേഹം. 1502-നും 1504-നും മദ്ധ്യത്തിൽ, ആ യാത്രകളെ കുറിച്ചു വിവരിക്കുന്ന രണ്ടു ഗ്രന്ഥങ്ങൾ യൂറോപ്പിൽ പ്രസിദ്ധീകരിക്കപ്പെട്ടു. അവ വെസച്ചി യുടേതാണ് എന്നാണ് കണക്കാക്കപ്പെടുന്നത്. കൊളംബസ് കണ്ടെത്തിയ പുതിയ പ്രദേശങ്ങൾ പൂർവേഷ്യൻ തീരത്തു നിന്നു മാറിയുള്ള ദ്വീപുകളല്ല പിന്നെയോ വേദപുസ്തകങ്ങൾക്കും ക്ലാസിക്കൽ ഭൂമിശാസ്ത്ര വിദഗ് ദ്ധർക്കും സമകാലിക യൂറോപ്പുകാർക്കും അറിഞ്ഞുകൂടാത്ത ഒരു വൻകര തന്നെയാണ് എന്ന് ആ ഗ്രന്ഥങ്ങൾ വാദിച്ചു. 1507-ൽ, ആ വാദങ്ങൾ ബോദ്ധ്യപ്പെട്ടതിനാൽ, മാർട്ടിൻ വാൽഡ്സീമുള്ളർ എന്ന ബഹുമാന്യ നായ ഒരു ഭൂപടനിർമ്മാതാവ് ഒരു പരിഷ്ക്കരിച്ച ലോകഭൂപടം (പ്രസിദ്ധീ കരിച്ചു. യൂറോപ്പിൽ നിന്നു പടിഞ്ഞാറേക്കു യാത്ര തിരിച്ച നാവികക്കപ്പലു കൾ ചെന്നെത്തിയ സ്ഥലത്തെ വേറിട്ട ഒരു ഭൂഖണ്ഡമായി കാണിച്ച ആദ്യ ലോകഭൂപടമായിരുന്നു അത്. അതു വരച്ചുകഴിഞ്ഞപ്പോൾ വാൽഡ്സീമുള്ളറിന് അതിന് ഒരു പേരു കൊടുക്കേണ്ട ആവശ്യമുണ്ടായി. അതു കണ്ടത്തിയത് അമെരിഗോ വെസ്പച്ചിയാണെന്ന തെറ്റായ വിശ്വാസത്താൽ വാൽഡ്സീമുള്ളർ ആ വൻകരയ്ക്ക് അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം അമേരിക്ക എന്നു പേരു നല്കി. വാൽഡ്സീമുള്ളറിന്റെ മാപ്പ് വളരെ പ്രസിദ്ധമായിത്തീർന്നു. മറ്റനേകം കാർട്ടോഗ്രാഫർമാർ അതു പകർത്തു കയും അദ്ദേഹം പുതിയ ഭൂമിക്കു നല്കിയ പേരു പ്രചരിപ്പിക്കുകയും ചെയ്തു. 'നമുക്ക് അറിഞ്ഞുകൂടാ' എന്നു പറയുവാനുള്ള ധൈര്യം കാട്ടി യെന്നതു മാത്രം പ്രശസ്തിക്ക് ആധാരമായ, മറ്റു തരത്തിൽ തീരെ അപശ സ്തനായ ഒരു ഇറ്റലിക്കാരന്റെ പേര് ഭൂമിയുടെ നാലിലൊന്നോളം വരുന്ന സ്ഥലത്തിന് (ഏഴു വൻകരകളിൽ

രണ്ടെണ്ണത്തിന്) നല്കി എന്ന വസ്ത തയിൽ ഒരു കാവ്യനീതി ഒളിഞ്ഞിരിക്കുന്നില്ലേ?

അമേരിക്കയുടെ കണ്ടെത്തൽ ശാസ്ത്ര വിപ്ലവത്തിന്റെ ഒരു അടി സ്ഥാന സംഭവമാണ്. കഴിഞ്ഞകാല പാരമ്പര്യങ്ങൾക്കു മീതെ വർത്ത മാനകാല നിരീക്ഷണങ്ങൾക്ക് പ്രാമുഖ്യം നല്കണമെന്നു അതു യൂറോപ്പിലുള്ളവരെ പഠിപ്പിച്ചു എന്നു മാത്രമല്ല, അമേരിക്ക കീഴടക്കാനുള്ള ആഗ്രഹം യൂറോപ്പുകാരെ അതിവേഗത്തിൽ പുതിയ അറിവിനു വേണ്ടി അന്വേഷിക്കാൻ പ്രേരിപ്പിക്കുകയും ചെയ്തു. വിശാലമായ പുതിയ പദേശങ്ങൾ നിയന്ത്രിക്കുന്നതിനു വാസ്തവമായി അവർ ആഗ്രഹിക്കുന്നുവെങ്കിൽ, പുതിയ വൻകരയുടെ ഭൂമിശാസ്ത്രം, കാലാവസ്ഥ, സസ്യങ്ങൾ, ജന്തുക്കൾ, ഭാഷകൾ, സംസ്കാരങ്ങൾ, ചരിത്രം എന്നിവ സംബന്ധിക്കുന്ന ധാരാളം പുതിയ വിവരങ്ങൾ അവർ ശേഖരിക്കേണ്ടതുണ്ട്. ക്രിസ്തീയ വേദപുസ്തകവും പഴയ ഭൂമിശാസ്ത്ര പുസ്തകങ്ങളും പുരാതന വാമൊഴി പാരമ്പര്യങ്ങളും കൊണ്ടു യാതൊരു പ്രയോജനവുമില്ല.

അതിനുശേഷം യൂറോപ്പുകാരായ ഭൂമിശാസ്ത്ര വിദഗ്ധർ മാത്രമല്ല, മറ്റു ഏതാണ്ടെല്ലാ ജ്ഞാനശാഖകളിലെ യൂറോപ്പുകാരായ പണ്ഡിതന്മാരും ഭൂപടങ്ങൾ വരയ്ക്കാനും അവശേഷിച്ചിരുന്ന ഒഴിഞ്ഞ സ്ഥലങ്ങൾ നിറ യ്ക്കാനും ആരംഭിച്ചു. തങ്ങളുടെ സിദ്ധാന്തങ്ങൾ പരിപൂർണമല്ല എന്നും തങ്ങൾക്ക് അറിഞ്ഞുകൂടാത്ത പ്രധാനപ്പെട്ട കാര്യങ്ങൾ ഉണ്ടെന്നും അവർ സമ്മതിച്ചുതുടങ്ങി.

ഭൂപടത്തിലെ ശൂന്യസ്ഥലങ്ങൾ കാന്തങ്ങളെന്നവണ്ണം യൂറോപ്പുകാരെ ആകർഷിക്കുകയും കൃത്യതയോടെ അവർ അതു നിറച്ചുതുടങ്ങുകയും ചെയ്തു. പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ, യൂറോപ്പുകാരായ യാത്രാസംഘങ്ങൾ ആഫ്രിക്കയെ ചുറ്റിസഞ്ചരിക്കുകയും അമേരിക്കയിൽ പര്യവേഷണം ചെയ്യുകയും പാസിഫിക്കിനും ഇന്ത്യൻ മഹാസമുദ്രത്തിനും കുറുകെ കടക്കുകയും ബേസുകളുടെയും (താവളങ്ങളുടെയും) കോളനികളുടെയും ഒരു ശൃംഖല ലോകത്തിൽ എല്ലായിടത്തുമായി സൃഷ്ടിക്കുകയും ചെയ്തു. വാസ്തവമായും ആഗോളമായ സാമാജ്യങ്ങൾ ആദ്യമായി അവർ സ്ഥാപിക്കുകയും ആദ്യ ആഗോള വാണിജ്യ ശൃംഖല തുന്നിച്ചേർത്തു രൂപപ്പെടുത്തുകയും ചെയ്തു. ലോകത്തിന്റെ ചരിത്രത്തെ യൂറോപ്പുകാരുടെ സാമാജ്യത്വ സംഘയാത്രകൾ

മാറ്റിമറിച്ചു. ഒറ്റപ്പെട്ട ജനതകളുടെയും സംസ്കാരങ്ങളുടെയും ചരിത്രങ്ങളുടെ ഒരു ശേണി എന്നതിൽ നിന്ന് അതു കൂട്ടിച്ചേർക്കപ്പെട്ട നിലയിലുള്ള ഒരൊറ്റ മനുഷ്യസമൂഹത്തിന്റെ ചരിത്രമായി മാറി.

യൂറോപ്പുകാരുടെ ഈ പര്യവേഷണ-കീഴടക്കൽ യാത്രകൾ നമുക്കു വളരെയേറെ പരിചിതങ്ങളാണ്, അതുകൊണ്ട് അവ എത്രമാത്രം അസാ ധാരണമാണെന്നുള്ളത് നാം ശ്രദ്ധിക്കാതെപോകുന്നു. അതിനുമുമ്പ് അതുപോലെ എന്തെങ്കിലും സംഭവിച്ചിട്ടില്ല. വിദൂര ദേശത്തേക്കു നടത്തുന്ന ആക്രമണ ഉദ്യമങ്ങൾ ഒരു സ്വാഭാവിക പ്രവൃത്തിയല്ല. ചരിത്രത്തിലുടനീളം മിക്ക മനുഷ്യസമൂഹങ്ങളും പ്രാദേശിക സംഘർഷങ്ങളിലും അയ്ക്ക വഴക്കുകളിലും കുടുങ്ങിക്കിടന്നതിനാൽ, വിദൂര നാടുകളെ പര്യവേഷണം ചെയ്യുന്നതോ കീഴടക്കുന്നതോ അവരുടെ പരിഗണനയിൽ ഉണ്ടായിരുന്നില്ല. മഹത്തായ മിക്ക സാമ്രാജ്യങ്ങളും തങ്ങളുടെ നിയന്ത്രണം തൊട്ടുസമീപപ്രദേശങ്ങളുടെ മേൽ വ്യാപിപ്പിക്കുക മാത്രമാണ് ചെയ്തത് - അവർ വിദൂരദേശങ്ങളിൽ എത്തിയത് അവരുടെ അയൽ പ്രദേശം വികസിതമായിക്കൊണ്ടിരുന്നു എന്നതുകൊണ്ടു മാത്രമാണ്. അങ്ങനെ റോമക്കാർ എതുരിയയെ ആക്രമിച്ചു കീഴടക്കിയത് (ഏതാണ്ട് 350-300 ബിസി) റോമിനെ സംരക്ഷിക്കാൻ വേണ്ടി മാത്രമാണ്. അതിനു ശേഷം അവർ പോ താഴ്വര കീഴടക്കി (ഏതാണ്ട് 200 ബിസി), എതുരി യയെ സംരക്ഷിക്കുന്നതിനു വേണ്ടി. അതിനുശേഷം അവർ പോവൻസ് കീഴടക്കി (ഏതാണ്ട് 120 ബിസി), പോ താഴ്വരയെ സംരക്ഷിക്കാൻ. പാവൻസിനെ സംരക്ഷിക്കാൻ ഗാവുളിനെയും (ഏതാണ്ട് 50 ബിസി) ഗാവുളിനെ സംരക്ഷിക്കാൻ ബ്രിട്ടനെയും (ഏതാണ്ട് എഡി 50) കീഴടക്കി. അവർക്ക് റോമയിൽ നിന്നു ലണ്ടനിൽ എത്താൻ 400 വർഷങ്ങൾ വേണ്ടി വന്നു. 350 ബിസിയിൽ, ബ്രിട്ടനിലേക്കു നേരിട്ടു കപ്പൽ യാത്ര നടത്തി അതിനെ കീഴടക്കുന്നതിനെ കുറിച്ച് ഒരു റോമക്കാരനും ചിന്തിക്കുമായിരുന്നില്.



*37. സാൽവിയാറ്റി ലോകഭൂപടം, 1525. 1459-ലെ ലോകഭൂപടത്തിൽ വൻകരകളും ദ്വീപുകളും വിശദമായ വിവരണങ്ങളും ഉണ്ടെങ്കിലും, സാൽവിയാറ്റി ഭൂപടം ഏറെക്കുറെ ഒഴിഞ്ഞതാണ്. അമേരിക്കയുടെ തീരദേശം വഴി കണ്ണു താഴേക്കു നീങ്ങുകയും അതു ശൂന്യതയിൽ തട്ടുകയും ചെയ്യുന്നു. ആ ഭൂപടം നോക്കുകയും അല്പമെങ്കിലും വിജ്ഞാനത്വര ഉണ്ടായിരിക്കുകയും ചെയ്യുന്ന ആരും ചോദിച്ചുപോകും, 'എന്താണ് ഈ ബിന്ദുവിന് അപ്പുറത്ത്?' ആ ഭൂപടം അതിനു ഉത്തരം നല്കുന്നില്ല. കടൽയാതയ്ക്കു പോകാനും കണ്ടെത്താനും അതു നിരീക്ഷകനെ ക്ഷണിക്കുന്നു.*

വല്ലപ്പോളുമൊരിക്കൽ ഏറെ ലക്ഷ്യബോധമുള്ള ഒരു ഭരണാധി കാരിയോ സാഹസക്കാരനോ ദൂരെയാത്രകൾ നടത്തി ആക്രമിച്ചു കീഴടക്കാൻ ശ്രമിക്കും, എന്നാൽ അത്തരം പര്യടനങ്ങൾ സുപരിചിതമായ സാമ്രാജ്യത്വ, വാണിജ്യ പാതകളിലൂടെയാണ് നടത്തപ്പെട്ടത്. ഉദാഹരണ മായി, മഹാനായ അലക്സാണ്ടറുടെ പര്യടനങ്ങൾ ഒരു പുതിയ സാമാ ജ്യത്തിന്റെ സ്ഥാപനത്തിനു കാരണമായില്ല, മറിച്ചു നിലവിലിരുന്ന ഒരു സാമ്രാജ്യം (പേർഷ്യക്കാരുടെ സാമാജ്യം) കൈവശപ്പെടുത്തുക മാത്ര മാണ് അദ്ദേഹം ചെയ്തത്. യൂറോപ്പുകാരുടെ ആധുനിക സാമാജ്യങ്ങളോടു ഏറെക്കുറെ സാമ്യമുള്ള മുൻഗാമികൾ ഏഥൻസിലെയും കാർത്തേജിലെയും പുരാതന നാവിക സാമാജ്യങ്ങളും പതിനാലാം നൂറ്റാ ണ്ടിൽ ഇന്തോനേഷ്യയുടെ അധികം ഭാഗങ്ങളിലും നിയന്ത്രണം കൈയ്യാ ളിയ മദ്ധ്യകാല

മജപാഹിത് നാവിക സാമാജ്യവും ആണ്. എന്നാൽ ഈ സാമാജ്യങ്ങൾ പോലും അപരിചിതമായ കടലുകളിലേക്കു യാത്ര ചെയ്തില്ല. അവരുടെ നാവിക വീരപ്രവർത്തികൾ ആധുനിക യൂറോപ്പു കാരുടെ ആഗോള ഉദ്യമങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ പ്രാദേശിക ഉദ്യമങ്ങളായിരുന്നു.

യൂറോപ്പുകാരുടെ കണ്ടെത്തൽ യാത്രകൾക്ക് ചൈനയിലെ മിങ് വംശത്തിന്റെ അഡ്മിറൽ ഷെങ് ഹൈയുടെ യാത്രകൾ തുടക്കമിടുകയും മങ്ങലേല്പിക്കുകയും ചെയ്തുവെന്ന് അനേകം പണ്ഡിതർ വാദിക്കുന്നുണ്ട്. 1405-നും 1433-നും ഇടയിൽ ഷെങ് ചൈനയിൽ നിന്ന് ഏഴു വലിയ കപ്പൽവ്യൂഹങ്ങളെ ഇന്ത്യൻ മഹാസമുദ്രത്തിലെ വിദൂര ദ്വീപുകളിലേക്കു നയിക്കുകയുണ്ടായി. അതിലെ ഏറ്റവും വലിയ കപ്പൽവ്യൂഹം ഏറെക്കുറെ 30,000 ആളുകളെ വഹിക്കുന്ന 300 കപ്പലുകൾ ഉൾക്കൊള്ളുന്നതായിരുന്നു. അവർ ഇന്തോനേഷ്യ, ശ്രീലങ്ക, ഇന്ത്യ, പേർഷ്യൻ ഗൾഫ്, ചെങ്കടൽ, പൂർവ ആഫ്രിക്ക എന്നിവിടങ്ങൾ സന്ദർശിച്ചു. ചൈനയുടെ കപ്പലുകൾ ജെദ്ദയിലും ഹൈജാസിലെ പ്രധാന തുറമുഖത്തിലും കെനിയൻ തീരത്തെ മലിൻഡിയിലും നങ്കൂരമിട്ടു. 1492-ലെ കൊളംബസിന്റെ കപ്പൽവ്യൂഹം (120 പേർ മൂന്നു ചെറിയ കപ്പലുകളിൽ) ഷെങ് ഹൈയുടെ വ്യാളിക്കൂട്ടങ്ങളു മായി താരതമ്യപ്പെടുത്തുമ്പോൾ മൂന്നു കൊതുകുകളുടെ ഒരു സംഘം പോലെ തോന്നിക്കുന്നു.

എങ്കിലും ഒരു പ്രധാന വ്യത്യാസമുണ്ടായിരുന്നു. ഷെങ് ഹ സമുദ്രങ്ങളിൽ പര്യവേഷണം നടത്തുകയും ചൈനയുടെ ഭരണാധി കാരികളുമായി അടുപ്പമുണ്ടായിരുന്നവരെ സഹായിക്കുകയും ചെയ്തു. എന്നാൽ താൻ സന്ദർശിച്ച് രാജ്യങ്ങളെ ആക്രമിച്ചു കീഴടക്കുന്നതിനോ കോളനിവല്ക്കരിക്കുന്നതിനോ അദ്ദേഹം ശ്രമിച്ചില്ല. തന്നെയുമല്ല, ഷെങ് ഹയുടെ പര്യടനങ്ങൾ ചൈനയുടെ രാഷ്ട്രീയവും സംസ്കാരവുമായി ആഴത്തിൽ ഇഴുകിച്ചേർന്നതായിരുന്നില്ല. 1430-കളിൽ ബെയ്ജിങിലെ ഭരണവിഭാഗത്തിനു മാറ്റമുണ്ടായപ്പോൾ, പുതിയ ഭരണാധികാരികൾ ആ പ്രവർത്തനങ്ങൾ ഉടൻതന്നെ നിർത്തിവയ്പ്പിക്കുകയുണ്ടായി. മഹാ കപ്പൽവ്യൂഹം പിരിച്ചുവിടപ്പെട്ടു, സുപ്രധാനമായ സാങ്കേതികവും ഭൂമി ശാസ്ത്രപരവുമായ അറിവു നഷ്ടപ്പെട്ടു. ചൈനയുടെ ഒരു തുറമുഖത്തു നിന്ന് അത്രയും വ്യക്തിത്വവും കഴിവുമുള്ള ഒരു

പര്യവേഷകൻ വീണ്ടും ഒരിക്കലും യാത്ര പുറപ്പെട്ടില്ല. പിന്നീടുള്ള നൂറ്റാണ്ടുകളിലെ ചൈനയിലെ ഭരണാധികാരികൾ, മുമ്പുള്ള നൂറ്റാണ്ടുകളിലെ ചൈനയിലെ ഭരണാധി കാരികളെ പോലെ, തങ്ങളുടെ താല്പര്യങ്ങളും ലക്ഷ്യങ്ങളും മദ്ധ്യരാജ്യത്തിന്റെ തൊട്ടുള്ള ചുറ്റുപാടുകളിലേക്കു പരിമിതപ്പെടുത്തി.



*38. ഷെങ് ഹെയുടെ പായ്ക്കപ്പൽ കൊളമ്പസിന്റേതിനു സമീപത്ത്.*

അനിതരസാധാരണമായ സാങ്കേതിക മേൽക്കൈ യൂറോപ്പിന് ഉണ്ടായിരുന്നില്ലെന്ന് ഷെങ് ഹെയുടെ പര്യടനങ്ങൾ തെളിയിക്കുന്നു. പര്യവേഷണം നടത്തുന്നതിനും കീഴടക്കുന്നതിനുമുള്ള യൂറോപ്പുകാരുടെ സമാന്തരതകളില്ലാത്തതും അദമ്യവുമായ ലക്ഷ്യബോധമാണ് അവരെ വേർതിരിച്ചു നിർത്തുന്നത്. അതിനുള്ള കഴിവുകൾ ഉണ്ടായിരുന്നുവെങ്കിലും, റോമക്കാർ ഒരിക്കലും ഇന്ത്യയോ സ്കാൻഡിനേവ്യയോ കീഴടക്കുന്നതിനും പേർഷ്യക്കാർ ഒരിക്കലും മഡഗാസ്കറോ പെയിനോ കീഴടക്കുന്നതിനും ചൈനക്കാർ ഒരിക്കലും ഇന്തോനേഷ്യയോ ആഫ്രിക്കയോ കീഴടക്കുന്നതിനും മുതിർന്നില്ല. ചൈനയിലെ മിക്ക ഭരണാധി കാരികളും സമീപത്തുള്ള ജപ്പാനെ ശല്യപ്പെടുത്തിയില്ല. അതിൽ

വിശേ ഷമായി ഒന്നുംതന്നെയില്ല. വിദൂരവും തീർത്തും അപരിചിതവുമായ ദേശങ്ങളിലേക്കു യാത്രപോകുകയും ആ ദേശങ്ങളിലെ കടൽത്തീരത്തു കാലുകുത്തുകയും ഉടൻതന്നെ 'ഈ പ്രദേശങ്ങൾ എന്റെ രാജാവിനുവേണ്ടി ഞാൻ അവകാശപ്പെടുന്നു'വെന്നു പ്രഖ്യാപിക്കുകയും ചെയ്യാൻ യൂറോപ്പു കാരെ നിർബന്ധിതരാക്കിയ ഏതോ ഒരു ജ്വരം അവരെ ബാധിച്ചുവെന്ന താണ് വിശേഷമായിട്ടുള്ളത്.

## ബാഹ്യാകാശത്തു നിന്നുള്ള കടന്നാക്രമണം

1517-നോടടുത്ത്, കരീബിയൻ ദ്വീപുകളിലെ സ്പാനീഷ് കുടിയേറ്റക്കാർ അവ്യക്തമായ കിംവദന്തികൾ വൻകരയിലെ മെക്സിക്കോയുടെ മദ്ധ്യത്തിലെവിടെയോ നിലവിലുള്ള ശക്തമായ ഒരു സാമാജ്യത്തെ കുറിച്ചു കേട്ടുതുടങ്ങി. വെറും നാലു വർഷങ്ങൾക്കു ശേഷം, അസ്ടെക് തലസ്ഥാനം ചാരംമൂടിയ ഒരു അവശിഷ്ടമായിരുന്നു, അടെക് സാമാ ജ്യം കഴിഞ്ഞ കാലത്തിന്റെ ഭാഗമായി, മെക്സിക്കോയിലെ വിശാലമായ പുതിയ ഒരു സ്പാനീഷ് സാമ്രാജ്യത്തിന്റെ തലപ്പത്തു ഹെർനൻ കോർട്ടസ് വാണു.

സ്വയം അഭിനന്ദിക്കാനോ ശ്വാസമെടുക്കാൻ പോലുമോ സ്പാനിഷു കാർ നിന്നില്ല. അവർ എല്ലാ ദിശകളിലേക്കും പര്യവേഷണ-കീഴടക്കൽ പ്രവർത്തനങ്ങൾ ആരംഭിച്ചു. അടുക്കുകൾ, ടോൾടെക്കുകൾ, മായർ എന്നിങ്ങനെയുള്ള മദ്ധ്യഅമേരിക്കയുടെ മുൻകാല ഭരണാധികാരികൾ ദക്ഷിണ അമേരിക്കയുടെ അസ്തിത്വത്തെ കുറിച്ചു മനസ്സിലാക്കിയിരുന്ന തേയില്ല, അതിനെ അധീനത്തിലാക്കാൻ യാതൊരു ശ്രമവും നടത്തിയില്ല, ആ രണ്ടായിരം വർഷക്കാലം. എന്നാൽ മെക്സിക്കോ സ്പാനിഷുകാർ കീഴടക്കി പത്തു വർഷം കഴിഞ്ഞപ്പോൾ ഫ്രാൻസിസ്കോ പിസാരോ ദക്ഷിണ അമേരിക്കയിലെ ഇൻക സാമാജ്യം കണ്ടെത്തുകയും 1532-ൽ അതിനെ പരാജയപ്പെടുത്തുകയും ചെയ്തു.

അസ്ടെക്കുകളും ഇൻകകളും തങ്ങളുടെ ചുറ്റുമുള്ള ലോകത്തിൽ കുറെക്കൂടി താല്പര്യം കാണിച്ചിരുന്നുവെങ്കിൽ, (തങ്ങളുടെ അയല്ക്കാ രോടു സ്പാനീഷുകാർ ചെയ്തത് എന്താണെന്നു അവർ അറിഞ്ഞിരുന്നെങ്കിൽ,) കൂടുതൽ താല്പര്യത്തോടെയും വിജയകരമായും സ്പാനിഷ് ആക്രമണത്തെ

നേരിടാൻ അവർക്ക് കഴിയുമായിരുന്നു. കൊളംബസിന്റെ അമേരിക്കയിലേക്കുള്ള ആദ്യയാത്രയുടെയും (1492) കോർട്ടസ് മെക്സിക്കോയിൽ കാലുകുത്തിയതിന്റെയും (1519) ഇടയിലുള്ള നാളുകളിൽ സ്പാനീഷുകാർ കരീബിയൻ ദ്വീപുകളുടെ മിക്ക ഭാഗങ്ങളും കീഴടക്കു കയും പുതിയകോളനികളുടെ ഒരു ശൃംഖല സ്ഥാപിക്കുകയും ചെയ്തി രുന്നു. അധീനതയിലായ സ്വദേശികൾക്ക് ഈ കോളനികൾ ഭൂമിയിലെ നരകമായിരുന്നു. ആർത്തിപ്പണ്ടാരങ്ങളും മര്യാദയില്ലാത്തവരും ആയ കുടിയേറ്റക്കാർ അവരെ ഉരുക്കുമുഷ്ടികൊണ്ടു ഭരിക്കുകയും അടിമകളാക്കുകയും ഖനികളിലും തോട്ടങ്ങളിലും പണിചെയ്യിക്കുകയും അല് മെങ്കിലും പ്രതിരോധിക്കുന്നവരെ കൊന്നുകളയുകയും ചെയ്തു. സ്വദേ ശികളായ മിക്കവരും താമസിക്കാതെ മരിച്ചു, കഠിനമായ പ്രവൃത്തി സാഹചര്യങ്ങൾകൊണ്ടും അക്രമികളുടെ കൂടെ കപ്പലിൽ അമേരിക്കയിൽ വന്നിറങ്ങിയ രോഗങ്ങളുടെ ശക്തികൊണ്ടും. ഇരുപതു വർഷംകൊണ്ട്, കരീബിയയിലെ ഏതാണ്ട് എല്ലാ സ്വദേശിജനങ്ങളും നാമാവശേഷമായി. ആ ശൂന്യത നിറയ്ക്കാൻ സ്പാനീഷ് കുടിയേറ്റക്കാർ ആഫ്രിക്കക്കാരായ അടിമകളെ ഇറക്കുമതി ചെയ്തുതുടങ്ങി.




*മാപ്പ് 7. സ്പാനീഷ് കീഴടക്കലിന്റെ കാലത്തെ അടെക്, ഇൻക സാമ്രാജ്യങ്ങൾ*

ആ കൂട്ടക്കൊല സംഭവിച്ചത് അസ്ടെക് സാമ്രാജ്യത്തിന്റെ വാതില്പ് ടിക്കൽത്തന്നെ യാണ്. എങ്കിലും കോർട്ടസ് ആ സാമാജ്യത്തിന്റെ പൂർവ തീരത്തു വന്നിറങ്ങുമ്പോൾ, അടുക്കുകൾ അതിൽ പ്രത്യേകത കൾ ഒന്നും കണ്ടില്ല. സ്പാനിഷുകാരുടെ കടന്നുവരവ് ബാഹ്യാകാശത്തു നിന്നു അന്യജീവികളുടെ ആക്രമണത്തിനു സമാനമായിരുന്നു. തങ്ങൾക്കു ലോകം മുഴുവൻ അറിയാമെന്നും തങ്ങൾ ലോകത്തിന്റെ മിക്ക ഭാഗങ്ങളും ഭരിക്കുന്നു എന്നും അടുക്കുകൾക്കു ബോദ്ധ്യമായിരുന്നു. ആ സ്പാനിഷുകാരെ പോലെ എന്തെങ്കിലും തങ്ങളുടെ സ്വാധീനപദേശത്തിനു പുറത്തു നിലനില്ക്കുന്നുണ്ടെന്നത് അവർക്ക് അചിന്തനീയമായി രുന്നു. ഇന്നത്തെ വെരാകൂസിന്റെ സൂര്യപ്രകാശം നിറഞ്ഞ കടലോരങ്ങ ളിൽ കോർട്ടസും അയാളുടെ ആളുകളും വന്നിറങ്ങുമ്പോൾ,

അടെക്കു കൾ ആദ്യമായി തീർത്തും അപരിചിതരായ ഒരു ജനത്തെ നേരിട്ടു.

എങ്ങനെ പ്രതികരിക്കണമെന്നു അടെക്കുകൾക്ക് അറിഞ്ഞു കൂടായിരുന്നു. ആ അപരിചിതർ ആരായിരുന്നുവെന്നു തീരുമാനിക്കാൻ അവർക്കു പ്രയാസമുണ്ടായി. പരിചിതരായ മനുഷ്യരിൽ നിന്നു വ്യത്യസ്ത മായി, ആ അന്യജീവികൾക്കു വെളുത്ത തൊലിയാണുള്ളത്. അവർക്ക് മുഖത്ത് ധാരാളം രോമവും ഉണ്ട്. ചിലരുടെ മുടിക്ക് സൂര്യപ്രകാശത്തിന്റെ നിറമാണ്. അവരെ വല്ലാതെ നാറുന്നുണ്ടായിരുന്നു. (പ്രാദേശികരായ ആളുകളുടെ വൃത്തിബോധം സ്പാനീഷുകാരുടെതിനെക്കാൾ വളരെ യേറെ മെച്ചമായിരുന്നു. സ്പാനീഷുകാർ മെക്സിക്കോയിൽ ആദ്യമായി എത്തിച്ചേർന്നപ്പോൾ, അവർ പോയിടത്താക്കെയും സുഗന്ധപുകപ്പാതങ്ങളുമായി അവരെ അനുഗമിക്കാൻ സ്വദേശികളെ നിയോഗിച്ചിരുന്നു. ദൈവികമായ ഒരു ബഹുമാനം കാട്ടുകയാണെന്നാണ് സ്പാനിഷുകാർ കരുതിയത്. വരത്തന്മാരുടെ ദുർഗന്ധം അസഹനീയമായി അവർക്കു അനുഭവപ്പെട്ടുവെന്നു സ്വദേശി സാതസുകളിൽ നിന്നു നാം മനസ്സിലാക്കുന്നു.)

അന്യജീവികളുടെ ഭൗതികസംസ്കാരം അതിനെക്കാൾ അമ്പരപ്പിക്കുന്നതായിരുന്നു. അവർ ഭീമൻ കപ്പലുകളിൽ വന്നു, അത്തരം കപ്പലുകൾ അടക്കുകൾ സങ്കല്പിച്ചിട്ടുള്ളതേ അല്ല, പിന്നെയല്ലേ കാണുന്നത്. അവർ കാറ്റുപോലെ വേഗത്തിൽ പായുന്ന വലിപ്പമുള്ളതും ഭീകരവുമായ മൃഗങ്ങളുടെ പുറത്തു സഞ്ചരിച്ചു. തിളക്കമുള്ള ലോഹവടികൾ കൊണ്ടു മിന്നലും ഇടിയും സൃഷ്ടിക്കാൻ അവർക്കു കഴിയുമായിരുന്നു. അവർക്ക് തിളക്കമുള്ള നീണ്ട വാളുകളും അപ്രതിരോധ്യമായ പരിചകളും ഉണ്ടായി രുന്നു. അതിനെതിരെ സ്വദേശികളുടെ തടികൊണ്ടു നിർമ്മിതമായ വാളു കളും കൽക്കുന്തമുനകളും പ്രയോജനരഹിതമായി.

അവർ ദൈവങ്ങളായിരിക്കണമെന്നു ചില അടുക്കുകൾ ചിന്തിച്ചു. അവർ അസുരന്മാരോ മരിച്ചവരുടെ പ്രേതങ്ങളോ അതല്ലെങ്കിൽ അതി ശക്തരായ മന്ത്രവാദികളോ ആണെന്നു മറ്റു ചിലർ വാദിച്ചു. ലഭ്യമായ സൈന്യങ്ങളെ എല്ലാം ചേർത്തുവച്ചുകൊണ്ടു സ്പാനീഷുകാരെ തുടച്ചു നീക്കുന്നതിനു പകരം, അടുക്കുകൾ കണക്കുകൂട്ടലുകൾ നടത്തു കയും

അമാന്തിക്കുകയും സംവാദിക്കുകയും ചെയ്തു. മൃതിവയ്ക്കേണ്ട കാരണമൊന്നും അവർ കണ്ടില്ല. എന്തായാലും, കോർട്ടസിന്റെ കൂടെ 550 സ്പാനീഷുകാർ മാത്രമാണുള്ളത്. ദശലക്ഷക്കണക്കിനു ആളുകളുള്ള ഒരു സാമാജ്യത്തോടു 550 പുരുഷന്മാർക്ക് എന്തു ചെയ്യാൻ കഴിയും?

കോർട്ടസും അടുക്കുകളെ കുറിച്ചു അജ്ഞനായിരുന്നു. എന്നാൽ അദ്ദേഹവും സഹായികളും തങ്ങളുടെ എതിരാളികൾക്കു മേൽ ഗണ്യമായ മേൽക്കൈ ഉള്ളവരായിരുന്നു. അപരിചിതരും ദുർഗന്ധമുള്ളവരുമായ ആ അന്യജീവികളുടെ കടന്നുവരവിനു വേണ്ടി തയാറെടുക്കുന്നതിനുള്ള അനുഭവപരിചയം അസ്ത്ടെക്കുകൾക്ക് ഇല്ലായിരുന്നു. അതേസമയം, ഭൂമി നിറയെ അപരിചിതമായ മനുഷ്യപ്രദേശങ്ങൾ നിറഞ്ഞിരിക്കുന്നു എന്നു സ്പാനീഷുകാർക്ക് അറിയാം. അന്യനാടുകൾ കടന്നാക്രമിക്കുന്നതിനും തങ്ങൾക്കു തീർത്തും അപരിചിതമായ സാഹചര്യങ്ങളെ കൈകാര്യം ചെയ്യുന്നതിനും വേണ്ട വൈദഗ്ധ്യം കൂടിയ അളവിൽ അവർക്ക് ഉണ്ടായിരുന്നു. യൂറോപ്പുകാരനായ ആധുനിക പോരാളിക്ക്, യൂറോപ്പുകാര നായ ആധുനിക ശാസ്ത്രജ്ഞനെപ്പോലെ, അജ്ഞാതമായതിലേക്ക് എടുത്തുചാടുന്നത് ഉന്മാദം ഉളവാക്കുന്ന അനുഭവമായിരുന്നു.

അതുകൊണ്ട് 1519-ൽ കോർട്ടസ് സൂര്യപ്രകാശം നിറഞ്ഞ ആ കടൽത്തീരത്ത് നങ്കൂരമിടുമ്പോൾ, പ്രവർത്തിക്കാൻ അയാൾ മടികാട്ടിയില്ല. ശാസ്ത്രകഥകളിൽ തന്റെ പേസ്ഷിപ്പിൽ നിന്നു പുറത്തേക്കു വരുന്ന അന്യഗ്രഹജീവിയെ പോലെ, അയാൾ അന്തിച്ചുനിന്ന സ്വദേശികളോടു പറഞ്ഞു: 'ഞങ്ങൾ സമാധാനത്തിൽ വന്നിരിക്കുന്നു. നിങ്ങളുടെ നേതാ വിന്റെ അടുത്തേക്കു ഞങ്ങളെ കൊണ്ടുപോകുക.' പെയിനിലെ മഹാ നായ രാജാവിന്റെ അടുത്തുനിന്നെത്തിയ ഒരു സമാധാന ദൂതനാണ് താൻ എന്നു കോർട്ടസ് വിശദീകരിക്കുകയും അടെക് ഭരണാധികാരിയായ മൊണ്ടെസുമ രണ്ടാമനുമായി ഒരു നയതന്ത്ര കൂടിക്കാഴ്ച തരപ്പെടുത്തണമെന്നു ആവശ്യപ്പെടുകയും ചെയ്തു. (അതു നാണംകെട്ട് ഒരു കള്ളമായിരുന്നു. ആർത്തിപൂണ്ട സാഹസക്കാരുടെ ഒരു സ്വതന്ത്ര പര്യടനത്തെയാണ് കോർട്ടസ് നയിച്ചിരുന്നത്. പെയിനിലെ രാജാവ് കോർട്ട സിനെ കുറിച്ചോ അടുക്കുകളെ കുറിച്ചോ കേട്ടിട്ടില്ല.) കോർട്ടസിനു വഴികാട്ടികളെയും ഭക്ഷണവും ഏതാനും സൈനികസഹായവും അക്കുകളുടെ പ്രാദേശിക എതിരാളികൾ

നല്കി. അയാൾ അതിനുശേഷം അടെക് തലസ്ഥാനമായ ടെനോകിടലൻ മഹാപട്ടണത്തിലേക്കു നീങ്ങി.

തലസ്ഥാനത്തേക്കു കടന്നുവരാൻ അന്യജീവികളെ അടുക്കുകൾ അനുവദിക്കുകയും അതിനുശേഷം അന്യജീവികളുടെ നേതാവിനെ മൊണ്ടെസുമ ചക്രവർത്തിയുമായി കൂടിക്കാഴ്ച നടത്തുന്നതിനു ബഹുമാനത്തോടെ കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു. കൂടിക്കാഴ്ചയുടെ മദ്ധ്യത്തിൽ, കോർട്ടസ് ആംഗ്യം കാട്ടുകയും ഉരുക്കു ആയുധങ്ങളേന്തിയ സ്പാനീഷുകാർ മൊണ്ടെസുമയുടെ അംഗരക്ഷകരെ (അവരുടെ കൈ വശം തടിക്കമ്പുകളും കല്ലുചീളുകളും മാത്രമാണ് ഉണ്ടായിരുന്നത്) കശാപ്പു ചെയ്യുകയും ചെയ്തു. ബഹുമാന്യനായ അതിഥി ആതിഥേയനെ തടവുകാരനാക്കി.

കോർട്ടസ് അപ്പോൾ വല്ലാത്ത ഒരവസ്ഥയിലായിരുന്നു. അയാൾ പ്രക വർത്തിയെ പിടികൂടി, എന്നാൽ ചുറ്റും കോപാകുലരായ പതിനായിരക്കണക്കിനു ശത്രുസൈനികരും ദശലക്ഷക്കണക്കിനു സാധാരണ പൗരന്മാരും തനിക്ക് കാര്യമായി യാതൊന്നും അറിഞ്ഞുകൂടാത്ത ഒരു ഭൂഖണ്ഡം ആകമാനവും ആണ് ഉള്ളത്. തന്റെ ചൊല്പടിയിലുള്ളത് ഏതാനും നൂറു സാനീഷുകാരാണ്, ഏറ്റവും അടുത്തുള്ള സ്പാനീഷ് സൈന്യബലം ക്യൂബ്യിലാണുള്ളത്, 1500-ലേറെ കിലോമീറ്ററുകൾ ദൂരെ. കോർട്ടസ് മൊണ്ടെസൂമയെ കൊട്ടാരത്തിൽ തടവിൽ സൂക്ഷിച്ചു. രാജാവ് സ്വതന്ത്രനും കാര്യങ്ങളുടെ നിയന്ത്രണം കൈയ്യാളുന്നവനും 'സ്പാനീഷ് അംബാസഡർ' വെറുമൊരു അതിഥിയുമാണെന്ന തോന്നലു ളവാക്കിച്ചു. അടെക്ക് സാമാജ്യം കണിശമായും കേന്ദ്രീകൃത സ്വഭാവ മുള്ള ഒരു രാഷ്ട്രീയക്രമമായിരുന്നു. മുൻപു സംഭവിച്ചിട്ടില്ലാത്ത ആ സാഹചര്യം സാമാജ്യത്തെ തളർത്തി. താൻ സാമാജ്യം ഭരിക്കുന്നുവെന്ന നാട്യത്തിൽ മൊണ്ടെസൂമ പെരുമാറി, അടെക് വരേണ്യർ അദ്ദേഹത്ത തുടർന്നും അനുസരിച്ചു. അതിന്റെ അർത്ഥം അവർ കോർട്ടസിനെ അനുസരിച്ചു എന്നാണ്. ഈ സാഹചര്യം അനേകം മാസങ്ങൾ നീണ്ടുനിന്നു, ആ സമയത്തു കോർട്ടസ് മൊണ്ടെസൂമയെയും അദ്ദേഹത്തിന്റെ സഹായി കളെയും ചോദ്യം ചെയ്യുകയും വൈവിദ്ധ്യമുള്ള പ്രാദേശിക ഭാഷകളിൽ മൊഴിമാറ്റത്തിനു ആളുകളെ പരിശീലിപ്പിക്കുകയും അസ്ടെക് സാമ്രാജ്യത്തയും അതു ഭരിക്കുന്ന വിവിധ ഗോത്രങ്ങളെയും

ജനങ്ങളെയും നഗരങ്ങളെയും പരിചയിക്കുന്നതിനു എല്ലാ ദിശകളിലേക്കും ചെറിയ സ്പാ നീഷ് സംഘങ്ങളെ അയയ്ക്കുകയും ചെയ്തു.

അസ്ടെക് വരേണ്യർ ആത്യന്തികമായി കോർട്ടസിനും മെണ്ടെസൂമ യ്ക്കും എതിരെ അട്ടിമറി നടത്തുകയും പുതിയ ഒരു ചക്രവർത്തിയെ തെരഞ്ഞെടുക്കുകയും ടെനോകിടനിൽ നിന്നു സ്പാനീഷുകാരെ ഓടിച്ചുവിടുകയും ചെയ്തു. എന്നാൽ അപ്പോളേക്കും സാമാജ്യത്വ സംവി ധാനത്തിൽ അനേകം വിള്ളലുകൾ പ്രത്യക്ഷപ്പെട്ടു കഴിഞ്ഞിരുന്നു. തനിക്കു ലഭ്യമായിക്കഴിഞ്ഞിരുന്ന അറിവു ഉപയോഗപ്പെടുത്തി കോർട്ടസ് ആ വിള്ളലുകൾ കുത്തിത്തുറന്നു വലുതാക്കുകയും സാമാജ്യത്ത അകത്തുനിന്നു പിളർക്കുകയും ചെയ്തു. ഭരിക്കുന്ന അസ്ടെക് വരേണ്യർക്കെതിരെ തന്നോടൊപ്പം ചേരുന്നതിനു അയാൾ അനേകം സാമാജ്യ പ്രജകളെ ബോദ്ധ്യപ്പെടുത്തി. പ്രജകൾ ദയനീയമായി കണക്കുകൂട്ടലു കളിൽ തെറ്റുവരുത്തി. അവർ അടുക്കുകളെ വെറുത്തിരുന്നു, എന്നാൽ പെയിനിനെ കുറിച്ചോ കരീബിയനിലെ കൂട്ടക്കൊലകളെ കുറിച്ചോ അറിഞ്ഞിരുന്നില്ല. സ്പാനീഷ് സഹായത്തോടെ തങ്ങൾക്കു അടെക് നുകം വലിച്ചെറിയാൻ കഴിയുമെന്നു അവർ കരുതി. സ്പാനീഷുകാർ നിയന്ത്രണം ഏറ്റെടുക്കുമെന്നു അവർ ഒരിക്കലും കരുതിയിരുന്നില്ല. കോർട്ടസും അയാളുടെ ഏതാനും നൂറു സഹായികളും എന്തെങ്കിലും പ്രശ്നമുണ്ടാക്കിയാൽ, തങ്ങൾക്ക് അനായാസം നിയന്ത്രിക്കാൻ കഴിയു മെന്നു അവർക്ക് ഉറപ്പുണ്ടായിരുന്നു. പതിനായിരക്കണക്കിനു സ്വദേശി കളായ സൈനികർ ഉൾക്കൊള്ളുന്ന ഒരു സൈന്യത്തെ വിമതജനങ്ങൾ കോർട്ടസിനു നല്കി. അതിന്റെ സഹായത്തോടെ കോർട്ടസ് ടെനോക്ടി ടൻ വളയുകയും ആ നഗരത്തെ കീഴടക്കുകയും ചെയ്തു.

ആ ഘട്ടത്തിൽ കൂടുതൽ കൂടുതൽ സ്പാനീഷ് സൈനികരും കുടി യേറ്റക്കാരും മെക്സിക്കോയിൽ എത്തിത്തുടങ്ങി. ചിലർ ക്യൂബയിൽ നിന്നു വന്നു, ചിലർ അങ്ങു പെയിനിൽ നിന്നു വന്നു. എന്താണു സംഭ വിക്കുന്നതെന്നു സ്വദേശികളായ ജനങ്ങൾ മനസ്സിലാക്കിയപ്പോളേക്കും വളരെ താമസിച്ചുപോയിരുന്നു. വെരാകൂസിൽ വന്നിറങ്ങി ഒരു നൂറ്റാണ്ടി നുള്ളിൽ അമേരിക്കയിലെ സ്വദേശികളായ ജനങ്ങളുടെ സംഖ്യ 90 ശത മാനം കണ്ട് കുറഞ്ഞു. കടന്നാക്രമണക്കാരോടൊപ്പം

അമേരിക്കയിൽ വന്നെത്തിയ അപരിചിതങ്ങളായ അസുഖങ്ങൾ കാരണമാണ് ആളുകൾ പ്രധാനമായും മരിച്ചത്. ആർത്തിയും വംശവിദ്വേഷവുമുള്ള ഒരു ഭരണത്തിൻ കീഴിൽ, അടുക്കുകളുടെതിനെക്കാൾ വളരെയേറെ മോശമായ ഒരു ഭരണത്തിൻ കീഴിൽ, തങ്ങൾ അമർത്തപ്പെടുന്നതായി അവശേഷിച്ചവർ കണ്ടെത്തി.

കോർട്ടസ് മെക്സിക്കോയിൽ എത്തി പത്തു വർഷങ്ങൾക്കു ശേഷം, പിസാരോ ഇൻക സാമാജ്യത്തിന്റെ തീരങ്ങളിൽ വന്നെത്തി. അയാളുടെ കൂടെ കോർട്ടസിനുണ്ടായിരുന്നതിനെക്കാൾ വളരെ കുറവു സൈനികർ മാത്രമാണ് ഉണ്ടായിരുന്നത്. ആ യാത്രസംഘത്തിൽ മൊത്തം 168 പുരുഷ ന്മാരാണ് ഉണ്ടായിരുന്നത്! എങ്കിലും മുമ്പു നടത്തപ്പെട്ടിരുന്ന കടന്നാ ക്രമണങ്ങളുടെ അറിവിൽ നിന്നും അനുഭവത്തിൽ നിന്നും പിസാരോ നേട്ടമുണ്ടാക്കി. അതിൽ നിന്നു വ്യത്യസ്തമായി, ഇൻകകൾ അടക്കു കളുടെ വിധിയെകുറിച്ചു ഒന്നും അറിഞ്ഞിരുന്നില്ല. പിസാരോ കോർട്ടസ് ചെയ്തതിനെ അനുകരിച്ചു. താൻ പെയിനിലെ രാജാവ് അയച്ച ഒരു സമാധാന ദൂതനാണെന്നു സ്വയം പ്രഖ്യാപിക്കുകയും ഇൻക ഭരണാധി കാരിയായ അടഹുവാൽപയെ ഒരു നയതന്ത്ര കൂടിക്കാഴ്ചയ്ക്കായി ക്ഷണിക്കുകയും എന്നിട്ട് അദ്ദേഹത്തെ തട്ടിക്കൊണ്ടുപോകുകയും ചെയ്തു. അവശനിലയിലായ സാമാജ്യത്തെ പ്രാദേശിക സഖാക്കളുടെ സഹായത്തോടെ ആകമിച്ചു കീഴടക്കാനായി പിസാരോ മുന്നേറി. മെക്സിക്കോ നിവാസികളുടെ ദുരന്തം ഇൻക സാമ്രാജ്യത്തിലെ പ്രജകൾ മനസ്സിലാക്കിയിരുന്നുവെങ്കിൽ, അവർ തങ്ങളുടെ പിന്തുണ ആക്രമണകാരികൾക്കു നല്കുമായിരുന്നില്ല. എന്നാൽ അവർ അതു മനസ്സിലാക്കിയില്ല.

സങ്കുചിത കാഴ്ചപ്പാടിനു കനത്ത വില നൽകേണ്ടിവന്നത് അമേരിക്കയിലെ സ്വദേശികളായ ജനങ്ങൾക്കു മാത്രമല്ല. യൂറോപ്പുകാർ വളരെ വലിയ എന്തോ ചിലത് കണ്ടെത്തിയെന്നു വളരെ വേഗത്തിൽ ഓട്ടോമാൻ, സഫാവിദ്, മുഗൾ, ചൈന എന്നിങ്ങനെ ഏഷ്യയിലെ മഹത്തായ സാമാ ജ്യങ്ങൾ കേട്ടു. എന്നാൽ ഈ കണ്ടെത്തലുകളിൽ അവർ യാതൊരു താല്പര്യവും കാണിച്ചില്ല. ലോകം ഏഷ്യയ്ക്കു ചുറ്റും കറങ്ങുന്നുവെന്നു അവർ

വിശ്വസിക്കുകയും അമേരിക്കയുടെയോ അറ്റാലാന്റിക്കിലെയും പാസിഫിക്കിലെയും പുതിയ സമുദ്രപാതകളുടെയോ നിയന്ത്രണത്തി നായി യൂറോപ്പുകാരോടു മത്സരിക്കാൻ യാതൊരു ശ്രമവും നടത്താതിരിക്കുകയും ചെയ്തു. യൂറോപ്പിലെ തീരെച്ചെറിയ രാജ്യങ്ങളായ കോട് ലൻഡും ഡെൻമാർക്കും പോലും അമേരിക്കയിലേക്ക് ഏതാനും പര്യ വേഷണ - കീഴടക്കൽ യാത്രാ സംഘങ്ങളെ അയയ്ക്കുകയുണ്ടായി. എന്നാൽ ഇസ്ലാമിക ലോകത്തുനിന്നോ ഇന്ത്യയിൽ നിന്നോ ചൈനയിൽ നിന്നോ പര്യവേഷണത്തിനായോ കീഴടക്കലിനായോ ഒരൊറ്റ പര്യടനം പോലും സംഘടിപ്പിച്ചില്ല. അമേരിക്കയിലേക്കു ഒരു സൈനിക പര്യടനം അയച്ച യൂറോപ്പുകാരല്ലാത്ത ആദ്യ രാജ്യം ജപ്പാനാണ്. 1942-ലാണ് അതു സംഭവിച്ചത്. അന്ന് ജപ്പാൻകാരുടെ ഒരു യാത്രസംഘം അലാസ്കയുടെ തീരത്തു നിന്നു മാറിയുള്ള രണ്ടു ചെറിയ ദ്വീപുകളായ കിസ്കയും അട്ടു വും കീഴടക്കി. ആ പ്രക്രിയയിൽ യുഎസുകാരായ പത്തു സൈനികരെയും ഒരു നായയെയും തടവിലാക്കി. വൻകരയുടെ സമീപത്തെങ്ങും ചെന്നെത്താൻ ജപ്പാൻകാർക്ക് എന്നെങ്കിലും കഴിഞ്ഞിട്ടില്ല.

ഓട്ടോമാന്മാരും ചൈനക്കാരും അകലെയല്ലയെന്നോ സാങ്കേതി കവും സാമ്പത്തികവും സൈനികവുമായ കഴിവുകൾ ഇല്ലാതിരുന്നു വെന്നോ വാദിക്കുന്നതു ദുഷ്കരമാണ്. 1420-കളിൽ ഷെങ് ഹെയെ ചൈനയിൽ നിന്നു പൂർവ ആഫ്രിക്കയിൽ എത്തിച്ച സമ്പത്ത് മതിയാകുമായി രുന്നു അമേരിക്കയിൽ എത്തിച്ചേരുന്നതിന്. ചൈനക്കാർക്ക് താല്പര്യ മില്ലായിരുന്നു എന്നതാണ് കാര്യം. അമേരിക്കയെ ചിത്രീകരിക്കുന്ന ചൈനക്കാരുടെ ആദ്യ ലോകഭൂപടം 1602-ൽ മാത്രമാണ് പ്രസിദ്ധീകരിച്ചത് - അത് അപ്പോൾ പ്രസിദ്ധീകരിച്ചതാകട്ടെ യൂറോപ്പുകാരനായ ഒരു മിഷ നറിയും!

മുന്നൂറു വർഷക്കാലം യൂറോപ്പുകാർ അമേരിക്കയിലും സമുദ്രപദേ ശങ്ങളിലും അറ്റ്ലാന്റിക്കിലും പാസിഫിക്കിലും അനിഷേധ്യ മായമേധാവിത്വം അനുഭവിച്ചു. ആ മേഖലകളിൽ ഗണ്യമായ പോരാട്ടങ്ങൾ വ്യത്യസ്ത യൂറോപ്യൻ ശക്തികൾ തമ്മിലായിരുന്നു സംഭവിച്ചത്. യൂറോപ്പുകാർക്കു വാരിക്കൂട്ടാൻ കഴിഞ്ഞ ധനവും സമ്പത്തും അവർക്ക് ആത്യ ന്തികമായി ഏഷ്യയെയും കടന്നാക്രമിക്കാനും അവിടുത്തെ സാമാജ്യങ്ങളെ കീഴടക്കാനും അവയെ തങ്ങൾക്കിടയിൽ പങ്കു വയ്ക്കാനും

പ്രാപ്തി നല്കി. ഓട്ടോമാന്മാരും പേർഷ്യക്കാരും ഇന്ത്യക്കാരും ചൈനക്കാരും ഉണർന്നെഴുന്നേല്ക്കുകയും കാര്യങ്ങൾ ശ്രദ്ധിച്ചുതുടങ്ങുകയും ചെയ്തപ്പോളേക്കും, ഏറെ താമസിച്ചുപോയിരുന്നു.

ഇരുപതാം നൂറ്റാണ്ടിൽ മാത്രമാണ് യൂറോപ്പിതര സംസ്കാരങ്ങൾ യഥാർ ത്ഥമായ ഒരു ആഗോള ദർശനം കൈക്കൊണ്ടത്. യൂറോപ്പുകാരുടെ മേധാ വിത്വം തകരുന്നതിലേക്കു നയിച്ച പ്രധാന ഘടകങ്ങളിലൊന്ന് അതായി രുന്നു. അങ്ങനെ, സ്വാതന്ത്ര്യത്തിനായുള്ള അൾജീരിയയുടെ യുദ്ധത്തിൽ (1954-62), അൾജീരിയയുടെ ഒളിപ്പോരാളികൾ സംഖ്യാബലത്തിലും സാങ്കേതികവിദ്യയിലും സാമ്പത്തികശക്തിയിലും വളരെയേറെ മേൽക്കൈ ഉണ്ടായിരുന്ന ഫ്രഞ്ചുകാരുടെ ഒരു സൈന്യത്തിനെ പരാജയപ്പെടുത്തി. അൾജീരിയക്കാർക്കു മേലരുത്തുണ്ടായത് അവരെ ഒരു ആഗോള കോള നിവിരുദ്ധ ശൃംഖല പിന്തുണച്ചതുകൊണ്ടും ലോകത്തിന്റെ മാദ്ധ്യമങ്ങളെ (ഫ്രാൻസിലെ പൊതുജനാഭിപ്രായത്തെയും) തങ്ങളുടെ ലക്ഷ്യത്തിനു വേണ്ടി എങ്ങനെ പ്രയോജനപ്പെടുത്താമെന്നു വിജയകരമായി അവർ മനസ്സിലാക്കിയതുകൊണ്ടുമാണ്. അമേരിക്ക എന്ന ഭീമനിൽ ഉത്തര വിയറ്റ്നാം അടിച്ചേല്പിച്ച പരാജയം അത്തരമൊരു തന്ത്രത്തിൽ ആധാ രിതമായിരുന്നു. പ്രാദേശികമായ ഒരു പോരാട്ടം ഒരു ആഗോള പ്രശ്നമാക്കി മാറ്റുമെന്നുണ്ടെങ്കിൽ വൻശക്തികളെയും പരാജയപ്പെടുത്താൻ കഴിയുമെന്നു ഒളിപ്പോരാളികളുടെ ഈ സംഘങ്ങൾ കാണിച്ചുതന്നു. മൊണ്ടെ സൂമയ്ക്ക പെയിനിലെ പൊതുജനാഭിപ്രായത്തെ സ്വാധീനിക്കാനും പെയിനിന്റെ എതിരാളികളിലൊന്നായ പോർട്ടുഗലിന്റെയോ ഫാൻ സിന്റെയോ ഓട്ടോമാൻ സാമാജ്യത്തിന്റെയോ സഹായം നേടാനും കഴിഞ്ഞിരുന്നുവെങ്കിൽ എന്തു സംഭവിക്കുമായിരുന്നുവെന്നു ചിന്തിക്കുന്നതു രസകരമാണ്.

## അപൂർവ ചിലന്തികളും മറക്കപ്പെട്ട ലിപികളും

ഒരുപക്ഷേ പ്രധാനപ്പെട്ട ചിലതൊക്കെ ചക്രവാളത്തിനുമപ്പുറത്തു കാത്തുനില്ക്കുന്നു എന്ന

അസ്വസ്ഥജനകമായ തോന്നലിനാലാണ് ആധുനിക ശാസ്ത്രവും ആധുനിക സാമ്രാജ്യങ്ങളും ഉൾപ്രേരിതമായത്. തങ്ങൾ പര്യവേഷണം ചെയ്യുകയും കീഴടക്കുകയും ചെയ്യേണ്ട ചിലത് തങ്ങളെ കാത്തുനില്ക്കുന്നു. എങ്കിലും ശാസ്ത്രവും സാമ്രാജ്യവും തമ്മി ലുള്ള ബന്ധം കൂടുതൽ ആഴത്തിലേക്കു പോയി. സാമ്രാജ്യ നിർമാതാക്കളുടെ ഉൾപ്രരണ മാത്രമല്ല, നടപടികളും ശാസ്ത്രജ്ഞരുടേതുമായി കെട്ടുപിണഞ്ഞിരുന്നു. ആധുനിക യൂറോപ്പുകാർക്ക്, ഒരു സാമ്രാജ്യം പണിയുക എന്നത് ഒരു ശാസ്ത്ര പദ്ധതി ആയിരുന്നു, ശാസ്ത്ര വിഷയങ്ങൾ സ്ഥാപിക്കുന്നത് ഒരു സാമ്രാജ്യത്വ പദ്ധതിയും.

മുസ്ലീങ്ങൾ ഇന്ത്യ കീഴടക്കിയപ്പോൾ, ഇന്ത്യയുടെ ചരിത്രം കമീ കൃതമായി പഠിക്കുന്നതിനു ആർക്കിയോളജിസ്റ്റുമാരെയും ഇന്ത്യയുടെ സംസ്കാരം പഠിക്കുന്നതിനു ആന്ത്രപ്പോളജിസ്റ്റുമാരെയും ഇന്ത്യയിലെ മണ്ണിനെ കുറിച്ചു പഠിക്കാൻ ജിയോളജിസ്റ്റുമാരെയും ഇന്ത്യയിലെ ജന്തുക്കളെ കുറിച്ചു പഠിക്കാൻ സുവോളജിസ്റ്റുമാരെയും അവർ കൊണ്ടുവന്നില്ല. എന്നാൽ ബ്രിട്ടീഷുകാർ ഇന്ത്യ കീഴടക്കിയപ്പോൾ, അവർ അതെല്ലാം ചെയ്തു. 1802 ഏപ്രിൽ 10-ന് സർവേ ഓഫ് ഇന്ത്യ സ്ഥാപിതമായി. അതു 60 വർഷം നിലനിന്നു. തൊഴിലാളികളും പണ്ഡിതരും വഴികാട്ടികളുമായി പതിനായിരക്കണക്കിന് ആളുകളുടെ സഹായത്തോടെ ബ്രിട്ടീഷുകാർ ഇന്ത്യ മുഴുവൻ നിരീക്ഷിക്കുകയും ഭൂപടം തയാറാക്കുകയും അതിർത്തി കൾ അടയാളപ്പെടുത്തുകയും ദൂരങ്ങൾ അളക്കുകയും എവറസ്റ്റ് കൊടു മുടിയുടെയും ഹിമാലയത്തിലെ മറ്റു കൊടുമുടികളുടെയും പോലും കൃത്യമായ ഉയരം ആദ്യമായി കണക്കുകൂട്ടുകയും ചെയ്തു. ഇന്ത്യയിലെ പാവിൻസുകളുടെ സൈനികശേഷിയും സ്വർണഖനികളുടെ സ്ഥാനവും ബിട്ടീഷുകാർ പര്യവേഷണം ചെയ്തു. അവർ ഇന്ത്യയിൽ അപൂർവമായി കാണുന്ന ചിലന്തികളുടെ വിവരം ശേഖരിക്കുകയും വർണശബളമായ പൂമ്പാറ്റകളെ തരംതിരിക്കുകയും ഇന്ത്യയിൽ അന്യം നിന്നുപോയ ഭാഷ കളുടെ പൗരാണിക തുടക്കത്തെ കുറിച്ച് അന്വേഷിക്കുകയും മറവിയി ലാണ്ട അവശിഷ്ടങ്ങൾ കുഴിച്ചെടുക്കുകയും ചെയ്തു.

സിന്ധുനദിതട സംസ്കാരത്തിലെ പ്രധാന നഗരങ്ങളിലൊന്നായി രുന്നു മോഹൻജൊദാരോ. ബിസി മൂന്നാം സഹസ്രാബ്ദത്തിലാണ് അതു തഴച്ചുവളർന്നത്, 1900-

നോടടുത്തു നശിക്കുകയുംചെയ്തു. ഇന്ത്യയുടെ ബ്രിട്ടീഷ് പൂർവ ഭരണാധികാരികൾ ആരുംതന്നെ - മൗര്യർ, ഗുപ്തർ, ദൽഹി സുൽത്താന്മാർ, മഹത്തായ മുഗളന്മാർ - ആ അവശിഷ്ടങ്ങളി ലേക്ക് രണ്ടാമതൊന്നു നോക്കിയില്ല. എന്നാൽ ബ്രിട്ടീഷുകാരുടെ ഒരു ആർക്കിയോളജിക്കൽ സർവേ ആ സ്ഥലത്തെ 1922-ൽ കണ്ടെത്തി. ബ്രിട്ടീ ഷുകാരുടെ ഒരു സംഘം അവിടെ ഉത്ഖനനം നടത്തുകയും ഇന്ത്യക്കാർക്ക് ആർക്കുംതന്നെ പരിചിതമല്ലാഞ്ഞ ഇന്ത്യയുടെ മഹത്തായ ആദ്യ സംസ്കാരം കണ്ടെത്തുകയും ചെയ്തു.

ക്യൂണിഫോം ലിപി വായിച്ചെടുത്തത് ബ്രിട്ടീഷുകാരുടെ ശാസ്ത്ര ജിജ്ഞാസയുടെ മിഴിവുറ്റ ഒരു തെളിവാണ്. 3000 വർഷങ്ങളോളം പശ്ചി മേഷ്യയിൽ ഉപയോഗത്തിലിരുന്ന മുഖ്യ ലിപിയാണ് അത്. എന്നാൽ അതു വായിക്കാൻ കഴിയുമായിരുന്ന അവസാനത്തെ വ്യക്തി ഒരുപക്ഷേ എഡി ഒന്നാം സഹസാബ്ദത്തിന്റെ തുടക്കത്തിൽ എപ്പോളോ മരിച്ചുപോയി. അതിനുശേഷം, ആ പ്രദേശത്തെ നിവാസികൾ കെട്ടിടങ്ങളിലും പുരാതന അവശിഷ്ടങ്ങളിലും പൊട്ടിയ കലങ്ങളിലും ക്യൂണിഫോം ലിപി കണ്ടു. എന്നാൽ ചരിച്ച് വരച്ചിരിക്കുന്ന ആ ലിപി എങ്ങനെ വായിക്കണമെന്നു അറിഞ്ഞുകൂടായിരുന്നു. നാം മനസ്സിലാക്കുന്നതിൻപ്രകാരം, അവർ അതിനു ഒരിക്കലും ശ്രമിച്ചില്ല. ക്യൂണിഫോം യൂറോപ്പുകാരുടെ ശ്രദ്ധയിൽ എത്തുന്നത് 1618-ലാണ്. അന്ന് പേർഷ്യയിലെ സ്പാനീഷ് അംബാസഡർ പുരാതന പെർസെപോളിസിന്റെ അവശിഷ്ടങ്ങളിൽ കാഴ്ച കാണാ നായി പോയി. അവിടെ അദ്ദേഹം ആ ലിഖിതം കണ്ടു, എന്നാൽ ആ ലിപി ഏതാണെന്നു പറഞ്ഞുകൊടുക്കാൻ ആർക്കും കഴിഞ്ഞില്ല. അറിയപ്പെടാത്ത ലിപിയെ കുറിച്ചുള്ള വാർത്ത യൂറോപ്പുകാരായ ഉദ്യോഗസ്ഥ രുടെ ഇടയിൽ പ്രചരിക്കുകയും അതവരുടെ ജിജ്ഞാസയെ ഉണർത്തുകയും ചെയ്തു. 1657-ൽ യൂറോപ്പുകാരായ പണ്ഡിതന്മാർ പെർസെ പോളീസിൽ നിന്നുള്ള ഒരു ക്യൂണിഫോം ലിഖിതത്തിന്റെ പകർപ്പ് ആദ്യ മായി പ്രസിദ്ധീകരിച്ചു. കൂടുതൽ കൂടുതൽ ലിഖിതപ്പകർപ്പുകൾ പ്രസി ദ്ധീകൃതമായി. രണ്ടു നൂറ്റാണ്ടുകളോളം പാശ്ചാത്യദേശത്തെ പണ്ഡിതർ അവ വായിച്ചെടുക്കുന്നതിനുള്ള ശ്രമത്തിലായിരുന്നു. ആർക്കും അതിനു കഴിഞ്ഞില്ല.

1830-കളിൽ, ഹെൻറി റൗളിൻസൻ എന്ന ഒരു ബ്രിട്ടീഷ് ഓഫിസർ യൂറോപ്പിലെ രീതിയിൽ സൈന്യത്തെ

പരിശീലിപ്പിക്കുന്നതിനു ഷായെ സഹായിക്കുന്നതിനുവേണ്ടി പേർഷ്യയിലേക്ക് അയയ്ക്കപ്പെട്ടു. ഒരു ദിവസം പ്രാദശിക വഴികാട്ടികൾ അദ്ദേഹത്തെ സാഗോസ് പർവതങ്ങളി ലുള്ള ഒരു പിളർപ്പിലേക്കു കൂട്ടിക്കൊണ്ടുപോകുകയും ഭീമമായ ബഹിൻ ലിഖിതം കാണിക്കുകയും ചെയ്തു. ഏതാണ്ടു 15 മീറ്റർ ഉയരവും 25 മീറ്റർ വീതിയുമുള്ള അത് കുത്തനെയുള്ള ആ ചരുവിൽ കൊത്തി വയ്ക്കപ്പെട്ടിരിക്കുകയാണ്, ദാരിയസ് ഒന്നാമൻ രാജാവിന്റെ കല്പന പ്രകാരം 500 ബിസിയോടടുത്ത്. ക്യൂണിഫോം ലിപിയിൽ മൂന്നു ഭാഷ കളിലാണ് അത് എഴുതപ്പെട്ടിരുന്നത്. പുരാതന പാഴ്സി, ഏലാമ്യ, ബാബി ലോണ്യ. പ്രദേശനിവാസികൾക്ക് ആ ലിഖിതം ചിരപരിചിതമാണ്, എന്നാൽ ആർക്കും അതു വായിക്കാൻ കഴിയുമായിരുന്നില്ല. അതു വായിച്ചെടുക്കാൻ കഴിഞ്ഞാൽ, പശ്ചിമേഷ്യയിൽ എല്ലായിടത്തും അക്കാലത്തു കണ്ടെത്തിക്കൊണ്ടിരുന്ന അനേകം ലിഖിതങ്ങളും ഗ്രന്ഥങ്ങളും വായിച്ചെടുക്കാൻ അതു തന്നെയും മറ്റു പണ്ഡിതരെയും പ്രാപ്തരാക്കുമെന്നും പുരാതനവും മറക്കപ്പെട്ടതുമായ ഒരു ലോകത്തിലേക്കു വാതിൽ തുറന്നു തരുമെന്നും അദ്ദേഹത്തിനു ബോദ്ധ്യമായി.

ലിഖിതം വായിച്ചെടുക്കുന്നതിനുള്ള ആദ്യ ചുവടു യൂറോപ്പിലേക്ക് അയച്ചുകൊടുക്കത്തക്കവണ്ണം അതു കൃത്യമായി പകർത്തുക എന്നതാണ്. ചെങ്കുത്തായ ചരിവിലൂടെ കയറി അപരിചിതമായ ലിഖിതം പകർത്തി യെഴുതുന്നതിൽ റൗളിൻസൻ മരണത്തെപ്പോലും വെല്ലുവിളിച്ചു. പ്രദേശ നിവാസികളായ അനേകം ആളുകളെ അദ്ദേഹം തന്റെ കൂടെ കൂട്ടുകയുണ്ടായി, പ്രത്യേകിച്ചും ലിഖിതത്തിന്റെ ഏറ്റവും മുകൾഭാഗം പകർത്തുന്നതിനു വേണ്ടി കടന്നെത്താൻ ഏറ്റവും വൈഷമ്യമുള്ള ഭാഗങ്ങളിലേക്കു കയറിയ ഖുർദുകാരനായ ആൺകുട്ടി സവിശേഷ ശ്രദ്ധയർഹിക്കുന്നു. 1847-ൽ ആ പദ്ധതി പൂർത്തിയാക്കപ്പെട്ടു. അങ്ങനെ പൂർണ്ണവും കൃത്യവു മായ ഒരു പകർപ്പ് യൂറോപ്പിലേക്കു അയയ്ക്കപ്പെട്ടു.

തനിക്കു കിട്ടിയ പശംസയിൽ സംതൃപ്തനായി അടങ്ങിയിരുന്നില്ല റൗളിൻസൻ. ഒരു കരസേനാ ഓഫിസർ എന്ന നിലയിൽ നിറവേറ്റേണ്ടതായി സൈനികവും രാഷ്ട്രീയവുമായ ദൗത്യങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ഒഴിവുസമയം ലഭിച്ചപ്പോളൊക്കെയും അദ്ദേഹം നിഗൂഢമായ ആ ലിപിയെ കുറിച്ചു പഠിച്ചു. അദ്ദേഹം ഒന്നിനു പിറകെ മറ്റൊന്നായി അനേകം

രീതികൾ പരീക്ഷിക്കുകയും ഒടുവിൽ ആ ലിഖിതത്തിന്റെ പുരാതന പാഴ്സി ഭാഷയുടെ ഭാഗം വായിച്ചെടുക്കുകയും ചെയ്തു. അതായിരുന്ന ഏറ്റവും എളുപ്പമുള്ള ഭാഗം. കാരണം, പുരാതന പാഴ്സി ആധുനിക പാഴ്സിയിൽ നിന്നു ഏറെ വിഭിന്നമല്ല. ആധുനിക പാഴ്സി റൗളിൻ സന് നന്നായറിയാം. പുരാതന പാഴ്സി ഭാഗത്തെ കുറിച്ചു മനസ്സിലാക്കാൻ കഴിഞ്ഞത് മൂലം ഏലാമ്യ, ബാബിലോണ്യ ഭാഗങ്ങളുടെ രഹസ്യം തുറക്കുന്നതിനാവശ്യമായ താക്കോൽ അദ്ദേഹത്തിനു ലഭിച്ചു. ആ വലിയ വാതിൽ മലർക്കെ തുറക്കപ്പെട്ടു. അതിലൂടെ പുരാതനവും എന്നാൽ ജീവ സുറ്റതുമായ ശബ്ദങ്ങൾ തിടുക്കത്തിൽ പുറത്തേക്കു വന്നു - സുമേറിയൻ ചന്തകളിലെ മർമരങ്ങൾ, അസിറിയൻ രാജാക്കന്മാരുടെ വിളംബരങ്ങൾ, ബാബിലോണിലെ ഉദ്യോഗസ്ഥന്മാരുടെ വാദങ്ങൾ. റൗളിൻസനെ പോലെയുള്ള യൂറോപ്പുകാരായ ആധുനിക സാമാജ്യത്വക്കാരുടെ യത മില്ലായിരുന്നുവെങ്കിൽ പുരാതന പശ്ചിമേഷ്യയിലെ സാമാജ്യങ്ങളുടെ നിലയെ കുറിച്ച് അധികമൊന്നും നാം അറിയുമായിരുന്നില്ല.

സാമാജ്യത്വത്തിന്റെ ഭാഗമായിരുന്ന ശ്രദ്ധേയനായ മറ്റൊരു പണ്ഡിതനായിരുന്നു വില്യം ജോൺസ്. ബംഗാളിലെ സുപ്രീം കോടതിയിൽ ഒരു ജഡ്ജിയായി സേവനമനുഷ്ഠിക്കുന്നതിനാണ് 1783 സെപ്തംബറിൽ ജോൺസ് ഇന്ത്യയിൽ എത്തിച്ചേർന്നത്. ഇന്ത്യയുടെ അത്ഭുതങ്ങൾ അദ്ദേഹത്തെ വല്ലാതെ ആകർഷിച്ചു. അതുകൊണ്ട്, വന്നെത്തി ആറു മാസത്തിനുള്ളിൽ അദ്ദേഹം ഏഷ്യാറ്റിക് സൊസൈറ്റി സ്ഥാപിച്ചു. ആ അക്കാദമിക സംഘടന ഏഷ്യയിലെ, പ്രത്യേകിച്ചു ഇന്ത്യയിലെ, സംസ്കാ രങ്ങളും ചരിത്രങ്ങളും സമൂഹങ്ങളും പഠിക്കുന്നതിനു വേണ്ടി സമർപ്പിത മായിരുന്നു. രണ്ടു വർഷത്തിനുള്ളിൽ സംസ്കൃത ഭാഷയെ സംബന്ധിച്ചുള്ള തന്റെ നിരീക്ഷണങ്ങൾ (അത് കംപാരറ്റീവ് ലിംഗ്വിസ്റ്റിക്സ് - താരതമ്യ ഭാഷാപഠനം - എന്ന പഠനശാഖയ്ക്കു തുടക്കമിട്ടു) ജോൺസ് പ്രസിദ്ധീകരിച്ചു.

ഹിന്ദുക്കളുടെ ആചാരങ്ങളിലെ ദേവഭാഷ (വിശുദ്ധഭാഷ) ആയിത്തീർന്ന പുരാതന ഇന്ത്യയിലെ ഭാഷയായ സംസ്കൃതത്തിനു ഗ്രീക്ക്, ലത്തീൻ ഭാഷകളുമായുള്ള അത്ഭുതകരമായ സാദൃശ്യവും അതുപോലെ തന്നെ ഈ

ഭാഷകൾക്ക് ഗോഥിക്, സെൽറ്റിക്, പുരാതന പാഴ്സി, ജർമൻ, ഫ്രഞ്ച്, ഇംഗ്ലീഷ് എന്നീ ഭാഷകളുമായുള്ള സാദൃശ്യവും ജോൺസ് തന്റെ പ്രസിദ്ധീകരണങ്ങളിൽ ചൂണ്ടിക്കാട്ടി. സംസ്കൃതത്തിൽ മാതർ എന്നു അമ്മയെ കുറിക്കാൻ ഉപയോഗിക്കുന്ന പദം ലത്തീനിൽ മാറ്റർ, പുരാതന സെൽറ്റിക്കിൽ മാതിർ എന്നൊക്കെയാണ് സൂചിപ്പിക്കപ്പെടുന്നത്. ആ ഭാഷകൾക്കെല്ലാം പൊതുവായ ഒരു ഉത്ഭവം ഉണ്ടായിരിക്കണമെന്നും അതു ഇപ്പോൾ മറക്കപ്പെട്ടിരിക്കുന്ന ഒരു പൗരാണിക മുൻഗാമിയിൽ നിന്നു വികസിതമായിരിക്കുന്നുവെന്നും ജോൺസ് തീർച്ചപ്പെടുത്തി. ഇൻഡോ-യൂറോപ്യൻ കുടുംബത്തിൽ പെട്ട ഭാഷകൾ എന്നു പില്ക്കാലത്തു വിളിക്കപ്പെട്ടതിനെ അങ്ങനെ ആദ്യം തിരിച്ചറിഞ്ഞതു അദ്ദേഹമാണ്.

ജോൺസിന്റെ ധീരവും (കൃത്യവുമായ) ഹൈപ്പോത്തിസിസ് (നിഗ മനം) കൊണ്ടു മാത്രമല്ല, ഭാഷകളെ താരതമ്യപ്പെടുത്തുന്നതിനായി അദ്ദേഹം വികസിപ്പിച്ചെടുത്ത കമമുള്ള പഠനരീതികൊണ്ടും അദ്ദേഹത്തിന്റെ പഠനം ശ്രദ്ധേയമായ ഒരു നാഴികക്കല്ലായിരുന്നു. അതു മറ്റു പണ്ഡിതർ കൈക്കൊള്ളുകയും ലോകത്തിലെ എല്ലാ ഭാഷകളുടെയും വികാസത്തെ ക്രമീകൃതമായി പഠിക്കുന്നതിനു അതവരെ പ്രാപ്തരാക്കു കയും ചെയ്തു.

വളരെ ഉത്സാഹത്തോടെയുള്ള സാമാജ്യത്വ പിന്തുണ ലിംഗ്വിസ്റ്റി ക്സസിനു ലഭിച്ചു. കാര്യശേഷിയോടെ ഭരിക്കുന്നതിനു തങ്ങളുടെ പ്രജ കളുടെ ഭാഷകളും സംസ്കാരങ്ങളും മനസ്സിലാക്കിയിരിക്കേണ്ടതുണ്ട് എന്നു യൂറോപ്പുകാരുടെ സാമാജ്യങ്ങൾ വിശ്വസിച്ചു. ഇന്ത്യയിലെത്തുന്ന ബ്രിട്ടീഷുകാരായ ഓഫിസർമാർ കൽക്കട്ട കോളജിൽ മൂന്നു വർഷം വരെ ചെലവഴിക്കേണ്ടതുണ്ടായിരുന്നു. അവിടെ അവർ ഹിന്ദു, മുസ്ലീം നിയമങ്ങൾ ഇംഗ്ലീഷ് നിയമത്തോടൊപ്പം പഠിച്ചു; ഗ്രീക്കിനും ലത്തീനും ഒപ്പം സംസ്കൃതം, ഉർദു, പാഴ്സി ഭാഷകൾ പഠിച്ചു; ഗണിതം, സാമ്പത്തിക ശാസ്ത്രം, ഭൂമിശാസ്ത്രം എന്നിവയോടൊപ്പം തമിഴ്, ബംഗാളി, ഹിന്ദു സ്ഥാനി സംസ്കാരങ്ങൾ പഠിച്ചു. പ്രാദേശിക ഭാഷകളുടെ ഘടനയും വ്യാകരണവും മനസ്സിലാക്കുന്നതിനു ലിംഗ്വിസ്റ്റിക്സ് പഠനം വിലയേറിയ സഹായം നല്കി.

വില്യം ജോൺസ്, ഹെൻറി റൗളിൻസൻ എന്നിവരെ പോലെയുള്ള ആളുകളുടെ പ്രവർത്തനങ്ങളോട്

അധിനിവേശക്കാർ നന്ദി പറയേണ്ട താണ്. കാരണം യൂറോപ്പുകാരായ കീഴടക്കലുകാർക്ക് തങ്ങളുടെ ഈ സാമ്രാജ്യങ്ങളെ വളരെ നന്നായി മനസ്സിലാക്കാൻ കഴിഞ്ഞു. മുൻകാലങ്ങ ളിലെ ഏതു ആക്രമണകാരികളെക്കാളും (സ്വദേശികളായ ജനങ്ങളെക്കാൾ തന്നെയും) ഏറെ മെച്ചമായി മനസ്സിലാക്കാൻ കഴിഞ്ഞു. അവരുടെ മെച്ചപ്പെട്ട അറിവുകൊണ്ടു വ്യക്തമായ പ്രായോഗിക നേട്ടങ്ങളുണ്ടായി. അത്തരം അറിവു കൂടാതെ, തീർത്തും കുറവ് അംഗബലമുള്ള ബ്രിട്ടീഷുകാർക്ക് കോടിക്കണക്കിനു ഇന്ത്യക്കാരെ രണ്ടു നൂറ്റാണ്ടുകളോളം ഭരിക്കാനും അടിച്ചമർത്താനും ചൂഷണം ചെയ്യാനും കഴിയുമായിരുന്നു വെന്നു തോന്നുന്നില്ല. പത്തൊൻപതാം നൂറ്റാണ്ടിൽ ഉടനീളവും ഇരു പതാം നൂറ്റാണ്ടിന്റെ തുടക്കത്തിലും 30 കോടി ഇന്ത്യക്കാരെ കീഴടക്കുന്ന തിനും ഭരിക്കുന്നതിനും വേണ്ടി 5000-ൽ താഴെ ബ്രിട്ടീഷ് ഉദ്യോഗസ്ഥരും ഏതാണ്ട് 40,000-70,000 ബ്രിട്ടീഷ് സൈനികരും, ഒരുപക്ഷേ, മറ്റൊരു 100,000 ബ്രിട്ടീഷ് ബിസിനസുകാരും ചുറ്റിത്തിരിയലുകാരും അവരുടെയൊക്കെ ഭാര്യമാരും കുട്ടികളും മതിയായിരുന്നു.

എങ്കിലും ഈ പ്രായോഗിക നേട്ടങ്ങൾ മാത്രമായിരുന്നില്ല ഭാഷാശാ സ്ത്രത്തിന്റെയും സസ്യശാസ്ത്രത്തിന്റെയും ഭൂമിശാസ്ത്രത്തിന്റെയും ചരിത്രത്തിന്റെയും പഠനങ്ങൾക്ക് സാമ്രാജ്യങ്ങൾ സാമ്പത്തിക സഹായം നല്കാൻ കാരണം. ശാസ്ത്രം സാമ്രാജ്യങ്ങൾക്ക് ആശയവാദപരമായ ന്യായീകരണം നല്കി എന്നതും വളരെ പ്രധാനപ്പെട്ട ഒരു കാര്യമായി രുന്നു. പുതിയ അറിവ് എല്ലായ്പ്പോളും നല്ലതാണെന്നു വിശ്വസിക്കുന്ന തിലേക്ക് ആധുനിക യൂറോപ്പുകാർ എത്തിച്ചേർന്നിരുന്നു. സാമ്രാജ്യങ്ങൾ പുതിയ അറിവിന്റെ ഒരു നിരന്തര ഉറവ പുറപ്പെടുവിച്ചിരുന്നു എന്ന വസ്തുത അവ പുരോഗമനപരവും പ്രയോജനകരവുമായ സംരംഭങ്ങളാ ണെന്നു മുദ്ര കുത്തപ്പെടുന്നതിനു ഇടയാക്കി. ഇന്നും, ഭൂമിശാസ്ത്രം, പുരാവസ്തുപഠനം, സസ്യശാസ്ത്രം എന്നിങ്ങനെയുള്ള ശാസ്ത്രങ്ങ ളുടെ ചരിത്രങ്ങൾക്ക് നേരിട്ടോ അല്ലാതെയോ യൂറോപ്പുകാരുടെ സാമാ ജ്യങ്ങളെ പ്രശംസിക്കാതിരിക്കാൻ കഴിയുന്നില്ല. സസ്യശാസ്ത്രചരിത്രത്തിനു ആസ്ട്രേലിയയിലെ ഗോത്രവർഗക്കാരുടെ ദുരിതങ്ങളെ കുറിച്ച് ഒന്നും പറയാനില്ല, എന്നാൽ ജയിംസ് കുക്കിനെയും ജോസഫ് ബാങ്ക് സിനെയും അവ ഔദാര്യത്തോടെ വിവരിക്കുന്നു.

അതിനോടൊപ്പം, സാമ്രാജ്യങ്ങൾ പുതുതായി നേടിയെടുത്ത അറിവ്, താത്വികമായെങ്കിലും, കീഴടക്കപ്പെട്ട ജനങ്ങൾക്കു നേട്ടമുണ്ടാക്കുകയും 'പുരോഗതിയുടെ' നേട്ടങ്ങൾ സമ്മാനിക്കുകയും ചെയ്തു - അതവർക്ക് മരുന്നും വിദ്യാഭ്യാസവും നല്കി, റെയിൽറോഡുകളും കനാലുകളും പണിതു നല്കി, നീതിന്യായ പരിപാലനവും സമൃദ്ധിയും ഉറപ്പുവരുത്തി. തങ്ങളുടെ സാമ്രാജ്യങ്ങൾ ചൂഷണത്തിന്റെ വിശാല സംരംഭങ്ങളല്ല പിന്നെയോ യൂറോപ്പുകാരല്ലാത്ത വംശങ്ങൾക്കു വേണ്ടി നടത്തപ്പെടുന്ന പരോപകാര പദ്ധതികളാണ് - റുഡ്യാർഡ് കിപ്ലിങ്ങിന്റെ വാക്കുകളിൽ 'വെള്ളക്കാരന്റെ ഭാരിച്ച ചുമതല' - എന്നു സാമ്രാജ്യത്വവാദികൾ അവകാശപ്പെട്ടു.

> വെള്ളക്കാരന്റെ ഭാരിച്ച ചുമതല ഏറ്റെടുക്കുക-
> നിങ്ങളിലെ ഏറ്റവും മികച്ച തരക്കാരെ അയയ്ക്കുക-
> നിങ്ങൾ പിടിച്ചെടുത്തവരുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനായി
> നിങ്ങളുടെ പുത്രന്മാരെ പ്രവാസത്തിലേക്ക് അയയ്ക്കുക;
> തകർക്കപ്പെട്ട ജനതയ്ക്കും വന്യതയ്ക്കും വേണ്ടി,
> കനത്ത ജോലികൾ വഹിക്കാൻ-
> നിങ്ങൾ പുതുതായി പിടിച്ച, വിദ്വേഷമുള്ള ജനങ്ങൾ,
> പകുതി പിശാചും പകുതി ശിശുവുമായ ജനങ്ങൾ.

തീർച്ചയായും, വാസ്തവം ഈ മിത്തു പോലെ ആയിരുന്നില്ല. ഇന്ത്യയിലെ ഏറ്റവും സമ്പന്നമായ പ്രവിശ്യയായ ബംഗാൾ 1764-ൽ ബ്രിട്ടീഷുകാർ കീഴടക്കി. തങ്ങളെ സമ്പന്നരാക്കുന്നതിൽ ഒഴികെ മറ്റൊന്നിലും പുതിയ ഭരണാധികാരികൾക്ക് താല്പര്യമുണ്ടായിരുന്നില്ല. അവർ വിനാശകരമായ ഒരു സാമ്പത്തിക നയം അനുവർത്തിച്ചു. അതു ഏതാനും വർഷങ്ങൾക്കു ശേഷം വലിയ ബംഗാൾ ക്ഷാമത്തിൽ കലാശിച്ചു. 1769-ൽ ആരംഭിച്ച ക്ഷാമം 1770 ആയപ്പോളേക്കും ഭയാനകവും വിനാശകരവുമായ നിലയിലെത്തി, 1773 വരെ തുടർന്നു. ഒരു കോടിയോളം ബംഗാളികൾ, ആ പ്രവിശ്യയിലെ ജനസംഖ്യയിൽ മൂന്നിലൊന്നോളം, ആ ദുരന്തത്തിൽ മരണമടഞ്ഞു.

സത്യത്തിൽ, അടിച്ചമർത്തലിന്റെയും ചൂഷണത്തിന്റെയും വിവര ണമോ 'വെള്ളക്കാരന്റെ ചുമതലഭാരത്തിന്റെ' കഥയോ പൂർണമായും വസ്തുതകൾക്കു നിരക്കുന്നതല്ല. യൂറോപ്പുകാരുടെ സാമാജ്യങ്ങൾ വ്യത്യ സ്തമായ അനേകം കാര്യങ്ങൾ വളരെ വലിയ തോതിൽ ചെയ്യുക യുണ്ടായി. അവരെക്കുറിച്ചു എന്തുതന്നെ പറയണമെങ്കിലും അതിനെ പിന്തുണയ്ക്കുന്നതിനാവശ്യമായ കാര്യങ്ങൾ നിങ്ങൾക്കു ധാരാളമായി കണ്ടെത്താൻ കഴിയും. മരണവും അടിച്ചമർത്തലും അന്യായവും ലോക മെങ്ങും വ്യാപിപ്പിച്ച, തിന്മ നിറഞ്ഞ ഭീകരജീവി ആയിരുന്നു ഈ സാമാ ജ്യങ്ങൾ എന്നു നിങ്ങൾ കരുതുന്നുവോ? ഒരു എൻസൈക്ലോപീഡിയ നിറയ്ക്കത്തക്കവണ്ണം അവരുടെ അക്രമങ്ങൾ എത്രവേണമെങ്കിലും നിങ്ങൾക്കു കണ്ടെത്താൻ കഴിയും. പുതിയ മരുന്നുകളും മെച്ചപ്പെട്ട സാമ്പത്തിക സാഹചര്യങ്ങളും കൂടുതൽ സുരക്ഷിതത്വവും പ്രദാനം ചെയ്ത കൊണ്ടു തങ്ങളുടെ പ്രജകളുടെ സാഹചര്യങ്ങൾ വാസ്തവത്തിൽ അവർ മെച്ചപ്പെടുത്തി എന്നു വാദിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നുവോ? അവ രുടെ നേട്ടങ്ങൾ കുത്തിനിറച്ചുകൊണ്ടു മറ്റൊരു എൻസൈക്ലോപീഡിയ തയാറാക്കാൻ നിങ്ങൾക്കു കഴിയുന്നതാണ്. ശാസ്ത്രവുമായി അവർക്കുണ്ടായിരുന്ന അടുത്ത ബന്ധം കാരണം ആ സാമാജ്യങ്ങൾ വളരെ യേറെ അധികാരം കൈയ്യാളുകയും നല്ലവരെന്നോ മോശക്കാരെന്നോ മാത്രം പേരു ചാർത്താൻ ഒരുപക്ഷേ കഴിയാത്ത വിധത്തിൽ അത്രയേറെ മാറ്റങ്ങൾ ലോകത്തിൽ നടപ്പിലാക്കുകയും ചെയ്തു. നാം അറിയുന്നതുപോലെ ഒരു ലോകത്തെ അവർ സൃഷ്ടിച്ചു, അവരെ വിധിക്കുവാൻ നാം ഉപയോഗപ്പെടുത്തുന്ന ആശയവാദങ്ങൾ കൂടി ഉൾപ്പെടുന്ന ലോകത്ത അവർ സൃഷ്ടിച്ചു.

എന്നാൽ കൂടുതൽ വിനാശകരമായ ലക്ഷ്യങ്ങൾക്കായും സാമാ ജ്യത്വക്കാർ ശാസ്ത്രത്തെ ഉപയോഗപ്പെടുത്തി. യൂറോപ്പുകാർ മറ്റുള്ള വംശങ്ങളെക്കാൾ മേന്മകൂടിയവരാണെന്നു തെളിയിക്കുന്ന ശാസ്ത്രീയ തെളിവുകൾ ജീവശാസ്ത്രകാരന്മാരും സാമൂഹ്യസംസ്കാരശാസ്ത കാരന്മാരും ഭാഷാശാസ്ത്രകാരന്മാർ പോലും മുന്നോട്ടു വച്ചു. അതിന്റെ ഫലമായി അവർക്ക് മറ്റുള്ളവരുടെ മേൽ ഭരണം നടത്താനുള്ള അവകാശം (ഉത്തരവാദിത്തവും) ഉണ്ടെന്നു വാദിക്കപ്പെട്ടു. എല്ലാ

ഇൻഡോ-യൂറോ പ്യൻ ഭാഷകളും ഒരൊറ്റ പുരാതന ഭാഷയിൽ നിന്നു വളർന്നുവന്നു എന്നു വില്യം ജോൺസ് വാദിച്ചതിനു ശേഷം, ആ ഭാഷ സംസാരിച്ചിരുന്നവർ ആരായിരുന്നുവെന്നു കണ്ടെത്താൻ അനേകം പണ്ഡിതർ ജിജ്ഞാസുക്ക ളായിത്തീർന്നു. 3000ലേറെ വർഷങ്ങൾക്കു മുമ്പു മധ്യേഷ്യയിൽ നിന്നു ഇന്ത്യയെ കടന്നാക്രമിച്ച് ആദ്യകാല സംസ്കൃത ഭാഷികൾ സ്വയം ആര്യ എന്നു വിളിച്ചിരുന്നുവെന്നത് അവർ ശ്രദ്ധിച്ചു. ഏറ്റവും ആദ്യകാലത്തു പാഴ്സി ഭാഷ സംസാരിച്ചവർ സ്വയം ഐെരിയ എന്നു വിളിച്ചു. സംസ്ക തത്തിനും പാഴിയ്ക്കും (ഗ്രീക്കിനും ലത്തീനും ഗോഥിക്കിനും സെൽറ്റിക്കിനും) ജന്മം നല്കിയ ആദിഭാഷ സംസാരിച്ചവർ സ്വയം ആര്യന്മാർ എന്നു വിളിച്ചെന്നു തത്ഫലമായി യൂറോപ്പുകാരായ പണ്ഡിതർ കണക്കു കൂട്ടി. ഇന്ത്യയിലെയും പേർഷ്യയിലെയും ഗ്രീസിലെയും റോമയിലെയും സംസ്കാരങ്ങൾ സ്ഥാപിച്ചവർ എല്ലാവരും ആര്യന്മാർ ആയിരുന്നുവെന്നത് ഒരു യാദൃച്ഛികതയാണോ?

അടുത്തതായി ബ്രിട്ടീഷുകാരും ഫ്രഞ്ചുകാരും ജർമൻകാരുമായ പണ്ഡിതർ കഠിനാദ്ധ്വാനികളായ ആര്യന്മാരെക്കുറിച്ചുള്ള ഭാഷാസിദ്ധാന്തം പ്രകൃത്യായുള്ള തെരഞ്ഞെടുപ്പ് എന്ന ഡാർവിന്റെ സിദ്ധാന്തവുമായി ചേർത്തുവയ്ക്കുകയും ആര്യന്മാർ ഒരു ഭാഷാസംഘം അല്ലെന്നും ജീവ ശാസ്ത്രപരമായ ഒരു അസ്തിത്വമാണെന്നു - ഒരു വംശം ആണെന്നു - വാദിക്കുകയും ചെയ്തു. ഒരു വംശം ആണെന്നു മാത്രമല്ല, നീളം കൂടിയ വരും പ്രകാശ-മുടിയുള്ളവരും നീലക്കണ്ണുള്ളവരും അദ്ധ്വാനശീലരും അസാമാന്യ യുക്തിയുള്ളവരുമായ മനുഷ്യരാണ് - ലോകമെങ്ങും സംസ്കാരത്തിന്റെ അടിത്തറ പാകുന്നതിനു വേണ്ടി ഉത്തരദേശത്ത മഞ്ഞിൽ നിന്നു കടന്നുവന്ന മനുഷ്യരുടെ വംശം, സങ്കടമെന്നു പറയട്ടെ, ഇന്ത്യയെയും പേർഷ്യയെയും കടന്നാക്രമിച്ച ആര്യന്മാർ ആ പ്രദേശ വാസികളുമായി മിശ്രവിവാഹത്തിൽ ഏർപ്പെടുകയും അങ്ങനെ തങ്ങളുടെ പ്രകാശത്തിന്റെ നിറവും മുടിയും അതോടൊപ്പം തങ്ങളുടെ യുക്തി ബോധവും കഠിനാദ്ധ്വാനവും നഷ്ടമാക്കുകയും ചെയ്തു. ഇന്ത്യയി ലെയും പേർഷ്യയിലെയും സംസ്കാരങ്ങൾ തത്ഫലമായി തകർച്ചയി ലായി. യൂറോപ്പിൽ, അതേസമയം, ആര്യന്മാർ തങ്ങളുടെ വംശീയ ശുദ്ധി നില നിർത്തി. അതു കൊണ്ടാണ് യൂറോപ്പിലുള്ളവർക്ക് ലോകത്ത കീഴടക്കാൻ

കഴിഞ്ഞത്. അതുകൊണ്ടാണ് അവർ ഭരിക്കാൻ പറ്റിയവരായിരിക്കുന്നത്. മേന്മകുറഞ്ഞ വംശങ്ങളുമായി ഇടകലരാതിരിക്കാൻ അവർ മുൻകരുതലുകൾ കൈക്കൊള്ളണമെന്നു മാത്രം.

അത്തരം വംശീയ സിദ്ധാന്തങ്ങൾ പ്രാധാന്യവും ബഹുമാന്യതയും തലമുറകളോളം അനുഭവിച്ചു, ലോകത്തെ പാശ്ചാത്യർ കീഴടക്കിയതിനെ ന്യായീകരിക്കുകയും ചെയ്തു. ആത്യന്തികമായി, ഇരുപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ, പാശ്ചാത്യസാമ്രാജ്യങ്ങൾ തകർന്നതോടെ, വംശീയത ശാസ്ത്രജ്ഞർക്കും രാഷ്ട്രീയക്കാർക്കും ഇടയിൽ ഒരുപോലെ അനഭി മതമായിത്തീർന്നു. എന്നാൽ പാശ്ചാത്യ മേന്മയിലുള്ള വിശ്വാസം അപ് ത്യക്ഷമായില്ല. പകരം, അതു പുതിയ രൂപഭാവങ്ങൾ കൈകക്കൊണ്ടു. വംശീയതയ്ക്കു പകരം 'സംസ്കാരവാദം' കടന്നുവന്നു. അങ്ങനെയൊരു വാക്ക് ഇല്ല, എന്നാൽ നാം അത്തരമൊരു വാക്കു രൂപപ്പെടുത്തേണ്ട സമയമായി. വംശങ്ങൾ തമ്മിൽ നിലനില്ക്കുന്ന വ്യത്യസ്തതയുടെ പേരിൽ അല്ല പിന്നെയോ സംസ്കാരങ്ങൾ തമ്മിൽ നിലനില്ക്കുന്ന ചരിത്രപരമായ വ്യത്യസ്തതകളുടെ പേരിലാണ് ഇന്നത്തെ വരേണ്യർ തങ്ങളുടെ മേന്മയെ ന്യായീകരിക്കുന്നത്. 'അതവരുടെ രക്തത്തിലുള്ള താണ്' എന്നു നാം ഇപ്പോൾ പറയാറില്ല. 'അതവരുടെ സംസ്കാരമാണ്' എന്നു നാം പറയുന്നു.

അങ്ങനെ, മുസ്ലീം കുടിയേറ്റത്തെ എതിർക്കുന്ന വലതുപക്ഷ പാർട്ടി കൾ വംശീയമായ പദപ്രയോഗങ്ങൾ ഒഴിവാക്കുന്നതിൽ സാധാരണമായി ശ്രദ്ധിക്കുന്നു. 'അത്തരം മേന്മകുറഞ്ഞ സെമിറ്റിക്കുകൾ നമ്മുടെ ആര്യൻ രക്തത്തെ നേർപ്പിക്കാനും നമ്മുടെ ആര്യൻ സംസ്കാരത്തെ നശിപ്പിക്കാനും നാം ആഗ്രഹിക്കുന്നില്ല' എന്നു ഫണ്ട് നാഷനലിന്റെ നേതാവിനു ടെലിവിഷനിൽ പ്രസംഗിക്കാൻ എഴുതിക്കൊടുത്തിരുന്നെങ്കിൽ, മരീൻ ലെ പെനിന്റെ പ്രസംഗമെഴുത്തുകാർ അപ്പോൾത്തന്നെ പുറത്താക്കപ്പെട്ടു മായിരുന്നു. പകരം, ഫ്രഞ്ച് ഫ്രണ്ട് നാഷനൽ, ദി ഡച്ച് പാർട്ടി ഫോർഫീഡം, ദി അലയൻസ് ഫോർ ദി ഫ്യൂച്ചർ ഓഫ് ഓസ്ട്രിയ എന്നിങ്ങനെ യുള്ള പാർട്ടികൾ വാദിക്കുന്നത് യൂറോപ്പിൽ ഉരുത്തിരിഞ്ഞു വന്നിട്ടുള്ള തുപോലെയുള്ള പാശ്ചാത്യ സംസ്കാരം ജനാധിപത്യ മൂല്യങ്ങളും സഹി ഷ്ണതയും ലിംഗസമത്വവും ഉള്ളതാണ്, അതേസമയം

പശ്ചിമേഷ്യയിൽ ഉരുത്തിരിഞ്ഞ മുസ്ലീം സംസ്കാരം ഉച്ചനീചത്വരാഷ്ട്രീയവും മൗലിക വാദവും സ്ത്രീവിദോഷവും നിറഞ്ഞതാണ് എന്നാണ്. രണ്ടു സംസ്കാരങ്ങളും വളരെ വ്യത്യസ്തമായതിനാൽ, കുടിയേറ്റക്കാർ പാശ്ചാത്യ മൂല്യങ്ങൾ അംഗീകരിക്കാൻ തയാറാകുന്നില്ല (ഒരുപക്ഷേ അതിനു കഴിവില്ലാത്തതാകാം) എന്നതിനാൽ, അവർ പ്രവേശിക്കാൻ അനുവദിക്കരുത്. അതല്ലെങ്കിൽ അവർ ആഭ്യന്തര കലഹങ്ങൾ സൃഷ്ടിക്കുകയും യൂറോപ്പിന്റെ ജനാധിപത്യവും ലിബറലിസവും ദുർബലമാക്കുകയും ചെയ്യും.

അത്തരം സംസ്കാരത്തര വാദങ്ങൾ സാദ്ധ്യമാകുന്നത് മാനവിക വിഷയങ്ങളിലും സാമൂഹ്യശാസ്ത്രങ്ങളിലും സംസ്കാരങ്ങൾ തമ്മിലുള്ള സംഘർഷത്തെയും വ്യത്യസ്ത സംസ്കാരങ്ങൾ തമ്മിൽ നിലനില്ക്കുന്ന അടിസ്ഥാനപരമായ വ്യത്യസ്തതകളെയും എടുത്തുകാണിക്കുന്ന പഠനങ്ങൾ കാരണമാണ്. എല്ലാ ചരിത്രകാരന്മാരും ആന്തപ്പോളജിസ്റ്റുകളും ഈ സിദ്ധാന്തങ്ങൾ അംഗീകരിക്കുകയോ അവയുടെ രാഷ്ട്രീയമായ ഉപ യോഗപ്പെടുത്തലിനെ പിന്തുണയ്ക്കുകയോ ചെയ്യുന്നില്ല. വർത്തമാനകാല മനുഷ്യരുടെ ജനസംഖ്യകൾ തമ്മിൽ നിലനില്ക്കുന്ന വ്യത്യാസങ്ങൾ തീർത്തും അപ്രധാനമാണ് എന്നു പറഞ്ഞുകൊണ്ടു ജീവശാസ്ത്രകാരന്മാർക്ക് ഇന്നു നിഷ്പ്രയാസം വംശീയവാദത്തെ തള്ളിപ്പറയാൻ കഴിയുമ്പോൾ, ചരിത്രകാരന്മാർക്കും ആന്തപ്പോളജിസ്റ്റുകൾക്കും സംസ്കാരത്ത രത്തെ തള്ളിപ്പറയുക എന്നതു പ്രയാസമുള്ള കാര്യമാണ്. എന്തൊക്കെയായാലും, മനുഷ്യരുടെ സംസ്കാരങ്ങൾ തമ്മിലുള്ള വ്യത്യാസം വളരെ അപധാനമാണെങ്കിൽ, അവയെക്കുറിച്ചു പഠിക്കാൻ ചരിത്രകാരന്മാർക്കും ആന്ത്രപ്പോളജിസ്റ്റുകൾക്കും നാം പണം നല്കുന്നതു എന്തിനുവേണ്ടിയാണ്?

ശാസ്ത്രജ്ഞർ സാമാജ്യത്വ പദ്ധതിക്കു പ്രായോഗിക അറിവും ആശയ വാദപരമായ ന്യായീകരണവും സാങ്കേതിക ഉപകരണങ്ങളും നല്കുക യുണ്ടായി. ആ സംഭാവനകൾ കൂടാതെ യൂറോപ്പുകാർ ലോകം കീഴടക്കു മായിരുന്നുവോ എന്ന കാര്യം സംശയമാണ്. വിവരങ്ങളും സംരക്ഷണവും നല്കുകയും എല്ലാത്തരം (അസാധാരണമോ ആകർഷകമോ ആയത്

ഉൾപ്പെടെ) പദ്ധതികൾക്കും പിന്തുണ നല്കിയും ഭൂമിയുടെ വിദൂര കോണുകളിൽ ശാസ്ത്രീയമായ ചിന്തരീതികൾ വ്യാപിപ്പിച്ചും പോരാളി കൾ ശാസ്ത്രജ്ഞർക്കു പ്രത്യുപകാരം ചെയ്തു. സാമാജ്യത്വ പിന്തുണ കൂടാതെ ആധുനിക ശാസ്ത്രം അത്രയധികം പുരോഗമിക്കുമായിരുന്നുവോ എന്ന കാര്യം സംശയമാണ്. തങ്ങളുടെ അസ്തിത്വം സാമാജ്യത്വ വളർച്ചയുടെ സേവകരായി തുടങ്ങാത്തതും തങ്ങളുടെ കണ്ടുപിടുത്തങ്ങൾക്കും ശേഖരങ്ങൾക്കും കെട്ടിടങ്ങൾക്കും സ്കോളർഷിപ്പുകൾക്കും വേണ്ടി സൈനിക ഓഫിസർമാരുടെയും നാവിക ക്യാപ്റ്റന്മാരുടെയും സാമാജ്യത്വ ഗവർണർമാരുടെയും ഉദാരമായ സഹായത്തോടു കടപ്പെട്ടിട്ടില്ലാത്തതുമായ ശാസ്ത്രശാഖകൾ വളരെ കുറവാണ്.

ഈ കഥ പൂർണമല്ല എന്നതു വ്യക്തമാണ്. ശാസ്ത്രത്തെ മറ്റു സ്ഥാ പനങ്ങൾ പിന്തുണച്ചിട്ടുണ്ട്, സാമാജ്യങ്ങൾ മാത്രമല്ല പിന്തുണച്ചത്. യൂറോപ്പുകാരുടെ സാമാജ്യങ്ങൾ ഉയർന്നുവന്നതും സമൃദ്ധിപാപിച്ചതും ശാസ്ത്ര ത ര മായ കാര ണങ്ങൾ കൊണ്ടു കൂടിയാണ്. ശാസ്തത്തിന്റെയും സാമാജ്യത്തിന്റെയും അത്ഭുതകരമായ വളർച്ചയ്ക്ക് പിന്നിൽ വർത്തിച്ച് പ്രാധാന്യമുള്ള ഒരു പ്രത്യേക ശക്തിയുണ്ട്. പണത്തിനു വേണ്ടി അന്വേഷിക്കുന്ന ബിസ്സിനസുകാരില്ലായിരുന്നുവെങ്കിൽ, കൊളംബസ് അമേരിക്കയിൽ എത്തുമായിരുന്നില്ല, ജയിംസ് കുക്ക് ആസ്ട്രേലിയയിൽ എത്തുമായിരുന്നില്ല, നീൽ ആംസ്ട്രോങ് ഒരിക്കലും ചന്ദ്രന്റെ പ്രതലത്തിൽ ആ ചെറിയ കാൽവയ്പ് നടത്തുമായിരുന്നില്ല.

## അദ്ധ്യായം പതിനാറ്

# മുതലാളിത്ത വിശ്വാസസംഹിത

**സാ**മാജ്യങ്ങൾ പണിയുന്നതിനും ശാസ്ത്രത്തെ പ്രോത്സാഹിപ്പിക്കുന്ന തിനും പണം ആവശ്യമായിരുന്നു. ബാങ്കുകൾ കൂടാതെ, ആധുനിക സൈന്യങ്ങളും യൂണിവേഴ്സിറ്റി ലബോറട്ടറികളും നിലനിർത്താൻ കഴി യുന്നതല്ല.

ആധുനിക ചരിത്രത്തിൽ സാമ്പത്തികശാസ്ത്രത്തിന്റെ (ഇക്കണോ മിക്സസിന്റെ) വാസ്തവമായ പങ്കു മനസ്സിലാക്കുക അത്ര എളുപ്പമുള്ള കാര്യമല്ല. പണം എങ്ങനെ രാഷ്ട്രങ്ങളെ സ്ഥാപിക്കുകയും നശിപ്പിക്കു കയും ചെയ്തു, പുതിയ ചക്രവാളങ്ങൾ തുറക്കുകയും ദശലക്ഷക്കണക്കിനു ആളുകളെ അടിമകളാക്കുകയും ചെയ്തു, വ്യവസായചകം അനക്കി, നൂറു കണക്കിനു സ്പീഷിസുകളെ നാമാവശേഷമാക്കി എന്നൊക്കെ വിശദീകരിക്കാൻ വാള്യങ്ങൾ തന്നെ രചിക്കപ്പെട്ടിട്ടുണ്ട്. എങ്കിലും ആധുനിക ചരിത്രത്തെ മനസ്സിലാക്കുന്നതിനു, നിങ്ങൾ ഒരൊറ്റ വാക്കു മാത്രം മനസ്സിലാക്കിയാൽ മതി. ആ വാക്കാണ് വളർച്ച. നന്മയ്ക്കും തിന്മയ്ക്കും രോഗത്തിലും സുഖത്തിലും, ആധുനിക സമ്പദ്ഘടന ഹോർ മോൺ കുത്തിവച്ച് കൗമാരക്കാരെ പോലെ വളർന്നുകൊണ്ടിരുന്നു. അതിനു കണ്ടെത്താനാകുന്നതിനെയെല്ലാം അതു ഭക്ഷിച്ചു, നിങ്ങൾ നോക്കിയിരിക്കെ അതു വളരുകയും ചെയ്തു.

ചരിത്രത്തിൽ മിക്ക സമയത്തും സമ്പദ്ഘടന ഒരേ വലിപ്പത്തിൽ കഴിഞ്ഞു. ഉവ്വ്, ആഗോള ഉത്പാദനം വർദ്ധിച്ചു, എന്നാൽ ജനസംഖ്യാ വർദ്ധനവുകൊണ്ടും പുതിയ നാടുകളിലേക്കുള്ള കുടിയേറ്റംകൊണ്ടും ആണ് അതു സംഭവിച്ചത്. ആളോഹരി ഉത്പാദനം ഒരേ നിലയിൽ തുടർന്നു. എന്നാൽ ആധുനിക യുഗത്തിൽ അതിനെല്ലാം വ്യത്യാസമായി. 1500-ൽ, ചരക്കുകളുടെയും സേവനങ്ങളുടെയും ഉത്പാദനം 250 ബില്യൻ ഡോളറിനു സമമായിരുന്നു; ഇന്നത് 60 ട്രില്യൻ

ഡോളറിൽ എത്തിനി ല്ക്കുന്നു. അതിനെക്കാൾ പ്രധാനമായി, 1500-ൽ, വാർഷിക ആളോഹരി ഉത്പാദനം ശരാശരി 550 ഡോളർ ആയിരുന്നു, എന്നാൽ ഇന്ന് ഓരോ പുരുഷനും സ്ത്രീയും കുട്ടിയും, ശരാശരി, 8,800 ഡോളർ ഒരു വർഷം ഉത്പാദിപ്പിക്കുന്നു. അത്ഭുതകരമായ ഈ വളർച്ചയ്ക്ക് എന്താണ് കാരണം?

ഇക്കണോമിക്സ് സങ്കീർണമായ ഒരു വിഷയമാണെന്നത് കുപ്രസിദ്ധ മാണ്. കാര്യങ്ങൾ എളുപ്പമാക്കുന്നതിനു വേണ്ടി നമുക്കു ലളിതമായ ഒരു ഉദാഹരണം സങ്കല്പിക്കാം.

കുശാഗ്രബുദ്ധിക്കാരനായ സാമുവേൽ ഗ്രീഡി എന്ന പണമിട പാടുകാരൻ കാലിഫോർണിയയിലെ എൽഡൊറാഡോയിൽ ഒരു ബാങ്ക് സ്ഥാപിക്കുന്നു.

എൽഡൊറാഡോയിൽ വളർന്നു വരുന്ന ഒരു കോൺട്രാക്റ്ററായ എ എ സ്റ്റോൺ അദ്ദേഹത്തിന്റെ ആദ്യത്തെ വലിയ പണി പൂർത്തിയാക്കു കയും പ്രതിഫലമായി 1 മില്യൻ ഡോളർ കരസ്ഥമാക്കുകയും ചെയ്യുന്നു. അദ്ദേഹം ആ പണം ഗ്രീഡിയുടെ ബാങ്കിൽ നിക്ഷേപിക്കുന്നു. ബാങ്കിന് ഇപ്പോൾ 1 മില്യൻ ഡോളർ മൂലധനം ഉണ്ട്.

അതേസമയം, താൻ ഒരു നല്ല കച്ചവടം അവസരം കാണുന്നു എന്ന് ജെയിൻ മക്ഡോണറ്റ് എന്ന പരിചയസമ്പന്നയും എന്നാൽ പണമില്ലാത്തവളുമായ ഒരു ഷെഫ് ചിന്തിക്കുന്നു. പട്ടണത്തിൽ അവർ താമസിക്കുന്ന ഭാഗത്ത് നല്ല ബേക്കറികൾ ഒന്നും ഇല്ല. വ്യാവസായിക ഒവനുകളും സിങ്കുകളും കത്തികളും കലങ്ങളും ഒക്കെ ചേർന്നുള്ള പൂർണവും മതി യായതുമായ ഒരു സൗകര്യം ഒരുക്കുന്നതിനു മതിയായ പണം അവരുടെ കൈവശമില്ല. അവർ ബാങ്കിലേക്കു പോകുകയും തന്റെ ബിസിനസ് പ്ലാൻ ഗ്രീഡിക്കു മുമ്പാകെ അവതരിപ്പിക്കുകയും അതൊരു പ്രയോജനകരമായ നിക്ഷേപമാണെന്നു പറഞ്ഞു അദ്ദേഹത്തെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. അദ്ദേഹം അവർക്ക് 1 മില്യൻ ഡോളർ കടമായി അനുവദിക്കുകയും ആ തുക അവരുടെ അക്കൗണ്ടിൽ ആ ബാങ്കിൽ വരവുവയ്ക്കുകയും ചെയ്യുന്നു.

മഡോണറ്റ് അപ്പോൾ കോൺട്രാക്ടറായ സ്റ്റോണിനോടു തന്റെ ബേക്കറി പണിയുന്നതിനും ഫർണിഷ് ചെയ്യുന്നതിനും ആവശ്യപ്പെടുന്നു. അദ്ദേഹത്തിനു കൊടുക്കേണ്ടത് 1,000,000 ഡോളറാണ്.

അവർ (തന്റെ അക്കൗണ്ടിൽ നിന്നുള്ള ചെക്കെഴുതി) സ്റ്റോണിനു ആ പണം കൊടുക്കുമ്പോൾ അദ്ദേഹം അതു ഗ്രീഡി ബാങ്കിലെ തന്റെ അക്കൗണ്ടിൽ നിക്ഷേപിക്കുന്നു.

അപ്പോൾ തന്റെ ബാങ്ക് അക്കൗണ്ടിൽ എത്ര പണമാണ് സ്റ്റോണിനുള്ളത്? അതെ, 2 മില്യൻ ഡോളർ.

എത്ര തുക, പണമായി, ബാങ്കിന്റെ സേഫിൽ വാസ്തവത്തിൽ ഉണ്ട്? ഉവ്വ്, 1 മില്യൻ ഡോളർ.

അതവിടെ അവസാനിക്കുന്നില്ല. കോൺടാക്ടർമാർ സാധാരണ ചെയ്യുന്നതു പോലെ, പണി തുടങ്ങി രണ്ടു മാസം കഴിയുമ്പോളേക്കും മുൻകൂട്ടി കാണാൻ കഴിയാതിരുന്ന പ്രശ്നങ്ങളാലും ചെലവുകളാലും ബേക്കറി പണിയുന്നതിന്റെ ചെലവ് യഥാർത്ഥത്തിൽ 2 മില്യൻ ഡോളർ ആകുമെന്നു സ്റ്റോൺ മക്ഡോണറ്റിനെ അറിയിക്കുന്നു. മിസ്സസ് മക് ഡോണറ്റ് അത്ര സന്തോഷവതിയല്ല, എന്നാൽ അവർക്കു പണി പകുതി വഴിയിൽ നിർത്താനും വയ്യ. അവർ ബാങ്കിലേക്കു മറ്റൊരു സന്ദർശനം നടത്തുകയും തനിക്കു ഇനിയും ഒരു ലോൺ കൂടി ആവശ്യമുണ്ടെന്നു മിസ്റ്റർ ഗ്രീഡിയെ അറിയിക്കുകയും അദ്ദേഹം അവളുടെ അക്കൗണ്ടിലേക്കു മറ്റൊരു 1 മില്യൻ ഡോളർ നിക്ഷേപിക്കുകയും ചെയ്യുന്നു. അവർ ആ തുക കോൺട്രാക്ടറുടെ അക്കൗണ്ടിലേക്കു മാറ്റുന്നു.

സ്റ്റോണിന്റെ അക്കൗണ്ടിൽ ഇപ്പോൾ എത്ര തുകയുണ്ട്? അദ്ദേഹത്തിനു 3 മില്യൻ ഡോളർ ഉണ്ട്.

എന്നാൽ യഥാർത്ഥത്തിൽ എത്ര തുകയാണ് ബാങ്കിൽ ഉള്ളത്? ഇപ്പോളും 1 മില്യൻ മാത്രം. വാസ്തവത്തിൽ ബാങ്കിൽ എന്നുമുണ്ടായി രുന്ന അതേ തുക.

ഏഴു തവണ കൂടി ഇതേ പ്രവൃത്തി ആവർത്തിക്കാൻ യുഎസിൽ നിലവിലുള്ള ബാങ്കിങ് നിയമങ്ങൾ ബാങ്കിനെ അനുവദിക്കുന്നു. കോൺട്രാ ക്ടർക്ക് ആത്യന്തികമായി 10 മില്യൻ ഡോളർ തന്റെ അക്കൗണ്ടിൽ ലഭിക്കുന്നു, ബാങ്കിന്റെ സേഫിൽ അപ്പോളും 1 മില്യൻ ഡോളർ മാത്രമാണ് ഉള്ളതെങ്കിലും. ബാങ്കുകളുടെ കൈവശമുള്ള ഓരോ ഡോളറിനും പത്തു ഡോളർ കടം നല്കാൻ ബാങ്കുകൾക്ക് അവകാശമുണ്ട്. നമ്മുടെ ബാങ്ക് അക്കൗണ്ടിലുള്ള പണത്തിൽ 90 ശതമാനം വാസ്തവത്തിൽ നാണയങ്ങളായും നോട്ടുകളായും നിലവിലില്ല എന്നാണ് അതിന്റെ അർത്ഥം. ബാർക്ലേയ്സ് ബാങ്കിലെ അക്കൗണ്ട് ഉടമകൾ എല്ലാവരും പെട്ടെന്നു തങ്ങളുടെ പണം പൂർണമായി

ആവശ്യപ്പെട്ടാൽ, ബാർക്ലേയ്സ് ആ നിമിഷത്തിൽ തകരും. (അതല്ലെങ്കിൽ ഗവൺമെന്റ് രംഗത്തെത്തി അതിനെ സഹായിക്കണം.) ലോയ്ഡ്സ്, ഡ്യൂഷെ ബാങ്ക്, സിറ്റിബാങ്ക്, ലോകത്തിലെ മറ്റെല്ലാ ബാങ്കുകളും സംബന്ധിച്ചും അതു ശരിയാണ്.

അതു ഭീമമായൊരു തട്ടിപ്പു പദ്ധതി പോലെയുണ്ട്, ഇല്ലേ? എന്നാൽ അത് തട്ടിപ്പാണെങ്കിൽ, ആധുനിക സമ്പദ്ഘടന ആകമാനം ഒരു തട്ടിപ്പാണ്. അതൊരു ചതിവല്ല, മനുഷ്യസങ്കല്പത്തിന്റെ അത്ഭുതകരമായ കഴിവുകൾക്ക് ഒരു സാക്ഷ്യപത്രമാണ് എന്നതാണ് വസ്തുത. ബാങ്കു കളെയും മൊത്തം സമ്പദ്ഘടനയെയും നിലനില്ക്കാനും അഭിവൃദ്ധിപ്പെടാനും പ്രാപ്തമാക്കുന്നത് ഭാവിയെക്കുറിച്ചു നമുക്കുള്ള ഉറച്ച വിശ്വാ സമാണ്. ലോകത്തിലെ അധികം പണത്തിനും ഏക പിന്തുണ ഈ ഉറച്ച വിശ്വാസം മാത്രമാണ്.

ബേക്കറിയുടെ ഉദാഹരണത്തിൽ, കോൺടാക്ടറുടെ അക്കൗണ്ട് സ്റ്റേറ്റ്മെന്റും ബാങ്കിൽ യഥാർത്ഥത്തിൽ വച്ചിരിക്കുന്ന പണവും തമ്മിലുള്ള വ്യത്യാസം മിസ്സസ് മഡോണറ്റിന്റെ ബേക്കറിയാണ്. മിസ്റ്റർ ഗ്രീഡി ബാങ്കിന്റെ പണം ആ സ്വത്തിൽ നിക്ഷേപിച്ചു, ഒരിക്കൽ അത് ലാഭകരമാകും എന്നാണ് അദ്ദേഹത്തിന്റെ ഉറച്ച വിശ്വാസം. ബേക്കറിയിൽ അതു വരെയായും ഒരു കഷണം റൊട്ടി പോലും ഉത്പാദിപ്പിച്ചിട്ടില്ല, എന്നാൽ ഒരു വർഷത്തിനു ശേഷം ബേക്കറി ആയിരക്കണക്കിനു റൊട്ടിക്കഷണങ്ങളും റോളുകളും കേയ്ക്കുകളും കുക്കികളും ദിനംതോറും വില് കയും നല്ല ലാഭ മു ണ്ടാക്കുകയും ചെയ്യുമെന്നാണ് മക്ഡോണറ്റും ഗ്രീഡിയും പ്രതീക്ഷിക്കുന്നത്. മിസ്സസ് മക്ഡോണറ്റിനു അപ്പോൾ തന്റെ കടം പലിശ സഹിതം അടച്ചുതീർക്കാൻ കഴിയും. ആ സമയത്ത് തന്റെ പണം പിൻവലിക്കാൻ മിസ്റ്റർ സ്റ്റോൺ തീരുമാനിച്ചാൽ, അതിനാവശ്യമായ പണം നല്കാൻ ഗ്രീഡിക്കു കഴിയും. സാങ്കല്പികമായ ഒരു ഭാവിയിലുള്ള വിശ്വാസത്തിൽ അധിഷ്ഠിതമാണ് ആ സംരംഭം ആകമാനം - സംരംഭ കയും പണമിടപാടുകാരനും സ്വപ്നം കണ്ടതു പോലെയുള്ള ബേക്കറിയിലുള്ള അവരുടെ ഉറച്ച വിശ്വാസം, ഒപ്പം ബാങ്കിനു ഭാവിയിൽ മതി യായത് പണമുണ്ടായിരിക്കും എന്നു കോൺടാക്ടറുടെ ഉറച്ച വിശ്വാസം.

പണം അത്ഭുതകരമായ ഒരു കാര്യമാണെന്നു നാം ഇതിനോടകം കണ്ടുകഴിഞ്ഞു. കാരണം, അതിന് വ്യത്യസ്തങ്ങളായ അനേകം വസ്തക്കളെ പ്രതിനിധീകരിക്കാൻ കഴിയും, എന്തിനെയും മറ്റെന്തുമാക്കി മാറ്റാനും കഴിയും. എന്നാൽ, ആധുനികയുഗത്തിനു മുമ്പ് ആ കഴിവു പരിമിതമായിരുന്നു. മിക്ക സാഹചര്യങ്ങളിലും, പണത്തിനു സമകാലികമായി വാസ്തവമായി നിലവിലുള്ള കാര്യങ്ങളെ മാത്രമാണ് പ്രതിനിധാനം ചെയ്യാനും രൂപാന്തരപ്പെടുത്താനും കഴിയുന്നത്. അതു വളർച്ചയിൽ കനത്ത പ്രതിബന്ധം സൃഷ്ടിച്ചു. കാരണം, പുതിയ സംരംഭങ്ങൾക്കു പണം നല്കുന്നത് അതു വളരെ പ്രയാസമുള്ളതാക്കിത്തീർത്തു.

നമ്മുടെ ബേക്കറിയുടെ കാര്യം വീണ്ടും പരിഗണിക്കാം. മൂർത്തമായ കാര്യങ്ങളെ മാത്രമാണ് പണത്തിനു പ്രതിനിധാനം ചെയ്യാൻ കഴിയു മായിരുന്നതെങ്കിൽ മഡോണറ്റിനു അതു പണിയാൻ കഴിയുമായിരുന്നുവോ? വർത്തമാനകാലത്തിൽ, അവർക്കു ധാരാളം സ്വപ്നങ്ങളുണ്ട്, എന്നാൽ മൂർത്തമായ സമ്പത്തുകൾ യാതൊന്നുമില്ല. തന്റെ ബേക്കറി പണിതുകിട്ടുന്നതിനു അവർക്കുള്ള ഏക മാർഗ്ഗം ഇന്നു പ്രവൃത്തിയെടുക്കാനും ഏതാനും വർഷം കഴിഞ്ഞു അവരുടെ ബേക്കറിയ്ക്കു വരുമാന മുണ്ടായിത്തുടങ്ങുമ്പോൾ പണം വാങ്ങാനും തയാറുള്ള ഒരു കോൺട്രാക്ടറെ കണ്ടെത്തുക എന്നതാണ്. കഷ്ടം, അത്തരം കോൺട്രാക്ടർമാരെ എവിടെ കിട്ടാനാണ്? അങ്ങനെ നമ്മുടെ സംരംഭക വിഷമത്തിലാകുന്നു. ഒരു ബേക്കറി ഇല്ലാതെ അവർക്കു കേയ്ക്കുണ്ടാക്കാൻ കഴിയുന്നതല്ല. കേയ്ക്കകളില്ലാതെ അവർക്കു പണമുണ്ടാക്കാൻ കഴിയുന്നതല്ല. പണ മില്ലാതെ അവർക്കു ഒരു കോൺട്രാക്ടറെ ഏർപ്പെടുത്താൻ കഴിയുന്നതല്ല. കോൺട്രാക്ടറെ കൂടാതെ, അവർക്കു ബേക്കറിയുണ്ടാകുകയില്ല.




*സംരംഭകയുടെ വിഷമാവസ്ഥ*

ആയിരക്കണക്കിനു വർഷങ്ങളോളം മനുഷ്യവർഗം ഈ വിഷമാവ സ്ഥയിൽ ആയിരുന്നു. അതിന്റെ ഫലമായി, സമ്പദ്ഘടനകൾ മരവിച്ചു. ആ കെണിയിൽ നിന്നു പുറത്തേക്കുള്ള വഴി കണ്ടെത്തിയതു ആധുനിക യുഗത്തിൽ മാത്രമാണ്. ഭാവിയിന്മേലുള്ള ഉറച്ച വിശ്വാസത്തിൽ അധി ഷ്ഠിതമായ ഒരു പുതിയ സംവിധാനത്തിന്റെ കടന്നുവരവോടെയാണ് അതു കണ്ടെത്തിയത്. അതിൽ, സാങ്കല്പിക ചരക്കുകളെ 'കടം' എന്നു പേരുള്ള ഒരു പ്രത്യേക തരം പണം കൊണ്ട് പ്രതിനിധാനം ചെയ്യാൻ ആളുകൾ സമ്മതിച്ചു. ഭാവിയുടെ ചെലവിൽ വർത്തമാനകാലത്തെ കെട്ടിപ്പടുക്കാൻ കടം (ക്രഡിറ്റ്) നമ്മെ പ്രാപ്തരാക്കുന്നു. നമ്മുടെ വർത്തമാ നകാല സമ്പത്തുകളെക്കാൾ ഭാവികാലത്തെ നമ്മുടെ സമ്പത്തുകൾ ഏറെ കൂടുതൽ ഉണ്ടായിരിക്കും എന്ന അനുമാനത്തിൽ അധിഷ്ഠിതമാണ് അത്. ഭാവിയിലെ വരുമാനം ഉപയോഗപ്പെടുത്തി വർത്തമാനകാലത്തിൽ നാം കാര്യങ്ങൾ കെട്ടിപ്പടുത്താൽ പുതിയതും അത്ഭുതകരവുമായ അനേകം അവസരങ്ങൾ തുറന്നുകിട്ടും.

കടം അത്ര അത്ഭുതകരമായ കാര്യമാണെങ്കിൽ, ആരും അതിനെക്കുറിച്ചു മുമ്പു ചിന്തിക്കാതിരുന്നത് എന്തുകൊണ്ടാണ്? തീർച്ചയായും അവർ ചിന്തിച്ചു. അറിയപ്പെടുന്ന എല്ലാ മനുഷ്യസംസ്കാരങ്ങളിലും, കുറ ഞ്ഞപക്ഷം പുരാതന സുമർ മുതൽ, ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ ക്രെഡിറ്റ്

(കടം) സംവിധാനങ്ങൾ നിലനിന്നിരുന്നു. അറിയാ വുന്ന ആശയം നടപ്പിലാക്കാൻ കഴിയുന്നില്ല എന്നതായിരുന്നില്ല മുൻ കാലങ്ങളിലെ പ്രശ്നം. അധികം പണം കടമായി നല്കാൻ ആളുകൾ ഒരുക്കമായിരുന്നില്ല എന്നതു മാത്രമാണ് കാര്യം. കാരണം, ഭാവി വർത്ത മാനകാലത്തെക്കാൾ മികച്ചതായിരിക്കുമെന്ന ഉറച്ച വിശ്വാസം അവർക്കുണ്ടായിരുന്നില്ല. കഴിഞ്ഞ കാലം തങ്ങളുടെ കാലത്തെക്കാൾ മെച്ചമായിരുന്നുവെന്നും ഭാവി കൂടുതൽ വഷളായിരിക്കുമെന്നുമാണ്, അതല്ലെങ്കിൽ വ്യത്യാസമൊന്നും ഇല്ലാത്തതായിരിക്കുമെന്നാണ്, അവർ പൊതുവെ വിശ്വസിച്ചത്. സാമ്പത്തികശാസ്ത്ര രീതിയിൽ അതിനെക്കുറിച്ചു പറ ഞ്ഞാൽ, മൊത്തം സമ്പത്ത് പരിമിതമാണ്, അതു കുറഞ്ഞുകൊണ്ടിരിക്കുകയുമാണ് എന്നു ആളുകൾ വിശ്വസിച്ചു. അതുകൊണ്ടു, ഭാവിയിൽ തങ്ങൾ, അതല്ലെങ്കിൽ തങ്ങളുടെ രാജ്യം, അതുമല്ലെങ്കിൽ ലോകം ആക മാനം, കൂടുതൽ ധനം പത്തു വർഷം കഴിയുമ്പോൾ ഉത്പാദിപ്പിക്കുമെന്നു ചിന്തിക്കുന്നതു മഠയത്തരമായിരിക്കുമെന്നു അവർ വിശ്വസിച്ചു. ബിസി നസ് മൊത്തത്തിൽ പൂജ്യം തുകയുടെ കളിയാണ്. തീർച്ചയായും, ഒരു പ്രത്യേക ബേക്കറിയുടെ ലാഭം വർദ്ധിക്കാം, പക്ഷേ അപ്പോൾ അടുത്തുള്ള ബേക്കറിയുടെ ലാഭത്തിൽ കുറവുണ്ടാകും. വെനീസ് അഭിവൃദ്ധിപ്പെടാം, പക്ഷേ, ജെനോവ ദരിദ്രമാകും. ഇംഗ്ലണ്ടിലെ രാജാവിനു സമ്പന്നനാകാം, പക്ഷേ, ഫ്രാൻസിലെ രാജാവിനെ അതിനുവേണ്ടി കൊള്ളയടിക്കേണ്ടി വരും. നിങ്ങൾക്ക് അപ്പം എങ്ങനെയും മുറിക്കാം, അപ്പത്തിന്റെ വലിപ്പം വർദ്ധിക്കുന്നില്ലെന്നു നിങ്ങൾ മനസ്സിലാക്കണം.




*ആധുനിക സമ്പദ്ഘടനയുടെ മാന്ത്രിക വൃത്തം*

അതുകൊണ്ടാണ് കെട്ടുകണക്കിനു പണമുണ്ടാക്കുന്നതു പാപമാ ണെന്നു പല സംസ്കാരങ്ങളും വിലയിരുത്തിയത്. യേശു പറഞ്ഞു, 'ധന വാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയുടെ കടക്കുന്നതു എളുപ്പം.' (മത്തായി 19:24) അപ്പത്തിനു വലിപ്പവ്യത്യാസമുണ്ടാകുന്നില്ലെങ്കിൽ, എനിക്കു വലിയ കഷണം കിട്ടുമ്പോൾ, മറ്റാരുടെയെങ്കിലും വീതം കൂടി എനിക്കു ലഭിക്കുന്നുണ്ടാകും. അധികമുള്ള പണം ദാനധർമങ്ങൾക്കു മാറ്റിവച്ചുകൊണ്ടു ധനികർ തങ്ങളുടെ തിന്മപ്രവൃത്തി കൾക്കു പ്രായശ്ചിത്തം ചെയ്യണം.

ആഗോള അപ്പം അതേ വലിപ്പത്തിൽ തുടർന്നാൽ, കടം കൊടുക്കാൻ പണമുണ്ടാകുകയില്ല. ഇന്നത്തെ അപ്പത്തിന്റെ വലിപ്പവും നാളത്തെ അപ്പ്ത്തിന്റെ വലിപ്പവും തമ്മിലുള്ള വ്യത്യാസമാണ് കടം, അപ്പം അതേപടി നിന്നാൽ, എന്തിനുവേണ്ടി കടം കൊടുക്കണം? അത് അത്ര സ്വീകാര്യ മല്ലാത്ത ഒരു അപകടസാദ്ധ്യതയായിരിക്കും. അതല്ലെങ്കിൽ നിങ്ങളോടു പണം ചോദിക്കുന്ന ബേക്കറിക്കാരനോ രാജാവോ ഒരു എതിരാളിയുടെ കൈയ്യിൽ നിന്നു മോഷ്ടിക്കാൻ പ്രാപ്തനായിരിക്കണം. അതുകൊണ്ട് ആധുനികപൂർവ ലോകത്തിൽ പണം കടം ലഭിക്കുക പ്രയാസമുള്ള കാര്യ മായിരുന്നു. കടം ലഭിക്കുമ്പോളാകട്ടെ ആ തുക സാധാരണമായി ചെറുതും ഹസ്വകാലത്തേക്കുള്ളതും ഉയർന്ന പലിശനിരക്കിലുള്ളതും

ആയി രിക്കും. പുതിയ സംരംഭകർക്ക് ബേക്കറി തുടങ്ങാൻ പ്രയാസമുണ്ടായി. കൊട്ടാരങ്ങൾ പണിയാനോ യുദ്ധം നടത്താനോ ആഗ്രഹിച്ച രാജാക്ക ന്മാർക്ക് അതിനാവശ്യമായ തുക ഉയർന്ന നികുതിയും നിരക്കുകളും ഉപയോഗപ്പെടുത്തി സമാഹരിക്കേണ്ടിവന്നു. രാജാക്കന്മാർക്ക് അങ്ങനെ ചെയ്യാം (പ്രജകൾ കുഴപ്പമുണ്ടാക്കാതിരിക്കുന്നിടത്തോളം കാലം). എന്നാൽ ഒരു ബേക്കറി തുടങ്ങുന്നതിനെ കുറിച്ച് സ്വപ്നം കാണുകയും ലോകത്തിൽ മുന്നേറണമെന്നു ആഗ്രഹിക്കുകയും ചെയ്യുന്ന പാത്രം കഴുകുന്ന ജോലിക്കാരിക്ക് കൊട്ടാരത്തിലെ പാത്രം കഴുകുന്നതിനിടയിൽ ധനത്തെ കുറിച്ചു സ്വപ്നം കാണാൻ മാത്രമേ പൊതുവെ കഴിയുമായിരുന്നുള്ളു.

എല്ലാവരും നഷ്ടം നേരിടുന്നു. കാരണം, കടം നല്കാനുള്ള പണം പരിമിതമാണ്, പുതിയ ബിസിനസുകൾക്കു പണം കടം നല്കാൻ ആളു കൾക്കു വൈമനസ്യമാണ്. വളരെ കുറവു ബിസിനസുകൾ മാത്രമാണ് ഉണ്ടായിരുന്നത് എന്നതുകൊണ്ട്, സമ്പദ്ഘടന വളർച്ചപ്രാപിച്ചില്ല. അതു വളരാതിരുന്നതിനാൽ, അതു ഒരിക്കലും വളരുകയില്ല എന്നു ആളുകൾ ധരിച്ചു, പണം കൈവശമുണ്ടായിരുന്നവർ കടം നല്കാൻ മടിച്ചു. മുരടിപ്പിനെ കുറിച്ചുള്ള പ്രതീക്ഷ തന്നെ മുരടിപ്പിനു കാരണമായി.

## വളരുന്ന അപ്പം

അപ്പോളാണ് ശാസ്ത്ര വിപ്ലവവും പുരോഗതി എന്ന ആശയവും കടന്നുവരുന്നത്. നമ്മുടെ അജ്ഞത നാം അംഗീകരിക്കുകയും ഗവേ ഷണത്തിനായി പണം നിക്ഷേപിക്കുകയും ചെയ്യുമ്പോൾ, കാര്യങ്ങൾക്കു പുരോഗതിയുണ്ടാകും എന്ന ആശയത്തിന്മേലാണ് പുരോഗതി എന്ന ആശയം കെട്ടിപ്പടുത്തിരിക്കുന്നത്. ആ ആശയം സാമ്പത്തികമായി പ്രാവർത്തികമാക്കപ്പെട്ടു. മനുഷ്യരുടെ ഉത്പാദനവും കച്ചവടവും സമ്പത്തും ചേർന്ന ആകെത്തുക വർദ്ധിക്കുമ്പോൾ ഭൂമിശാസ്ത്രപരമായ കണ്ടു പിടുത്തങ്ങളും സാങ്കേതിക കണ്ടുപിടുത്തങ്ങളും സംഘടനാപരമായ വികാസങ്ങളും വർദ്ധിക്കുന്നു എന്നു പുരോഗതിയിൽ വിശ്വസിക്കുന്ന ഏവരും കണക്കാക്കുന്നു. ഇന്ത്യൻ മഹാസമുദ്രത്തിലെ കച്ചവടത്താരകളെ നശിപ്പിക്കാതെ തന്നെ അറ്റ്ലാന്റിക്കിലെ പുതിയ കച്ചവട മാർഗ്ഗങ്ങൾക്ക് അഭിവൃദ്ധി

പ്രാപിക്കാൻ കഴിയും. പഴയ വസ്തുക്കളുടെ ഉത്പാദനം കുറയ്ക്കാതെ തന്നെ പുതിയ ചരക്കുകൾ ഉത്പാദിപ്പിക്കാൻ കഴിയുന്ന താണ്. ഉദാഹരണമായി, ചോക്കലേറ്റു കയ്ക്കുകൾക്കു മാത്രമായി ഒരു ബേക്കറി തുടങ്ങുന്നതു മൂലം റൊട്ടി മാത്രം നിർമ്മിക്കുന്ന ഒരു ബേക്കറി തകരണമെന്നില്ല. ഓരോരുത്തരും പുതിയ അഭിരുചികൾ വളർത്തിയെടുക്കുകയും കൂടുതൽ ഭക്ഷിക്കുകയും ചെയ്യും. നിങ്ങൾ ദരിദ്രനാകാതെ തന്നെ എനിക്കു ധനികനാകാൻ കഴിയും; നിങ്ങൾ പട്ടിണികിടന്നു മരിക്കാതെ തന്നെ എനിക്കു വണ്ണം കൂടുതലാകാൻ കഴിയും. ആഗോള അപ്പം മൊത്തമായി വളരാൻ കഴിയുന്നതാണ്.

ഭാവിയെ കുറിച്ചു കൂടുതൽ കൂടുതൽ ഉറച്ച വിശ്വാസമുള്ളവരാകണ മെന്നു കഴിഞ്ഞ 500 വർഷക്കാലം പുരോഗതി എന്ന ആശയം ബോദ്ധ്യപ്പെടുത്തി. ആ ഉറച്ച വിശ്വാസം കടം നല്കുന്നതിനുള്ള ധനം സൃഷ്ടിച്ചു. പണം കടം നല്കിയതു കാരണം യഥാർത്ഥ സാമ്പത്തിക വളർച്ച യുണ്ടായി. വളർച്ച ഭാവിയെക്കുറിച്ചുള്ള ഉറച്ച വിശ്വാസത്തെ ശക്തിപ്പെടുത്തുകയും കൂടുതൽ തുക കടമായി നല്കാനുള്ള വഴിതുറക്കുകയും ചെയ്തു. അത് ഒറ്റ രാത്രികൊണ്ടു സംഭവിച്ചതല്ല. സമ്പദ്ഘടന പെരു മാറുന്നത് ഒരു ബലൂൺ പോകുന്നതു പോലെ നേരെ മുകളിലേക്കല്ല പിന്നെയോ റോളർകോസ്റ്ററിനെ പോലെ പൊങ്ങിയും താണുമാണ്. ദീർഘ മായ കാലയിളവിൽ തടസങ്ങൾ ഇല്ലാതായപ്പോൾ, പൊതുവായ ദിശ വ്യക്തമായിരുന്നു. ഇന്ന്, ലോകത്തിൽ ധാരാളം തുക കടമായി നല്കത്തക്ക വണ്ണം ലഭ്യമാണ്. അങ്ങനെ ഗവൺമെന്റുകൾക്കും ബിസിനസ് കമ്പനികൾക്കും സ്വകാര്യ വ്യക്തികൾക്കും *വലുതും ദീർഘകാലത്തക്കുള്ളതും താഴ്ന്ന പലിശയുള്ളതുമായ* കടം വർത്തമാനകാല വരുമാനത്തെക്കാൾ ഏറെ കവിഞ്ഞ തുകയായി ലഭ്യമാണ്.

വളർന്നുകൊണ്ടിരിക്കുന്ന ആഗോള അപ്പത്തിലുള്ള വിശ്വാസം ആത്യ ന്തികമായി വിപ്ലവകരമായിത്തീർന്നു. കോട്ടിഷ് ഇക്കോണമിസ്റ്റായ ആഡം സ്മിത്ത് 1776-ൽ ദി വെൽത്ത് ഓഫ് നേഷൻസ് (രാഷ്ട്രങ്ങളുടെ ധനം) പ്രസിദ്ധീകരിച്ചു, ഒരുപക്ഷെ എക്കാലത്തെയും ഏറ്റവും പ്രധാനപ്പെട്ട ഇക്കണോമിക്സ് മാനിഫെസ്റ്റോ (സമ്പദ്ഘടന സംബന്ധിച്ച കെപ്പുസ്തകം) ആണ് അത്. അതിന്റെ ആദ്യ വാല്യത്തിലെ എട്ടാം അദ്ധ്യാ യത്തിൽ സ്മിത്ത് ഇപ്രകാരം പുതുമയുള്ള വാദം മുന്നോട്ടുവയ്ക്കുന്നു:

ഒരു ജന്മിക്കോ ഒരു നെയ്ത്തുകാരനോ അതല്ലെങ്കിൽ ഒരു ചെരുപ്പു കുത്തിക്കോ തന്റെ ഭവനം പുലർത്താൻ ആവശ്യമായതിനെക്കാൾ കൂടു തൽ ലാഭം ലഭിക്കുമ്പോൾ, മിച്ചമുള്ള തുക അയാൾ കൂടുതൽ സഹായികളെ നിയോഗിക്കുന്നതിനും അങ്ങനെ തന്റെ ലാഭം വർദ്ധിപ്പിക്കുന്ന തിനും ഉപയോഗപ്പെടുത്തുന്നു. അയാൾക്കു കൂടുതൽ ലാഭം ലഭിക്കുന്ന തനുസരിച്ച് കൂടുതൽ സഹായികളെ അയാൾക്കു ജോലിചെയ്യിക്കാൻ കഴിയുന്നു. സ്വകാര്യ സംരംഭകരുടെ ലാഭത്തിലുള്ള വർദ്ധനവു മൊത്തത്തിലുള്ള സമ്പത്തിന്റെയും സമൃദ്ധിയുടെയും വർദ്ധനവിനു അടിസ്ഥാന മാകുന്നു.




*ലോകത്തിന്റെ സാമ്പത്തിക ചരിത്രം ചുരുക്കത്തിൽ*

അതു വളരെ മൗലികമാണെന്നു നിങ്ങൾക്കു തോന്നണമെന്നില്ല. കാരണം നാമെല്ലാവരും സ്മിത്തിന്റെ വാദം സർവസാധാരണമായി പ്രാവർത്തികമാകുന്ന ഒരു മുതലാളിത്ത ലോകത്തിലാണ് ജീവിക്കുന്നത്. വാർത്തകളിൽ ഈ വാദത്തിന്റെ വ്യത്യസ്ത രൂപങ്ങൾ എല്ലാ ദിവസവും നാം കേൾക്കുന്നു. എങ്കിലും, സ്വകാര്യ ലാഭം വർദ്ധിപ്പിക്കാനുള്ള മനു ഷ്യന്റെ സ്വാർത്ഥമോഹം സാമൂഹ്യമായ സമ്പത്തിനു അടിസ്ഥാനമാകുന്നു എന്ന സ്മിത്തിന്റെ അവകാശവാദം മനുഷ്യചരിത്രത്തിലെ ഏറ്റവും വിപ്ലവകരമായ

ആശയങ്ങളിലൊന്നാണ്. സാമ്പത്തികമായ കാഴ്ചപ്പാടിൽ നിന്നു മാത്രമല്ല, അതിനെക്കാൾ കൂടുതലായി ധാർമികവും രാഷ്ട്രീയവുമായ കാഴ്ചപ്പാടിൽ നിന്നു കൂടി വിപ്ലവകരമായിരിക്കുന്നു. വാസ്തവത്തിൽ സ്വാർത്ഥതയും ആർത്തിയും നല്ലതാണ്, കൂടുതൽ ധനികനാകുന്നതിലൂടെ ഞാൻ എനിക്കു മാത്രമല്ല നേട്ടമുണ്ടാക്കുന്നത് മറ്റുള്ള എല്ലാവർക്കും കൂടിയാണ് എന്നാണ് സ്മിത്ത് പറയുന്നത്. സ്വാർത്ഥത പരോപകാരമാണ്.

എല്ലാവർക്കും വിജയം ലഭിക്കുന്ന ഒരു സാഹചര്യമായി സമ്പദ്ഘട നയെക്കുറിച്ചു ചിന്തിക്കാൻ സ്മിത്ത് ആളുകളെ പഠിപ്പിച്ചു. അതിൽ എനിക്കു കിട്ടുന്ന ലാഭം നിങ്ങൾക്കു കിട്ടുന്ന ലാഭം കൂടിയാണ്. നമുക്കു രണ്ടു പേർക്കും കൂടുതൽ വലിപ്പമുള്ള അപ്പക്കഷണം ഒരേ സമയത്തു ലഭിക്കുമെന്നു മാത്രമല്ല, എന്റെ അപ്പക്കഷണത്തിന്റെ വലിപ്പം കൂടുന്ന തനുസരിച്ച് നിങ്ങളുടെ അപ്പക്കഷണത്തിന്റെ വലിപ്പവും വർദ്ധിക്കുന്നു. ഞാൻ ദരിദ്രനാണെങ്കിൽ നിങ്ങളും ദരിദ്രനായിരിക്കും, കാരണം എനിക്കു നിങ്ങളുടെ ഉത്പന്നങ്ങളും സേവനങ്ങളും വാങ്ങാൻ കഴിയുന്നില്ല. ഞാൻ ധനികനാണെങ്കിൽ നിങ്ങളും ധനികനാകും, കാരണം നിങ്ങൾക്കിപ്പോൾ എന്തെങ്കിലും എനിക്കു വിറ്റു കാശുണ്ടാക്കാൻ കഴിയും, ധനവും ധാർമി കതയും തമ്മിൽ പരമ്പരാഗതമായി കണ്ടുവന്നിരുന്ന വൈരുദ്ധ്യത്ത സ്മിത്ത് തള്ളിക്കളയുകയും സ്വർഗത്തിന്റെ വാതിലുകൾ ധനികർക്കായി തുറന്നിടുകയും ചെയ്തു. ധനികനായിരിക്കുക എന്നാൽ ധാർമികത യുള്ളവനായിരിക്കുക എന്നാണ് അർത്ഥം. സ്മിത്തിന്റെ കഥയിൽ, ആളു കൾ ധനികരാകുന്നത് അയല്പക്കാരനെ നശിപ്പിച്ചുകൊണ്ടല്ല, പിന്നെയോ അപ്പത്തിന്റെ മൊത്തത്തിലുള്ള വലിപ്പം വർദ്ധിപ്പിച്ചുകൊണ്ടാണ്. അപ കാരത്തിൽ സമൂഹത്തിലെ ഏറ്റവും പ്രയോജനമുള്ളവരും ഔദാര്യനിധി കളുമായ ആളുകൾ ധനികരാണ്, കാരണം അവർ എല്ലാം നേട്ടത്തിനായി വളർച്ചയുടെ ചകത്തെ തിരിക്കുന്നു.

എന്നാൽ, അതെല്ലാം ആശ്രയിച്ചിരിക്കുന്നത് തങ്ങളുടെ ലാഭത്ത ധനികർ, ഉത്പാദനപരമല്ലാത്ത പ്രവർത്തനങ്ങളിൽ പാഴാക്കിക്കളയാതെ, പുതിയ ഫാക്ടറികൾ തുടങ്ങുന്നതിനും പുതിയ ജോലിക്കാരെ നിയമിക്കുന്നതിനും വേണ്ടി ഉപയോഗപ്പെടുത്തുമ്പോളാണ്. അതുകൊണ്ട്, 'ലാഭം വർദ്ധിക്കുമ്പോൾ, ജന്മിയും നെയ്ത്തുകാരനും കൂടുതൽ സഹായികളെ നിയമിക്കുന്നു' എന്ന വാക്യം ഒരു മന്ത്രം പോലെ

സ്മിത്ത് ആവർത്തിക്കുന്നു. 'ലാഭം വർദ്ധിക്കുമ്പോൾ, പിശുക്കൻ തന്റെ പണം പണപ്പെട്ടിയിൽ സൂക്ഷിച്ചുവയ്ക്കുകയും എണ്ണുന്നതിനു വേണ്ടി മാത്രം തന്റെ നാണയങ്ങൾ പുറത്തെടുക്കുകയും ചെയ്യുന്നു' എന്നു അദ്ദേഹം പറഞ്ഞില്ല. ആധുനിക മുതലാളിത്ത സമ്പദ്ഘടനയുടെ ഒരു പ്രധാന ഭാഗം ഒരു പുതിയ ധാർമികതയുടെ കടന്നുവരവാണ്, അതനുസരിച്ച് ലാഭം ഉത്പാ ദനത്തിൽ പുനർനിക്ഷേപിക്കേണ്ട തുണ്ട്. അങ്ങനെ കൂടുതൽ ലാഭ മുണ്ടാകും, അതു വീണ്ടും ഉത്പാദനത്തിൽ നിക്ഷേപിക്കും, അങ്ങനെ പിന്നെയും കൂടുതൽ ലാഭമുണ്ടാകും, അങ്ങനെ അങ്ങനെ അനന്തമായി പ്രകിയ തുടരുന്നു. അനേകം രീതിയിൽ നിക്ഷേപം നടത്താൻ കഴിയും: ഫാക്ടറി വിപുലീകരിക്കാം, ശാസ്ത്ര ഗവേഷണം നടത്താം, പുതിയ ഉത്പന്നങ്ങൾ വികസിപ്പിച്ചെടുക്കാം. എങ്കിലും ഈ നിക്ഷേപങ്ങൾ എല്ലാം ഉത്പാദനം വർദ്ധിപ്പിക്കുകയും കൂടുതൽ ലാഭം സാദ്ധ്യമാകുകയും വേണം. പുതിയ മുതലാളിത്ത വിശ്വാസസംഹിതയിൽ, ഒന്നാമത്തെ കല്പന - ഏറ്റവും വിശുദ്ധമായ കല്പന - ഇതാണ്: 'ഉത്പാദനത്തിൽ നിന്നുള്ള ലാഭം ഉത്പാദനം വർദ്ധിപ്പിക്കുന്നതിനായി തിരികെ നിക്ഷേ പിക്കണം.'

അതുകൊണ്ടാണ് മുതലാളിത്തത്ത 'മുതലാളിത്തം' എന്നു വിളിക്കുന്നത്. മുതലാളിത്തം മുതലിനെയും ധനത്തിനെയും വേറിട്ടു കാണുന്നു. ഉത്പാദനത്തിൽ നിക്ഷേപിക്കുന്ന പണം, ചരക്കുകൾ, സമ്പത്തുകൾ എന്നിവ മുതലിൽ ഉൾപ്പെടുന്നു. ധനം, അതേസമയം, നിലത്തു കുഴിച്ചിടപ്പെടുകയോ ഉത്പാദനപരമല്ലാത്ത പ്രവർത്തനങ്ങളിൽ പാഴാക്കിക്കളയപ്പെടുകയോ ചെയ്യുന്നവയാണ്. ഉത്പാദനക്ഷമമല്ലാത്ത ഒരു പിരമി ഡിനു വേണ്ടി സമ്പത്തു വാരിയെറിയുന്ന ഒരു ഫറവോൻ ഒരു മുതലാളി അല്ല. നിധി പേറുന്ന ഒരു സ്പാനീഷ് കപ്പൽ വ്യൂഹത്തെ കൊള്ളയടിച്ച് തിളക്കമുള്ള നാണയങ്ങൾ നിറഞ്ഞ പണപ്പെട്ടി ഏതെങ്കിലും കരീബിയൻ ദ്വീപിന്റെ കടൽത്തീരത്തു കുഴിച്ചിടുന്ന ഒരു കടൽക്കൊള്ളക്കാരനും ഒരു മുതലാളി അല്ല. എന്നാൽ തന്റെ വരുമാനത്തിന്റെ ഒരു ഭാഗം സ്റ്റോക്ക് മാർക്കറ്റിൽ നിക്ഷേപിക്കുന്ന ഒരു ഫാക്ടറിത്തൊഴിലാളി ഒരു മുതലാളിയാണ്.

'ഉത്പാദനത്തിൽ നിന്നുള്ള ലാഭം തിരികെ ഉത്പാദനത്തിൽ നിക്ഷേ പിക്കണം' എന്ന ആശയം അപ്രധാനമാണെന്നു തോന്നിച്ചേക്കാം. എന്നാൽ ചരിത്രത്തിൽ ഉടനീളം മിക്ക

ജനങ്ങൾക്കും അത് അന്യമായിരുന്നു. ആധുനികപൂർവ കാലഘട്ടങ്ങളിൽ, ഉത്പാദനത്തിന്റെ തലം ഏറെക്കുറെ സ്ഥിര മാണെന്നു ആളുകൾ വിശ്വസിച്ചു. നിങ്ങൾ എന്താണ് ചെയ്യുന്നതെങ്കിലും, ഉത്പാദനം അധികം വർദ്ധിക്കുന്നില്ലെങ്കിൽ നിങ്ങളുടെ ലാഭം എന്തി നാണ് തിരികെ നിക്ഷേപിക്കുന്നത്? അതിനാൽ മദ്ധ്യകാലത്തെ പ്രഭു ഔദാര്യത്തിന്റെ ധാർമികതയെയും പ്രകടനപരമായ ഉപഭോഗത്തെയും കൂട്ടുപിടിച്ചു. അവർ തങ്ങളുടെ വരുമാനം മത്സരക്കളികളിലും വിരുന്നു സല്ക്കാരങ്ങളിലും കൊട്ടാരങ്ങളിലും യുദ്ധങ്ങളിലും ദാനധർമങ്ങളിലും കത്തീഡ്രലുകളുടെ നിർമ്മിതിയിലും ചെലവഴിച്ചു. തങ്ങളുടെ മാനോറു കളുടെ (ജന്മഭൂമികളുടെ) ഉത്പാദനം വർദ്ധിപ്പിക്കുന്നതിനോ പുതിയ മെച്ചപ്പെട്ട ഗോതമ്പിനങ്ങൾ വികസിപ്പിക്കുന്നതിനോ പുതിയ വിപണികൾ കണ്ടെത്തുന്നതിനോ ലാഭം പുനർനിക്ഷേപിക്കാൻ ആരും ശ്രമിച്ചില്ല.

ആധുനികപൂർവ സമ്പദ്ഘടന




ആധുനിക സമ്പദ്ഘടന




ആധുനിക യുഗത്തിൽ, പ്രഭുക്കന്മാരുടെ സ്ഥാനം പുതിയ ഒരു വരേ ണ്യവർഗ്ഗം ഏറ്റെടുത്തു. പുതിയ വർഗ്ഗത്തിലെ അംഗങ്ങൾ മുതലാളിത്ത വിശ്വാസസംഹിതയിൽ യഥാർത്ഥത്തിൽ വിശ്വസിച്ചിരുന്നവരാണ്. പുതിയ മുതലാളിത്ത വരേണ്യവർഗ്ഗം പ്രഭുക്കന്മാരും മേൽപഭുക്കന്മാരും ഉൾക്കൊള്ളുന്നതായിരുന്നില്ല, പിന്നെയോ ബോർഡു

ചെയർമാന്മാരും സ്റ്റോക്ക് കച്ചവടക്കാരും വ്യവസായികളും ചേർന്നതായിരുന്നു. ഈ പ്രഭുക്കന്മാർ മദ്ധ്യകാല പ്രഭുക്കന്മാരെക്കാൾ വളരെയേറെ ധനികരും, എന്നാൽ ധാരാളിത്ത ഉപഭോഗത്തിൽ തീരെ താല്പര്യം കാണിക്കാത്തവരും ആയിരുന്നു. അവരുടെ ലാഭത്തിൽ തീരെച്ചെറിയ ഒരു ഭാഗം മാത്രമാണ് ഉത്പാദന കരമല്ലാത്ത പ്രവൃത്തികൾക്കു വേണ്ടി ചെലവഴിച്ചത്.

മദ്ധ്യകാലത്തിലെ പ്രഭുക്കന്മാർ സ്വർണത്തിന്റെയും പട്ടിന്റെയും വർണാഭമായ വേഷങ്ങൾ ധരിക്കുകയും തങ്ങളുടെ സമയത്തിൽ അധി കവും വിരുന്നു സല്ക്കാരങ്ങളിലും കാർണിവലുകളിലും പകിട്ടുള്ള മത്സരക്കളികളിലും പങ്കെടുക്കുന്നതിനു വേണ്ടി ചെലവഴിക്കുകയും ചെയ്തു. അതുമായി താരതമ്യപ്പെടുത്തുമ്പോൾ, ആധുനിക സിഇഒമാർ സ്യൂട് എന്നു പേരുള്ളതും കാക്കകളെ പോലെ തോന്നിപ്പിക്കുന്നതുമായ വിര സമായ യൂണിഫോമുകൾ ധരിക്കുകയും ആഘോഷങ്ങൾക്കു വേണ്ടി സമയം ചെലവഴിക്കാതിരിക്കുകയും ചെയ്തു. പണമിടപാടുകാരനായ ഒരു സാധാരണ മുതലാളി ഒരു ബിസിനസ് മീറ്റിങ്ങിൽ നിന്നു മറ്റൊരു ബിസിനസ് മീറ്റിങ്ങിലേക്കു പായുന്നു, തന്റെ പണം എവിടെ നിക്ഷേ പിക്കണമെന്നു കണക്കാക്കുകയും താൻ സ്വന്തമാക്കിയിരിക്കുന്ന ഷെയ റുകളുടെയും സ്റ്റോക്കുകളുടെയും ബോണ്ടുകളുടെയും ഉയർച്ചയും താഴ്ചയും മനസ്സിലാക്കാൻ ശ്രമിക്കുകയുമാണ്. വാസ്തവം, അദ്ദേഹത്തിന്റെ സ്യൂട്ട് വെർസാസ് ആയിരിക്കും, അദ്ദേഹം യാത്രചെയ്യുന്നത് ഒരു സ്വകാര്യ ജെറ്റിലായിരിക്കും, എന്നാൽ ഈ ചെലവുകൾ അദ്ദേഹം മനു ഷ്യരുടെ ഉത്പാദനം വർദ്ധിപ്പിക്കുന്നതിനു വേണ്ടി നിക്ഷേപിക്കുന്ന തുക യുമായി താരതമ്യപ്പെടുത്തുമ്പോൾ ഒന്നുമല്ല.

ഉത്പാദം വർദ്ധിപ്പിക്കുന്നതിനു വേണ്ടി നിക്ഷേപം നടത്തുന്നത് വെർസാസ് ധരിച്ച ബിസിനസ് തലവൻ മാത്രമല്ല. സാധാരണക്കാരായ ആളുകളും ഗവൺമെന്റ് ഏജൻസികളും അങ്ങനെതന്നെ ചിന്തിക്കുന്നു. അത്ര ധനികരല്ലാത്ത അയൽവക്കക്കാർ ഒത്തുകൂടുന്ന മിക്ക വിരുന്നു സ്ക്കാരങ്ങളിലും തങ്ങളുടെ സമ്പാദ്യം സ്റ്റോക്ക് മാർക്കറ്റിലോ ബോണ്ടുകളിലോ സ്വത്തുകളിലോ നിക്ഷേപിക്കേണ്ടതെന്ന ചർച്ച നടക്കാറുണ്ട്. ഗവൺമെന്റുകളും തങ്ങളുടെ നികുതിവരുമാനം

ഉത്പാദനപരമായ സംരംഭങ്ങളിൽ നിക്ഷേപിക്കുകയും അങ്ങനെ ഭാവി വരുമാനം വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ഉദാഹരണമായി, പുതിയ ഒരു തുറമുഖം നിർമ്മിക്കുന്നതിലൂടെ ഫാക്ടറികൾക്ക് കുറെക്കൂടി എളുപ്പത്തിൽ തങ്ങളുടെ ഉത്പന്നങ്ങൾ കയറ്റുമതി ചെയ്യാനും അങ്ങനെ അവരുടെ നികുതിബാദ്ധ്യതയുള്ള വരുമാനം വർദ്ധിക്കാൻ അവരെ പ്രാപ്തരാക്കാനും അതുവഴി ഗവൺമെന്റിന്റെ ഭാവി വരുമാനം വർദ്ധിപ്പിക്കാനും കഴിയുന്നതാണ്. മറ്റൊരു ഗവൺമെന്റ് താല്പര്യപ്പെടുക വിദ്യാഭ്യാസത്തിൽ നിക്ഷേപം നടത്തുന്നതിനായിരിക്കും. അങ്ങനെയെങ്കിൽ ഉയർന്ന വിദ്യാഭ്യാസം ലഭിച്ച ആളുകൾ കൂടുതൽ ലാഭ കരമായ ഉയർന്ന സാങ്കേതികവിദ്യ വ്യവസായങ്ങളുടെ അടിസ്ഥാനമായി വർത്തിക്കുകയും അങ്ങനെ വ്യാപകമായ തുറമുഖ സൗകര്യം ഇല്ലാതെ തന്നെ ധാരാളം നികുതി അടയ്ക്കുമാറാകുകയും ചെയ്യും.

സമ്പദ്ഘടന എങ്ങനെ പ്രവർത്തിക്കുന്നു എന്ന ഒരു സിദ്ധാന്തമായാണ് മുതലാളിത്തത്തിന്റെ തുടക്കം. അതു വിവരിക്കുകയുംചെയ്തു, നിർദേശിക്കുകയും ചെയ്തു. ലാഭം തിരികെ ഉത്പാദനത്തിൽ നിക്ഷേപിക്കുന്നതു അതിവേഗത്തിലുള്ള സാമ്പത്തിക വളർച്ചയ്ക്കു കാരണമാകുന്നുവെന്ന ആശയത്തെ പണം എങ്ങനെ പ്രവർത്തനനിരതമാക്കുകയും പ്രത്സാഹിപ്പിക്കുകയും ചെയ്തു എന്ന ഒരു വിവരണം അതു നല്കി. എന്നാൽ മുത ലാളിത്തം (ക്യാപ്പിറ്റലിസം) ക്രമേണ വെറും ഒരു സാമ്പത്തിക സിദ്ധാന്ത മെന്ന നിലയിൽ നിന്നു വളർന്ന് ഒരു ധാർമികതയെ ഉൾക്കൊള്ളുന്ന തരത്തിലായി. എങ്ങനെ ആളുകൾ പെരുമാറണം, തങ്ങളുടെ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കണം, ചിന്തിക്കണം എന്നൊക്കെ നിർദേശിക്കുന്ന ഉപദേശങ്ങളുടെ ഒരു കൂട്ടം ആയി അതു വളർന്നു. സാമ്പത്തിക വളർച്ച പരമമായ നന്മയാണ്, അതല്ലെങ്കിൽ പരമമായ നന്മയോടു ഏറ്റവും ചേർന്നിരിക്കുന്നു എന്നതാണ് അതിന്റെ മുഖ്യ തത്വം. കാരണം, നീതി, സ്വാത ന്ത്ര്യം, സന്തോഷം പോലും ആശ്രയിച്ചിരിക്കുന്നത് സാമ്പത്തിക വളർച്ചയിലാണ്. സിംബാബേ. അല്ലെങ്കിൽ അഫ്ഗാനിസ്ഥാൻ പോലെ ഒരു പ്രദേശത്ത് നീതിയും രാഷ്ട്രീയ സ്വതന്ത്ര്യവും എങ്ങനെ നടപ്പിലാക്കു മെന്നു ഒരു

ക്യാപ്പിറ്റലിസ്റ്റിനോടു നിങ്ങൾ ചോദിച്ചുനോക്കൂ. സുസ്ഥിരമായ ജനാധിപത്യ സ്ഥാപനങ്ങൾക്ക് സാമ്പത്തിക ഉയർച്ചയും സജീവമായ ഒരു മദ്ധ്യവർഗവും എത്രമാത്രം അത്യന്താപേക്ഷിതമാണെന്നും അഫ്ഗാൻ ഗോത്രവർഗക്കാരുടെ ഇടയിൽ സ്വതന്ത-സംരംഭകത്വത്തിന്റെയും ചെല വുകളിലെ മിതത്വത്തിന്റെയും സ്വയാശയത്തിന്റെയും മൂല്യങ്ങൾ പ്രചരിപ്പിക്കേണ്ടതുണ്ടെന്നും ഉള്ള ഒരു പ്രഭാഷണം തന്നെ നിങ്ങൾക്കു കേൾക്കാം.

ഈ പുതിയ മതത്തിന് ആധുനിക ശാസ്ത്രത്തിന്റെ വികസനത്തിലും നിർണായകമായ സ്വാധീനം ഉണ്ടായിരുന്നു. ശാസ്ത്ര ഗവേഷണത്തിനു സാധാരണമായി പണം നല്കുന്നത് ഗവണ്മെന്റുകളും സ്വകാര്യ ബിസിന സുകളുമാണ്. ഒരു പ്രത്യേക ശാസ്ത്ര പദ്ധതിയിൽ നിക്ഷേപിക്കുന്ന കാര്യം പരിഗണിക്കുമ്പോൾ മുതലാളിത്ത ഗവൺമെന്റുകളും ബിസിനസു കളും ചോദിക്കുന്ന ആദ്യ ചോദ്യം സാധാരണമായി 'ഈ പദ്ധതി ഉത് പാദനവും ലാഭവും വർദ്ധിപ്പിക്കുവാൻ ഞങ്ങളെ പ്രാപ്തരാക്കുമോ? അതു സാമ്പത്തിക വളർച്ച സൃഷ്ടിക്കുമോ?' എന്നതായിരിക്കും. ആ കടമ്പ കടക്കാൻ കഴിയാത്ത ഒരു പദ്ധതിക്ക് (പ്രാജക്റ്റിന്) ധനസഹായം ലഭിക്കാൻ സാദ്ധ്യത കുറവാണ്. ആധുനിക ശാസ്ത്രത്തിന്റെ ഒരു ചരിത്രത്തിനും മുതലാളിത്തത്തെ ചിത്രത്തിൽ നിന്നു മാറ്റി നിർത്താൻ കഴിയുകയില്ല.

മറിച്ച്, മുതലാളിത്തത്തിന്റെ ചരിത്രം ശാസ്ത്രത്തെ പരിഗണിക്കുന്നി ല്ലെങ്കിൽ അർത്ഥരഹിതം ആയിരിക്കും. നാം പ്രപഞ്ചത്തെ കുറിച്ചു അറി യുന്ന ഏതാണ്ട് എല്ലാ കാര്യങ്ങളുടെയും മുഖത്ത് നിത്യമായ സാമ്പത്തിക വളർച്ചയിലുള്ള മുതലാളിത്തത്തിന്റെ വിശ്വാസം പാറിനടക്കുന്നു. ആടു കളുടെ ലഭ്യത അനന്തമായി വർദ്ധിച്ചുകൊണ്ടിരിക്കുമെന്നു ചെന്നായ്ക്ക ളുടെ ഒരു സമൂഹം വിശ്വസിക്കുന്നുവെങ്കിൽ അതു ശുദ്ധമഠയത്തരമായി രിക്കും. എന്നിരുന്നാലും മനുഷ്യ സമ്പദ്ഘടന ആധുനിക കാലഘട്ടത്തിൽ ഉടനീളം വളർച്ച പ്രാപിച്ചുകൊണ്ടിരുന്നു. ശാസ്ത്രജ്ഞർ ഇടയ്ക്കിടെ അമേരിക്ക എന്ന ഉപഭൂഖണ്ഡം, ഇന്റേണൽ കമ്പസ്റ്റ്യൻ എൻജിൻ, ജനി തക വ്യതിയാനം വരുത്തിയ ആട് എന്നിങ്ങനെ പുതിയ ഒരു കണ്ടുപിടുത്തമോ ഉപകരണമോ രംഗത്തു കൊണ്ടുവരും എന്നതായിരുന്നു അതിനു കാരണം. ബാങ്കുകളും

ഗവൺമെന്റുകളും പണം അച്ചടിച്ചു, എന്നാൽ ആത്യന്തികമായി അതൊക്കെ സാദ്ധ്യമാക്കിയത് ശാസ്ത്രജ്ഞരാണ്.

കഴിഞ്ഞ ഏതാനും വർഷങ്ങളിൽ, ബാങ്കുകളും ഗവൺമെന്റുകളും ഭ്രാന്തു പിടിച്ചതു പോലെ പണം അച്ചടിക്കുന്നുണ്ടായിരുന്നു. വർത്തമാന കാല സാമ്പത്തിക പ്രതിസന്ധി സമ്പദ്ഘടനയുടെ വളർച്ച ഇല്ലാതാക്കി യേക്കുമെന്നു എല്ലാവരും ഭയപ്പെടുന്നുണ്ട്. അതുകൊണ്ട് അവർ എങ്ങു നിന്നെന്നില്ലാതെ ടില്യൻ കണക്കിനു ഡോളറുകളും യൂറോകളും യെന്നുകളും സൃഷ്ടിക്കുകയും, ചെലവു കുറവുള്ള കടം ലഭ്യമാക്കുന്ന തിനുള്ള പണം സംവിധാനത്തിൽ കൊണ്ടുവരികയുമാണ് ചെയ്യുന്നത്. കുമിള പൊട്ടുന്നതിനു മുമ്പ് ശാസ്ത്രജ്ഞരും സാങ്കേതിക വിദഗ്ദ്ധരും എൻജിനിയർമാരും കാര്യമായ എന്തെങ്കലും വികസിപ്പിച്ചെടുക്കുമെന്ന പ്രതീക്ഷയാണുള്ളത്. ലാബുകളിലെ ആളുകളെ ആശ്രയിച്ചിരിക്കുന്നു സകലതും. ബയോടെക്നോളജി, കൃത്രിമബുദ്ധി എന്നിവ പോലെയുള്ള മേഖലകളിൽ പുതിയ കണ്ടുപിടുത്തങ്ങൾക്ക് തീർത്തും പുതിയ വ്യവസാ യങ്ങളെ സൃഷ്ടിക്കാൻ കഴിയും. 2008നു ശേഷം ബാങ്കുകളും ഗവൺമെന്റു കളും സൃഷ്ടിച്ച് ഊതിവീർപ്പിക്കപ്പെട്ട ട്രില്യൻ കണക്കിനു പണം അവ യുടെ ലാഭം ഉപയോഗപ്പെടുത്തി തിരിച്ചടയ്ക്കാൻ കഴിയും. കുമിള പൊട്ടുന്നതിനു മുമ്പ് പരീക്ഷണശാലകൾക്ക് ആ പ്രതീക്ഷക്കൊത്തു ഉയരാൻ കഴിയുന്നില്ലെങ്കിൽ, നാം കഠിനമായ നാളുകളെയാകും വരും കാലത്ത് നേരിടുക.

## കൊളംബസ് ഒരു നിക്ഷേപകനു വേണ്ടി തിരയുന്നു

ആധുനിക ശാസ്ത്രത്തിന്റെ ഉയർച്ചയിൽ മാത്രമല്ല, യൂറോപ്പുകാരുടെ സാമാജ്യത്വത്തിന്റെ ആവിർഭാവത്തിലും മുതലാളിത്തം ഒരു നിർണായക പങ്കു വഹിച്ചു. ഒന്നാമതായി മുതലാളിത്ത ഋണ വ്യവസ്ഥ (ക്യാപ്പിറ്റലിസ്റ്റ് കഡിറ്റ് സിസ്റ്റം) സൃഷ്ടിച്ചത് യൂറോപ്പിലെ സാമാജ്യത്വമാണ്. തീർച്ച യായും, കടം (ഋണം അഥവാ ക്രെഡിറ്റ്) കണ്ടുപിടിച്ചത് ആധുനിക യൂറോപ്പിൽ അല്ല. ഏതാണ്ട് എല്ലാ കാർഷിക സമൂഹങ്ങളിലും അതു നിലനിന്നിരുന്നു. ആധുനിക കാലഘട്ടത്തിന്റെ ആദ്യ നാളുകളിൽ യൂറോപ്പിലെ മുതലാളിത്തത്തിന്റെ ആവിർഭാവം ഏഷ്യയിലെ

സാമ്പത്തിക വികസന വുമായി അടുത്തു ബന്ധപ്പെട്ടിരിക്കുന്നു. പതിനെട്ടാം നൂറ്റാണ്ടിന്റെ അവ സാനം വരെ, ഏഷ്യയായിരുന്നു ലോകത്തിലെ സാമ്പത്തിക ശക്തി എന്ന കാര്യം ഓർമ്മിക്കുക. ചൈനക്കാരെയും മുസ്ലീങ്ങളെയും ഇന്ത്യക്കാരെയും അപേക്ഷിച്ചു തീരെ കുറവു മുതൽ മാത്രമാണ് യൂറോപ്പിലുള്ള വർക്ക് ഉണ്ടായിരുന്നത് എന്നാണതിന്റെ അർത്ഥം.

എന്നാൽ, ചൈനയുടെയും ഇന്ത്യയുടെയും മുസ്ലീം ലോകത്തിന്റെ യും സാമൂഹ്യ-രാഷ്ട്രീയ സംവിധാനങ്ങളിൽ, കഡിറ്റിന് ഒരു രണ്ടാം തരം സ്ഥാനം മാത്രമാണ് ഉണ്ടായിരുന്നത്. ഇസ്താംബുളിലെയും ഇസ് ഹാനിലെയും ദൽഹിയിലെയും ബെയ്ജിങ്ങിലെയും കച്ചവടക്കാരും പണമിടപാടുകാരും മുതലാളിത്ത രീതിയിൽ ചിന്തിച്ചിട്ടുണ്ടാകാം, എന്നാൽ കൊട്ടാരങ്ങളിലെയും കോട്ടകളിലെയും രാജാക്കന്മാരും സ് ന്യാധിപന്മാരും കച്ചവടക്കാരെയും കച്ചവടരീതിയിലുള്ള ചിന്താഗതി യെയും വെറുത്തിരുന്നു. ആധുനിക കാലത്തിന്റെ തുടക്കത്തിലുള്ള മിക്ക യൂറോപ്പിതര സാമാജ്യങ്ങളും സ്ഥാപിച്ചത് നൂർഹസിയെയും നാദിർ ഷായെയും പോലുള്ള മഹാന്മാരായ പോരാളികളോ അതല്ലെങ്കിൽ ചിങ് സാമാജ്യത്തിലെയും ഓട്ടോമാൻ സാമാജ്യത്തിലെയും പോലെ ഉദ്യോ ഗസ്ഥരും സൈനികരും അടങ്ങുന്ന വരേണ്യ വർഗങ്ങളോ ആണ്. നികുതി പിരിക്കുന്നതിലൂടെയും കൊള്ളയടിക്കുന്നതിലൂടെയും (അവ തമ്മിൽ കാര്യമായ വ്യത്യാസമൊന്നും കല്പിച്ചില്ല) യുദ്ധങ്ങൾക്ക് ആവ ശ്യമായ പണം കണ്ടെത്തിയ അവ ക്രഡിറ്റ് സംവിധാനം ഉപയോഗപ്പെടുത്തിയിരുന്നില്ല. പണമിടപാടുകാരുടെയും (ബാങ്കർമാരുടെ) കച്ചവടക്കാ രുടെയും താല്പര്യങ്ങളെ അവർ വിലവച്ചതുമില്ല.

യൂറോപ്പിൽ, അതേസമയം, രാജാക്കന്മാരും സൈന്യാധിപന്മാരും ക്രമേണ കച്ചവട ചിന്തരീതി അവലംബിച്ചു. ഒടുവിൽ കച്ചവടക്കാരും പണമിടപാടുകാരും ഭരണവരേണ്യ വർഗമായിത്തീർന്നു. ലോകത്ത കീഴടക്കുന്നതിനു യൂറോപ്പുകാർ നടത്തിയ യത്നങ്ങളെ സാമ്പത്തിക മായി പിന്തുണച്ചത് നികുതി പിരിവിനെക്കാൾ കൂടുതൽ ക്രഡിറ്റ് സംവി ധാനത്തിലൂടെയാണ്, അതിന്റെ നിയന്ത്രണം ഏറ്റെടുത്തത് മുതലാളിത്തക്കാരും. തങ്ങളുടെ നിക്ഷേപത്തിനു പരമാവധി ലാഭം ഉണ്ടാകുക എന്നതായിരുന്നു മുതലാളിത്തക്കാരുടെ പ്രധാന ലക്ഷ്യം, പാവാട പോലെയുള്ള കോട്ടുകളും തലയിൽ തൊപ്പിയും അണിഞ്ഞ

പണമിട പാടുകാരും കച്ചവടക്കാരും കെട്ടിപ്പടുത്ത സാമ്രാജ്യങ്ങൾ സ്വർണ വേഷങ്ങളും തിളങ്ങുന്ന ആയുധങ്ങളും അണിഞ്ഞ രാജാക്കന്മാരും പ്രഭുക്ക ന്മാരും കെട്ടിപ്പടുത്ത സാമാജ്യങ്ങളെ തോല്പിച്ചു. തങ്ങളുടെ ആക്രമണങ്ങളെ സാമ്പത്തികമായി സഹായിച്ചതിൽ കച്ചവടക്കാരുടെ സാമാജ്യങ്ങൾ കൂടുതൽ കുശാഗ്രബുദ്ധി കാട്ടി. പണം നികുതിയായി നല്കാൻ ആർക്കും താല്പര്യമില്ല, എന്നാൽ പണം നിക്ഷേപിക്കാൻ എല്ലാവർക്കും സന്തോഷമാണ്.

പൂർവേഷ്യയിലേക്കു ഒരു പുതിയ കച്ചവട പാത കണ്ടെത്താൻ പടി ഞ്ഞാറേക്കു കടൽമാർഗ്ഗം യാത്രതിരിക്കുന്ന ഒരു കപ്പൽവ്യൂഹത്തെ സാമ്പത്തികമായി സഹായിക്കണമെന്ന അപേക്ഷയുമായി 1484-ൽ ക്രിസ്റ്റഫർ കൊളംബസ് പോർച്ചുഗലിലെ രാജാവിനെ സമീപിച്ചു. അത്തരം പര്യ വേഷണങ്ങൾ വളരെ അപകടസാദ്ധ്യതയുള്ളവയും ചെലവേറിയതുമായ ഒരു ഏർപ്പാടായിരുന്നു. കപ്പലുകൾ നിർമ്മിക്കുന്നതിനും സാധനസാമഗി കൾ വാങ്ങുന്നതിനും നാവികർക്കും സൈനികർക്കും പ്രതിഫലം നല്കുന്നതിനും ധാരാളം പണം ആവശ്യമായിരുന്നു. നിക്ഷേപിക്കുന്ന തുകയ്ക്ക് പ്രതിഫലം ലഭിക്കുമെന്ന കാര്യത്തിൽ യാതൊരു ഉറപ്പുമില്ലതാനും. പോർച്ചുഗലിലെ രാജാവു വിസമ്മതിച്ചു.

വർത്തമാനകാലത്തെ ഒരു സ്റ്റാർട്ടപ് സംരംഭകനെ പോലെ, കൊളം ബസ് വിട്ടുകൊടുത്തില്ല. അദ്ദേഹം തന്റെ ആശയം ഇറ്റലിയിലും ഫ്രാൻസിലും ഇംഗ്ലണ്ടിലും പോർച്ചുഗലിലും ഉള്ള നിക്ഷേപകസാദ്ധ്യതയുള്ള ആളുകളെ അറിയിച്ചു. അതിനുശേഷം അദ്ദേഹം പുതുതായി കൂട്ടിച്ചേർക്കപ്പെട്ട പെയിനിന്റെ ഭരണാധികാരികളായ ഫെർഡിനാൻഡിനെയും ഇസബെല്ലയെയും സമീപിച്ചു തന്റെ ഭാഗ്യം പരീക്ഷിച്ചു. കാര്യങ്ങൾ അവ തരിപ്പിക്കുന്നതിൽ പരിചയസമ്പന്നരായ ചിലരുടെ സഹായം അദ്ദേഹം തേടുകയും പണം നിക്ഷേപിക്കുന്ന കാര്യം അവരുടെ സഹായത്തോടെ ഇസബെല്ല രാജ്ഞിയെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. ഏതു സ്കൂൾകുട്ടിക്കും അറിയാവുന്നതു പോലെ, ഇസബെല്ലയെ ഭാഗ്യം കടാക്ഷിച്ചു. കൊളംബസിന്റെ കണ്ടെത്തൽ കാരണം സ്പാനീഷുകാർക്ക് അമേരിക്കയെ കീഴടക്കാനും അവിടെ സ്വർണത്തിന്റെയും വെള്ളി യുടെയും ഖനികളും കരിമ്പിന്റെയും പുകയിലയുടെയും തോട്ടങ്ങളും സ്ഥാപിക്കാനും അങ്ങനെ അവരുടെ വന്യമായ

സ്വപ്നങ്ങളുടെ പോലും അപ്പുറത്തെത്തുന്ന തരത്തിൽ സ്പാനീഷ് രാജാക്കന്മാർക്കും പണമിടപാടുകാർക്കും കച്ചവടക്കാർക്കും സമ്പത്തുണ്ടാക്കാനും ഇടവന്നു.

ഒരു നൂറു വർഷങ്ങൾക്കു ശേഷം, രാജകുമാരന്മാരും പണമിടപാടു കാരും വളരെക്കൂടുതൽ തുക കൊളംബസിന്റെ പിൻഗാമികൾക്കു വച്ചു നീട്ടാൻ തയാറായിരുന്നു. അവരുടെ പക്കൽ കൂടുതൽ തുക ഉണ്ടായിരുന്നുതാനും. അമേരിക്കയിലെ നിധികളിൽ നിന്നു ലഭിച്ച പണം. അത്രതന്നെ പ്രധാനമായിരുന്നു, പര്യവേഷണങ്ങളുടെ സാദ്ധ്യതയിൽ രാജകുമാര ന്മാർക്കും പണമിടപാടുകാർക്കും ഉണ്ടായിരുന്ന ഉറച്ച വിശ്വാസം. തങ്ങളുടെ പണം നല്കാൻ അവർ തയാറുമായിരുന്നു. അതാണ് സാമാജ്യത്വ മുതലാളിത്തത്തിന്റെ മാന്ത്രികവൃത്തം: കഡിറ്റ് (പണത്തിന്റെ ലഭ്യത) പുതിയ കണ്ടുപിടുത്തങ്ങൾക്കു പണം നല്കി; കണ്ടുപിടുത്തങ്ങൾ കോള നികളിലേക്കു നയിച്ചു; കോളനികൾ ലാഭം നി; ലാഭം വിശ്വാസം ജനിപ്പിച്ചു; വിശ്വാസം കൂടുതൽ കഡിറ്റ് നേടിക്കൊടുത്തു. ഏതാനും കിലോമീറ്ററുകൾ കഴിയുമ്പോളേക്കും നുർഹസിയും നാദിർഷായും ഇന്ധനമില്ലാത്ത അവസ്ഥയിലെത്തി. ഓരോ ആകമണം കഴിയുമ്പോ ളേക്കും മുതലാളിത്ത സംരംഭകർക്ക് സാമ്പത്തിക ശക്തി വർദ്ധിച്ചുവന്നു.

എന്നാൽ ഈ അന്വേഷണ യാത്രകൾ ഭാഗ്യാവസരങ്ങളായിരുന്നെങ്കിലും, കഡിറ്റ് വിപണികൾ തികച്ചും ശ്രദ്ധയോടെ കരുതി നിന്നു. അനേകം പര്യവേഷണ യാത്രകൾ ഒഴിഞ്ഞ കൈയ്യോടെ യൂറോപ്പിലേക്കു മടങ്ങി. മൂല്യമേറിയ ഒന്നും അവർക്കു കണ്ടെത്താൻ കഴിഞ്ഞില്ല. ഉദാ ഹരണമായി, ആർക്ടിക്കിലൂടെ ഒരു ഉത്തരപശ്ചിമ പാത ഏഷ്യയിലേക്കു കണ്ടെത്താനുള്ള വ്യർത്ഥയത്നങ്ങളിൽ ഇംഗ്ലീഷുകാർ ധാരാളം മുതൽ നഷ്ടമാക്കിക്കളഞ്ഞു. മറ്റനേകം യാത്രകൾ മടങ്ങിയെത്തിയതേയില്ല. കപ്പലുകൾ മഞ്ഞുമലകളിൽ തട്ടി, ട്രോപ്പിക്കൽ കൊടുങ്കാറ്റിൽ തകർന്നു, അതല്ലെങ്കിൽ കടൽക്കൊള്ളക്കാരുടെ കൈകളിൽ പെട്ടു. നിക്ഷേപിക്കാൻ സാദ്ധ്യതയുള്ളവരുടെ സംഖ്യ വർദ്ധിപ്പിക്കുന്നതിനും അവർക്കു നേരി ടേണ്ടി വരുന്ന നഷ്ടം കുറയ്ക്കുന്നതിനും, യൂറോപ്പുകാർ ലിമിറ്റഡ് ലയ ബിലിറ്റി ജോയിന്റ് സ്റ്റോക്ക് കമ്പനികളിലേക്കു തിരിഞ്ഞു. ഒരൊറ്റ നിക്ഷേ പകൻ തന്റെ പണമെല്ലാം പൊട്ടിപ്പൊളിഞ്ഞ ഒരൊറ്റ കപ്പലിൽ നിക്ഷേ പിക്കുന്നതിനു പകരം, ജോയിന്റ് സ്റ്റോക്ക് കമ്പനി അനേകം നിക്ഷേപക രിൽ

നിന്നു പണം ശേഖരിച്ചു, ഓരോരുത്തർക്കും മുതലിന്റെ ഒരംശം മാത്രമാണ് അപകടസാദ്ധ്യത നേരിടുന്നത്. അങ്ങനെ അപകടസാദ്ധ്യത കുറച്ചു, എന്നാൽ ലാഭത്തിനു പരിധി വച്ചില്ല. ശരിയായ കപ്പലിന്മേൽ നടത്തുന്ന ചെറിയ ഒരു നിക്ഷേപത്തിനു പോലും നിങ്ങളെ ലക്ഷാധിപതി യാക്കാൻ കഴിയുമായിരുന്നു.

ദശകങ്ങൾ കഴിയുന്തോറും, ഹ്രസ്വകാല അറിയിപ്പോടെ ധാരാളം തുക കഡിറ്റായി ശേഖരിക്കാൻ കഴിയുന്നതും അതിനെ സ്വകാര്യ സംരംഭകരുടെയും ഗവൺമെന്റുകളുടെയും നിയന്ത്രണത്തിലേക്കു കൈ മാറാൻ കഴിയുന്നതുമായ മേന്മയേറിയ ഒരു സാമ്പത്തിക സംവിധാനത്തിന്റെ വികാസത്തിനു പശ്ചിമ യൂറോപ്പ് സാക്ഷ്യം വഹിച്ചു. ഏതു രാജ്യത്തിനും സാമാജ്യത്തിനും കഴിയുന്നതിനെക്കാൾ കൂടുതൽ കാര്യ ക്ഷമമായി പര്യവേഷണങ്ങൾക്കും പടയോട്ടങ്ങൾക്കും ധനസഹായം നല്കാൻ ആ സംവിധാനത്തിനു കഴിയുമായിരുന്നു. പെയിനും നെതർ ലൻഡ്സും തമ്മിൽ നടന്ന വാശിയേറിയ പോരാട്ടത്തിൽ ക്രഡിറ്റിന്റെ പുതുതായി കണ്ടെത്തിയ ശക്തി പ്രകടമായിരുന്നു. പതിനാറാം നൂറ്റാ ണ്ടിൽ, യൂറോപ്പിലെ ഏറ്റവും ശക്തമായ രാജ്യം സ്പെയിൻ ആയിരുന്നു. വിശാലമായ ഒരു ആഗോള സാമാജ്യത്തിന്റെ തലപ്പത്ത് വാണരുളുകയായിരുന്നു ആ രാജ്യം. യൂറോപ്പിന്റെ അധികഭാഗവും ഉത്തര, ദക്ഷിണ അമേ രിക്കകളുടെ വലിയ ഭാഗവും ഫിലിപ്പീൻ ദ്വീപുകളും ആഫ്രിക്കയിലും ഏഷ്യയിലും തീരപ്രദേശങ്ങളിൽ ഒരു നിര താവളങ്ങളും പെയിനിന്റെ ഭരണത്തിനു കീഴിലായിരുന്നു. ഓരോ വർഷവും, അമേരിക്കയിൽ നിന്നും ഏഷ്യയിൽ നിന്നും കപ്പലുകൾ ഭാരിച്ച നിധിശേഖരവുമായി സെവിൽ, കാഡിസ് തുറമുഖങ്ങളിലേക്കു മടങ്ങി. നെതർലൻഡ്സ് ചെറുതും ചതുപ്പു നിറഞ്ഞതുമായ ഒരു പ്രദേശമാണ്, പ്രകൃതിസമ്പത്ത് ഒന്നുമില്ല, പെയിനിന്റെ അധീനപ്രദേശങ്ങളുടെ ഒരു കോണിലാണ് അതു സ്ഥിതി ചെയ്യുന്നത്.

1568-ൽ ഡച്ചുകാർ (അവർ പ്രധാനമായും പാട്ടസ്റ്റന്റുകാരാണ്) സ്പാനീഷുകാരനായ തങ്ങളുടെ പ്രഭുവിനെതിരെ ലഹളയുയർത്തി. ആദ്യം ലഹളക്കാർ ധീരതയോടെ കാറ്റാടിമില്ലുകളോടു പൊരുതുന്ന ഡോൺ കിയോട്ടിന്റെ ഭാഗം അഭിനയിക്കുന്നതു പോലെയാണ് തോന്നിച്ചത്. എങ്കിലും, എൺപതു വർഷങ്ങൾക്കുള്ളിൽ ഡച്ചുകാർ പെയി നിൽനിന്നു തങ്ങളുടെ സ്വാതന്ത്ര്യം

നേടിയെടുത്തുവെന്നു മാത്രമല്ല, സമുദ്ര മുഖ്യപാതയിൽ യജമാനന്മാരായിരുന്ന സ്പാനീഷുകാരെയും പോർച്ചുഗീസുകാരെയും മാറ്റി ആ സ്ഥാനം കൈയ്യേൽക്കുകയും ഒരു ആഗോള ഡച്ചു സാമാജ്യം കെട്ടിപ്പടുക്കുകയും യൂറോപ്പിലെ ഏറ്റവും ധനികരായി മാറുകയും ചെയ്തു.

ഡച്ചുകാരുടെ വിജയത്തിന്റെ രഹസ്യം കഡിറ്റ് ആയിരുന്നു. കരയിൽ പൊരുതാൻ താല്പര്യം കാട്ടാത്ത ഡച്ചുകാരായ ബർഘർമാർ തങ്ങൾക്കു വേണ്ടി സ്പാനീഷുകാരോടു പോരാടാൻ പണം നല്കി കൂലിപ്പട്ടാളക്കാരെ ഏർപ്പാടു ചെയ്തു. അതേസമയം ഡച്ചുകാർ വളരെ വലിയ കപ്പൽ വ്യൂഹങ്ങളായി കടലിലേക്കിറങ്ങി. കൂലിപ്പട്ടാളക്കാരും വലിയ തോക്കു കൈവശമുള്ള കപ്പൽവ്യൂഹങ്ങളും വളരെ ചെലവുള്ള കാര്യ മാണ്. എന്നാൽ അതിശക്തരായ സ്പാനീഷുകാരുടെ സാമ്രാജ്യത്തിനു ചെയ്യാൻ കഴിഞ്ഞതിനെക്കാൾ എളുപ്പത്തിൽ ഡച്ചുകാർക്ക് തങ്ങളുടെ സൈനികസന്നാഹങ്ങൾക്കു വേണ്ടി പണം മുടക്കാൻ കഴിഞ്ഞു. യൂറോപ്പിൽ വളർന്നു വന്നുകൊണ്ടിരുന്ന സാമ്പത്തിക സംവിധാനത്തിന്റെ വിശ്വാസം പിടിച്ചു പറ്റിയതുകൊണ്ടാണ് അവർക്കതിനു കഴിഞ്ഞത്. എന്നാൽ അതേസമയം പുതിയ സാമ്പത്തിക സംവിധാനത്തിനു തന്നി ലുള്ള വിശ്വാസം അശദ്ധനായ സ്പാനീഷ് രാജാവ് നഷ്ടമാക്കിക്കളഞ്ഞു. സൈന്യങ്ങളും നാവികവ്യൂഹവും കെട്ടിപ്പടുക്കാൻ മതിയായത കഡിറ്റ് ഡച്ചുകാർക്ക് പണമിടപാടുകാർ നല്കി. ആ സൈന്യങ്ങളും നാവികപ്പടയും ഡച്ചുകാർക്ക് ലോക കച്ചവട പാതകളിന്മേൽ നിയന്ത്രണം നല്കു കയും അങ്ങനെ സുമുഖമായ ലാഭം നേടിക്കൊടുക്കുകയും ചെയ്തു. ആ ലാഭം ഡച്ചുകാരുടെ കടങ്ങൾ അടച്ചുതീർക്കാൻ ഇടയാക്കി, അതു പണ മിടപാടുകാർക്കുള്ള വിശ്വാസത്തെ ബലപ്പെടുത്തി. ആംസ്റ്റർഡാം യൂറോപ്പിലെ ഏറ്റവും പ്രധാനപ്പെട്ട തുറമുഖങ്ങളിലൊന്നായിത്തീർന്നു എന്നു മാത്രമല്ല, ആ ഭൂഖണ്ഡത്തിലെ സാമ്പത്തികകാര്യങ്ങളുടെ കേന്ദ്രമായി മാറുകയും ചെയ്തു.

സാമ്പത്തിക സംവിധാനത്തിന്റെ വിശ്വാസമാർജിക്കാൻ ഡച്ചുകാർക്കു കൃത്യമായി കഴിഞ്ഞത് എങ്ങനെയാണ്? ഒന്നാമത്, തങ്ങളുടെ കടം സമയത്തിനുതന്നെ, പൂർണ്ണമായി

അടച്ചുതീർക്കുന്നതിൽ അവർ നിർ ബന്ധം കാണിച്ചു. അങ്ങനെ ക്രഡിറ്റ് നീട്ടിക്കൊടുക്കുന്നത് കടം പ്രദാനം ചെയ്യുന്നവർക്ക് അപകടസാദ്ധ്യത ഇല്ലാത്തതാക്കി. രണ്ടാമത്, അവരുടെ രാജ്യത്തിന്റെ നീതിന്യായ സംവിധാനം സ്വതന്ത്രമായിരുന്നു, സ്വകാര്യ അവകാശങ്ങളെ - (പ്രത്യേകിച്ചു സ്വകാര്യ സ്വത്തവകാശങ്ങളെ - സംര ക്ഷിച്ചു. സ്വകാര്യ വ്യക്തികളെയും അവരുടെ സ്വത്തിനെയും സംരക്ഷിക്കുന്നതിൽ പരാജയപ്പെടുന്ന ഏകാധിപത്യ രാജ്യങ്ങളിൽ നിന്ന് മുതൽ ചോർന്നുപോകുന്നു. പകരം, അതു നിയമവാഴ്ചയും സ്വകാര്യ സ്വത്തും ഉയർത്തിപ്പിടിക്കുന്ന രാജ്യങ്ങളിലേക്കു ഒഴുകുന്നു.

ജർമൻകാരായ പണമിടപാടുകാരുടെ ശക്തമായ ഒരു കുടുംബത്തിലെ സന്തതിയാണ് നിങ്ങളെന്നു സങ്കല്പിക്കുക. യൂറോപ്പിലെ പ്രധാന നഗരങ്ങളിൽ ശാഖകൾ തുറന്നുകൊണ്ടു കച്ചവടം വിപുലീകരിക്കുന്ന തിനുള്ള ഒരവസരം നിങ്ങളുടെ പിതാവ് കാണുന്നു. അദ്ദേഹം നിങ്ങളെ ആംസ്റ്റർഡാമിലേക്ക് അയയ്ക്കുന്നു, നിങ്ങളുടെ ഇളയ സഹോദരനെ മാഡ്രിഡിലേക്കും. നിക്ഷേപിക്കുന്നതിനായി രണ്ടു പേർക്കും 10,000 സ്വർണ നാണയങ്ങൾ വീതം നല്കിയിരിക്കുന്നു. നിങ്ങളുടെ സഹോദരൻ തനിക്കു ലഭിച്ച സ്റ്റാർട്ടപ് മുതൽ പെയിനിലെ രാജാവിനു പലിശയ്ക്ക നല്കുന്നു. ഫ്രാൻസിലെ രാജാവിനെതിരെ പോരാടുന്നതിനു ഒരു സൈ ന്യത്തെ സംഘടിപ്പിക്കുന്നതിനു വേണ്ടിയാണ് അദ്ദേഹത്തിനത് ആവശ്യ മുള്ളത്. നിങ്ങളുടെ പണം ഡച്ചുകാരനായ ഒരു കച്ചവടക്കാരനു നല്കുന്നതിനു നിങ്ങൾ തീരുമാനിക്കുന്നു. മാൻഹാറ്റൻ എന്ന വിജനമായ ദ്വീപിന്റെ തെക്കെ അറ്റത്തുള്ള കുറ്റിച്ചെടികൾ നിറഞ്ഞ പ്രദേശത്തു നിക്ഷേപിക്കാനാണ് അയാൾക്ക് ആഗ്രഹം. ഹഡ്സൺ നദി വലിയ ഒരു കച്ചവട ജലപാതയായി മാറിക്കഴിയുമ്പോൾ ആ സ്വത്തിനു മൂല്യമേറും എന്നതു നിശ്ചയമാണ്. രണ്ടു കടങ്ങളും ഒരു വർഷത്തിനകം അടച്ചു തീർക്കേണ്ടവയാണ്.

ആ വർഷം കടന്നുപോകുന്നു. ഡച്ചുകാരനായ കച്ചവടക്കാരൻ നല്ല ലാഭത്തിനു തന്റെ വസ്ത്ര വിറ്റഴിക്കുകയും അയാൾ പറഞ്ഞതു പോലെ പലിശ ചേർത്തു നിങ്ങളുടെ പണം തിരികെ തരികയും ചെയ്യുന്നു. നിങ്ങ ളുടെ പിതാവിനു സന്തോഷമായി. എന്നാൽ മാഡ്രിഡിലുള്ള നിങ്ങളുടെ ഇളയ സഹോദരൻ അസ്വസ്ഥനാണ്. ഫ്രാൻസുമായുള്ള യുദ്ധം

പെയിനിലെ രാജാവിന് നേട്ടമുണ്ടാകുന്ന തരത്തിൽ അവസാനിച്ചു. എന്നാൽ രാജാവ് ഇപ്പോൾ തുർക്കികളുമായി ഒരു സംഘർഷത്തിൽ പ്രവേശിച്ചു കഴിഞ്ഞിരിക്കുന്നു. ഓരോ നാണയത്തുട്ടും പുതിയ യുദ്ധത്തിനായി അദ്ദേ ഹത്തിനു ആവശ്യമുണ്ട്. പഴയ കടങ്ങൾ അടച്ചു തീർക്കുന്നതിനെക്കാൾ പ്രധാനമാണത് എന്നു അദ്ദേഹം കരുതുന്നു. നിങ്ങളുടെ സഹോദരൻ കൊട്ടാരത്തിലേക്കു കത്തുകൾ അയയ്ക്കുന്നു, കോടതിയുമായി ബന്ധ മുള്ള തന്റെ സുഹൃത്തുക്കളോട് അക്കാര്യത്തിൽ ഇടപെടണമെന്നു ആവ ശ്യപ്പെടുകയും ചെയ്യുന്നു. പക്ഷേ, പ്രയോജനമുണ്ടാകുന്നില്ല. നിങ്ങളുടെ സഹോദരന് വാഗ്ദാനം ചെയ്ത പലിശ ലഭ്യമായില്ലെന്നു മാത്രമല്ല, അവന് മുതലും കൂടി നഷ്ടമായിരിക്കുന്നു. നിങ്ങളുടെ പിതാവിന് സന്തോഷം തോന്നുന്നില്ല.

ഇപ്പോൾ, കാര്യങ്ങൾ കൂടുതൽ വഷളാക്കുന്നതിന്, രാജാവ് ഒരു ട്രഷറി ഓഫിസറെ നിങ്ങളുടെ സഹോദരന്റെ അടുത്തേക്കു വിടുകയും ഉടൻതന്നെ അത്രയും തുകകൂടി ലഭിക്കുമെന്നു താൻ പ്രതീക്ഷിക്കുന്നു വെന്ന് അർത്ഥശങ്കയ്ക്കിടയില്ലാത്ത വിധത്തിൽ അറിയിക്കുകയും ചെയ്യുന്നു. നല്കാൻ പണമൊന്നും നിങ്ങളുടെ സഹോദരന്റെ പക്കൽ ഇല്ല. അവൻ നിങ്ങളുടെ പിതാവിനു കത്തെഴുതുന്നു, ഇത്തവണ രാജാവു പണം തിരികെ തരുമെന്നു എഴുതുന്നു. പിതാവിനു ഇളയ പുത്രനോടു നേഹക്കൂടുതൽ ഉള്ളതുകൊണ്ടു ഭാരമുള്ള ഹൃദയത്തോടെയാണങ്കിലും അതിനു സമ്മതിക്കുന്നു. മറ്റൊരു 10,000 സ്വർണനാണയങ്ങൾ കൂടി സ്പാനീഷ് ഭണ്ഡാരത്തിലേക്കു അപ്രത്യക്ഷമാകുന്നു. അതും പിന്നീടു കണ്ടിട്ടില്ല. അതേസമയം ആംസ്റ്റർഡാമിൽ കാര്യങ്ങൾ തിളക്കമുള്ളതാണ്. നിങ്ങൾ അദ്ധ്വാനികളായ ഡച്ച് കച്ചവടക്കാർക്കു കൂടുതൽ കൂടുതൽ തുക കടം നല്കുന്നു. അവർ അതു കൃത്യസമയത്തു പൂർണ്ണമായി വീട്ടുന്നു. എന്നാൽ നിങ്ങളുടെ ഭാഗ്യം അനിശ്ചിതമായി തുടർന്നുപോകുന്നില്ല. പാരിസിൽ അടുത്ത ഫാഷൻ തരംഗം തടികൊണ്ടുള്ള ചെരുപ്പുകളാ ണെന്നു നിങ്ങളുടെ പതിവു ഇടപാടുകാരിൽ ഒരാൾക്കു ഉൾപ്രരണ തോന്നുന്നു. ഫ്രഞ്ചു തലസ്ഥാനത്ത് ഒരു ചെരുപ്പുകട തുടങ്ങാൻ അയാൾ നിങ്ങളോടു പണം കടം ചോദിക്കുന്നു. നിങ്ങൾ അയാൾക്കു പണം നല്കുന്നു. എന്നാൽ നിർഭാഗ്യവശാൽ, ഫ്രഞ്ചു വനിതകൾ അത്തരം ചെരുപ്പുകൾ

വാങ്ങാൻ മടിക്കുന്നു. അസംതൃപ്തനായ കച്ചവടക്കാരൻ നിങ്ങളുടെ പണം തിരികെത്തരാൻ വിസമ്മതിക്കുന്നു.

നിങ്ങളുടെ പിതാവ് കുപിതനാകുന്നു. വക്കീലന്മാരെ ഏർപ്പാടാക്കാൻ നിങ്ങൾ രണ്ടു പേരോടും ആവശ്യപ്പെടുന്നു. സ്പാനീഷ് രാജാവിന് എതിരെ നിങ്ങളുടെ സഹോദരൻ മാഡ്രിഡിൽ കേസു കൊടുക്കുന്നു. നിങ്ങളാകട്ടെ ആംസ്റ്റർഡാമിൽ പഴയ മരച്ചെരിപ്പു മായാവിക്ക് എതിരെ കേസു കൊടുക്കുന്നു. പെയിനിൽ കോടതികൾ രാജാവിനു കീഴിലാണ് - ജഡ്ജിമാർ തങ്ങളുടെ പദവി വഹിക്കുന്നതു രാജാവിനു ഇഷ്ടമുള്ളിടത്തോളം കാലമാണ്, രാജാവിനെതിരെ അവർ എന്തെങ്കിലും ചെയ്താൽ ശിക്ഷ ലഭിക്കുമെന്ന പേടിയുണ്ട്. നെതർലൻഡ്സിൽ കോടതികൾ ഗവൺമെന്റിന്റെ ഒരു സ്വതന്ത്ര വിഭാഗമാണ്. രാജ്യത്തെ ബർഘർമാർക്കും രാജകുമാരന്മാർക്കും അതിനുമേൽ കാര്യമൊന്നുമില്ല. മാഡ്രിഡിലെ കോടതി നിങ്ങളുടെ സഹോദരന്റെ പരാതി കാറ്റിൽ പറത്തുന്നു. ആംസ്റ്റർ ഡാമിലെ കോടതി നിങ്ങൾക്ക് അനുകൂലമായി വിധിക്കുകയും പണം നല്കാൻ അയാളെ നിർബന്ധിക്കുന്നതിനു വേണ്ടി അയാളുടെ സ്വത്തു കൾ ജാമ്യമാക്കുകയും ചെയ്തു. നിങ്ങളുടെ പിതാവ് ഒരു പാഠം പഠിച്ചി രിക്കുന്നു. രാജാക്കന്മാരോടു കച്ചവടം ചെയ്യുന്നതിനെക്കാൾ കച്ചവടക്കാ രോടു കച്ചവടം ചെയ്യുന്നതാണ്, മാഡ്രിഡിൽ ചെയ്യുന്നതിനെക്കാൾ നല്ലത് ആംസ്റ്റർഡാമിൽ ചെയ്യുന്നതാണ്.

നിങ്ങളുടെ സഹോദരന്റെ കഷ്ടകാലം കഴിഞ്ഞിട്ടില്ല. പെയിനിലെ രാജാവിന് അടിയന്തിരമായി കൂടുതൽ പണം ആവശ്യമുണ്ട്. നിങ്ങളുടെ പിതാവിന്റെ പക്കൽ പണമുണ്ടെന്നു അയാൾക്ക് ഉറപ്പാണ്. അതിനാൽ അയാൾ രാജ്യദ്രോഹമെന്ന കള്ളക്കേസുണ്ടാക്കി നിങ്ങളുടെ സഹോദരനെ കുടുക്കുന്നു. ഉടൻ തന്നെ 20,000 സ്വർണനാണയം നല്കിയില്ലെങ്കിൽ അവനെ കാരാഗൃഹത്തിൽ അടയ്ക്കുകയും മരണം വരെ അതിനുള്ളിൽ കഴിയുകയും ചെയ്യും.

നിങ്ങളുടെ പിതാവിനു മതിയായി. തന്റെ പ്രിയപുത്രനു വേണ്ടി അദ്ദേഹം ആ പണം നല്കുന്നു, ഇനിയുമൊരിക്കലും സ്പെയിനിൽ കച്ച് വടം ചെയ്യുകയില്ലെന്നു ശപഥം ചെയ്യുന്നു. അദ്ദേഹം തന്റെ മാഡ്രിഡ് ബ്രാഞ്ച് അടച്ചുപൂട്ടുകയും നിങ്ങളുടെ സഹോദരനെ റോട്ടർഡാമിലേക്കു മാറ്റുകയും ചെയ്യുന്നു. ഹോളണ്ടിൽ രണ്ടു ബ്രാഞ്ചുകളുള്ളതാണ് നല്ല തെന്നു ഇപ്പോൾ

തോന്നുന്നു. സ്പാനീഷുകാരായ മുതലാളിമാർ പോലും തങ്ങളുടെ പണം ആ രാജ്യത്തു നിന്നു കടത്തിക്കൊണ്ടു പോകുന്നുവെന്നു അദ്ദേഹം കേൾക്കുന്നു. തങ്ങളുടെ പണം കൈവശത്തിൽ വയ്ക്കാനും അതുപയോഗപ്പെടുത്തി കൂടുതൽ ധനം സൃഷ്ടിക്കാനും താല്പര്യമുണ്ടങ്കിൽ നിയമവാഴ്ച നിലനില്ക്കുന്നിടത്തും സ്വകാര്യസ്വത്തു ബഹുമാനിക്കപ്പെടുന്നിടത്തും - ഉദാഹരണമായി, നെതർലൻഡ്സിൽ - നിക്ഷേ പിക്കുന്നതാണ് നല്ലത്.

അത്തരം രീതികളിലൂടെ സ്പെയിനിലെ രാജാവ് നിക്ഷേപകരുടെ വിശ്വാസം ഇല്ലാതാക്കിക്കളഞ്ഞപ്പോൾ, ഡച്ചുകാരായ കച്ചവടക്കാർ അവ രുടെ വിശ്വാസം ആർജിച്ചു. ഡച്ചുകാരായ കച്ചവടക്കാരാണ് - ഡച്ചു രാജ്യ മല്ല - ഡച്ചു സാമാജ്യം കെട്ടിപ്പടുത്തത്. വെറുക്കപ്പെടുന്ന നികുതികൾ പിറുപിറുക്കുന്ന ജനങ്ങളിൽ നിന്നു പിരിച്ചെടുത്ത് തന്റെ യുദ്ധങ്ങൾക്കു പണം കണ്ടെത്താൻ പെയിനിലെ രാജാവു ശ്രമിച്ചുകൊണ്ടിരുന്നു. ലോണുകൾ തരപ്പെടുത്തി ഡച്ചു കച്ചവടക്കാർ കീഴടക്കലിനുള്ള പണം കണ്ടെത്തി. തങ്ങളുടെ കമ്പനികളിലെ ഷെയറുകൾ വിറ്റും അവർ കൂടുതൽ പണം കണ്ടെത്തി. ആ ഷെയറുകൾ കൈവശം വയ്ക്കുന്നവർക്ക് കമ്പനിയിൽ നിന്നു ലാഭവിഹിതം നല്കി. പെയിനിലെ രാജാവിനു ഒരിക്കൽപ്പോലും പണം കടം നല്കാത്തവരും ഡച്ചു ഗവൺമെന്റിനു പണം നല്കുന്നതിനു മുമ്പു രണ്ടു വട്ടം ചിന്തിക്കുന്നവരുമായ ശ്രദ്ധാലുക്കളായ നിക്ഷേപകർ ഡച്ചു ജോയിന്റ് സ്റ്റോക്ക് കമ്പനികൾക്ക് സന്തോ ഷത്തോടെ തങ്ങളുടെ നിക്ഷേപം നല്കി - പുതിയ സാമാജ്യത്തിന്റെ അടിസ്ഥാനം അതായിരുന്നു.

ഒരു കമ്പനി വലിയ ലാഭമുണ്ടാക്കുന്നുവെന്നു നിങ്ങൾ കാണുകയും അതിന്റെ ഷെയറുകളെല്ലാം മുമ്പുതന്നെ വിറ്റുപോയിരിക്കുകയും ചെയ്യുന്നുവെങ്കിൽ. ആ ഷെയറുകൾ കൈവശം വച്ചിരിക്കുന്നവരോട്, അവർ നല്കിയതിനെക്കാൾ ഒരുപക്ഷേ, കൂടിയ വില നല്കി, അവ വാങ്ങാൻ കഴിയും. ഷെയർ വാങ്ങിക്കഴിഞ്ഞ് ആ കമ്പനി പ്രയാസാവസ്ഥയിലാ ണെന്നു മനസ്സിലാക്കിയാൽ, കുറഞ്ഞ വിലയ്ക്ക് നിങ്ങളുടെ ഷെയർ കൈമാറ്റം ചെയ്യാൻ നിങ്ങൾക്കു കഴിയും. അത്തരം വ്യാപാരങ്ങളുടെ ഫലമായി യൂറോപ്പിലെ പ്രധാനപ്പെട്ട മിക്ക നഗരങ്ങളിലും സ്റ്റോക്ക് എക്സ് ചേഞ്ചുകൾ (കമ്പനികളുടെ

സ്റ്റോക്കുകൾ അഥവാ ഷെയറുകൾ കൈമാറ്റം ചെയ്യുന്ന സ്ഥലം) സ്ഥാപിതമായി.

ഏറ്റവും പ്രശസ്തമായ ഡച്ചു ജോയിന്റ് സ്റ്റോക്ക് കമ്പനി വെരീ നിഗ്ഡെ ഊസ്റ്റിൻഡിഷ കൊമ്പഞ്ഞി, അഥവാ ചുരുക്കത്തിൽ വിഒസി, 1602-ൽ ചാർട്ടർ ചെയ്യപ്പെട്ടതാണ്. ഡച്ചുകാർ സ്പാനീഷ് ഭരണത്തെ തൂത്തെറിയുകയും ആംസ്റ്റർഡാമിന്റെ കോട്ടകൊത്തളങ്ങളിൽ നിന്നു വളരെ അകലെയല്ലാതെ സ്പാനീഷ് ആർട്ടിലറിയുടെ വെടിയൊച്ചകൾ കേൾക്കുകയും ചെയ്തിരുന്ന സമയമായിരുന്നു അത്. വിഒസി ഷെയർ വിറ്റുകിട്ടിയ പണം ഉപയോഗപ്പെടുത്തി കപ്പലുകൾ നിർമ്മിക്കുകയും അവയെ ഏഷ്യയിലേക്ക് അയയ്ക്കുകയും ചൈനയിൽ നിന്നും ഇന്ത്യയിൽ നിന്നും ഇന്തോനേഷ്യയിൽ നിന്നും ചരക്കുകൾ കൊണ്ടു വരികയും ചെയ്തു. മത്സരക്കാർക്കും കടൽക്കൊള്ളക്കാർക്കും എതിരെ കമ്പനിയുടെ കപ്പലുകൾ നടത്തിയ സൈനിക നീക്കങ്ങൾക്കും അതു പണം നല്കി. ആത്യന്തികമായി വിഒസിയുടെ പണം കൊണ്ടാണ് ഇന്തോനേഷ്യയുടെ കീഴടക്കൽ സാദ്ധ്യമായത്.

ഇന്തോനേഷ്യ ലോകത്തിലെ ഏറ്റവും വലിയ ദ്വീപസമൂഹമാണ്. അതിന്റെ ആയിരക്കണക്കിനു വരുന്ന ദ്വീപുകൾ പതിനേഴാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഭരിച്ചിരുന്നത് നൂറു കണക്കിനു രാജ്യങ്ങളും ജന്മികളും സുൽത്താന്മാരും ഗോത്രങ്ങളും ആണ്. വിഒസി കച്ചവടക്കാർ ഇന്തോ നേഷ്യയിൽ ആദ്യമായി 1603ൽ എത്തുമ്പോൾ, അവർക്കു തീർത്തും കച്ച വട ലക്ഷ്യങ്ങളാണ് ഉണ്ടായിരുന്നത്. എന്നാൽ, തങ്ങളുടെ കച്ചവട താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനും ഷെയർഹോൾഡർമാരുടെ ലാഭവി ഹിതം പരമാവധിയാക്കുന്നതിനും വേണ്ടി വിഒസി കച്ചവടക്കാർ കൂടുതൽ കൂലി ചോദിച്ച പ്രദേശവാസികളായ തൊഴിലാളികളോടും മത്സരക്കാരായ യൂറോപ്പിൽ നിന്നുള്ള മറ്റു രാജ്യക്കാരോടും വഴക്കിട്ടു. വിഒസിയുടെ കപ്പലുകളിൽ വലിയ തോക്കുകൾ ഘടിപ്പിക്കുകയും യൂറോപ്പുകാരും ജപ്പാൻകാരും ഇന്ത്യക്കാരും ഇന്തോനേഷ്യക്കാരുമായ കൂലിപ്പട്ടാളക്കാരെ നിയോഗിക്കുകയും കോട്ടകൾ പണിയുകയും പൂർണമായ യുദ്ധങ്ങളിലും ചുറ്റിവളയലുകളിലും ഏർപ്പെടുകയും ചെയ്തു. അത്തരം ഉദ്യമങ്ങൾ അല്പം അസാധാരണമാണെന്നു നമുക്കു തോന്നാം. എന്നാൽ ആധുനിക കാലഘട്ടത്തിന്റെ തുടക്കത്തിൽ സ്വകാര്യ കമ്പനികൾ പട്ടാളക്കാരെ മാത്രമല്ല

സൈന്യാധിപന്മാരെയും ജോലിക്കെടുക്കുന്നതും കപ്പലുകളും വലിയ തോക്കുകളും ഉപയോഗപ്പെടുത്തുന്നതും ഒരു സൈന്യത്തെ മൊത്തമായി നിയോഗിക്കുന്നതും സാധാരണമായ കാര്യങ്ങളായിരുന്നു. അന്തരാഷ്ട്രസമൂഹം അതിനെ സാധാരണമായി കണ്ടു. ഒരു സ്വകാര്യ കമ്പനി ഒരു സാമാജ്യം സ്ഥാപിച്ചപ്പോൾ ആരും നെറ്റി ചുളിച്ചില്ല.

വിഒസി കൂലിപ്പട്ടാളക്കാരുടെ മുമ്പാകെ ദ്വീപുകൾ ഓരോന്നായി വീണു. ഇന്തോനേഷ്യയുടെ വലിയ ഒരു ഭാഗം വിഒസി കോളനിയായി. വിഒസി 200 വർഷത്തോടടുത്ത് ഇന്തോനേഷ്യ ഭരിച്ചു. 1800-ൽ മാത്രമാണ് ഡച്ചു രാജ്യം ഇന്തോനേഷ്യയുടെ നിയന്ത്രണം ഏറ്റെടുത്തത്. അത് അടുത്ത 150 വർഷം ഡച്ചു രാജ്യത്തിന്റെ കോളനിയായി തുടർന്നു. 21-ാം നൂറ്റാണ്ടിലെ ചില കമ്പനികൾ വളരെയധികം അധികാരം കൂട്ടിവയ്ക്കുന്നു എന്നു ചില ആളുകൾ മുന്നറിയിപ്പു തരുന്നു. സ്വാർത്ഥ താല്പര്യങ്ങൾ തടസമില്ലാതെ പിൻതുടരാൻ ബിസിനസുകളെ അനുവദിച്ചാൽ അങ്ങനെ എത്ര ദൂരം പോകാൻ കഴിയുമെന്നു ആധുനിക ചരിത്രത്തിന്റെ ആദ്യ നാളുകൾ കാണിച്ചുതരുന്നു.

വിഒസി ഇന്ത്യൻ മഹാസമുദ്രത്തിൽ സജീവമായിരിക്കുമ്പോൾ ഡച്ച് വെസ്റ്റ് ഇന്ത്യ കമ്പനി, അഥവാ ഡബ്ദഐസി, അറ്റ്ലാന്റിക്കിൽ പ്രവർത്തനനിരതമായി. പ്രധാനപ്പെട്ട ഹഡ്സൻ നദിയിലെ വാണിജ്യത്തിനു മേൽ നിയന്ത്രണം കൈക്കലാക്കാൻ, ഡബ്ല്യൂഐസി ന്യൂ ആംസ്റ്റർഡാം എന്ന ഒരു ആവാസകേന്ദ്രം ആ നദീമുഖത്തുള്ള ഒരു ദ്വീപിൽ സ്ഥാപിക്കുകയുണ്ടായി. ആ കോളനിയെ ഇന്ത്യക്കാർ ഭീഷണിപ്പെടുത്തുകയും ബ്രിട്ടീഷുകാർ ആവർത്തിച്ചു ആക്രമിക്കുകയും ഒടുവിൽ 1664-ൽ പിടിച്ചെടുക്കുകയും ചെയ്തു. ബ്രിട്ടീഷുകാർ അതിന്റെ പേര് ന്യൂയോർക്ക് എന്നാക്കി. തങ്ങളുടെ കോളനിയെ ഇന്ത്യക്കാരിൽനിന്നും ബ്രിട്ടീഷുകാരിൽ നിന്നും പ്രതിരോധിക്കുന്നതിനുവേണ്ടി നിർമ്മിച്ച ഒരു മതിൽ (വോൾ) ഇന്നു ലോകമെങ്ങും പ്രസിദ്ധമായ തെരുവായിത്തീർന്നു - വോൾസ്ട്രീറ്റ്.

പതിനേഴാം നൂറ്റാണ്ടിന്റെ അവസാനമായപ്പോളേക്കും, അലസതയും ചെല വേറിയ ഭൂഖണ്ഡ യുദ്ധങ്ങളും കാരണം

ഡച്ചുകാർക്കു ന്യൂയോർക്കു മാത്ര മല്ല, പിന്നെയോ യൂറോപ്പിന്റെ സാമ്പത്തികവും സാമാജ്യത്വവുമായ പരകശക്തി എന്ന തങ്ങളുടെ സ്ഥാനവും നഷ്ടമായി. ആ സ്ഥാനത്തേക്കു പ്രധാനമായും മത്സരിച്ചത് ഫ്രാൻസും ബ്രിട്ടനുമാണ്. തുടക്കത്തിൽ ഫ്രാൻസ് വളരെയേറെ ശക്തമായ നിലയിലാണെന്നു തോന്നിച്ചു. അതിനു ബ്രിട്ടനെക്കാൾ വലിപ്പവും സമ്പത്തും ജനസംഖ്യയും കൂടുത ലുണ്ട്, അതിനു വലിപ്പം കൂടുതലുള്ളതും കൂടുതൽ അനുഭവപരിചയ മുള്ളതുമായ സൈന്യമുണ്ട്. എങ്കിലും സാമ്പത്തിക സംവിധാനത്തിന്റെ വിശ്വാസം പിടിച്ചുപറ്റാൻ ബ്രിട്ടനു കഴിഞ്ഞു. അതേസമയം ഫ്രാൻസ് അതിന് അയോഗ്യരാണെന്നു സ്വയം തെളിയിക്കുകയും ചെയ്തു. 'മിസ്സി സിപ്പി കുമിളയുടെ' (ബബിളിന്റെ കാലത്ത് ഫ്രഞ്ചു രാജാവിന്റെ പെരു മാറ്റം പ്രത്യേകമായി കുപ്രസിദ്ധി നേടി. പതിനെട്ടാം നൂറ്റാണ്ടിലെ യൂറോപ്പു നേരിട്ട ഏറ്റവും വലിയ സാമ്പത്തിക പ്രതിസന്ധിയായിരുന്നു 'മിസ്സിസിപ്പി കുമിള.' ആ കഥയും തുടങ്ങുന്നതു സാമാജ്യം പണിയുന്ന ഒരു ജോയിന്റ് -സ്റ്റോക്ക് കമ്പനിയുമായാണ്.



*39. മാൻഹാറ്റൻ ദ്വീപിന്റെ തുമ്പത്തുള്ള 1660-ലെ ന്യൂ ആംസ്റ്റർഡാം. ആ ആവാസകേന്ദ്രത്തിന്റെ സംരക്ഷണഭിത്തിയാണ് ഇന്നത്തെ വോൾ സ്ട്രീറ്റ്.*

ഫ്രാൻസിൽ ചാർട്ടർ ചെയ്ത മിസ്സിസിപ്പി കമ്പനി 1717-ൽ മിസ്സിസിപ്പി തടത്തിന്റെ താഴ്ന്ന ഭാഗങ്ങളിലേക്കു കുടിയേറാനായി പുറപ്പെട്ടു. ആ പ്രക്രിയയിൽ ന്യൂഓർലിയൻസ് ഗ്രാമം സ്ഥാപിതമായി. ആ ഗംഭീര പദ്ധ തിക്കു വേണ്ടി പണം മുടക്കാൻ ലൂയി പതിനഞ്ചാമന്റെ കൊട്ടാരവുമായി നല്ല ബന്ധമുണ്ടായിരുന്ന കമ്പനി അതിന്റെ ഷെയറുകൾ പാരീസ് സ്റ്റോക്ക് എക്സ്ചേഞ്ചിൽ വില്പന നടത്തി. കമ്പനിയുടെ ഡയറക്ടറായിരുന്ന ജോൺ ലോ തന്നെയായിരുന്നു സെൻട്രൽ ബാങ്ക് ഓഫ് ഫ്രാൻസിന്റെ ഗവർണർ. തന്നെയുമല്ല, രാജാവ് അദ്ദേഹത്തെ കൺട്രോളർ-ജനറൽ ഓഫ് ഫിനാൻസസ് (ആധുനികകാലത്തെ ധനകാര്യ മന്ത്രി) ആയി നിയമിക്കു കയും ചെയ്തു. ചതുപ്പുകളും ചീങ്കണ്ണികളും നിറഞ്ഞ മിസ്സിസിപ്പി താഴ് വരി 1717-ൽ ആകർഷകമായിരുന്നില്ല. എങ്കിലും ധാരാളം സമ്പത്തുകളുടെയും അന്തമില്ലാത്ത അവസരങ്ങളുടെയും കഥകൾ മിസ്സിസിപ്പി കമ്പനി പ്രചരിപ്പിച്ചു. ഫ്രഞ്ചു കുലീനജാതരും ബിസിനസുകാരും നഗരത്തിലെ മൊശടന്മാരായ മദ്ധ്യവർഗക്കാരും ആ കഥകളിൽ വീണുപോയി. മിസ്സി സിപ്പി ഷെയറിന്റെ വില കുതിച്ചുയർന്നു. തുടക്കത്തിൽ ഒരു ഷെയറിന് 55 ലിവറ് ആയിരുന്നു വില. 1719 ആഗസ്റ്റ് 1-ന് ഷെയറുകളുടെ കച്ചവടം നടന്നത് 2750 ലിവറിലാണ്. ആഗസ്റ്റ് 30 ആയപ്പോളേക്കും അത് 4100 ലിറ്റ് ആയി, സെപ്തംബർ 4-ന് 5000 ലിവ്റിൽ എത്തി. ഡിസംബർ 2-ന് ഒരു മിസ്സിസിപ്പി ഷെയറിന്റെ വില 10,000 ലിറ്റ് കടന്നു. പാരീസിന്റെ തെരുവു കളിൽ ഉന്മാദം നിറഞ്ഞു. ആളുകൾ തങ്ങളുടെ സ്വത്തുക്കൾ എല്ലാം വിറ്റുകൊണ്ട്, ഭീമൻ ലോണുകളും തരപ്പെടുത്തി, മിസ്സിസിപ്പി ഷെയറുകൾ വാങ്ങി. സമ്പത്തിലേക്കുള്ള എളുപ്പമാർഗ്ഗം തങ്ങൾ കണ്ടെത്തിയെന്നു എല്ലാവരും വിശ്വസിച്ചു.

ഏതാനും ദിവസങ്ങൾക്കു ശേഷം, അസ്വസ്ഥത ആരംഭിച്ചു. ഷെയർ വിലകൾ തീർത്തും അയഥാർത്ഥവും നിലനിർത്താൻ കഴിയാത്തതുമാ ണെന്നു ഏതാനും ഊഹക്കച്ചവടക്കാർ മനസ്സിലാക്കി. സ്റ്റോക്കു വില ഏറ്റവും ഉയർന്നു നില്ക്കുമ്പോൾത്തന്നെ വില്ക്കുന്നതാണ് ഉത്തമമെന്നു അവർ

കണക്കുകൂട്ടി. ലഭ്യമാകുന്ന ഷെയറുകളുടെ സംഖ്യ വർദ്ധിച്ചതനുസരിച്ച് അവയുടെ വില ഇടിഞ്ഞു. വില താഴേക്കു പോകുന്നതു മറ്റുള്ള നിക്ഷേപകർ കണ്ടപ്പോൾ, അവർക്കും പുറത്തു കടക്കണമെന്നു ആഗ ഹമായി. സ്റ്റോക്കുവില പിന്നെയും താഴ്ന്നു. അതിനെത്തുടർന്നു വിലയി ടിയലായിരുന്നു. വിലസ്ഥിരതയുണ്ടാക്കാനായി ഫ്രാൻസിലെ സെൻട്രൽ ബാങ്ക് - അതിന്റെ ഗവർണറായിരുന്ന ജോൺ ലോയുടെ നിർദേശപ്രകാരം - മിസ്സിസിപ്പി ഷെയറുകൾ വാങ്ങിക്കൂട്ടി. എന്നാൽ അങ്ങനെ എന്നെന്നും ചെയ്തുകൊണ്ടിരിക്കാൻ അതിനു കഴിയുമായിരുന്നില്ല. ആത്യന്തികമായി അതിനു പണമില്ലാതായി. അതു സംഭവിച്ചപ്പോൾ, കൺട്രോളർ ജനറൽ ഓഫ് ഫിനാൻസ് ആയിരുന്ന അതേ ജോൺ ലോ ആവശ്യപ്പെട്ടതനുസരിച്ചു കൂടുതൽ ഷെയറുകൾ വാങ്ങുന്നതിനായി കൂടുതൽ പണം അച്ചടിച്ചു. ആകമാന ഫ്രഞ്ച് സാമ്പത്തിക സംവിധാനം അങ്ങനെ കുമിളയ്ക്കുള്ളി ലായി. ആ സാമ്പത്തിക മാജിക്കിനും ആ ദിവസത്തെ രക്ഷിക്കാൻ കഴിയുമായിരുന്നില്ല. മിസ്സിസിപ്പി ഷെയറുകളുടെ വില 10,000 ലിറ്റിൽ നിന്നു മടങ്ങി 1000 ലിവ് ആയിത്തീർന്നു. അതിനുശേഷം ആ ഷെയറിനു യാതൊരു മൂല്യവും ഇല്ലാതായി. അപ്പോളേക്കും സെൻട്രൽ ബാങ്കിനും രാജകീയ ഭണ്ഡാരത്തിനും സ്വന്തമായി മൂല്യമില്ലാത്ത വളരെയേറെ സ്റ്റോക്കുകൾ ഉണ്ടായിരുന്നു, പണം ഇല്ലായിരുന്നു. വലിയ ഊഹക്കച്ച വടക്കാർ പരിക്കുകളില്ലാതെ രക്ഷപ്പെട്ടു. അവർക്കു സമയത്തുതന്നെ വില്ക്കാൻ കഴിഞ്ഞു. ചെറിയ നിക്ഷേപകർക്കു എല്ലാം നഷ്ടമായി, അനേ കർ ആത്മഹത്യ ചെയ്തു.

മിസ്സിസിപ്പി കുമിള ചരിത്രത്തിലെ ഏറ്റവും പ്രകടമായ സാമ്പത്തിക തകർച്ചകളിലൊന്നാണ്. ആ ക്ഷതത്തിൽ നിന്നു രാജകീയ ഫഞ്ചു സാമ്പത്തിക സംവിധാനം ഒരിക്കലും സുഖം പ്രാപിച്ചില്ല. മിസ്സിസിപ്പി കമ്പനി അതിന്റെ രാഷ്ട്രീയ സ്വാധീനം ഉപയോഗപ്പെടുത്തി ഷെയറുകളുടെ വില വർദ്ധിപ്പിച്ചതും ആളുകളെ ഷെയർ വാങ്ങാൻ പരിപ്പിച്ചതും ആയ രീതി പൊതുജനങ്ങൾക്കു ഫ്രഞ്ചു ബാങ്കിങ് സംവിധാനത്തിലും ഫ്രഞ്ചു രാജാ വിന്റെ സാമ്പത്തിക ജ്ഞാനത്തിലും വിശ്വാസം നഷ്ടപ്പെടുവാൻ കാരണമായി. കഡിറ്റ് ലഭ്യമാക്കാൻ ലൂയി പതിനഞ്ചാമനു വളരെ വളരെ പ്രയാസം നേരിട്ടുതുടങ്ങി. വിദേശങ്ങളിലുള്ള ഫഞ്ചു സാമാജ്യം ബ്രിട്ടീ ഷുകാരുടെ

കൈകളിലാകാൻ അതൊരു പ്രധാന കാരണമായി. ബിട്ടീഷുകാർക്കു പ്രയാസം കൂടാതെയും കുറഞ്ഞ നിരക്കിലും പണം കടം കൊള്ളാമായിരുന്നു. അതേസമയം ഫ്രാൻസിനു ലോണുകൾ ലഭിക്കുന്നതു പ്രയാസമായി, ഉയർന്ന പലിശ നല്കേണ്ടിയും വന്നു. വർദ്ധിച്ചു വരുന്ന കടങ്ങൾ കൈകാര്യം ചെയ്യുന്നതിനു ഫ്രാൻസിന്റെ രാജാവു കൂടു തൽ കൂടുതൽ പണം ഉയർന്ന പലിശയ്ക്ക് കടം വാങ്ങി. ആത്യന്തിക മായി, 1780-കളിൽ, തന്റെ ബജറ്റിന്റെ പണം മുഴുവൻ കടത്തിന്മേലുള്ള പലിശ നല്കാൻ വേണ്ടി മാത്രം ഉപയോഗപ്പെടുത്തുകയാണെന്നും താൻ പാപ്പരായിക്കൊണ്ടിരിക്കുകയാണെന്നും, മുത്തച്ഛന്റെ മരണത്തെ തുടർന്നു സിംഹാസനസ്ഥനായ, ലൂയി പതിനാറാമന് മനസ്സിലായി. മനസ്സില്ലാമന സോടെ, 1789-ൽ, ലൂയി പതിനാറാമൻ ഫ്രഞ്ചു പാർലമെന്റായ എസ്റ്റേറ്റ്സ് ജനറൽ വിളിച്ചുകൂട്ടി, ആ പ്രതിസന്ധിക്കു പോംവഴി കാണാൻ. അതിനു മുമ്പ് ഒന്നര നൂറ്റാണ്ടായി ഫ്രഞ്ചു പാർലമെന്റു കൂടിയിരുന്നില്ല. അങ്ങനെ ഫ്രഞ്ചു വിപ്ലവം തുടങ്ങി.

കടലിനക്കരെയുള്ള ഫ്രഞ്ചു സാമ്രാജ്യം തകർന്നുകൊണ്ടിരിക്കു മ്പോൾ, ബ്രിട്ടീഷു സാമ്രാജ്യം അതിവേഗത്തിൽ വികസിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിനു മുമ്പുണ്ടായിരുന്ന ഡച്ചു സാമ്രാജ്യത്തെ പോലെ, ബ്രിട്ടീഷു സാമ്രാജ്യം സ്ഥാപിച്ചതും നടത്തിക്കൊണ്ടുപോയതും ലണ്ടൻ സ്റ്റോക്ക് എക്സ്ചേഞ്ചിലെ സ്വകാര്യ ജോയിന്റ് സ്റ്റോക്ക് കമ്പനി കളാണ്. ലണ്ടൻ കമ്പനി, പ്ലിമൗത്ത് കമ്പനി, ഡോർഷസ്റ്റർ കമ്പനി, മസ്സാച്ചുസെറ്റ്സ് കമ്പനി എന്നിങ്ങനെയുള്ള ജോയിന്റ് സ്റ്റോക്ക് കമ്പനി കളാണ് പതിനേഴാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ വടക്കെ അമേരിക്കയിൽ ഇംഗ്ലീഷ് ആവാസകേന്ദ്രങ്ങൾ സ്ഥാപിച്ചത്.

ഇന്ത്യൻ ഉപഭൂഖണ്ഡത്തെ കീഴടക്കിയതും ബ്രിട്ടീഷ് രാജ്യമായിരുന്നില്ല, പിന്നെയോ ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ കൂലിപ്പട്ടാളക്കാ രാണ്. ആ കമ്പനി പ്രവർത്തനത്തിൽ വിഒസിയെയും അതിജീവിച്ചു. ഇന്ത്യയിലെ അതിശക്തമായ ഒരു സാമ്രാജ്യത്തെ അത് ലണ്ടനിലെ ലീഡൻഹാൾ സ്ട്രീറ്റിലുള്ള അതിന്റെ ആസ്ഥാനത്തുനിന്ന് ഒരു നൂറ്റാണ്ടോളം നിയന്ത്രിക്കുകയും 350,000 സൈനികർ വരെ ഉൾപ്പെട്ടിരുന്ന ഒരു ഭീമൻ സൈന്യത്തെ നിയന്ത്രിക്കുകയും ചെയ്തു. ബ്രിട്ടീഷു രാജാവിന്റെ സൈന്യത്തെക്കാൾ ഏറെ

അംഗസംഖ്യയുണ്ടായിരുന്നു അതിന്. 1858-ൽ മാത്രമാണ് ബ്രിട്ടീഷ് രാജ്ഞി ഇന്ത്യയെ, കമ്പനിയുടെ സ്വകാര്യ സൈന്യത്തോടൊപ്പം, ഏറ്റെടുത്തത്. കച്ചവടക്കാരുടെ ഒരു രാജ്യം എന്നു നെപ്പോ ളിയൻ ബ്രിട്ടീഷുകാരെ കളിയാക്കുമായിരുന്നു. എന്നാൽ ആ കച്ചവടക്കാർ നെപ്പോളിയനെയും പരാജയപ്പെടുത്തി. അവരുടെ സാമാജ്യമായിരുന്നു ലോകം ഇന്നുവരെ കണ്ടിട്ടുള്ളതിലേക്കും വലിപ്പമേറിയ സാമാജ്യം.

## മുതലിന്റെ പേരിൽ

ഇന്തോനേഷ്യയെ ഡച്ചു രാജാവ് ഏറ്റെടുത്തതും (1800) ഇന്ത്യയെ ബ്രിട്ടീഷു രാജ്ഞി ഏറ്റെടുത്തതും (1858) മുതലാളിത്തവും സാമാജ്യ ത്വവും തമ്മിലുള്ള ആലിംഗനത്തെ അവസാനിപ്പിച്ചില്ല. അതിനു വിരുദ്ധ മായി, ആ ബന്ധം പത്തൊൻപതാം നൂറ്റാണ്ടിൽ കൂടുതൽ ശക്തമായി വളരുകയാണുണ്ടായത്. സ്വകാര്യ കോളനികൾ സ്ഥാപിക്കാനും നടത്തിക്കൊണ്ടുപോകാനും ജോയിന്റു സ്റ്റോക്ക് കമ്പനികളുടെ ആവശ്യം ഇപ്പോ ളില്ല. അവയുടെ മാനേജർമാരും വൻകിട ഷെയർ ഹോൾഡർമാരും ഇപ്പോൾ ലണ്ടനിലും ആംസ്റ്റർഡാമിലും പാരിസിലും അധികാരത്തിന്റെ ചരടുകൾ വലിച്ചു. തങ്ങളുടെ താല്പര്യങ്ങൾ രാജ്യം നോക്കിക്കൊള്ളുമെന്നു അവർക്കറിയാം. മാർക്സസും മറ്റു സാമൂഹ്യവിമർശകരും പറഞ്ഞതു പോലെ, പാശ്ചാത്യ ഗവൺമെന്റുകൾ ഒരു മുതലാളിത്ത ട്രേഡ് യൂണിയൻ ആയിക്കൊണ്ടിരിക്കുകയായിരുന്നു.

വൻകിട പണത്തിന്റെ ഇഷ്ടത്തിനൊത്തു ഗവൺമെന്റുകൾ എങ്ങനെ തുള്ളിയെന്നതിന്റെ ഏറ്റവും കുപ്രസിദ്ധമായ ഉദാഹരണമാണ് ബ്രിട്ടനും ചൈനയ്ക്കും ഇടയിൽ നടന്ന ഒന്നാം കറുപ്പു യുദ്ധം (1840-42). പത്തൊൻ പതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ, ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പ നിയും അനേകം ബിട്ടീഷ് കച്ചവടക്കാരും ലഹരിമരുന്നുകൾ, പ്രത്യേ കിച്ചു കറുപ്പ് (ഓപ്പിയം), ചൈനയിലേക്കു കയറ്റുമതി ചെയ്തു സമ്പത്തുണ്ടാക്കി. ദശലക്ഷക്കണക്കിനു ചൈനക്കാർ ലഹരിക്ക് അടിമകളായി. അതു രാജ്യത്തെ സാമ്പത്തികമായും സാമൂഹികമായും തളർത്തി. 1830 കളുടെ അവസാനത്തിൽ ചൈനയിലെ ഗവൺമെന്റ് ലഹരിമരുന്നു കച്ച വടം നിരോധിച്ചു. എന്നാൽ ബ്രിട്ടീഷുകാരായ ലഹരിമരുന്നു കടത്തുകാർ ആ

നിയമം അവഗണിച്ചു. ചൈനയിലെ അധികാരികൾ മരുന്നുകെട്ടുകൾ പിടിച്ചെടുക്കാനും നശിപ്പിക്കാനും ആരംഭിച്ചു. ലഹരിമരുന്നു കച്ചവടക്കാർക്കു വെസ്റ്റിനിസ്റ്ററിലും ഡൗണിങ് സ്ട്രീറ്റിലും വളരെ അടുത്ത ബന്ധമുണ്ടായിരുന്നു. അനേകം എംപിമാരും കാബിനറ്റ് മിനിസ്റ്റർമാരും ലഹരിമരുന്നു കമ്പനികളുടെ സ്റ്റോക്ക് കൈവശം വച്ചിരുന്നു - നടപടി യെടുക്കാൻ അതുകൊണ്ടു അവർക്ക് ഗവൺമെന്റിനെ പ്രേരിപ്പിക്കാൻ കഴിഞ്ഞു.

1840-ൽ സ്വതന്ത്ര വ്യാപാരത്തിന്റെ പേരിൽ ബ്രിട്ടൻ ചൈനയോടു യുദ്ധം പ്രഖ്യാപിച്ചു. അതൊരു നിസാര വിജയമായിരുന്നു. അതിരുകവിഞ്ഞ ആത്മവിശ്വാസമുണ്ടായിരുന്ന ചൈനക്കാർക്കു ബ്രിട്ടീഷുകാരുടെ പുതിയ അത്ഭുത ആയുധങ്ങൾക്കു (ആവിബോട്ടുകൾ, കനത്തെ ആർട്ടലറി, റോക്കറ്റുകൾ, റാപ്പിഡ്-ഫയർ റൈഫിളുകൾ) നേരെ പിടിച്ചുനില്ക്കാനായില്ല. അതിനുശേഷമുണ്ടാക്കിയ സമാധാന കരാറിൽ ബ്രിട്ടീഷുകാരായ ലഹരിമരുന്നു കച്ചവടക്കാരെ തടയുകയില്ലെന്നും ചൈനയുടെ പൊലിസ് ഏല്പിച്ച നാശനഷ്ടങ്ങൾക്കു നഷ്ടപരിഹാരം നല്കാമെന്നും ചൈന സമ്മതിച്ചു. തന്നെയുമല്ല, ബ്രിട്ടീഷുകാർ ഹോങ്കോങ്ങിന്റെ നിയന്ത്രണം ആവശ്യപ്പെടുകയും അവർക്ക് അതു ലഭിക്കുകയും ചെയ്തു. ഹോങ്കോ ങ്ങിനെ അവർ ലഹരിമരുന്നു കടത്തിനുള്ള സുരക്ഷിത താവളമായി ഉപയോഗപ്പെടുത്തി. (1997 വരെ ഹോങ്കോങ് ബ്രിട്ടീഷുകാരുടെ കൈവശത്തി ലായിരുന്നു.) പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ, ഏതാണ്ടു 4 കോടി ചൈനക്കാർ, ആ രാജ്യത്തെ ജനസംഖ്യയുടെ പത്തിലൊന്നു പേർ, കറുപ്പിന് അടിമകളായി.

ബ്രിട്ടീഷ് മുതലാളിത്തത്തിന്റെ നീണ്ട കരം ശ്രദ്ധിക്കാൻ ഈജിപ്തം പഠിച്ചു. പത്തൊൻപതാം നൂറ്റാണ്ടിൽ, ഫ്രഞ്ചുകാരും ബ്രിട്ടീഷുകാരുമായ നിക്ഷേപകർ ഈജിപ്തിലെ ഭരണാധികാരികൾക്ക് വലിയ തുക കടം നല്കി, ആദ്യം സൂയസ് കനാൽ പദ്ധതിക്കു പണം കണ്ടെത്താൻ വേണ്ടി, പിന്നീടു അതിനെക്കാൾ വിജയം കുറവുള്ള സംരംഭങ്ങൾക്കു പണം കണ്ടെത്താൻ വേണ്ടി, ഈജിപ്തിന്റെ കടം വർദ്ധിച്ചുവന്നു. യൂറോപ്പുകാരായ കഡിറ്റർമാർ ഈജിപ്തിന്റെ ഭരണത്തിൽ വർദ്ധിച്ച അളവിൽ ഇടപെട്ടുതുടങ്ങി. 1881-ൽ ഈജിപ്തിലെ ദേശീയവാദികൾക്കു മതിയാകു കയും അവർ

ലഹളയുയർത്തുകയും ചെയ്തു. എല്ലാ വിദേശ കടങ്ങളും നിരാകരിച്ചുകൊണ്ടു അവർ ഏകപക്ഷീയമായ പ്രഖ്യാപനം നടത്തി. വിക്ടോറിയ രാജ്ഞിക്ക് അതു രസിച്ചില്ല. ഒരു വർഷത്തിനു ശേഷം അവർ തന്റെ സൈന്യത്തെയും നാവികസേനയെയും നെലിലേക്ക് അയയ്ക്കകയും രണ്ടാം ലോകമഹായുദ്ധം വരെ ഈജിപ്ത് ഒരു ബ്രിട്ടീഷ് സംരക്ഷിത പ്രദേശമായി തുടരുകയും ചെയ്തു.

നിക്ഷേപകരുടെ താല്പര്യപ്രകാരം നടത്തിയ യുദ്ധങ്ങൾ അവ മാത്രമായിരുന്നില്ല. വാസ്തവത്തിൽ, യുദ്ധം തന്നെ, കറുപ്പു പോലെ, ഒരു ചരക്ക് ആയിത്തീരാൻ കഴിയുമായിരുന്നു. 1821-ൽ ഗ്രീക്കുകാർ ഓട്ടോമാൻ സാമാ ജ്യത്തിനെതിരെ ലഹളയുണ്ടാക്കി. ബ്രിട്ടനിലെ ലിബറൽ, റൊമാന്റിക് വൃത്തങ്ങളിൽ ആ ലഹള ഏറെ സഹാനുഭൂതി പിടിച്ചുപറ്റുകയുണ്ടായി. ലഹളക്കാരോടൊപ്പം പോരാടുന്നതിനു വേണ്ടി ബൈറൻ പ്രഭു ഗ്രീസി ലേക്കു പോയി. എന്നാൽ ലണ്ടനിലെ പണമിടപാടുകാർക്ക് ഒരു അവസരം കാണാൻ കഴിഞ്ഞു. വിമത നേതാക്കളോടു കച്ചവടം ചെയ്യാവുന്ന തരം ഗ്രീക്ക് റിബല്യൻ ബോണ്ടുകൾ ലണ്ടൻ സ്റ്റോക്ക് എക്സ്ചേഞ്ചിൽ പുറത്തിറക്കാൻ അവർ ആവശ്യപ്പെട്ടു. തങ്ങളുടെ പോരാട്ടം വിജയത്തിലെത്തുമ്പോൾ ആ ബോണ്ടുകളുടെ തുകയും പലിശയും അടയ്ക്കാമെന്നു ഗ്രീക്കുകാർ ഉറപ്പുനല്കണം. സ്വകാര്യ നിക്ഷേപകർ ലാഭമുണ്ടാക്കാനായി, അതല്ലെങ്കിൽ ഗ്രീക്കുകാരുടെ താല്പര്യങ്ങളോടുള്ള സഹാനുഭൂതി മൂലം, അതല്ലെങ്കിൽ അവ രണ്ടും കാരണം, ബോണ്ടുകൾ വാങ്ങി, ഹൈല്ലാസിലെ യുദ്ധരംഗത്തെ സൈനിക വിജയങ്ങളുടെയും പരാജയങ്ങളുടെയും വേഗത അനുസരിച്ച് ലണ്ടൻ സ്റ്റോക്ക് എക്സ്ചേഞ്ചിൽ ഗ്രീക്ക് റിബെല്യൻ ബോണ്ടിന്റെ വില ഉയരുകയും താഴുകയും ചെയ്തു. തുർക്കികൾക്ക് ക്രമേണ മേൽക്കൈ ലഭ്യമായി. വിമതരുടെ പരാജയം ഏതാണ്ട് അടുത്തെത്തിയപ്പോൾ ബോണ്ടു കൈവശം വച്ചവർക്ക് നഷ്ടം നേരിടുമെന്ന നിലയായി. ബോണ്ടുടമകളുടെ താല്പര്യമായിരുന്നു രാജ്യത്തിന്റെ താല് പര്യം. അതുകൊണ്ടു ബ്രിട്ടീഷുകാർ ഒരു അന്തർദേശീയ കപ്പൽവ്യൂഹം സംഘടിപ്പിക്കുകയും അത് 1827-ൽ നവരിനോ യുദ്ധത്തിൽ ഓട്ടോമാൻ മാരുടെ പ്രധാന

കപ്പൽപ്പടയെ മുക്കിക്കളയുകയുമുണ്ടായി. നൂറ്റാണ്ടുകളോളമുള്ള അധീശത്വത്തിനുശേഷം ഗ്രീസ് ഒടുവിൽ സ്വതന്ത്രമായി. എന്നാൽ സ്വാതന്ത്ര്യത്തോടൊപ്പം ഭീമമായ ഒരു കടബാദ്ധ്യതയും വന്നെത്തി. പുതിയ രാജ്യത്തിനു അതു അടച്ചുതീർക്കുന്നതിനുള്ള മാർഗ്ഗ മൊന്നും ഉണ്ടായിരുന്നില്ല. പിന്നീടു ദശകങ്ങളോളം ഗ്രീക്ക് സമ്പദ്ഘടന ബ്രിട്ടീഷ് ക്രഡിറ്റർമാർക്ക് പണയപ്പെട്ടിരുന്നു.

മുതലും രാഷ്ട്രീയവും തമ്മിലുള്ള ധൃതരാഷ്ട്രാലിംഗനം ക്രഡിറ്റ് മാർക്കറ്റിനെ സംബന്ധിച്ചിടത്തോളം ദൂരവ്യാപകമായ സ്വാധീനമുള്ളതായിരുന്നു. ഒരു സമ്പദ്ഘടനയിലെ ക്രഡിറ്റിന്റെ തുക നിശ്ചയിക്കുന്നത് പുതിയ ഒരു എണ്ണപ്പാടത്തിന്റെ കണ്ടെത്തൽ അതല്ലെങ്കിൽ ഒരു പുതിയ യന്ത്രത്തിന്റെ കണ്ടുപിടുത്തം എന്നിങ്ങനെയുള്ള തീർത്തും സാമ്പത്തിക മായ ഘടകങ്ങൾ കൊണ്ടു മാത്രമല്ല, പിന്നെയോ ഭരണമാറ്റങ്ങളും കൂടുതൽ ആർത്തിപൂണ്ട വിദേശനയങ്ങളും പോലെയുള്ള രാഷ്ട്രീയ സംഭവങ്ങൾ കൊണ്ടു കൂടിയാണ്. നവരിനോ യുദ്ധത്തിനു ശേഷം ബ്രിട്ടീഷു മുതലാളിത്തക്കാർ തങ്ങളുടെ പണം കടലിനക്കരെ അപകടസാദ്ധ്യത യുള്ള ഇടപാടുകളിൽ നിക്ഷേപിക്കാൻ കൂടുതൽ തയാറുള്ളവരായി മാറി. ഒരു വിദേശ കടക്കാരൻ കടം തിരിച്ചടയ്ക്കാൻ വിസമ്മതിച്ചാൽ, രാജ്ഞിയുടെ സൈന്യം തങ്ങളുടെ പണം മടക്കിനല്കുമെന്നു അവർ കണ്ടുകഴിഞ്ഞതാണ്.



അതുകൊണ്ടാണ് ഒരു രാജ്യത്തിന്റെ സാമ്പത്തിക ക്ഷേമത്തെ സംബ ന്ധിച്ചിടത്തോളം അതിന്റെ ക്രഡിറ്റ് നിലവാരം അതിന്റെ പ്രകൃതി സമ്പ്ത്തിനെക്കാൾ പ്രധാനമായിരിക്കുന്നത്. ഒരു രാജ്യം അതിന്റെ കടം തിരിച്ചടയ്ക്കാൻ എത്രമാത്രം സാദ്ധ്യതയുണ്ടെന്നാണ് അതിന്റെ കഡിറ്റ് നിലവാരം സൂചിപ്പിക്കുന്നത്. പൂർണമായും സാമ്പത്തികമായ വിവരങ്ങൾ കൂടാതെ അവർ രാഷ്ട്രീയവും സാമൂഹികവും സാംസ്കാരികവുമായ ഘടകങ്ങളും കണക്കിലെടുക്കുന്നു. ഏകാധിപത്യ ഗവൺമെന്റ് എന്ന ശാപം പേറുന്ന എണ്ണ സമൃദ്ധമായ ഒരു രാജ്യം, നിരന്തരമായ യുദ്ധം, അഴിമതിയുള്ള നീതിന്യായ സംവിധാനം എന്നിവ താഴ്ന്ന കഡിറ്റ് നിലവാരമാണ് സൂചിപ്പിക്കുന്നത്. അതിന്റെ ഫലമായി അതു താരതമ്യേന ദരിദ്രമായി തുടരാനാണ് സാദ്ധ്യത. കാരണം, എണ്ണ സമ്പത്തിനെ വേണ്ട രീതിയിൽ ഉപയോഗപ്പെടുത്താൻ ആവശ്യമായ മുതൽ ചേർത്തുവയ്ക്കാൻ അതിനു കഴിയുകയില്ല. പ്രകൃതി സമ്പത്തില്ലാത്ത, എന്നാൽ സമാധാനം അനുഭവിക്കുന്നതും സത്യസന്ധമായ നീതിന്യായ സംവിധാനവും സ്വത ന്തമായ ഒരു ഗവൺമെന്റും ഉള്ളതുമായ, ഒരു രാജ്യത്തിന് ഉയർന്ന കഡിറ്റ് നിലവാരം ലഭിക്കാനാണ് സാദ്ധ്യത. അങ്ങനെയെങ്കിൽ അതിന്റെ ആവശ്യങ്ങൾക്കു (നല്ല വിദ്യാഭ്യാസ സംവിധാനത്തിനും ഉയർന്ന സാങ്കേ തികവിദ്യ ഉപയോഗപ്പെടുത്തുന്ന വ്യവസായത്തിനും) മതിയായത്ര പണം ലഭ്യമാക്കാൻ അതിനു കഴിഞ്ഞന്നുവരും.

## സ്വതന്ത്ര വിപണി സംസ്കാരം

മുതലും രാഷ്ട്രീയവും തമ്മിൽ വളരെയേറെ സ്വാധീനിക്കുന്നുണ്ട്. അതുകൊണ്ട് അവയുടെ ബന്ധങ്ങൾ സാമ്പത്തിക വിദഗ്ധരും രാഷ്ട്രീ യക്കാരും പൊതുജനവും ഒരുപോലെ, ചൂടോടെ ചർച്ചചെയ്യുന്നു. മുത ലിനു രാഷ്ട്രീയത്തെ സ്വാധീനിക്കാൻ സ്വാതന്ത്ര്യമുണ്ടായിരിക്കണം, പക്ഷേ, രാഷ്ട്രീയം മുതലിനെ സ്വാധീനിക്കാൻ അനുവദിക്കരുത് എന്നു കടുത്ത മുതലാളിത്ത ചിന്താഗതിക്കാർ വാദിക്കുന്നു. ഗവൺമെന്റുകൾ വിപണിയിൽ ഇടപെടുമ്പോൾ, ബുദ്ധിശൂന്യമായ നിക്ഷേപങ്ങൾ നടത്താൻ രാഷ്ട്രീയ താല്പര്യങ്ങളാൽ അവർ പരിതരാകുകയും

അതു വേഗത് കുറഞ്ഞ വളർച്ചയ്ക്കു കാരണമാകുകയും ചെയ്യുന്നു എന്ന് അവർ വാദിക്കുന്നു. ഉദാഹരണമായി, വ്യവസായികളുടെ മേൽ കനത്ത നികുതി ചുമത്താനും ആ പണം ഉപയോഗപ്പെടുത്തി തൊഴിലില്ലായ്മ ആനുകൂല്യങ്ങൾ നല്കാനും ഒരു ഗവൺമെന്റു തുനിഞ്ഞേക്കും, കാരണം അതു വോട്ടർ മാർക്കു താല്പര്യമുള്ള കാര്യമാണ്. ആ തുക തങ്ങളുടെ കൈകളിൽത്തന്നെ നിലനിർത്താൻ ഗവൺമെന്റ് അനുവദിക്കുന്നതാണ് ഏറെ മെച്ചം എന്നാണ് അനേകം ബിസിനസുകാർ കരുതുന്നത്. അവർ അതു ഉപ യോഗപ്പെടുത്തുകയും പുതിയ ഫാക്ടറികൾ തുറക്കുകയും തൊഴിലില്ലാത്തവരെ ജോലിയ്ക്ക് എടുക്കുകയും ചെയ്യും.

ആ കാഴ്ചപ്പാടിൽ, രാഷ്ട്രീയത്തെ സമ്പദ്ഘടനയിൽ നിന്നു അകറ്റി നിർത്തുന്നതും നികുതി കുറയ്ക്കുന്നതും ഗവൺമെന്റിന്റെ നിയന്ത്രണങ്ങൾ പരിമിതപ്പെടുത്തുന്നതും തങ്ങളുടെ മാർഗ്ഗം തിരഞ്ഞെടുക്കാൻ വിപണിശക്തികൾക്കു സ്വാതന്ത്ര്യം നല്കുന്നതുമാണ് ഏറ്റവും ബുദ്ധി പരമായ സാമ്പത്തികനയം. സ്വകാര്യ നിക്ഷേപകർ, രാഷ്ടീയ പരിഗണന കളാൽ ബന്ധിതരല്ലെങ്കിൽ, തങ്ങളുടെ പണം ഏറ്റവും ലാഭം കിട്ടാവുന്ന ഇടങ്ങളിൽ നിക്ഷേപിക്കും. അതുകൊണ്ട് ഏറ്റവും മികച്ച സാമ്പത്തിക വളർച്ച (അതെല്ലാവർക്കും - വ്യവസായികൾക്കും തൊഴിലാളികൾക്കും - നേട്ടമുണ്ടാക്കും) ഉറപ്പാക്കുന്നതിനുള്ള മാർഗ്ഗം ഗവൺമെന്റ് കഴിയുന്നത കുറച്ചു ഇടപെടുക എന്നതാണ്. ഇന്ന് മുതലാളിത്ത വിശ്വാസപ്രമാണത്തിന്റെ ഏറ്റവും സാധാരണവും സ്വാധീനമുള്ളതുമായ വകഭേദം ഈ സ്വതന്ത്രവിപണി തത്വം ആണ്. വിദേശങ്ങളിലെ സൈനിക ഇടപെടലിനെ യും സ്വന്തരാജ്യത്തിനുള്ളിലെ ക്ഷേമപ്രവർത്തനങ്ങളെയും സ്വതന്ത വിപണിയുടെ ഏറ്റവും ഉത്സാഹമുള്ള അനുയായികൾ എതിർക്കുന്നുണ്ട്. സൈൻ മാസ്റ്റർമാർ തുടക്കക്കാർക്കു നല്കുന്ന അതേ ഉപദേശമാണ് അവർ ഗവൺമെന്റുകൾക്കു നല്കുന്നത് - ഒന്നും ചെയ്യാതിരിക്കുക.

എന്നാൽ അതിന്റെ തീവരൂപത്തിൽ, സ്വതന്ത്രവിപണിയിലുള്ള വിശ്വാസം സാന്റാ ക്ലോസിലുള്ള വിശ്വാസം പോലെതന്നെ കുട്ടിക്കളി യാണ്. യാതൊരു രാഷ്ട്രീയ മുൻവിധികളുമില്ലാത്ത ഒരു സ്വതന്ത വിപണി എന്നൊന്നില്ല. ഏറ്റവും പ്രധാനപ്പെട്ട സാമ്പത്തികശാസ്ത്ര സമ്പത്ത് ഭാവിയെ

കുറിച്ചുള്ള ഉറച്ച വിശ്വാസമാണ്, ഈ സമ്പത്ത് കള്ള ന്മാരുടെയും കള്ളപ്പൂച്ചുകാരുടെയും നിരന്തര ഭീഷണിയിലാണ്. ചതി വിനും മോഷണത്തിനും അക്രമത്തിനും എതിരെ വിപണി സ്വന്തമായി ഒരുക്കുന്ന യാതൊരു സുരക്ഷയും ഇല്ല. ചതിയന്മാർക്ക് എതിരെയുള്ള നടപടികൾ നിയമപരമാക്കിക്കൊണ്ടും നിയമം നടപ്പാക്കുന്ന പൊലിസി നെയും കോടതികളെയും ജയിലുകളെയും ബലപ്പെടുത്തിക്കൊണ്ടും വിശ്വാസം ഉറപ്പുവരുത്തുക എന്നതു രാഷ്ട്രീയ സംവിധാനങ്ങളുടെ ഉത്തരവാദിത്തമാണ്. തങ്ങളുടെ ജോലി ചെയ്യുന്നതിലും വിപണികളെ നേരെചൊവ്വ നിയന്ത്രിക്കുന്നതിലും രാജാക്കന്മാർ പരാജയപ്പെടുമ്പോൾ, വിശ്വാസം നഷ്ടമാകുന്നതിനും കഡിറ്റ് ഇല്ലാതാകുന്നതിനും സാമ്പത്തികമാന്ദ്യത്തിനും അതു കാരണമാകുന്നു. 1719-ലെ മിസ്സിസിപ്പി കുമിള പഠിപ്പിച്ച പാഠം അതാണ്. അതു മറന്നിട്ടുള്ള ആരെയും 2007 യുഎസ് ഭവനക്കുമിളയും അതിനുശേഷമുണ്ടായ കഡ്റ്റ് ദൗർലഭ്യവും മാന്ദ്യവും കാര്യങ്ങൾ വീണ്ടും ഓർമ്മിപ്പിച്ചുകൊള്ളും.

## മുതലാളിത്ത നരകം

വിപണികൾക്കു പരിപൂർണ സ്വാതന്ത്ര്യം നല്കുന്നതു അപകടകര മാണെന്നതിനു അതിനെക്കാൾ അടിസ്ഥാനപരമായ ഒരു കാരണമുണ്ട്. ചെരുപ്പുകുത്തി തനിക്കു കിട്ടുന്ന കൂടുതൽ ലാഭം കൊണ്ട് സഹായികളെ ജോലിക്കു വയ്ക്കും എന്നു ആഡം സ്മിത്ത് പഠിപ്പിച്ചു. സ്വാർത്ഥപരമായ ആർത്തി എല്ലാവർക്കും നേട്ടമുണ്ടാക്കുന്നു എന്നാണ് അതു വിവക്ഷിക്കുന്നത്. കാരണം ലാഭം ഉത്പാദനം കൂട്ടുന്നതിനും കൂടുതൽ ആളുകൾക്കു ജോലി നല്കുന്നതിനും വേണ്ടി ഉപയോഗപ്പെടുത്തുകയാണ്.

എങ്കിലും, ആർത്തിപൂണ്ട ചെരുപ്പുകുത്തി ജോലിക്കാരുടെ വേതനം കുറച്ചും അവരുടെ ജോലിസമയം വർദ്ധിപ്പിച്ചും തന്റെ ലാഭം വർദ്ധിപ്പിച്ചാൽ എന്തു സംഭവിക്കും? സ്വതന്ത്ര വിപണി ജീവനക്കാരെ സംരക്ഷിക്കും എന്നതാണ് സാധാരണമായി ലഭിക്കുന്ന ഉത്തരം. നമ്മുടെ ചെരുപ്പുകുത്തി വളരെക്കുറവു വേതനം നല്കുകയും വളരെയേറെ കാര്യങ്ങൾ അവരിൽ നിന്നു ആവശ്യപ്പെടുകയും ചെയ്താൽ, ഏറ്റവും മികച്ച ജോലിക്കാർ സ്വാഭാവികമായി അയാളെ വിട്ടുപോകുകയും അയാളുടെ

എതിരാളി കൾക്കു വേണ്ടി ജോലി ചെയ്യുകയും ചെയ്യും. തന്റെ കൂടെ അവശേഷിച്ചിരിക്കുന്നതു ഏറ്റവും മോശം ജോലിക്കാരാണെന്ന്, അതല്ലെങ്കിൽ ആരും അവശേഷിച്ചിട്ടില്ലെന്ന്, ദാക്ഷിണ്യമില്ലാത്ത ആ ചെരുപ്പുകുത്തി മനസ്സി ലാക്കും. അയാളുടെ തന്നെ ആർത്തി അയാളുടെ ജീവനക്കാരോടു നന്നായി പെരുമാറാൻ അയാളെ നിർബന്ധിതനാക്കും.

തത്വത്തിൽ അതു നല്ല കാര്യമാണ്, എന്നാൽ പ്രയോഗത്തിൽ അത നന്നായെന്നുവരില്ല. തീർത്തും സ്വതന്ത്രമായ വിപണിയിൽ, രാജാക്കന്മാ രുടെയോ പുരോഹിതന്മാരുടെയോ മേൽനോട്ടമില്ലാത്തപ്പോൾ, ആർത്തി യുള്ള മുതലാളിമാർക്ക് കുത്തകകൾ സ്ഥാപിക്കാനും ഒത്തുചേർന്ന് തങ്ങളുടെ തൊഴിലാളികൾക്ക് എതിരെ പ്രവർത്തിക്കാനും കഴിയും. ഒരു രാജ്യത്ത് എല്ലാ ഷൂ ഫാക്ടറികളും നിയന്ത്രിക്കുന്ന ഒരൊറ്റ കമ്പനിയാണ് ഉള്ളതെങ്കിൽ, അതല്ല എല്ലാ ഫാക്ടറി ഉടമകളും ഒത്തുചേർന്നു ഒരേ സമയത്തു വേതനം കുറയ്ക്കുന്നുവെങ്കിൽ, ജോലിമാറ്റത്തിലൂടെ തങ്ങളെത്തന്നെ സംരക്ഷിക്കാൻ തൊഴിലാളികൾക്കു കഴിയുന്നതല്ല.

അതിനെക്കാൾ വഷളായ കാര്യമാണ്, അത്യാർത്തിയുള്ള തൊഴിലു ടമകൾക്ക് തൊഴിലാളികളുടെ ചലനസ്വാതന്ത്ര്യം കടക്കെണിയിലൂടെയും അടിമത്തത്തിലൂടെയും ഇല്ലാതാക്കാം എന്നത്. മദ്ധ്യയുഗത്തിന്റെ അവ സാനത്തിൽ, ക്രിസ്തീയ യൂറോപ്പിൽ അടിമത്തം ഏതാണ്ട് അപരിചിത മായിരുന്നു. ആധുനിക കാലത്തിന്റെ തുടക്കത്തിൽ, യൂറോപ്പിൽ മുത ലാളിത്തത്തിന്റെ ഉയർച്ച അറ്റ്ലാന്റിക്കിലെ അടിമ വ്യാപാരത്തിന്റെ ഉയർച്ചയോടു കൈകോർത്തുപിടിച്ചാണ് സംഭവിച്ചത്. ഏകാധിപതികളായ രാജാക്കന്മാരോ വംശീയവാദക്കാരോ ആയിരുന്നില്ല, കടിഞ്ഞാണിടപ്പെ ടാത്ത വിപണിശക്തികൾ ആയിരുന്നു ആ ദുരവസ്ഥയുടെ കാരണക്കാർ.

യൂറോപ്പുകാർ അമേരിക്ക കീഴടക്കിയപ്പോൾ അവർ സ്വർണഖനികളും വെള്ളിഖനികളും തുറക്കുകയും കരിമ്പ്, പുകയില, പരുത്തി എന്നിവയുടെ തോട്ടങ്ങൾ സ്ഥാപിക്കുകയും ചെയ്തു. അമേരിക്കയുടെ ഉത്പാദനത്തിന്റെയും കയറ്റുമതിയുടെയും പ്രധാന ഘടകങ്ങൾ ഈ ഖനികളും തോട്ടങ്ങളും ആയിത്തീർന്നു. കരിമ്പുതോട്ടങ്ങൾ പ്രത്യേക

പ്രാധാന്യ മുള്ളതായിത്തീർന്നു. മദ്ധ്യകാലത്ത്, പഞ്ചസാര യൂറോപ്പിൽ ദുർലഭമായ ഒരു ആർഭാടമായിരുന്നു. വലിയ വില നല്കി അതു പശ്ചിമേഷ്യയിൽ നിന്നു ഇറക്കുമതി ചെയ്യുകയായിരുന്നു. പ്രധാന ഭക്ഷ്യവിഭവങ്ങളിലും പാമ്പണ്ണ മരുന്നുകൂട്ടുകളിലും അല്പം മാത്രം അതു ചേർത്തത് രഹസ്യ മായിട്ടാണ്. അമേരിക്കയിൽ വലിയ കരിമ്പുതോട്ടങ്ങൾ സ്ഥാപിതമായപ്പോൾ, പഞ്ചസാര കൂടുതൽ അളവിൽ യൂറോപ്പിൽ എത്തിത്തുടങ്ങി. പഞ്ചസാരയുടെ വില ഇടിഞ്ഞു, യൂറോപ്പു പഞ്ചസാര ഏറെ ഉപയോഗിച്ചുതുടങ്ങി. സംരംഭകർ ആ ആവശ്യം കണ്ടുകൊണ്ടു വൻതോതിൽ മധു രഭക്ഷണം (കേയ്ക്ക്, കുക്കി, ചോക്കലേറ്റ്, കാൻഡി, കൊക്കോയും കാപ്പിയും ചായയും പോലുള്ള പാനീയങ്ങൾ) നിർമ്മിച്ചു. പതിനേഴാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഒട്ടും തന്ന പഞ്ചസാര ഉപയോഗിക്കാതിരുന്ന ശരാശരി ഇംഗ്ലീഷുകാരൻ പത്തൊൻപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ വർഷംതോറും ഏതാണ്ട് എട്ടു കിലോഗ്രാം പഞ്ചസാര ഉപയോഗിച്ചു.

എന്നാൽ, കരിമ്പു വളർത്തുന്നതിനും ആട്ടി പഞ്ചസാര നിർമ്മിക്കുന്നതിനും അനേകം തൊഴിലാളികൾ ആവശ്യമാണ്. ട്രോപ്പിക്കൽ സൂ ര്യനു കീഴിൽ കരിമ്പിൻതോട്ടങ്ങളിൽ നീണ്ട ദിവസങ്ങൾ പണി ചെയ്യാൻ ആർക്കും ആഗ്രഹമുണ്ടായിരുന്നില്ല. കോൺടാക്ട് തൊഴിലാളികൾ ചെല വേറിയ കാര്യമാണ്. വിപണി ശക്തികളെ കണക്കിലെടുക്കേണ്ടതിനാലും, ലാഭത്തിനും സാമ്പത്തിക വളർച്ചയ്ക്കും വേണ്ടി ആർത്തി കാണിച്ചതി നാലും, യൂറോപ്പുകാരായ തോട്ടമുടമകൾ അടിമകളിലേക്കു തിരിഞ്ഞു.

പതിനാറാം നൂറ്റാണ്ടു മുതൽ പത്തൊൻപതാം നൂറ്റാണ്ടു വരെ, ആഫ്രിക്കക്കാരായ ഒരു കോടി അടിമകൾ അമേരിക്കയിലേക്കു ഇറക്കുമതി ചെയ്യപ്പെട്ടു. അവരിൽ 70 ശതമാനം ആളുകൾ കരിമ്പുതോട്ടങ്ങളിൽ വേല ചെയ്തു. പ്രവൃത്തിസാഹചര്യങ്ങൾ ദുസ്സഹമായിരുന്നു. മിക്ക അടിമകളും ആയുസ്സ് കുറഞ്ഞ ദുരിതജീവിതം നയിച്ചു. അടിമകളെ പിടിക്കുന്നതിനു വേണ്ടി നടത്തപ്പെട്ടിട്ടുള്ള യുദ്ധങ്ങളിലും ആഫ്രിക്കയുടെ ഉൾനാടുകളിൽ നിന്നു അമേരിക്കയുടെ തീരങ്ങളിലേക്കുള്ള നീണ്ട യാത്രയിലും ദശലക്ഷക്കണക്കിനു ആളുകൾ മരിച്ചു. യൂറോപ്പുകാർക്കു മധുരമുള്ള ചായ കുടിക്കാനും മധുരം നുണയാനും - പഞ്ചസാര പ്രഭുക്കന്മാർക്കു

ഭീമമായ ലാഭമുണ്ടാക്കാനും - വേണ്ടിയാണ് അതെല്ലാം സംഭവിച്ചത്.

ഏതെങ്കിലും രാജ്യമോ ഗവൺമെന്റോ നിയന്ത്രിച്ചതല്ല അടിമ വ്യാ പാരം. അതു ശുദ്ധമായ ഒരു സാമ്പത്തിക സംരംഭമായിരുന്നു. ആവശ്യത്തിന്റെയും ലഭ്യതയുടെയും നിയമങ്ങൾ പ്രകാരം സ്വതന്ത്ര വിപണി സംഘടിപ്പിക്കുകയും പണം മുടക്കുകയും ചെയ്ത ഒരു സംരംഭം. ആംസ്റ്റർ ഡാമിലും ലണ്ടനിലും പാരീസിലും സ്വകാര്യ അടിമക്കച്ചവട കമ്പനികൾ ഷെയറുകൾ വിറ്റു. നല്ല ഒരു നിക്ഷേപത്തിനു വേണ്ടി കാത്തിരുന്ന യൂറോപ്പുകാരായ മദ്ധ്യവർഗക്കാർ ആ ഷെയറുകൾ വാങ്ങി. ആ പണം ഉപ് യോഗപ്പെടുത്തി, കമ്പനികൾ കപ്പലുകൾ വാങ്ങി, നാവികരെയും സെ നികരെയും കൂലിയ്ക്കെടുത്തു, ആഫ്രിക്കയിൽ നിന്നു അടിമകളെ വാങ്ങി, അവരെ അമേരിക്കയിലേക്കു കടത്തി. അവിടെ അവർ അടിമകളെ തോട്ടം ഉടമകൾക്കു വിറ്റു, ലഭിച്ച പണംകൊണ്ടു പഞ്ചസാര, കൊക്കോ, കാപ്പി, പുകയില, പരുത്തി, റം എന്നിങ്ങനെയുള്ള തോട്ടമുല്പന്നങ്ങൾ വാങ്ങി. അവർ യൂറോപ്പിലേക്കു മടങ്ങുകയും പഞ്ചസാരയും പരുത്തിയും നല്ല വിലയ്ക്ക് വില്ക്കുകയും അതിനുശേഷം അടുത്ത റൗണ്ടിനായി ആഫ്രിക്കയിലേക്കു കപ്പൽകയറുകയും ചെയ്തു. ആ ഏർപ്പാടിൽ ഷെയർഹോൾ ഡർമാർക്കു വളരെ സന്തോഷമായിരുന്നു. പതിനെട്ടാം നൂറ്റാണ്ടിൽ ഉട നീളം, അടിമക്കച്ചവടത്തിൽ നിക്ഷേപിച്ച തുകയിൽ നിന്നു കിട്ടിയ ലാഭം 6 ശതമാനമായിരുന്നു. അതു വളരെയേറെ ലാഭകരമായിരുന്നു എന്ന് ഏതു ആധുനിക കൺസൽറ്റന്റും സമ്മതിക്കും.

അതാണ് സ്വതന്ത്ര വിപണി മുതലാളിത്തത്തിന്റെ ദൂഷ്യവശം. ലാഭം നേരായ മാർഗ്ഗത്തിൽ നേടിയതാണെന്നോ നേരായി വിതരണം ചെയ്യപ്പെടുന്നതാണെന്നോ ഉറപ്പുവരുത്താൻ അതിനു കഴിയുന്നില്ല. മറിച്ച്, ലാഭവും ഉത്പാദനവും വർദ്ധിപ്പിക്കാനുള്ള ആർത്തി, മാർഗ്ഗതടസമുണ്ടാക്കുന്ന എന്തിനോടും, ആളുകളെ അന്ധമാക്കുന്നു. വളർച്ച പരമമായ ഒരു നന്മയായിത്തീരുമ്പോൾ, അതിനെ മറ്റു ധാർമിക പരിഗണനകളൊന്നും തടയാതിരിക്കുമ്പോൾ, അതു നിഷ്പ്രയാസം ദുരന്തത്തിലേക്കു നീങ്ങാം. ക്രിസ്തുമതവും നാസിസവും പോലെയുള്ള ചില മതങ്ങൾ വിദ്വേഷം കാരണം ദശലക്ഷക്കണക്കിന് ആളുകളെ കൊന്നൊടുക്കിയിട്ടുണ്ട്. തണുപ്പൻ അവഗണനയും ആർത്തിയും

ചേർന്നുവന്നതിലൂടെ മുതലാളിത്തം ദശലക്ഷക്കണക്കിനു ആളുകളെ കൊന്നു. ആഫ്രിക്കക്കാരോടുള്ള വംശീയ വിദ്വേഷത്തിൽ നിന്നു ആരംഭിച്ചതല്ല അറ്റ്ലാന്റിക്കിലെ അടിമവ്യാപാരം. ഷെയറുകൾ വാങ്ങിച്ച വ്യക്തികളും അവ വിറ്റ ബാക്കർമാരും, അടിമ വ്യാപാര കമ്പനികളുടെ മാനേജർമാരും ആഫ്രിക്കക്കാരെ കുറിച്ചു ചിന്തിച്ചതേയില്ല. കരിമ്പുതോട്ടങ്ങളുടെ ഉടമസ്ഥരും അവരെക്കുറിച്ചു ചിന്തിച്ചില്ല. അനേകം ഉടമകൾ ജീവിച്ചത് തോട്ടങ്ങളിൽ നിന്നു വളരെ അകലെയാണ്. ലാഭവും നഷ്ടവും വൃത്തിയായി കുറിയ്ക്കപ്പെട്ട ലെഡ്ജറുകൾ മാത്ര മാണ് അവർ ആവശ്യപ്പെട്ടത്.

മറ്റു കളങ്കങ്ങളൊന്നും ഇല്ലാത്ത ഒരു റിക്കോർഡിലെ ഏക തെറ്റായിരുന്നില്ല അറ്റ്ലാന്റിക്കിലെ അടിമവ്യാപാരം എന്നത് ഓർമ്മിക്കണം. മുൻപൊരു അദ്ധ്യായത്തിൽ ചർച്ച ചെയ്യപ്പെട്ട ബംഗാളിലെ വലിയ ക്ഷാമം അത്തരമൊരു രീതിയിൽ സംഭവിച്ചതാണ്. ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പ നിക്ക് ഒരു കോടി ബംഗാളികളുടെ ജീവനെക്കാൾ പ്രധാനം തങ്ങളുടെ ലാഭമായിരുന്നു. ഇന്തോനേഷ്യയിൽ വിഒസിയുടെ സൈനിക നടപടി കൾക്ക് ഡച്ചുകാരായ ബർഘർമാർ ആണ് പണം മുടക്കിയത്. ബർഘർമാർ തങ്ങളുടെ കുട്ടികളെ സ്നേഹിച്ചു, ദാനധർമങ്ങൾ ചെയ്ത, സംഗീതവും കലയും ഇഷ്ടപ്പെട്ടു - എന്നാൽ അവർ ജാവയിലെയും സുമാടയി ലെയും മലാക്കയിലെയും നിവാസികളുടെ ദുരിതങ്ങൾക്ക് യാതൊരു പരിഗണനയും നല്കിയില്ല. ഭൂഗഹത്തിന്റെ മറ്റു ഭാഗങ്ങളിൽ ആധുനിക സമ്പദ്ഘടനയുടെ വളർച്ചയോടൊപ്പം മറ്റു തരത്തിലുള്ള അസംഖ്യം അക്രമങ്ങളും വേണ്ടാതീനങ്ങളും സംഭവിക്കുകയുണ്ടായി.

പത്തൊൻപതാം നൂറ്റാണ്ട് മുതലാളിത്തത്തിന്റെ ധാർമികതയിൽ യാതൊരു പുരോഗതിയും വരുത്തിയില്ല. യൂറോപ്പിലെങ്ങും സംഭവിച്ച വ്യവസായ വിപ്ലവം പണമിടപാടുകാരെയും മുതലാളിമാരെയും സമ്പന്നരാക്കി. എന്നാൽ അത് ദശലക്ഷക്കണക്കിനു തൊഴിലാളികളെ കടുത്ത ദാരിദ്യത്തിൽ ജീവിക്കുന്നതിനു ഇടയാക്കി. യൂറോപ്പുകാരുടെ കോളനികളിലെ അവസ്ഥ അതിനെക്കാളും വഷളായിരുന്നു. 1876-ൽ, ബൽജിയത്തിലെ ലിയോപോൾഡ് രണ്ടാമൻ രാജാവ്

മനുഷ്യത്വപരമായ ഒരു ഗവൺമെന്റി തര സംഘടന സ്ഥാപിച്ചു. മദ്ധ്യ ആഫ്രിക്കയെ കുറിച്ചു കൂടുതൽ മനസ്സി ലാക്കുകയും കോംഗോ നദിതടത്തിലെ അടിമവ്യാപാരത്തോടു പോരാടു കയും ചെയ്യുക എന്നതായിരുന്നു അതിന്റെ പ്രഖ്യാപിത ലക്ഷ്യം. റോഡു കളും സ്കൂളുകളും ആശുപ്രതികളും പണിത് ആ മേഖലയിലെ നിവാ സികളുടെ സാഹചര്യങ്ങൾ മെച്ചപ്പെടുത്തണമെന്ന ഉത്തരവാദിത്തവും അതിനു നല്കിയിരുന്നു. കോംഗോ തടത്തിൽ 2.3 ദശലക്ഷം ചതുരശ കിലോമീറ്റർ പ്രദേശത്തിനു മേലുള്ള നിയന്ത്രണം ആ സംഘടനയ്ക്ക നല്കാൻ യൂറോപ്പുകാരായ ശക്തികൾ 1885-ൽ സമ്മതിച്ചു. ബൽജിയത്തിന്റെ 75 ഇരട്ടി വലിപ്പമുള്ള ആ പ്രദേശം അതിനുശേഷം അറിയപ്പെട്ടത് സ്വതന്ത്ര കോംഗോ രാജ്യം (കോംഗോ ഫ്രീ സ്റ്റേറ്റ്) എന്നാണ്. ആ പ്രദേശത്തെ 20 -30 ദശലക്ഷം നിവാസികളുടെ അഭിപ്രായം ആരും ചോദിച്ചില്ല.

ഹ്രസ്വമായ കാലത്തിനുള്ളിൽ മനുഷ്യത്വപരമായ ആ സംഘടന ഒരു കച്ചവട സംരംഭമായിത്തീർന്നു. അതിന്റെ യഥാർത്ഥ ലക്ഷ്യം വളർച്ചയും ലാഭവും ആയിരുന്നു. സ്കൂളുകളും ആശുപ്രതികളും മറക്കപ്പെട്ടു. അതിനു പകരം, കോംഗോ തടത്തിൽ ഖനികളും തോട്ടങ്ങളും നിറഞ്ഞു, മിക്കതും നടത്തിക്കൊണ്ടുപോയത് പ്രദേശവാസികളെ കണ്ണിൽ ചോരയില്ലാതെ ചൂഷണം ചെയ്ത ബെൽജിയംകാരായ ഉദ്യോഗസ്ഥരാണ്. റബർ വ്യവസായം പ്രത്യേകിച്ചു കുപ്രസിദ്ധിയാർജിച്ചു. റബർ വളരെ വേഗത്തിൽ ഒരു വ്യാവസായിക അസംസ്കൃതവസ്തു ആയിക്കൊണ്ടിരിക്കുകയായി രുന്നു. റബർ കയറ്റുമതി കോംഗോയുടെ ഏറ്റവും പ്രധാനപ്പെട്ട വരുമാന സ്രോതസാണ്. റബർ ശേഖരിച്ചിരുന്ന ആഫ്രിക്കക്കാരായ ഗ്രാമീണരോടു കൂടുതൽ കൂടുതൽ റബർ ലഭ്യമാക്കാൻ ആവശ്യപ്പെട്ടു. പറഞ്ഞതയും അളവു ലഭ്യമാക്കാതിരുന്നവരെ അവരുടെ 'അലസത'യുടെ പേരിൽ ക്രൂര മായി ശിക്ഷിച്ചു. അവരുടെ കൈകൾ വെട്ടിക്കളയുകയും ചിലപ്പോൾ ഗ്രാമീണരെ ആകമാനം കൂട്ടക്കൊല ചെയ്യുകയും ചെയ്തു. ഏറ്റവും സൗമ്യമായ കണക്കുകൾ പ്രകാരം, 1885-നും 1908-നും മധ്യ, വളർച്ചയ്ക്കും ലാഭത്തിനും പിന്നാലെയുള്ള പോക്കിൽ 60 ലക്ഷം വ്യക്തി കളുടെ (കോംഗോയിലെ ജനസംഖ്യയുടെ 20 ശതമാനം) ജീവൻ

നഷ്ടപ്പെട്ടു. ചില കണക്കുകൾ പറയുന്നത് ഒരു കോടി ആളുകൾ മരിച്ചു എന്നാണ്.

സമീപ ദശകങ്ങളിൽ, പ്രത്യേകിച്ച് 1945-നുശേഷം, മുതലാളിത്ത ആർത്തിക്ക് ഏറെക്കുറെ നിയന്ത്രണം വരുത്തിയിട്ടുണ്ട്, ഒരു പക്ഷെ കമ്യൂണിസത്തോടുള്ള ഭീതി കാരണം. എങ്കിലും അക്രമങ്ങൾ ഇപ്പോളും വ്യാപകമാണ്. 2013-ലെ സാമ്പത്തിക അപ്പം 1500-ലെ അപ്പത്തെക്കാൾ വളരെയേറെ വലിപ്പം കൂടിയതാണ്. എന്നാൽ അതു വിതരണം ചെയ്യപ്പെട്ടിരിക്കുന്നതു സമമായിട്ടല്ല. അതുകൊണ്ട് അനേകം ആഫ്രിക്കക്കാരായ കർഷകരും ഇന്തോനേഷ്യക്കാരായ തൊഴിലാളികളും ഒരു ദിവ സത്തെ കഠിനമായ അദ്ധ്വാനത്തിനു ശേഷം ഭവനത്തിലേക്കു മടങ്ങുന്നതു തങ്ങളുടെ പൂർവപിതാക്കന്മാർക്ക് 500 വർഷം മുമ്പ് ലഭ്യമായിരുന്നതിനെക്കാൾ കുറവു ഭക്ഷണവുമായാണ്. കാർഷിക വിപ്ലവത്തെപ്പോലെതന്നെ, ആധുനിക സമ്പദ്ഘടനയുടെ വളർച്ചയും ഭീമമായ ഒരു ചതിവ് ആണെന്നു വെളിപ്പെട്ടേക്കാം. മനുഷ്യസ്പീഷിസും ആഗോള സമ്പദ്ഘടനയും വളർന്നുകൊണ്ടേയിരുന്നുവെന്നുവരാം, എന്നാൽ അതിലേറെ സംഖ്യ വരുന്ന വ്യക്തികൾ പട്ടിണിയിലും ദാരിദ്ര്യത്തിലും ജീവിക്കുന്നുണ്ടാകും.

ഈ വിമർശനത്തിനു മറുപടിയായി മുതലാളിത്തത്തിനു രണ്ടു മറു പടികളാണുള്ളത്. ഒന്ന്, മുതലാളിത്തം ഒരു ലോകം സൃഷ്ടിച്ചിരിക്കുന്നു, ആ ലോകം നോക്കിനടത്തുന്നതിനും ഒരു മുതലാളിക്കു മാത്രമാണ് കഴി യുക. വ്യത്യസ്തമായി ലോകത്തെ കൈകാര്യം ചെയ്യാൻ നടത്തപ്പെട്ട ഗൗരവമുള്ള ഏക യത്നം - കമ്യൂണിസം - മിക്കവാറും എല്ലാ രീതിയിലും വളരെയേറെ വഷളായ ഒന്നായിരുന്നു, അതുകൊണ്ട് അത് ഇനിയും പരീക്ഷിച്ചു നോക്കാനുള്ള താല്പര്യം ആർക്കുമില്ല. 8500 ബിസിയിൽ കാർഷിക വിപ്ലവത്തെ കുറിച്ച് ആർക്കും കയ്പോടെ കരയാൻ കഴിയു മായിരുന്നു, എന്നാൽ കൃഷി ഉപേക്ഷിക്കാൻ കഴിയുമായിരുന്നില്ല. അതു പോലെ, നമുക്കു മുതലാളിത്തം ഇഷ്ടമാകണമെന്നില്ല, എന്നാൽ അതു കൂടാതെ ജീവിക്കാൻ നമുക്കു കഴിയുന്നതല്ല.

നമുക്കു കൂടുതൽ ദീർഘക്ഷമ ആവശ്യമുണ്ട് എന്നതാണ് രണ്ടാ മത്തെ മറുപടി. പറുദീസ, മുതലാളിത്തക്കാർ ഉറപ്പുപറയുന്നു, അടുത്തു തന്നെയുണ്ട്. വാസ്തവം, അറ്റ്ലാന്റിക്

അടിമവ്യാപാരവും യൂറോപ്പിലെ തൊഴിലാളി വർഗത്തിന്റെ ചൂഷണവും പോലെയുള്ള തെറ്റുകൾ വരുത്തിയിട്ടുണ്ട്. എന്നാൽ നാം പാഠം പഠിച്ചിരിക്കുന്നു. നാം കുറെക്കൂടി കാത്തി രിക്കുകയും അപ്പം കുറെക്കൂടി വലുതാകാൻ അനുവദിക്കുകയും ചെയ്യുമെന്നുണ്ടെങ്കിൽ, ഓരോരുത്തർക്കും കൂടുതൽ കനത്ത അംശം ലഭിക്കും. വിഭജനം ഒരിക്കലും നീതിയുക്തമായിരിക്കുകയില്ല, എന്നാൽ ഓരോ പുരുഷനും സ്ത്രീക്കും കുട്ടിക്കും - കോംഗോയിലുള്ളവർക്കു പോലും - തൃപ്തിയാകത്തക്കവണ്ണം ലഭിക്കുന്നതാണ്.

തീർച്ചയായും ചില ശുഭലക്ഷണങ്ങൾ കാണപ്പെടുന്നുണ്ട്. കുറഞ്ഞ പക്ഷം നാം തീർത്തും ഭൗതികമായ മാനദണ്ഡങ്ങൾ (ജീവിതദൈർഘ്യം, ശിശുമരണനിരക്ക്, അകത്താക്കുന്ന കലോറിയുടെ അളവ്) ഉപയോഗപ്പെ ടുത്തുമ്പോളെങ്കിലും, 2013-ലെ ശരാശരി മനുഷ്യന്റെ ജീവിതനിലവാരം 19 13-ലേതിനെക്കാൾ ഗണ്യമായി ഉയർന്നുനില്ക്കുന്നു, മനുഷ്യരുടെ എണ്ണ ത്തിൽ ക്രമാതീതവളർച്ചയാണ് സംഭവിച്ചതെങ്കിലും.

എങ്കിലും, സാമ്പത്തിക പലഹാരം അനിശ്ചിതമായി വലുതായിക്കൊ ണ്ടിരിക്കുമോ? ഓരോ പലഹാരത്തിനും അസംസ്കൃതവസ്തവും ഊർ ജവും ആവശ്യമാണ്. ഭൂമി എന്ന ഗ്രഹത്തിലെ അസംസ്കൃത വസ്തക്കളും ഊർജവും അധികം താമസിക്കാതെ തന്നെ ഹോമോ സാപിയൻസ് വറ്റിക്കും എന്നു വിനാശപ്രവാചകന്മാർ മുന്നറിയിപ്പു നല്കുന്നു. അപ്പോൾ എന്തു സംഭവിക്കും?

## അദ്ധ്യായം പതിനേഴ്

# വ്യവസായത്തിന്റെ ചക്രങ്ങൾ

**ഭാ** വിയെക്കുറിച്ചു നമുക്കുള്ള ഉറച്ച വിശ്വാസവും ലാഭം ഉത്പാദനത്തിൽ തന്നെ നിക്ഷേപിക്കാനുള്ള മുതലാളിമാരുടെ താല്പര്യവും സമ്മതവും കാരണം ആധുനിക സമ്പദ്ഘടന വളരുന്നു. എന്നാൽ അതുകൊണ്ടു മാത്രമായില്ല. സാമ്പത്തിക വളർച്ചയ്ക്ക് ഊർജവും അസംസ്കൃതവസ്തക്കളും ആവശ്യമാണ്, അവയാകട്ടെ പരിമിതവും. അവ തീർന്നുകഴിയുമ്പോൾ, സംവിധാനം ആകമാനം തകരും.

എന്നാൽ കഴിഞ്ഞകാലത്തു നിന്നു നാം മനസ്സിലാക്കുന്നതനുസരിച്ച് അവ തത്വത്തിൽ മാത്രമാണ് പരിമിതമായിരിക്കുന്നത്. സ്വതവേ നമുക്കു ഉള്ളിൽ തോന്നുന്നതിൽ നിന്നു വ്യത്യസ്തമായി, മനുഷ്യരുടെ ഇടയിൽ ഊർജത്തിന്റെയും അസംസ്കൃതവസ്തുവിന്റെയും ഉപഭോഗം കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിൽ വളരെ വർദ്ധിച്ചുവെങ്കിലും, നമ്മുടെ ഉപ് യോഗത്തിനു ലഭ്യമായ അളവ് വാസ്തവത്തിൽ വർദ്ധിക്കുകയാണ് ഉണ്ടാ യത്. ഊർജത്തിന്റെയോ അസംസ്കൃത വസ്തുവിന്റെയോ ദൗർലഭ്യം സാമ്പത്തിക വളർച്ചയുടെ വേഗത കുറയ്ക്കുമ്പോളൊക്കെയും, ശാസ്ത്ര -സാങ്കേതിക ഗവേഷണത്തിനായി നിക്ഷേപങ്ങൾ ഒഴുകി. നിലവിലുള്ള സമ്പത്തുകളെ ഉപയോഗപ്പെടുത്താൻ കൂടുതൽ കാര്യക്ഷമമായ മാർഗ്ഗങ്ങൾ കണ്ടെത്തപ്പെട്ടു എന്നു മാത്രമല്ല, തീർത്തും പുതിയ തരം ഊർജവും വസ്തുക്കളും കണ്ടെത്താനും അതു കാരണമായി.

വാഹന വ്യവസായത്തെ നോക്കുക. കഴിഞ്ഞ 300 വർഷമായി മനു ഷ്യവർഗം ബില്യൻ കണക്കിനു വാഹനങ്ങൾ - മൃഗങ്ങൾ വലിക്കുന്ന വണ്ടികൾ മുതൽ വീൽബാരോകൾ, ട്രെയിനുകൾ, കാറുകൾ, സൂപ്പർ സോണിക് ജെറ്റുകൾ, പേസ് ഷട്ടിലുകൾ - നിർമ്മിച്ചിട്ടുണ്ട്. വാഹന നിർമാണത്തിനു

വേണ്ടതായ ഊർജസ്രോതസുകളും അസംസ്കൃത വസ്തുക്കളും അത്രയധികം പ്രവർത്തനങ്ങൾ കാരണം തീർന്നുപോകു മോയെന്നും ഇന്നു പാത്രത്തിൽ അവശേഷിച്ചിരിക്കുന്നതു തൂത്തുവടിച്ചെ ടുക്കുകയാണോയെന്നും നാം ചിന്തിച്ചേക്കാം. എന്നാൽ വാസ്തവം മറിച്ചാണ്. ആഗോള വാഹന വ്യവസായം 1700ൽ കൂടുതലും തടിയും ഇരുമ്പും ഉപയോഗപ്പെടുത്തിയപ്പോൾ, ഇന്ന് ഉപയോഗത്തിനായി അതിനു ലഭ്യ മായിരിക്കുന്നതു പുതുതായി കണ്ടുപിടിക്കപ്പെട്ട (പ്ലാസ്റ്റിക്, റബർ, അലൂ മിനിയം, ടൈറ്റാനിയം) വളരെയധികം വസ്തുക്കളാണ്. അവയെക്കുറിച്ചു നമ്മുടെ പൂർവപിതാക്കന്മാർക്ക് അറിഞ്ഞുകൂടായിരുന്നു. 1700-ൽ വണ്ടി കൾ നിർമ്മിച്ചത് ആശാരിമാരുടെയും കൊല്ലന്മാരുടെയും പേശിബലത്താൽ ആയിരുന്നുവെങ്കിൽ, ഇന്നു ടൊയോട്ടയുടെയും ബോയിങ്ങി ന്റെയും ഫാക്ടറികളിൽ യന്ത്രങ്ങൾ പ്രവർത്തിപ്പിക്കുന്നതു പെട്രോളിയം കമ്പസ്റ്റ്യൻ എൻജിനും ന്യൂക്ലിയർ പവർ സ്റ്റേഷനുകളും ആണ്. വ്യവ സായത്തിന്റെ മിക്കവാറും മറ്റെല്ലാ മേഖലകളിലും അത്തരം വിപ്ലവങ്ങൾ നടപ്പിലായിക്കഴിഞ്ഞു. നാം അതിനെ വ്യവസായ വിപ്ലവം എന്നു വിളിക്കുന്നു.

വ്യവസായ വിപ്ലവത്തിനു മുമ്പുള്ള സഹസ്രാബ്ദത്തിൽ, വ്യത്യസ്തമായ അനേകം ഊർജസ്രോതസുകൾ ഉപയോഗപ്പെടുത്തേണ്ടത് എങ്ങനെ യെന്നു മനുഷ്യർക്ക് അറിയാമായിരുന്നു. ഇരുമ്പ് ഉരുക്കാനും വീടുകൾ ചൂടുപിടിപ്പിക്കാനും കയ്ക്കുകൾ ഉണ്ടാക്കാനും അവർ വിറകു കത്തിച്ചു. ജലാശയങ്ങളിലൂടെ നീങ്ങുന്ന കപ്പലുകളെ ചലിപ്പിക്കുന്നതിനു കാറ്റിന്റെ ശക്തി ഉപയോഗപ്പെടുത്തി. വാട്ടർ മില്ലുകൾ ജലപ്രവാഹത്തിന്റെ ശക്തി ഉപയോഗപ്പെടുത്തി ധാന്യങ്ങൾ പൊടിച്ചു. എന്നാൽ ഇവയ്ക്കെല്ലാം പരിമിതികളും പ്രശ്നങ്ങളും ഉണ്ടായിരുന്നു. മരങ്ങൾ എല്ലായിടത്തും ലഭ്യമല്ല, നിങ്ങൾക്കാവശ്യമുള്ള എല്ലായ്പ്പോളും കാറ്റു ലഭ്യമായിരിക്കുകയില്ല, നിങ്ങൾ താമസിക്കുന്നതിനടുത്തു പുഴ ഒഴുകുന്നുണ്ടെങ്കിൽ മാത്ര മാണ് നിങ്ങൾക്ക് ജലശക്തി ഉപയോഗപ്പെടുത്താൻ കഴിയുക.

ഒരു തരത്തിലുള്ള ഊർജം മറ്റൊരു തരത്തിലേക്കു മാറ്റുന്നതെങ്ങ നെയെന്നു ആളുകൾക്ക് അറിഞ്ഞുകൂടായിരുന്നു എന്നത് അതിനെക്കാൾ വലിയ പ്രശ്നമായി. കാറ്റിന്റെയും ജലത്തിന്റെയും പ്രവാഹത്തെ ഉപയോ ജനപ്പെടുത്തി അവർക്ക് കപ്പലോടിക്കാനും മില്ലുകൾ പ്രവർത്തിപ്പിക്കാനും കഴിയുമായിരുന്നു, എന്നാൽ അതുപയോഗപ്പെടുത്തി വെള്ളം ചൂടാക്കാനോ ഇരുമ്പ് ഉരുക്കാനോ കഴിയുമായിരുന്നില്ല. മറിച്ച്, വിറകു കത്തിച്ചു ലഭിക്കുന്ന താപോർജം ഉപയോഗപ്പെടുത്തി ഒരു തിരികല്ല് തിരിക്കാൻ കഴിയുമായിരുന്നില്ല. അത്തരം ഊർജമാറ്റ വിദ്യകൾ ചെയ്യാൻ കഴി യുന്ന ഒരൊറ്റ ഉപകരണം മാത്രമാണ് മനുഷ്യർക്കുണ്ടായിരുന്നത്. മനു ഷ്യശരീരം. ദഹനാപചയത്തിന്റെ സ്വാഭാവിക പ്രക്രിയയിൽ മനുഷ്യരുടെയും മറ്റു മൃഗങ്ങളുടെയും ശരീരങ്ങൾ ഭക്ഷണം എന്നറിയപ്പെടുന്ന ജൈവ ഇന്ധനങ്ങളെ കത്തിക്കുകയും അങ്ങനെ വിമോചിതമാകുന്ന ഊർജത്തെ പേശീചലനങ്ങളായി മാറ്റുകയും ചെയ്യുന്നു. പുരുഷന്മാർക്കും സ്ത്രീകൾക്കും ജന്തുക്കൾക്കും ധാന്യവും മാംസവും ഭക്ഷിക്കുന്നതിനും അവയുടെ അന്നജങ്ങളെയും കൊഴുപ്പുകളെയും കത്തിക്കുന്നതിനും ആ ഊർജം ഉപയോഗപ്പെടുത്തി ഒരു റിക്ഷ ഓടിക്കുകയോ ഒരു കലപ്പ വലിപ്പിക്കുകയോ ചെയ്യുന്നതിനും കഴിയും.

ലഭ്യമായ ഏക ഊർജമാറ്റ ഉപകരണം മനുഷ്യരുടെയും മൃഗങ്ങളു ടെയും ശരീരങ്ങൾ ആയതിനാൽ, ഏതാണ്ടെല്ലാ മനുഷ്യ പ്രവൃത്തി കളുടെയും ആധാരം പേശീബലമായിരുന്നു. മനുഷ്യരുടെ പേശികൾ വണ്ടികളും വീടുകളും പണിതു, കാളയുടെ മസിലുകൾ നിലമുഴുതു, കുതിരയുടെ മസിലുകൾ ചരക്കുകൾ വഹിച്ചുനീക്കി. ഈ ജൈവ പേശി - യന്ത്രങ്ങളെ പ്രവർത്തിപ്പിച്ച ഊർജം ലഭ്യമായത് ആത്യന്തികമായി ഒരൊറ്റ സ്രോതസിൽ നിന്നാണ് - സസ്യങ്ങൾ, സസ്യങ്ങൾക്ക് ഊർജം ലഭ്യമായതോ സൂര്യനിൽനിന്നും. പ്രകാശസംശ്ലേഷണ പ്രക്രിയ വഴി സൂര്യോർജം പിടിച്ചെടുക്കുകയും ജൈവസംയുക്തങ്ങളായി സൂക്ഷിക്ക്പ്പെടുകയും ചെയ്യുന്നു. ചരിത്രത്തിൽ ഉടനീളം ആളുകൾ ചെയ്ത ഏതാണ്ട് എല്ലാക്കാര്യങ്ങൾക്കും ഊർജം പകർന്നതു പേശീശക്തിയായി മാറ്റപ്പെട്ടതും സസ്യങ്ങൾ പിടിച്ചെടുത്തതുമായ സൗരോർജമാണ്.

മനുഷ്യചരിത്രം തത്ഫലമായി രണ്ടു പ്രധാന ചക്രങ്ങളാൽ നിയന്ത്രി തമായിരുന്നു: സസ്യങ്ങളുടെ വളർച്ചയുടെ ചക്രവും

സൗരോർജത്തിന്റെ മാറിക്കൊണ്ടിരിക്കുന്ന ചകങ്ങളും (പകലും രാത്രിയും, ചൂടുകാലവും തണുപ്പുകാലവും). സൂര്യപ്രകാശം ദുർലഭവും ഗോതമ്പുപാടങ്ങൾ പച്ചപ്പുനിറഞ്ഞതുമായ കാലത്ത്, മനുഷ്യർക്ക് ഉണ്ടായിരുന്നത് കുറവ് ഊർജ മാണ്. കളപ്പുരകൾ ശൂന്യമായിരുന്നു, ചുങ്കക്കാർ അടങ്ങിയിരുന്നു, ചുറ്റി നടക്കുന്നതിനും യുദ്ധംചെയ്യുന്നതിനും സൈനികർക്കു പ്രയാസം തോന്നി, രാജാക്കന്മാർ സമാധാനത്തിൽ കഴിഞ്ഞു. സൂര്യൻ തെളിഞ്ഞുപ്രകാശിക്കുകയും ഗോതമ്പു വിളയുകയും ചെയ്തപ്പോൾ, കൃഷിക്കാർ വിളകൊയ്യു കയും കളപ്പുരകൾ നിറയ്ക്കുകയും ചെയ്തു. തങ്ങളുടെ പങ്കു കൈയ്ക്കലാക്കാനായി ചുങ്കക്കാർ ഓടിനടന്നു. പട്ടാളക്കാർ മസിലുരുട്ടുകയും തങ്ങളുടെ വാളുകളുടെ മൂർച്ച കൂട്ടുകയും ചെയ്തു. രാജാക്കന്മാർ സദസുകൾ വിളിച്ചുകൂട്ടുകയും അടുത്ത തേർവാഴ്ചയ്ക്ക് പദ്ധതിയിടുകയും ചെയ്തു. എല്ലാവർക്കും ഊർജം പകർന്നത് സൗരോർജമാണ് - ഗോതമ്പും അരിയും ഉരുളക്കിഴങ്ങും സൂക്ഷിച്ചുവച്ച സൗരോർജം.

## അടുക്കളയിലെ രഹസ്യം

ഈ നീണ്ട സഹസാബ്ദങ്ങളിൽ ഉടനീളം, ദിനംതോറും, ഊർജോത്പാദനത്തിന്റെ ചരിത്രത്തിലെ ഏറ്റവും പ്രധാന കണ്ടുപിടുത്തത്തിനു നേർക്കു നേർ ആളുകൾ നിന്നു - എന്നാൽ അവർ അതിനെ മനസ്സിലാക്കിയില്ല. ഒരു വീട്ടമ്മയോ വേലക്കാരിയോ ചായയ്ക്ക് വെള്ളം തിളപ്പിക്കാൻ അല്ലെങ്കിൽ ഉരുളക്കിഴങ്ങു പുഴുങ്ങാൻ അടുപ്പത്തു വയ്ക്കുമ്പോൾ അതവരെ തുറിച്ചുനോക്കി. വെള്ളം തിളച്ചുകഴിയുമ്പോൾ, കെറ്റിലിന്റെ യും കലത്തിന്റെയും മൂടി ചാടാൻ തുടങ്ങി. താപം ചലനമായി മാറ്റപ്പെടുകയാണ്. എന്നാൽ ചാടിത്തുള്ളുന്ന അടപ്പുകൾ ഒരു ശല്യമായി, പ്രത്യേകിച്ചു കലം അടുപ്പിൽ വച്ചുവെന്നു നിങ്ങൾ മറന്നുപോയിട്ട് വെള്ളം തിളച്ചുകൊണ്ടിരിക്കുമ്പോൾ. അതിന്റെ യഥാർത്ഥ സാദ്ധ്യത ആരും കണ്ടില്ല.

ഒൻപതാം നൂറ്റാണ്ടിൽ ചൈനയിൽ വെടിമരുന്നിന്റെ കണ്ടുപിടുത്തത്തെ തുടർന്നു ചൂടിനെ ചലനമായി മാറ്റുന്നതിൽ ഭാഗികമായ ഒരു മുന്നേറ്റം സംഭവിച്ചു. ആദ്യം, വെടിമരുന്നുകൾ നൂറ്റാണ്ടുകളോളം ഉപയോഗപ്പെടുത്തിയത് ഗുണ്ടുകളും

കതിനകളും ഉണ്ടാക്കുന്നതിനു മാത്രമാണ്, കാരണം വസ്തുക്കളെ ദൂരേക്കു തെറിപ്പിക്കുന്നതിനു വെടിമരുന്ന് ഉപ് യോഗപ്പെടുത്താമെന്നുള്ള ആശയം സാധാരണഗതിയിൽ മനസ്സിൽ തോന്നുന്ന ഒന്നല്ല. എന്നാൽ ആത്യന്തികമായി - ഒരുപക്ഷേ ഗുണ്ടുകളും കതിനയും ഉണ്ടാക്കുന്ന വിദഗ്ധൻ കതിനയിലെ വെടിമരുന്നു ശക്തി യോടെ ചീറ്റിപ്പോകുന്നതു കണ്ടതിനുശേഷം - തോക്കുകൾ പ്രത്യക്ഷപ്പെട്ടു. വെടിമരുന്നിന്റെ കണ്ടുപിടുത്തത്തിനും ഫലപ്രദമായ ആർട്ടിലറി യുടെ വികാസത്തിനും ഇടയിൽ ആറു നൂറ്റാണ്ടുകളോളം കടന്നുപോയി.

അപ്പോൾ പോലും, താപത്തെ ചലനമാക്കി മാറ്റുക എന്ന ആശയം ആർക്കും മനസ്സിൽ തോന്നിച്ചില്ല, അതുകൊണ്ടു മറ്റൊരു മൂന്നു നൂറ്റാണ്ടു കൾ കഴിഞ്ഞപ്പോളാണ് സാധനങ്ങൾ കടത്തിക്കൊണ്ടുപോകാൻ താപ്ത്തെ ഉപയോഗപ്പെടുത്തുന്ന അടുത്ത യന്ത്രം മനുഷ്യർ കണ്ടുപിടിച്ചത്. പുതിയ സാങ്കേതികവിദ്യ ഉടലെടുത്തത് ബ്രിട്ടനിലെ കൽക്കരി ഖനികളി ലാണ്. ബ്രിട്ടനിലെ ജനസംഖ്യ വർദ്ധിച്ചതനുസരിച്ച്, വളർന്നുകൊണ്ടിരുന്ന സമ്പദ്ഘടനയ്ക്ക് ഊർജം പകരുന്നതിനും ഭവനങ്ങളും കൃഷിയിടങ്ങളും ഒരുക്കുന്നതിനുമായി വനങ്ങൾ വെട്ടിനിരത്തപ്പെട്ടു. ബ്രിട്ടനിൽ വിറകിനു ക്ഷാമമമായി. അതിനു പകരം അവർ കല്ക്കരി കത്തിച്ചുതുടങ്ങി. വെള്ളം കെട്ടിക്കിടക്കുന്ന സ്ഥലങ്ങളിൽ കൽക്കരി നിരകൾ കാണപ്പെട്ടു. വെള്ളക്കെട്ടു കാരണം ഖനിത്തൊഴിലാളികൾക്കു ഖനിയുടെ താഴെത്തട്ടിലേക്കു ചെന്നെത്താൻ കഴിയുമായിരുന്നില്ല. പരിഹാരം കണ്ടെത്തേണ്ട ഒരു പ്രശ്നമായിരുന്നു അത്. 1700-നോടടുത്ത്, ബ്രിട്ടനിലെ ഖനിയിടങ്ങ ളിൽ നിന്നു അസാധാരണമായ ഒരു ശബ്ദം കേട്ടുതുടങ്ങി. ആ ശബ്ദം - വ്യവസായ വിപ്ലവത്തിന്റെ ശംഖുനാദം - തുടക്കത്തിൽ സൗമ്യമായി രുന്നു. എന്നാൽ അത് ഓരോരോ ദശകങ്ങൾ കഴിയുന്തോറും ഉയർന്നു യർന്നു വന്നു. ഒടുവിൽ അതു ലോകത്തിന്റെ ആകമാനം കാതടപ്പിക്കുന്ന ശബ്ദമായിത്തീർന്നു. അത് ഒരു ആവിയന്ത്രത്തിൽ നിന്നു ഉത്ഭവിച്ചതായിരുന്നു.

അനേകം തരം ആവിയന്ത്രങ്ങൾ ഉണ്ട്. എന്നാൽ അവയ്ക്കെല്ലാം ആധാരമായ തത്വം ഒന്നാണ്. കല്ക്കരി പോലെ ഏതെങ്കിലും ഇന്ധനം നിങ്ങൾ കത്തിച്ചു വെള്ളം ചൂടാക്കുകയും ആവി ഉത്പാദിപ്പിക്കുകയും ചെയ്യുന്നു. ആവി വികസിക്കുന്നതിനനുസൃതമായി ഒരു പിസ്റ്റൺ തള്ളപ്പെടുന്നു.

പിസ്റ്റൺ തള്ളിനീങ്ങുമ്പോൾ, പിസ്റ്റണോടു ബന്ധിക്കപ്പെട്ട എന്തും തള്ളിനീക്കപ്പെടുന്നു. നിങ്ങൾ താപത്തെ ചലനമായി മാറ്റിക്കഴിഞ്ഞിരിക്കുന്നു. പതിനെട്ടാം നൂറ്റാണ്ടിൽ ബ്രിട്ടനിലെ കരി ഖനികളിൽ, പിസ്റ്റൺ വെള്ളം വലിച്ചുകളയാൻ വേണ്ടി ഖനിയുടെ താഴത്തെ തട്ടിൽ സ്ഥാപിച്ച് കുഴലുകളുമായി ബന്ധിപ്പിക്കുകയുണ്ടായി. ആദ്യകാല എൻജി നുകൾ അവിശ്വസനീയമാം വിധം കാര്യക്ഷമതയില്ലാത്തവയായിരുന്നു. തീരെക്കുറവു അളവിലുള്ള വെള്ളം വലിച്ചെടുത്തു കളയുന്നതിനുപോലും വളരെയേറെ കല്ക്കരി കത്തിക്കേണ്ടിവന്നു. എന്നാൽ ഖനികളിൽ കലരി ധാരാളമുണ്ടായിരുന്നു. അത് സമീപത്ത് അതു ലഭ്യമായിരുന്നതുകൊണ്ടു ആരും അതിനെക്കുറിച്ചു ചിന്തിച്ചില്ല.

തുടർന്നുള്ള ദശകങ്ങളിൽ, ബ്രിട്ടീഷ് സംരംഭകർ ആവിയന്തത്തിന്റെ കാര്യക്ഷമത വർദ്ധിപ്പിക്കുകയും അവയെ ഖനിക്കുഴലുകളിൽ നിന്നു പുറത്തുകൊണ്ടുവന്നു തറികളുമായും ജിന്നുകളുമായും ബന്ധിപ്പിക്കു കയും ചെയ്തു. അതു വസ്ത്രനിർമാണത്തെ മാറ്റിമറിക്കുകയും വില്ക്കുറവുള്ള വസ്ത്രങ്ങൾ കൂടുതൽ അളവിൽ നിർമ്മിക്കുന്നതു സാദ്ധ്യമാക്കുകയും ചെയ്തു. കണ്ണടച്ചു തുറക്കുമ്പോളേക്കും, ബ്രിട്ടൻ ലോകത്തിന്റെ പണിപ്പുരയായി. എന്നാൽ അതിനെക്കാൾ പ്രധാനമായി, ആവിയന്തത്തെ ഖനികളിൽ നിന്നു പുറത്തു കൊണ്ടുവന്നതോടു കൂടി പ്രധാനപ്പെട്ട ഒരു മാനസിക തടസം ഇല്ലാതായി. തറികളെ ചലിപ്പിക്കാൻ കല്ക്കരി കത്തിക്കാമെന്നുണ്ടെങ്കിൽ, എന്തുകൊണ്ട് അതേ രീതിയിൽ വാഹനങ്ങൾ പോലെയുള്ള മറ്റു വസ്തുക്കളെയും ചലിപ്പിച്ചുകൂടാ?

1825-ൽ, ബ്രിട്ടീഷുകാരനായ ഒരു എൻജിനിയർ കരി നിറച്ച ഖനിവാഗണുകളുടെ ഒരു ടയിനിനോട് ഒരു ആവിയന്തത്തെ ഘടിപ്പിച്ചു. ഖനിയിൽ നിന്ന് ഏറ്റവും സമീപത്തുള്ള തുറമുഖം വരെ ഒരു ഇരുമ്പു റെയിലിൽ കൂടി ആ വാഗണുകളെ 20 കിലോമീറ്ററോളം ആ എൻജിൻ വലിച്ചു. ചരിത്രത്തിലെ ഒന്നാമത്തെ ആവിശക്തി ലോക്കോ മോട്ടീവ് ആയിരുന്നു അത്. കല്ക്കരി കടത്താൻ ആവി ഉപയോഗപ്പെടുത്താമെങ്കിൽ, മറ്റു ചരക്കുകളെ അതുപയോഗപ്പെടുത്തി നീക്കാൻ കഴിയു മെന്നത് വ്യക്തമാണ്. ആളുകൾക്കും അതുപയോഗപ്പെടുത്തി നീങ്ങാൻ കഴിയും. 1830 സെപ്തംബർ 15-ന്, ആദ്യ വാണിജ്യ റെയിൽവേ

ലൈൻ തുറന്നു, അതു ലിവർപൂളിനെ മാഞ്ചസ്റ്ററുമായി ബന്ധിപ്പിച്ചു. മുമ്പു വെള്ളം പമ്പു ചെയ്യുകയും തുണിത്തറികളെ ചലിപ്പിക്കുകയും ചെയ്ത അതേ ആവിശക്തിയിൽ തീവണ്ടികൾ ചലിച്ചു. വെറും ഇരുപതു വർഷങ്ങൾക്കു ശേഷം, ബ്രിട്ടനിൽ പതിനായിരക്കണക്കിനു കിലോമീറ്ററുകൾ നീളത്തിൽ റയിൽവേ ട്രാക്കുകൾ ഉണ്ടായിരുന്നു.

അതിനുശേഷം, ഒരു തരം ഊർജത്തെ മറ്റൊരു തരം ആക്കാൻ യന്ത്രങ്ങളെയും എൻജിനുകളെയും ഉപയോഗപ്പെടുത്താമെന്ന ആശയം ആളുകൾ താലോലിച്ചുകൊണ്ടിരുന്നു. ഏതു തരം ഊർജവും, ലോകത്തിൽ എവിടെയും, നമുക്കു വേണ്ട രീതിയിൽ ഉപയോഗപ്പെടുത്താൻ കഴിയും, അതിനു വേണ്ട യന്ത്രം നാം കണ്ടുപിടിച്ചാൽ മാത്രം മതി. ഉദാ ഹരണമായി, അണുക്കളിൽ (ആറ്റങ്ങളിൽ ധാരാളം ഊർജം അടക്കം ചെയ്തിരിക്കുന്നുവെന്നു ഭൗതികശാസ്ത്രജ്ഞർ മനസ്സിലാക്കിയപ്പോൾ, ഉടൻതന്നെ അവർ അതിനെക്കുറിച്ചു ചിന്തിച്ചുതുടങ്ങി; എങ്ങനെ ഈ ഊർജം സ്വതന്ത്രമാക്കുകയും ഉപയോഗപ്പെടുത്തുകയും ചെയ്തുകൊണ്ടു വൈദ്യുതി നിർമ്മിക്കാം, അന്തർവാഹിനികൾ പ്രവർത്തിപ്പിക്കാം, നഗരങ്ങൾ ഉന്മൂലനം ചെയ്യാം. ചൈനക്കാരായ ആൽക്കെമിസ്റ്റുകൾ വെടിമരുന്നു കണ്ടുപിടിച്ച നിമിഷത്തിനും തുർക്കികളുടെ വൻതോക്കുകൾ കോൺസ്റ്റാന്റി നോപ്പിളിന്റെ മതിലുകൾ തകർത്ത നിമിഷത്തിനും ഇടയിൽ അറുന്നൂറു വർഷങ്ങൾ കടന്നുപോയി. ഏതുതരം പിണ്ഡവും ഊർജമാക്കി മാറ്റാൻ കഴിയുന്നതാണെന്നു (അതായത്, ഇ സമം എംസിസ്ക്വയർ) ഐൻസ്റ്റീൻ നിർണയിച്ച നിമിഷത്തിനും ഹിരോഷിമയെയും നാഗസാക്കിയെയും അണുബോംബുകൾ ഇല്ലാതാക്കുകയും ഭൂഗോളമെങ്ങും ആണവ വൈ ദ്യുത സ്റ്റേഷനുകൾ കൂണുപോലെ ഉയർന്നുവരികയും ചെയ്ത നിമിഷത്തിനും ഇടയിൽ വെറും 40 വർഷങ്ങൾ മാത്രമാണ് കടന്നുപോയത്.

മറ്റൊരു പ്രധാന കണ്ടുപിടുത്തമായിരുന്നു ആന്തരിക ജ്വലന എൻജി നുകൾ (ഇന്റേണൽ കമ്പസ്റ്റ്യൻ എൻജിൻ). ഒരു തലമുറയുടേതിനെക്കാൾ അല്പം കൂടി കൂടുതൽ കാലമെടുത്ത് അതു ഗതാഗതസൗകര്യങ്ങളെ ആകെക്കൂടി മാറ്റിമറിക്കുകയും പെട്രോളിയത്തിനെ ദ്രവാവസ്ഥയിലുള്ള രാഷ്ട്രീയ ശക്തിയാക്കി മാറ്റുകയും ചെയ്തു. ആയിരക്കണക്കിനു വർഷങ്ങളായി പെട്രോളിയം പരിചിതമാണ്, വാട്ടർപ്രൂഫ് മേൽക്കൂരകൾക്കും

ആക്സസിലുകൾ ലൂബിക്കേറ്റു ചെയ്യുന്നതിനും അത് ഉപയോഗപ്പെടുത്തിയിരുന്നു. എങ്കിലും അതിന് അതിനെക്കാളൊക്കെ പ്രയോജനമുണ്ടാകു മെന്ന് ഒരു നൂറ്റാണ്ടു മുമ്പു വരെ ആരും കരുതിയില്ല. എണ്ണയ്ക്കുവേണ്ടി രക്തം ഒഴുക്കിക്കളയുകയെന്ന ആശയം എത്ര അസംബന്ധമാണ്. ഭൂമിക്കും സ്വർണത്തിനും കുരുമുളകിനും അടിമകൾക്കുംവേണ്ടി യുദ്ധം ചെയ്യാം, പക്ഷേ, എണ്ണയ്ക്കുവേണ്ടി?

വിദ്യുച്ഛക്തിയുടെ കാര്യം അതിനെക്കാൾ അത്ഭുതപ്പെടുത്തുന്ന താണ്. രണ്ടു നൂറ്റാണ്ടുകൾക്കു മുമ്പ് വിദ്യുച്ഛക്തിക്കു സമ്പദ്ഘടനയിൽ യാതൊരു പ്രാധാന്യവും ഉണ്ടായിരുന്നില്ല. നിഗൂഢമായ ശാസ്ത്ര പരീ ക്ഷണങ്ങൾക്കും വിലകുറഞ്ഞ മാന്ത്രികവിദ്യകൾക്കും വേണ്ടി മാത്രമാണ് അത് ഉപയോഗപ്പെടുത്തിയിരുന്നത്. കണ്ടുപിടുത്തങ്ങളുടെ ഒരു ശ്രണി അതിനെ സാർവത്രികമായ ചെപ്പിലെ ഭൂതമാക്കി മാറ്റി. നാം വിരലമർത്തുമ്പോളേക്കും അതു പുസ്തകങ്ങൾ അച്ചടിക്കുകയും തുണികൾ തുന്നു കയും പച്ചക്കറികൾ കേടുകൂടാതെ സൂക്ഷിക്കുകയും ഐസ്ക്രീം അലിയാതെ കാക്കുകയും ഭക്ഷണം പാകം ചെയ്യുകയും കുറ്റവാളികളുടെ ജീവനെടുക്കുകയും നമ്മുടെ ചിന്തകൾ കുറിച്ചുവയ്ക്കുകയും നമ്മുടെ പുഞ്ചിരികൾ രേഖപ്പെടുത്തുകയും രാത്രിയിൽ പ്രകാശം പരത്തുകയും എണ്ണമറ്റ ടെലിവിഷൻ പരിപാടികളിലൂടെ നമ്മെ സന്തോഷിപ്പിക്കുകയും ചെയ്യുന്നു. അതെല്ലാം വിദ്യുച്ഛക്തി ചെയ്തുതെടുക്കുന്നത് എങ്ങനെയെന്നു നമ്മിൽ അധികം പേർക്ക് അറിഞ്ഞുകൂടാ, എന്നാൽ അതിനെക്കാൾ വളരെ കുറച്ചു പേർക്കു മാത്രമാണ് വിദ്യുച്ഛക്തിയില്ലാതെ ജീവിക്കാൻ കഴിയുക.

## ഒരു ഊർജ സാഗരം

മൗലികാർത്ഥത്തിൽ, വ്യവസായ വിപ്ലവം ഊർജരൂപമാറ്റത്തിന്റെ ഒരു വിപ്ലവമായിരുന്നു. നമുക്കു ലഭ്യമായ ഊർജത്തിന്റെ അളവിനു പരിധിയി ല്ലെന്നു വീണ്ടും വീണ്ടും ചൂണ്ടിക്കാണിക്കപ്പെട്ടു. അതല്ലെങ്കിൽ, കുറെക്കൂടി കൃത്യമായി, അതിനുള്ള ഏക പരിധി നിശ്ചയിക്കുന്നതു നമ്മുടെ അജ്ഞ തയാണ്. ഏതാനും ദശകങ്ങൾ കൂടുമ്പോളേക്കും നാം പുതിയ ഒരു ഊർജസ്രോതസ് കണ്ടുപിടിക്കുന്നു. അങ്ങനെ നമുക്കു

ലഭ്യമായ ഊർജത്തിന്റെ ആകെത്തുക വളർന്നുകൊണ്ടേയിരിക്കുന്നു.

നമ്മുടെ ഊർജം വറ്റിക്കൊണ്ടിരിക്കുന്നുവെന്നു വളരെയേറെ ആളു കൾ ഭയക്കുന്നതിന്റെ കാരണം എന്താണ്? ലഭ്യമായ എല്ലാ ഫോസിൽ ഇന്ധനങ്ങളും തീർന്നുകഴിയുമ്പോൾ വിനാശമാണെന്നു അവർ മുന്നറിയിപ്പു നല്കുന്നത് എന്തുകൊണ്ടാണ്? വ്യക്തമായും ലോകത്തിൽ ഊർജത്തിന്റെ കുറവില്ല. നമ്മുടെ ആവശ്യങ്ങൾക്കു വേണ്ടി അതിനെ മാറ്റി യെടുക്കുന്നതിനും ഉപയോഗപ്പെടുത്തുന്നതിനും വേണ്ട അറിവു നമുക്കില്ല. എന്നുമാത്രം. ഓരോ ദിവസവും സൂര്യൻ സൗജന്യമായി നല്കുന്ന ഊർജ വുമായി താരതമ്യപ്പെടുത്തുമ്പോൾ ഭൂമിയിലുള്ള ഫോസിൽ ഇന്ധനങ്ങളിലെല്ലാം ശേഖരിച്ചു വയ്ക്കപ്പെട്ടിരിക്കുന്ന ഊർജത്തിന്റെ അളവു നിസാരമാണ്. സൂര്യോർജത്തിൽ തീരെച്ചെറിയ ഒരംശം മാത്രമാണ് ഭൂമിയിൽ എത്തുന്നത്, എന്നാൽ അതുതന്നെ ഓരോ വർഷവും 3,766,800 എക്സിജൂൾ ഊർജമാണ്. (ജൂൾ മെടിക് സിസ്റ്റത്തിൽ ഊർജത്തിന്റെ ഒരു യൂണിറ്റാണ്, ഒരു ചെറിയ ആപ്പിളിനെ ഒരു മീറ്റർ നേരെ മുകളിലേക്ക് ഉയർത്തുന്നതിനു നിങ്ങൾ ചെലവിടേണ്ട ഊർജം; എക്സിജൂൾ എന്നത് ഒരു ബില്യൻ ബില്യൻ ജൂൾ ആണ് - വളരെയേറെ ആപ്പിളുകൾ.) അതിൽത്തന്നെ 3000 സൗരോർജ എക്സസജൂൾ മാത്രമാണ് ലോകത്തിലെ സസ്യങ്ങൾ എല്ലാംകൂടി പ്രകാശസംശ്ലേഷണത്തിനായി പിടിച്ചെടുക്കുന്നത്. മനുഷ്യരുടെ എല്ലാ പ്രവൃത്തികളും വ്യവസായങ്ങളും ചേർന്ന് ഏതാണ്ട് 500 എക്സിജൂൾ വർഷംതോറും ഉപയോഗപ്പെടുത്തുന്നു. ഭൂമി 90 മിനിറ്റു നേരംകൊണ്ടു സ്വീകരിക്കുന്ന ഊർജത്തിനു സമാനമായ അളവാണത്. സൗരോർജത്തിന്റെ മാത്രം കാര്യമാണത്. അതോടൊപ്പം, നമുക്കു ചുറ്റും വളരെയധികം ഊർജസ്രാതസുകൾ ഉണ്ട്. ആണവഊർജവും ഗുരുത്വാ കർഷണ ഊർജവും പോലെ. ചന്ദ്രൻ ഭൂമിയെ ആകർഷിക്കുന്നതുകൊണ്ട്, സമുദ്രത്തിൽ വേലിയേറ്റത്തിന്റെ ശക്തിയുടെ രൂപത്തിൽ ഗുരുത്വാകർഷണ ഊർജം പ്രകടമാണ്.

വ്യവസായ വിപ്ലവത്തിനു മുമ്പ്, മനുഷ്യരുടെ ഊർജ വിപണി. ഏതാണ്ട് പൂർണമായും സസ്യങ്ങളെ ആശ്രയിച്ചിരുന്നു. പ്രതിവർഷം 3000 എക്സജുൾ വഹിക്കുന്ന ഒരു ഹരിത ഊർജ തടാകത്തിന്റെ കരയിൽ ആളുകൾ ജീവിക്കുകയും തങ്ങൾക്കു കഴിയുന്നത ഊർജം അതിൽ നിന്നു പമ്പു ചെയ്തു

ഉപയോഗപ്പെടുത്തുകയും ചെയ്തു. എങ്കിലും അവർക്കു വലിച്ചെടുക്കാൻ കഴിയുമായിരുന്ന ഊർജത്തിന്റെ അളവിനു ഒരു പരിധിയുണ്ട്. വ്യവസായ വിപ്ലവത്തിന്റെ കാലത്ത്, നാം വലിയ ഒരു ഊർജ സാഗരത്തിന്റെ കരയിലാണ് വാസ്തവത്തിൽ ജീവിക്കുന്നതെന്നു നമുക്കു ബോദ്ധ്യമായി. ആ സാഗരം ബില്യനുകൾക്കു മീതെ ബില്യനു കൾ കണക്കിനു ഊർജസാദ്ധ്യത ഉൾക്കൊണ്ടു. കുറെക്കൂടി മെച്ചപ്പെട്ട പമ്പുകൾ കണ്ടെത്തേണ്ട ആവശ്യം മാത്രമേ നമുക്കുണ്ടായിരുന്നുള്ളു.

ഊർജത്തെ എങ്ങനെ ഉപയോഗപ്പെടുത്തുകയും രൂപമാറ്റംവരുത്തുകയും ചെയ്യാം എന്നു മനസ്സിലാക്കിയതിലൂടെ, സാമ്പത്തിക വളർച്ചയെ സാവ ധാനത്തിലാക്കുന്ന മറ്റേ പ്രശ്നത്തെ (അസംസ്കൃത വസ്തുക്കളുടെ ദൗർ ലഭ്യത്തെ) പരിഹരിക്കുന്നതിനു കഴിഞ്ഞു. ചെലവു കുറഞ്ഞ ഊർജം വലിയ തോതിൽ ഉപയോഗപ്പെടുത്തുന്നതെങ്ങനെയെന്നു മനുഷ്യർ മനസ്സിലാക്കിക്കഴിഞ്ഞതിനാൽ, അവർക്ക് മുൻകാലങ്ങളിൽ അപാപ്യമായി രുന്ന അസംസ്കൃത വസ്തുക്കളുടെ ശേഖരത്തെ (ഉദാഹരണമായി സൈബീരിയയുടെ പാഴപ്രദേശത്ത് ഇരുമ്പു ഖനനം ചെയ്യുന്നത്) ഉപ് യോഗപ്പെടുത്തിത്തുടങ്ങാനും അതല്ലെങ്കിൽ കൂടുതൽ വിദൂരമായ പ്രദേ ശങ്ങളിൽ നിന്ന് അസംസ്കൃത വസ്തുക്കൾ കടത്തിക്കൊണ്ടുവരാനും (ഉദാഹരണമായി, ആസ്ട്രേലിയയിലെ കമ്പിളി ബ്രിട്ടനിലേ തുണിമില്ലു കളിൽ ലഭ്യമാക്കുന്നത്) കഴിയുമായിരുന്നു. അതേസമയത്തുതന്നെ, തീർത്തും പുതിയ അസംസ്കൃത വസ്തുക്കൾ (പ്ലാസ്റ്റിക്) കണ്ടുപിടിക്കാനും മുൻകാലങ്ങളിൽ അജ്ഞാതമായിരുന്ന സ്വാഭാവിക വസ്തുക്കൾ (സിലിക്കൻ, അലൂമിനിയം) കണ്ടെത്താനും ശാസ്ത്ര നേട്ടങ്ങൾ മനുഷ്യ വർഗത്തിന് ഇടയാക്കി.

കെമിസ്റ്റുകൾ അലൂമിനിയം കണ്ടുപിടിച്ചത് 1820-കളിൽ മാത്രമാണ്. എന്നാൽ ആ ലോഹത്തെ അതിന്റെ അയിരിൽ നിന്നു വേർതിരിക്കുന്നത് വളരെ പ്രയാസമുള്ളതും ചെലവേറിയതും ആയിരുന്നു. ദശകങ്ങളോളം, അലൂമിനിയം സ്വർണത്തെക്കാൾ മൂല്യമേറിയതായിരുന്നു. 1860-കളിൽ ഫ്രാൻസിലെ നെപ്പോളിയൻ മൂന്നാമൻ ചക്രവർത്തി തന്റെ ഏറ്റവും വൈശി ഷ്ട്യമുള്ള അതിഥികൾക്ക് അലൂമിനിയം കടലറി

(കോരിക, കത്തി, മുള്ള് നല്കണമെന്നു കല്പിച്ചു. അതിനെക്കാൾ പ്രാധാന്യം കുറഞ്ഞവർ സ്വർണ കത്തികളും മുള്ളുകളും കൊണ്ടു തൃപ്തിയടയണം. എന്നാൽ പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ കെമിസ്റ്റുകൾ വില കുറഞ്ഞ അലൂമിനിയം വലിയ തോതിൽ വേർതിരിച്ചെടുക്കുന്ന മാർഗ്ഗം കണ്ടെത്തി. ഇപ്പോൾ അലൂമിനിയത്തിന്റെ ആഗോള ഉത്പാദനം പതി വർഷം 30 മില്യൻ ടൺ ആണ്. തന്റെ പ്രജകളുടെ പിൻതലമുറക്കാർ വിലക്കുറവുള്ള ഡിസ്പോസബിൾ അലൂമിനിയം ഫോയിലിൽ തങ്ങളുടെ സാൻവിച്ചു പൊതിയുന്നുവെന്നും ഭക്ഷണാവശിഷ്ടം മാറ്റിവയ്ക്കുന്നു വെന്നും കേട്ടാൽ നെപ്പോളിയൻ മൂന്നാമൻ അത്ഭുതപ്പെടും.

രണ്ടായിരം വർഷം മുമ്പ്, മെഡിറ്ററേനിയൻ തടത്തിലെ ആളുകളുടെ ത്വക്കു വരണ്ടുണങ്ങിയപ്പോൾ അവർ ഒലിവെണ്ണ പുരട്ടി. ഇന്ന്, അവർ ഹാൻഡ് ക്രീമിന്റെ ഒരു ട്യൂബു തുറക്കുന്നു. ഞാൻ ഒരു പ്രാദേശിക സ്റ്റോ റിൽ നിന്നു വാങ്ങിയ ഒരു സാധാരണ ആധുനിക ഹാൻഡ്ക്രീമിന്റെ ചേരു വകളുടെ ഒരു പട്ടിക താഴെ കൊടുക്കുന്നു:

> ഡീഅയൊണൈസ്ഡ് ജലം, സ്റ്റീറിക് ആസിഡ്, ഗ്ലിസറിൻ, കാപി ലിക്കാപിഡിഗ്ലിസറൈഡ്, പാപൈലീൻ ഗ്ലൂക്കോൾ, ഐസോ പാപൈൽ മൈറിസ്റ്റേറ്റ്, പാനാക്സ് ജിൻസെങ് റൂട് എക്സ്ട്രാക്റ്റ്, ഫാഗൻസ്, സെറ്റൈൽ ആൽക്കഹോൾ, ട്രൈഈഥനോലമൈൻ, ഡെമെറ്റിസോൺ, അർക്ടോസ്റ്റഫൈലോസ് യുവ-ഉർസി ലീഫ് എക്സാക്, മഗ്നീഷ്യം അസ്കോർബിൽ ഫോസ്ഫേറ്റ് ഇമിഡ് സോലിഡിനൈൽ യൂറിയ, മീതൈൽ പാരാബെൻ, കാംഫർ, പാ പൈൽ പാരാബെൻ ഹൈഡ്രോക്സസിഐസോഹെക്സെൽ 3-സെ ക്ലാഹെക്സീൻ കാർബോക്സാൽ ഡിഹൈഡ്, ഹൈഡ്രോക്സൈസി ാനെല്ലൽ, ലിനലൂൽ, ബൂട്ടെൽ ഫിനൈൽ മെഥേൽപപ്ലാനൽ, സ്ട്രോണെല്ലോൾ, ലിമോനീൻ, ജെരാനിയോൾ.

ആ ചേരുവകളിൽ ഏതാണ്ടെല്ലാംതന്നെ കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ കണ്ടുപിടിക്കപ്പെട്ടതോ കണ്ടെത്തിയതോ ആണ്.

ഒന്നാം ലോകമഹായുദ്ധത്തിന്റെ കാലത്ത്, ജർമനി ചുറ്റിവളയപ്പെട്ടി രുന്നതിനാൽ, അസംസ്കൃത വസ്തുക്കളുടെ, പ്രത്യേകിച്ചു വെടിമരുന്നിലും മറ്റു ഫോടക വസ്തുക്കളിലും ചേർക്കുന്ന വെടിയുപ്പിന്റെ, കടുത്ത ക്ഷാമം നേരിട്ടു. ഏറ്റവും പ്രധാന വെടിയുപ്പു ശേഖരം ചിലിയിലും ഇന്ത്യയിലും ആണ് ഉള്ളത്. ജർമനിയിൽ അല്പംപോലുമില്ല. വാസ്തവ മാണ്, വെടിയുപ്പിനു പകരം അമോണിയ ഉപയോഗപ്പെടുത്താം, എന്നാൽ അതിന്റെ ഉത്പാദനച്ചെലവു വളരെ കൂടുതലാണ്. ജർമനിക്കാരുടെ ഭാഗ്യത്തിന്, അവരുടെ സഹപൗരനായ ഫിറ്റ്സ് ഹേബർ എന്ന യഹൂദനായ ഒരു കെമിസ്റ്റ് അന്തരീക്ഷത്തിൽ നിന്നു അമോണിയ ചെലവുകുറച്ചു നിർമ്മിക്കുന്ന ഒരു പ്രകിയ 1908-ൽ കണ്ടുപിടിച്ചിരുന്നു. യുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ, ജർമനിക്കാർ ഹേബറിന്റെ കണ്ടുപിടുത്തം ഉപയോഗപ്പെ ടുത്തി, വായുവിനെ ഒരു അസംസ്കൃത വസ്തുവാക്കി ഫോടകവസ്തക്കൾ വ്യാവസായികമായി ഉത്പാദിപ്പിക്കുകയും വ്യാപാരം നടത്തുകയും ചെയ്തു. ഹേബറിന്റെ കണ്ടുപിടുത്തം ഇല്ലായിരുന്നുവെങ്കിൽ, ജർമനി 1918 നവംബറിനു മുമ്പു തന്നെ കീഴടങ്ങാൻ നിർബന്ധിതമായേനെ എന്നു ചില പണ്ഡിതർ വിശ്വസിക്കുന്നു. ആ കണ്ടു പിടുത്തം ഹേബറിനെ (അയാൾ തന്നെയാണ് യുദ്ധത്തിൽ വിഷവാതകത്തിന്റെ ഉപയോഗത്തിനു തുടക്കമിട്ടത്) 1918-ലെ നോബൽ സമ്മാനത്തിന് - കെമിസ്ട്രിക്കുള്ളത്, സമാധാനത്തിനുള്ളതല്ല - അർഹനാക്കി.

## കൺവെയർ ബെൽറ്റിലെ ജീവിതം

വ്യവസായ വിപ്ലവം കാരണം ചെലവു കുറഞ്ഞതും ധാരാളമായി ലഭ്യമായതുമായ ഊർജവും ചെലവു കുറഞ്ഞതും ധാരാളമായി ലഭ്യമാ യതുമായ അസംസ്കൃത വസ്തുക്കളും മുമ്പെങ്ങുമില്ലാത്തവണ്ണം ചേർന്നു വന്നു. മനുഷ്യരുടെ ഉത്പാദനക്ഷമതയിൽ ഒരു ഫോടനമായിരുന്നു അതിന്റെ ഫലം, ആ ഫോടനം ആദ്യം അനുഭവപ്പെട്ടതും ഏറ്റവും കൂടുതൽ അനുഭവപ്പെട്ടതും കൃഷിയിലാണ്. സാധാരണമായി, നാം വ്യവ സായ വിപ്ലവത്തെ കുറിച്ചു ചിന്തിക്കുമ്പോൾ പുക തുപ്പുന്ന ചിമ്മിനികളുള്ള ഒരു പട്ടണ അന്തരീക്ഷം അതല്ലെങ്കിൽ ഭൂമിയുടെ ഉള്ളറകളിൽ വിയർത്തോലിക്കുന്ന, ചൂഷണം ചെയ്യപ്പെടുന്നവരായ ഖനിത്തൊഴിലാളികളുടെ കഷ്ടപ്പാട് ആണ്

മനസ്സിൽ കാണുക. എങ്കിലും വ്യവസായ വിപ്ലവം അതിനെക്കാളൊക്കെ രണ്ടാമത്തെ കാർഷിക വിപ്ലവം ആയിരുന്നു.

കഴിഞ്ഞ 200 വർഷക്കാലം, വ്യാവസായിക ഉത്പാദന രീതികൾ കൃഷിയുടെ പ്രധാന ഭാഗമായി മാറിക്കഴിഞ്ഞിരുന്നു. ട്രാക്ടർ പോലുള്ള യന്ത്രങ്ങൾ മുമ്പു പേശിബലം കൊണ്ടു നിർവഹിക്കപ്പെട്ടിരുന്ന പ്രവൃത്തി കൾ, അതല്ലെങ്കിൽ മുമ്പു ചെയ്യപ്പെട്ടിട്ടില്ലാത്ത പ്രവൃത്തികൾ, ഏറ്റെടുത്തു. കൃത്രിമ വളങ്ങളും വ്യാവസായിക കീടനാശിനികളും ഹോർമോണുകളും മരുന്നുകളും കാരണം വയലുകളും മൃഗങ്ങളും കൂടുതൽ ഉത്പാദന ക്ഷമമായി. ഉത്പന്നങ്ങൾ മാസങ്ങളോളം സൂക്ഷിച്ചുവയ്ക്കുന്നതും വേഗത്തിലും ചെലവു കുറച്ചും ലോകത്തിന്റെ മറ്റു ഭാഗങ്ങളിലേക്കു മാറ്റുന്നതും റൂഫിജറേറ്ററുകൾ, കപ്പലുകൾ, വിമാനങ്ങൾ എന്നിവ സാദ്ധ്യ മാക്കി. പഴക്കമില്ലാത്ത, അർജന്റീനയിൽ നിന്നുള്ള ബീഫും ജപ്പാനിൽ നിന്നുള്ള സുഷിയും യൂറോപ്പിലുള്ളവർ ഭക്ഷിച്ചുതുടങ്ങി.

സസ്യങ്ങളും മൃഗങ്ങളും പോലും യന്തവല്ക്കരിക്കപ്പെട്ടു. ഹമ നിസ്റ്റു മതങ്ങൾ ഹോമോ സാപിയൻസിനെ ദൈവത്തിന്റെ നിലയിലേക്കു ഉയർത്തിയ സമയത്ത്, കൃഷിയിടങ്ങളിലെ മൃഗങ്ങൾ വേദനയും ആഗ്രഹ വുമുള്ള ജീവികളാണെന്നു കരുതപ്പെടുന്നതിന് അവസാനമുണ്ടാകു കയും പകരം യന്ത്രങ്ങളെ പോലെ കരുതപ്പെടുകയും ചെയ്തു. ഇന്ന് ഈ മൃഗങ്ങൾ വൻതോതിൽ ഉത്പാദിപ്പിക്കപ്പെടുന്നു, അവയുടെ ശരീരങ്ങൾ വ്യാവസായിക ആവശ്യങ്ങൾക്കു പറ്റിയ രീതിയിൽ രൂപപ്പെടുത്തുന്നു. ഭീമൻ പാഡക്ഷൻ ലൈനിൽ യന്തഭാഗങ്ങൾ എന്നപോലെ അവ തങ്ങളുടെ ജീവിതകാലം മുഴുവൻ ചെലവഴിക്കുന്നു. അവയുടെ ജീവിതത്തിന്റെ ദൈർഘ്യവും നിലവാരവും നിർണയിക്കപ്പെടുന്നത് ബിസിനസ് കോർപറേഷനുകളുടെ ലാഭവും നഷ്ടവും അനുസരിച്ചാണ്. അവയെ ജീവനോടെയും സാമാന്യം ആരോഗ്യത്തിലും മതിയായ ഭക്ഷണം നല്കിയും നിലനിർത്താൻ വ്യവസായങ്ങൾ കരുതലെടുക്കുമ്പോൾ പോലും, ജീവികളുടെ സാമൂഹ്യവും മനശ്ശാസ്ത്രപരവുമായ ആവശ്യങ്ങളിൽ അതു പ്രത്യേക താല്പര്യമൊന്നും കാണിക്കുന്നില്ല. (അതല്ലെങ്കിൽ അവയ്ക്ക് ഉത്പാദനത്തിൽ നേരിട്ടുള്ള സ്വാധീനം ഉണ്ടായിരിക്കണം.)

ഉദാഹരണമായി, മുട്ടയിടുന്ന കോഴികൾക്ക് സങ്കീർണമായ ആവശ്യങ്ങളും താല്പര്യങ്ങളും ഉണ്ട്. തങ്ങളുടെ ചുറ്റുപാടിൽ ചുറ്റി നടക്കാനും ഭക്ഷണം തേടാനും കൊത്തിച്ചവുട്ടാനും സാമൂഹ്യ തരംതിരിവുകൾ നിർണയിക്കാനും കൂടുകൾ നിർമ്മിക്കാനും തങ്ങളെത്തന്നെ അണിയിച്ചൊരുക്കാനും അവയ്ക്ക് ശക്തമായ പരണകൾ ഉണ്ട്. എന്നാൽ മുട്ട വ്യവസായം പലപ്പോളും കോഴികളെ ചെറിയ കൂടുകളിൽ അടയ്ക്കുന്നു, പലപ്പോളും നാലു കോഴികളെ ഒരു കൂട്ടിൽ അടയ്ക്കുന്നു, ഓരോന്നിനും 25-നു 22 സെന്റീമീറ്റർ ഇടം മാത്രം ലഭിക്കുന്നു. കോഴികൾക്കു മതിയായ ഭക്ഷണം ലഭിക്കുന്നു, എന്നാൽ അവയ്ക്ക് ഒരു പ്രദേശം അവകാശമാക്കാനോ ഒരു കൂടു നിർമ്മിക്കാനോ എന്തെങ്കിലും സ്വാഭാവിക പ്രവൃത്തിയിൽ ഏർപ്പെടുന്നതിനോ കഴിയുന്നില്ല. വാസ്തവത്തിൽ, കൂടുതീരെ ചെറുതായതിനാൽ കോഴികൾക്ക് തങ്ങളുടെ ചിറകുകൾ വിരിക്കാനോ നിവർന്നു നിൽക്കാനോ പലപ്പോളും കഴിയുന്നില്ല.

ഏറ്റവും ബുദ്ധിസാമർത്ഥ്യവും അന്വേഷണ ത്വരയുമുള്ള സസ്തനി കളിൽ പെടുന്നതാണ് - ഒരുപക്ഷേ ആൾക്കുരങ്ങു കഴിഞ്ഞാൽ രണ്ടാം സ്ഥാനം - പന്നികൾ. എങ്കിലും വ്യാവസായിക പന്നി ഫാമുകൾ പാൽ കുടിപ്പിക്കുന്ന പന്നികളെ തീരെ ചെറിയ കൂടുകളിൽ സൂക്ഷിക്കുന്നു, അങ്ങനെ അവയ്ക്കു തിരിയാൻ പോലും കഴിയാതിരിക്കുന്നു (നടക്കുന്നതും അലഞ്ഞുതിരിയുന്നതും പറയുകയേ വേണ്ട). പ്രസവം കഴിഞ്ഞ് അമ്മപ്പന്നികളെ അത്തരം കൂടുകളിൽ രാവും പകലും നാല് ആഴ്ചത്തേക്കു സൂക്ഷിക്കുന്നു. തടി വയിക്കുന്നതിനായി കുട്ടികളെ അതിനു ശേഷം എടുത്തുമാറ്റുന്നു. അമ്മപ്പന്നികളെ അടുത്ത കൂട്ടം കുഞ്ഞുങ്ങളെ പ്രസവിക്കാൻ ഗർഭിണിയാക്കുന്നു.

അനേകം കറവപ്പശുക്കൾ തങ്ങളുടെ അനുവദിക്കപ്പെട്ടിരിക്കുന്ന ജീവിതവർഷങ്ങൾ ഒരു ചെറിയ കൂട്ടിനുള്ളിൽ കഴിയുകയും അവയുടെ തന്നെ മൂത്രത്തിലും ചാണകത്തിലും നില്ക്കുകയും ഇരിക്കുകയും ഉറങ്ങുകയും ചെയ്യുന്നു. അവയ്ക്ക് കൃത്യമായ അളവിൽ ഭക്ഷണവും ഹോർ മോണുകളും മരുന്നുകളും ഒരു കൂട്ടം യന്ത്രങ്ങളിൽ നിന്നു ലഭിക്കുന്നു, ഏതാനും മണിക്കൂറുകൾ കൂടുമ്പോൾ മറ്റൊരു കൂട്ടം യന്ത്രങ്ങൾകൊണ്ടു പാൽ കറന്നെടുക്കപ്പെടുന്നു. അതിനിടയിൽ കഴിയുന്ന പശു അസംസ്കൃത വസ്തുക്കൾ അകത്തേക്കെടുക്കുന്ന വായയും ഒരു ചരക്കു ഉല്പാദിപ്പിക്കുന്ന

അകിടും അല്ലാതെ അതിൽക്കവിഞ്ഞ് ഒന്നുമല്ല. സങ്കീർണമായ വൈകാരിക ലോകങ്ങളുള്ള ജീവികളെ യന്ത്രങ്ങളെ പോലെ കണക്കാക്കിയാൽ ശരീരത്തിന്റെ അസ്വസ്ഥതകൾക്കു മാത്രമല്ല കാരണമാകുന്നത്, പിന്നെയോ സാമൂഹ്യ പിരിമുറുക്കവും മനശ്ശാസ്ത്രപരമായ അസ്വസ്ഥ തയും സംഭവിക്കാം.



*41. ഒരു വ്യാവസായിക ഹാച്ചറിയിലെ ഒരു കൺവെയർ ബെൽറ്റിൽ കോഴിക്കുഞ്ഞുങ്ങൾ. പൂവനെയും കുഴപ്പമുള്ള പിടയെയും കൺവെയർ - ബെൽറ്റിൽ നിന്നു മാറ്റുകയും അതിനുശേഷം ഗ്യാസ് ചേമ്പറുകളിൽ ശ്വാസം മുട്ടിക്കുകയും, പിച്ചിച്ചീന്തുന്ന യന്ത്രങ്ങളിലേക്കു വിഴത്തുകയോ അതല്ലെങ്കിൽ ചവറെന്ന നിലയിൽ മാറ്റി ഇടിച്ചുകൊല്ലുകയോ ചെയ്യുകയും ചെയ്യുന്നു. കോടിക്കണക്കിനു കോഴിക്കുഞ്ഞുങ്ങൾ അത്തരം ഹാച്ചറികളിൽ ഓരോ വർഷവും ചാകുന്നു.*

ആഫ്രിക്കക്കാരോടുള്ള വിദ്വേഷത്തിന്റെ ഫലമായിരുന്നില്ല അറ്റ്ലാന്റിക്കിലെ അടിമ വ്യാപാരം എന്നതുപോലെ, വൈരാഗ്യം അല്ല ആധുനിക മൃഗ വ്യവസായത്തിനു ഉൾപ്രേരണയാകുന്നത്.

വീണ്ടും, അതിനു കാര ണമാകുന്നത് നിസ്സംഗതയാണ്. മുട്ട, പാൽ, ഇറച്ചി എന്നിവ ഉത്പാദിപ്പിക്കുകയും ഭക്ഷിക്കുകയും ചെയ്യുന്ന മിക്ക ആളുകളും ആ മാംസത്തിനും ഉത്പന്നത്തിനും കാരണമായ കോഴികളുടെയോ പശുക്കളുടെയോ പന്നി കളുടെയോ കാര്യം ചിന്തിക്കുന്നില്ല. അത്തരം മൃഗങ്ങൾ യന്ത്രങ്ങളിൽ നിന്നു വ്യത്യാസമുള്ളവയല്ല എന്ന് അതിനെക്കുറിച്ചു ചിന്തിക്കുന്നവർ പറയുന്നു. അവയ്ക്കു വേദനകളോ വികാരങ്ങളോ ഇല്ല, ദുരിതം അനു ഭവപ്പെടുന്നുമില്ല. തമാശയെന്നു പറയട്ടെ, പാൽയന്തങ്ങളും മുട്ട യന്തങ്ങളും രൂപപ്പെടുത്തുന്ന അതേ ശാസ്ത്രശാഖകൾ തന്നെ സസ്തനി കൾക്കും പക്ഷികൾക്കും സങ്കീർണമായ സംവേദന, വൈകാരിക സംവി ധാനങ്ങൾ ഉണ്ടെന്നു സമീപകാലത്തു സംശയമില്ലാതെ പ്രകടമാക്കിയിട്ടുള്ളതാണ്. അവയ്ക്ക് ശരീരവേദന മനസ്സിലാകുമെന്നു മാത്രമല്ല, വൈകാരികമായും അവ ദുരിതമനുഭവിക്കാൻ കഴിവുള്ളവയാണ്.

കൃഷിയിടങ്ങളിലെ മൃഗങ്ങളുടെ വൈകാരികവും സാമൂഹ്യവുമായ ആവശ്യങ്ങൾ ഉരുത്തിരിഞ്ഞത് കാട്ടിലാണ് എന്നു പരിണാമ മനശ്ശാസ്ത്രം പറയുന്നു. അവിടെ അവ അതിജീവനത്തിനും പ്രത്യുത്പാദനത്തിനും ആവശ്യമായിരുന്നു. ഉദാഹരണമായി, മറ്റു പശുക്കളുമായും കാളകളു മായും എങ്ങനെ അടുത്ത ബന്ധം സ്ഥാപിക്കണമെന്നു ഒരു കാട്ടുപശു അറിഞ്ഞിരിക്കണമായിരുന്നു, അതല്ലെങ്കിൽ അവൾക്കു അതിജീവിക്കാനും പ്രത്യുത്പാദനം നടത്താനും കഴിയുമായിരുന്നില്ല. ആവശ്യമായ കഴിവുകൾ പഠിക്കുന്നതിനു വേണ്ടി പരിണാമം പശുക്കളിൽ - എല്ലാ സാമൂഹ്യ സസ്തനികളുടെയും കുഞ്ഞുങ്ങളിൽ - കളിക്കാനുള്ള ആഗ്രഹം സ്ഥാപിച്ചിരുന്നു. (സാമുഹ്യമായ കഴിവുകൾ നേടുന്നതിനുള്ള സസ്ത നികളുടെ രീതിയാണ് കളികൾ.) തങ്ങളുടെ മാതാക്കളോടു (അവയുടെ പാലും സ്നേഹവും അതിജീവനത്തിനു അത്യന്താപേക്ഷിതമാണ് ചേർന്നുനില്ക്കാനുള്ള കുറെക്കൂടി ശക്തമായ ആഗ്രഹവും അവയിൽ അതു സ്ഥാപിച്ചിരുന്നു.

ഇപ്പോൾ കർഷകർ ഒരു കൊച്ചു കിടാവിനെ എടുക്കുകയും അതിനെ മാതാവിൽ നിന്നു വേർപെടുത്തി ഒരു കൂട്ടിൽ അടച്ചിടുകയും ഭക്ഷണവും വെള്ളവും രോഗങ്ങൾക്കെതിരായ കുത്തിവയ്പ്പുകളും നല്കുകയും പ്രായമെത്തുമ്പോൾ ബീജം

കുത്തിവയ്ക്കുകയും ചെയ്യുമ്പോൾ എന്താണ് സംഭവിക്കുന്നത്? വസ്തുനിഷ്ഠമായ ഒരു കാഴ്ചപ്പാടിൽ, ആ കിടാവിന് അമ്മയുടെ പരിലാളനമോ കളിക്കൂട്ടുകാരോ അതിജീവനത്തിനായും പ്രത്യുത്പാദനത്തിനായും ആവശ്യമില്ല. എന്നാൽ വ്യക്തിനിഷ്ഠമായ കാഴ്ചപ്പാടിൽ, ആ കിടാവിനു തന്റെ മാതാവുമായി ചേർന്നുനില്ക്കാനും മറ്റു കിടാക്കളോടൊപ്പം കളിക്കാനും ശക്തമായ ആഗ്രഹമുണ്ട്. ആ ആഗ ഹങ്ങൾ നിറവേറ്റപ്പെട്ടില്ലെങ്കിൽ കിടാവിനു വല്ലാത്ത ദുരിതമുണ്ടാകുന്നു. പരിണാമ മനശ്ശാസ്ത്രത്തിന്റെ അടിസ്ഥാനപാഠം ഇതാണ്: വ്യാവസായിക ഫാമുകളിൽ അതിജീവനത്തിനും ഉത്പാദനത്തിനും ആവശ്യമല്ലെങ്കിൽ പോലും കാട്ടിൽ രൂപപ്പെട്ട ഒരു ത്വര തുടർന്നും അതിന് അനുഭവപ്പെടുന്നു. മൃഗങ്ങളുടെ വസ്തുനിഷ്ഠമായ ആവശ്യങ്ങളിൽ വലിയ ശ്രദ്ധ പതിപ്പിക്കുമ്പോളും അവയുടെ ആത്മനിഷ്ഠമായ ആവശ്യങ്ങളെ വ്യാവസായിക കൃഷി അവഗണിക്കുന്നുവെന്നതാണ് അത്തരം കൃഷിരീതിയുടെ ദുരന്തം.

1950-കൾക്കു ശേഷമെങ്കിലും ഈ തത്വത്തിന്റെ സത്യം അറിവുള്ള താണ്. 1950-കളിലാണ് അമേരിക്കയിലെ മനശ്ശാസ്ത്രജ്ഞനായ ഹാരി ഹാർലോ കുരങ്ങന്മാരുടെ വികാസത്തെ കുറിച്ചു പഠിച്ചത്. ഹാർലോ കൊച്ചുകുരങ്ങന്മാരെ ജനിച്ചു കുറെ മണിക്കൂറുകൾക്കു ശേഷം അമ്മക്കുരങ്ങുകളിൽ നിന്നു വേർപെടുത്തി അകറ്റി. കുരങ്ങന്മാരെ കൂട്ടിലടച്ച് ഒറ്റപ്പെടുത്തുകയും കൃത്രിമ മാതാക്കൾ വളർത്തുകയും ചെയ്തു. ഹാർലോ ഓരോ കൂട്ടിലും രണ്ടു ഡമ്മിമാതാക്കളെ വച്ചു. ഒന്നു ലോഹ വയറുകൾകൊണ്ടു നിർമ്മിക്കപ്പെട്ടവയും കുട്ടിക്കുരങ്ങനു കുടിക്കാവുന്ന തരത്തിൽ ഒരു മുലക്കുപ്പി ഘടിപ്പിക്കപ്പെട്ടവയും ആയിരുന്നു. മറ്റേതു തടികൊണ്ടു നിർമ്മിക്കപ്പെട്ടതും തുണി മൂടിയതും ഒരു യഥാർത്ഥ മാതാ വിനെ പോലെ തോന്നിപ്പിക്കുന്നതും, എന്നാൽ കുട്ടിക്കുരങ്ങന് ആവശ്യ മായ യാതൊരു വസ്തുവും പ്രദാനം ചെയ്യാത്തതും ആയിരുന്നു. പാലു കൊടുക്കുന്ന ലോഹമാതാവിനോടു കുട്ടികൾ പറ്റിച്ചേർന്നു നില്ക്കു മെന്നും ഒന്നും നല്കാത്ത തുണിമാതാവിൽ നിന്നു അകന്നുനില്ക്കുമെന്നും ആയിരുന്നു പ്രതീക്ഷ.

എന്നാൽ ഹാർലോയെ അത്ഭുതപ്പെടുത്തിക്കൊണ്ട്, കൊച്ചുകുരങ്ങ ന്മാർ തുണിമാതാവിനോടു പ്രത്യേക താല്പര്യം കാണിക്കുകയും തങ്ങളുടെ സമയം കൂടുതലും അവളോടൊപ്പം

ചെലവഴിക്കുകയും ചെയ്തു. രണ്ടു മാതാക്കളെയും ചേർത്തുവച്ചപ്പോൾ, ലോഹമാതാവിൽ നിന്നു പാലു കുടിക്കുമ്പോളും അവ തുണിമാതാവിനെ കെട്ടിപ്പിടിച്ചുനിന്നു. തണുപ്പു തോന്നിയതുകൊണ്ടാകും കുട്ടികൾ അങ്ങനെ ചെയ്തതെന്നു ഹാർലോ കരുതി. അതുകൊണ്ട് അദ്ദേഹം ലോഹമാതാവിനുള്ളിൽ ഇലക്ട്രിക് ബൾബ് ഘടിപ്പിച്ചു, ചൂടു പരത്തി. തീരെച്ചെറിയവ ഒഴിച്ചു മറ്റുള്ളവയെല്ലാം തുണിമാതാവിനോടു ചേർന്നുനിന്നു.

തുടർ ഗവേഷണങ്ങൾ കാട്ടിയത് ഹാർലോയുടെ അനാഥക്കുരങ്ങ ന്മാർ വൈകാരികമായി അസ്വസ്ഥതയോടെ വളർന്നുവെന്നാണ്, അവർക്ക് ആവശ്യമായ പോഷണങ്ങളെല്ലാം ലഭിച്ചിരുന്നുവെങ്കിലും. അവർക്കു ഒരിക്കലും കുരങ്ങുസമൂഹത്തിൽ കൂടിച്ചേർന്നു ജീവിക്കാൻ കഴിഞ്ഞില്ല. മറ്റു കുരങ്ങന്മാരുമായി ആശയവിനിമയം നടത്താൻ അവയ്ക്കു പ്രയാസം നേരിടുകയും ഉയർന്ന തോതിലുള്ള ഉദ്വേഗവും അക്രമവും കൊണ്ടു കഷ്ടപ്പെടുകയും ചെയ്തു. നിഗമനം വ്യക്തമാണ്: കുരങ്ങന്മാർക്ക് തങ്ങളുടെ ഭൗതികാവശ്യങ്ങൾക്കും അപ്പുറത്തേക്കു പോകുന്ന മാനസികമായ ആവ ശ്യങ്ങളും ആഗ്രഹങ്ങളും ഉണ്ട്. അതു നിറവേറ്റപ്പെട്ടില്ലെങ്കിൽ, അവ ഏറെ ദുരിതമനുഭവിക്കും. യാതൊന്നും നല്കാത്ത തുണിമാതാവിന്റെ കൈകളിൽ തങ്ങളുടെ സമയം ചെലവിടാൻ കുട്ടിക്കുരങ്ങന്മാർ താല്പര്യം കാട്ടി. കാരണം അവർ പാലു മാത്രമല്ല വൈകാരിക ബന്ധവും അന്വേഷിക്കുകയായിരുന്നു. തുടർന്നുള്ള ദശകങ്ങളിൽ നടത്തപ്പെട്ട അനേകം പഠനങ്ങൾ കാണിച്ചത് ആ നിഗമനം കുരങ്ങന്മാർക്കു മാത്രമല്ല ബാധക മാകുന്നത്, പിന്നെയോ മറ്റു സസ്തനികൾക്കും പക്ഷികൾക്കും ബാധക മാണ് എന്നാണ്. ഇപ്പോൾ ദശലക്ഷക്കണക്കിനു കൃഷിയിട മൃഗങ്ങൾ ഹാർലോയുടെ കുരങ്ങന്മാർക്കുണ്ടായ അതേ അനുഭവത്തിലൂടെ കടന്നു പോകുന്നു. കർഷകർ സ്ഥിരമായി കിടാക്കളെയും കുഞ്ഞുങ്ങളെയും തങ്ങളുടെ മാതാക്കളിൽ നിന്നകറ്റുകയും ഒറ്റപ്പെടുത്തി വളർത്തുകയും ചെയ്യുന്നു.



*42. ഹാർലോയുടെ അനാഥക്കുരങ്ങന്മാർ ലോഹമാതാവിൽ നിന്നു പാലു കുടിക്കുമ്പോളും തുണിമാതാവിനോടു ചേർന്നുനില്ക്കുന്നു*

മൊത്തത്തിൽ, ഇന്ന് യന്ത്രവല്കൃത അസംബ്ലി ലൈനുകളുടെ ഭാഗ മെന്ന നിലയിൽ നൂറുകോടി കണക്കിനു കൃഷിയിട ജീവികൾ ജീവിക്കുന്നു. 50 ബില്യനോളം വർഷംതോറും കശാപ്പുചെയ്യപ്പെടുന്നു. അത്തരം വ്യാവസായിക ജീവിപരിപാലന രീതികൾ കാർഷിക ഉത്പാദനവും മനു ഷ്യർക്കു വേണ്ടിയുള്ള

ഭക്ഷ്യശേഖരവും വളരെയേറെ വർദ്ധിപ്പിച്ചിട്ടുണ്ട്. സസ്യക്കുപ്പിയുടെ യന്ത്രവല്ക്കരണത്തോടു ചേർന്ന്, വ്യാവസായിക മൃഗ പരിപാലനം ആധുനിക സാമൂഹ്യ-സാമ്പത്തിക ക്രമത്തിന്റെ ആകമാനം അടിസ്ഥാനമായി വർത്തിക്കുന്നു. കൃഷിയിലെ വ്യവസായവല്ക്കരണത്തിനു മുമ്പ്, വയലുകളിലും കൃഷിയിടങ്ങളിലും ഉത്പാദിപ്പിച്ചിരുന്ന മിക്ക ഭക്ഷണങ്ങളും കർഷകനും അവൻ വളർത്തുന്ന മൃഗങ്ങളും ഉപയോഗപ്പെ ടുത്തുന്ന തരത്തിൽ "പാഴാക്കപ്പെടുകയായിരുന്നു'. കൈത്തൊഴിലുകാർക്കും അദ്ധ്യാപകർക്കും പുരോഹിതർക്കും ഉദ്യോഗസ്ഥർക്കും ചെറിയ ഒരു ശതമാനം മാത്രമാണ് ലഭ്യമായിരുന്നത്. തത്ഫലമായി, ഏതാണ്ടെല്ലാ സമൂഹങ്ങളിലും കർഷകർ ജനസംഖ്യയുടെ 90 ശതമാനത്തോളം ഉണ്ടായിരുന്നു. കൃഷിയിലെ വ്യവസായവല്ക്കരണത്തിനു ശേഷം, വർദ്ധിച്ചു വരുന്ന സംഖ്യയിലുള്ള ക്ലർക്കുമാർക്കും ഫാക്ടറി തൊഴിലാളികൾക്കും ഭക്ഷണം നല്കുന്നതിനു വേണ്ടി എണ്ണത്തിൽ കുറഞ്ഞുവരുന്ന കർഷകർ മാത്രം മതിയായിരുന്നു. ഇന്ന് അമേരിക്കൻ ഐക്യനാടുകളിൽ, രണ്ടു ശതമാനം ആളുകൾ മാത്രമാണ് കൃഷിയിൽ ഉപജീവനമാർഗ്ഗം കണ്ടെത്തുന്നത്. എങ്കിലും ആ രണ്ടു ശതമാനം മൊത്തം യുഎസ് ജനസംഖ്യയ്ക്ക വേണ്ട ഭക്ഷണം മാത്രമല്ല ഉത്പാദിപ്പിക്കുന്നത്, അവർ ലോകത്തിന്റെ മറ്റു ഭാഗങ്ങളിലേക്കു കയറ്റി അയയ്ക്കുകയും ചെയ്തു. കൃഷിയിലെ വ്യവസായവല്ക്കരണം കൂടാതെ നാഗരിക വ്യവസായ വിപ്ലവം അരങ്ങേറുമായിരുന്നില്ല. ഫാക്ടറികളിലും ഓഫിസുകളിലും തൊഴിലെടുക്കുന്നതിനു മതിയായത കൈകളും തലച്ചോറുകളും ലഭ്യമാകുമായിരുന്നില്ല.

വയലിലെ വേലയിൽ നിന്നു സ്വതന്ത്രരാക്കപ്പെട്ട കോടിക്കണക്കിനു കൈകളും തലച്ചോറുകളും ആഫ്രോക്ടറികളിലും ഓഫിസുകളിലും സ്വീകരിക്കപ്പെട്ടതോടെ, ഉത്പന്നങ്ങളുടെ മുൻപെങ്ങുമില്ലാത്തവണ്ണമുള്ള ഒരു മലവെള്ളപ്പാച്ചിലിനു തന്നെ തുടക്കമിട്ടു. മനുഷ്യർ ഇപ്പോൾ മുമ്പന്നത്തെക്കാളും വളരെ കൂടുതൽ ഉരുക്ക് ഉത്പാദിപ്പിക്കുന്നുണ്ട്, വളരെ കൂടുതൽ തുണിത്തരങ്ങൾ നിർമ്മിക്കുന്നു, വളരെയേറെ കെട്ടിടങ്ങൾ നിർമ്മിക്കുന്നു. അതോടൊപ്പം, പ്രകാശബൾബുകൾ, സെല്ലുലർ ഫോണു കൾ, ക്യാമറകൾ, ഡിഷ് വാഷർ എന്നിങ്ങനെ മുമ്പു ചിന്തിക്കാൻ

പോലും കഴിയുകയില്ലായിരുന്ന ധാരാളം വസ്തുക്കൾ അവർ ഉത്പാദിപ്പിക്കുന്നു. മനുഷ്യചരിത്രത്തിൽ ആദ്യമായി, ആവശ്യത്തെക്കാൾ കൂടുതൽ വസ്തക്കൾ ലഭ്യമായി. തീർത്തും പുതിയൊരു പ്രശ്നം ആവിർഭവിച്ചു: ആരാ ണിതൊക്കെ വാങ്ങാൻ പോകുക?

## ഷോപ്പിങ്ങിന്റെ യുഗം

ആധുനിക മുതലാളിത്ത സമ്പദ്ഘടന അതിജീവിക്കണമെങ്കിൽ ഉത്പാദനം നിരന്തരം വർദ്ധിപ്പിക്കണം. ഉത്പാദിപ്പിച്ചതുകൊണ്ടു മാത്രമായില്ല. ആരെങ്കിലും ഉത്പന്നങ്ങൾ വാങ്ങണം, അതല്ലെങ്കിൽ വ്യവസായി കളും നിക്ഷേപകരും ഒരുപോലെ തകരും. ആ ദുരന്തം തടയുന്നതിനും വ്യവസായം പുതുതായി ഉത്പാദിപ്പിക്കുന്നതെന്തും ആളുകൾ എല്ലാ പോളും വാങ്ങുമെന്നു ഉറപ്പുവരുത്തുന്നതിനും വേണ്ടി, ഒരു പുതിയ തരം ധാർമികത രംഗപ്രവേശം ചെയ്തു: ഉപഭോഗത്വം (കൺസ്യൂമെറിസം).

ചരിത്രത്തിലുടനീളം മിക്ക ആളുകളും ജീവിച്ചതു ദൗർലഭ്യത്തിന്റെ സാഹചര്യങ്ങളിലാണ്. മിതത്വം അങ്ങനെ അവരുടെ ആപ്തവാക്യമായി. പ്യൂരിറ്റൻമാരുടെ കഠിനമായ ധാർമികതയും സ്പാർട്ടൻമാരുടെ കഠിനമായ ധാർമികതയും പ്രശസ്തമായ രണ്ടു ഉദാഹരണങ്ങളാണ്. നല്ല ഒരു വ്യക്തി ആർഭാടങ്ങൾ ഒഴിവാക്കി, ഒരിക്കലും ഭക്ഷണം വലിച്ചെറിഞ്ഞില്ല, പുതിയ ഒരു ജോഡി ടൗസറുകൾ വാങ്ങിക്കുന്നതിനു പകരം പഴയതു തയ്ക്കച്ചു പയോഗിച്ചു. അത്തരം മൂല്യങ്ങൾ പരസ്യമായി ഉപേക്ഷിക്കാനും തങ്ങളുടെ ധനം കാഴ്ചവസ്ത വാക്കാനും രാജാക്കന്മാരും പ്രഭുക്കന്മാരും മാത്രമാണ് മുതിർന്നത്.

ഉത്പന്നങ്ങളും സേവനങ്ങളും കൂടുതൽ കൂടുതൽ ഉപഭോഗം ചെയ്യുന്നത് ഒരു നല്ല കാര്യമായി ഉപഭോഗത്വം കാണുന്നു. തങ്ങൾക്കു വേണ്ടി കൂടുതൽ സാധനങ്ങൾ വാങ്ങുന്നതിനും ഇഷ്ടമുള്ളതെല്ലാം വാങ്ങുന്ന തിനും അമിത ഉപഭോഗത്തിലൂടെ തങ്ങളെത്തന്നെ മരണത്തിന് ഏല്പിച്ചുകൊടുക്കുന്നതിനും അത് ആളുകളെ പ്രോത്സാഹിപ്പിക്കുന്നു. ചെലവുകളിലെ മിതത്വം സുഖമാക്കപ്പെടേണ്ട ഒരു രോഗമാണ്. ഉപഭോഗധാർമി കത പ്രവൃത്തിയിൽ കാണാൻ നിങ്ങൾ ദൂരത്തേക്കൊന്നും നോക്കേണ്ട

കാര്യമില്ല - ഒരു ധാന്യപ്പെട്ടിയുടെ പിന്നിലുള്ളതു വായിക്കുക മാത്രം ചെയ്യുക. എനിക്ക് ഇഷ്ടപ്പെട്ടതും തെൽമ എന്ന ഒരുയിസ്രായേലി സ്ഥാപനം ഉത്പാദിപ്പിക്കുന്നതുമായ ഒരു പ്രാതൽ ധാന്യത്തിന്റെ പെട്ടിയിൽ എഴുതിയിരിക്കുന്നത് ഇങ്ങനെയാണ്:

> ചിലപ്പോൾ നിങ്ങൾക്ക് ഒരു ആർഭാട സന്തോഷത്തിന്റെ ആവശ്യ മുണ്ട്. ചിലപ്പോൾ നിങ്ങൾക്ക് അല്പം കൂടുതൽ ഊർജം ആവശ്യ മുണ്ട്. നിങ്ങളുടെ തൂക്കം ശ്രദ്ധിക്കേണ്ട സമയമുണ്ട്, എന്തെങ്കിലും ഭക്ഷിക്കേണ്ട സമയവുമുണ്ട്. ഇപ്പോൾത്തന്നെ! തെൽമ വ്യത്യസ്ത മായ ധാരാളം രുചികരമായ ധാന്യങ്ങൾ അവതരിപ്പിക്കുന്നു, നിങ്ങൾക്കു വേണ്ടി മാത്രം. കുറ്റബോധമില്ലാത്ത ആർഭാട സന്തോഷങ്ങൾ.

അതേ പാക്കേജിൽ ഹെൽത്ത് ട്രീറ്റ്സ് എന്ന മറ്റൊരു ധാന്യ ബ്രാൻ ഡിന്റെ ഒരു പരസ്യമുണ്ട്:

> രുചിയും ആനന്ദവും ആരോഗ്യവും മേളിക്കുന്ന ഒരു അനുഭവത്തിനു വേണ്ടി ഹെൽത്ത് ട്രീറ്റ്സ് ധാരാളം ധാന്യങ്ങളും ഫലങ്ങളും പരിപ്പു കളും അവതരിപ്പിക്കുന്നു. ദിനത്തിന്റെ മദ്ധ്യത്തിൽ സന്തോഷകരമായ ഒരു ആർഭാട സന്തോഷത്തിനു വേണ്ടി, ആരോഗ്യകരമായ ഒരു ജീവി തരീതിയ്ക്ക് യോജിച്ചത്. കൂടുതൽ എന്ന അഭിരുചിയുടെ അത്ഭുത കരമായ ഒരു ആർഭാട സന്തോഷം. (ഊന്നൽ പരസ്യത്തിൽ ഉള്ളതു തന്നെ.)

ചരിത്രത്തിൽ ഉടനീളം മിക്കവാറും, അത്തരം ഒരു ലിഖിതം ആളുകളെ ആകർഷിക്കുന്നതിനെക്കാൾ അകറ്റിനിർത്തുന്നതിനായിരുന്നു സാദ്ധ്യത. സ്വാർത്ഥത, ജീർണത, ധാർമിക അധഃപതനം എന്നൊക്കെ അതിനെ വിശേഷിപ്പിച്ചേനെ. ധാരാളിത്തം നല്ലതാണ്, എന്നാൽ അതേസമയം ചെല വിലെ മിതത്വം സ്വയം-അടിച്ചമർത്തലാണ് എന്ന് ആളുകളെ ബോദ്ധ്യപ്പെ ടുത്തുന്നതിനു ജനകീയ മനശ്ശാസ്ത്രത്തിന്റെ (ജസ്റ്റ് ഡൂ ഇറ്റ്!) സഹായത്തോടെ ഉപഭോഗത്വം കഠിനാദ്ധ്വാനം ചെയ്തു.

അതു വിജയിച്ചു. നാം എല്ലാവരും നല്ല ഉപഭോക്താക്കളാണ്. നമുക്കു യഥാർത്ഥത്തിൽ ആവശ്യമില്ലാത്ത, നിലനില്ക്കുന്നുവെന്ന് ഇന്നലെ വരെ നാം അറിഞ്ഞിട്ടില്ലാത്ത, അസംഖ്യം ഉത്പന്നങ്ങൾ നാം വാങ്ങുന്നു. നിർമാതാക്കൾ മനഃപൂർവം ഹ്രസ്വകാല ചരക്കുകൾ ഡിസൈൻ ചെയ്യു കയും തീർത്തും തൃപ്തികരമായ ഉത്പന്നങ്ങളുടെ പുതിയതും ആവശ്യ മില്ലാത്തതുമായ മോഡലുകൾ കണ്ടുപിടിക്കുകയും ചെയ്യുന്നു, അവ വാങ്ങുമ്പോൾ മാത്രമാണ് നാം അംഗീകരിക്കപ്പെട്ടിരിക്കുന്നു എന്ന ഒരു തോന്നൽ നമുക്ക് ഉണ്ടാകുന്നത്. ഷോപ്പിങ് ഒരു ഇഷ്ട വിനോദമായി മാറിക്കഴിഞ്ഞിരിക്കുന്നു. കുടുംബാംഗങ്ങൾ തമ്മിലും ഇണകൾ തമ്മിലും സുഹൃത്തുക്കൾ തമ്മിലും ഉള്ള ബന്ധങ്ങളിലെ അത്യാവശ്യ ഘടകമായിരിക്കുന്നു ഉപഭോക്തൃ വസ്തുക്കൾ. ക്രിസ്തുമസ് പോലെയുള്ള മതപര മായ അവധികൾ ഷോപ്പിങ് ഫെസ്റ്റിവലുകൾ ആയിത്തീർന്നിരിക്കുന്നു. ഐക്യനാടുകളിൽ, മെമ്മോറിയൽ ഡേ (യഥാർത്ഥത്തിൽ അതു വീണു പോയ പട്ടാളക്കാരെ ഓർമ്മിക്കുന്നതിനുള്ള ഗൗരവമുള്ള ഒരു ദിനമാണ്) പോലും ഇപ്പോൾ പ്രത്യേക വില്പനയ്ക്കുള്ള ഒരു അവസരമാണ്. മിക്ക ആളുകളും ആ ദിവസം ചെലവഴിക്കുന്നത് ഷോപ്പിങ് നടത്തിക്കൊണ്ടാണ്, സ്വാതന്ത്ര്യത്തിന്റെ സംരക്ഷകർ മരിച്ചതു വെറുതെയായില്ല എന്ന് ഒരുപക്ഷേ, തെളിയിക്കുകയാകാം.

ഉപഭോഗത്വ ധാർമികതയുടെ പൂവിടൽ ഏറ്റവും വ്യക്തമായി പ്രകട മാകുന്നത് ഭക്ഷണ വിപണിയിലാണ്. പരമ്പരാഗത കാർഷിക സമൂഹങ്ങൾ ജീവിച്ചത് പട്ടിണിയുടെ ഭയാനകമായ നിഴലിലാണ്. ഇന്നത്തെ ധാരാളിത്തത്തിന്റെ ലോകത്തിൽ മുഖ്യ ആരോഗ്യപ്രശ്നങ്ങളിലൊന്നു പൊണ്ണത്തടിയാണ്. അതു ധനികരെക്കാൾ (അവർ ഭക്ഷിക്കുന്നത് ഓർഗാനിക് സലാഡുകളും ഫ്രൂട്ട് ഷേയ്പകളുമാണ്) ദരിദ്രരെയാണു (അവർ സ്വയം കുത്തിനിറയ്ക്കുന്നത് ഹാംബർഗറുകളും പിസകളും ആണ്) ബാധിക്കുന്നത്. ലോകത്തിന്റെ മറ്റു ഭാഗങ്ങളിലുള്ള പട്ടിണിക്കാരായ എല്ലാ ആളു കൾക്കും ഭക്ഷണം നല്കാൻ ആവശ്യമായതിനെക്കാൾ കൂടിയ തുക ഡയറ്റ്സിനു വേണ്ടി അമേരിക്കയിലെ ജനങ്ങൾ ഓരോ വർഷവും ചെല വഴിക്കുന്നു. പൊണ്ണത്തടി ഉപഭോഗത്വത്തിനു രണ്ടു രീതിയിൽ വിജയം നേടിക്കൊടുക്കുന്നു. കുറച്ചു ഭക്ഷണം കഴിക്കുന്നതിനു (അങ്ങനെ ചെയ്യു മ്പോൾ സമ്പദ്ഘടന ചുരുങ്ങുകയാണ്

ചെയ്യുന്നത്) പകരം ആളുകൾ ധാരാളം (ആവശ്യത്തിലധികം) ഭക്ഷിക്കുന്നു, എന്നിട്ടു ഡയറ്റ് ഉത്പന്നങ്ങൾ വാങ്ങുന്നു. സാമ്പത്തിക വളർച്ചയ്ക്കു വേണ്ടി ഇരട്ടി സംഭാവന.

ലാഭം പാഴാക്കിക്കളയരുത്, അതിനു പകരം തിരികെ ഉത്പാദനത്തിൽ നിക്ഷേപിക്കണം എന്ന ബിസിനസുകാരന്റെ മുതലാളിത്ത ധാർമികതയു മായി ഉപഭോഗത്വത്തിന്റെ ധാർമികതയെ പൊരുത്തപ്പെടുത്തുന്നത് എങ്ങ നെയാണ്? വളരെ ലളിതമാണത്. മുമ്പുള്ള കാലഘട്ടങ്ങളിൽ എന്നതു പോലെ, ഇന്നു വരേണ്യർക്കും പൊതുജനങ്ങൾക്കും ഇടയിൽ ഒരു തൊഴിൽവിഭജനം നിലനില്ക്കുന്നു. മദ്ധ്യകാല യൂറോപ്പിൽ, കുലീനവർഗക്കാർ തങ്ങളുടെ പണം അശ്രദ്ധമായി ചെലവേറിയ ആർഭാടങ്ങളിൽ ചെലവഴിച്ചു. അതേസമയം കർഷകർ ഞെരുങ്ങി ജീവിച്ചു, ഓരോ പനിയും ശ്രദ്ധിച്ചു ചെലവഴിച്ചു. ഇന്ന് കാര്യങ്ങൾ മാറിമറിഞ്ഞിരിക്കുന്നു. തങ്ങളുടെ സ്വത്തുകളും നിക്ഷേപങ്ങളും നോക്കിനടത്തുന്നതിൽ ധനികർ വലിയ ശ്രദ്ധ പുലർത്തുന്നു. അതേസമയം, അത്ര സുഭിക്ഷതയില്ലാത്തവർ തങ്ങൾക്കാവശ്യമില്ലാത്ത കാറുകളും ടെലിവിഷനുകളും വാങ്ങി കടത്തിലാകുന്നു.

മുതലാളിത്ത ധാർമികതയും ഉപഭോഗത്വ ധാർമികതയും ഒരേ നാണയത്തിന്റെ രണ്ടു വശങ്ങളാണ്, രണ്ടു കല്പനകളുടെ ചേർന്നുവര വാണ്. ധനികരുടെ പരമമായ കല്പന “നിക്ഷേപിക്കൂ!’ എന്നാണ്. ദരിദ രുടെ പരമമായ കല്പന “വാങ്ങു!’ എന്നാണ്.

മുതലാളിത്ത ഉപഭോഗത്വ ധാർമികത മറ്റൊരു വിധത്തിൽ വിപ്ലവ കരമാണ്. മുൻപുള്ള മിക്ക ധാർമിക വ്യവസ്ഥകളും ആളുകൾക്ക് നല്കി യത് കഷ്ടപ്പാടുകളാണ്. അവർക്ക് പറുദീസ വാഗ്ദാനം ചെയ്യപ്പെട്ടെങ്കിലും, അതവർക്കു ലഭ്യമാകുമായിരുന്നത് അവർ സഹാനുഭൂതിയും സഹിഷ്ണുതയും വളർത്തിയെടുക്കുകയും ആർത്തിയെയും കോപ്ത്തെയും അതിജീവിക്കുകയും തങ്ങളുടെ സ്വാർത്ഥ താല്പര്യങ്ങളെ നിയന്ത്രിക്കുകയും ചെയ്തതെങ്കിൽ മാത്രമാണ്. അതു മിക്കവർക്കും പ്രയാ സമുള്ള കാര്യമായിരുന്നു. ആർക്കും ജീവിതത്തിൽ പാലിക്കാൻ കഴിയാത്ത അത്ഭുതകരമായ മാതൃകകളുടെ ഒരു സങ്കടകഥയാണ് ധാർമികതയുടെ ചരിത്രം. മിക്ക കിസ്ത്യാനികളും ക്രിസ്തു ജീവിച്ചതു പോലെയല്ല ജീവിച്ചത്,

മിക്ക ബുദ്ധമതക്കാരും ബുദ്ധനെ പിന്തുടരുന്നതിൽ പരാജയപ്പെട്ടു, മിക്ക കൺഫ്യൂഷ്യ മതക്കാരും കൺഫ്യൂഷസിനെ കോപാകുലനാക്കിയേനെ.

അതിനു വിരുദ്ധമായി, ഇന്നു മിക്ക ജീവികളും മുതലാളിത്ത-ഉപ് ഭോഗത്വ മാതൃക വിജയകരമായി പിൻപറ്റുന്നു. പുതിയ ധാർമികത പറു ദീസ് വാഗ്ദാനം ചെയ്യുന്നു, ധനികർ ആർത്തിയുള്ളവരായിരിക്കണം, തങ്ങളുടെ സമയം കൂടുതൽ പണമുണ്ടാക്കാൻ ചെലവഴിക്കണം, സാധാ രണക്കാർ തങ്ങളുടെ ആഗ്രഹങ്ങളെയും ഇഷ്ടങ്ങളെയും തൃപ്തമാക്കു കയും കൂടുതൽ കൂടുതൽ വാങ്ങുകയും വേണം. തങ്ങളുടെ അനുയായി കൾ തങ്ങളോടു പറഞ്ഞതുപോലെ ചെയ്യുന്ന ചരിത്രത്തിലെ ആദ്യ മതമാണ് അത്. നമുക്കെല്ലാം പ്രതിഫലമായി യഥാർത്ഥത്തിൽ പറുദീസ ലഭിക്കുമെന്നു നാം അറിയുന്നത് എങ്ങനെയാണ്? നാം അതു ടെലിവിഷ നിൽ കണ്ടിട്ടുണ്ട്.

## അദ്ധ്യായം പതിനെട്ട്

# സ്ഥിരതയുള്ള ഒരു വിപ്ലവം

**ഊ**ർജം രൂപമാറ്റം ചെയ്യുന്നതിനും ചരക്കുകൾ ഉത്പാദിപ്പിക്കുന്ന തിനും പുതിയ രീതികൾ വ്യാവസായിക വിപ്ലവം തുറന്നുകൊടുത്തു, അങ്ങനെ മനുഷ്യവർഗത്തിനു ചുറ്റുമുള്ള പരിസ്ഥിതിയിലുള്ള ആശ്രിത ത്വത്തിൽ നിന്നു ഏറെക്കുറെ മോചനമായി. മനുഷ്യർ കാടുകൾ വെട്ടി, ചതുപ്പുകൾ വറ്റിച്ചെടുത്തു, നദികളിൽ അണകെട്ടി, സമതലങ്ങളിൽ വെള്ളം നിറച്ചു, പതിനായിരക്കണക്കിനു കിലോമീറ്ററുകൾ നീളമുള്ള റെയിൽറോഡു ട്രാക്കുകൾ സ്ഥാപിച്ചു, ആകാശചുംബികളായ മഹാ നഗരങ്ങൾ കെട്ടിപ്പടുത്തു. ഹോമോ സാപിയൻസിന്റെ ആവശ്യങ്ങൾക്ക് ഇണങ്ങുന്ന ലോകം രൂപപ്പെടുത്തിയതോടു കൂടി, ആവാസകേന്ദ്രങ്ങൾ നശിപ്പിക്കുകയും സ്പീഷീസുകൾ നാമാവശേഷമാകുകയും ചെയ്തു. ഒരിക്കൽ പച്ചയും നീലയുമായിരുന്ന നമ്മുടെ ഭൂഗഹം കോൺക്രീറ്റും പ്ലാസ്റ്റിക്കും നിറഞ്ഞ ഒരു മാളായിമാറിക്കൊണ്ടിരിക്കുന്നു.

ഇന്ന്, ഭൂമിയുടെ വൻകരകൾ ഏതാണ്ട് 7 ബില്യൻ സാപിയൻസിനു ഭവനമാണ്. ഈ ആളുകളെയെല്ലാം വലിയ ത്രാസുകളിൽ നിക്ഷേപിച്ചാൽ, അവരെല്ലാവരും ചേർന്നുള്ള തൂക്കം 300 മില്യൻ ടൺ ആയിരിക്കും. അതി നുശേഷം നിങ്ങൾ നമ്മുടെ കൃഷിയിടങ്ങളിലെ എല്ലാ വളർത്തുമൃഗങ്ങളെയും - പശു, പന്നി, ആട്, കോഴി - എടുത്താൽ, അവയുടെ തൂക്കം 700 ബില്യൻ ടൺ വരും. അതിൽ നിന്ന് വ്യത്യസ്തമായി, എല്ലാ കാട്ടു മൃഗങ്ങളുടെയും - കാട്ടുപന്നിയും പെൻഗ്വിനുകളും തൊട്ട് ആനകളും തിമിംഗലങ്ങളും വരെ - തൂക്കമെടുത്താൽ അതു 100 മില്യൻ ടണ്ണിനു താഴെയേ വരൂ. നമ്മുടെ കുട്ടികളുടെ പുസ്തകങ്ങളും നമ്മുടെ പ്രതിമ കളുടെ നിരകളും നമ്മുടെ ടിവി സ്ക്രീനുകളും നിറയെ ജിറാഫുകളും ചെന്നായകളും

ചിമ്പാൻസികളുമാണ്, എന്നാൽ യഥാർത്ഥ ലോകത്തിൽ അവയിൽ വളരെക്കുറച്ചെണ്ണം മാത്രമേ അവശേഷിച്ചിട്ടുള്ളു. ലോകത്തിൽ 80,000 ജിറാഫുകളാണ് ഉള്ളത് എന്നതിനെ 1.5 ബില്യൻ കന്നുകാലികളു മായി താരതമ്യപ്പെടുത്തി നോക്കൂ; 400 മില്യൻ വളർത്തുനായകളുമായി താരതമ്യപ്പെടുത്തുമ്പോൾ 200,000 ചെന്നായകൾ മാത്രം; 250,000 ചിമ്പാൻ സികൾ മാത്രം - ബില്യൻ കണക്കിനു മനുഷ്യരും. മനുഷ്യവർഗം ലോക ത്തെ ഏറ്റെടുത്തുകഴിഞ്ഞിരിക്കുന്നു.

സമ്പത്തിന്റെ ദൗർലഭ്യവും പരിസ്ഥിതി നാശവും ഒരേ കാര്യം അല്ല. മുൻ അദ്ധ്യായത്തിൽ കണ്ടതുപോലെ, മനുഷ്യവർഗത്തിനു ലഭ്യമായിരി ക്കുന്ന സമ്പത്തുകൾ നിരന്തരം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അതങ്ങനെ തന്നെ തുടരാനാണ് സാദ്ധ്യത. അതുകൊണ്ടാകണം വിനാശദിന പ്രവാ ചകന്മാർ സമ്പത്തിന്റെ ദൗർലഭ്യം സംഭവിക്കാൻ പോകുന്നതിനെ കുറിച്ചു പ്രവചിക്കുന്നത് ഒരുപക്ഷേ, തെറ്റാകുന്നത്. അതിൽ നിന്നു വ്യത്യസ്ത മായി, പരിസ്ഥിതിയുടെ ജീർണത എന്ന ഭീതി അടിസ്ഥാനമുള്ളതാണ്. പുതിയ വസ്തുക്കളുടെയും ഊർജ സ്രോതസുകളുടെയും ഒരു വലിയ കൂമ്പാരത്തിനു മേൽ സാപിയൻസ് നിയന്ത്രണം ഏറ്റെടുക്കുകയും അതേ സമയത്തു തന്നെ സ്വാഭാവിക ആവാസകേന്ദ്രങ്ങളിൽ അവശേഷിച്ചിട്ടുള്ളതിനെ നശിപ്പിക്കുകയും മിക്ക സ്പീഷിസുകളെയും വംശനാശത്തി ലേക്കു തള്ളിവിടുകയും ചെയ്യുന്നതിനു ഭാവി ദൃക്സാക്ഷിയായെന്നു വരാം.

വാസ്തവത്തിൽ, പരിസ്ഥിതിയുടെ നാശം ഹോമോ സാപിയൻസിനു തന്നെ വിനാശകരമായെന്നു വരാം. ആഗോള താപനം, ഉയരുന്ന സമുദ്രങ്ങൾ, വ്യാപകമായ മലിനീകരണം എന്നിവ ഭൂമിയെ നമുക്കു ജീവിക്കുന്നതിനു പ്രയാസമുള്ള സ്ഥലമാക്കും, തത്ഫലമായി മനുഷ്യശക്തിയും മനുഷ്യ പരിതമായ പ്രകൃതിദുരന്തങ്ങളും തമ്മിലുള്ള വർദ്ധിച്ചുവരുന്ന ഒരു പോരാട്ടം ഭാവിയിൽ സംഭവിച്ചുവെന്നുവരാം. പ്രകൃതി ശക്തികളെ നേരിടാനും പരിസ്ഥിതിയെ തങ്ങളുടെ ആവശ്യങ്ങൾക്കും തോന്നലുകൾക്കുമായി വിധേയപ്പെടുത്താനും വേണ്ടി മനുഷ്യർ തങ്ങളുടെ ശക്തി ഉപ് യോഗപ്പെടുത്തുമ്പോൾ, കൂടുതൽ കൂടുതൽ അപ്രതീക്ഷിതവും അപ കടകരവുമായ പാർശ്വഫലങ്ങൾ അതുണ്ടാക്കിയെന്നു വരാം. പ്രകൃതിയെ കൂടുതൽ വരുതിയിലാക്കാനുള്ള കഠിനമായ ശമംകൊണ്ടു

മാത്രമേ അവയെ നിയന്ത്രിക്കാൻ സാദ്ധ്യതയുള്ളു. അതു പക്ഷേ കൂടുതൽ വഷ ളായ വിനാശത്തിൽ കലാശിക്കും.

അനേകർ ആ പ്രക്രിയയെ "പ്രകൃതി നശീകരണം' എന്നു വിളിക്കുന്നു. എന്നാൽ അതു വാസ്തവത്തിൽ നശീകരണം അല്ല, മാറ്റമാണ്. പ്രകൃതിയെ നശിപ്പിക്കാൻ കഴിയുന്നതല്ല. അറുപത്തിയഞ്ചു മില്യൻ വർഷങ്ങൾക്കു മുമ്പ്, ഒരു ഉൽക്ക (ആസ്റ്ററോയ്ഡ്) ദിനോസറുകളെ നിശേഷം നശിപ്പിച്ചു, പക്ഷേ അങ്ങനെ ചെയ്തതിലൂടെ സസ്തനികൾക്കു മുന്നോട്ടുള്ള വഴി തുറന്നുകിട്ടി. ഇന്നു മനുഷ്യവർഗം അനേകം സ്പീഷിസുകളെ വംശനാശത്തിലേക്കു തള്ളിവിടുകയാണ്, സ്വയം നശിപ്പിച്ചുവെന്നും വരാം. എന്നാൽ മറ്റു ജീവികൾ നന്നായി ജീവിക്കുന്നു. ഉദാഹരണമായി, എലി കളും പാറ്റകളും തങ്ങളുടെ സുഖകാലത്തിൽ കഴിയുന്നു. ശാഠ്യവും നിശ്ചയദാർഢ്യവുമുള്ള ഈ ജീവികൾ ഒരു ആണവയുദ്ധത്തിന്റെ പുക പടർത്തുന്ന അവശിഷ്ടങ്ങളിൽ നിന്നു പുറത്തേക്കു കടന്നുവന്നേക്കാം, അവ തങ്ങളുടെ ഡിഎൻഎ വ്യാപകമാക്കാൻ തയാറുള്ളവയും കഴിവുള്ള വയും ആയെന്നുവരാം. ഒരുപക്ഷേ, 65 മില്യൻ വർഷങ്ങൾക്കുശേഷം, ബുദ്ധിസാമർത്ഥ്യമുള്ള എലികൾ തിരിഞ്ഞുനോക്കി മനുഷ്യർ കാരണം സംഭവിച്ച ഉന്മൂലനത്തെ നന്ദിയോടെ കണ്ടുവെന്നുവരാം, ദിനോസറുകളെ നശിപ്പിച്ച ഉൽക്കകളോടു നമുക്ക് ഇന്നു നന്ദി പറയാൻ കഴിയുന്നതു പോലെ.

എങ്കിലും, നമ്മുടെ വംശനാശത്തെക്കുറിച്ചുള്ള കിംവദന്തികൾ സത്യ മാകണമെന്നില്ല. വ്യവസായ വിപ്ലവത്തിനു ശേഷം, ലോകത്തിലെ മനു ഷ്യരുടെ ജനസംഖ്യ മുമ്പെങ്ങും സംഭവിച്ചിട്ടില്ലാത്തവണ്ണം വളരെയേറെ വർദ്ധിച്ചു. 1700-ൽ ലോകത്തിൽ 700 ദശലക്ഷം മനുഷ്യരാണ് ഉണ്ടായിരുന്നത്. 1800-ൽ അത് 950 ദശലക്ഷമായി. 1900-ൽ നമ്മുടെ ജനസംഖ്യ ഇരട്ടിയായി 1.6 ബില്യൻ എന്ന സംഖ്യയിലെത്തി. 2000-ൽ അതു നാലിരട്ടിയായി 6 ബില്യനിൽ എത്തി. ഇന്നു നാം സാപിയൻസ് 7 ബില്യൻ എന്ന സംഖ്യയിലേക്കു വന്നടുക്കുന്നു.

## ആധുനികകാലം

ഈ സാപിയൻസ് എല്ലാവരും പ്രകൃതിയുടെ താണ്ഡവത്തിനു വഴിപ്പെടാത്ത നിലയിലേക്കു കൂടുതൽ കൂടുതൽ വളർന്നപ്പോൾ,

അവർ ആധുനിക വ്യവസായത്തിന്റെയും ഗവൺമെന്റിന്റെയും കല്പനകൾക്കു കീഴടങ്ങി ജീവിക്കുന്ന അവസ്ഥയിലെത്തി. വ്യവസായ വിപ്ലവം സാമൂഹ്യ എൻജിനിയറിങ്ങിന്റെ പരീക്ഷണങ്ങളുടെ ഒരു നീണ്ട നിരയ്ക്കും ദൈനം ദിന ജീവിതത്തിലെയും മനുഷ്യ മനോഭാവത്തിലെയും മുൻകൂട്ടി കാണാത്ത മാറ്റങ്ങളുടെ അതിനെക്കാൾ നീണ്ട ഒരു ശണിക്കും വഴി തുറന്നു. അനേകം ഉദാഹരണങ്ങളിൽ നിന്നു ഒരെണ്ണം ചൂണ്ടിക്കാട്ടാം. പരമ്പരാഗത കൃഷിയുടെ താളങ്ങൾ വ്യവസായത്തിന്റെ മാറ്റമില്ലാത്തതും കൃത്യവുമായ കാര്യപരിപാടിയ്ക്ക് അനുസൃതമായി മാറ്റപ്പെടുകയുണ്ടായി.

പരമ്പരാഗത കൃഷി പ്രകൃതിസമയത്തിന്റെയും ജൈവവളർച്ചയുടെ യും ചകങ്ങളെ ആശ്രയിച്ചിരുന്നു. മിക്ക സമൂഹങ്ങൾക്കും സമയം കൃത്യ മായി അളക്കുന്നതിനു കഴിഞ്ഞിരുന്നില്ല, അങ്ങനെ ചെയ്യുന്നതിന് അവർക്ക് അതിയായ താല്പര്യം ഉണ്ടായിരുന്നുമില്ല. ക്ലോക്കുകളോ സമയവിവര പട്ടികകളോ കൂടാതെ ലോകം അതിന്റെ പ്രവൃത്തികളുമായി മുന്നോട്ടു പോയി. സൂര്യന്റെ ചലനങ്ങളും സസ്യങ്ങളുടെ വളർച്ചചകങ്ങളും മാത്ര മായിരുന്നു അവയ്ക്ക് ആധാരം. ഒരേപോലെയുള്ള പ്രവൃത്തിദിനങ്ങളില്ല, കാലാകാലങ്ങളിൽ ദൈനംദിന പ്രവൃത്തികൾക്കു മാറ്റമുണ്ടായി. സൂര്യൻ എവിടെയാണെന്ന് ആളുകൾക്ക് അറിയാം. മഴക്കാലത്തിന്റെ ലക്ഷണത്തിനായും കൊയ്ത്ത്തുകാലത്തിനായും അവർ ആകാംക്ഷയോടെ കാത്തി രുന്നു. എന്നാൽ മണിക്കൂർ അവർക്ക് അറിഞ്ഞുകൂടാ, വർഷം അത്ര പ്രാധാന്യമുള്ളതായി തോന്നിച്ചില്ല. കാലത്തിൽ വഴിതെറ്റിപ്പോയ ഒരുവൻ മദ്ധ്യകാലത്തിലെ ഒരു ഗ്രാമത്തിലെത്തി "ഇത് ഏതു വർഷമാണ്?' എന്നു ചോദിച്ചാൽ, ആ ഗ്രാമീണൻ ആ ചോദ്യം കേട്ടും ആഗതന്റെ വിചിത്രമായ വേഷം കണ്ടും അമ്പരക്കും.

മദ്ധ്യകാല കർഷകരിൽ നിന്നും ചെരുപ്പുകുത്തികളിൽ നിന്നും വ്യത്യ സ്തമായി, ആധുനിക വ്യവസായം സൂര്യനോ കാലങ്ങൾക്കോ പ്രാധാ ന്യം നല്കുന്നില്ല. കൃത്യതയും നൈരന്തര്യവുമാണ് അതിനു പ്രധാനം. ഉദാഹരണമായി, മദ്ധ്യകാലത്തിലെ ഒരു പണിപ്പുരയിൽ, സോൾ മുതൽ ബക്കിൾ വരെ ഒരു ഷൂ നിർമ്മിക്കുന്നത് ഒരു ചെരുപ്പുകുത്തിതന്നെയാണ്. ഒരു ചെരുപ്പുകുത്തി പണിക്കെത്താൻ താമസിച്ചാൽ, അതുകൊണ്ടു മറ്റു ചെരുപ്പുകുത്തികളുടെ പണിക്കു

വിഘാതമുണ്ടാകുന്നില്ല. എന്നാൽ, ഒരു ആധുനിക ചെരുപ്പുനിർമാണ ഫാക്ടറിയുടെ അസംബ്ലിലൈനിൽ, ഓരോ തൊഴിലാളിയും ഒരു ഷൂവിന്റെ ചെറിയ ഒരു ഭാഗം നിർമ്മിക്കുന്ന ഒരു യന്ത്രത്തെ പ്രവർത്തിപ്പിക്കുകയാകും ചെയ്യുന്നത്. അതിനെ അപ്പോൾ അടുത്ത യന്തത്തിലേക്കു കടത്തിവിടുന്നു. 5-ാം നമ്പർ യന്തത്ത പ്രവർത്തിപ്പിക്കുന്ന തൊഴിലാളി ഉണർന്നെണീല്കാൻ താമസിച്ചാൽ, അത് എല്ലാ യന്ത്രങ്ങളെയും ബാധിക്കുന്നു. അത്തരം ദുര്യോഗങ്ങൾ ഒഴി വാക്കാൻ, ഓരോരുത്തരും കൃത്യമായ ഒരു സമയക്രമം പാലിക്കേണ്ടതുണ്ട്. ഓരോ തൊഴിലാളിയും കൃത്യ സമയത്തിനു ജോലിക്കെത്തുന്നു. എല്ലാ വരും ഒരുമിച്ച് ഉച്ചവിശ്രമത്തിനു പോകുന്നു, അവർക്കു വിശക്കുന്നുണ്ട്കിലും ഇല്ലെങ്കിലും. ഷിഫ്റ്റ് അവസാനിച്ചിരിക്കുന്നുവെന്ന ചൂളം മുഴങ്ങു മ്പോൾ - അവർ തങ്ങളുടെ പണി പൂർത്തിയാക്കിക്കഴിഞ്ഞല്ല - ഓരോരുത്തരും ഭവനത്തിലേക്കു പോകുന്നു.



*43. മോഡേൺ ടൈംസ് എന്ന ചലച്ചിത്രത്തിൽ നിന്ന് (1936), വെറുമൊരു തൊഴിലാളിയായ ചാർലി ചാപ്ലിൻ വ്യാവസായിക*

*അസംബ്ലിനിരയിലെ വീലുകളിൽ കുടുങ്ങിനില്ക്കുന്നു .*

സമയവിവരകമത്തെയും അസംബ്ലി നിരയെയും ഏതാണ്ടെല്ലാ മനുഷ്യപ്രവൃത്തികളുടെയും ആധാരമായി വ്യവസായ വിപ്ലവം മാറ്റി. ഫാക്ടറികൾ തങ്ങളുടെ സമയക്രമം മനുഷ്യരുടെ പെരുമാറ്റത്തിൽ അടിച്ചേല്പിച്ചുകഴിഞ്ഞ് അധികം താമസിക്കാതെ, സ്കൂളുകൾ കൃത്യമായ സമയക്രമം കൈക്കൊണ്ടു, അതിനെത്തുടർന്നു ആശുപ്രതികളും ഗവൺ മെന്റ് ഓഫിസുകളും പലചരക്കുകടകളും അങ്ങനെ ചെയ്തു. അസംബ്ലി നിരകളും യന്ത്രങ്ങളും ഇല്ലാത്ത സ്ഥലങ്ങളിൽ പോലും സമയക്രമം രാജാ വായി. ഫാക്ടറിയിലെ ഷിഫ്റ്റ് വൈകുന്നേരം 5 മണിക്ക് അവസാനിച്ചാൽ, അടുത്തുള്ള പബ് 5.02-ന് കച്ചവടം തുടങ്ങിയാൽ അവർക്കു നല്ലത്.

സമയക്രമ വ്യവസ്ഥ വ്യാപകമാകുന്നതിലെ ഒരു പ്രധാന കണ്ണി പൊതുഗതാഗതമായിരുന്നു. തൊഴിലാളികൾ തങ്ങളുടെ ഷിഫ് 8:00 മണിക്കു തുടങ്ങണമെങ്കിൽ, ട്രെയിൻ അഥവാ ബസ് 07:55-ന് ഫാക്ടറി യുടെ ഗേറ്റിൽ എത്തിയിരിക്കണം. ഏതാനും മിനിറ്റുകളുടെ അമാന്തം ഉത്പാദനം കുറയ്ക്കുകയും ചിലപ്പോൾ താമസിച്ചു വന്ന ഭാഗ്യംകെട്ടവന്റെ പിരിച്ചുവിടലിനു കാരണമാകുകയും ചെയ്യും, പരസ്യപ്പെടുത്തിയ ഒരു സമയക്രമത്തോടു കൂടി ഒരു കാര്യേജ് സർവിസ് 1784-ൽ ബ്രിട്ടനിൽ പ്രവർത്തനം ആരംഭിച്ചു. അതിന്റെ സമയക്രമത്തിൽ പുറപ്പെടുന്ന സമയം മാത്രമാണ് പറഞ്ഞിരുന്നത്, എത്തിച്ചേരുന്ന സമയം ഇല്ല. അന്ന്, ഓരോ ബ്രിട്ടീഷ് നഗരത്തിനും പട്ടണത്തിനും അതിന്റേതായ പ്രാദേശിക സമയം ഉണ്ടായിരുന്നു. അതു ലണ്ടൻ സമയത്തിൽ നിന്നു അര മണിക്കൂർ വരെ വ്യത്യാസപ്പെടാം. ലണ്ടനിൽ 12:00 ആയിരുന്നപ്പോൾ, ഒരുപക്ഷേ, ലിവർ പൂളിൽ അതു 12:20-ഉം കാന്റർബറിയിൽ 11:50-ഉം ആയിരുന്നിരിക്കാം. ടെലഫോണോ റേഡിയോയോ ടെലവിഷനോ വേഗതയുള്ള ട്രെയിനു കളോ ഇല്ലാതിരുന്നതുകൊണ്ട്, അതെക്കുറിച്ച് ആരാണ് അറിഞ്ഞത്? അതു ശ്രദ്ധിക്കാൻ ആർക്കാണു താല്പര്യം?

ആദ്യ വാണിജ്യ ട്രെയിൻ സർവിസ് പ്രവർത്തനം ആരംഭിച്ചത് ലിവർ പൂളിനും മാഞ്ചസ്റ്ററിനും ഇടയിൽ 1830-ലാണ്. പത്തു വർഷത്തിനു ശേഷം, ആദ്യ ട്രെയിൻ ടൈംടേബിൾ പുറത്തിറക്കി. ട്രെയിനുകൾ പഴയ കാര്യേ ജുകളെക്കാൾ കൂടുതൽ വേഗതയുള്ളവയായിരുന്നു. അതുകൊണ്ടു പ്രാദേശിക

മണിക്കൂറുകളിലെ അസൗകര്യപ്രദമായ വ്യത്യാസം ഒരു ശല്യ മായിത്തീർന്നു. 1847-ൽ, ബ്രിട്ടനിലെ ട്രെയിൻ കമ്പനികൾ ഒരുമിച്ചിരുന്നു ആലോചിക്കുകയും എല്ലാ ട്രയിൻ ടൈംടേബിളുകളും ലിവർപൂൾ, മാഞ്ചസ്റ്റർ, ഗ്ലാസ്ഗോ എന്നിങ്ങനെയുള്ള പ്രാദേശിക സമയങ്ങൾക്കു പകരം ഗ്രീൻവിച്ച് ഒബ്സർവേറ്ററി സമയം അനുസരിച്ചു തയാറാക്കുമെന്നു തീരുമാനമെടുക്കുകയും ചെയ്തു. ടയിൻ കമ്പനികളുടെ മാതൃക കൂടു തൽ കൂടുതൽ സ്ഥാപനങ്ങൾ അനുകരിച്ചു. ഒടുവിൽ, 1880-ൽ, ബ്രിട്ടീഷ് ഗവൺമെന്റ് മുമ്പെങ്ങും ചെയ്തിട്ടില്ലാത്ത ഒരു ചുവടു വയ്ക്കുകയും ബ്രിട്ടനിലെ എല്ലാ ടൈംടേബിളുകളും ഗ്രീൻവിച്ച് സമയം പാലിക്കണ മെന്നു നിയമമുണ്ടാക്കുകയും ചെയ്തു. ചരിത്രത്തിൽ ആദ്യമായി, ഒരു രാജ്യം ഒരു ദേശീയ സമയം അംഗീകരിക്കുകയും ജനങ്ങൾ പ്രാദേശിക മായ സമയങ്ങളോ സൂര്യോദയ-അസ്തമന ചകങ്ങളോ അല്ലാതെ ഒരു കൃത്രിമ ക്ലോക്കിനെ അനുസരിച്ചു ജീവിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു.

ബ്രാഡ്കാസ്റ്റ് മാദ്ധ്യമങ്ങൾ - ആദ്യം റേഡിയോ, പിന്നെ ടെലവിഷൻ - ആരംഭിച്ചപ്പോൾ, അവ ടൈംടേബിളുകളുടെ ഒരു ലോകത്തിലേക്കു പ്രവേശിക്കുകയും അതിന്റെ പ്രധാന നടത്തിപ്പുകാരും പ്രചാരകരും ആയി ത്തീരുകയും ചെയ്തു. റേഡിയോ സ്റ്റേഷനുകൾ പ്രക്ഷേപണം ചെയ്ത ആദ്യ കാര്യങ്ങളിൽ ഒന്ന് സമയ അടയാളങ്ങളായിരുന്നു. ആ ബീപ് ശബ്ദത്തിന് അനുസൃതമായി ദൂരെയുള്ള താമസകേന്ദ്രങ്ങളിലും കടലി ലുള്ള കപ്പലുകൾക്കും തങ്ങളുടെ ക്ലോക്കുകളിൽ സമയം നേരേയാക്കാൻ കഴിഞ്ഞു. ഇക്കാലത്ത്, ഓരോ വാർത്താ പ്രക്ഷേപണത്തിനും ശേഷം ആദ്യം പറയുന്നതു സമയമാണ്. യുദ്ധം തുടങ്ങി എന്നതിനെക്കാൾ പ്രാധാന്യം കൊടുത്തത് അതിനായിരുന്നു. രണ്ടാം ലോകമഹായുദ്ധത്തിന്റെ സമയത്ത്, ബിബിസി വാർത്തകൾ നാസികൾ പിടിച്ചടക്കിയ യൂറോപ്പു പ്രദേശങ്ങളിൽ പ്രക്ഷേപണം ചെയ്തിരുന്നു. ഓരോ വാർത്ത യും തുടങ്ങിയത് ബിഗ് ബെൻ സമയമറിയിക്കുന്ന മണിനാദം തത്സമയം പ്രക്ഷേപണം ചെയ്തുകൊണ്ടാണ്. സ്വാതന്ത്ര്യത്തിന്റെ മാന്തികശബ്ദം ആയിരുന്നു അത്. പക്ഷേപണം ചെയ്യപ്പെട്ട ഡിങ്-ഡോങ്ങുകളുടെ നാദത്തിലെ ചെറിയ വ്യത്യാസങ്ങളെ അടിസ്ഥാനമാക്കി ലണ്ടനിലെ കാലാ വസ്ഥാ അന്തരീക്ഷം മനസ്സിലാക്കുന്നതിനുള്ള ഒരു വഴി മിടുക്കന്മാരായ ജർമൻ

ഭൗതികശാസ്ത്രജ്ഞർ കണ്ടെത്തി. ആ വിവരം ലുഫ്വാഫിനു വിലയേറിയ സഹായമായിത്തീർന്നു. ബ്രിട്ടീഷ് സീക്രട്ട് സർവീസ് അതു കണ്ടെത്തിയപ്പോൾ, അവർ തത്സമയ പ്രക്ഷേപണത്തിനു പകരം ആ പ്രശസ്ത ക്ലോക്കിന്റെ റിക്കോർഡ് ചെയ്ത ശബ്ദം കേൾപ്പിച്ചു.

സമയക്രമ ശൃംഖലയെ പ്രവർത്തിപ്പിക്കുന്നതിനായി, വിലകുറഞ്ഞതും എന്നാൽ കൃത്യതയുള്ളതുമായ കൊണ്ടുനടക്കാവുന്ന തരം ക്ലോക്കുകൾ സർവസാധാരണമായി. അസ്സിറിയയിൽ, സസ്സാനിദിൽ, അത ല്ലെങ്കിൽ ഇൻകയിൽ പട്ടണങ്ങളിൽ, കൂടിവന്നാൽ ഏതാനും സൂര്യഘല കങ്ങൾ (സൺഡയലുകൾ) ഉണ്ടായിരുന്നിരിക്കാം. യൂറോപ്പിലെ മദ്ധ്യകാല നഗരങ്ങളിൽ ഒരൊറ്റ ക്ലോക്കാണ് സാധാരണഗതിയിൽ ഉണ്ടായിരുന്നത്. അതു പട്ടണചതുരത്തിലെ പൊക്കമുള്ള ഗോപുരത്തിന്റെ ഏറ്റവും മുകളിൽ ഉയർത്തിവച്ച ഒരു ഭീമൻ യന്ത്രമായിരുന്നു. ആ ഗോപുരക്ലോക്കുകൾ കൃത്യതയില്ലായ്മയ്ക്ക് കുപ്രസിദ്ധി ആർജിച്ചവയായിരുന്നു. എന്നാൽ തിരുത്തപ്പെടുന്നതിനായി പട്ടണത്തിൽ മറ്റു ക്ലോക്കുകൾ ഇല്ലാതിരുന്നതി നാൽ, അതു കൊണ്ടു വ്യത്യാസമൊന്നും അനുഭവപ്പെട്ടില്ല. ഇന്ന്, സമ്പന്നമായ ഒരൊറ്റ കുടുംബത്തിന്റെ ഭവനത്തിലുള്ള ക്ലോക്കുകളുടെ എണ്ണം മദ്ധ്യകാലത്തെ ഒരു രാജ്യത്തിനുള്ളിൽ ഉണ്ടായിരുന്ന ക്ലോക്കുകളുടെ എണ്ണത്തെക്കാൾ കൂടുതലായിരിക്കും. നിങ്ങളുടെ റിസ്റ്റുവാച്ചിൽ നോക്കിയാലും നിങ്ങളുടെ ആൻഡ്രോയ്ഡിലേക്കു കണ്ണറിഞ്ഞാലും നിങ്ങളുടെ കിടക്കയ്ക്കരികിലുള്ള അലാറം ക്ലോക്കിലേക്കു സൂക്ഷിച്ചു നോക്കിയാലും അടുക്കളഭിത്തിയിലെ ക്ലോക്കിൽ നോക്കിയാലും മൈക്രോ വേവിലേക്കു തുറിച്ചുനോക്കിയാലും ടിവി അഥവാ ഡിവിഡിയിലേക്കു കണ്ണു പായിച്ചാലും നിങ്ങളുടെ കമ്പ്യൂട്ടറിന്റെ ടാസ്ക്ബാറിലേക്കു പാളിനോക്കിയാലും, സമയമെത്രയായി എന്നു നിങ്ങൾക്കു പറയാൻ കഴിയും. സമയമെത്രയായി എന്നു മനസ്സിലാക്കാതിരിക്കാൻ നിങ്ങൾ ബോധപൂർവം ശ്രമിക്കേണ്ടിവരും.

ഒരു സാധാരണ വ്യക്തി ഒരു ദിവസം അനേകം ഡസൻ തവണ ഈ ക്ലോക്കുകളിലേക്ക് നോക്കാറുണ്ട്. കാരണം നാം ചെയ്യുന്ന എല്ലാ കാര്യങ്ങളും ചെയ്യുന്നത് കൃത്യ സമയത്തായിരിക്കണം. ഒരു

അലാറം ക്ലോക്ക് നമ്മ രാവിലെ ഏഴു മണിക്കു വിളിച്ചുണർത്തുന്നു, നമ്മുടെ മരവിപ്പിച്ച ഭക്ഷണം കൃത്യം 50 സെക്കൻഡുകൾ മൈക്രോവേവിൽ വയ്ക്കുന്നു, മൂന്നു മിനിറ്റു നേരം പല്ലു തേക്കു മ്പോളേക്കും ഇലക്ട്രിക് ടൂത്ത് ബ്രഷിൽ നിന്നു ബീപ് ശബ്ദം കേൾക്കാം, 7:40-ന്റെ ട്രെയിനിൽ ജോലിസ്ഥലത്തേക്കു പോകുന്നു, അര മണിക്കൂർ സമയം കഴിഞ്ഞിരിക്കുന്നുവെന്ന ബീപ്പർ അറിയിപ്പു ലഭിക്കുന്നതു വരെ ജിമ്മിലെ ട്രെഡ്മില്ലിൽ ഓടിക്കൊണ്ടിരിക്കുന്നു, വൈകുന്നേരം 7 മണിക്ക് ടിവിയുടെ മുമ്പിലിരുന്ന് ഇഷ്ടപ്പെട്ട പരിപാടി കാണുന്നു, സെക്കൻഡിനു 1000 ഡോളർ ചെലവു വരുന്ന പരസ്യങ്ങൾ അതിനിടയിൽ മുൻനിശ്ചയിച്ച സമയത്തു കടന്നുവരുന്നു, ഒടുവിൽ നമ്മുടെ പരിതാപമെല്ലാം ഒരു തെറാപ്പിസ്റ്റിനോടു പറഞ്ഞുതീർക്കുന്നു, ഇപ്പോൾ 50 മിനിറ്റെന്നു കണക്കാക്കപ്പെടുന്ന ഒരു തെറാപ്പി മണിക്കൂർ സമയം മാത്രമാണ് അങ്ങനെ ചെയ്യാൻ തെറാപ്പിസ്റ്റ് നമ്മ അനു വദിക്കുന്നത്.

വ്യവസായ വിപ്ലവം മനുഷ്യ സമൂഹത്തിൽ ഡസൻ കണക്കിനു പ്രധാനപ്പെട്ട മാറ്റങ്ങൾക്കു കാരണമായി. വ്യവസായ സമയത്തെ കൈക്കൊണ്ട താണ് അതിലൊന്ന്. മറ്റു ശ്രദ്ധേയമായ ഉദാഹരണങ്ങളിൽ നഗരവല് രണം, കർഷകജനതയുടെ തിരോധാനം, വ്യവസായ തൊഴിലാളിവർഗത്തിന്റെ ആവിർഭാവം, സാധാരണക്കാരന്റെ ശാക്തീകരണം, ജനാധിപത്യ വല്ക്കരണം, യൗവനസംസ്കാരം, പുരുഷമേധാവിത്വത്തിന്റെ തകർച്ച എന്നിവ ഉൾപ്പെടുന്നു.

എന്നാൽ ഈ മാറ്റങ്ങളെയെല്ലാം ചെറുതാക്കുന്ന തരത്തിൽ ഏറ്റവും ശക്തമായ സാമൂഹ്യ വിപ്ലവം മനുഷ്യവർഗത്തിൽ സംഭവിച്ചത് കുടുംബത്തിന്റെയും പ്രാദേശിക സമുദായത്തിന്റെയും തകർച്ചയും രാജ്യവും (സ്റ്റേറ്റ്) വിപണിയും (മാർക്കറ്റ്) ആ സ്ഥാനം ഏറ്റെടുത്തതും ആണ്. ഒരു ദശലക്ഷം വർഷത്തിലേറെ മുമ്പ്, ആദ്യ കാലം തൊട്ട്, മനുഷ്യർ ഈഴ യടുപ്പമുള്ള സമുദായങ്ങളിൽ ജീവിച്ചു. അതിലെ അംഗങ്ങളിൽ മിക്കവരും ബന്ധുക്കളായിരുന്നു. ജ്ഞാനവിപ്ലവവും കാർഷിക വിപ്ലവവും അതിൽ മാറ്റമുണ്ടാക്കിയില്ല. അവ കുടുംബങ്ങളെയും സമുദായങ്ങളെയും ചേർത്തു വച്ചുകൊണ്ടു ഗോത്രങ്ങളും നഗരങ്ങളും രാജ്യങ്ങളും സാമാജ്യങ്ങളും സൃഷ്ടിച്ചു. എങ്കിലും

കുടുംബങ്ങളും സമുദായങ്ങളും എല്ലാ മനുഷ്യ സമൂഹങ്ങളുടെയും അടിസ്ഥാന നിർമാണ കട്ടകളായി വർത്തിച്ചു. വ്യവ സായ വിപ്ലവം, അതേസമയം, കഷ്ടിച്ചു രണ്ടു നൂറ്റാണ്ടുകൾകൊണ്ട് ആ കട്ടകളെ അണുക്കളായി വിഘടിപ്പിച്ചു. കുടുംബത്തിന്റെയും സമുദായത്തിന്റെയും മിക്ക പരമ്പരാഗത ഉത്തരവാദിത്തങ്ങളും സ്റ്റേറ്റും മാർക്കറ്റും ഏറ്റെടുത്തു.

## കുടുംബത്തിന്റെയും സമുദായത്തിന്റെയും തകർച്ച

വ്യവസായ വിപ്ലവത്തിനു മുമ്പ്, മിക്ക മനുഷ്യരുടെയും ദൈനംദിന ജീവിതം പുരാതനമായ മൂന്നു ചട്ടങ്ങൾക്കുള്ളിൽ ഒതുങ്ങി. അണു കുടുംബം, കൂട്ടുകുടുംബം, പ്രാദേശിക ഇഴയടുപ്പമുള്ള സമുദായം. (ഈഴ യടുപ്പമുള്ള സമുദായങ്ങൾ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് പരസ്പരം നന്നായി അറിയാവുന്നതും അതിജീവനത്തിനായി പരസ്പരം ആശ്രയിക്കുന്നതുമായ ആളുകളുടെ സംഘം എന്നതാണ്.) മിക്ക ആളുകളും കുടുംബത്തിന്റെ ബിസിനസിൽ - ഉദാഹരണമായി, കുടുംബത്തിന്റെ കൃഷിയിടം, അതല്ലെങ്കിൽ കുടുംബത്തിന്റെ പണിപ്പുര - പ്രവൃത്തി യെടുത്തു, അതല്ലെങ്കിൽ അവർ അയല്ക്കാരന്റെ കുടുംബ ബിസിനസു കളിൽ പ്രവൃത്തിയെടുത്തു. കുടുംബം തന്നെയായിരുന്നു ക്ഷേമ സംവി ധാനവും ആരോഗ്യ സംവിധാനവും വിദ്യാഭ്യാസ സംവിധാനവും നിർ മാണ വ്യവസായവും ട്രേഡ് യൂണിയനും പെൻഷൻ ഫണ്ടും ഇൻഷുറൻസ് കമ്പനിയും റേഡിയോയും ടെലിവിഷനും വർത്തമാനപ്പത്രങ്ങളും ബാങ്കും പൊലിസും ഒക്കെ.

ഒരു വ്യക്തി രോഗബാധിതയായാൽ, കുടുംബം അവളെ ശുശ്രൂഷിച്ചു. ഒരു വ്യക്തി പ്രായമാകുമ്പോൾ, കുടുംബം അവളെ സംരക്ഷിച്ചു, അവ രുടെ മക്കൾ അവരുടെ പെൻഷൻ ഫണ്ടായി വർത്തിച്ചു. ഒരു വ്യക്തി മരണമടയുമ്പോൾ, അനാഥരാകുന്നവരുടെ ഉത്തരവാദിത്തം കുടുംബം ഏറ്റെടുത്തു. ഒരു വ്യക്തി കുടിൽ പണിയണമെന്ന് ആഗ്രഹിക്കുമ്പോൾ, കുടുംബം അയാളെ സഹായിച്ചു. ഒരു വ്യക്തി ബിസിനസ് തുടങ്ങാൻ ആഗ്രഹിക്കുമ്പോൾ, അതിനാവശ്യമായ പണം കുടുംബം നല്കി. ഒരു വ്യക്തി വിവാഹം ചെയ്യാൻ ആഗ്രഹിച്ചാൽ, മണവാളനെയോ മണവാട്ടി യെയോ കുടുംബം കണ്ടെത്തി, അതല്ലെങ്കിൽ വിലയിരുത്തി. അയല്പക്കാ രനുമായി

വഴക്കുണ്ടായാൽ, കുടുംബക്കാർ വഴക്കിൽ കൂട്ടാളികളായെത്തി. എന്നാൽ ഒരു വ്യക്തിയുടെ അസുഖം കുടുംബത്തിനു കൈകാര്യം ചെയ്യാൻ കഴിയുന്നതിനെക്കാൾ ഗൗരവമുള്ളതാണെങ്കിൽ, അതല്ലെങ്കിൽ പുതിയ ഒരു ബിസിനസിനു വളരെയധികം പണം മുടക്കേണ്ടതുണ്ടെങ്കിൽ, അതല്ലെങ്കിൽ അയല്ക്കാരുമായുള്ള വഴക്ക് അക്രമത്തിലെത്തിനിന്നാൽ, പ്രാദേശിക സമുദായം രക്ഷയ്ക്കെത്തി.

പ്രാദേശിക പാരമ്പര്യങ്ങളുടെയും, സഹായങ്ങളുടെ ഒരു സമ്പദ് ഘടനയുടെയും അടിസ്ഥാനത്തിലാണ് സമുദായം സഹായിക്കുന്നത്. അതു പലപ്പോളും സ്വതന്ത്ര വിപണിയിലെ ലഭ്യതയുടെയും ആവശ്യത്തിന്റെയും നിയമങ്ങളിൽ നിന്നു വളരെയേറെ വ്യത്യസ്തമായിരുന്നു. പഴയ രീതിയിലുള്ള ഒരു മദ്ധ്യകാല സമൂഹത്തിൽ, എന്റെ അയല്ക്കാരന് ആവശ്യമുണ്ടെങ്കിൽ, അയാളുടെ കുടിലു കെട്ടാനും അയാളുടെ ആടിനെ മേയിക്കാനും ഞാൻ സഹായിച്ചു, പ്രതിഫലമായി പണം സ്വീകരിക്കുമെന്ന പ്രതീക്ഷയിലല്ലാതെ. എനിക്ക് ആവശ്യമുണ്ടെങ്കിൽ, എന്റെ അയല്ക്കാരൻ എന്നെ സഹായിച്ചു. അതേ സമയത്തു തന്നെ, സ്ഥലത്തെ പ്രധാനി ഞങ്ങൾ ഗ്രാമവാസികൾ എല്ലാവരെയും അയാളുടെ കൊട്ടാരം നിർമ്മിക്കാൻ ഞങ്ങൾക്കു പണമൊന്നും നല്കാതെ നിയോഗിച്ചിട്ടുണ്ടാകാം. അതിനു പകരമായി, കൊള്ളക്കാരും ബർബരന്മാരും ഞങ്ങളെ ശല്യപ്പെ ടുത്താതെ അയാൾ കാത്തുരക്ഷിക്കും എന്നു ഞങ്ങൾ പ്രതീക്ഷിച്ചു. ഗ്രാമത്തിലെ ജീവിതം അനേകം കൊടുക്കൽ-വാങ്ങൽ (ഇടപാടുകൾ) ഉൾപ്പെടുന്നതാണ്, എന്നാൽ അതിനൊന്നും പ്രതിഫലമായി പണം നല്കപ്പെടുന്നില്ല. തീർച്ചയായും ഏതാനും വിപണികൾ ഉണ്ടായിരുന്നു, എന്നാൽ അവയ്ക്കു പരിമിതമായ ഒരു പങ്കു മാത്രമാണ് ഉള്ളത്. നിങ്ങൾക്ക് അവിടെ നിന്ന് അസാധാരണമായ സുഗന്ധദ്രവ്യങ്ങളോ തുണിയോ ഉപകരണങ്ങളോ വാങ്ങാം, അതല്ലെങ്കിൽ വക്കീലിന്റെയോ ഡോക്ടറുടെയോ സേവനം തേടാം, എങ്കിലും സാധാരണമായി ഉപയോഗിക്കുന്ന ഉത്പന്ന ങ്ങളുടെയും സേവനങ്ങളുടെയും പത്തു ശതമാനത്തിൽ താഴെ മാത്രമാണ് വിപണികളിൽ നിന്നു വാങ്ങിയത്. മനുഷ്യരുടെ മിക്ക ആവശ്യങ്ങളും കുടുംബവും സമുദായവുമാണ് നിറവേറ്റിയത്.

യുദ്ധം ചെയ്യുക, റോഡുകൾ പണിയുക, കൊട്ടാരങ്ങൾ നിർമ്മിക്കുക എന്നിങ്ങനെയുള്ള പ്രധാന ചുമതലകൾ നിറവേറ്റിയ രാജ്യങ്ങളും സാമാ ജ്യങ്ങളും കൂടിയുണ്ടായിരുന്നു. ഈ ലക്ഷ്യങ്ങൾക്കായി രാജാക്കന്മാർ നികുതി പിരിക്കുകയും ഇടയ്ക്കൊക്കെ സൈനികരെയും കൂലിക്കാരെ യും നിയോഗിക്കുകയും ചെയ്തു. എങ്കിലും, ചില അപവാദങ്ങൾ ഒഴിച്ചാൽ, അവർ കുടുംബങ്ങളുടെയും സമുദായങ്ങളുടെയും ദൈനംദിന കാര്യങ്ങളിൽ നിന്ന് അകന്നുനിന്നു. ഇടപെടണമെന്ന് അവർ ആഗ്രഹിച്ചാലും, മിക്ക രാജാക്കന്മാർക്കും പ്രയാസപ്പെട്ടു മാത്രമേ അങ്ങനെ ചെയ്യു വാൻ കഴിയുമായിരുന്നുള്ളു. പരമ്പരാഗത കാർഷിക സമ്പദ്ഘടനകളിൽ മിച്ചമുണ്ടാകാറില്ല, അതിനാൽ ഗവൺമെന്റ് ഉദ്യോഗസ്ഥരെയും പൊലി സുകാരെയും സാമൂഹ്യപ്രവർത്തകരെയും അദ്ധ്യാപകരെയും ഡോക്ടർ മാരെയും പോറ്റിപ്പുലർത്താൻ കഴിയുമായിരുന്നില്ല. തത്ഫലമായി, മിക്ക ഭരണാധികാരികളും പൊതുജനങ്ങൾക്കു വേണ്ടി ക്ഷേമപ്രവർത്തനങ്ങളും ആരോഗ്യ പരിപാലന സംവിധാനങ്ങളും വിദ്യാഭ്യാസ സൗകര്യങ്ങളും വികസിപ്പിച്ചില്ല. അവർ അത്തരം കാര്യങ്ങൾ കുടുംബങ്ങളെയും സമുദായങ്ങളെയും ഏല്പിച്ചു. കർഷകരുടെ ദൈനംദിന ജീവിതങ്ങളിൽ സജീവമായി ഇടപഴകാൻ ഭരണാധികാരികൾ ശ്രമിച്ച ദുർലഭമായ അവ സരങ്ങളിൽ പോലും (ഉദാഹരണമായി, ചൈനയിൽ ചിൻ സാമ്രാജ്യത്തിൽ സംഭവിച്ചതുപോലെ), അവർ കുടുംബനാഥന്മാരെയും സമുദായ മൂപ്പ ന്മാരെയും ഗവൺമെന്റ് ഏജന്റുമാരായി മാറ്റിക്കൊണ്ടാണ് അങ്ങനെ ചെയ്തത്.

പലപ്പോളും, ഗതാഗത, ആശയവിനിമയ സൗകര്യങ്ങളുടെ അഭാവം വിദൂര സമുദായങ്ങളുടെ കാര്യങ്ങളിൽ ഇടപെടുന്നതു പ്രയാസത്തിലാക്കി, അതിനാൽ അനേകം രാജ്യങ്ങൾ ഏറ്റവും പ്രധാന രാജകീയ ചുമതല കളും അവകാശങ്ങളും പോലും (നികുതിപിരിവ്, ക്രമസമാധാനപാലനം) സമുദായങ്ങൾക്കു വിട്ടുകൊടുത്തു. ഉദാഹരണമായി, നീതി നടപ്പിലാക്കാൻ വേണ്ടി വലിയ ഒരു സാമാജ്യ പോലീസിന്റെ പിന്തുണ വിട്ടു കൊടുക്കുന്നതിനു പകരം, കുടിപ്പകയിലൂടെ നീതി നടപ്പിലാക്കാൻ ഓട്ടോ മാൻ സാമാജ്യം അനുവദിച്ചു. എന്റെ ബന്ധു ആരെയെങ്കിലും കൊന്നു വെങ്കിൽ, കൊല്ലപ്പെട്ടയാളിന്റെ സഹോദരന് എന്നെ കൊല്ലാം, അത് അനുവദിക്കപ്പെട്ടിരിക്കുന്ന പ്രതികാരമാണ്. അത്തരം സംഘട്ടനങ്ങളിൽ, അകമം

അംഗീകൃത പരിധിക്കുള്ളിൽ നില്ക്കുന്നിടത്തോളം കാലം, ഇസ്താംബൂളിലെ സുൽത്താനോ പ്രോവിൻസിലെ പാഷയോ ഇടപെട്ടില്ല.

ചൈനയിലെ മിങ് സാമാജ്യത്തിൽ (1368-1644), ജനങ്ങൾ ബവോ ജിയ വ്യവസ്ഥയിൽ സംഘടിക്കപ്പെട്ടിരുന്നു. പത്തു കുടുംബങ്ങൾ ഒരു ജിയയ്ക്കു രൂപം നല്കി, പത്തു ജിയകൾ ചേർന്നു ഒരു ബാവോയ്ക്ക രൂപം നല്കി. ഒരു ബാവോയിലെ ഒരംഗം ഒരു അക്രമം ചെയ്താൽ, ആ ബാവോയിലെ മറ്റു അംഗങ്ങൾ - പ്രത്യേകിച്ചു ബാവോയുടെ മൂപ്പന്മാർ - അതിനു വേണ്ടി ശിക്ഷിക്കപ്പെടാം. നികുതികളും ബാവോയുടെ മേലാണു ചുമത്തപ്പെട്ടത്. ഓരോ കുടുംബത്തിന്റെയും സാഹചര്യം വിലയിരുത്തു കയും അതു നല്കേണ്ട നികുതി എത്രയെന്നു നിശ്ചയിക്കുകയും ചെയ്യേ ണ്ടത് രാജ്യത്തിന്റെ ഉദ്യോഗസ്ഥരല്ല, ബാവോയുടെ മൂപ്പന്മാരാണ്. സാമാ ജ്യത്തിന്റെ കാഴ്ചപ്പാടിൽ, ആ സംവിധാനത്തിനു വലിയ നേട്ടമുണ്ട്. ആയിരക്കണക്കിനു നികുതി ഉദ്യോഗസ്ഥരെയും നികുതി പിരിവുകാ രെയും പോറ്റിപ്പുലർത്തുന്നതിനു പകരം, ഓരോ കുടുംബങ്ങളുടെയും വരുമാനവും ചെലവുകളും നിരീക്ഷിക്കുക എന്ന അവരുടെ ഉത്തരവാദിത്തങ്ങൾ സമുദായ മൂപ്പന്മാർക്കു വിട്ടുകൊടുത്തു. ഓരോ ഗ്രാമീണന്റെ യും മൂല്യം എത്രയെന്നു മൂപ്പന്മാർക്ക് അറിയാം, സാമാജ്യത്തിന്റെ സൈന്യങ്ങളെ ഉൾപ്പെടുത്താതെ തന്നെ നികുതി പിരിക്കാൻ അവർക്കു കഴിയുമായിരുന്നു.

അനേകം രാജ്യങ്ങളും സാമാജ്യങ്ങളും വാസ്തവത്തിൽ വെറും സംരക്ഷണ സംഘങ്ങൾ മാത്രമായിരുന്നു. രാജാവ് സംരക്ഷണ പണം വാങ്ങുകയും പകരം സമീപത്തുള്ള അക്രമി സംഘങ്ങളും സ്ഥലത്ത അപ്രധാനികളായ കൂട്ടങ്ങളും തന്റെ സംരക്ഷണത്തിലുള്ളവരെ ഉപദ്രവിക്കുന്നില്ലെന്നു ഉറപ്പുവരുത്തുകയും ചെയ്തു. മറ്റൊന്നും അവർ ചെയ്തില്ല.

കുടുംബത്തിന്റെയും സമുദായത്തിന്റെയും മടിത്തട്ടിലുള്ള ജീവിതം അത്ര മാതൃകാപരമായിരുന്നില്ല. കുടുംബങ്ങൾക്കും സമുദായങ്ങൾക്കും തങ്ങളുടെ അംഗങ്ങളെ ആധുനിക രാജ്യങ്ങളും വിപണികളും ചെയ്യുന്ന തിനെക്കാൾ ഒട്ടും കുറവല്ലാത്ത തരത്തിൽ ക്രൂരമായി കൈകാര്യം ചെയ്യാനും അടിച്ചമർത്താനും കഴിയുമായിരുന്നു. അവയുടെ ആന്തരിക സംചാലത പലപ്പോളും പിരിമുറുക്കവും അക്രമവും നിറഞ്ഞതായിരുന്നു - എങ്കിലും ജനങ്ങൾക്കു മറ്റൊരു

പോംവഴിയുമില്ലായിരുന്നു. തന്റെ കുടുംബത്തെയും സമുദായത്തെയും 1750-നോടടുത്തു നഷ്ടപ്പെട്ടിരുന്ന ഒരു വ്യക്തി മരിച്ചതിനു തുല്യമായിരുന്നു. അവൾക്ക് ജോലിയില്ല, വിദ്യാ ഭ്യാസമില്ല, രോഗത്തിലും പ്രയാസത്തിലും പിന്തുണയില്ല. ആരും അവൾക്കു പണം കടം നല്കുകയോ അവൾക്കു പ്രയാസമുണ്ടായാൽ അവളെ രക്ഷിക്കുകയോ ഇല്ല. പൊലിസുകാരോ സാമൂഹ്യപ്രവർത്തകരോ നിർബന്ധിത വിദ്യാഭ്യാസമോ ഇല്ല. ജീവിക്കുന്നതിന്, അത്തരമൊരു വ്യക്തി വേഗത്തിൽ പകരമൊരു കുടുംബത്തെയോ സമുദായത്തെയോ കണ്ടെത്തണം. ഭവനത്തിൽ നിന്നു ഒളിച്ചോടുന്ന ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും നല്ല അവസ്ഥയിൽ ഏതെങ്കിലും പുതിയ കുടുംബത്തിലെ വേലക്കാരാകാമെന്നു പ്രതീക്ഷിക്കാം. മോശം അവസ്ഥയിൽ, സൈന്യം അല്ലെങ്കിൽ വേശ്യാലയം ഉണ്ട്.

കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകാലത്ത് അതിനൊക്കെ നാടകീയമായ മാറ്റ മുണ്ടായി. വ്യവസായ വിപ്ലവം വിപണിക്കു വളരെയേറെ പുതിയ അധി കാരങ്ങൾ നല്കുകയും സ്റ്റേറ്റിനു പുതിയ ആശയവിനിമയ, ഗതാഗത സൗകര്യങ്ങൾ നല്കുകയും ഗവൺമെന്റിന്റെ നിയന്ത്രണത്തിനു കീഴിൽ ക്ലർക്കുമാരും അദ്ധ്യാപകരും പൊലിസുകാരും സാമൂഹ്യപ്രവർത്തകരും ചേർന്ന ഒരു സൈന്യത്തെ തന്നെ പ്രതിഷ്ഠിക്കുകയും ചെയ്തു. തുടക്ക ത്തിൽ തങ്ങളുടെ പാത പരമ്പരാഗത കുടുംബങ്ങളും സമുദായങ്ങളും തടസപ്പെടുത്തുന്നുവെന്നു വിപണിയും സ്റ്റേറ്റും കണ്ടെത്തി. തങ്ങളുടെ കാര്യങ്ങളിൽ പുറമെയുള്ളവർ ഇടപെടുന്നതു കുടുംബങ്ങളും സമുദായങ്ങളും ഇഷ്ടപ്പെട്ടില്ല. ദേശീയ വിദ്യാഭ്യാസ സമ്പ്രദായങ്ങൾ ചെറുപ്പക്കാരെ വഴിതെറ്റിക്കുന്നതും അവർ സൈന്യങ്ങളിൽ ചേരുന്നതും അത ല്ലെങ്കിൽ വേരുകളില്ലാത്ത നാഗരിക തൊഴിലാളികളായി മാറുന്നതും മാതാപിതാക്കളും സമുദായ മൂപ്പന്മാരും ഇഷ്ടപ്പെട്ടില്ല.

കാലക്രമത്തിൽ, വർദ്ധിച്ചുവരുന്ന തങ്ങളുടെ അധികാരമുപയോഗപ്പെടുത്തി രാജ്യങ്ങളും വിപണികളും കുടുംബങ്ങളുടെയും സമുദായങ്ങ ളുടെയും പരമ്പരാഗത ബന്ധങ്ങളെ ദുർബലമാക്കി. കുടിപ്പക ഇല്ലാതാക്കുന്നതിനും

അതിനു പകരം കോടതിവിധി നടപ്പിലാക്കുന്നതിനും വേണ്ടി രാജ്യം പൊലിസുകാരെ അയച്ചു. വളരെ നാളുകളായി നിലനില്ക്കുന്ന പ്രാദേശിക പാരമ്പര്യങ്ങളെ തുടച്ചു നീക്കുന്നതിനും അതിന്റെ സ്ഥാനത്ത് എന്നും മാറിക്കൊണ്ടിരിക്കുന്ന വാണിജ്യ രീതികളെ പ്രതിഷ്ഠിക്കുന്ന തിനും വേണ്ടി വിപണി അതിന്റെ കച്ചവടക്കാരെ അയച്ചു. എങ്കിലും അതു മാത്രം മതിയാകുമായിരുന്നില്ല. കുടുംബത്തിന്റെയും സമുദായത്തിന്റെ യും ശക്തിയെ യഥാർത്ഥത്തിൽ തകർക്കുന്നതിനു വേണ്ടി അവർക്ക് ഒരു അഞ്ചാം പത്തിയുടെ ആവശ്യമുണ്ടായിരുന്നു.

രാജ്യവും വിപണിയും ആളുകളെ സമീപിക്കുകയും നിരസിക്കാൻ കഴിയുന്നതല്ലാത്ത ഒരു വാഗ്ദാനം മുന്നോട്ടുവയ്ക്കുകയും ചെയ്തു. “വ്യക്തികൾ ആയിത്തീരുക,’ അവർ പറഞ്ഞു. “നിങ്ങൾക്ക് ആഗ്രഹമുള്ള വരെ കല്യാണം കഴിക്കുക, നിങ്ങളുടെ മാതാപിതാക്കളോട് അനുവാദം ചോദിക്കാതെതന്നെ. നിങ്ങൾക്കു ചേരുന്ന ജോലി ഏറ്റെടുക്കുക, സമുദായ മൂപ്പന്മാർ നെറ്റിചുളിച്ചാലും. നിങ്ങൾക്ക് ആഗ്രഹമുള്ളയിടത്തു താമസിക്കുക, ആഴ്ചതോറും കുടുംബവിരുന്നിൽ പങ്കെടുക്കാൻ നിങ്ങൾക്ക് കഴി യാതെ പോകുന്നെങ്കിൽപ്പോലും. നിങ്ങൾ നിങ്ങളുടെ കുടുംബത്തെയോ സമുദായത്തെയോ ആശ്രയിക്കേണ്ട കാര്യമില്ല. അതിനുപകരം ഞങ്ങൾ - രാജ്യവും വിപണിയും - നിങ്ങളുടെ കാര്യം നോക്കിക്കൊള്ളാം. ഞങ്ങൾ വിദ്യാഭ്യാസവും ആരോഗ്യവും ക്ഷേമപദ്ധതികളും തൊഴിലും ഏർപ്പാടാക്കിത്തരാം. ഞങ്ങൾ പെൻഷനും ഇൻഷുറൻസും സംരക്ഷണവും നല്കാം.’

കാല്പനിക സാഹിത്യം പലപ്പോളും വ്യക്തിയെ അവതരിപ്പിക്കുന്നതു രാജ്യത്തിനും മാർക്കറ്റിനും എതിരായ പോരാട്ടത്തിൽ അകപ്പെട്ടിരിക്കുന്ന ആരോ ഒരാളായാണ്. അതു വാസ്തവവിരുദ്ധമാണ്. രാജ്യവും വിപണി യും വ്യക്തിയുടെ മാതാവും പിതാവും ആണ്, അവരോടൊപ്പം മാത്രമേ വ്യക്തിക്കു ജീവിക്കാൻ കഴിയൂ. വിപണി നമുക്കു തൊഴിലും ഇൻഷുറൻ സും പെൻഷനും തരുന്നു. നമുക്കൊരു പ്രഫഷൻ പഠിക്കാൻ താല്പര്യ മുണ്ടെങ്കിൽ, ഗവൺമെന്റിന്റെ സ്കൂളുകൾ അതു നമ്മെ പഠിപ്പിക്കും. നമുക്ക് ഒരു ബിസിനസ് തുടങ്ങാൻ ആഗ്രഹമുണ്ടെങ്കിൽ, ബാങ്ക് നമുക്കു പണം കടംതരും. ഒരു വീടു പണിയാൻ നമുക്കാഗ്രഹമുണ്ടെങ്കിൽ, ഒരു നിർമാണ കമ്പനി

അതു പണിയുകയും ബാങ്ക് നമുക്കു പണം നല്കുക യും, ചില അവസരത്തിലെങ്കിലും രാജ്യം അതിനു ധനസഹായം നല്കു കയും ചെയ്യുന്നു. അക്രമം കത്തിപ്പടരുമ്പോൾ, പൊലിസ് നമ്മ സംരക്ഷിക്കുന്നു. നാം ഏതാനും ദിവസം സുഖമില്ലാതായാൽ, നമ്മുടെ ഹെൽത്ത് ഇൻഷുറൻസ് നമ്മുടെ കാര്യങ്ങൾ നോക്കിക്കൊള്ളും, മാസങ്ങളോളം നാം ക്ഷീണിതരായിക്കഴിഞ്ഞാൽ, ദേശീയ സാമൂഹ്യ സേവനങ്ങൾ പടി കടന്നെത്തുന്നു. ദിവസം മുഴുവൻ നമുക്കു സഹായം ആവശ്യമുണ്ടെങ്കിൽ, നമുക്കു വിപണിയെ സമീപിച്ചു ഒരു നഴ്സിനെ ഏർപ്പാടാക്കാം. മിക്ക വാറും ലോകത്തിന്റെ മറ്റൊരു ഭാഗത്തു നിന്നുള്ള ഒരു അപരിചിതനോ അപരിചിതയോ ആകും നമ്മുടെ മക്കളിൽ നിന്നുപോലും പ്രതീക്ഷിക്കാൻ കഴിയാത്ത തരത്തിലുള്ള സമർപ്പണത്തോടെ നമ്മെ ശുശ്രൂഷിക്കുന്നത്. നമുക്ക് അതിനുതക്ക വകയുണ്ടെങ്കിൽ, നമ്മുടെ വാർദ്ധക്യത്തിലെ സ്വർണ നാളുകൾ പ്രായാധിക്യമുള്ളവർക്കു വേണ്ടിയുള്ള ഒരു ഭവനത്തിൽ ചെല വഴിക്കാം. നികുതി ഉദ്യോഗസ്ഥർ നമ്മെ വ്യക്തികളെന്ന നിലയി ലാണു കണക്കാക്കുന്നത്, അയല്ക്കാരന്റെ നികുതി അടയ്ക്കാൻ അവർ നമ്മോടു ആവശ്യപ്പെടുകയില്ല. കോടതിയും നമ്മെ വ്യക്തികൾ എന്ന നിലയിൽ കാണുന്നു, നമ്മുടെ ബന്ധുക്കളുടെ കുറ്റത്തിനു നമ്മെ ശിക്ഷിക്കുകയില്ല.

പ്രായപൂർത്തിയായ പുരുഷന്മാർ മാത്രമല്ല, സ്ത്രീകളും കുട്ടികളും വ്യക്തികൾ എന്ന നിലയിൽ അംഗീകരിക്കപ്പെടുന്നു. ചരിത്രത്തിൽ ഉട നീളം മിക്കവാറും, കുടുംബത്തിന്റെയോ സമുദായത്തിന്റെയോ സ്വത്ത് എന്ന നിലയിലാണ് സ്ത്രീകൾ പലപ്പോളും കാണപ്പെട്ടിരുന്നത്. ആധുനിക രാജ്യങ്ങൾ, അതേസമയം, സ്ത്രീകളെ തങ്ങളുടെ കുടുംബത്തിൽ നിന്നും സമുദായത്തിൽ നിന്നും സാമ്പത്തികവും നിയമപരവുമായ സ്വതന്ത്രാവകാശങ്ങളുള്ള വ്യക്തികളായി കാണുന്നു. അവർക്കു സ്വന്തം ബാങ്ക് അക്കൗണ്ടുകൾ നിലനിർത്താം, ആരെ വിവാഹം ചെയ്യണമെന്നു തീരുമാനിക്കാം, വിവാഹമോചനം വേണമെന്നോ സ്വന്തമായ നിലയിൽ ജീവിക്കണമെന്നോ തീരുമാനമെടുക്കാം.

എന്നാൽ വ്യക്തിയുടെ സ്വാതന്ത്ര്യത്തിന് ഒരു വില കൊടുക്കേണ്ട തുണ്ട്. നമ്മിൽ പലരും ശക്തമായ കുടുംബങ്ങളും സമുദായങ്ങളും നഷ്ടമായതിനെ കുറിച്ചും നിസ്സംഗമായ രാജ്യവും വിപണിയും നമ്മുടെ ജീവിതങ്ങളുടെ മേൽ അധികാരം

ചെലുത്തി നമ്മെ അന്യമാക്കുകയും ഭീഷണിപ്പെടുത്തുകയും ചെയ്യുന്നതിനെ കുറിച്ചും സങ്കടപ്പെടാറുണ്ട്. അന്യതാബോധമുള്ള വ്യക്തികൾ ഉൾക്കൊള്ളുന്ന രാജ്യങ്ങൾക്കും വിപണികൾക്കും ശക്തമായ കുടുംബങ്ങളും സമുദായങ്ങളും ഉൾക്കൊള്ളുന്ന രാജ്യങ്ങൾക്കും വിപണികൾക്കും ചെയ്യാൻ കഴിയുന്നതിനെക്കാൾ കൂടുതൽ എളുപ്പത്തിൽ തങ്ങളുടെ അംഗങ്ങളുടെ ജീവിതങ്ങളിൽ ഇട പെടാൻ കഴിയുന്നതാണ്. അംബരചുംബിയായ ഒരു അപ്പാർട്ടുമെന്റു കെട്ടിടത്തിലെ അയക്കാർക്ക് തങ്ങളുടെ പൊതുവായ സഹായിക്കു ന കേണ്ട പ്രതിഫലത്തിന്റെ കാര്യത്തിൽ യോജിപ്പിലെത്താൻ കഴിയുന്നില്ലെങ്കിൽ, അവർ രാജ്യത്തോട് എതിർക്കുമെന്ന് എങ്ങനെ നമുക്ക് പ്രതീ ക്ഷിക്കാൻ കഴിയും?

രാജ്യങ്ങൾ, വിപണികൾ, വ്യക്തികൾ എന്നിവ തമ്മിലുള്ള ഇടപാട് സ്വസ്ഥമല്ലാത്ത ഒന്നാണ്. രാജ്യവും വിപണിയും പരസ്പരമുള്ള തങ്ങ ളുടെ അവകാശങ്ങളെയും ഉത്തരവാദിത്തങ്ങളെയും കുറിച്ചു വിയോജിക്കുന്നു, അവ രണ്ടും കണക്കിലേറെ ആവശ്യപ്പെടുകയും വളരെ കുറച്ചു മാത്രം നല്കുകയും ചെയ്യുന്നുവെന്നു വ്യക്തികൾ പരാതിപ്പെടുന്നു. അനേകം അവസരങ്ങളിൽ വ്യക്തികളെ വിപണികൾ ചൂഷണം ചെയ്യു കയും രാജ്യം അവർക്കെതിരെ സൈന്യത്തെയും പൊലിസിനെയും ഉദ്യോഗസ്ഥരെയും അണിനിരത്തി വ്യക്തികളെ സംരക്ഷിക്കേണ്ടതിനു പകരം പീഡിപ്പിക്കുകയും ചെയ്യുന്നു. എങ്കിലും ആ ഇടപാട് - എത അപൂർണതയോടെയാണെങ്കിലും - പ്രവർത്തിക്കുന്നു എന്നതു അത്ഭുത കരമാണ്. കാരണം, അസംഖ്യം തലമുറകൾ വളർത്തിയെടുത്ത മനുഷ്യ സാമൂഹ്യസംവിധാനങ്ങളെയാണ് അതു തകിടംമറിക്കുന്നത്. സമൂഹാംഗങ്ങളെന്ന നിലയിൽ ജീവിക്കുന്നതിനും ചിന്തിക്കുന്നതിനുമാണ് ദശലക്ഷക്കണക്കിനു വർഷങ്ങളായുള്ള പരിണാമം നമ്മെ പ്രാപ്തരാക്കിയിരിക്കുന്നത്. വെറും രണ്ടു നൂറ്റാണ്ടുകൾ കൊണ്ടു നാം അന്യവല്ക്കരിക്കപ്പെട്ട വ്യക്തികളായിത്തീർന്നു. സംസ്കാരത്തിന്റെ അത്ഭുതകരമായ ശക്തിക്ക് മെച്ചപ്പെട്ട വേറൊരു തെളിവില്ല.




*ഒരു വശത്തു കുടുംബവും സമുദായവും മറുവശത്ത് രാജ്യവും വിപണിയും*

അണുകുടുംബങ്ങൾ ആധുനിക പശ്ചാത്തലത്തിൽ നിന്നു പൂർണമായി പിന്മാറിയിട്ടില്ല. കുടുംബത്തിൽ നിന്നു സാമ്പത്തികവും രാഷ്ട്രീയവുമായ അതിന്റെ മിക്ക ചുമതലകളും രാജ്യങ്ങളും വിപണികളും ഏറ്റെടുത്ത പ്പോൾ, അവ അതിന് ഏതാനും വൈകാരിക ചുമതലകൾ അവശേഷിപ്പിച്ചു. രാജ്യത്തിനും വിപണിക്കും (ഇതുവരെയായും) നല്കാൻ പാ പ്തിയില്ലാത്ത വ്യക്തിപരമായ ആവശ്യങ്ങൾ ആധുനിക കുടുംബം നിറ വേറ്റുമെന്നാണ് കണക്കാക്കപ്പെടുന്നത്. എങ്കിലും ഇവിടെയും കുടുംബത്തിനു മേൽ വർദ്ധിച്ചുവരുന്ന അളവിൽ ഇടപെടലുണ്ടാകുകയാണ്. തങ്ങളുടെ കാല്പനികവും ലൈംഗികവുമായ ജീവിതങ്ങൾ ആളുകൾ നയിക്കുന്ന രീതിയെ വർദ്ധിച്ച അളവിൽ വിപണി രൂപപ്പെടുത്തുകയാണ്. പരമ്പരാഗതമായി കുടുംബം വിവാഹബന്ധങ്ങൾ തെരഞ്ഞെടുത്ത സാഹ ചര്യത്തിൽ, ഇന്നു നമ്മുടെ കാല്പനികവും ലൈംഗികവുമായ താല്പ് ര്യങ്ങൾ വിപണി ചമയ്ക്കുന്നു, എന്നിട്ട് അതിനായി ഒരു സഹായഹസ്തം നീട്ടുന്നു - വളരെ വലിയ ഒരു തുക ഈടാക്കിക്കൊണ്ട്. മുമ്പ് ചെറുക്കനും പെണ്ണും വീട്ടിലെ സ്വീകരണമുറിയിൽ കൂടിക്കണ്ടു, ഒരു പിതാവിൽ നിന്നു മറ്റേ പിതാവിലേക്കു പണം കൈമാറ്റം ചെയ്യപ്പെട്ടു. ഇന്ന് ഇതി നായി

കൂടുന്നതു ബാറുകളിലും കഫെകളിലുമാണ്, പ്രമക്കാരിൽ നിന്നു വെയ്സിലേക്കു പണം കൈമാറ്റം ചെയ്യപ്പെടുന്നു. അതിനെക്കാൾ കൂടു തൽ പണം ഫാഷൻ ഡിസൈനർമാരുടെയും ജിം മാനേജർമാരുടെയും ഡയറ്റീഷൻമാരുടെയും കോസ്മെറ്റീഷ്യന്മാരുടെയും പ്ലാസ്റ്റിക് സർജൻ മാരുടെയും ബാങ്ക് അക്കൗണ്ടുകളിലേക്കു പണം മാറ്റപ്പെടുന്നു. വിപണി യുടെ സൗന്ദര്യസങ്കല്പങ്ങൾക്ക് അനുസരണമായി കാണപ്പെടുന്ന തര ത്തിൽ കഫെയിൽ എത്തിച്ചേരാൻ സഹായിക്കുന്നത് അവരാണ്.

രാജ്യവും കുടുംബബന്ധങ്ങളുടെ മേൽ കൂടുതൽ മൂർച്ചയുള്ള കണ്ണു പതിപ്പിക്കുന്നു. രാജ്യം വിദ്യാഭ്യാസം നല്കുന്ന തരത്തിൽ തങ്ങളുടെ കുട്ടികളെ പറഞ്ഞയയ്ക്കണമെന്ന ഉത്തരവാദിത്തം മാതാപിതാക്കൾക്കുണ്ട്. കുട്ടികളെ ഉപദ്രവിക്കുന്ന മാതാപിതാക്കളെ രാജ്യം വിലക്കുന്നു. ആവശ്യമെങ്കിൽ രാജ്യം മാതാപിതാക്കളെ തടവിലാക്കുകയും കുട്ടികളെ വളർത്തുഭവനങ്ങളിലേക്ക് അയയ്ക്കുകയും ചെയ്യുന്നു. കുറച്ചു നാൾ മുമ്പു വരെ, മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ ശകാരിക്കരുതെന്നോ ശിക്ഷിക്കരുതെന്നോ രാജ്യം ആവശ്യപ്പെട്ടാൽ, അത് അസംബന്ധമെന്നും അപ്രായോഗികമെന്നും കണക്കാക്കി അപ്പോൾ തന്നെ തള്ളിക്കളഞ്ഞനെ. മിക്ക സമൂഹങ്ങളിലും മാതാപിതാക്കളുടെ അധികാരം പാവനമായിരുന്നു. മാതാപിതാക്കളെ ബഹുമാനിക്കുന്നതും അനുസരിക്കുന്നതും അത്യന്താ പേക്ഷിതമായ മൂല്യങ്ങളായിരുന്നു. മാതാപിതാക്കൾക്ക് എന്തും ചെയ്യുന്നതിനുള്ള അധികാരം ഉണ്ടായിരുന്നു - തങ്ങളുടെ നവജാത ശിശുക്കളെ കൊല്ലാം, കുട്ടികളെ അടിമകളായി വില്ക്കാം, പെൺകുട്ടികളെ ഇരട്ടി പ്രായമുള്ള പുരുഷനോടൊപ്പം വിവാഹം കഴിച്ചയയ്ക്കാം. ഇന്ന്, മാതാ പിതാക്കളുടെ അധികാരം തീർത്തും ഇല്ലാതായിരിക്കുന്നു. മുതിർന്നവർ പറയുന്നത് അനുസരിക്കേണ്ട ബാദ്ധ്യത ചെറുപ്പക്കാർക്ക് ഇല്ല. അതേ സമയം, കുട്ടികളുടെ ജീവിതത്തിലെ എല്ലാ പാളിച്ചകൾക്കും ഉത്തരവാദി മാതാപിതാക്കളാണെന്ന പഴിയുണ്ടാകുന്നു. ഫായ്ഡിന്റെ കോടതിമുറിയിലും സ്റ്റാലിന്റെ പ്രകടനവിചാരണയിലും കുറ്റക്കാർ മമ്മിയും ഡാഡിയും തന്നെ.

## സങ്കല്പിത സമുദായങ്ങൾ

അണുകുടുംബങ്ങൾ പോലെ, ഒരു വൈകാരിക സംവിധാനം പകരം വയ്ക്കാതെ നമ്മുടെ ലോകത്തിൽ നിന്നു പൂർണമായും അപ്രത്യക്ഷ മാകാൻ സമുദായത്തിനും കഴിഞ്ഞിട്ടില്ല. സമുദായങ്ങൾ ഒരിക്കൽ നൽകിയിരുന്ന മിക്ക ഭൗതികാവശ്യങ്ങളും ഇന്നു നിറവേറ്റുന്നതു വിപണികളും രാജ്യങ്ങളുമാണ്. എന്നാൽ അവ ഗോത്രബന്ധങ്ങളും ലഭ്യമാക്കേണ്ട തുണ്ട്.

വിപണികളും രാജ്യങ്ങളും "സങ്കല്പിത സമുദായങ്ങൾ'ക്ക് പ്രോത്സാ ഹനം നല്കിക്കൊണ്ട് അങ്ങനെ ചെയ്യുന്നു. ദശലക്ഷക്കണക്കിന് അപരിചിതർ ഉൾക്കൊള്ളുന്നതും ദേശീയവും വാണിജ്യപരവുമായ ആവ ശ്യങ്ങൾക്ക് അനുരൂപവുമാണ് അത്തരം സങ്കല്പിത സമുദായങ്ങൾ. പരസ്പരം അറിഞ്ഞുകൂടാത്ത, എന്നാൽ തങ്ങൾക്കു പരസ്പരം അറിയാ മെന്നു സങ്കല്പിക്കുന്ന, ആളുകളുടെ ഒരു സമൂഹമാണ് ഒരു സങ്കല്പിത സമുദായം. അത്തരം സമുദായങ്ങൾ പുതിയൊരു കണ്ടു പിടുത്തമല്ല. രാജ്യങ്ങൾ, സാമാജ്യങ്ങൾ, സഭകൾ എന്നിവ സങ്കല്പിത സമുദായങ്ങൾ എന്ന നിലയിൽ സഹസാബ്ദങ്ങളോളം നിലനിന്നിട്ടുണ്ട്. പുരാതന ചൈനയിൽ, കോടിക്കണക്കിന് ആളുകൾ തങ്ങളെ ഒരൊറ്റ കുടുംബത്തിലെ അംഗങ്ങൾ എന്ന നിലയിൽ കണ്ടു - ചകവർത്തിയായിരുന്നു കുടുംബനാഥൻ. മദ്ധ്യകാലത്ത്, ഭക്തരായ ദശലക്ഷക്കണക്കിനു മുസ്ലീങ്ങൾ തങ്ങൾ ഇസ്ലാം എന്ന വലിയ സമുദായത്തിലെ സഹോദരന്മാരും സഹോദരിമാരും ആണെന്നു സങ്കല്പിച്ചു. എങ്കിലും ചരിത്രത്തിൽ ഉടനീളം, അത്തരം സങ്കല്പിത സമുദായങ്ങൾ പരസ്പരം അറിയാവുന്ന വരായ ഏതാനും ഡസൻ അംഗങ്ങൾ ഉൾക്കൊള്ളുന്ന ഇഴയടുപ്പമുള്ള സമുദായങ്ങൾക്ക് സഹായകമായ ഒരു ഉപകഥാപാത്രമായി വർത്തിച്ചതേ യുള്ളു. ഇഴയടുപ്പമുള്ള സമുദായങ്ങൾ (ഇന്റിമേറ്റ് കമ്യൂണിറ്റീസ്) തങ്ങളുടെ അംഗങ്ങളുടെ വൈകാരികമായ ആവശ്യങ്ങൾ നിറവേറ്റി, എല്ലാ വരുടെയും അതിജീവനത്തിനും ക്ഷേമത്തിനും അത്തരം സമുദായങ്ങൾ അത്യന്താപേക്ഷിതമായിരുന്നു താനും. കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ, ഇഴയടുപ്പമുള്ള സമുദായങ്ങൾ ഇല്ലാതായിക്കഴിഞ്ഞു. ആ വൈകാരിക ശൂന്യത നിറച്ചത് സങ്കല്പിത സമുദായങ്ങളാണ് (ഇമാജിൻഡ് കമ്യൂ ണിറ്റീസ്).

അത്തരം സങ്കല്പിത സമുദായങ്ങളുടെ ഉയർച്ചയ്ക്കുള്ള ഏറ്റവും പ്രധാനപ്പെട്ട രണ്ടു ഉദാഹരണങ്ങൾ രാഷ്ട്രവും ഉപഭോക്തൃ ഗോത്രവും ആണ്. രാഷ്ട്രം രാജ്യത്തിന്റെ സങ്കല്പിത സമുദായമാണ്. ഉപഭോക്ത ഗോത്രം വിപണിയുടെ സങ്കല്പിത സമുദായമാണ്. അവ രണ്ടും സങ്ക ല്പിത സമുദായമാണ്, കാരണം ഒരു വിപണിയിലെ എല്ലാ ഉപഭോക്താക്കൾക്കും അതല്ലെങ്കിൽ ഒരു രാഷ്ട്രത്തിലെ എല്ലാ അംഗങ്ങൾക്കും കഴിഞ്ഞകാലത്ത് ഗ്രാമീണർ പരസ്പരം അറിഞ്ഞിരുന്നതു പോലെ പര സ്പരം അറിയാൻ യഥാർത്ഥത്തിൽ അസാദ്ധ്യമാണ്. മറ്റു 8 കോടി ജർമ നിക്കാരെയോ യൂറോപ്യൻ കോമൺ മാർക്കറ്റിലെ (യൂറോപ്പിലെ പൊതു വിപണി) മറ്റു 50 കോടി ഉപഭോക്താക്കളെയോ അടുത്തറിയാൻ ഒരു ജർമനിക്കാരനും കഴിയുന്നതല്ല. (യൂറോപ്പിലെ പൊതുവിപണി അഥവാ യൂറോപ്യൻ കോമൺ മാർക്കറ്റ് ആദ്യം യൂറോപ്യൻ കമ്യൂണിറ്റി എന്ന നിലയിൽ ഉരുത്തിരിയുകയും അവസാനം യൂറോപ്യൻ യൂണിയൻ എന്ന് ആയിത്തീരുകയും ചെയ്തതാണ്.)

ദശലക്ഷക്കണക്കിനു വരുന്ന അപരിചിതർ നമ്മെപ്പോലെതന്നെ ഒരേ സമുദായത്തിന്റെ ഭാഗമാണെന്നും നമുക്കെല്ലാവർക്കും പൊതുവായ ഒരു കഴിഞ്ഞകാലവും പൊതുവായ താല്പര്യങ്ങളും പൊതുവായ ഒരു ഭാവിയും ഉണ്ടെന്നും നമ്മെക്കൊണ്ടു സങ്കല്പിപ്പിക്കാൻ ഉപഭോക്ത ത്വവും ദേശീയതയും കിണഞ്ഞു പരിശ്രമിക്കുന്നുണ്ട്. അതൊരു കള്ളമല്ല. അതൊരു സങ്കല്പമാണ്. പണം, ലിമിറ്റഡ് ലയബിലിറ്റി കമ്പനികൾ, മനു ഷ്യാവകാശങ്ങൾ എന്നിവ പോലെ, രാഷ്ട്രങ്ങളും ഉപഭോക്തഗോതങ്ങളും ആത്മനിഷ്ഠമായ യാഥാർത്ഥ്യങ്ങളാണ്. അവ നമ്മുടെ സാമൂഹ്യ സങ്കല്പത്തിൽ മാത്രം നിലനില്ക്കുന്നു. എങ്കിലും അവയുടെ ശക്തി അപാരമാണ്. ദശലക്ഷക്കണക്കിനു ജർമനിക്കാർ ജർമനി എന്ന ഒരു രാഷ്ട്രത്തിന്റെ അസ്തിത്വത്തിൽ വിശ്വസിക്കുകയും ജർമനിയുടെ ദേശീയ ചിഹ്നങ്ങൾ കാണുമ്പോൾ ആവേശംകൊള്ളുകയും ജർമനിയുടെ ദേശീയ മിത്തുകൾ പറഞ്ഞുകൊണ്ടിരിക്കുകയും പണവും സമയവും അവയവ ങ്ങളും ജർമനി എന്ന രാഷ്ട്രത്തിനു വേണ്ടി ബലികഴിക്കാൻ തയാറായി രിക്കുകയും ചെയ്യുന്നിടത്തോളം കാലം, ജർമനി ലോകത്തിലെ ഏറ്റവും ശക്തമായ രാജ്യങ്ങളിലൊന്നായിരിക്കും.

സ്വന്തം സങ്കല്പിത സ്വഭാവം മറച്ചുവയ്ക്കാൻ രാഷ്ട്രം കഴിയുന്ന തെല്ലാം ചെയ്യുന്നു. തങ്ങൾ സ്വാഭാവികവും നിത്യവുമായ ഒരു ഏർപ്പാ ടാണ് എന്നും ഏതോ പൗരാണിക യുഗത്തിൽ മാതൃരാഷ്ടത്തിന്റെ മണ്ണും ജനങ്ങളുടെ രക്തവും ചേർത്തു കുഴച്ചാണ് രാഷ്ട്രം സൃഷ്ടിക്കപ്പെട്ട തെന്നും മിക്ക രാഷ്ട്രടങ്ങളും വാദിക്കുന്നു. എങ്കിലും അത്തരം അവകാശ വാദങ്ങളെല്ലാം സാധാരണഗതിയിൽ ഊതിവീർപ്പിച്ചവയാണ്. വിദൂരമായ കഴിഞ്ഞകാലത്തു രാഷ്ട്രങ്ങൾ നിലനിന്നിരുന്നു, എന്നാൽ അവയുടെ (പ്രാധാന്യം ഇന്നത്തെക്കാൾ കുറഞ്ഞിരുന്നു, കാരണം രാജ്യത്തിന്റെ പ്രാധാന്യം വളരെ കുറവായിരുന്നു. മദ്ധ്യകാല ന്യൂറംബർഗിലെ ഒരു താമസക്കാരിക്ക് ജർമനി എന്ന രാഷ്ട്രത്തോട് അല്പം വിധേയത്വം തോന്നിയിരിക്കാം, എന്നാൽ അവൾക്ക് കൂടുതൽ വിധേയത്വം തോന്നി യത് അവളുടെ കുടുംബത്തോടും പ്രാദേശിക സമുദായത്തോടുമാണ്, അവയാണ് അവളുടെ ആവശ്യങ്ങൾ മിക്കതും നിറവേറ്റിയിരുന്നത്. തന്നെ യുമല്ല, പുരാതന രാഷ്ട്രങ്ങൾക്ക് എന്തൊക്കെ പ്രാധാന്യം ഉണ്ടായിരു ന്നാലും, അവയിൽ വളരെക്കുറച്ചെണ്ണം മാത്രമേ പില്ക്കാലത്ത് അവ ശേഷിച്ചുള്ളു. ഇന്നത്തെ രാഷ്ട്രങ്ങളിൽ മിക്കതും കൂട്ടിച്ചേർത്തുവയ്ക്കപ്പെട്ടത് കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിൽ മാത്രമാണ്.

പശ്ചിമേഷ്യയിൽ നിന്നു ധാരാളം ഉദാഹരണങ്ങൾ ലഭിക്കുന്നു. പ്രാദേശിക ചരിത്രവും ഭൂമിശാസ്ത്രവും സമ്പദ്ഘടനയും അവഗണിച്ച ഫ്രഞ്ചുകാരും ബ്രിട്ടീഷുകാരുമായ നയതന്ത്രജ്ഞർ മണലിൽ തോന്നി യതുപോലെ വരച്ച അതിർത്തികളുടെ ഉത്പന്നങ്ങളാണ് സിറിയ, ലെബാ നോൻ, യോർദാൻ, ഇറാക്ക് എന്നീ രാഷ്ട്രങ്ങൾ. ഖുർദിസ്ഥാനിലെയും ബാഗ്ദാദിലെയും ബ്രസയിലെയും ജനങ്ങൾ ഇനി മുതൽ "ഇറാക്കികൾ' ആയിരിക്കുമെന്നു ആ നയതന്ത്രജ്ഞർ 1918-ൽ നിർണയിച്ചു. സിറിയക്കാർ ആരാണെന്നും ലെബാനോനികൾ ആരാണെന്നും നിശ്ചയിച്ചത് മുഖ്യ മായും ഫഞ്ചുകാരാണ്. ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരുമായ ആളുകൾ നിർമ്മിച്ച ദേശീയ ബോധം ഊട്ടിയുറപ്പിക്കാൻ സദ്ദാം ഹുസൈനും ഹാഫെസ് എൽ-അസദും തങ്ങൾക്കാകുന്നതു പോലെ ചെയ്തു. എന്നാൽ നിത്യമായ ഇറാക്കിരാഷടമെന്നും സിറിയരാഷ്ട്രടമെന്നും അവർ

ഘോര ഘോരം പ്രസംഗിച്ചതിൽ മുഴങ്ങിക്കേട്ടത് ചിലമ്പിച്ച മണിനാദമാണ്.

രാഷ്ട്രങ്ങളെ അന്തരീക്ഷത്തിൽ നിന്നു സൃഷ്ടിക്കാൻ കഴിയുന്നത ല്ലെന്നു എടുത്തുപറയേണ്ട കാര്യമില്ല. ഇറാക്കും സിറിയയും പടുത്തുയർത്താൻ കഠിനാദ്ധ്വാനം ചെയ്തവർ ചരിത്രപരവും ഭൂമിശാസ്ത്രപരവും സാംസ്കാരികവുമായ അസംസ്കൃത വസ്തുക്കൾ ഉപയോഗപ്പെടുത്തി. അവയിൽ ചിലതൊക്കെ നൂറ്റാണ്ടുകളും സഹസ്രാബ്ദങ്ങളും പഴക്കമുള്ള വയാണ്. അബ്ബാസിദ് ഖിലാഫത്തിന്റെയും ബാബിലോൺ സാമ്രാജ്യത്തിന്റെയും പാരമ്പര്യം സദ്ദാം ഹുസൈൻ അവകാശപ്പെടുകയും സൈ ന്യത്തിലെ കവചിത പ്രഹര വിഭാഗങ്ങളിലൊന്നിനെ ഹമ്മുറാബി ഡിവി ഷൻ എന്നു വിളിക്കുകയും ചെയ്തു. എങ്കിലും അതുകൊണ്ടൊന്നും ഇറാക്കി രാഷ്ട്രം പുരാതന അസ്തിത്വമുള്ളതാകുന്നില്ല. എന്റെ അടുക്ക ളയിൽ കഴിഞ്ഞ രണ്ടു മാസമായി സൂക്ഷിച്ചിരുന്ന ധാന്യപ്പൊടിയും എണ്ണ യും പഞ്ചസാരയും കുഴച്ചു ഞാൻ ഒരു കേയ്ക്ക് ഉണ്ടാക്കി യാൽ, കേയ്ക്കിനു രണ്ടു മാസത്തെ പഴക്കമുണ്ടെന്നു അതുകൊണ്ടു അർത്ഥ മാകുന്നില്ല.

മനുഷ്യരുടെ വിധേയത്വത്തിനു വേണ്ടിയുള്ള പോരാട്ടത്തിൽ, രാഷ്ട സമുദായങ്ങൾക്ക് ഉപഭോക്ത ഗോത്രത്തോടു മത്സരിക്കേണ്ടിവരുന്നു. പരസ്പരം അടുത്തറിഞ്ഞുകൂടാത്ത, എന്നാൽ സമാനമായ ഉപഭോഗ ശീലങ്ങളും താല്പര്യങ്ങളുമുള്ള ആളുകൾക്ക് തങ്ങൾ ഒരേ ഉപഭോക്ത ഗോത്രത്തിന്റെ ഭാഗമാണെന്നു തോന്നുകയും തങ്ങളെത്തന്നെ അത്തരത്തിൽ നിർവചിക്കുകയും ചെയ്യുന്നു. ഉദാഹരണമായി, മഡോണയുടെ ആരാധകർ ഒരു ഉപഭോക്തൃ ഗോത്രമാണ്. അവർ തങ്ങളെത്തന്നെ നിർവചിക്കുന്നതു കൂടുതലും ഷോപ്പിങ്ങിലൂടെയാണ്. മഡോണയുടെ കച്ചേരിയുടെ ടിക്കറ്റുകളും സിഡികളും പോസ്റ്ററുകളും ഷർട്ടുകളും സെല്ലു ലർ റിങ്ടോണുകളും അവർ വാങ്ങുന്നു, അങ്ങനെ തങ്ങൾ ആരാണെന്നു സ്വയം നിർവചിക്കുന്നു. മാഞ്ചസ്റ്റർ യുണൈറ്റഡ് ആരാധകർ, സസ്യ ഭോജികൾ, പരിസ്ഥിതിവാദികൾ എന്നിവർ മറ്റു ഉദാഹരണങ്ങളാണ്. വാസ്തവം, പരിസ്ഥിതിക്കു വേണ്ടിയും മാഞ്ചസ്റ്റർ യുണൈറ്റഡിനു വേണ്ടിയും മരിക്കാൻ തയാറുള്ളവർ അധികമുണ്ടാവില്ല. എന്നാൽ മിക്ക യാളുകളും ഇക്കാലത്ത് യുദ്ധരംഗത്തു കഴിയുന്നതിനെക്കാൾ കൂടുതൽ സമയം

സൂപ്പർമാർക്കറ്റിൽ ചെലവഴിക്കുന്നു. സൂപ്പർമാർക്കറ്റിൽ ഉപഭോ ആഗോത്രം പലപ്പോളും രാഷ്ടത്തെക്കാൾ ഏറെ ശക്തമാണ്.

## നിരന്തരമായ ചലനം

കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിലെ വിപ്ലവങ്ങൾ അതിവേഗത്തിലും പരിപൂർണമായും സംഭവിച്ചു. സാമൂഹ്യക്രമത്തിന്റെ ഏറ്റവും അടി സ്ഥാനപരമായ സ്വഭാവഗുണങ്ങൾ അവ മാറ്റിമറിച്ചു. പരമ്പരാഗതമായി, സാമൂഹ്യക്രമം കഠിനവും ഉറച്ചതുമായിരുന്നു. "കമം' എന്നതിന്റെ അർത്ഥം സ്ഥിരതയും തുടർച്ചയും എന്നായിരുന്നു. അതിവേഗത്തിലുള്ള സാമൂഹ്യ വിപ്ലവങ്ങൾ ദുർലഭമായിരുന്നു, മിക്ക സാമൂഹ്യ മാറ്റങ്ങളും അനേകം ചെറിയ ചുവടുകളുടെ കൂടിച്ചേരലുകൾ കൊണ്ടു സംഭവിച്ച് വയാണ്. സാമൂഹ്യ ഘടന വഴക്കമില്ലാത്തതും നിത്യവും ആണെന്നു മനു ഷ്യർ ചിന്തിച്ചിരുന്നു. കുടുംബങ്ങളും സമൂഹങ്ങളും ക്രമത്തിനുള്ളിൽ തങ്ങളുടെ സ്ഥാനം മാറ്റിയെടുക്കാൻ പരിശ്രമിച്ചെന്നുവരാം. എന്നാൽ ക്രമത്തിന്റെ അടിസ്ഥാന ഘടന നിങ്ങൾക്കു മാറ്റാൻ കഴിയുമെന്ന ആശയം അന്യമായിരുന്നു. നിലവിലുള്ളതുമായി പൊരുത്തപ്പെട്ടുപോകാൻ ആളു കൾ പ്രവണത കാട്ടി. "കാര്യങ്ങൾ എല്ലായ്പ്പോളും അങ്ങനെയായിരുന്നു, എല്ലായ്പ്പോളും അങ്ങനെതന്നെ ആയിരിക്കുകയും ചെയ്യും' എന്നു അവർ പ്രഖ്യാപിക്കുന്നതു പോലെയുണ്ടായിരുന്നു.

കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളായി, മാറ്റത്തിന്റെ ഗതിവേഗം വളരെയേറെ വർദ്ധിച്ചു, അങ്ങനെ സാമൂഹ്യക്രമത്തിന് ഒരു സംചാലകതയും അടിച്ചു പരത്താവുന്നതെന്ന സ്വഭാവഗുണവും ലഭ്യമായി. സമൂഹകരം ഇപ്പോൾ നിലനില്ക്കുന്നതു നിത്യമായ മാറ്റത്തിന്റെ ഒരവസ്ഥയിലാണ്. ആധുനിക വിപ്ലവങ്ങളെ കുറിച്ചു നാം സംസാരിക്കുമ്പോൾ, 1789-നെക്കുറിച്ചും (ഫ്രഞ്ചുവിപ്ലവം) 1848-നെക്കുറിച്ചും (ലിബറൽ വിപ്ലവങ്ങൾ) 1917-നെക്കുറിച്ചും (റഷ്യൻ വിപ്ലവം) നാം ചിന്തിക്കാറുണ്ട്. എന്നാൽ, ഇന്നാളു കളിൽ, ഓരോ വർഷവും വിപ്ലവകരമാണ് എന്നതാണ് വസ്തുത. വിശ്വ സിക്കാൻ പ്രയാസം കാണിക്കുന്ന കൗമാരക്കാരോട് ഒരു മുപ്പതു വയസ്സു കാരനു പോലും ഇന്നു സത്യസന്ധമായി പറയാൻ കഴിയും, "ഞാൻ ചെറുപ്പമായിരുന്നപ്പോൾ, ലോകം തീർത്തും വ്യത്യസ്തമായിരുന്നു.' ഉദാ ഹരണമായി, ഇന്റർനെറ്റ്

വ്യാപകമായി ഉപയോഗപ്പെടുത്തിത്തുടങ്ങിയത് 1990-കളുടെ തുടക്കത്തിലാണ്, വെറും 20 വർഷങ്ങൾക്കു മുമ്പ്. ഇന്ന് അതില്ലാത്ത ഒരു ലോകം നമുക്ക് ചിന്തിക്കാനേ കഴിയുന്നതല്ല.

അതുകൊണ്ടു ആധുനിക സമൂഹത്തിന്റെ സ്വഭാവഗുണങ്ങൾ നിർവ ചിക്കുന്നതിനുള്ള ഏതു ശ്രമവും ഓന്തിന്റെ നിറം നിർവചിക്കുന്നതിനു സമാനമായിരിക്കും. ഇന്നു നമുക്കു സുനിശ്ചിതമായ ഏക സ്വഭാവഗുണം നിരന്തരമായ മാറ്റം മാത്രമാണ്. ആളുകൾക്ക് അതു പരിചിതമായിക്കഴിഞ്ഞു. സാമൂഹ്യക്രമം മാറിക്കൊണ്ടിരിക്കുന്ന ഒന്നാണെന്നും നമുക്ക തിനെ യഥേഷ്ടം മാറ്റിയെടുക്കുകയും മെച്ചപ്പെടുത്തുകയും ചെയ്യാമെന്നും നമ്മിൽ മിക്കവരും ചിന്തിക്കുന്നു. ആധുനികപൂർവ ഭരണാധികാരികളുടെ മുഖ്യ വാഗ്ദാനം പരമ്പരാഗത ക്രമത്തെ സംരക്ഷിക്കുമെന്നതും അതല്ലെങ്കിൽ നഷ്ടപ്പെട്ടുപോയ ഏതെങ്കിലും സുവർണയുഗത്തിലേക്കു മടക്കി യെത്തിക്കുമെന്നതും ആയിരുന്നു. കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ, രാഷ്ട്രീയത്തിന്റെ രീതി പുരാതന ലോകത്തെ നശിപ്പിക്കുകയും അതിന്റെ സ്ഥാനത്തു മെച്ചപ്പെട്ട ഒരു ലോകം കെട്ടിപ്പടുക്കുകയും ചെയ്യും എന്ന തായിരുന്നു. ഏറ്റവും യാഥാസ്ഥിതികമായ രാഷ്ട്രീയ പാർട്ടികൾ പോലും കാര്യങ്ങൾ ആയിരുന്നതു പോലെ തന്നെ നിലനിർത്തുമെന്ന ഉറപ്പു നല്കുന്നില്ല. എല്ലാവരും വാഗ്ദാനം ചെയ്യുന്നത് സാമൂഹ്യ പരിഷ്ക്കര ണവും വിദ്യാഭ്യാസ പരിഷ്ക്കരണവും സാമ്പത്തിക പരിഷ്ക്കരണവും ആണ് - അവർ പലപ്പോളും ആ വാഗ്ദാനങ്ങൾ നിറവേറ്റുന്നുണ്ട്.

ടെക്ട്രോണിക് ചലനങ്ങൾ ഭൂകമ്പത്തിനും അഗ്നിപർവത സ്ഫോടനങ്ങൾക്കും കാരണമാകുമെന്നു ഭൂഗർഭശാസ്ത്രജ്ഞർ പ്രതീക്ഷിക്കുന്നതു പോലെ, ശക്തമായ സാമൂഹ്യ പ്രസ്ഥാനങ്ങൾ അക്രമങ്ങൾ രക്തരൂക്ഷി തമായി പൊട്ടിപ്പുറപ്പെടുന്നതിന് ഇടയാക്കുന്നു എന്നു നമുക്കു പ്രതീ ക്ഷിക്കാം. പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിലെ രാഷ്ട്രീയ ചരിത്രം പലപ്പോളും വിവരിക്കപ്പെടുന്നത് മാരകമായ യുദ്ധങ്ങളുടെയും കൂട്ട ക്കൊലകളുടെയും വിപ്ലവങ്ങളുടെയും ഒരു ശ്രേണിയായിട്ടാണ്. പുതിയ ബൂട്ടുകളിട്ട് ഒരു കുട്ടി വെള്ളം കെട്ടിക്കിടക്കുന്നിടത്തു ചാടി നടക്കുന്നതു പോലെ, ചരിത്രം ഒരു രക്തച്ചൊരിച്ചിലിൽ

നിന്നു മറ്റൊരു രക്തച്ചൊരിച്ചിലിലേക്ക് - ഒന്നാം ലോകമഹായുദ്ധത്തിൽ നിന്നു രണ്ടാം ലോകമഹാ യുദ്ധത്തിലേക്കും പിന്നെ ശീതയുദ്ധത്തിലേക്കും, അർമേനിയയിലെ കൂട്ടക്കൊലയിൽ നിന്നു യഹൂദരുടെ കൂട്ടക്കൊലയിലേക്കും പിന്നെ റുവാണ്ടയിലെ കൂട്ടക്കൊലയിലേക്കും, റോബ്സ്പിയറിയിൽ നിന്നു ലെനിനിലേക്കും പിന്നെ ഹിറ്റ്ലറിലേക്കും - ചാടിച്ചാടിപ്പോകുന്നു എന്ന രീതിയിലാണ് ഈ വീക്ഷണം കാണുന്നത്.

അതിൽ സത്യമുണ്ട്, എന്നാൽ തീർത്തും പരിചിതമായ ഈ ദുരന്തങ്ങളുടെ പട്ടിക ഏറെക്കുറെ തെറ്റിദ്ധരിപ്പിക്കുന്നുണ്ട്. നാം വെള്ളക്കെട്ടു കൾക്ക് ഏറെ പ്രാധാന്യവും ശ്രദ്ധയും നല്കുകയും അവയെ വേർതിരിക്കുന്ന വരണ്ട നിലത്തെ മറന്നുപോകുകയും ചെയ്യുന്നു. ആധുനിക കാല ത്തിന്റെ അവസാന നാളുകളിൽ നാം അഭൂതപൂർവമായ അക്രമങ്ങളും ഭീകരതകളും മാത്രമല്ല കാണുന്നത്, സമാധാനവും ശാന്തതയും കൂടി കാണുന്നുണ്ട്. “അത് ഏറ്റവും നല്ല കാലമായിരുന്നു, അത് ഏറ്റവും വഷ ളായ കാലമായിരുന്നു’ എന്നു ഫ്രഞ്ചു വിപ്ലവത്തെ കുറിച്ചു ചാൾസ് ഡിക്കൻസ് എഴുതി. ഫ്രഞ്ചു വിപ്ലവത്തിന്റെ കാര്യത്തിൽ മാത്രമല്ല, അതു തുടക്കമിട്ട കാലഘട്ടത്തിന് ആകമാനം യോജിക്കുന്ന വാക്യമാണത്.

രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം കടന്നുപോയ ഏഴു ദശകങ്ങളുടെ കാര്യത്തിൽ അതു പ്രത്യേകിച്ചും വാസ്തവമാണ്. ആ കാല ഘട്ടത്തിൽ മനുഷ്യവർഗം ആദ്യമായി പൂർണ്ണമായ സ്വയം ഉന്മൂലനത്തിന്റെ സാദ്ധ്യ തയെയും യഥാർത്ഥ മായ അനേകം യുദ്ധങ്ങ ളെയും കൂട്ടക്കൊലകളെയും നേരിട്ടു. എങ്കിലും ആ ദശകങ്ങൾ മനുഷ്യചരിത്രത്തിലെ ഏറ്റവും സമാധാനപരമായ യുഗം ആയിരുന്നു - അതു വളരെ ആഴത്തിൽ അനുഭവപ്പെടുകയും ചെയ്തു. അത് അത്ഭുതകരമാണ്, കാരണം അതേ ദശകങ്ങളിൽ തന്നെയാണ് മുമ്പുള്ള ഏതു കാലഘട്ടത്തിലെതിനെക്കാളും കൂടുതൽ സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ മാറ്റം അനുഭവപ്പെട്ടത്. ചരിത്രത്തിന്റെ ടെക്ടോണിക് പ്ലേറ്റുകൾ അതി വേഗത്തിൽ ചലിക്കുകയാണ്, എന്നാൽ അഗ്നിപർവതങ്ങൾ കൂടുതലും നിശ്ശ ബ്ദ മായി രിക്കുന്നു. അക്രമ സംഘർഷത്തിലേക്കു തകർന്നു പോകാതെ കാതലായ ഘടനമാറ്റങ്ങൾക്കു മുൻകൈ

എടുക്കാനും, അവയെ നിയന്ത്രിക്കാനും, വഴക്കമുള്ള പുതിയ ക്രമത്തിനു കഴിയുന്നു വെന്നാണ് കാണുന്നത്.

## നമ്മുടെ കാലത്ത് സമാധാനം

നാം എത്രമാത്രം സമാധാനപൂർണമായ ഒരു കാലഘട്ടത്തിലാണ് ജീവിക്കുന്നതെന്നു മിക്ക ആളുകളും മനസ്സിലാക്കുന്നില്ല. നമ്മിൽ ആരും തന്നെ ഒരു ആയിരം വർഷം മുമ്പു ജീവിച്ചിരുന്നില്ല, അതുകൊണ്ടു ലോകം എത്രമാത്രം അക്രമം നിറഞ്ഞതായിരുന്നുവെന്നു നാം ഓർമ്മിക്കാതെ പോകുന്നു. യുദ്ധങ്ങൾ ദുർലഭമാകുന്തോറും കൂടുതൽ ശ്രദ്ധയാകർഷിക്കുന്നു. മിക്ക ആളുകളും, ബസീലിലുള്ളവരും ഇന്ത്യക്കാരും സമാധാനത്തിൽ കഴിയുന്നതിനെ കുറിച്ചു ചിന്തിക്കാതെ, ഇന്നു അഫ്ഗാനിസ്ഥാ നിലും ഇറാക്കിലും നടക്കുന്ന യുദ്ധത്തെ കുറിച്ചു ചിന്തിക്കുന്നു.

അതിനെക്കാൾ പ്രധാനമായി, നമുക്ക് ഒരു ജനതയുടെ മൊത്തം ദുരിതത്തെക്കാൾ കൂടുതൽ എളുപ്പത്തിൽ സഹതപിക്കാൻ കഴിയുന്നത് ഒരു വ്യക്തിയുടെ ദുരിതത്തോടാണ്. എന്നാൽ, ആകമാനചരിത്രത്തിന്റെ പ്രകിയകളെ മനസ്സിലാക്കുന്നതിന്, നാം വ്യക്തികളുടെ കഥകളെക്കാൾ കൂടുതലായി പരിശോധിക്കേണ്ടത് വൻതോതിലുള്ള സ്ഥിതിവിവരക്കണക്കുകളെയാണ്. 2000-ൽ, യുദ്ധങ്ങൾ 310,000 വ്യക്തികളുടെ മരണത്തിനു കാരണമായി. അകമക്കുറ്റങ്ങളിൽ വേറെ 520,000 വ്യക്തികൾ കൊല്ലപ്പെട്ടു. അതിൽ ഓരോ ഇരയും പ്രതിനിധാനം ചെയ്യുന്നത് നശിപ്പിക്കപ്പെട്ട ഒരു ലോകത്തെയും തകർക്കപ്പെട്ട ഒരു കുടുംബത്തെയും ജീവിതത്തെക്കുറിച്ചു ഭയപ്പെടുന്ന സുഹൃത്തുക്കളെയും ബന്ധുക്കളെയും ആണ്. എങ്കിലും ഒരു ആകമാന കാഴ്ചപ്പാടിൽ ആ 830,000 ഇരകൾ, 2000-ൽ മരണമടഞ്ഞ 56 ദശലക്ഷം ആളുകളുടെ 1.5 ശതമാനം മാത്രമേ ആകുന്നുള്ളു. ആ വർഷം 1,260,000 ആളുകൾ കാറപകടങ്ങളിൽ മരിച്ചു (മൊത്തം മരണനിരക്കിന്റെ 2.25 ശതമാനം), 815,000 ആളുകൾ ആത്മഹത്യ ചെയ്തു (1.45 ശതമാനം).

2002-ലെ കണക്കുകൾ അതിനെക്കാൾ അതിശയിപ്പിക്കുന്നതാണ്. മരണമടഞ്ഞ 57 ദശലക്ഷം ആളുകളിൽ, 172,000 ആളുകൾ മാത്രം യുദ്ധത്തിൽ മരിച്ചു,

569,000 ആളുകൾ അക്രമസംഭവങ്ങളിൽ മരിച്ചു. (മനുഷ്യ രുടെ അക്രമങ്ങൾക്ക് ഇരയായി മൊത്തം 741,000 പേർ മരിച്ചു.) 873,000 ആളുകൾ ആത്മഹത്യ ചെയ്തത് അതുമായി താരതമ്യപ്പെടുത്തുക. 9/11 യുദ്ധത്തിനു ശേഷമുള്ള വർഷത്തിൽ, ഭീകരതയെ കുറിച്ചും യുദ്ധത്ത കുറിച്ചും നടന്ന സംസാരത്തിന്റെ പശ്ചാത്തലത്തിൽ പോലും, ഒരു ശരാ ശരി വ്യക്തി ഒരു ഭീകരനാലോ ഒരു സൈനികനാലോ ഒരു ലഹരിമരുന്നു കടത്തുകാരനാലോ കൊല്ലപ്പെടുന്നതിനെക്കാൾ കൂടുതൽ സാദ്ധ്യത ആത്മഹത്യ ചെയ്യുന്നതിനായിരുന്നു.

ലോകത്തിന്റെ മിക്ക ഭാഗങ്ങളിലും, രാത്രിയുടെ മദ്ധ്യത്തിൽ അയ ല്പക്കാരായ ഗോത്രക്കാർ തങ്ങളുടെ ഗ്രാമത്തെ ചുറ്റിവളയുകയും എല്ലാ വരെയും കശാപ്പുചെയ്യുകയും ചെയ്യും എന്ന ഭീതിയില്ലാതെയാണ് ആളു കൾ ഉറങ്ങാൻ കിടക്കുന്നത്. പച്ചക്കുപ്പായക്കാരായ കൊള്ളസംഘങ്ങൾ തങ്ങളെ പതിയിരുന്നു ആക്രമിക്കുമെന്നും തങ്ങളുടെ പണമെല്ലാം പാവങ്ങൾക്കു നല്കുന്നതിനായി കൈക്കലാക്കുമെന്നും (അതല്ലെങ്കിൽ തങ്ങളെ കൊന്നിട്ടു അവർക്കുവേണ്ടിത്തന്നെ പണം കൈക്കലാക്കുമെന്നും ഭയപ്പെടാതെയാണ് ഷെർവുഡ് ഫോറസ്റ്റിലൂടെ നോട്ടിങ്ഹാമിൽ നിന്നു ലണ്ട നിലേക്കു സമ്പന്നരായ ബ്രിട്ടീഷ് പ്രജകൾ ദിവസവും യാത്ര ചെയ്യുന്നത്. വിദ്യാർത്ഥികൾക്ക് അദ്ധ്യാപകരുടെ ചൂരലിനെ ഭയപ്പെടേണ്ട, കുട്ടികൾക്കു തങ്ങളുടെ മാതാപിതാക്കൾ തങ്ങളെ അടിമകളായി വില്ക്കുമെന്നു ഭയ പ്പെടേണ്ട, ഭാര്യമാർക്കറിയാം തങ്ങളുടെ ഭർത്താക്കന്മാർക്ക് തങ്ങളെ അടിക്കുകയോ ഭവനത്തിൽ കഴിയാൻ നിർബന്ധിക്കുകയോ ചെയ്യാൻ കഴി യാത്ത തരത്തിൽ നിയമങ്ങൾ നിലവിലുണ്ടെന്ന്. ലോകമെങ്ങും, വർദ്ധിച്ചുവരുന്ന അളവിൽ, ഈ പ്രതീക്ഷകൾ നിറവേറ്റപ്പെടുന്നു.

അക്രമങ്ങളുടെ പതനത്തിനു കാരണം രാജ്യത്തിന്റെ ആവിർഭാവ മാണ്. ചരിത്രത്തിലുടനീളം, മിക്ക അകമങ്ങൾക്കും കാരണമായത് കുടുംബങ്ങളും സമുദായങ്ങളും തമ്മിലുള്ള പ്രാദേശിക വഴക്കുകളാണ്. (ഇന്നും, മേൽപ്പറഞ്ഞ കണക്കുകൾ സൂചിപ്പിക്കുന്നു, പ്രാദേശിക അകമങ്ങൾ ആഗോളയുദ്ധങ്ങളെക്കാൾ മാരകമായ ഭീഷണിയാണ്.) നാം കണ്ടു കഴിഞ്ഞതു പോലെ, പ്രാദേശിക സമുദായത്തെക്കാൾ വലിപ്പമുള്ള യാതൊരു രാഷ്ട്രീയ സംഘടനയെ കുറിച്ചും അറിഞ്ഞുകൂടാത്തെ ആദ്യ കാല കർഷകർ വ്യാപകമായ

അക്രമങ്ങൾക്ക് ഇരയായി. രാജ്യങ്ങളും സാമാജ്യങ്ങളും കൂടുതൽ ശക്തമായപ്പോൾ, അവ സമുദായങ്ങളെ നിയന്ത്രിക്കുകയും അക്രമങ്ങളുടെ എണ്ണം കുറയുകയും ചെയ്തു. മദ്ധ്യകാല യൂറോപ്പിലെ വികേന്ദ്രീകൃതമായ രാജ്യങ്ങളിൽ, 100,000 പ്രദേശവാസി കളിലെ ഏതാണ്ട് 20-40 ആളുകൾ വർഷം തോറും കൊലചെയ്യപ്പെട്ടു. സമീപകാല ദശകങ്ങളിൽ, രാജ്യങ്ങളും വിപണികളും സർവശക്തമാകു കയും സമുദായങ്ങൾ അപ്രത്യക്ഷമാകുകയും ചെയ്തപ്പോൾ, അകമ നിരക്കു പിന്നെയും കുറഞ്ഞു. ഇന്നു ആഗോള ശരാശരി 100,000 ആളുകളുടെ ഇടയിൽ 9 കൊലപാതകങ്ങൾ ഒരു വർഷം നടക്കുന്നുവെന്നാണ്. അതിൽ മിക്ക കൊലപാതകങ്ങളും സംഭവിക്കുന്നത് സൊമാലിയ, കൊളംബിയ എന്നിങ്ങനെയുള്ള ദുർബല രാജ്യങ്ങളിലാണ്. യൂറോപ്പിലെ കേന്ദ്രീകൃത രാജ്യങ്ങളിലെ ശരാശരി 100,000 ആളുകളുടെ ഇടയിൽ ഒരു വർഷം ഒരാൾ കൊല്ലപ്പെടുന്നു എന്നു കണക്കുകൾ പറയുന്നു..

രാജ്യങ്ങൾ തങ്ങളുടെ അധികാരം ഉപയോഗപ്പെടുത്തി തങ്ങളുടെ തന്നെ പൗരന്മാരെ കൊല്ലുന്ന സാഹചര്യങ്ങളും നിശ്ചയമായും ഉണ്ട്. ഇതു പലപ്പോളും നമ്മുടെ ഓർമ്മകളിലും ഭയപ്പാടുകളിലും നിറഞ്ഞു നില്ക്കുന്നു. ഇരുപതാം നൂറ്റാണ്ടിൽ, കോടിക്കണക്കിന് ആളുകൾ തങ്ങളുടെ തന്നെ രാജ്യത്തിന്റെ സുരക്ഷാസേനയാൽ കൊല്ലപ്പെട്ടു. എങ്കിലും, ഒരു ആകമാന കാഴ്ചപ്പാടിൽ, രാജ്യങ്ങളുടെ ഭാഗമായ കോടതികളും പൊലിസ് സേനകളും ഒരുപക്ഷേ ലോകമെങ്ങുമുള്ള സുരക്ഷയുടെ നില വർദ്ധിപ്പിച്ചിട്ടുണ്ട്. അടിച്ചമർത്തുന്ന ഏകാധിപത്യങ്ങളിൽ പോലും, ശരാ ശരി ആധുനിക മനുഷ്യൻ മറ്റൊരാളുടെ കൈകളാൽ മരിക്കാനുള്ള സാദ്ധ്യത ആധുനികപൂർവ സമൂഹങ്ങളിലേതിനെക്കാൾ വളരെ കുറ വാണ്. 1964-ൽ ബ്രസീലിൽ ഒരു സൈനിക ഏകാധിപത്യഭരണം സ്ഥാ പിതമായി. അത് ആ രാജ്യത്തെ 1986 വരെ ഭരിച്ചു. ആ ഇരുപതു വർഷക്കാലം, അനേകായിരം ബ്രസീലുകാർ ഭരണാധികാരികളാൽ കൊല്ലപ്പെട്ടു. അനേകം ആയിരങ്ങൾ തടവിലാക്കപ്പെടുകയും പീഡിപ്പിക്കപ്പെടു കയും ചെയ്തു. എങ്കിലും ഏറ്റവും വഷളായ വർഷങ്ങളിൽ പോലും, റയോ ഡി ജെനെറോയിൽ താമസിക്കുന്ന ശരാശരി ബ്രസീലുകാരൻ പോലും മനുഷ്യരുടെ കൈകളാൽ മരിക്കുന്നതിനുള്ള സാദ്ധ്യത സ ന്യവും പൊലിസും തടവറകളും ഇല്ലാതിരുന്നതും ആമസോൺ

വനത്തിന്റെ ഉൾപ്രദേശങ്ങളിൽ ജീവിച്ചതുമായ വവോറനി, അരാവെടെ, യനോമാമൊ എന്നിങ്ങനെയുള്ള ഗോത്രങ്ങളിലെ ശരാശരി അംഗത്തെക്കാൾ കുറവായിരുന്നു. അവരുടെ പുരുഷന്മാരിൽ കാൽഭാഗത്തിനും പകുതിഭാഗത്തിനും ഇടയിൽ ആളുകൾ സ്വത്തിനും സ്ത്രീക്കും അഭി മാനത്തിനും വേണ്ടിയുള്ള അക്രമസംഘർഷങ്ങളിൽ മരണമടയുന്നു വെന്നു നരവംശശാസ്ത്ര പഠനങ്ങൾ ചൂണ്ടിക്കാട്ടുന്നു.

## സാമാജ്യത്തിന്റെ വിരമിക്കൽ

രാജ്യങ്ങൾക്കുള്ളിലെ അക്രമങ്ങൾ 1945-നുശേഷം കുറഞ്ഞാ വർ ദ്ധിച്ചോ എന്നതു ഒരു പക്ഷേ ചർച്ചചെയ്യപ്പെടാവുന്ന വിഷയമാണ്. എന്നാൽ അന്തരാഷ്ട്രം അക്രമം ഏറ്റവും താഴ്ന്ന നിലയിലേക്കു വന്നു എന്നത് ആർക്കും നിഷേധിക്കാൻ കഴിയുകയില്ല. ഒരുപക്ഷേ അതിന്റെ ഏറ്റവും വ്യക്തമായ ഉദാഹരണം യൂറോപ്പുകാരുടെ സാമാജ്യങ്ങളുടെ തകർച്ചയാണ്. ചരിത്രത്തിൽ ആകമാനം സാമാജ്യങ്ങൾ ലഹളകളെ ഉരുക്കുമുഷ്ടിയോടെ അടിച്ചമർത്തിയിട്ടുണ്ട്. തകർന്നുമുങ്ങിക്കൊണ്ടിരിക്കുന്ന ഒരു സാമാജ്യം അതിന്റെ കാലമെത്തിയപ്പോൾ സ്വയം രക്ഷിക്കു ന്നതിനായി ശ്രമിക്കുകയും സാധാരണഗതിയിൽ ഒരു രക്തപ്പുഴയിലേക്കു തകർന്നുവീഴുകയും ചെയ്തു. അതിന്റെ ആത്യന്തിക വിയോഗം സാധാ രണമായി അരാജകത്വത്തിലേക്കും പിൻതുടർച്ച യുദ്ധങ്ങളിലേക്കും നയിച്ചു. 1945-നു ശേഷം മിക്ക സാമ്രാജ്യങ്ങളും നേരത്തെ തന്നെ സമാ ധാനപരമായി പിൻതിരിയുന്നതിനു തീരുമാനമെടുത്തു. അവയുടെ തകർച്ചയുടെ പ്രകിയ താരതമ്യേന വേഗത്തിലുള്ളതും ശാന്തവും കമ പ്രകാരവും ആയിരുന്നു.

1945-ൽ ബ്രിട്ടൻ ഭൂഗോളത്തിന്റെ നാലിലൊന്നിനു മേൽ ഭരിച്ചു. മുപ്പതു വർഷങ്ങൾക്കു ശേഷം അതു ഭരിച്ചത് ഏതാനും ചെറിയ ദ്വീപുകളെ മാത്ര മാണ്. അതിനിടയിലുള്ള നാളുകളിൽ മിക്ക കോളനികളിൽ നിന്നും അതു സമാധാനപൂർവവും ക്രമത്തിലും പിൻവലിഞ്ഞു. മലയ, കെനിയ എന്നിങ്ങനെയുള്ള ചില സ്ഥലങ്ങളിൽ ബലം പ്രയോഗിച്ചു കുറെ നാളുകൾ കൂടി തങ്ങാൻ ബിട്ടീഷുകാർ ശ്രമിച്ചുവെങ്കിലും, മിക്ക സ്ഥലങ്ങളിലും അവർ സാമാജ്യത്തിന്റെ അന്ത്യത്തെ കോപാവേശത്താലല്ലാതെ

ഒരു ദീർഘനിശ്വാസത്തോടെ അംഗീകരിച്ചു. അധികാരം നിലനിർത്തുന്നതിൽ അല്ല, മറിച്ചു തടസങ്ങളില്ലാതെ കഴിയുന്നത്ര സുഗമമായി അധികാരം കൈമാറുന്നതിൽ അവർ ശ്രദ്ധവച്ചു. തന്റെ അഹിംസ സിദ്ധാന്തങ്ങളുടെ പേരിൽ ഗാന്ധിജിയുടെ മേൽ ചൊരിഞ്ഞ പുകഴ്ത്തലുകളിൽ യഥാർത്ഥത്തിൽ അല്പമെങ്കിലും ബ്രിട്ടീഷുകാർക്ക് അവകാശപ്പെട്ടതാണ്. അനേകം വർഷങ്ങളിലെ കയ്പ്പു നിറഞ്ഞതും പലപ്പോളും അക്രമാസക്ത വുമായ പോരാട്ടങ്ങളുടെ പശ്ചാത്തലത്തിലും, രാജിന്റെ അവസാനമെത്തി യപ്പോൾ, ഇന്ത്യക്കാർക്കു ദൽഹിയിലെയും കൽക്കത്തെയിലെയും തെരു വുകളിൽ ബ്രിട്ടീഷുകാരുമായി പോരാടേണ്ടിവന്നില്ല. സാമാജ്യത്തിന്റെ സ്ഥാനത്ത് അനേകം സ്വതന്ത്ര രാജ്യങ്ങൾ നിലനിന്നു. അവയിൽ മിക്ക തും തങ്ങളുടെ അതിർത്തികൾ സ്ഥിരതയോടെ അനുഭവിക്കുകയും തങ്ങളുടെ അയല്ക്കാരോടൊപ്പം മിക്കപ്പോളും സമാധാനപൂർവം ജീവിക്കു കയും ചെയ്തു. വാസ്തവമാണ്, വെല്ലുവിളിക്കപ്പെട്ട ബ്രിട്ടീഷ് സാമ്രാജ്യ ത്തിന്റെ കൈകളാൽ പതിനായിരക്കണക്കിന് ആളുകൾ നശിച്ചു. സാമാ ജ്യത്തിന്റെ പിന്മാറ്റം അനേകം സ്ഥലങ്ങളിൽ വംശീയ സംഘർഷത്തിനു കാരണമാകുകയും ലക്ഷക്കണക്കിന് ആളുകൾക്ക് (പ്രത്യേകിച്ചു ഇന്ത്യയിൽ) ജീവൻ നഷ്ടപ്പെടുകയും ചെയ്തു. എങ്കിലും ദീർഘകാല ചരിത്ര ശരാശരി കണക്കിലെടുക്കുമ്പോൾ, ബ്രിട്ടീഷുകാരുടെ പിന്മാറ്റം സമാധാ നത്തിന്റെയും ക്രമത്തിന്റെയും മാതൃകയായിരുന്നു. ഫഞ്ചു സാമാജ്യം കൂടുതൽ ശാഠ്യമുള്ളതായിരുന്നു. അതിന്റെ തകർച്ച വിയറ്റ്നാമിലും അൾജീരിയയിലും ലക്ഷക്കണക്കിനു ആളുകളുടെ ജീവൻ നഷ്ടപ്പെടു ത്തിയ പിന്നാമ്പുറ രക്തച്ചൊരിച്ചിൽ പ്രവൃത്തികളോടെയാണ് സംഭവിച്ചത്. എങ്കിലും ഫഞ്ചുകാരും തങ്ങളുടെ മറ്റു പ്രദേശങ്ങളിൽ നിന്നു വേഗത്തിലും സമാധാനത്തോടെയും പിൻമാറി, ആർക്കും എന്തും ചെയ്യാ വുന്ന അസ്വസ്ഥത സൃഷ്ടിക്കാതെ, കമത്തോടെയുള്ള രാജ്യങ്ങളെ പിന്നിൽ അവശേഷിപ്പിച്ചു.

ബാൾക്കനിലും കാക്കസസിലും മദ്ധ്യേഷ്യയിലും വംശീയ അക്രമങ്ങൾ പൊട്ടിപ്പുറപ്പെട്ടിട്ടും, 1989-ലെ സോവിയറ്റ് പതനം അതിനെക്കാൾ സമാധാനപരമായിരുന്നു. അത്രയും ശക്തമായ ഒരു സാമാജ്യം അത വേഗത്തിലും അത് ശാന്തമായും അതിനു മുമ്പ് അപത്യക്ഷമായിട്ടില്ല. 1989 വരെ നിലനിന്ന സോവിയറ്റു സാമാജ്യം അഫ്ഗാനിസ്ഥാനിലേതൊഴിച്ചു സൈനിക

പരാജയങ്ങളോ ബാഹ്യമായ ആക്രമണമോ ലഹളകളോ മാർട്ടിൻ ലൂഥർ കിങ് നയിച്ചതുപോലെയുള്ള നിയമലംഘന പ്രചാരണങ്ങളോ യാതൊന്നും നേരിട്ടിട്ടില്ല. സോവിയറ്റുകൾക്ക് അപ്പോളും ദശ ലക്ഷക്കണക്കിനു സൈനികരും പതിനായിരക്കണക്കിനു ടാങ്കുകളും വിമാനങ്ങളും മനുഷ്യരാശിയെ ആകമാനം അനേകം തവണ തുടച്ചു നീക്കുന്നതിനുള്ള ആണവായുധങ്ങളും സ്വന്തമായുണ്ടായിരുന്നു. ചുവപ്പു സൈന്യവും വാഴ്സാ സഖ്യത്തിലെ മറ്റു സൈന്യങ്ങളും വിശ്വസ്തത യോടും വിധേയത്വത്തോടും നിലകൊണ്ടു. അവസാന സോവിയറ്റ് ഭരണാ ധികാരിയായ മിഖായേൽ ഗോർബച്ചേവ് ഉത്തരവു നല്കിയിരുന്നെങ്കിൽ അധീനരാക്കപ്പെട്ട പൊതുജനങ്ങളുടെ മേൽ ചുവപ്പുസൈന്യം നിറ യൊഴിച്ചേനെ.

എങ്കിലും സോവിയറ്റ് വരേണ്യവർഗം, പൂർവ യൂറോപ്പിലെ മിക്ക കമ്യൂണിസ്റ്റു ഭരണങ്ങളും (റൊമേനിയയും സെർബിയയും ഒഴികെ), ആ സൈനികശക്തിയുടെ ചെറിയ ഒരംശം പോലും ഉപയോഗപ്പെടുത്തേണ്ട എന്നു തീരുമാനമെടുത്തു. കമ്യൂണിസം പാപ്പരായിരിക്കുന്നുവെന്നു അതിന്റെ നേതാക്കൾ കണ്ടെത്തിയപ്പോൾ, അവർ ബലപ്രയോഗം ത്യജിക്കുകയും തങ്ങളുടെ പരാജയം സമ്മതിക്കുകയും തങ്ങളുടെ പെട്ടിയും പ്രമാണവും എടുത്തു വീട്ടിലേക്കു പോകുകയും ചെയ്തു. രണ്ടാം ലോക മഹായുദ്ധകാലത്ത് കീഴടക്കിയ സോവിയറ്റു വിജയപ്രദേശങ്ങൾ മാത്രമല്ല ബാൾട്ടിക്കിലും ഉകനിലും കാക്കസസിലും മദ്ധ്യേഷ്യയിലും സാർ ചക വർത്തിമാർ കീഴടക്കിയ പ്രദേശങ്ങളും ഒരു ബലപ്രയോഗവും കൂടാതെ ഗോർബച്ചേവും അദ്ദേഹത്തിന്റെ സഹപ്രവർത്തകരും വിട്ടു കൊടുത്തു. സെർബിയയിലെ ഭരണാധികാരികൾ ചെയ്തതു പോലെയോ - അതല്ലെങ്കിൽ അൾജീരിയയിൽ ഫ്രഞ്ചുകാർ ചെയ്തതു പോലെയോ - ഗോർബച്ചേവ് പെരുമാറിയിരുന്നെങ്കിൽ എന്തു സംഭവിക്കുമായിരുന്നു വെന്നു ഉൾക്കിടിലത്തോടു കൂടി മാത്രമേ ചിന്തിക്കാൻ കഴിയുകയുള്ളു.

## ശീതസമരാനുബന്ധ സംഘർഷങ്ങൾ

ആ സാമാജ്യങ്ങൾക്കു പിന്നാലെ കടന്നുവന്ന സ്വതന്ത്ര രാജ്യങ്ങൾ യുദ്ധത്തിൽ താല്പര്യം കാട്ടിയില്ല എന്നതു ശ്രദ്ധേയമാണ്. വളരെക്കുറച്ചു അപവാദങ്ങൾ ഒഴിച്ചാൽ, 1945-

നുശേഷം രാജ്യങ്ങൾ മറ്റു രാജ്യങ്ങളെ ആക്രമിച്ചു കീഴടക്കുന്നതിനോ വിഴുങ്ങുന്നതിനോ കടന്നാക്രമിച്ചില്ല. പണ്ടുകാലം മുതലക്കേ രാഷ്ട്രീയ ചരിത്രത്തിലെ നേട്ടങ്ങളായിരുന്നു അത്തരം കീഴടക്കലുകൾ. മിക്ക മഹാസാമാജ്യങ്ങളും സ്ഥാപിതമായതും മിക്ക ഭരണാധികാരികളും ജനങ്ങളും അതിനെ നോക്കിക്കണ്ടതും അങ്ങ നെയാണ്. എന്നാൽ റോമക്കാരുടെയും മംഗോളുകാരുടെയും ഓട്ടോമാ ന്മാരുടെയും ആക്രമണ യുദ്ധങ്ങൾ പോലെ എന്തെങ്കിലും ഇന്നു ലോകത്തിലെവിടെയും സംഭവിക്കാൻ കഴിയുന്നതല്ല. 1945-നുശേഷം, ഐക്യ രാഷ്ട്ര സഭ അംഗീകരിച്ച ഒരു സ്വതന്ത്രരാജ്യവും ആക്രമിച്ചു കീഴടക്കപ്പെടുകയോ ഭൂപടത്തിൽ നിന്നു തുടച്ചുമാറ്റപ്പെടുകയോ ഉണ്ടായില്ല. കാലാ കാലങ്ങളിൽ പരിമിതമായ തോതിൽ അന്താരാഷ്ട്ര യുദ്ധങ്ങൾ ഇപ്പോളും നടക്കുന്നുണ്ട്, ദശലക്ഷക്കണക്കിന് ആളുകൾ യുദ്ധങ്ങളിൽ മരിക്കുകയും ചെയ്യുന്നു, എന്നാൽ യുദ്ധങ്ങൾ ഇപ്പോൾ സാധാരണമല്ല.

അന്താരാഷ്ട്ര യുദ്ധം അപ്രത്യക്ഷമായത് പാശ്ചാത്യ യൂറോപ്പിലെ സമ്പന്നമായ ജനാധിപത്യങ്ങളുടെ പ്രത്യേകതയാണെന്ന് അനേകം ആളു കൾ വിശ്വസിക്കുന്നു. വാസ്തവത്തിൽ, യൂറോപ്പിൽ സമാധാനം എത്തി യത് ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ സമാധാനം സ്ഥാപിക്കപ്പെട്ടതിനു ശേഷമാണ്. അപ്രകാരത്തിൽ, ദക്ഷിണ അമേരിക്കയിലെ രാജ്യങ്ങൾ തമ്മിൽ നടന്ന ഗൗരവമുള്ള അവസാന യുദ്ധങ്ങൾ 1941-ലെ പെറു-ഇക്വ ഡോർ യുദ്ധവും 1932-35-ലെ ബൊളിവിയ-പരാഗേ യുദ്ധവും ആണ്. അതിനു മുമ്പ്, 1879-1884-ൽ ചിലി ഒരു വശത്തും ബൊളിവിയയും പെറുവും മറുവശത്തുമായി നടത്തപ്പെട്ട യുദ്ധത്തിനു ശേഷം ഗൗരവമായ ഒരു യുദ്ധം ഉണ്ടായിരുന്നില്ല.

അറബിലോകം സമാധാനമുള്ളതാണെന്നു നാം ചിന്തിക്കാറേയില്ല. എങ്കിലും അറബി രാജ്യങ്ങൾ തങ്ങളുടെ സ്വാതന്ത്ര്യം നേടിയതിനു ശേഷം ഒരിക്കൽ മാത്രമാണ് അവയിലൊന്നു മറ്റൊന്നിന് എതിരെ ഒരു പൂർണ സൈനികനീക്കം നടത്തിയത് - 1990-ൽ ഇറാക്ക് കുവൈറ്റിനെ കടന്നാ ക്രമിച്ചത്. അതിർത്തി വഴക്കുകൾ കുറെയൊക്കെ ഉണ്ടായിട്ടുണ്ട്. ഉദാഹ രണമായി, സിറിയയും യോർദാനും തമ്മിൽ 1970-ൽ. സൈനികമായ ഇട പെടലും (ഉദാഹരണം, സിറിയ

ലെബാനോനിൽ) അനേകം ആഭ്യന്തര യുദ്ധങ്ങളും (അൾജീരിയ, യെമൻ, ലിബിയ) ധാരാളം അട്ടിമറികളും വിപ്ലവങ്ങളും സംഭവിച്ചിട്ടുണ്ട്. എങ്കിലും ഗൾഫ് യുദ്ധം ഒഴികെ മറ്റു അന്താ രാഷ്ട യുദ്ധങ്ങൾ ഒന്നും തന്നെ അറബിരാജ്യങ്ങളിൽ സംഭവിച്ചിട്ടില്ല. കുറെക്കൂടി വിശാലമായ പരിഗണനയിൽ മുസ്ലീം ലോകത്തെ ആകമാനം എടുത്താലും ഒരു യുദ്ധം കൂടി മാത്രമാണ് ഉള്ളത് - ഇറാൻ-ഇറാക്ക് യുദ്ധം. തുർക്കിയും ഇറാനും തമ്മിലോ പാക്കിസ്ഥാനും അഫ്ഗാനി സ്ഥാനും തമ്മിലോ ഇന്തോനേഷ്യയും മലേഷ്യയും തമ്മിലോ യുദ്ധ മുണ്ടായില്ല.

ആഫിക്കയിൽ കാര്യങ്ങൾ അത്ര ശുഭകരമല്ല. എന്നാൽ അവിടെ പോലും, മിക്ക സംഘർഷങ്ങളും ആഭ്യന്തര യുദ്ധങ്ങളോ അട്ടിമറികളോ ആണ്. 1960-കളിലും 1970-കളിലും ആഫ്രിക്കയിലെ രാജ്യങ്ങൾ തങ്ങളുടെ സ്വാതന്ത്ര്യം നേടിക്കഴിഞ്ഞതിനു ശേഷം, ആക്രമിച്ചു കീഴടക്കുന്നതിനു വേണ്ടി പരസ്പരം കടന്നാക്രമിച്ചില്ല.

താരതമ്യേന ശാന്തതയുടെ കാലങ്ങൾ മുമ്പും സംഭവിച്ചിട്ടുണ്ട്. ഉദാഹരണം, 1871-നും 1914-നും ഇടയിലുള്ള യൂറോപ്പ്. അവ എല്ലാ ്പോളും വഷളായാണ് അവസാനിച്ചത്. എന്നാൽ ഈ കാലത്ത് അത് വ്യത്യസ്തമാണ്. യഥാർത്ഥ സമാധാനം യുദ്ധത്തിന്റെ അസാന്നിദ്ധ്യം മാത്രമല്ല. യഥാർത്ഥ സമാധാനം യുദ്ധത്തിന്റെ അസംഭാവ്യതയാണ്. മുമ്പ് ഒരിക്കലും ലോകത്തിൽ യഥാർത്ഥ സമാധാനം ഉണ്ടായിട്ടില്ല. 1871-നും 1914-നും മദ്ധ്യത്തിൽ യുദ്ധം ആത്യന്തികമായ ഒരു സാദ്ധ്യതയായിരുന്നു. ഒരു യുദ്ധമുണ്ടാകും എന്ന പ്രതീക്ഷ സൈന്യങ്ങളുടെയും രാഷ്ട്രീയക്കാരുടെയും സാധാരണ പൗരന്മാരുടെയും ചിന്തകളിൽ നിറഞ്ഞുനിന്നു. അത്തരത്തിലൊരു മുന്നൊരുക്കം ചരിത്രത്തിലെ മറ്റെല്ലാ സമാധാന കാലങ്ങളിലും പുലർന്നിരുന്നു. അന്താരാഷ്ട്ര രാഷ്ട്രീയത്തിന്റെ ഒരു ഉരുക്കു നിയമം പ്രഖ്യാപിക്കുന്നു, “സമീപത്തുള്ള ഏതു രണ്ടു രാഷ്ട്രീയസമൂഹത്തിനും, ഒരു വർഷത്തിനകം യുദ്ധത്തിൽ പരസ്പരം കൊമ്പുകോർക്കുന്നതിന് ഇടയാക്കുന്ന ഒരു സാഹചര്യം നിലനില്ക്കുന്നു. യൂറോപ്പിൽ പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിലും മദ്ധ്യകാലത്തിലും ചൈനയിൽ പുരാതനകാലത്തും ഗ്രീസിൽ ക്ലാസിക്കൽ കാലഘട്ടത്തിലും ആ കാട്ടുനിയമം പ്രാബല്യത്തിലുണ്ടായിരുന്നു. 450 ബിസിയിൽ

സ്പാർട്ടയും ഏഥൻസും സമാധാനത്തിലായിരുന്നുവെങ്കിൽ, 449 ബിസിയിൽ അവ തമ്മിൽ യുദ്ധം നടക്കുമെന്നത് സാദ്ധ്യതയുള്ള ഒരു കാര്യമായി രുന്നു.




ഇന്നു മനുഷ്യവർഗ്ഗം കാട്ടിലെ നിയമം ലംഘിച്ചിരിക്കുന്നു. അവ സാനം യഥാർത്ഥ സമാധാനം ഉണ്ടായിരിക്കുന്നു. മിക്ക രാഷ്ട്രീയകമങ്ങ ളിലും, ഒരു വർഷത്തിനുള്ളിൽ യുദ്ധം സംഭവിക്കുന്നതിനുള്ള സാഹചര്യം നിലനില്ക്കുന്നില്ല. അടുത്ത വർഷം ജർമനിയും ഫ്രാൻസും തമ്മിൽ യുദ്ധം നടക്കുന്നതിനുള്ള എന്തു സാഹചര്യമാണ് ഇപ്പോൾ നിലനില് ന്നത്? അല്ലെങ്കിൽ ചൈനയും ജപ്പാനും തമ്മിൽ? അതല്ലെങ്കിൽ ബ്രസീലും അർജന്റീനയും തമ്മിൽ? ചില അപ്രധാന അതിർത്തിത്തർക്കങ്ങൾ ഉണ്ടാ യെന്നുവരാം. എന്നാൽ ഒരു വർഷത്തിനുള്ളിൽ രണ്ടു രാജ്യങ്ങളും തമ്മിൽ പൂർണ യുദ്ധത്തിൽ എത്തിച്ചേരാനും പരസ്പരം തകർക്കാനും സാദ്ധ്യ തയില്ല. എന്നാൽ ചില രാജ്യങ്ങൾ തമ്മിൽ അടുത്ത വർഷം

യുദ്ധം നടന്നേക്കാം. ഉദാഹരണമായി,യിസ്രായേലും സിറിയയും, എത്യോ പ്യയും എറിത്രിയയും യുഎസ്എയും ഇറാനും. എന്നാൽ അവ നിയമം എന്നതിനെക്കാൾ അപവാദം ആണ്.

ഭാവിയിൽ ആ അവസ്ഥയ്ക്കു നിശ്ചയമായും മാറ്റം സംഭവിക്കാം. തിരിഞ്ഞുനോക്കുന്ന കാഴ്ചയിൽ, ഇന്നത്തെ ലോകം അവിശ്വസനീയമാം വണ്ണം നിഷ്കളങ്കമാണെന്നു പിന്നീടൊരു കാലത്തു പറയേണ്ടിവരും. എന്നാൽ ചരിത്രപരമായ ഒരു കാഴ്ചപ്പാടിൽ, നമ്മുടെ നിഷ്കളങ്കത ശ്രദ്ധേ യമാണ്. ആളുകൾ യുദ്ധത്തെ കുറിച്ചു ചിന്തിക്കുക പോലും ചെയ്യാത്ത തരത്തിൽ മുമ്പൊരിക്കലും സമാധാനം പുലർന്നിട്ടില്ല.



*44 & 45. 1849-ൽ കാലിഫോർണിയ നിർമിക്കപ്പെട്ടത് സ്വർണത്തിന്റെ ബലത്തിലാണ്. ഇന്നു കാലിഫോർണിയ നിർമിക്കപ്പെടുന്നത് സിലിക്കോ ണിന്റെ ബലത്തിലാണ്. 1849-ൽ സ്വർണം കാലിഫോർണിയയുടെ മണ്ണിൽ സ്ഥിതിചെയ്തിരുന്നു, അതെസമയം സിലിക്കൺ വാലിയിലെ നിക്ഷേപം സ്ഥിതിചെയ്യുന്നത് ഉയർന്ന സാങ്കേതികജ്ഞാനമുള്ള തൊഴിലാളികളുടെ തലയ്ക്കുള്ളിലാണ് .*

പണ്ഡിതന്മാർ സന്തോഷകരമായ ഈ സംഭവവികാസത്തെ കുറിച്ചു വളരെയേറെ എഴുതിയിട്ടുണ്ട്. അതിനു കാരണമായ

അനേകം ഘടകങ്ങളും അവർ കണ്ടെത്തിയിരിക്കുന്നു. ഒന്നാമത്തേതും ഏറ്റവും പ്രാധാ ന്യമുള്ളതും, യുദ്ധത്തിന്റെ ചെലവു നാടകീയമായി വർദ്ധിച്ചിരിക്കുന്നു എന്നതാണ്. എല്ലാ സമാധാന സമ്മാനങ്ങളും അവസാനിപ്പിക്കുന്നതിനു റോബർട്ട് ഒപ്പൻഹൈമർക്കും ആറ്റംബോബ് ഉണ്ടാക്കാൻ അയാളെ സഹായിച്ച ആളുകൾക്കും നോബൽ സമാധാന സമ്മാനം നല്കണം. വൻശക്തി രാജ്യങ്ങൾ തമ്മിലുള്ള യുദ്ധത്തെ ആണവായുധങ്ങൾ സമൂഹ ആത്മ ഹത്യയാക്കി മാറ്റിയിരിക്കുന്നു, അങ്ങനെ ആയുധബലത്താൽ ലോക മേധാവിത്തം നേടുന്നത് അസാദ്ധ്യമായിത്തീർന്നു.

രണ്ടാമത്, യുദ്ധത്തിന്റെ ചെലവ് വളരെയധികം ഉയർന്നപ്പോൾ, അതിൽ നിന്നുള്ള ലാഭം കുറഞ്ഞു. ചരിത്രത്തിൽ മിക്കപ്പോളും, രാഷ്ട്രീ യകമങ്ങൾക്ക് കൊള്ളയടിച്ചും ശത്രുപദേശങ്ങളെ കൂട്ടിച്ചേർത്തും ധനി കരാകാമായിരുന്നു. മിക്ക സമ്പത്തുകളും നിലങ്ങൾ, കന്നുകാലികൾ, അടിമകൾ, സ്വർണം എന്നിവയായിരുന്നു. അതിനാൽ അവയെ കൈ ക്കലാക്കാൻ എളുപ്പമാണ്. ഇന്ന്, സമ്പത്തു പ്രധാനമായും മനുഷ്യ മൂല ധനവും സംഘാടകത്വ അറിവും ചേർന്നുള്ളതാണ്. തത്ഫല മായി അതിനെ കൈയ്യടക്കിക്കൊണ്ടുപോകുകയോ സൈന്യബലത്താൽ ആക മിച്ചു സ്വന്തമാക്കുകയോ ചെയ്യാൻ കഴിയുന്നതല്ല.

കാലിഫോർണിയയുടെ കാര്യമെടുക്കുക. അതിന്റെ ധനം തുടക്കത്തിൽ സ്വർണഖനികൾ കാരണം കെട്ടിപ്പടുത്തതാണ്. എന്നാൽ ഇന്നത് കെട്ടിപ്പടുക്കുന്നത് സിലിക്കണിലും അഭപാളികളിലും (സെല്ലുലോയ്ഡ്) ആണ് - സിലിക്കൺ വാലിയും ഹോളിവുഡും. ചൈനക്കാർ കാലിഫോർ ണിയയെ ആക്രമിക്കുകയും പത്തുലക്ഷം സൈനികർ സാൻഫ്രാൻസി കോയുടെ തീരത്തു വന്നണയുകയും അകത്തേക്കു പാഞ്ഞുകയറു കയും ചെയ്താൽ എന്തു സംഭവിക്കും? അവർക്ക് കാര്യമായി ഒന്നും ലഭിക്കുകയില്ല. സിലിക്കൺ വാലിയിൽ സിലിക്കൺ ഖനികളില്ല. അവി ടുത്തെ ധനം സ്ഥിതിചെയ്യുന്നത് ഗൂഗിൾ എൻജിനിയർമാരുടെ മനസ്സു കളിലും ഹോളിവുഡിലെ തിരക്കഥാകൃത്തുകളിലും സംവിധായകരിലും പെഷ്യൽ ഇഫക്ട്സ് വിദഗ്ധന്മാരിലും ആണ്. അവരാകട്ടെ ചൈനക്കാരുടെ ടാങ്കുകൾ ഉരുണ്ടു തുടങ്ങുമ്പോളേക്കും ബാംഗ്ലൂരിലേക്കോ മുംബൈയിലേക്കോ ഉള്ള ആദ്യത്തെ വിമാനത്തിൽ

കയറിക്കഴിഞ്ഞി രിക്കും. ഇറാക്ക്-കുവൈറ്റ് യുദ്ധം പോലെ ഇന്നു പൂർണ തോതിലുള്ള അന്തരാഷ്ട്ര യുദ്ധങ്ങൾ അരങ്ങേറുന്നതു പഴയ രീതിയിലുള്ള ഭൗതിക ധനം സമ്പത്തായിരിക്കുന്ന ഇടങ്ങളിലാണെന്നതു യാദൃച്ഛികതയല്ല. കുവൈറ്റിലെ ഷെയ്ഖുമാർ വിദേശത്തേക്കു പലായനം ചെയ്തതെന്നുവരാം, എന്നാൽ എണ്ണപ്പാടങ്ങൾ അവിടെ അവശേഷിച്ചിരിക്കും, അവയെ കീഴടക്കാം.

യുദ്ധം ലാഭം കുറവുള്ളതായപ്പോൾ, സമാധാനം എന്നത്തേക്കാളും കൂടുതൽ ആകർഷകമായിത്തീർന്നു. പരമ്പരാഗത കാർഷിക സമ്പദ് ഘടനയിൽ വിദൂരവ്യാപാരവും വിദേശ നിക്ഷേപവും സൈഡ്ഷോ മാത്ര മായിരുന്നു. തത്ഫലമായി, സമാധാനം കാര്യമായ ലാഭം ഉണ്ടാക്കിയില്ല, യുദ്ധച്ചെലവു ഇല്ലാതാക്കി എന്നതൊഴിച്ചാൽ. ഉദാഹരണമായി, 1400-ൽ ഇംഗ്ലണ്ടും ഫ്രാൻസും സമാധാനത്തിലായിരുന്നുവെങ്കിൽ, ഫ്രാൻസിനു ഭാരിച്ച യുദ്ധനികുതി നല്കുകയോ ഇംഗ്ലണ്ടിന്റെ കടന്നാക്രമണങ്ങളുടെ നാശം സഹിക്കുകയോ ചെയ്യേണ്ടിവരില്ലായിരുന്നു, അതല്ലെങ്കിൽ അതു കൊണ്ടു അവർക്കു പ്രത്യേക സാമ്പത്തികനേട്ടം ഇല്ലായിരുന്നു. ആധുനിക മുതലാളിത്ത സമ്പദ്ഘടനകളിൽ, വിദേശ വ്യാപാരവും നിക്ഷേ പവും വളരെ പ്രാധാന്യമുള്ളതായിത്തീർന്നു. അതിനാൽ സമാധാനം കൂടുതൽ ലാഭം ഉണ്ടാക്കി. ചൈനയും യുഎസ്എയും സമാധാനത്തിൽ ആയിരിക്കുന്നിടത്തോളം കാലം, തങ്ങളുടെ ഉല്പന്നങ്ങൾ അമേരിക്കയ്ക്ക വിറ്റും വാൾസ്ട്രീറ്റിൽ കച്ചവടം ചെയ്തും യുഎസ് നിക്ഷേപങ്ങൾ ഏറ്റു വാങ്ങിയും സമൃദ്ധിയുണ്ടാക്കാൻ ചൈനക്കാർക്കു കഴിയും

അവസാനമായി (എന്നാൽ പ്രധാന്യം ഒട്ടും കുറവല്ല), ആഗോള രാഷ്ട്രീയ സംസ്കാരത്തിൽ ഒരു ടെക്സ്ടോണിക് വ്യതിയാനം സംഭവിച്ചി രിക്കുന്നു. ചരിത്രത്തിലെ അനേകം വരേണ്യവർഗക്കാർ - ഉദാഹരണമായി, ഹൂണ മുഖ്യന്മാർ, വൈക്കിങ് പ്രഭുക്കന്മാർ, അസ്ടെക് പുരോഹിതർ - യുദ്ധത്തെ നല്ല ഒരു കാര്യമായി കണക്കാക്കിയിരുന്നു. മറ്റുള്ളവർ അതിനെ തിന്മയായി കണ്ടു, എന്നാൽ അനിവാര്യമായ ഒരു തിന്മ, അപ്പോൾ അതിനെ നമുക്കു പ്രയോജനമുള്ള രീതിയിലാക്കുക. സമാധാനകാംക്ഷികളായ ഒരു വരേണ്യവർഗം - രാഷ്ട്രീയക്കാർ, ബിസിനസുകാർ, ബുദ്ധിജീവികൾ, യുദ്ധം നിശ്ചയമായും തിന്മയാണെന്നും ഒഴിവാക്കേണ്ടതാണെന്നും ചിന്തിക്കുന്ന

കലാകാരന്മാർ - മേധാവിത്തം നല്കുന്ന ചരിത്രത്തിലെ ആദ്യ സമയമാണ് നമ്മുടേത്. കഴിഞ്ഞകാലത്തു സമാധാനവാദികൾ ഉണ്ടായി രുന്നു, ആദിമ കസ്തവരെ പോലെയുള്ളവർ. എന്നാൽ അവർക്കു അധികാരം കൈയ്യാളാനായ ചുരുക്കം അവസരങ്ങളിൽ "മറ്റേ കവിളും കാണിച്ചു കൊടുക്കുക' എന്ന തങ്ങളുടെ തത്വം അവർ മറക്കുകയു ണ്ടായി.)

ഈ നാലു ഘടകങ്ങളും തമ്മിൽ ബന്ധമുണ്ട്. ആണവനാശത്തെ കുറിച്ചുള്ള ഭീഷണി സമാധാനവാദത്തിനു വളമാകുന്നു; സമാധാനവാദം പ്രചരിക്കുമ്പോൾ, യുദ്ധം പിൻവലിയുകയും വ്യാപാരം തഴച്ചുവളരുകയും ചെയ്യുന്നു; വ്യാപാരം വർദ്ധിക്കുമ്പോൾ സമാധാനത്തെ ലാഭമുള്ളതാക്കു കയും യുദ്ധത്തെ നഷ്ടമുള്ളതാക്കുകയും ചെയ്യുന്നു. കാലം ചെന്ന തോടെ, ഈ വൃത്തം യുദ്ധത്തിനു മറ്റൊരു തടസം സൃഷ്ടിക്കുന്നു, ഒരു പക്ഷേ അതു ഏറ്റവും പ്രാധാന്യമുള്ളതായി മാറിയേക്കാം. അന്തരാഷ്ട്ര ബന്ധങ്ങളുടെ മുറുകുന്ന വല മിക്ക രാജ്യങ്ങളുടെയും സ്വാതന്ത്ര്യത്ത ഇല്ലാതാക്കുകയും ഏതെങ്കിലും ഒരു രാജ്യം ഒറ്റയ്ക്ക് യുദ്ധത്തിന്റെ വേട്ട നായ്ക്കളെ അഴിച്ചുവിടുന്നതിനുള്ള സാദ്ധ്യത ഇല്ലാതാക്കുകയും ചെയ്യുന്നു. മിക്ക രാജ്യങ്ങളും ഇപ്പോൾ പൂർണതോതിലുള്ള യുദ്ധത്തിൽ ഏർപ്പെടു ന്നില്ല. അവ ഇപ്പോൾ സ്വതന്ത്രമല്ല എന്നതുതന്നെ കാരണം.യിസ്രായേ ലിലെയും ഇറ്റലിയിലെയും മെക്സിക്കോയിലെയും തായ്ലൻഡിലെയും പൗരന്മാർക്ക് സ്വതന്ത്രരാണെന്ന മിഥ്യാധാരണ ഉണ്ടായെന്നുവരാമെങ്കിലും, അവരുടെ ഗവൺമെന്റുകൾക്ക് സ്വതന്ത്രമായ സാമ്പത്തികനയമോ വിദേശനയമോ പിന്തുടരാനാവില്ല എന്നതും അവയ്ക്ക് നിശ്ചയമായും തങ്ങളുടെ സ്വന്തം നിലയിൽ പൂർണ തോതിലുള്ള യുദ്ധം തുടങ്ങി വയ്ക്കാൻ കഴിയുകയില്ല എന്നതും ആണ് വസ്തുത. അദ്ധ്യായം 11-ൽ വിവരിച്ചിരിക്കുന്നതു പോലെ, ഒരു ആഗോള സാമാജ്യത്തിന്റെ രൂപീകര ണത്തിനാണ് നാം സാക്ഷ്യം വഹിച്ചുകൊണ്ടിരിക്കുന്നത്. മുൻകാലങ്ങ ളിലെ സാമാജ്യങ്ങളെ പോലെ, അതും അതിന്റെ നാല് അതിരുകൾക്കുള്ളിൽ സമാധാനം നിലനിർത്തുന്നു. അതിന്റെ അതിരുകൾക്കുള്ളി ലാണ് ഭൂഗോളം മുഴുവൻ എന്നതുകൊണ്ട്, ലോകസാമാജ്യം ഫലപ്രദ മായി ലോകസമാധാനം പരിപാലിക്കുന്നു.

അപ്പോൾ, ആധുനിക കാലഘട്ടം ഒന്നാം ലോകമഹായുദ്ധത്തിനിടയിൽ ടഞ്ചുകളിൽ സംഭവിച്ചതു പോലെയും ഹിരോഷിമയ്ക്കു മീതെ ആണവ മേഘം പടർന്നതു പോലെയും ഹിറ്റ്ലറുടെയും സ്റ്റാലിന്റെയും തരം ചോരക്കൊതിയാന്മാരെ പോലെയും ഉള്ള ദാക്ഷിണ്യമില്ലാത്ത കശാപ്പിന്റെയും യുദ്ധത്തിന്റെയും അടിച്ചമർത്തലിന്റെയും കാലഘട്ടമാണോ? അതോ തെക്കെ അമേരിക്കയിൽ ഒരിക്കലും അടഞ്ചു കുഴിക്കേണ്ടിവന്നിട്ടില്ലാത്ത തുപോലെ, മോസ്കോയുടെയും ന്യൂയോർക്കിന്റെയും മീതെ ആണവ മേഘം ഉരുണ്ടുകൂടാതിരുന്നതുപോലെ, മഹാത്മഗാന്ധിയുടെയും മാർട്ടിൻ ലൂഥർ കിങിന്റെയും തരം ശാന്തരായവരെ പോലെ, അതു സമാധാന ത്തിന്റെ യുഗമാണോ?

അതിനുത്തരം സമയബന്ധിതമാണ്. കഴിഞ്ഞകാലത്തെ കുറിച്ചുള്ള നമ്മുടെ കാഴ്ചപ്പാട് സമീപകാല സംഭവങ്ങളാൽ എത്രമാത്രം വിരൂപ മാക്കപ്പെടുന്നുവെന്നു കാണുന്നതു സമാധാനം തോന്നിപ്പിക്കുന്നു. ഈ അദ്ധ്യായം 1945-ലോ 1962-ലോ എഴുതിയിരുന്നെങ്കിൽ, അതു വളരെയേറെ മൂകതയുള്ളതായേനെ. 2012-ൽ എഴുതപ്പെടുന്നതിനാൽ, അതിനു ആധുനിക കാലത്തെ കുറിച്ചു കുറച്ചുകൂടെ സന്തോഷകരമായ ഒരു സമീപന മാണുള്ളത്.

ശുഭാപ്തിവിശ്വാസികളെയും ദുരന്തവിശ്വാസികളെയും തൃപ്തിപ്പെ ടുത്തുന്നതിനായി, നാം സ്വർഗത്തിന്റെയും നരകത്തിന്റെയും പടിവാതി ലിൽ എത്തിനില്ക്കുന്നു എന്നു പറഞ്ഞുകൊണ്ടു നമുക്കു ചുരുക്കാം. നാം രണ്ടു വാതിലുകൾക്കും ഇടയിൽ അങ്ങോട്ടുമിങ്ങോട്ടും ആകാംക്ഷ യോടെ, സ്വസ്ഥതയില്ലാതെ നീങ്ങിക്കൊണ്ടിരിക്കുന്നു. നാം എവിടെ യെത്തുമെന്നു ചരിത്രത്തിന് ഇതുവരെയ്ക്കും തീരുമാനിക്കാൻ കഴിഞ്ഞിട്ടില്ല. യാദൃച്ഛികതകളുടെ ഒരു ശ്രേണി നമ്മെ ഏതു ദിശയിലേക്കും നയിക്കാം.

## അദ്ധ്യായം പത്തൊൻപത്

# പിന്നീട് എന്നെന്നും അവർ സുഖമായി ജീവിച്ചു

**ക** ഴിഞ്ഞ 500 വർഷങ്ങൾ ശ്വാസം വിലക്കുന്ന തരം വിപ്ലവങ്ങളുടെ ഒരു ശണിക്കു സാക്ഷ്യം വഹിച്ചു. ഭൂമി പരിസ്ഥിതിപരമായും ചരിത്രപര മായും ഒരൊറ്റ ഗോളമായി ഐക്യപ്പെട്ടു. സമ്പദ്ഘടന ക്രമാതീതമായ മാറ്റങ്ങളോടെ വളർന്നു. പണ്ടു മാലാഖക്കഥകളിൽ മാത്രം കേട്ടിരുന്ന തരം സമ്പത്ത് ഇന്നു മനുഷ്യവർഗത്തിനു അനുഭവവേദ്യമാണ്. ശാസ്ത്രവും വ്യവസായ വിപ്ലവവും മനുഷ്യ വർഗത്തിന് അതിമാനുഷ ശക്തികളും ഏതാണ്ട് പരിധിയില്ലാത്തവണ്ണം ഊർജവും നല്കി. സാമൂഹ്യക്രമം തീർത്തും മാറ്റിമറിയ്ക്കപ്പെട്ടു. രാഷ്ട്രീയത്തിലും ദൈനംദിനജീവിതത്തിലും മനുഷ്യരുടെ മനശ്ശാസ്ത്രത്തിലും അത്തരം മാറ്റങ്ങളുണ്ടായി.

എന്നാൽ നാം കൂടുതൽ സന്തോഷമുള്ളവരാണോ? കഴിഞ്ഞ അഞ്ചു നൂറ്റാണ്ടുകളിൽ മനുഷ്യവർഗത്തിനു വാരിക്കൂട്ടാൻ കഴിഞ്ഞ സമ്പത്ത് പുതുമയുള്ള സംതൃപ്തിയായി മാറ്റപ്പെടുകയുണ്ടായോ? വറ്റാത്ത ഊർജ സ്രോതസുകളുടെ കണ്ടുപിടുത്തം നമുക്കു മുമ്പാകെ ആനന്ദത്തിന്റെ വറ്റാത്ത ശേഖരം തുറന്നുവയ്ക്കുകയുണ്ടായോ? പിന്നെയും പുറകോട്ടു പോകുമ്പോൾ, ജ്ഞാനവിപ്ലവത്തിനു ശേഷം അസ്വസ്ഥമായ 70-നോടടുത്ത സഹസ്രാബ്ദങ്ങൾ ലോകത്തെ ജീവിക്കുന്നതിനു മെച്ചപ്പെട്ട സ്ഥലമാക്കി മാറ്റിയോ? ഷോവെ ഗുഹയുടെ ഭിത്തിയിൽ തന്റെ കൈമുദ്ര 30,000 വർഷം മുമ്പു പതിപ്പിച്ച പേരില്ലാത്ത വേട്ടക്കാരി-ശേഖരണക്കാരിയെക്കാൾ ചന്ദ്ര നിൽ മായിക്കപ്പെടാതെ കിടക്കുന്ന കാല്പാടുകളുടെ ഉടമയായ പരേതനായ നീൽ ആംസ്ട്രോങ് സന്തോഷവാനായിരുന്നുവോ? അല്ല എങ്കിൽ, കൃഷിയും നഗരങ്ങളും ലിഖിതവും നാണ യവും

സാമാജ്യങ്ങളും ശാസ്ത്രവും വ്യവസായവും വികസിപ്പിച്ചതിൽ എന്തു കാര്യമാണുള്ളത്?

ചരിത്രകാരന്മാർ അത്തരം ചോദ്യങ്ങൾ ചോദിക്കാറില്ല. ഉറുക്കി ലെയും ബാബിലോണിലെയും പൗരന്മാർ തങ്ങളുടെ ഭക്ഷണം തേടിയല യലുകാരായ പൂർവികരെക്കാൾ സന്തോഷമുള്ളവരായിരുന്നുവോ, ഇസ്ലാ മിന്റെ ആവിർഭാവം ഈജിപ്തുകാരുടെ ജീവിതത്തിൽ സന്തോഷകരമായ മാറ്റങ്ങൾ വരുത്തിയോ, യൂറോപ്പുകാരുടെ ആഫിക്കയിലെ സാമാജ്യങ്ങ ളുടെ തകർച്ച അസംഖ്യം ദശലക്ഷങ്ങളുടെ സന്തോഷത്തെ എങ്ങനെ ബാധിച്ചു എന്നൊന്നും അവർ ചോദിക്കുന്നില്ല. എങ്കിലും നമുക്കു ചരിത്ര ത്തോടു ചോദിക്കാവുന്ന ഏറ്റവും പ്രധാന ചോദ്യങ്ങളാണ് അവ. മനുഷ്യ രുടെ സന്തോഷത്തിന്റെ യഥാർത്ഥ സാതസിനെ സംബന്ധിക്കുന്ന ദുർബലമായ ആശയങ്ങളിൽ അധിഷ്ഠിതമാണ് നിലവിലുള്ള മിക്ക രാഷ്ട്രീയ ആശയങ്ങളും പരിപാടികളും. നമ്മുടെ സന്തോഷത്തിനു രാഷ്ട്രീയമായ സ്വയം നിർണയാവകാശം അത്യന്താപേക്ഷിതമാണെന്നു ദേശീയവാദികൾ വിശ്വസിക്കുന്നു. തൊഴിലാളിവർഗ സർവാധിപത്യത്തിനു കീഴിൽ എല്ലാവരും സന്തുഷ്ടരായിരിക്കുമെന്നു കമ്യൂണിസ്റ്റുകാർ പറ യുന്നു. സ്വതന്ത്ര വിപണി മാത്രമാണ് കൂടുതൽ ആളുകൾക്കു കൂടുതൽ സന്തോഷം ഉറപ്പുവരുത്തുന്നത് എന്നാണ് മുതലാളിത്തവാദികളുടെ നിലപാട്. അതിനായി സാമ്പത്തിക വളർച്ചയും വസ്തുക്കളുടെ ധാരാളിത്തവും സൃഷ്ടിക്കുകയും സ്വയാശയവും കഠിനാദ്ധ്വാനവും ആളുകളെ പഠിപ്പിക്കുകയും വേണം.

ഈ ചിന്താഗതികൾ തെറ്റാണെന്നു ഗൗരവമുള്ള ഗവേഷണം തെളിയിച്ചാൽ എന്തു സംഭവിക്കും? സാമ്പത്തിക വളർച്ചയും സ്വയാശയവും ആളുകളെ കൂടുതൽ സന്തുഷ്ടരാക്കുന്നില്ലെങ്കിൽ, മുതലാളിത്തംകൊണ്ട് എന്താണ് പ്രയോജനം? സ്വതന്ത്ര രാജ്യങ്ങളിലെ പൗരന്മാരെക്കാൾ പൊതുവെ സന്തോഷമുള്ളത് വലിയ സാമാജ്യങ്ങളുടെ പ്രജകൾക്കാ ണെന്നു വന്നാൽ, ഉദാഹരണമായി ഘാനക്കാർക്ക് സ്വദേശികളായ ഏകാ ധിപതികളുടെ കീഴിലുള്ളതിനെക്കാൾ കൂടുതൽ സന്തോഷം ബ്രിട്ടീഷു കാരുടെ കോളനിവാഴ്ചയ്ക്കു കീഴിലായിരുന്നുവെങ്കിൽ, എന്തു സംഭ വിക്കും? അപകോളനിവല്ക്കരണമെന്ന പ്രക്രിയയെ കുറിച്ചും ദേശീയ

സ്വയം നിർണയത്തിന്റെ മൂല്യത്തെ കുറിച്ചും അത് എന്താണ് സൂചിപ്പിക്കുന്നത്?

ഇതെല്ലാം സാദ്ധ്യതകൾ മാത്രമാണ്, കാരണം ചരിത്രകാരന്മാർ ഇതു വരെ അത്തരം ചോദ്യങ്ങൾ ഉയർത്തുന്നതു ഒഴിവാക്കിയിരുന്നു - പിന്നെ യല്ലേ അതിന് ഉത്തരം കണ്ടെത്തുന്നത്. അവർ ഏതാണ്ട് എല്ലാത്തിന്റെ യും - രാഷ്ട്രീയം, സമൂഹം, സമ്പദ്ഘടന, ലിംഗവ്യത്യാസം, രോഗങ്ങൾ, ലൈംഗികത, ഭക്ഷണം, വസ്ത്രങ്ങൾ - ചരിത്രം ഗവേഷണം ചെയ്ത കഴിഞ്ഞു. എങ്കിലും അവയൊക്കെ മനുഷ്യരുടെ സന്തോഷത്തെ എങ്ങനെ സ്വാധീനിച്ചുവെന്നു ചിന്തിക്കാൻ ശ്രമം നടന്നിട്ടില്ല.

സന്തോഷത്തിന്റെ ദീർഘകാല ചരിത്രം ആരും പഠിച്ചിട്ടില്ലെങ്കിലും, ഏതൊരു പണ്ഡിതനും ഏതൊരു സാധാരണക്കാരനും അതെക്കുറിച്ചു അവ്യക്തമായ ചില ധാരണകളുണ്ട്. പൊതുവായ ഒരു വീക്ഷണത്തിൽ, മനുഷ്യരുടെ കഴിവുകൾ ചരിത്രത്തിൽ ഉടനീളം വർദ്ധിച്ചിട്ടുണ്ട്. ദുരിതങ്ങൾ കുറയ്ക്കുന്നതിനും താല്പര്യമുള്ള കാര്യങ്ങൾ നിറവേറ്റുന്നതിനും വേണ്ടി തങ്ങളുടെ കഴിവുകൾ മനുഷ്യർ പൊതുവെ ഉപയോഗപ്പെടുത്തുന്നതിനാൽ, നാം നമ്മുടെ മദ്ധ്യകാല പൂർവികരെക്കാൾ സന്തോഷമുള്ള വരായിരിക്കാം എന്നു കണക്കാക്കാം. നമ്മുടെ മദ്ധ്യകാല പൂർവികരാകട്ടെ ശിലായുഗ വേട്ടക്കാർ-ശേഖരണക്കാരെക്കാൾ സന്തോഷമുള്ളവരായിരുന്നിരിക്കണം.

എന്നാൽ പുരോഗതിയുടെ ഈ കണക്കെടുപ്പ് ബോദ്ധ്യപ്പെടാൻ പ്രയാസമുള്ളതാണ്. നാം കണ്ടുകഴിഞ്ഞതുപോലെ, പുതിയ താല്പര്യങ്ങളും പെരുമാറ്റങ്ങളും കഴിവുകളും ഒരു മെച്ചപ്പെട്ട ജീവിതം നമുക്കു നല്കണമെന്നില്ല. കൃഷി ചെയ്യുന്നതു മനുഷ്യർ കാർഷിക വിപ്ലവത്തിൽ പഠിച്ചപ്പോൾ, തങ്ങളുടെ പരിതസ്ഥിതിയെ രൂപപ്പെടുത്താനുള്ള അവരുടെ സാമൂഹ്യശക്തി വർദ്ധിച്ചു, എന്നാൽ അനേകം വ്യക്തികളുടെ അവസ്ഥ കൂടുതൽ കാഠിന്യമുള്ളതായിത്തീർന്നു. വൈവിദ്ധ്യം കുറഞ്ഞതും പോഷകം കുറഞ്ഞതുമായ ഭക്ഷണം ലഭ്യമാക്കുന്നതിനു തന്നെ കൃഷിക്കാർ ഭക്ഷണം തേടിയലയലുകാരെക്കാൾ കഠിനമായി അദ്ധ്വാനിച്ചു. അവർക്കു രോഗത്തെയും ചൂഷണത്തെയും കൂടുതൽ നേരിടേണ്ടിവന്നു. അതുപോലെ, യൂറോപ്പുകാരുടെ സാമ്രാജ്യത്തിന്റെ വ്യാപനം

മനുഷ്യ വർഗത്തിന്റെ സാമൂഹ്യമായ ശക്തി വളരെയധികം വർദ്ധിപ്പിച്ചു. ആശയങ്ങളും സാങ്കേതികവിദ്യകളും വിളകളും വ്യാപിപ്പിച്ചുകൊണ്ടും വാണിജ്യ ത്തിനായി പുതിയ മാർഗ്ഗങ്ങൾ തുറന്നുകൊടുത്തും ആണ് അങ്ങനെ ചെയ്യാൻ കഴിഞ്ഞത്. എങ്കിലും ദശലക്ഷക്കണക്കിനു വരുന്ന ആഫിക്ക ക്കാർക്കും സ്വദേശി അമേരിക്കക്കാർക്കും ഗോത്രവർഗക്കാരായ ആ ലിയക്കാർക്കും അതു നല്ല വാർത്ത ആയിരുന്നതേയില്ല. അധികാരം ദുർവിനിയോഗം ചെയ്യാനുള്ള മനുഷ്യന്റെ ത്വര തെളിയിക്കപ്പെട്ടിട്ടുള്ള താണ്. അങ്ങനെയെങ്കിൽ, ആളുകൾക്കു കൂടുതൽ ശക്തി ലഭിക്കുന്ന തോടെ അവർ കൂടുതൽ സന്തോഷമുള്ളവരാകുമെന്നു വിശ്വസിക്കുന്നതു മഠയത്തരമാണെന്നു തോന്നുന്നു.

ഈ കാഴ്ചപ്പാടിന്റെ ചില എതിരാളികൾ നേരെ വിരുദ്ധമായ ഒരു നിലപാടു കൈക്കൊള്ളുന്നു. മനുഷ്യരുടെ കഴിവുകളും സന്തോഷവും തമ്മിൽ വിപരീതാനുപാതമാണ് ഉള്ളതെന്ന് അവർ വാദിക്കുന്നു. അധി കാരം ദുഷിപ്പിക്കുന്നു, അവർ പറയുന്നു, മനുഷ്യവർഗം കൂടുതൽ കൂടു തൽ അധികാരം നേടിയതോടെ, നമ്മുടെ യഥാർത്ഥ ആവശ്യങ്ങൾക്ക് അനുയോജ്യമല്ലാത്ത തരത്തിൽ മരവിപ്പുള്ള ഒരു യാന്തിക ലോകത്തെ യാണ് അതു സൃഷ്ടിച്ചത്. പരിണാമം നമ്മുടെ മനസുകളെയും ശരീരങ്ങ ളെയും വേട്ടക്കാർ-ശേഖരണക്കാർ എന്ന നിലയിലാണ് രൂപപ്പെടുത്തിയത്. ആദ്യം കൃഷിയിലേക്കും പിന്നെ വ്യവസായത്തിലേക്കുമുള്ള മാറ്റം നമ്മ അസ്വാഭാവിക ജീവിതങ്ങൾ നയിക്കുന്നതിലേക്കു തള്ളിവിട്ടു. നമുക്കു സ്വതവേയുള്ള താല്പര്യങ്ങളും പ്രവണതകളും അനുസരിച്ചു ജീവിക്കുന്നതിനു അതു നമുക്കു ഇടനല്കുന്നില്ല, അതുകൊണ്ടു നമ്മുടെ ആഴത്തിലുള്ള ത്വരകൾക്കു തൃപ്തിവരുത്താൻ കഴിയുന്നതല്ല. വിജയകരമായ ഒരു വേട്ടയ്ക്കു പോയ ഒരു ഭക്ഷണംതേടിയലയലുകാരുടെ സംഘത്തിനു ലഭിക്കുന്ന വന്യമായ ആവേശത്തിനും പരിശുദ്ധമായ ആനന്ദത്തിനും അടുത്തെങ്ങും എത്താൻ നാഗരിക മദ്ധ്യ വർഗത്തിന്റെ സുഖജീവിതങ്ങൾക്കു കഴിയുന്നില്ല. ഓരോ പുതിയ കണ്ടുപിടുത്തവും നമുക്കും ഏദൻതോട്ടത്തിനും മദ്ധ്യത്തിൽ ഓരോ മൈൽ ദൂരം കൂട്ടുന്നു.

പ്രത്യേകിച്ച്, നമ്മുടെ പൂർവികരുമായി താരതമ്യപ്പെടുത്തുമ്പോൾ നാം ഇന്ദ്രിയാനുഭവങ്ങളുടെ വളരെ

ദാരിദ്ര്യമുള്ള ഒരു ലോകത്തിലാണു ജീവിക്കുന്നതെന്നു കാല്പനികർ എടുത്തുപറയുന്നു. പുരാതന ഭക്ഷണം തേടിയലയലുകാർ വർത്തമാന നിമിഷത്തിൽ ജീവിച്ചു. ഓരോ ശബ്ദവും രുചിയും ഗന്ധവും അവർക്കു കണിശമായി ബോദ്ധ്യമുണ്ടായിരുന്നു. അവ രുടെ അതിജീവനം അതിനെ ആശ്രയിച്ചിരുന്നു. അതിൽ നിന്നു വളരെ വ്യത്യസ്തമായി, നാം ഭയപ്പെടുത്തുന്ന വിധത്തിൽ കേന്ദ്രീകരണം ഇല്ലാത്തവരാണ്. സൂപ്പർമാർക്കറ്റിലേക്കു പോകാനും വ്യത്യസ്തങ്ങളായ ഒരായിരം ഭക്ഷ്യവിഭവങ്ങൾ തെരഞ്ഞെടുക്കാനും നമുക്കു കഴിയും. എന്നാൽ നാം തെരഞ്ഞെടുക്കുന്നത് എന്തുതന്നെ ആയിരുന്നാലും, അതിന്റെ രുചി യഥാർത്ഥത്തിൽ അനുഭവിക്കാതെ, ടിവിയുടെ മുമ്പിലിരുന്ന് അതു വിഴുങ്ങാനാണ് സാദ്ധ്യത. ആശ്ചര്യപ്പെടുത്തുന്ന ഒരായിരം സ്ഥലങ്ങളിൽ നമുക്കു അവധിക്കാലം ചെലവഴിക്കാം. എന്നാൽ സ്ഥലങ്ങൾ കാണാതെ നമ്മുടെ സ്മാർട്ഫോണിൽ നാം കളിച്ചുകൊണ്ടിരിക്കാനാണു സാദ്ധ്യത. നമുക്കു തെരഞ്ഞെടുക്കുന്നതിനായി മുമ്പത്തേക്കാൾ കൂടുതൽ അവ സരങ്ങളും വസ്തുക്കളും ലഭ്യമാണ്. എന്നാൽ യാതൊന്നിലും യഥാർത്ഥ ത്തിൽ ശ്രദ്ധകേന്ദ്രീകരിക്കാൻ കഴിയുന്നില്ലെങ്കിൽ, അതുകൊണ്ട് എന്താണ് പ്രയോജനം?

എങ്കിലും, ഓരോ കണ്ടുപിടുത്തത്തിന്റെയും പിന്നിൽ ഇങ്ങനെ ഇരുണ്ട ഒരു നിഴൽ കണ്ടെത്താനുള്ള കാല്പനികമായ ശാഠ്യം പുരോഗ തിയുടെ അനിവാര്യതയിലുള്ള വിശ്വാസം പോലെതന്നെ കടുംപിടുത്ത മാണ്. ഒരുപക്ഷേ, നാം ഉള്ളിലുള്ള വേട്ടക്കാരൻ-ശേഖരണക്കാരനുമായി ചേർന്നുവരുന്നില്ലായിരിക്കാം. എന്നാൽ അതു മോശമാണെന്നു പറയാൻ കഴിയുകയില്ല. ഉദാഹരണമായി, കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ, ആധുനിക വൈദ്യശാസ്ത്രം ശിശുമരണനിരക്കു 33 ശതമാനത്തിൽ നിന്നു 5 ശതമാനമായി കുറച്ചിരിക്കുന്നു. മരിച്ചുപോകുമായിരുന്ന ആ കുട്ടികളുടെ ജീവിതത്തിൽ മാത്രമല്ല, അവരുടെ കുടുംബങ്ങളുടെയും സുഹൃത്തുക്കളുടെയും സന്തോഷത്തിൽ അതു വലിയ സംഭാവന നല്കിയെന്നതു ആർക്കും സംശയിക്കാൻ കഴിയുന്ന കാര്യമല്ല.

അല്പംകൂടി വ്യത്യസ്ഥമായ ഒരു നിലപാട് മദ്ധ്യമാർഗ്ഗം സ്വീകരിക്കുന്നു. ശാസ്ത്രവിപ്ലവം വരെ അധികാരവും (ശക്തിയും) സന്തോഷവും തമ്മിൽ വ്യക്തമായ ബന്ധം ഉണ്ടായിരുന്നില്ല. മദ്ധ്യകാല കർഷകർ തങ്ങ ളുടെ വേട്ടക്കാർ-

ശേഖരണക്കാർ മുൻഗാമികളെക്കാൾ കൂടുതൽ ദുരിതം അനുഭവിച്ചിരിക്കാം. എന്നാൽ തങ്ങളുടെ കഴിവുകൾ കൂടുതൽ ബുദ്ധി പൂർവം ഉപയോഗപ്പെടുത്താൻ കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിൽ മനു ഷ്യർ പഠിച്ചു. ആധുനിക വൈദ്യ ശാസ്ത്രത്തിന്റെ നേട്ടങ്ങൾ ഒരു ഉദാ ഹരണം മാത്രമാണ്. മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്ത വേറെയും നേട്ടങ്ങ ളുണ്ട്. അക്രമങ്ങളിലെ ക്രമാതീതമായ കുറവ്, അന്തരാഷ്ട്ര യുദ്ധങ്ങൾ ഏറെക്കുറെ അപ്രത്യക്ഷമായത്, വൻക്ഷാമങ്ങൾ ഏതാണ്ട് തീർത്തും ഇല്ലാതായത് എന്നിങ്ങനെ എത്രയോ നേട്ടങ്ങളാണ് നമുക്കുള്ളത്.

എങ്കിലും, ഇതും സാമാന്യമായ ഒരു കാഴ്ചപ്പാടാണ്. ഒന്നാമത്, വളരെ കുറവു വർഷങ്ങൾ കണക്കിലെടുത്താണ് നാം ഈ ശുഭാപ്തി വിലയിരുത്തൽ നടത്തിയത്. മനുഷ്യരിൽ ഭൂരിപക്ഷവും ആധുനിക വൈദ്യ ശാസ്ത്രത്തിന്റെ നല്ല ഫലങ്ങൾ അനുഭവിച്ചുതുടങ്ങിയത് 1850-നു ശേഷ മാണ്. ശിശുമരണനിരക്കിലെ വലിയ കുറവ് ഇരുപതാം നൂറ്റാണ്ടിലെ ഒരു പ്രതിഭാസമാണ്. ഇരുപതാം നൂറ്റാണ്ടിന്റെ പകുതി വരെ വൻക്ഷാമങ്ങൾ മനുഷ്യരാശിയിൽ വലിയൊരു വിഭാഗത്തിനെ തുടച്ചുനീക്കി. 1958-1961 കാലത്തു കമ്യൂണിസ്റ്റു ചൈനയിൽ നടന്ന മുൻപോട്ടുള്ള മഹത്തായ കുതിച്ചുചാട്ടത്തിൽ 1 കോടി മുതൽ 5 കോടി വരെ ജനങ്ങൾ പട്ടിണി കിടന്നു മരിച്ചു. 1945-നുശേഷം മാത്രമാണ് അന്തരാഷ്ട യുദ്ധങ്ങൾ ദുർ ലഭമായത്. ആണവായുധങ്ങൾ മനുഷ്യരാശിയെ നിശേഷം നശിപ്പിക്കും എന്ന ഭീഷണിയാണ് അതിനു പ്രധാനമായും കാരണമായത്. അതു കൊണ്ട്, കഴിഞ്ഞ ഏതാനും ദശകങ്ങൾ മനുഷ്യരാശിക്ക് മുമ്പെങ്ങും സംഭവിച്ചിട്ടില്ലാത്തവണ്ണം ഒരു സുവർണകാലം ആയിരുന്നുവെങ്കിലും, ചരിത്രത്തിന്റെ ഒഴുക്കിലെ അടിസ്ഥാനപരമായ ഒരു മാറ്റത്തെയാണോ അതോ താല്ക്കാലികമായ ഒരു ഭാഗ്യാവസ്ഥയെയാണോ അതു പതി നിധാനം ചെയ്യുന്നത്? ആധുനികതയെ വിലയിരുത്തുമ്പോൾ, ഇരുപത്തി യൊന്നാം നൂറ്റാണ്ടിലെ ഒരു മദ്ധ്യവർഗ പാശ്ചാത്യനെ പോലെ കാര്യങ്ങൾ നോക്കിക്കാണുന്നതു വളരെ എളുപ്പമുള്ള കാര്യമാണ്. പത്തൊൻപതാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നവരായ വെയിത്സിലെ ഒരു ഖനിത്തൊഴിലാളി യുടെയും കറുപ്പ് എന്ന ലഹരിമരുന്നിനു അടിമയായ ചൈനയിലെ ഒരു വന്റെയും ടസ്മാനിയയിലെ ഒരു ഗോത്രവർഗക്കാരിയുടെയും

കാഴ്ച്പ്പാടുകൾ നാം മറന്നുകൂടാ. ഹോമർ സിംഹസനെക്കാൾ ഒട്ടുംതന്നെ പ്രാധാന്യം കുറഞ്ഞവളല്ല ടുഗനിനി.

രണ്ടാമത്, കഴിഞ്ഞ അര നൂറ്റാണ്ടുകാലത്തെ ഹസ്വമായ സുവർണ കാലം പോലും ഭാവിയിലെ ദുരന്തത്തിന്റെ വിത്തുകൾ പാകിക്കൂടെന്നില്ല. കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളായി, നമ്മുടെ ഭൂഗഹത്തിന്റെ പരിസ്ഥിതി സന്തുലനത്തെ അനേകം പുതിയ രീതികളിൽ നാം അലോസരപ്പെടുത്തിക്കൊണ്ടിരിക്കുകയാണ്, അതിനു ഗുരുതരമായ ഭവിഷ്യത്തുകൾ ഉണ്ടാ യെന്നുവരാം. ബോധമില്ലാത്ത ഉപഭോഗത്തിന്റെ ആഘോഷത്തിലൂടെ മനുഷ്യരുടെ സമൃദ്ധിയുടെ അടിസ്ഥാനങ്ങളെ നശിപ്പിച്ചുകൊണ്ടിരിക്കുകയാണ് നാം എന്നാണ് ധാരാളം തെളിവുകൾ സൂചിപ്പിക്കുന്നത്.

അവസാനമായി, മറ്റെല്ലാ മൃഗങ്ങളുടെയും അവസ്ഥയെ പൂർണ മായും അവഗണിച്ചുകൊണ്ടു മാത്രമേ ആധുനിക സാപിയൻസിന്റെ അഭൂതപൂർവമായ നേട്ടങ്ങളെ അഭിനന്ദിക്കാൻ നമുക്കു കഴിയുകയുള്ളു. രോഗത്തിൽ നിന്നും ക്ഷാമത്തിൽ നിന്നും നമ്മെ സംരക്ഷിക്കുന്നുവെന്നു നാം പൊക്കിക്കാണിക്കുന്ന ഭൗതിക സമ്പത്തുകളിൽ മിക്കതും നാം വാരിക്കൂട്ടിയതു പരീക്ഷണശാലയിലെ കുരങ്ങന്മാരുടെയും കറവയ്ക്കു വേണ്ടി മാത്രം യന്ത്രത്തെപ്പോലെ വളർത്തപ്പെടുന്ന പശുക്കളുടെയും കൺവെയർ ബെൽറ്റിലെ കോഴിക്കുഞ്ഞുങ്ങളുടെയും ചെലവിലാണ്. കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ നൂറു കോടിക്കണക്കിന് ജീവികളെ വ്യാവസായിക ചൂഷ ണത്തിനു വിധേയമാക്കിയിട്ടുണ്ട്. അത്തരം ചൂഷണങ്ങളിലെ ക്രൂരത ഭൂഗഹത്തിന്റെ മുൻകാലത്തെ നാൾവഴികളിലെങ്ങും കാണാൻ കഴി യാത്തതാണ്. മൃഗാവകാശ പ്രവർത്തകർ അവകാശപ്പെടുന്നതിലെ പത്തി ലൊന്നെങ്കിലും നാം അംഗീകരിക്കുന്നുവെങ്കിൽ, ചരിത്രത്തിലെ ഏറ്റവും വലിയ കുറ്റകൃത്യമായിരിക്കും ആധുനിക വ്യാവസായിക കൃഷി. ആഗോള സന്തോഷത്തെ വിലയിരുത്തുമ്പോൾ, ഉയർന്ന വർഗക്കാരുടെയും യൂറോപ്പിലുള്ളവരുടെയും പുരുഷന്മാരുടെയും മാത്രം സന്തോഷത്തെ കണക്കി ലെടുക്കുന്നതു തെറ്റാണ്. ഒരുപക്ഷേ മനുഷ്യരുടെ മാത്രം സന്തോഷത്തെ പരിഗണിക്കുന്നതും തെറ്റാണ്.

# സന്തോഷത്തെ കണക്കാക്കുന്നത്

ഇതുവരെ നാം സന്തോഷത്തെ കുറിച്ച് ചർച്ച ചെയ്തത്, അത് ആരോഗ്യം, ഭക്ഷണം, സമ്പത്ത് എന്നീ ഭൗതിക ഘടകങ്ങളുടെ ഒരു ഉത്പ്ന്നമാണ് എന്ന നിലയിലായിരുന്നു. ആളുകൾ കൂടുതൽ ധനികരും കൂടു തൽ ആരോഗ്യമുള്ളവരും ആണെങ്കിൽ, അവർ സന്തോഷമുള്ളവരായി രിക്കണം. എന്നാൽ അത് അത്ര വ്യക്തതയുള്ള കാര്യമാണോ? തത്വ ജ്ഞാനികളും പുരോഹിതന്മാരും കവികളും സന്തോഷത്തിന്റെ പ്രകൃ തിയെ കുറിച്ചു സഹസ്രാബ്ദങ്ങളോളം ചിന്തിച്ചിട്ടുണ്ട്. ഭൗതിക സാഹ ചര്യങ്ങൾ പോലെ തന്നെ സാമൂഹ്യവും ധാർമികവും ആത്മീയവുമായ ഘടകങ്ങൾ നമ്മുടെ സന്തോഷത്തെ സ്വാധീനിക്കുന്നു എന്നു പലരും കണക്കാക്കിയിട്ടുണ്ട്. ഒരുപക്ഷേ ആധുനിക സമ്പന്ന സമൂഹങ്ങളിലെ ആളുകൾ തങ്ങളുടെ സമൃദ്ധിയിലും അന്യതാബോധവും നിരർത്ഥക തയും അനുഭവിക്കുന്നു. വകയൊന്നും ഇല്ലാതിരുന്ന നമ്മുടെ പൂർവികർ സമുദായത്തിലും മതത്തിലും പ്രകൃതിയുമായുള്ള ബന്ധത്തിലും നിന്ന് ഒരുപക്ഷേ, ഏറെ സംതൃപ്തി അനുഭവിച്ചിരുന്നിരിക്കണം.

സമീപകാല ദശകങ്ങളിൽ, മനശ്ശാസ്ത്രജ്ഞരും ജീവശാസ്ത ജ്ഞരും എന്താണ് വാസ്തവത്തിൽ ആളുകളെ സന്തോഷമുള്ളവരാക്കു ന്നത് എന്ന കാര്യം ശാസ്ത്രീയമായി പഠിക്കുന്നതിനുള്ള വെല്ലുവിളി ഏറ്റെടുത്തിട്ടുണ്ട്. പണം, കുടുംബം, ജനിതകം, നല്ല ഗുണങ്ങൾ എന്നിവ യാണോ? എന്താണ് അളക്കപ്പെടേണ്ടത് എന്നു നിർവചിക്കുകയാണ് ആദ്യത്തെ ചുവട്. സന്തോഷത്തിന്റെ പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്ന നിർവചനം “വ്യക്തിനിഷ്ഠമായ സുഖാനുഭവം’ എന്നാണ്. സന്തോ ഷം, ആ കാഴ്ചപ്പാടനുസരിച്ച്, എന്റെയുള്ളിൽ എനിക്കു അനുഭവപ്പെടുന്ന എന്തോ ഒന്നാണ്, തത്കാല ആനന്ദം അതല്ലെങ്കിൽ എന്റെ ജീവിതം പോകുന്ന രീതിയെ സംബന്ധിച്ചു തോന്നുന്ന ദീർഘകാല സംതൃപ്തി. അകമേ തോന്നുന്ന എന്തെങ്കിലും ആണെങ്കിൽ, പുറത്തു നിന്ന് അതിനെ എങ്ങനെ അളക്കാൻ കഴിയും? തങ്ങൾക്ക് അനുഭവപ്പെടുന്നത് എങ്ങനെ യെന്നു നമ്മോടു പറയാൻ ആളുകളോട് ഒരുപക്ഷേ, നമുക്ക് ആവശ്യപ്പെടാം. അതുകൊണ്ട് ആളുകൾ എത്രമാത്രം സന്തോഷമുള്ളവരാണെന്നു മനസ്സിലാക്കാൻ ആഗ്രഹിക്കുന്ന മനശ്ശാസ്ത്രജ്ഞരും ജീവശാസ്

ജ്ഞരും പൂരിപ്പിക്കുന്നതിനുള്ള ചോദ്യാവലികൾ അവർക്കു നല്കുകയും ഉത്തരങ്ങൾ ടാലി ചെയ്യുകയും ചെയ്യുന്നു.

"ഞാൻ ആയിരിക്കുന്ന രീതിയിൽ എനിക്കു സന്തോഷം തോന്നുന്നു, '"ജീവിതം വളരെ ഫലദായകമാണ് എന്നു എനിക്കു തോന്നുന്നു,' "ഭാവിയെ കുറിച്ച് എനിക്കു ശുഭാപ്തിവിശ്വാസമാണ്,' "ജീവിതം നല്ലതാണ്" എന്നൊക്കെയുള്ള പ്രസ്താവനകളോടു പ്രതികരിക്കാനും അതിന്റെ അളവ് 0-10 വരെ അളവിൽ രേഖപ്പെടുത്താനും ആവശ്യപ്പെടുന്നതാണ് വ്യക്തിനിഷ്ഠ മായ സുഖാനുഭവത്തെ അളക്കുന്നതിനുള്ള ചോദ്യാവലി. അതിനുശേഷം ഗവേഷകൻ എല്ലാ ഉത്തരങ്ങളും കൂട്ടിനോക്കുകയും അഭിമുഖക്കാരന്റെ വ്യക്തിനിഷ്ഠമായ സുഖാനുഭവത്തിന്റെ പൊതുവായ തലം എന്തെന്നു കണക്കുകൂട്ടുകയും ചെയ്യുന്നു.

വസ്തുനിഷ്ഠമായ അനേകം ഘടകങ്ങളെ സന്തോഷവു മായി ബന്ധപ്പെടുത്തുന്നതിനു വേണ്ടി അത്തരം ചോദ്യാവലികൾ ഉപയോഗപ്പെ ടുത്തുന്നുണ്ട്. ഒരു പഠനം 100,000 ഡോളർ പ്രതിവർഷ വരുമാനമുള്ള ആയിരം ആളുകളെ 50,000 ഡോളർ പ്രതിവർഷ വരുമാനമുള്ള ആയിരം ആളുകളുമായി താരതമ്യപ്പെടുത്തിയെന്നുവരാം. ആദ്യ വിഭാഗത്തിന് 8.7 എന്ന ശരാശരി വ്യക്തിനിഷ്ഠ സുഖാനുഭവം ഉണ്ട്, അതേസമയം രണ്ടാ മത്തെ വിഭാഗത്തിന് 7.3 മാത്രമാണ് ഉള്ളതെങ്കിൽ, ധനവും വ്യക്തിനിഷ്ഠ സുഖാനുഭവവും തമ്മിൽ നേർക്കുനേർ ബന്ധമുണ്ടെന്നു ഗവേഷകനു യുക്തിപരമായി അനുമാനിക്കാം. ഋജുവായ ഭാഷയിൽ പറഞ്ഞാൽ, പണം സന്തോഷം സൃഷ്ടിക്കുന്നു. ജനാധിപത്യ സമൂഹങ്ങളിൽ ജീവിക്കുന്ന ആളുകൾ ഏകാധിപത്യ സമൂഹങ്ങളിൽ താമസിക്കുന്നവരെക്കാൾ സന്തോഷമുള്ളവരാണോ, അതല്ലെങ്കിൽ വിവാഹിതർ ഒറ്റയ്ക്കു കഴിയു ന്നവരെക്കാൾ സന്തോഷമുള്ളവരാണോ എന്നു പരിശോധിക്കാൻ അതേ രീതി ഉപയോഗപ്പെടുത്താവുന്നതാണ്.

ആ രീതി ഉപയോഗപ്പെടുത്തുന്നുവെങ്കിൽ ചരിത്രകാരന്മാർക്ക് കഴിഞ്ഞകാലത്തെ ധനവും രാഷ്ട്രീയ സ്വാതന്ത്ര്യവും വിവാഹമോചന നിരക്കുകളും പരിശോധിക്കാൻ കഴിയും. ജനാധിപത്യ സമൂഹങ്ങളിലെ ആളുകൾ കൂടുതൽ സന്തോഷമുള്ളവരാണ് എങ്കിൽ, വിവാഹിതർ വിവാഹമോചനം നേടിയവരെക്കാൾ സന്തോഷമുള്ളവരാണ് എങ്കിൽ, കഴിഞ്ഞ

ഏതാനും ദശകങ്ങളിലെ ജനാധിപത്യവല്ക്കരണ പ്രകിയ മനുഷ്യവർഗത്തിന്റെ സന്തോഷത്തിനു കാരണമായെന്നും, വർദ്ധിച്ചു വരുന്ന വിവാഹമോചന നിരക്ക് അതിനു വിപരീതമായ സൂചനയാണു നല്കുന്നതെന്നും വാദിക്കുന്നതിനു ചരിത്രകാരന് ഒരു അടിത്തറ ലഭിക്കുന്നു.

ഈ രീതിയിൽ ചിന്തിക്കുന്നതിൽ തെറ്റില്ലെന്നല്ല, എന്നാൽ അത്തരം വിടവുകൾ ചൂണ്ടിക്കാണിക്കുന്നതിനു മുമ്പ്, ചില കണ്ടെത്തലുകൾ പരിഗണിക്കുന്നതു നന്നായിരിക്കും.

പണം സന്തോഷം നല്കുന്നു എന്നതാണ് രസകരമായ ഒരു കണ്ടത്തൽ. എന്നാൽ ഒരു ഘട്ടം വരെ മാത്രം, അതിനപ്പുറം അതിനു പ്രാധാ ന്യമില്ല. സാമ്പത്തിക കോണിപ്പടിയുടെ ചുവട്ടിൽ കഴിയുന്നവർക്ക് കൂടു തൽ പണം ലഭിക്കുന്നതു കൊണ്ടു കൂടുതൽ സന്തോഷമുണ്ടാകുന്നു. വീടുകൾ വൃത്തിയാക്കി ഒരു വർഷം 12,000 ഡോളർ വരുമാനമുണ്ടാക്കുന്ന അമേരിക്കക്കാരിയായ ഒറ്റയാൾ മാതാവാണ് നിങ്ങൾ എങ്കിൽ, പെട്ടെന്നു ലോട്ടറി സമ്മാനമായി 500,000 ഡോളർ നിങ്ങൾക്കു ലഭിച്ചു എങ്കിൽ, നിങ്ങളുടെ വ്യക്തിനിഷ്ഠ സുഖാനുഭവത്തിൽ ഗണ്യമായതും ദീർഘകാലം നിലനില്ക്കുന്നതുമായ ഒരു വർദ്ധനവു നിങ്ങൾക്ക് അനുഭവപ്പെട്ടെന്നുവരാം. കൂടു തൽ കടത്തിൽ മുങ്ങാതെ നിങ്ങളുടെ മക്കൾക്കു ഭക്ഷണവും വസ്ത്രങ്ങളും നല്കാൻ നിങ്ങൾക്കു കഴിയും. എന്നാൽ, 250,000 ഡോളർ പ്രതിവർഷം ലഭിക്കുന്ന ഒരു മുതിർന്ന ഉദ്യോഗസ്ഥനാണ് നിങ്ങൾ എങ്കിൽ, നിങ്ങൾക്ക് ലോട്ടറി സമ്മാനമായി 1 മില്യൻ ഡോളർ ലഭിക്കുകയോ നിങ്ങളുടെ ശമ്പളം ഇരട്ടിയാക്കാൻ നിങ്ങളുടെ കമ്പനി ബോർഡു തീരു മാനിക്കുകയോ ചെയ്തു എങ്കിൽ, നിങ്ങളുടെ സുഖാനുഭവത്തിലുള്ള വർദ്ധനവ് ഏതാനും ആഴ്ചകൾ മാത്രം നിലനില്ക്കാനാണ് സാദ്ധ്യത. പ്രായോഗികമായ കണ്ടെത്തലുകൾ പ്രകാരം, ദീർഘമായ കാലയിളവിൽ നിങ്ങൾക്ക് വലിയ വ്യത്യാസമൊന്നും അനുഭവപ്പെടാൻ പോകുന്നില്ല. കുറെക്കൂടി മികച്ച ഒരു കാർ വാങ്ങിച്ചുവെന്നു വരാം, കൂടുതൽ വലിപ്പ് മുള്ള ഒരു വീട്ടിലേക്കു മാറിയെന്നു വരാം, കുറെക്കൂടി വിലകൂടിയ മദ്യം ശീലമാക്കിയെന്നു വരാം, എന്നാൽ താമസിക്കാതെ അതെല്ലാം സാധാര ണവും പ്രത്യേകതകളില്ലാത്തതും എന്നു നിങ്ങൾക്കു തോന്നിക്കും.

അസുഖം ഹസ്വ കാലയളവിൽ സന്തോഷം കുറയ്ക്കുന്നു, എന്നാൽ അതു ദീർഘകാലത്തേക്കു നിങ്ങളെ വിഷമിപ്പിക്കുന്നത്, നില നിരന്തരം വഷളായിക്കൊണ്ടിരിക്കുമ്പോളോ അസുഖം നിമിത്തം വല്ലാത്ത വേദന അനുഭവപ്പെടുമ്പോളോ മാത്രമാണ്. പ്രമേഹം പോലെ നീണ്ടുനില്ക്കുന്ന രോഗങ്ങൾ കണ്ടെത്തിക്കഴിയുമ്പോൾ ആളുകൾ കുറെക്കാലത്തേക്കു സാധാരണഗതിയിൽ ദുഃഖിതരാകും, എന്നാൽ അസുഖം മൂർച്ഛിക്കുന്നി ല്ലെങ്കിൽ അവർ തങ്ങളുടെ സാഹചര്യങ്ങളുമായി ഇണങ്ങിച്ചേർന്നു പോകുന്നു, ആരോഗ്യമുള്ളവരെ പോലെതന്നെ അവർ സന്തോഷമുള്ള വരാണെന്നു മറുപടി നല്കുന്നു. ലൂസിയും ലൂക്കും മദ്ധ്യവർഗ ഇരട്ടകളാ ണെന്നു സങ്കല്പിക്കുക. വ്യക്തിനിഷ്ഠമായ സുഖാനുഭവത്തെ കുറിച്ചുള്ള ഒരു പഠനത്തിൽ പങ്കെടുക്കുന്നതിന് അവർ തയാറാകുന്നു. മനശ്ശാസ്ത്ര പരീക്ഷണശാലയിൽ നിന്നു മടങ്ങുമ്പോൾ ലൂസിയുടെ കാറ് ഒരു ബസിൽ ഇടിയ്ക്കുന്നു, ലൂസിയുടെ എല്ലുകൾ ഒടിയുകയും കാലിനു സ്ഥിരമായി മുടന്താകുകയും ചെയ്യുന്നു. അവശിഷ്ടങ്ങൾ മുറിച്ചുമാറ്റി രക്ഷാപ്രവർത്ത കർ അവളെ പുറത്തേക്കെടുക്കുന്ന അതേ നിമിഷത്തിൽ അവളുടെ ഫോണിന്റെ മണിയടിക്കുകയും ലൂക്കിനു 10,000,000 ഡോളർ ലോട്ടറി സമ്മാനം ലഭിച്ചുവെന്നു അവൻ വിളിച്ചുപറയുകയും ചെയ്യുന്നു. രണ്ടു വർഷം കഴിയുമ്പോൾ, അവൾ മുടന്തുന്നുണ്ടാകും, അവൻ വളരെ ധനിക നായിരിക്കും. അപ്പോൾ ഒരു തുടർപഠനത്തിനായി മനശ്ശാസ്ത്രജ്ഞൻ എത്തുന്നു. മുമ്പ് ആ നിർണായക ദിവസം രാവിലെ നല്കിയ അതേ മറുപടി തന്നെ അവർ വീണ്ടും നല്കാനാണ് സാദ്ധ്യത.

നമ്മുടെ സന്തോഷത്തിനു മേൽ പണത്തെക്കാളും ആരോഗ്യത്തെക്കാളും കൂടുതൽ സ്വാധീനം കുടുംബത്തിനും സമുദായത്തിനും ഉണ്ടെന്നാണു കാണുന്നത്. ശക്തമായ കുടുംബങ്ങളിലും ഇഴയടുപ്പവും കൈത്താങ്ങലുമുള്ള സമുദായങ്ങളിലും ജീവിക്കുന്നവർക്ക്, സജീവമായ കുടുംബവും സമുദായവും ഇല്ലാത്തവരെക്കാൾ കൂടുതൽ സന്തോഷം അനുഭവപ്പെടുന്നു. വിവാഹം പ്രത്യേക പ്രാധാന്യമുള്ളതാണ്. നല്ല കുടുംബജീവിതവും വ്യക്തിനിഷ്ഠമായ ഉയർന്ന സുഖാനുഭവവും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു, മോശം വിവാഹബന്ധങ്ങളും ദുരിതവും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു എന്ന് ആവർത്തിച്ചുള്ള

പഠനങ്ങൾ കണ്ടെത്തിയിരിക്കുന്നു. സാമ്പത്തികവും ഭൗതികവുമായ സാഹചര്യങ്ങൾ എന്തുതന്നെ ആയിരുന്നാലും അക്കാര്യം ശരിയാണ്. ദരിദ്രനും കഴിവില്ലാത്തവനുമായ ഒരാൾക്ക് ചുറ്റും സ്നേഹിക്കുന്ന ജീവിതപങ്കാളിയും സമർപ്പണത്തോടെ സഹായിക്കുന്ന ഒരു കുടുംബവും ഊഷ്മളമായ ഒരു സമുദായവും ഉണ്ട്കിൽ, അന്യതാബോധം അനുഭവപ്പെടുന്ന ഒരു കോടീശ്വരനെക്കാൾ സുഖാവസ്ഥയിൽ കഴിയാം, രോഗാവസ്ഥയിൽ കഴിയുന്ന ആളിന്റെ ദാരിദ്ര്യം കടുത്തതോ അയാളുടെ രോഗാവസ്ഥ കടുത്തുകൊണ്ടിരിക്കുന്നതും വേദനാജനകവും അല്ലാത്തതോ ആണെന്നുണ്ടെങ്കിൽ.

കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ സംഭവിച്ച നമ്മുടെ ഭൗതിക സാഹ ചര്യങ്ങളിലെ വലിയ പുരോഗതി കുടുംബത്തിന്റെയും സമുദായത്തിന്റെയും തകർച്ച കാരണം പ്രയോജനമില്ലാത്തതായിത്തീർന്നു എന്ന സാദ്ധ്യത അതുയർത്തുന്നുണ്ട്. വികസിത ലോകത്തെ ആളുകൾ തങ്ങൾക്കാവശ്യമുള്ള എല്ലാത്തിനുമായി (ഭക്ഷണം, ഭവനം, വിദ്യാഭ്യാസം, ആരോഗ്യം, സുരക്ഷ) സ്റ്റേറ്റിനെ ആശ്രയിക്കുന്നു. അതുകൊണ്ടു വലിയ കുടുംബം അഥവാ കൂട്ടുകുടുംബം (എക്സ്റ്റൻഡഡ് ഫാമിലി) അല്ലെങ്കിൽ യഥാർത്ഥ സുഹൃത്തുക്കൾ ഇല്ലാതെ തന്നെ ഒരാൾക്ക് ജീവിക്കാൻ കഴി യുന്നതാണ്. നഗരപ്രദേശത്തെ ഒരു അംബരചുംബിയിൽ താമസിക്കുന്ന ഒരുവൾക്ക് ചെല്ലുന്നയിടത്തെല്ലാം അവളെ ചുറ്റി ആയിരക്കണക്കിനു ആളുകൾ ഉണ്ടാകും, എന്നാൽ അവൾ അടുത്ത അപ്പാർട്ടുമെന്റു സന്ദർശിച്ചിട്ടുണ്ടാവില്ല, പ്രവൃത്തിസ്ഥലത്തെ സഹപ്രവർത്തകരെ കുറിച്ചു കാര്യ മായിട്ടൊന്നും അവൾക്കു അറിഞ്ഞുകൂടായിരിക്കും. അവളുടെ സുഹൃത്തുക്കൾ പോലും പബ്-പരിചയക്കാരാകാം. വർത്തമാനകാലത്തെ അനേകം സൗഹൃദങ്ങൾ കളിചിരിസംസാരം എന്നതിനെക്കാൾ കവിഞ്ഞൊന്നുമല്ല. നാം ഒരു സുഹൃത്തിനെ പബിൽ കാണുന്നു, അവനെ ഫോണിൽ വിളിക്കുന്നു, അല്ലെങ്കിൽ ഇമെയിൽ അയയ്ക്കുന്നു, അങ്ങനെ ഓഫിസിൽ സംഭവിച്ച അനിഷ്ടസംഭവത്തെ കുറിച്ചുള്ള കോപം മനസ്സിൽ നിന്ന് ഒഴുക്കിക്കളയുന്നു, അല്ലെങ്കിൽ ഏറ്റവും ഒടുവിലത്തെ രാഷ്ട്രീയ കുംഭ കോണത്തെ കുറിച്ചു നിങ്ങളുടെ അഭിപ്രായം പറയുന്നു. എങ്കിലും സംഭാ ഷണത്തിൽക്കൂടി മാത്രം

ഒരു വ്യക്തിയെ നിങ്ങൾക്ക് എങ്ങനെ വാസ്ത വത്തിൽ നന്നായി അറിയാൻ കഴിയും?

അത്തരം പബ്-പരിചയക്കാരിൽ നിന്നു വ്യത്യസ്തമായി, ശിലാ യുഗത്തിലെ സുഹൃത്തുക്കൾ തങ്ങളുടെ അതിജീവനത്തിനായി പര സ്പരം ആശയിച്ചു. മനുഷ്യർ ഈഴയടുപ്പമുള്ള സമുദായങ്ങളിൽ ജീവിച്ചു, സുഹൃത്തുക്കൾ നിങ്ങൾ ഒപ്പം വേട്ടയ്ക്കു പോകുന്ന ആളുകളാണ്. നീണ്ട യാത്രകളിലും കാഠിന്യമുള്ള തണുപ്പുകാലങ്ങളിലും നിങ്ങൾ ഒരു മിച്ചു ജീവിച്ചു. നിങ്ങളിലൊരാൾ സുഖമില്ലാതാകുമ്പോൾ മറ്റുള്ളവർ ശുശ്രൂഷിച്ചു. ക്ഷാമസമയത്തു ഭക്ഷണം പങ്കിട്ടു. അത്തരം സുഹൃത്തുക്കൾ വർത്തമാനകാലത്തെ ദമ്പതികളെക്കാൾ നന്നായി പരസ്പരം അറിഞ്ഞി രുന്നു. ഒരാന വിരണ്ടു തനിക്കു നേരെ വരുമ്പോൾ തന്റെ ഭാര്യ എങ്ങനെ പെരുമാറുമെന്നു പറയാൻ എത്ര ഭർത്താക്കന്മാർക്കു കഴിയും? അത്തരം അപകടകരമായ ഗോത്രശൃംഖലകളെ മാറ്റി ആധുനിക സമ്പദ്ഘടനകളു ടെയും കൊച്ചുരാജ്യങ്ങളുടെയും സുരക്ഷിതത്വം പകരംവയ്ക്കുന്നതു കൊണ്ടു പ്രയോജനമുണ്ട് എന്നതു വ്യക്തമാണ്. എന്നാൽ ഇഴയടുപ്പമുള്ള ബന്ധങ്ങളുടെ നന്മയും ആഴവും ഇല്ലാതാകാനാണ് സാദ്ധ്യത.

എന്നാൽ ധനം, ആരോഗ്യം, സമുദായം എന്നിങ്ങനെയുള്ള വസ്ത നിഷ്ഠമായ സാഹചര്യങ്ങളിൽ സന്തോഷം വാസ്തവത്തിൽ ആശയിക്കു ന്നില്ല എന്നതാണ് അക്കൂട്ടത്തിലെ ഏറ്റവും പ്രധാനപ്പെട്ട കണ്ടെത്തൽ. മറിച്ച്, വസ്തുനിഷ്ഠ സാഹചര്യങ്ങളും വ്യക്തിനിഷ്ഠ പ്രതീക്ഷകളും തമ്മിലുള്ള ബന്ധത്തിലാണ് അത് ആശ്രയിച്ചിരിക്കുന്നത്. നിങ്ങൾ ഒരു കാളവണ്ടി ആഗ്രഹിക്കുന്നു, നിങ്ങൾക്ക് ഒരു കാളവണ്ടി ലഭിക്കുന്നു, നിങ്ങൾ സംതൃപ്തനാണ്. നിങ്ങൾ പുതിയ ഒരു ഫെരാരി ആഗ്രഹിക്കുന്നു, പഴയ ഒരു ഫിയറ്റ് ലഭിക്കുന്നു, നിങ്ങൾക്ക് നിരാശ തോന്നുന്നു. അതുകൊണ്ടാണ്, ലോട്ടറി സമ്മാനം ലഭിക്കുന്നതിനും തകർക്കുന്ന ഒരു കാറപകടം സംഭവിക്കുന്നതിനും ആളുകളുടെ സന്തോഷത്തിൽ കാല ക്രമത്തിൽ സമാനമായ സ്വാധീനം സംഭവിക്കുന്നത്. കാര്യങ്ങൾ മെച്ചപ്പെടുമ്പോൾ, പ്രതീക്ഷകൾ പെരുകുന്നു, തത്ഫലമായി വസ്തുനിഷ്ഠ സാഹചര്യങ്ങളിലെ നാടകീയമായ മെച്ചപ്പെടലുകളും നമ്മെ അസംതൃ പ്തരാക്കുന്നു. കാര്യങ്ങൾ വഷളാകുമ്പോൾ, പ്രതീക്ഷകൾ ചുരുങ്ങുന്നു, തത്ഫലമായി

കടുത്ത ഒരു രോഗം പോലും നിങ്ങളെ മുമ്പത്തെക്കാൾ സന്തോഷവതിയാക്കുന്നു.

ഇതു കണ്ടെത്തുന്നതിനായി ഒരു കൂട്ടം മനശ്ശാസ്ത്രജ്ഞരുടെയും അവരുടെ ചോദ്യാവലികളുടെയും ആവശ്യം നമുക്കില്ലെന്നു നിങ്ങൾ പറഞ്ഞേക്കാം. നിങ്ങളുടെ പക്കലുള്ള കാര്യങ്ങളിൽ സംതൃപ്തരായിരിക്കുന്നതാണ് നിങ്ങൾ ആഗ്രഹിക്കുന്ന കൂടുതൽ കാര്യങ്ങൾ ലഭിക്കുന്ന തിനെക്കാൾ ഏറെ പ്രധാനപ്പെട്ട കാര്യം എന്നു പ്രവാചകന്മാരും കവി കളും തത്വജ്ഞാനികളും ആയിരക്കണക്കിനു വർഷം മുമ്പു മനസ്സിലാക്കി. എന്നിട്ടും, പുരാതന കാലത്തെ ആളുകൾ കണ്ടെത്തിയ അതേ കാര്യങ്ങൾ ആധുനിക ഗവേഷണം സംഖ്യകളിലൂടെയും ചാർട്ടുകളിലൂടെയും കണ്ട്ത്തുമ്പോൾ അതു നല്ലൊരു കാര്യമാണ്.

സന്തോഷത്തിന്റെ ചരിത്രം മനസ്സിലാക്കുന്നതിൽ മനുഷ്യരുടെ പ്രതീക്ഷ കളുടെ പ്രാധാന്യത്തിനു ദൂരവ്യാപകമായ ഫലങ്ങളാണുള്ളത്. ധനം, ആരോഗ്യം, സാമൂഹ്യ ബന്ധങ്ങൾ എന്നിങ്ങനെയുള്ള വസ്തുനിഷ്ഠമായ കാര്യങ്ങളെ മാത്രമാണ് സന്തോഷം ആശയിക്കുന്നതെങ്കിൽ, അതിന്റെ ചരിത്രം കണ്ടെത്തുക താരതമ്യേന എളുപ്പമാണ്. അതു വ്യക്തിനിഷ്ഠമായ പ്രതീക്ഷകളെ ആശ്രയിച്ചിരിക്കുന്നു എന്ന കണ്ടെത്തേൽ ചരിത്രകാരന്മാ രുടെ പ്രവൃത്തി കൂടുതൽ കാഠിന്യമുള്ളതാക്കുന്നു. ആധുനികരായ നമ്മുടെ പക്കൽ ഉറക്കഗുളികകളും വേദനസംഹാരികളും ഉണ്ട്. എങ്കിലും, സുഖത്തെയും സന്തോഷത്തെയും കുറിച്ചുള്ള നമ്മുടെ പ്രതീക്ഷകളും അസൗകര്യത്തോടും അസ്വസ്ഥതയോടും നമുക്കുള്ള അസഹിഷ്ണ തയും വളരെയേറെ വർദ്ധിച്ചിരിക്കുന്നു, അതു നമ്മ നമ്മുടെ പൂർവികർ അനുഭവിച്ചതിലും കൂടുതൽ ദുരിതത്തിലും വേദനയിലും പ്രതിഷ്ഠിക്കുന്നു.

ആ ചിന്താരീതി അംഗീകരിക്കാൻ പ്രയാസമുണ്ട്. നമ്മുടെ മനസ്സിന്റെ ആഴങ്ങളിൽ കൊത്തിവയ്ക്കപ്പെട്ടിരിക്കുന്ന യുക്തിയുടെ അബദ്ധമാണ് ആ പ്രശ്നം. മറ്റാളുകൾ ഇപ്പോൾ എത്രമാത്രം സന്തോഷമുള്ളവരാണെന്ന്, അതല്ലെങ്കിൽ കഴിഞ്ഞകാലത്തു എത്രമാത്രം സന്തോഷമുള്ളവരായി

രുന്നുവെന്നു, ഊഹിക്കാനോ സങ്കല്പിക്കാനോ നാം ശ്രമിക്കുമ്പോൾ, നാം അവരുടെ സ്ഥാനത്തു നമ്മെത്തന്നെ പ്രതിഷ്ഠിച്ചുകൊണ്ടു ചിന്തിക്കുന്നു. എന്നാൽ അതു പ്രാവർത്തികമാകുകയില്ല, കാരണം നമ്മുടെ പ്രതീക്ഷകൾ നാം മറ്റുള്ളവരിലേക്കു ആരോപിക്കുകയാണു ചെയ്യുന്നത്. ആധുനിക സമ്പന്ന സമൂഹങ്ങളിൽ, എല്ലാ ദിവസം കുളിക്കുക എന്നതും വസ്ത്രം മാറുക എന്നതും സാധാരണമായ കാര്യമാണ്. മദ്ധ്യകാല കർഷ കർ മാസങ്ങളോളം കുളിക്കാതെയിരുന്നു, വസ്ത്രങ്ങൾ മാറിയതുമില്ല. അത്തരത്തിൽ വൃത്തികെട്ടു ജീവിക്കുക എന്നതു നമ്മിൽ അറപ്പുളവാക്കുന്നു. എന്നാൽ മദ്ധ്യകാലത്തിലെ കർഷകൻ അതു വകവച്ചില്ല. ദീർഘ കാലമായി അലക്കാത്ത ഷർട്ടിന്റെ അനുഭവവും ഗന്ധവും അവർ പരി ചയിച്ചിരുന്നു. അവർക്കു വസ്ത്രം മാറണമെന്ന് ആഗ്രഹമുണ്ടായിരുന്നു, എന്നാൽ അതു ലഭ്യമായിരുന്നില്ല എന്നല്ല - അവർക്കു ആഗ്രഹമുള്ളത് അവർക്കു ലഭിച്ചു. അതുകൊണ്ട്, വസ്ത്രങ്ങളുടെ കാര്യത്തിലെങ്കിലും, അവർ സംതൃപ്തരായിരുന്നു.



*46. 2011-ലെ ഈജിപ്തിലെ വിപ്ലവം. മുബാറക്കിന്റെ ഭരണത്തിനെതിരെ ആളുകൾ വിപ്ലവം നടത്തി, നൈൽ തടത്തിന്റെ ചരിത്രത്തിൽ മുമ്പുണ്ടായിരുന്ന ഏതു ഭരണകൂടത്തെക്കാളും സുരക്ഷിതവും ദൈർഘ്യമേറിയതുമായ ജീവിതം - അത് അവർക്കു പ്രദാനം ചെയ്തിരുന്നുവെങ്കിലും .*

അത് അത്ഭുതപ്പെടുത്തുന്ന കാര്യമല്ല. എന്തൊക്കെയായാലും, നമ്മുടെ ചിമ്പാൻസി ബന്ധുക്കൾ കുളിക്കുകയോ തങ്ങളുടെ വസ്ത്രങ്ങൾ മാറുകയോ ചെയ്യാറില്ലായിരുന്നല്ലോ. നമ്മുടെ വളർത്തു നായകളും ഓമന പൂച്ചകളും ദിവസവും കുളിക്കുകയോ തങ്ങളുടെ രോമക്കുപ്പായം മാറുകയോ ചെയ്യുന്നില്ല എന്നതും നമ്മിൽ വെറുപ്പു തോന്നിപ്പിക്കുന്നില്ല. നാം അവയുടെ പുറത്തു തട്ടുകയും അവയെ കെട്ടിപ്പിടിക്കുകയും ഉമ്മ വയ്ക്കുകയും ചെയ്യുന്നു. സമ്പന്ന സമൂഹങ്ങളിലെ കൊച്ചുകുട്ടികൾ പലപ്പോളും കുളിക്കാൻ മടി കാണിക്കുന്നു. വർഷങ്ങളോളമുള്ള ശിക്ഷ ണവും മാതാപിതാക്കളുടെ നിയന്ത്രണവും കൊണ്ടാണ് അവർ ആ അനാ കർഷകമായ ആചാരം അംഗീകരിക്കുന്നത്. അതെല്ലാം പ്രതീക്ഷകളുടെ കാര്യമാണ്.

സന്തോഷം പ്രതീക്ഷകളാൽ നിർണ്ണയിക്കപ്പെടുന്നതാണെങ്കിൽ, നമ്മുടെ സമൂഹത്തിലെ രണ്ടു നെടുംതൂണുകൾ - വാർത്താമാധ്യമങ്ങളും പരസ്യ വ്യവസായവും - അബോധപൂർവം ഭൂഗോളത്തിലെ സംതൃപ്തിയുടെ ശേഖരങ്ങൾ വറ്റിക്കുന്നുണ്ട്. 5000 വർഷങ്ങൾക്കു മുമ്പ് ഒരു ചെറിയ ഗ്രാമത്തിൽ ജീവിച്ച് പതിനെട്ടു വയസുള്ള ഒരു ചെറുപ്പ്ക്കാരനാണ് നിങ്ങൾ എങ്കിൽ, ഒരു സുന്ദ ര നാണ് നിങ്ങൾ എന്നു നിങ്ങൾക്കു തോന്നിയേക്കാം. കാരണം, നിങ്ങളുടെ ഗ്രാമത്തിൽ വേറെ 50 പുരുഷന്മാർ മാത്രമാണ് ഉള്ളത്, അവരിൽ മിക്കവരും പ്രായമുള്ളവരും ത്വക്കു ചുളുങ്ങിയവരും ആയിരിക്കും, അതല്ലെങ്കിൽ തീരെ കൊച്ചുകുട്ടി കൾ ആയിരിക്കും. എന്നാൽ നിങ്ങൾ ഇന്നത്തെ ഒരു കൗമാരക്കാരനാണെങ്കിൽ, നിങ്ങൾക്കു പോരായ്മകൾ തോന്നാനാണ് സാദ്ധ്യത. സ്കൂളിലെ മറ്റു കുട്ടികൾ ഭംഗിയില്ലാത്തവരാണെങ്കിലും, നിങ്ങൾ താരതമ്യപ്പെടുത്തുന്നതു അവരുമായല്ല, പിന്നെയോ ടെലിവിഷനിലും ഫേസ്ബുക്കിലും പരസ്യ ബോർഡുകളിലും ദിവസം മുഴുവൻ നിങ്ങൾ കാണുന്ന

സിനിമാ നടൻമാർ, അത്ലറ്റുകൾ, സൂപ്പർ മോഡലുകൾ എന്നിവരുമായാണ്.

അതുകൊണ്ട് ഒരുപക്ഷേ, മൂന്നാം ലോകത്തിലെ അസംതൃപ്തിക്കു കാരണമാകുന്നതു ദാരിദ്ര്യവും രോഗവും അഴിമതിയും രാഷ്ട്രീയ അടിച്ചമർത്തലും മാത്രമല്ല, പിന്നെയോ ഒന്നാം ലോകത്തിന്റെ മാനദണ്ഡങ്ങളെ പരിചയപ്പെടുന്നതുകൊണ്ടുമാണോ? ശരാശരി ഈജിപ്തുകാരൻ പട്ടിണി കൊണ്ടും പ്ലേഗുകൊണ്ടും അകമംകൊണ്ടും ഹോസ്തി മുബാറക്കിനു കീഴിൽ മരിക്കാനുള്ള സാദ്ധ്യത രാംസെസ് രണ്ടാമനു കീഴിലും ക്ലിയോ പാടയ്ക്കും കീഴിലും മരിക്കാനുള്ള സാദ്ധ്യതയെക്കാൾ കുറവായിരുന്നു. മിക്ക ഈജിപ്തുകാരുടെയും ഭൗതിക അവസ്ഥ മുമ്പെന്നത്തെക്കാളും മെച്ചമായിരുന്നു. ദൈവത്തിന്റെ കാരുണ്യത്താൽ തങ്ങൾക്കു ലഭിച്ച നല്ല കാലത്തിന്റെ പേരിൽ അവർ 2011-ൽ തെരുവുകളിൽ നൃത്തംവയ്ക്ക മെന്നു നിങ്ങൾ കരുതാം. അതിനുപകരം അവർ കോപാകുലരായി ലഹള യുയർത്തി മുബാറക്കിനെ പുറത്താക്കി. ഫറവോന്മാർക്കു കീഴിൽ കഴിഞ്ഞ തങ്ങളുടെ പൂർവികരുമായി അവർ തങ്ങളെത്തന്നെ താരതമ്യപ്പെടുത്തുകയായിരുന്നില്ല, പിന്നെയോ സമ്പന്നമായ പാശ്ചാത്യദേശത്തെ തങ്ങളുടെ സമകാലികരുമായി താരതമ്യപ്പെടുത്തുകയായിരുന്നു.

അങ്ങനെയെങ്കിൽ, അനശ്വരത പോലും അസംതൃപ്തിയിലേക്കു നയിക്കാം. എല്ലാ രോഗങ്ങൾക്കും പ്രതിവിധിയും പ്രായമാകാതിരിക്കാ നുള്ള ഫലപ്രദമായ ചികിത്സക്രമങ്ങളും ആളുകളെ നിത്യമായി ചെറുപ്പ്ക്കാരായി നിലനിർത്തുന്ന പുനർജീവന ചികിത്സകളുമായി ശാസ്ത്രം മുന്നോട്ടുവരുന്നുവെന്നു കരുതുക. അതു വളരെ വേഗത്തിൽ കോപ്ത്തിന്റെയും ഉത്കണ്ഠയുടെയും മുമ്പെങ്ങുമില്ലാത്ത പകർച്ചവ്യാധിയായി കലാശിക്കാനാണ് സാദ്ധ്യത.

പുതിയ അത്ഭുതചികിത്സകൾ താങ്ങാൻ കഴിവില്ലാത്തവർ - മഹാ ഭൂരിപക്ഷം ജനങ്ങൾ - കോപാകുലരാകും. ചരിത്രത്തിൽ ഉടനീളം, ദരി ദരും അടിച്ചമർത്തപ്പെട്ടവരും തങ്ങളെത്തന്നെ ആശ്വസിപ്പിച്ചിരുന്നത് കുറഞ്ഞപക്ഷം മരണം പക്ഷഭേദം കാട്ടുകയില്ല എന്നാണ്. അതായതു ധനികരും ശക്തരും ആയ മനുഷ്യരും മരിക്കും. ധനികർ ചെറുപ്പവും സൗന്ദര്യവും ഉള്ളവരായി എന്നെന്നും കഴിയുമ്പോൾ തങ്ങൾ മരിക്കേണ്ടി വരുന്നുവെന്ന ചിന്ത ദരിദ്രർക്ക് ആശ്വാസപ്രദമാവില്ല.

എന്നാൽ പുതിയ ചികിത്സ താങ്ങാൻ കഴിയുന്ന വളരെ ചെറിയ ന്യൂനപക്ഷവും സന്തോഷമുള്ളവരായിരിക്കില്ല. ആകാംക്ഷഭരിതരായിരി ക്കാൻ അവർക്കു ധാരാളം കാരണങ്ങളുണ്ട്. പുതിയ ചികിത്സാക്രമങ്ങൾ ജീവിതവും യൗവനവും നീട്ടിനല്കുമെങ്കിലും, അവയ്ക്കു ശവങ്ങളെ പുനരുജ്ജീവിപ്പിക്കാൻ കഴിയുന്നതല്ല. എനിക്കും എന്റെ പ്രിയപ്പെട്ടവർക്കും നിത്യകാലം ജീവിക്കാൻ കഴിയും, ഒരു ട്രക്ക് വന്നിടിക്കാതിരിക്കുകയും ഭീകരവാദികൾ ബോംബുപൊട്ടിക്കുന്നതിനു ഇടയിൽ കയറാതിരിക്കു കയും വേണം! അനശ്വരരാകാൻ സാദ്ധ്യതയുള്ള ആളുകൾ അല്പം പോലും അപകടസാദ്ധ്യത നേരിടാതിരിക്കാൻ ശ്രമിക്കും. ഒരു ജീവിത പങ്കാളിയെ, ഒരു കുട്ടിയെ, ഒരു അടുത്ത സുഹൃത്തിനെ നഷ്ടപ്പെടുന്ന തിന്റെ വേദന അസഹനീയമാണ്.

## രാസ സന്തോഷം

സാമൂഹ്യ ശാസ്ത്രജ്ഞർ വ്യക്തിനിഷ്ഠമായ സുഖാനുഭവത്തെ സംബന്ധിക്കുന്ന ചോദ്യാവലി വിതരണം ചെയ്യുകയും അതിന്റെ ഫലങ്ങളെ ധനം, രാഷ്ട്രീയ സ്വാതന്ത്ര്യം എന്നിങ്ങനെയുള്ള സാമൂഹ്യ സാമ്പത്തിക ഘടകങ്ങളുമായി ചേർത്തുവയ്ക്കുകയും ചെയ്യുന്നു. ജീവ ശാസ്ത്രജ്ഞർ അതേ ചോദ്യാവലി ഉപയോഗപ്പെടുത്തുന്നു, എന്നാൽ ആളുകൾ അവർക്കു നല്കുന്ന ഉത്തരങ്ങളെ ജൈവരാസ ഘടകങ്ങളോടും ജനിതക ഘടകങ്ങളോടും ചേർത്തുവയ്ക്കുന്നു. അവരുടെ കണ്ടെത്തലു കൾ ഞെട്ടിപ്പിക്കുന്നതാണ്.

ദശലക്ഷക്കണക്കിനു വർഷങ്ങളായുള്ള പരിണാമം രൂപപ്പെടുത്തിയ ജൈവരാസ സംവിധാനങ്ങൾ നമ്മുടെ മാനസികവും വൈകാരികവുമായ ലോകത്തെ ഭരിക്കുന്നുവെന്നു ജീവശാസ്ത്രജ്ഞർ അഭിപ്രായപ്പെടുന്നു. മറ്റെല്ലാ മാനസികാവസ്ഥകളെയും പോലെ, നമ്മുടെ വ്യക്തിനിഷ്ഠമായ സുഖാനുഭവം ശമ്പളം, സാമൂഹ്യ ബന്ധങ്ങൾ, രാഷ്ട്രീയ അവകാശങ്ങൾ എന്നിങ്ങനെയുള്ള ബാഹ്യ മാനദണ്ഡങ്ങളാൽ നിർണയിക്കപ്പെടുന്നില്ല. മറിച്ച്, നെർവുകൾ, ന്യൂറോണുകൾ, സിനാപ്സുകൾ, സെറോടോ ണിനും ഡോപാമൈനും ഓക്സിറ്റോസിനും പോലെയുള്ള വ്യത്യസ്ത ജീവരാസ

വസ്തുക്കൾ എന്നിവ ചേർന്ന സങ്കീർണമായ സംവിധാന ത്താൽ നിർണയിക്കപ്പെടുന്നവയാണ് അവ.

ലോട്ടറി സമ്മാനം ലഭിച്ചും ഒരു വീടു വാങ്ങിയും ഒരു ജോലിക്കയറ്റം നേടിയും യഥാർത്ഥ സ്നേഹം കണ്ടെത്തിയും ആരും ഒരിക്കലും സന്തോ ഷമുള്ളവരാകുന്നില്ല. ആളുകൾ സന്തുഷ്ട രാകുന്നതു ഒരേയൊരു കാര്യംകൊണ്ടാണ് - തങ്ങളുടെ ശരീരത്തിൽ അനുഭവപ്പെടുന്ന സുഖ കരമായ അനുഭവംകൊണ്ട്. ലോട്ടറി നേടുകയോ പുതിയ സ്നേഹം കണ്ടെത്തുകയോ ചെയ്ത വ്യക്തി സന്തോഷത്താൽ തുള്ളിച്ചാടുന്നതു പണത്തോടോ സ്നേഹിക്കുന്ന ആളിനോടോ പ്രതികരിക്കുന്നതല്ല, മറിച്ച് അവളുടെ രക്തക്കുഴലിൽ വ്യാപിക്കുന്ന വിവിധ ഹോർമോണുകളോടും അവളുടെ തലച്ചോറിന്റെ വ്യത്യസ്ത ഭാഗങ്ങൾ തമ്മിൽ ഫ്ളാഷ് ചെയ്യുന്ന വൈദ്യുതസിഗ്നലുകളോടും പ്രതികരിക്കുന്നതാണ്.

ഭൂമിയിൽ സ്വർഗം സൃഷ്ടിക്കുന്നതിനുള്ള എല്ലാ ശ്രമങ്ങൾക്കും നിർഭാഗ്യമാകുന്ന തരത്തിൽ, നമ്മുടെ ആന്തരിക ജൈവരാസ സംവിധാനം സന്തോഷത്തിന്റെ തലങ്ങളെ താരതമ്യേന സ്ഥിരതയുള്ളതാക്കി സൂക്ഷിക്കുന്നതിനു വേണ്ടി തയാറാക്കപ്പെട്ടിരിക്കുന്നു. സന്തോഷത്തിനു വേണ്ടി സ്വാഭാവികമായ തെരഞ്ഞെടുപ്പൊന്നും നടത്തപ്പെടുന്നില്ല - സന്തോഷ വാനായ ഒരു സന്യാസിയുടെ ജനിതക നിര നാമാവശേഷമാകുകയും ഉത്കണ്ഠാകുലരായ മാതാപിതാക്കളുടെ ജനിതകജോഡി അടുത്ത തല മുറയ്ക്ക് കൈമാറപ്പെടുകയും ചെയ്യുന്നു. സന്തോഷവും ദുരിതവും പരിണാമത്തിൽ എന്തെങ്കിലും പങ്കു വഹിക്കുന്നുണ്ടെങ്കിൽ, അതിജീവ നവും പ്രത്യുത്പാദനവും പ്രോത്സാഹിപ്പിക്കുകയോ നിരുത്സാഹപ്പെടുത്തുകയോ ചെയ്യുന്നിടത്തോളം മാത്രമാണ് അങ്ങനെ ചെയ്യുന്നത്. പരിണാമം നമ്മെ വല്ലാത്ത ദുരിതത്തിലേക്കോ അത്യധികം സന്തോഷ ത്തിലേക്കോ ഉരുത്തിരിഞ്ഞു രൂപപ്പെടുത്തിയില്ല എന്നത് ഒരുപക്ഷേ, അപ്പോൾ അത്ഭുതപ്പെടുത്തുന്നതല്ല. അതു നമ്മെ നിമിഷനേരത്തെ ആനന്ദാനുഭവം ആസ്വദിക്കുവാൻ പ്രാപ്തരാക്കുന്നു, എന്നാൽ അത് എന്നെന്നേക്കുമായി നിലനില്ക്കുന്നില്ല. അവ എപ്പോളെങ്കിലും ഇല്ലാ താകുകയും അസന്തുഷ്ടമായ അനുഭവങ്ങളിലേക്കു വഴി തെളിയുകയും ചെയ്യുന്നു.

ഉദാഹരണമായി, ഫലഭൂയിഷ്ഠതയുള്ള (പ്രത്യുത്പാദനശേഷിയുള്ള) സ്ത്രീകളുമായി ലൈംഗികബന്ധത്തിലൂടെ തങ്ങളുടെ ജീനുകളെ വ്യാപിപ്പിക്കുന്ന പുരുഷന് പ്രതിഫലമായി സന്തോഷകരമായ അനുഭവം പരിണാമം നല്കിയിരിക്കുന്നു. അത്തരം ആനന്ദാനുഭവം ലൈംഗിക ബന്ധത്തോടൊപ്പം ഉണ്ടായിരുന്നില്ലെങ്കിൽ, പുരുഷന്മാർ അതിനു മുതി രുമായിരുന്നില്ല. അതേസമയം, അത്തരം സുഖാനുഭൂതികൾ അതിവേഗത്തിൽ ഇല്ലാതാകുന്നുവെന്നു പരിണാമം ഉറപ്പു വരുത്തി. രതിമൂർച്ഛ നിത്യകാലം നീണ്ടുനില്ക്കുന്നതായിരുന്നുവെങ്കിൽ, അത്യധികം സന്തു ഷ്ടരായ പുരുഷന്മാർ ഭക്ഷണത്തോടുള്ള താല്പര്യത്തിന്റെ അഭാവത്തിൽ, മരിച്ചുപോയേനെ. ഫലഭൂയിഷ്ഠതയുള്ള കൂടുതൽ സ്ത്രീകളെ അന്വേഷിക്കാൻ മിനക്കെടുമായിരുന്നില്ല.

മനുഷ്യരുടെ ജൈവരാസ സംവിധാനത്തെ ചില പണ്ഡിതർ എയർ കണ്ടീഷനിങ് സംവിധാനത്തോട് ഉപമിക്കുന്നു. ചൂടു തരംഗം സംജാത മായാലും മഞ്ഞുകാറ്റു വീശിയാലും, എയർ കണ്ടീഷനിങ് സംവിധാനം താപനില സ്ഥിരമായി നിലനിർത്തുന്നു. സംഭവങ്ങൾ താപനിലയിൽ നിമിഷ നേരത്തേക്കു മാറ്റം വരുത്തിയേക്കാം, എന്നാൽ എയർ കണ്ടീ ഷനിങ് സംവിധാനം താപനില എല്ലായ്പ്പോളും ഒരേ നിലയിലേക്കു മടങ്ങുന്നതിന് ഇടയാക്കുന്നു.

ചില എയർ കണ്ടീഷനിങ് സംവിധാനങ്ങൾ 25 ഡിഗ്രി സെൽഷ്യസിൽ ഉറപ്പിച്ചുനിർത്തിയിരിക്കുന്നു. മറ്റു ചിലത് 20 ഡിഗ്രിയിലും. മനുഷ്യരുടെ ഹാപ്പിനസ് കണ്ടീഷനിങ് സംവിധാനങ്ങളും ഓരോ വ്യക്തിയിലും വ്യത്യ സ്തമായിരിക്കും. 1 മുതൽ 10 വരെയുള്ള ഒരു സ്കെയിലിൽ, ചില ആളു കൾ സന്തോഷകരമായ ഒരു ജൈവരാസ സംവിധാനത്തോടെ ജനിക്കുന്നു. അവരുടെ മനോനില എപ്പോളും 6-നും 10-നും ഇടയിലാണ്. ക്രമേണ അതു 8-ൽ സ്ഥിരത നേടുന്നു. അത്തരം ഒരു വ്യക്തി തികച്ചും സന്തോ ഷവതി ആയിരിക്കും, ഒരു അന്യവല്ക്കരിക്കപ്പെട്ട മഹാനഗരത്തിൽ ആണ് അവൾ ജീവിക്കുന്നതെങ്കിലും, ഒരു സ്റ്റോക്ക് എക്സ്ചേഞ്ചു തകർച്ചയിൽ പണമെല്ലാം നഷ്ടപ്പെട്ടുവെങ്കിലും, പ്രമേഹരോഗം കണ്ടെത്തിയാലും. മറ്റു ചിലർക്കു മൂകതയുള്ള ഒരു മനോഭാവമാണ് ലഭിച്ചിരിക്കുക. അവരുടെ മനോനില 3-നും 7-നും ഇടയിൽ ചാഞ്ചാടുകയും ഒടുവിൽ അതു 5-ൽ

സ്ഥിരപ്പെടുകയും ചെയ്യുന്നു. അത്തരമൊരു വ്യക്തി വിഷാദവതിയായി കാണപ്പെടുന്നു, ഇഴയടുപ്പമുള്ള ഒരു സമുദായത്തിന്റെ പിൻബലമുണ്ടങ്കിലും, ലോട്ടറിയിൽ കോടികൾ നേടിയാലും, ഒരു ഒളിംപിക് താരത്ത പോലെ ആരോഗ്യമുണ്ടെങ്കിലും. നമ്മുടെ മൂക സുഹൃത്തിനു പ്രഭാതത്തിൽ 50,000,000 ഡോളർ ലോട്ടറി സമ്മാനം ലഭിച്ചാലും, മദ്ധ്യാഹനത്തിൽ എയ്ഡ്സിനും കാൻസറിനുമുള്ള പ്രതിവിധി കണ്ടെത്തിയാലും, ഉച്ച തിരിഞ്ഞ്യിസായേലികളും പാലസ്തീൻകാരും തമ്മിൽ സമാധാന മു ണ്ടാക്കിയാലും വൈകുന്നേരത്തോടെ അവൾക്കു വളരെ പണ്ടു നഷ്ടപ്പെട്ട കുഞ്ഞിനെ തിരികെ കിട്ടിയാലും, 7 സന്തോഷത്തിനപ്പുറം അനുഭവിക്കാൻ അവൾക്കു കഴിയുന്നതല്ല. എന്തൊക്കെ സംഭവിച്ചാലും, സന്തോഷം അനുഭവിക്കത്തക്കവണ്ണം നിർമ്മിക്കപ്പെട്ടതല്ല അവളുടെ തല ച്ചോറ്.

നിങ്ങളുടെ കുടുംബാംഗങ്ങളെയും സുഹൃത്തുക്കളെയും കുറിച്ച് ഒരു നിമിഷം ചിന്തിക്കുക. ചിലർ എപ്പോളും സന്തോഷമുള്ളവരായിരിക്കുന്നതു നിങ്ങൾക്കറിയാം. എന്തൊക്കെ സംഭവിച്ചാലും അവർ സന്തോഷ മുള്ളവരായിരിക്കും. എന്നാൽ ചിലരാകട്ടെ എന്തൊക്കെ സംഭവിച്ചാലും, ഒരു സമ്മാനമെന്ന നിലയിൽ ലോകം മുഴുവൻ അവരുടെ കാല്ക്കീഴിൽ വച്ചാലും, മുറുമുറുത്തുകൊണ്ടിരിക്കും. നമ്മുടെ പ്രവൃത്തിയിടം മാറാൻ കഴിഞ്ഞാൽ, വിവാഹം കഴിഞ്ഞാൽ, ഈ നോവൽ എഴുതിത്തീർത്തു കഴിഞ്ഞാൽ, പുതിയ ഒരു കാറ് വാങ്ങിച്ചുകഴിഞ്ഞാൽ, കടം അടച്ചു തീർത്തുകഴിഞ്ഞാൽ, നാം ലോകത്തിന്റെ നെറുകയിലെത്തുമെന്നു നാം കരുതുന്നു. എന്നാൽ അതു സംഭവിച്ചുകഴിഞ്ഞാൽ, നമുക്കു സന്തോഷ മില്ലാതാകുന്നു. കാറുകൾ വാങ്ങുന്നതുകൊണ്ടും നോവലുകൾ എഴുതുന്നതുകൊണ്ടും നമ്മുടെ ജൈവരാസം മാറുന്നില്ല. അതിനെ നിമിഷനേരത്തേക്ക് ഉണർത്താൻ കഴിഞ്ഞേക്കാം, എന്നാൽ അത് അതിന്റെ യഥാർത്ഥ അവസ്ഥയിലേക്കു മടങ്ങുന്നു.

നേരത്തെ പരാമർശിച്ച മനശ്ശാസ്ത്രപരവും സാമൂഹ്യശാസ്ത്രപരവുമായ കണ്ടുപിടുത്തങ്ങളോട്

(ഉദാഹരണമായി, വിവാഹിതർ ഒറ്റയ്ക്കു കഴിയു ന്നവരെക്കാൾ സന്തുഷ്ടരാണ്) എങ്ങനെ അതിനെ ചേർത്തുവയ്ക്കും? ഒന്നാമത്, ഇക്കാര്യങ്ങൾ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നവയാണ് - കാര്യ കാരണങ്ങളുടെ ദിശ ചില ഗവേഷകർ അനുമാനിച്ചതിൽ നിന്നു വ്യത്യ സ്തമാകാം. ഒറ്റയ്ക്കു കഴിയുന്നവരെയും വിവാഹമോചിതരെയും അപേ ക്ഷിച്ചു വിവാഹിതർ കൂടുതൽ സന്തോഷമുള്ളവരാണെന്നതു സത്യമാണ്, എന്നാൽ വിവാഹജീവിതം സന്തോഷം പ്രദാനം ചെയ്യുന്നുവെന്നു അതു കൊണ്ട് അർത്ഥമാകണമെന്നില്ല. സന്തോഷം വിവാഹജീവിതത്തിനു കാരണമാകുന്നുവെന്നാകാം. അല്ലെങ്കിൽ കുറെക്കൂടി കൃത്യമായി, സെറോട്ടോണിനും ഡോപാമൈനും ഓക്സിടോസിനും വിവാഹജീവിതത്തിനു കാരണവും പരിപാലനവും ആകുന്നുവെന്നാകാം. സന്തോഷകരമായ ജൈവരാസങ്ങളുമായി ജനിക്കുന്ന ആളുകൾ പൊതുവെ സന്തുഷ്ടരും സംതൃപ്തരുമാണ്. അത്തരം ആളുകൾ ജീവിതപങ്കാളികൾ എന്ന നിലയിൽ ആകർഷണീയതയുള്ളവരായിരിക്കും, തത്ഫലമായി വിവാഹ ജീവിതത്തിൽ പ്രവേശിക്കുന്നതിനും തുടരുന്നതിനും അവർക്കു കൂടുതൽ സാദ്ധ്യതയുണ്ട്. വിവാഹമോചിതരാകാൻ അവർക്കു സാദ്ധ്യത കുറവാണ്, കാരണം സന്തോഷവും സംതൃപ്തിയുമുള്ള ഒരു ജീവിതപങ്കാളിയോ ടൊത്തു കഴിയുന്നത് വിഷാദവും അസംതൃപ്തിയുമുള്ള ജീവിതപങ്കാളി യോടൊത്തു കഴിയുന്നതിനെക്കാൾ വളരെ എളുപ്പമുള്ള കാര്യമാണ്. തത്ഫലമായി, ശരാശരിയിൽ വിവാഹജീവിതം നയിക്കുന്നവർ ഒറ്റയ്ക്ക കഴിയുന്നവരെക്കാൾ സന്തോഷമുള്ളവരാകുന്നു എന്നത് വസ്തുതയാണ്, എന്നാൽ ഒറ്റയ്ക്കു കഴിയുന്ന സ്ത്രീ മൂകയാകാൻ കാരണം ഒരു ഭർത്താ വിനോടു ഒത്തുചേർന്നാലും അവളുടെ ജൈവരാസങ്ങൾ കൂടുതൽ സന്തോഷമുള്ളതാകുന്നില്ല എന്നതുകൊണ്ടാണ്.

അതോടൊപ്പം, മിക്ക ജീവശാസ്ത്രജ്ഞരും പിടിവാശിക്കാരല്ല. അവർ പറയുന്നതു സന്തോഷം മുഖ്യമായി നിർണയിക്കപ്പെടുന്നത് ജൈവരാസങ്ങളാലാണ്, എന്നാൽ മനശ്ശാസ്ത്രപരവും സാമൂഹ്യശാസ്ത്രപരവുമായ ഘടകങ്ങളും അവയുടെതായ പങ്കു വഹിക്കുന്നുണ്ട് എന്നാണ്. നമ്മുടെ മാനസിക എയർ കണ്ടീഷനിങ് സംവിധാനത്തിനു കുറച്ചൊക്കെ ചലന സ്വാതന്ത്ര്യമുണ്ട്, മുൻകൂട്ടി നിശ്ചയിക്കപ്പെട്ട

അതിരുകൾക്കുള്ളിൽ. വൈകാരിക അതിരുകളുടെ മുകളിലെയും താഴത്തെയും പരിധികൾ ലംഘിക്കുക ഏതാണ്ട് അസാദ്ധ്യമാണ്, എന്നാൽ അവയ്ക്കിടയിലുള്ള പ്രദേശത്തെ സ്വാധീനിക്കുന്നതിനു വിവാഹത്തിനും വിവാഹമോചനത്തിനും കഴിയും, ശരാശരി ലെവൽ 5 സന്തോഷത്തോടെ പിറന്ന ഒരാൾ ഒരിക്കലും തെരുവിൽ മതിമറന്നു തുള്ളുകയില്ല. എന്നാൽ നല്ലൊരു വിവാഹജീവിതം അവൾക്ക് ഇടയ്ക്കൊക്കെ ലെവൽ 7 സന്തോഷം അനു ഭവിക്കുന്നതിനും ലെവൽ 3 വിഷാദം ഒഴിവാക്കുന്നതിനും ഇടയാക്കുന്നു.

സന്തോഷത്തെ സംബന്ധിക്കുന്ന ജീവശാസ്ത്രപരമായ സമീപനം നാം അംഗീകരിക്കുന്നുവെങ്കിൽ, ചരിത്രത്തിന്റെ പ്രാധാന്യം തീരെ കുറ യുന്നു. കാരണം ചരിത്ര സംഭവങ്ങൾ മിക്കതിനും നമ്മുടെ ജൈവരാസ ങ്ങളിൽ സ്വാധീനം ഇല്ലാതാകുന്നു. സെറോട്ടോണിൻ ഉത്പാദിപ്പിക്കുന്ന തിനുള്ള ബാഹ്യപരണകളിൽ മാറ്റം വരുത്താൻ ചരിത്രത്തിനു കഴിയും, എങ്കിലും അതുകൊണ്ട് ഉത്പാദിതമാകുന്ന സെറോട്ടോണിൻ ലെവലു കൾക്കു വ്യത്യാസമുണ്ടാകുന്നില്ല, അതുകൊണ്ട് അതിന് ആളുകളെ കൂടു തൽ സന്തോഷമുള്ളവരാക്കാൻ കഴിയുകയില്ല.

ഒരു മദ്ധ്യകാല ഫ്രഞ്ചു കർഷകനെ, ആധുനികകാലത്തു പാരിസി ലുള്ള ഒരു ബാങ്കറുമായി താരതമ്യപ്പെടുത്തുക. ചൂടുപിടിപ്പിക്കാത്ത മൺകുടിലിൽ കർഷകൻ ജീവിച്ചു, സമീപത്തു തന്നെയാണ് ആ പ്രദേ ശത്തെ പന്നിക്കൂട്. അതേസമയം, ബാങ്കർ സുന്ദരമായ ഒരു പെന്റ് ഹൗസിലാണ് താമസിക്കുന്നത്, അവിടെ എല്ലാവിധ സൗകര്യങ്ങളുമുണ്ട്, ഷാംപ്സെലീസിയുടെ ദൃശ്യവും കാണാം. ബാങ്കർ കർഷകനെക്കാൾ സന്തോഷവാനായിരിക്കുമെന്നാണ് നമുക്കു ഉള്ളുകൊണ്ടു തോന്നുന്നത്. എന്നാൽ, മൺകുടിലുകളോ പെന്റ് ഹൗസുകളോ ഷാംപ്സെലീസികളോ നമ്മുടെ സന്തോഷാവസ്ഥയെ വാസ്തവത്തിൽ നിർണയിക്കുന്നില്ല. സെ റോട്ടോണിനാണ് അതു ചെയ്യുന്നത്. മദ്ധ്യകാല കർഷകൻ തന്റെ മൺകുടി ലിന്റെ നിർമാണം പൂർത്തിയാക്കിക്കഴിഞ്ഞപ്പോൾ, അയാളുടെ തല ച്ചോറിലെ ന്യൂറോണുകൾ സെറോട്ടോണിൻ സവിപ്പിച്ചു, ലെവൽ എക്സ് വരെ എത്തിച്ചു. 2013-ൽ ബാങ്കർ തന്റെ സുന്ദരമായ പെന്റ് ഹൗസിന്റെ അവസാന ഗഡു അടച്ചുതീർത്തപ്പോൾ, തലച്ചോറിലെ ന്യൂറോണുകൾ സമാനമായ ഒരളവിൽ സെറോട്ടോണിൻ സവിപ്പിച്ചു, സമാനമായ ലെവൽ

എക്സ്സ് വരെ എത്തിച്ചു. പെന്റ് ഹൗസ് മൺകുടിലിനെക്കാൾ കൂടുതൽ സൗകര്യപ്രദമാണെന്നുള്ള വ്യത്യാസം തലച്ചോറിനു തോന്നുന്നില്ല. സംഗതമായ കാര്യം തത്ക്കാലത്തിൽ സെറോട്ടോണിന്റെ നില എക്സ് ആണെന്നതു മാത്രമാണ്. തത്ഫലമായി, ബാങ്കർക്കു തന്റെ മദ്ധ്യകാല ദരിദ്ര കർഷകനായ വലിയ വലിയ വലിയ മുത്തച്ഛനെക്കാൾ അല്പം പോലും കൂടുതൽ സന്തോഷം ഉണ്ടാകുന്നില്ല.

അതു സ്വകാര്യ ജീവിതങ്ങളുടെ മാത്രം കാര്യമല്ല, സാമൂഹ്യമായ മഹാസംഭവങ്ങളുടെയും കാര്യമാണ്. ഉദാഹരണമായി, ഫഞ്ചു വിപ്ലവം എടുക്കുക. വിപ്ലവകാരികൾ തിരക്കുള്ളവരായിരുന്നു. രാജാവിനെ കൊന്നു, കൃഷിക്കാർക്കു ഭൂമി നല്കി, മനുഷ്യരുടെ അവകാശങ്ങൾ പ്രഖ്യാപിച്ചു, പ്രഭുക്കന്മാരുടെ പദവികൾ ഇല്ലാതാക്കി, യൂറോപ്പിനെതിരെ യുദ്ധം ചെയ്തു. എങ്കിലും അതൊന്നും ഫഞ്ചു ജൈവരാസത്തിനു മാറ്റം വരുത്തിയില്ല. തത്ഫലമായി, വിപ്ലവം നടപ്പിലാക്കിയ രാഷ്ട്രീയവും സാമൂഹികവും ആശയപരവും സാമ്പത്തികവുമായ മാറ്റങ്ങളുടെ സാഹ ചര്യത്തിലും, ഫഞ്ചു സന്തോഷത്തിനു മേൽ അതിനുള്ള സ്വാധീനം ചെറു തായിരുന്നു. ജനിതക ലോട്ടറിയിൽ സന്തോഷകരമായ ഒരു ജൈവരാസം സ്വന്തമാക്കിയവർ മുമ്പത്തെപ്പോലെ വിപ്ലവത്തിനു ശേഷവും സന്തോഷ മുള്ളവരായിരുന്നു. മൂക ജൈവരാസമുള്ളവർ റോബ്സ്പിയറിയെയും നെപ്പോളിയനെയും കുറിച്ച് ലൂയി പതിനാറാമനെയും മേരി അന്റ്വാന യെയും കുറിച്ചുണ്ടായിരുന്ന അതേ കയ്പോടെ സംസാരിച്ചു.

അങ്ങനെയെങ്കിൽ, ഫ്രഞ്ചു വിപ്ലവം എന്തു നന്മയാണ് ചെയ്തത്? ആളുകൾ കൂടുതൽ സന്തോഷമുള്ളവരായില്ലെങ്കിൽ, അത്രയും അതി ക്രമങ്ങളുടെയും ഭയത്തിന്റെയും രക്തത്തിന്റെയും യുദ്ധത്തിന്റെയും കാര്യ മെന്തായിരുന്നു? ജീവശാസ്ത്രജ്ഞർ ഒരിക്കലും ബാസിൽ തകർക്കു മായിരുന്നില്ല. ആ രാഷ്ട്രീയ വിപ്ലവം അതല്ലെങ്കിൽ ആ സാമൂഹ്യ പരിഷ്ക്കരണം തങ്ങളെ സന്തോഷമുള്ളവരാക്കുമെന്നു ആളുകൾ കരുതി, എന്നാൽ അവരുടെ ജൈവരാസം അവരെ ആവർത്തിച്ചു കളിപ്പിച്ചു.

യഥാർത്ഥത്തിൽ പ്രാധാന്യമുള്ള ചരിത്രപരമായ ഒരു സംഭവ വികാസം ഉണ്ട്. ഇന്ന്, സന്തോഷത്തിന്റെ താക്കോൽ നമ്മുടെ ജൈവരാസ സംവിധാനത്തിന്റെ കൈകളിലാണെന്നു ഒടുവിൽ

നാം മനസ്സിലാക്കു മ്പോൾ, രാഷ്ട്രീയത്തിലും സാമൂഹ്യ പരിഷ്ക്കരണങ്ങളിലും ശുദ്ധീകര ണത്തിലും ആശയവാദങ്ങളിലും നമ്മുടെ സമയം പാഴാക്കാതെ അതിനു പകരം നമ്മെ വാസ്തവമായി സന്തോഷമുള്ളവരാക്കാൻ കഴിയുന്ന ഒരേയൊരു കാര്യത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കാം: നമ്മുടെ ജൈവരാസങ്ങളെ കൈകാര്യം ചെയ്യുന്നതിൽ. നമ്മുടെ തലച്ചോറിന്റെ രാസപ്രവർത്തനങ്ങളെ മനസ്സിലാക്കുന്നതിനും അനുയോജ്യമായ ചികിത്സകൾ വിക സിപ്പിക്കുന്നതിനും ബില്യനുകൾ നാം നിക്ഷേപിക്കുമെങ്കിൽ, നമുക്കു ആളുകളെ മുമ്പെന്നത്തെക്കാളും വളരെയധികം സന്തോഷമുള്ളവരാക്കാൻ കഴിയും, അതിനു വിപ്ലവങ്ങളുടെ ആവശ്യമില്ല. ഉദാഹരണമായി, പാസാക് ഭരണങ്ങളെ മാറ്റുന്നില്ല, എന്നാൽ സെറോട്ടോണിന്റെ നില ഉയർത്തിക്കൊണ്ടു അതിനു ആളുകളെ തങ്ങളുടെ വിഷാദത്തിൽ നിന്നു കരകയറ്റാൻ കഴിയും.

"സന്തോഷം അകമേ ആരംഭിക്കുന്നു' എന്ന സുപ്രസിദ്ധമായ പുതു യുഗ മുദ്രാവാക്യത്തിന് ജീവശാസ്ത്രപരമായ വാദത്തെ നന്നായി ദ്യോതിപ്പിക്കാൻ കഴിയുന്നുണ്ട്. പണം, സാമൂഹ്യ നില, പ്ലാസ്റ്റിക് സർജറി, സുന്ദര മായ ഭവനങ്ങൾ, അധികാര സ്ഥാനങ്ങൾ - ഇവയൊന്നും നിങ്ങൾക്കു സന്തോഷം പ്രദാനം ചെയ്യുന്നില്ല. നിത്യമായ സന്തോഷം വരുന്നതു സെറോട്ടോണിൻ, ഡോപാമൈൻ, ഓക്സിടോസിൻ എന്നിവയിൽ നിന്നു മാത്രമാണ്.

ഗേറ്റ് ഡിപ്രഷന്റെ (മഹാ സാമ്പത്തികത്തകർച്ചയുടെ) ഉച്ചസ്ഥായിയിൽ 1932-ൽ പ്രസിദ്ധീകൃതമായ ആൽഡസ് ഹക്സിയുടെ ബവ് ന്യൂ വേൾഡ് എന്ന നോവലിൽ (ഏകാധിപത്യ ഭീകരസ്വപ്ന നോവലിൽ) പരമമായ മൂല്യമുള്ളതു സന്തോഷത്തിനാണ്, രാഷ്ട്രീയത്തിന്റെ അടിത്തറ എന്ന നിലയിൽ പൊലിസിനെയും വോട്ടിനെയും തള്ളി മനോരോഗ മരുന്നുകൾ സ്ഥാനം കൈയ്യടക്കുന്നു. ഓരോ ദിവസവും, ഓരോ വ്യക്തി യും "സോമ' യുടെ ഒരു ഡോസ് ഉള്ളിലാക്കുന്നു, അത് ആളുകളുടെ ഉത്പാദനക്ഷമതയെയോ കാര്യക്ഷമതയെയോ തകർക്കാതെ അവരെ സന്തോഷമുള്ളവരാക്കുന്നു. ഭൂഗോളത്തെ മുഴുവൻ ഭരിക്കുന്ന ലോക രാജ്യം യുദ്ധങ്ങളുടെയും വിപ്ലവങ്ങളുടെയും സമരങ്ങളുടെയും പ്രകടനങ്ങളുടെയും ഭീഷണി നേരിടുന്നില്ല. കാരണം ആളുകൾ എല്ലാവരും തങ്ങളുടെ വർത്തമാനകാല അവസ്ഥകളിൽ വളരെയേറെ സംതൃപ്തരാണ്,

കാര്യങ്ങൾ എങ്ങനെയൊക്കെ ആയിരുന്നാലും. ഭാവിയെ കുറിച്ചുള്ള ഹക്സിയുടെ ദർശനം ജോർജ് ഓർവെല്ലിന്റെ 1984-നെക്കാൾ അസ്വസ്ഥ മാക്കുന്നതാണ്, എന്നാൽ എന്തുകൊണ്ടെന്നു വിശദമാക്കാൻ കഴിയുന്നില്ല. എല്ലാവരും എല്ലാ സമയത്തും സന്തുഷ്ടരാണ് - അതിലെന്താണ് കുഴപ്പം?

## ജീവിതത്തിന്റെ അർത്ഥം

സന്തോഷം സുഖാനുഭവം തന്നെയാണെന്ന ജീവശാസ്ത്രപരമായ അനുമാനത്തെ അടിസ്ഥാനപ്പെടുത്തുന്നതാണ് ഹക്സിയുടെ അസ്വസ്ഥ പ്പെടുത്തുന്ന ലോകം. സന്തോഷമായിരിക്കുക എന്നതു ശരീരത്തിൽ സുഖാനുഭവം അനുഭവപ്പെടുക എന്നതു മാത്രമാണ്. ആ അനുഭവങ്ങളുടെ അളവിനെയും കാലദൈർഘ്യത്തെയും നമ്മുടെ ജൈവരാസം പരിമിതപ്പെടുത്തുന്നതിനാൽ, ആളുകൾക്കു ദീർഘമായ കാലയളവിൽ ഉയർന്ന തലത്തിലുള്ള ഒരു അനുഭവം സാദ്ധ്യമാക്കുന്നതിന്, അവരുടെ ജൈവ രാസ സംവിധാനത്തിൽ വ്യതിയാനം വരുത്തിയാൽ മാത്രം മതി.

എന്നാൽ സന്തോഷത്തെ കുറിച്ചുള്ള നിർവചനം ചില പണ്ഡിതന്മാർ തള്ളിക്കളയുന്നുണ്ട്. പ്രശസ്തമായ ഒരു പഠനത്തിൽ, തങ്ങളുടെ ഒരു സാധാരണ പ്രവൃത്തി ദിനത്തെ കുറിച്ചു വിവരിക്കാനും അതു ഓരോരോ ഘട്ടമായി വിവരിച്ചുകൊണ്ട് അവർക്കു ആ സമയത്തു തോന്നിയ സന്തോ ഷമോ വിരക്തിയോ വിശകലനം ചെയ്യാനും ഡാനിയേൽ കാഞ്ഞമാൻ (സാമ്പത്തികശാസ്ത്രത്തിൽ നോബൽ സമ്മാനം നേടിയ ആൾ) ആളു കളോടു ആവശ്യപ്പെട്ടു. തങ്ങളുടെ ജീവിതത്തെ കുറിച്ചു മിക്ക ആളുകളു ടെയും കാഴ്ചപ്പാടിലുള്ള ഒരു വൈരുദ്ധ്യം എന്നു തോന്നിച്ച കാര്യം അദ്ദേഹം കണ്ടെത്തി. ഒരു കുഞ്ഞിനെ വളർത്തുന്ന പ്രവൃത്തി എടുക്കുക. സന്തോഷനിമിഷങ്ങളും വിരസതയുടെ നിമിഷങ്ങളും കണക്കിലെടുക്കു മ്പോൾ, കുഞ്ഞിനെ വളർത്തുന്നതു അസന്തുഷ്ടമായ ഒരു കാര്യമായി കാഞ്ഞമാൻ കണ്ടെത്തി. ഡയപ്പറുകൾ മാറ്റുകയും പാത്രങ്ങൾ കഴുകു കയും ശാഠ്യം കൈകാര്യം ചെയ്യുകയും ചെയ്യുന്നത് ആരും ഇഷ്ടപ്പെടു ന്നില്ല. എങ്കിലും മിക്ക മാതാപിതാക്കളും പ്രഖ്യാപിക്കുന്നത് തങ്ങളുടെ കുട്ടികളാണ് തങ്ങളുടെ സന്തോഷത്തിന്റെ മുഖ്യ സ്രോതസ്

എന്നാണ്. തങ്ങൾക്ക് എന്താണ് നല്ലതെന്നു ആളുകൾക്കു വാസ്തവത്തിൽ അറി ഞ്ഞുകൂടെന്നാണോ അതിന്റെ അർത്ഥം?

അതൊരു സാദ്ധ്യതയാണ്. സന്തോഷമെന്നത് അസന്തുഷ്ടമായ നിമിഷങ്ങളെക്കാൾ സന്തുഷ്ടമായ നിമിഷങ്ങൾ കവിഞ്ഞുനില്ക്കുന്നതല്ല എന്നതാണ് കണ്ടെത്തലുകൾ സൂചിപ്പിക്കുന്ന മറ്റൊരു കാര്യം. മറിച്ച്, ഒരാളുടെ ജീവിതത്തെ അതിന്റെ സമഗ്രതയിൽ അർത്ഥപൂർണവും വില യേറിയതും എന്നു കാണുന്നതിലാണ് സന്തോഷം കുടിയിരിക്കുന്നത്. തിരിച്ചറിവിന്റെയും ധാർമികതയുടേതുമായ ഒരു പ്രധാന ഘടകം സന്തോ ഷത്തിനുണ്ട്. "ശിശുവായ ഒരു ഏകാധിപതിയുടെ അടിമകളായ ദുരിതക്കാർ' എന്ന നിലയിലോ അതല്ലെങ്കിൽ "പുതിയ ഒരു ജീവിതത്തെ നേ ഹത്തോടെ വളർത്തിക്കൊണ്ടുവരുന്നവർ' എന്ന നിലയിലോ അതിനെ കാണാൻ നമുക്കു ഇടയാക്കുന്നതു നമ്മുടെ മൂല്യങ്ങളാണ്. നീഷ പറഞ്ഞതു പോലെ, ജീവിക്കാൻ ഒരു കാരണം നിങ്ങൾക്കുണ്ടെങ്കിൽ, അത് എങ്ങനെയെന്നുള്ള എല്ലാക്കാര്യങ്ങളും വഹിക്കാൻ നിങ്ങൾക്ക് കഴിയും. അർത്ഥപൂർണമായ ഒരു ജീവിതത്തിനു കാഠിന്യത്തിന്റെ നടുവിലും തീർത്തും സംതൃപ്തിയുള്ളതായിരിക്കാൻ കഴിയുന്നതാണ്. അതേസമയം അർത്ഥരഹിതമായ ഒരു ജീവിതം അത്രത സ്വസ്ഥതയുള്ളതാണെങ്കിലും ഭയപ്പെടുത്തുന്ന ഒരു ദുരനുഭവമായിരിക്കും.

എല്ലാ സംസ്കാരങ്ങളിലും എല്ലാ കാലഘട്ടങ്ങളിലുമുള്ള ആളുകൾ ഒരേതരം സുഖങ്ങളും വേദനകളും അനുഭവിച്ചുവെങ്കിലും, അവർ തങ്ങളുടെ അനുഭവങ്ങൾക്കു നല്കിയ അർത്ഥതലം വളരെ വ്യത്യസ്തമാകാം. അങ്ങനെയെങ്കിൽ സന്തോഷത്തിന്റെ ചരിത്രം ജീവശാസ്ത്രജ്ഞർ സങ്ക ല്പിക്കുന്നതിനെക്കാൾ വളരെക്കൂടുതൽ അസ്വസ്ഥകരമാകാം. ആധുനി കതയ്ക്ക് അനുകൂലമായ ഒരു അനുമാനമായിരിക്കില്ല അത്. ജീവിതത്തെ നിമിഷം നിമിഷമായി വിലയിരുത്തിയാൽ, മദ്ധ്യകാല ജനങ്ങൾക്കു ജീവിതം നിശ്ചയമായും കഠിനമായിരുന്നു. എന്നാലും, മരണാനന്തര ജീവി തത്തിലെ നിത്യമായ ആനന്ദത്തിൽ അവർ വിശ്വസിച്ചിരുന്നുവെങ്കിൽ, തങ്ങളുടെ ജീവിതം ഏറെ അർത്ഥപൂർണവും വിലയുള്ളതും ആണെന്ന് ആധുനിക മതനിരപേക്ഷ ജനങ്ങളെക്കാൾ കൂടുതൽ അവർ

മനസ്സിലാക്കുമായിരുന്നു. ആധുനികർക്ക് പൂർണതയുള്ളതും അർത്ഥരഹിതവുമായ വിസ്മൃതിയല്ലാതെ മറ്റൊന്നും ദീർഘമായ കാലയളവിൽ പ്രതീക്ഷിക്കാൻ കഴിയുന്നതല്ല. "മൊത്തത്തിൽ നിങ്ങളുടെ ജീവിതത്തെ കുറിച്ചു സംതൃ പ്തിയാണോ തോന്നുന്നത്?' എന്നു ചോദിച്ചാൽ, വ്യക്തിനിഷ്ഠമായ സുഖാനുഭവത്തെ കുറിച്ചുള്ള ഒരു ചോദ്യാവലിയിൽ മദ്ധ്യകാലത്തെ ആളുകൾക്ക് ഉയർന്ന ഒരു കോർ ലഭിക്കുന്നതാണ്.

അങ്ങനെ, മരണാനന്തര ജീവിതത്തെ സംബന്ധിക്കുന്ന സാമൂഹ്യ മായ മിഥ്യാധാരണയിൽ ജീവിതത്തിന്റെ അർത്ഥം കണ്ടെത്തിയതുകൊണ്ടു നമ്മുടെ മദ്ധ്യകാല പൂർവികർ സന്തോഷമുള്ളവരായിരുന്നു. ആരും അവ രുടെ സ്വപ്നവിശ്വാസത്തിന്റെ കാറ്റൂരിവിടാത്തിടത്തോളം കാലം, അവർക്കതിനു കഴിഞ്ഞു. നമുക്കു പറയാൻ കഴിയുന്നിടത്തോളം, ശാസ്ത്രീയ മായ ഒരു കാഴ്ചപ്പാടിൽ, മനുഷ്യജീവിതത്തിനു തീർത്തും യാതൊരു അർത്ഥവുമില്ല. ലക്ഷ്യമോ ഉദ്ദേശ്യമോ ഇല്ലാതെ സംഭവിക്കുന്ന അന്ധമായ പരിണാമ പ്രക്രിയകളുടെ അനന്തര ഫലമാണ് മനുഷ്യർ. നമ്മുടെ പ്രവൃത്തികൾ ഏതെങ്കിലും ദൈവികമായ പ്രാപഞ്ചികപദ്ധതിയുടെ ഭാഗ മല്ല. നാളെ പ്രഭാതത്തിൽ ഭൂഗഹം പൊട്ടിത്തകരുന്നുവെങ്കിൽ, പ്രപഞ്ചം പതിവുപോലെ മുന്നോട്ടു പോകും. ഈ നിമിഷത്തിൽ നമുക്കു പറയാൻ കഴിയുന്നിടത്തോളം, മനുഷ്യരുടെ വ്യക്തിനിഷ്ഠ അനുഭവങ്ങൾ പ്രാധാ ന്യമുള്ളതേയല്ല. അതുകൊണ്ടു ആളുകൾ തങ്ങളുടെ ജീവിതത്തിനു നല്കുന്ന ഏത് അർത്ഥവും വെറും മിഥ്യാധാരണയാണ്. മദ്ധ്യകാലത്ത ജനങ്ങൾ തങ്ങളുടെ ജീവിതങ്ങൾക്കുണ്ടായിരുന്നു എന്നു കണക്കാക്കിയ മരണാനന്തര ജീവിത അർത്ഥങ്ങൾ, ആധുനിക ജനങ്ങൾ കണ്ടെത്തുന്ന മാനവിക, ദേശീയ, മുതലാളിത്ത അർത്ഥങ്ങൾ പോലെതന്നെ മിഥ്യാ ധാരണകളാണ്. മനുഷ്യരുടെ അറിവിന്റെ ശേഖരം വർദ്ധിപ്പിക്കാൻ സഹായിക്കുന്നതുകൊണ്ടു തന്റെ ജീവിതം അർത്ഥമുള്ളതാണെന്നു പറയുന്ന ശാസ്ത്രജ്ഞയും തന്റെ മാതൃരാജ്യത്തെ സംരക്ഷിക്കാൻ പോരാടുന്നതു കൊണ്ടു തന്റെ ജീവിതം അർത്ഥപൂർണമാണെന്നു പറയുന്ന സൈനി കനും പുതിയ ഒരു കമ്പനി സ്ഥാപിക്കുന്നതിൽ അർത്ഥം കണ്ടെത്തുന്ന സംരംഭകനും മദ്ധ്യകാലത്തു വേദപാഠങ്ങൾ

വായിക്കുന്നതിലും കുരിശു യുദ്ധത്തിനു പോകുന്നതിലും പുതിയ ഒരു കത്തീഡൽ പണിയുന്നതിലും അർത്ഥം കണ്ടെത്തിയ ആളുകളും ഒരേപോലെ മിഥ്യാധാരണയിൽ കഴി യുന്നവരാണ്.

അതുകൊണ്ട് ഒരുപക്ഷേ, ഒരാളുടെ വ്യക്തിപരമായ ജീവിതത്തിന്റെ അർത്ഥത്തെ കുറിച്ചുള്ള മിഥ്യാധാരണകളും സാമൂഹ്യമായി നിലനില്ക്കുന്ന മിഥ്യാധാരണകളും സമരസപ്പെടുത്തുന്നതായിരിക്കാം സന്തോഷം. എന്റെ വ്യക്തിപരമായ വ്യാഖ്യാനം എനിക്കു ചുറ്റുമുള്ള ആളുകളുടെ വ്യാഖ്യാനങ്ങളുമായി ഒത്തുപോകു മ്പോൾ, എന്റെ ജീവിതം അർത്ഥ പൂർണമാണെന്ന് എനിക്ക് എന്നെത്തന്നെ ബോദ്ധ്യപ്പെടുത്താൻ കഴിയും, ആ ബോദ്ധ്യപ്പെടലിൽ സന്തോഷം കണ്ടെത്താൻ കഴിയും.

അതു വിഷാദിപ്പിക്കുന്ന ഒരു അനുമാനമാണ്. സന്തോഷം യഥാർത്ഥത്തിൽ മിഥ്യാധാരണയിൽ സ്വയം മുഴുകുന്നതിനെ ആശ്രയിച്ചിരിക്കുന്നുവോ?

## നിങ്ങളെത്തന്നെ അറിയുക

സുഖാനുഭവങ്ങൾ അനുഭവപ്പെടുന്നതിനെ അടിസ്ഥാനപ്പെട്ടിരിക്കുന്നു സന്തോഷം എങ്കിൽ, കൂടുതൽ സന്തോഷമുള്ളവരായിരിക്കുന്നതിന്, നമ്മുടെ ജൈവരാസ സംവിധാനത്തെ നാം പുതുക്കിപ്പണിയേണ്ടതുണ്ട്. ജീവിതം അർത്ഥപൂർണമാണെന്ന് അനുഭവപ്പെടുന്നതിനെ അടിസ്ഥാനപ്പെട്ടിരിക്കുന്നു സന്തോഷം എങ്കിൽ, കൂടുതൽ സന്തോഷമുള്ളവരായിരിക്കുന്നതിന്, കൂടുതൽ ഫലപ്രദമായി നമുക്കു നമ്മെത്തന്നെ മിഥ്യാ ധാരണയിൽ വ്യാപരിപ്പിക്കേണ്ടതുണ്ട്. മൂന്നാമതൊരു സാദ്ധ്യതയുണ്ടോ?

മേൽപ്പറഞ്ഞ രണ്ട് അഭിപ്രായങ്ങളും സന്തോഷം ഏതോ തരം വ്യക്തിനിഷ്ഠ അനുഭവമാണെന്നു (സുഖത്തിന്റേതോ അർത്ഥത്തിന്റേതോ ആകാം) കണക്കാക്കുന്നു. ആളുകളുടെ സന്തോഷത്തെ വിലയിരുത്തുന്ന തിനു വേണ്ടി, അ വർക്ക് എങ്ങനെ അനുഭവപ്പെടുന്നുവെന്നു നാം ചോദിക്കേണ്ട ആവശ്യമേയുള്ളു. നമ്മിൽ പലർക്കും, അതു യുക്തിഭദ മാണെന്നു തോന്നും. കാരണം നമ്മുടെ കാലഘട്ടത്തിലെ മുഖ്യ മതം ലിബറലിസമാണ്. ലിബറലിസം വ്യക്തികളുടെ വ്യക്തിനിഷ്ഠമായ അനു ഭവത്തെ വിലമതിക്കുന്നു. അത്തരം

അനുഭവങ്ങളെ അധികാരത്തിന്റെ പരമമായ സാതസ് എന്ന നിലയിൽ അതു കാണുന്നു. എന്താണ് നല്ലത്, എന്താണ് തീയത്, എന്താണ് സുന്ദരം, എന്താണ് വിരൂപം, കാര്യങ്ങൾ എങ്ങനെ ആയിരിക്കണം, കാര്യങ്ങൾ എങ്ങനെ ആയിരിക്കരുത് - അവ യെല്ലാം നിർണയിക്കപ്പെടുന്നത് നമ്മിൽ ഓരോരുത്തർക്കും എന്ത് അനു ഭവപ്പെടുന്നു എന്നതിനെ ആശ്രയിച്ചാണ്.

വോട്ടു ചെയ്യുന്നവർക്കു കാര്യങ്ങൾ നന്നായി അറിയാം, നമുക്കു നല്ലത് എന്താണെന്നു വ്യദ്ധൻ നമുക്കു പറഞ്ഞു തരേണ്ട കാര്യമില്ല. എന്ന ആശയത്തിൽ അധിഷ്ഠിതമാണ് ലിബറൽ രാഷ്ട്രീയം, ഉപഭോ ക്താവിനു കാര്യങ്ങൾ ശരിയായ രീതിയിൽ അറിയാം എന്ന ആശയത്തിൽ അധിഷ്ഠിതമാണ് ലിബറൽ സാമ്പത്തികശാസ്ത്രം. കാണുന്നവന്റെ കണ്ണിലാണ് സൗന്ദര്യം കൂടിയിരിക്കുന്നതെന്നു ലിബറൽ കല പ്രഖ്യാ പിക്കുന്നു. ലിബറൽ വിദ്യാലയങ്ങളിലെയും സർവകലാശാലകളിലെയും വിദ്യാർത്ഥികൾ സ്വയം ചിന്തിച്ചു കാര്യങ്ങൾ മനസ്സിലാക്കണമെന്നാണ് അവരോടു ആവശ്യപ്പെടുന്നത്. “അതു ചെയ്യു!' (ജസ്റ്റ് ഡൂ ഇറ്റ്!) എന്നു പരസ്യങ്ങൾ നമ്മോടു പറയുന്നു. ആക്ഷൻ സിനിമകളും രംഗനാടകങ്ങളും സോപ് ഓപ്പറകളും നോവലുകളും ശ്രദ്ധേയമായ പോപ്പ് ഗാനങ്ങളും നമ്മെ നിരന്തരം പഠിപ്പിക്കുന്നു: “നിങ്ങൾതന്നെ ആയിരിക്കുക,' “നിങ്ങളെത്തന്നെ ശ്രവിക്കുക,' “നിങ്ങളുടെ ഹൃദയത്തെ അനുസരിക്കുക.' ആ അഭി പ്രായത്തെ കുറെക്കൂടി ഐതിഹാസികമായി ഷോൺ ഴാകേ റൂസ്സോ പ്രസ്താവിച്ചു: “നല്ലതെന്നു എനിക്കു തോന്നുന്നവ - നല്ലതാണ്. മോശ മെന്നു എനിക്കു തോന്നുന്നവ - മോശമാണ്.'

ചെറുപ്പം മുതലക്കേ അത്തരം പ്രസ്താവനകൾ കേട്ടുവളരുന്നവർ സന്തോഷം വ്യക്തിനിഷ്ഠമായ ഒരു അനുഭവമാണ്, താൻ സന്തോഷ് വതിയാണോ അതോ ദുരിതത്തിലാണോ എന്നു ഏറ്റവും നന്നായി അവ രവർക്കു മനസ്സിലാക്കാൻ ഓരോ വ്യക്തിക്കും കഴിയുന്നതാണ് എന്നൊക്കെ വിശ്വസിക്കുന്നു. എങ്കിലും ആ കാഴ്ചപ്പാടു ലിബറലിസത്തിനു മാത്രം സ്വന്തമാണ്. നന്മയ്ക്കും സൗന്ദര്യത്തിനും കാര്യങ്ങൾ എങ്ങനെ ആയിരിക്കണമെന്നതിനും വസ്തുനിഷ്ഠമായ മാനദണ്ഡങ്ങൾ ഉണ്ടെന്നാണ് ചരിത്രത്തിലുടനീളം മിക്ക മതങ്ങളും ആശയവാദങ്ങളും പറഞ്ഞിട്ടുള്ളത്. സാധാരണ വ്യക്തിയുടെ തോന്നലുകളെയും താല്പര്യങ്ങളെയും അവർ സംശയത്തോടെയാണു വീക്ഷിച്ചത്.

ഡെൽഫിയിലെ അപ്പോളോ ദേവന്റെ ക്ഷേത്രവാതില്ക്കൽ ഇങ്ങനെ എഴുതിവച്ചിരുന്നു: "നിങ്ങളെത്തന്നെ അറി യുക!' ശരാശരി വ്യക്തിക്കു തന്നെക്കുറിച്ചു അറിഞ്ഞുകൂടാ, അതിനാൽ യഥാർത്ഥ സന്തോഷത്തെ കുറിച്ച് അജ്ഞനായിരിക്കാനാണു സാദ്ധ്യത എന്നാണതിന്റെ ധ്വനി. ഫ്രായ്ഡ് അതിനോടു ഒരുപക്ഷേ യോജിച്ചേക്കും.

(വൈരുദ്ധ്യമെന്നു പറയാം. വ്യക്തിനിഷ്ഠമായ സുഖാനുഭവങ്ങളെ സംബന്ധിക്കുന്ന മനശ്ശാസ്ത്രപരമായ പഠനങ്ങൾ തങ്ങളുടെ സന്തോ ഷത്തെ കൃത്യമായി തിരിച്ചറിയുന്നതിനുള്ള ആളുകളുടെ കഴിവിൽ ആശ യിക്കുന്നു. സൈക്കോതെറാപ്പിയുടെ അടിസ്ഥാന യുക്തി ആളുകൾക്കു സ്വയം അറിയാൻ കഴിയുന്നില്ലെന്നും അവർക്ക് സ്വയം-നശീകരണ പെരുമാറ്റരീതികളിൽ നിന്നു തങ്ങളെത്തന്നെ മോചിപ്പിക്കുന്നതിനു ചിലപ്പോൾ പ്രഫഷനൽ സഹായം ആവശ്യമുണ്ട് എന്നുമാണ്.)

ക്രിസ്തീയ ദൈവശാസ്ത്രജ്ഞരും അതിനോടു യോജിച്ചേക്കും. നിങ്ങൾ ആളുകളുടെ അഭിപ്രായം ആരാഞ്ഞാൽ, മിക്കവരും കൂടുതൽ താല്പര്യം കാണിക്കുക ദൈവത്തോടു പ്രാർത്ഥിക്കുന്നതിനെക്കാൾ ലൈംഗികബന്ധത്തിൽ ഏർപ്പെടുന്നതിനാണെന്നു വിശുദ്ധ പൗലൊസും വിശുദ്ധ അഗസ്റ്റിനും വളരെ നന്നായി മനസ്സിലാക്കി. ലൈംഗികബന്ധ മാണ് സന്തോഷത്തിന്റെ താക്കോൽ എന്നു അതു തെളിയിക്കുന്നുവോ? പൗലൊസും അഗസ്റ്റിനും അങ്ങനെയല്ല അഭിപ്രായപ്പെടുന്നത്. മനുഷ്യ വർഗം പാപസ്വഭാവമുള്ളവരാണ്, ആളുകളെ സാത്താൻ വളരെ എളുപ്പ്ത്തിൽ പ്രലോഭിപ്പിക്കുന്നു എന്നാണ് അതു തെളിയിക്കുന്നത്. ഒരു ക്രിസ്തീയ കാഴ്ചപ്പാടിൽ, ആളുകളിൽ ബഹുഭൂരിപക്ഷവും ഹെറോയിനു അടിമപ്പെട്ടവരുടെ അതേ അവസ്ഥയിലാണ് ഏറെക്കുറെ കഴിയുന്നത്. ലഹരി ഉപയോഗിക്കുന്നവരുടെ ഇടയിൽ സന്തോഷത്തെ കുറിച്ചു പഠനം നടത്താൻ മുതിരുന്ന ഒരു മനശ്ശാസ്ത്രജ്ഞനെ സങ്കല്പിക്കുക. അയാൾ അവരുടെ അഭിപ്രായം തിരയുന്നു. തങ്ങൾക്കു ലഹരിമരുന്നു കുത്തി വയ്ക്കുമ്പോൾ മാത്രമാണ് സന്തോഷമുള്ളതെന്നു അവരെല്ലാവരും പറയുന്നതായി അയാൾ കണ്ടെത്തുന്നു. ഹെറോയിനാണ് സന്തോഷത്തിന്റെ താക്കോൽ

എന്നു പ്രഖ്യാപിക്കുന്ന ഒരു ലേഖനം ആ മന ശ്ശാസ്ത്രജ്ഞൻ പ്രസിദ്ധീകരിക്കുമോ?

അനുഭവങ്ങളെയും തോന്നലുകളെയും ആശ്രയിക്കരുതെന്നുള്ള ആശയം ക്രിസ്തുമതത്തിൽ മാത്രമുള്ളതല്ല. തോന്നലുകളുടെ മൂല്യത്തെ കുറിച്ചു സംസാരിക്കുമ്പോൾ, ഡാർവിനും ഡോകിൻസിനും വിശുദ്ധ പൗലൊസിനോടും വിശുദ്ധ അഗസ്റ്റിനോടും യോജിക്കാൻ കഴിഞ്ഞേക്കും. സ്വാർത്ഥ ജീൻ തത്വം ഇങ്ങനെ പറയുന്നു: തങ്ങളുടെ ജീനുകളുടെ പതത്പാദനത്തിനു സഹായകമായതിനെ തെരഞ്ഞെടുക്കാൻ പ്രകൃ ത്യായുള്ള (സ്വാഭാവികമായ) തെരഞ്ഞെടുപ്പു മറ്റു ജീവികളെപ്പോലെ ആളുകളെയും പരിപ്പിക്കുന്നു, വ്യക്തികൾ എന്ന നിലയിൽ അതു തങ്ങൾക്കു ദോഷക ര മാണെങ്കിൽപ്പോലും. സമാധാന പൂർണ മായ ആനന്ദം ആസ്വദിക്കുന്നതിനു പകരം, അദ്ധ്വാനിച്ചും ആകുലപ്പെട്ടും മത്സ രിച്ചും പോരാട്ടത്തിൽ ഏർപ്പെട്ടും മിക്ക ആണുങ്ങളും തങ്ങളുടെ ജീവിതം ചെലവഴിക്കുന്നു. കാരണം അവരുടെ ഡിഎൻഎ അതിന്റെതന്നെ സ്വാർ ത്ഥപരമായ ലക്ഷ്യത്തിനു വേണ്ടി അവരെ കൈകാര്യം ചെയ്യുകയാണ്. സാത്താനെ പോലെ, ഡിഎൻഎ നൈമിഷിക സുഖത്തെ ഉപയോഗപ്പെ ടുത്തി ആളുകളെ പ്രലോഭിപ്പിക്കുകയും അവരെ തങ്ങളുടെ വരുതിയിൽ നിർത്തുകയും ചെയ്യുന്നു.

അതിന്റെ ഫലമായി മിക്ക മതങ്ങളും തത്വദർശനങ്ങളും സന്തോ ഷത്തെ കുറിച്ച് ലിബറലിസത്തിനുള്ളതിനെക്കാൾ വളരെ വ്യത്യസ്തമായ ഒരു സമീപനം കൈക്കൊള്ളുന്നു. ബുദ്ധമതക്കാരുടെ നിലപാടു പ്രത്യേ കിച്ചും താല്പര്യം തോന്നിപ്പിക്കുന്നതാണ്. മനുഷ്യരുടെ ഇടയിലെ മറ്റേ തൊരു മതത്തെക്കാളും കൂടുതൽ പ്രാധാന്യം ബുദ്ധമതം സന്തോഷം എന്ന കാര്യത്തിനു നല്കിയിരിക്കുന്നു. 2,500 വർഷമായി ബുദ്ധമതക്കാർ സന്തോഷത്തിന്റെ സാരത്തെയും കാരണങ്ങളെയും കുറിച്ചു ക്രമീകൃത മായി പഠിച്ചിട്ടുണ്ട്. അതുകൊണ്ടാണ് അവരുടെ തത്വദർശനത്തിലും ധ്യാനങ്ങളിലും ശാസ്ത്ര സമൂഹം വർദ്ധിച്ചുകൊണ്ടിരിക്കുന്ന താത്പര്യം കാണിക്കുന്നത്.

സന്തോഷത്തെക്കുറിച്ചു ജീവശാസ്ത്രത്തിനുള്ള അടിസ്ഥാന ഉൾക്കാ ഴ്ചയോടു ബുദ്ധമതത്തിനു യോജിപ്പാണുള്ളത്. അതായത് സന്തോഷം ഒരാളുടെ ശരീരത്തിനുള്ളിൽ നടക്കുന്ന

പ്രക്രിയകളിൽ നിന്നു സംഭവിക്കുന്നു, ബാഹ്യലോകത്തെ സംഭവങ്ങളിൽ നിന്നല്ല. എന്നിരുന്നാലും, ഒരേ ഉൾക്കാഴ്ചയിൽ നിന്നു തുടക്കമിട്ടുകൊണ്ട്, ബുദ്ധമതം വളരെ വ്യത്യസ്ത മായ അനുമാനങ്ങളിൽ എത്തിച്ചേരുന്നു.

ബുദ്ധമത പ്രകാരം, മിക്ക ആളുകളും സന്തോഷത്തെ തിരിച്ചറിയുന്നത് സന്തോഷ അനുഭവങ്ങളുമായി ചേർത്താണ്, അതേസമയം അസ ന്തുഷ്ടികരമായ അനുഭവങ്ങളുമായി ചേർത്തു ദുരിതത്തെ തിരിച്ചറി യുന്നു. തത്ഫലമായി ആളുകൾ തങ്ങൾക്ക് എന്താണ് അനുഭവപ്പെടുന്നത് എന്നതിനു വളരെയേറെ പ്രാധാന്യം നല്കുന്നു, കൂടുതൽ കൂടുതൽ സുഖാനുഭവങ്ങൾ അനുഭവിക്കുന്നതിനു ആർത്തി കാട്ടുന്നു, അതേസമയം വേദന ഒഴിവാക്കുകയും ചെയ്യുന്നു. നമ്മുടെ ജീവിതത്തിൽ ഉടനീളം നാം ചെയ്യുന്ന കാര്യങ്ങൾ - നമ്മുടെ കാലു ചൊറിയുന്നതാകാം, കസേരയിൽ അല്പം ചരിഞ്ഞാടുന്നതാകാം, ലോകയുദ്ധങ്ങളിൽ പോരാടുന്നതാകാം - സുഖാനുഭവങ്ങൾ കിട്ടുന്നതിനു വേണ്ടിയുള്ള നമ്മുടെ ശ്രമങ്ങളാണ്.

ബുദ്ധമതത്തിന്റെ അഭിപ്രായത്തിൽ, നമ്മുടെ വികാരങ്ങൾ നൈമിഷി കമായ കമ്പനങ്ങൾ മാത്രമാണ്, സമുദ്രത്തിലെ തിരകൾ പോലെ അവ നിരന്തരം ഓരോ നിമിഷത്തിലും മാറിക്കൊണ്ടിരിക്കുന്നു എന്നതാണ് പ്രശ്നം. അഞ്ചു മിനിറ്റു മുമ്പ് ഞാൻ സന്തോഷവാനും ലക്ഷ്യബോധമുള്ള വനും ആയിരുന്നുവെങ്കിൽ, ഇപ്പോൾ ആ വികാരങ്ങൾ നഷ്ടമായിരിക്കുന്നു, എനിക്കു തോന്നുന്നത് നിരാശയും പുറന്തള്ളപ്പെടലുമാണ്. അതു കൊണ്ട് എനിക്കു സുഖാനുഭവങ്ങൾ അനുഭവിക്കാൻ ആഗ്രഹമുണ്ടെങ്കിൽ, ഞാൻ അവയെ നിരന്തരം പിന്തുടരണം, അസന്തുഷ്ടമായ വികാരങ്ങളെ ഓടിച്ചു വിടണം. വിജയിച്ചാലും, ഞാൻ ശ്രമം തുടർന്നു കൊണ്ടേയി രിക്കണം, എന്റെ ശ്രമങ്ങൾക്കു എന്നെന്നും നിലനില്ക്കുന്ന പ്രതിഫലം ഒരിക്കലും ലഭിക്കുകയില്ല.

അത്തരത്തിൽ നൈമിഷികമായ നേട്ടങ്ങൾ ലഭിക്കുന്നതിൽ അത പ്രധാനപ്പെട്ടതായ എന്തു കാര്യമാണുള്ളത്? ലഭ്യമായാലുടൻ തന്നെ നഷ്ടമാകുന്ന കാര്യങ്ങൾ നേടിയെടുക്കുന്നതിനു വേണ്ടി കഷ്ടപ്പെടുന്നത് എന്തിനാണ്? ബുദ്ധമതം അനുശാസിക്കുന്നത്, ദുരിതത്തിന്റെ അടി സ്ഥാനം വേദനയുടെയോ സങ്കടത്തിന്റെയോ നിരർത്ഥകതയുടെയോ അനുഭവമല്ല, മറിച്ച്, ദുരിതത്തിന്റെ യഥാർത്ഥ അടിസ്ഥാനം നൈമികിക മായ

വികാരങ്ങൾക്കു പിന്നാലെ അവസാനമില്ലാതെയും അർത്ഥമില്ലാതെയും നടത്തുന്ന പാച്ചിലുകളാണ് എന്നാണ്. പിരിമുറുക്കത്തിന്റെയും അസ്വസ്ഥതയുടെയും അസംതൃപ്തിയുടെയും അവസ്ഥയിൽ നിരന്തരം കഴിയുന്നതിനു അതു നമ്മ ഇടയാക്കുന്നു. ആ പരക്കംപാച്ചിൽ കാരണം നമ്മുടെ മനസ്സ് ഒരിക്കലും സംതൃപ്തമാകുന്നില്ല. സുഖം അനുഭവിക്കുമ്പോളും അതിനു തൃപ്തിയില്ല. കാരണം ആ അനുഭവം വേഗത്തിൽ അപ്രത്യക്ഷമാകും എന്ന ഭയമാണ്, ആ അനുഭവം നിലനില്ക്കുകയും തീക്ഷമാകുകയും ചെയ്യണമെന്നു നാം ആർത്തികൊള്ളുന്നു.

ആളുകൾ ദുരിതത്തിൽ നിന്നു മോചിതരാകുന്നത് നൈമിഷികമായ സുഖങ്ങൾ അവർ അനുഭവിക്കുമ്പോൾ അല്ല, പിന്നെയോ തങ്ങളുടെ അനുഭവങ്ങളുടെ എല്ലാം അസ്ഥിര സ്വഭാവത്തെ കുറിച്ച് മനസ്സിലാക്കു കയും അതിനുവേണ്ടി ആർത്തിപിടിക്കുന്നതു നിർത്തുകയും ചെയ്യുമ്പോ ളാണ്. ബുദ്ധ മത ധ്യാനത്തിന്റെ ഉദ്ദേശ്യം അതാണ്. ധ്യാനത്തിൽ, നിങ്ങളുടെ മനസ്സിനെയും ശരീരത്തെയും സൂക്ഷ്മമായി നിരീക്ഷിക്കു കയും നിങ്ങളുടെ വികാരങ്ങളുടെ അന്തമില്ലാത്ത ഉയർച്ചകൾക്കും കടന്നുപോകലുകൾക്കും സാക്ഷ്യം വഹിക്കുകയും അവയെ പിന്തുടരുന്നതു എത്ര അർത്ഥമില്ലാത്തതാണെന്നു ബോദ്ധ്യപ്പെടുകയും ചെയ്യുന്നു. അവയ്ക്കു പിന്നാലെയുള്ള പരക്കംപാച്ചിൽ നില്ക്കുമ്പോൾ, മനസ്സ് വളരെ ശാന്തവും വ്യക്തവും സംതൃപ്തവും ആയിത്തീരുന്നു. എല്ലാത്തരത്തിലുമുള്ള വികാരങ്ങൾ - സന്തോഷം, കോപം, വിരസത, ആർത്തി - ഉയരു കയും പോകുകയും ചെയ്യുന്നു. എന്നാൽ പ്രത്യേക വികാരങ്ങൾക്കു പിന്നാലെ ആർത്തിപിടിക്കുന്നതു ഒരിക്കൽ നിങ്ങൾ നിർത്തിയാൽ, നിങ്ങൾക്ക് അവയെ അവയുടെ ആയിരിക്കുന്ന അവസ്ഥയിൽ അംഗീ കരിക്കാൻ കഴിയും. എന്തായിരിക്കുമെന്നതിനെ കുറിച്ച് ദിവാസ്വപ്നങ്ങളിൽ മുഴുകാതെ, നിങ്ങൾ വർത്തമാനകാലത്തിൽ ജീവിക്കും.

അതിനെത്തുടർന്നുണ്ടാകുന്ന ശാന്തത വളരെ ആഴത്തിലുള്ളതാണ്. സുഖാനുഭവങ്ങൾക്കു പിന്നാലെ ഭ്രാന്തുപിടിച്ചു പരക്കംപാഞ്ഞു തങ്ങളുടെ ജീവിതം ചെലവഴിക്കുന്നവർക്കു സങ്കല്പിക്കാൻ പോലും കഴിയുന്നതല്ല അത്. കടൽക്കരയിൽ ദശകങ്ങളോളം നിന്നുകൊണ്ടു ഒരു മനുഷ്യൻ ചില "നല്ല' തിരകളെ പുൽകുകയും അവ

തകർന്നുപോകുന്നതിനെ തടയാൻ ശ്രമിക്കുകയും അതേസമയം തന്നെ "മോശം' തിരകൾ തന്നി ലേക്ക് അടുക്കുന്നതിനെ തടയുകയും തള്ളിമാറ്റുകയും ചെയ്യുന്നതു പോലെയാണ് അത്. ദിവസവും ആ മനുഷ്യൻ ആ കടൽത്തീരത്തു നില്ക്കുകയും ഫലശൂന്യമായ ആ പ്രവൃത്തിയിലേർപ്പെട്ടു സ്വയം ഭ്രാന്തു പിടിക്കുകയും ചെയ്യുന്നു. ആത്യന്തികമായി, അയാൾ മണലിൽ ഇരിക്കു കയും തിരകൾക്കു തോന്നുന്നതു പോലെ അവ വരാനും പോകാനും അനുവദിക്കുകയും ചെയ്യുന്നു. എത്ര സമാധാനം!

ഈ ആശയം ആധുനിക ലിബറൽ സംസ്കാരത്തിന് അന്യമാണ്. അതുകൊണ്ടു പാശ്ചാത്യ പുതുയുഗ പ്രസ്ഥാനങ്ങൾ (വെസ്റ്റേൺ ന്യൂ ഏജ് മൂവ്മെന്റ് സ്) ബുദ്ധമതത്തിന്റെ ഉൾക്കാഴ്ചകളുമായി നേർക്കു നേർ നിന്നപ്പോൾ, അവർ അവയെ ലിബറൽ രീതിയിൽ വ്യാഖ്യാനിച്ചു, അങ്ങനെ അവയുടെ സ്വഭാവത്തിനു മാറ്റം വരുത്തി. പുതുയുഗ സംസ്കാരങ്ങൾ കൂടെക്കൂടെ വാദിക്കുന്നു: "സന്തോഷം ബാഹ്യസാഹചര്യങ്ങളിൽ അടി സ്ഥാനപ്പെട്ടതല്ല. നമ്മുടെ ഉള്ളിൽ എന്താണു നമുക്കു തോന്നുന്നത് എന്ന തിനെയാണ് അത് ആശ്രയിക്കുന്നത്. ആളുകൾ ധനം, സ്ഥാനങ്ങൾ എന്നിങ്ങനെയുള്ള ബാഹ്യ നേട്ടങ്ങൾക്കു പിന്നാലെ പോകുന്നതു നിർത്തുകയും തങ്ങളുടെ ആന്തരിക അനുഭവങ്ങളുമായി ബന്ധത്തിലാകു കയും വേണം.' കുറെക്കൂടി ചുരുക്കത്തിൽ, "സന്തോഷം അകത്തുനിന്നു വരുന്നു.' അതുതന്നെയാണ് ജീവശാസ്ത്രജ്ഞർ വാദിക്കുന്നത്, എന്നാൽ ഏറെക്കുറെ വിപരീതമായ കാര്യമാണ് ബുദ്ധൻ പറഞ്ഞത്.

സന്തോഷം ബാഹ്യ സാഹചര്യങ്ങളിൽ നിന്നു സ്വതന്ത്രമാണെന്ന കാര്യത്തിൽ ബുദ്ധൻ ആധുനിക ജീവശാസ്ത്രവുമായും പുതു യുഗ പ്രസ്ഥാനങ്ങളുമായും യോജിച്ചു. യഥാർത്ഥ സന്തോഷം നമ്മുടെ ആന്ത രിക അനുഭവങ്ങളിൽ നിന്നും കൂടി സ്വതന്ത്രമാണെന്നതാണ് അദ്ദേഹത്തിന്റെ കൂടുതൽ പ്രധാനവും വളരെയേറെ അഗാധവുമായ ഉൾക്കാഴ്ച. തീർച്ചയായും, നമ്മുടെ അനുഭവങ്ങൾക്കും തോന്നലുകൾക്കും കൂടുതൽ പ്രാധാന്യം കൊടുക്കുന്തോറും, നാം അവയ്ക്കു വേണ്ടി കൂടുതൽ ആർത്തി യോടെ ആഗ്രഹിക്കുന്നു, നാം കൂടുതൽ ദുരിതത്തിലാകുന്നു. ബാഹ്യമായ നേട്ടങ്ങളെ മാത്രമല്ല, ആന്തരിക അനുഭവങ്ങളെ

പിൻതുടരുന്നതും അവ സാനിപ്പിക്കാൻ ബുദ്ധൻ നിർദേശിക്കുന്നു.

ചുരുക്കട്ടെ, വ്യക്തിനിഷ്ഠമായ സുഖാനുഭവത്തെ കുറിച്ചുള്ള ചോദ്യാവലി നമ്മുടെ സുഖാനുഭവത്തെ നമ്മുടെ വ്യക്തിനിഷ്ഠമായ അനുഭവങ്ങളുമായി ചേർത്തുവച്ചു കാണുന്നു, സന്തോഷത്തെ പിൻപറ്റുന്നതിനെ പ്രത്യേക വൈകാരിക നിലകളെ പിൻപറ്റുന്നതുമായി ചേർത്തുവച്ചു കാണുന്നു. അതിൽ നിന്നു വ്യത്യസ്തമായി, പരമ്പരാഗതമായ അനേകം തത്വദർശ നങ്ങളും മതങ്ങളും (ബുദ്ധമതം പോലെയുള്ളവ) കണക്കാക്കുന്നത് സന്തോഷത്തിന്റെ താക്കോൽ നിങ്ങളെക്കുറിച്ചുള്ള സത്യം അറിയുന്നതി ലാണ് എന്നാണ്. നിങ്ങൾ യഥാർത്ഥത്തിൽ ആരാണ്, എന്താണ് എന്നു മനസ്സിലാക്കുക. തങ്ങളുടെ വികാരങ്ങളും ചിന്തകളും ഇഷ്ടങ്ങളും ഇഷ്ട ക്കേടുകളും ആണ് തങ്ങൾ എന്നു മിക്ക ആളുകളും തെറ്റിദ്ധരിക്കുന്നു. കോപം തോന്നുമ്പോൾ, അവർ ചിന്തിക്കുന്നു, "ഞാൻ കോപാകുലനാണ്. ഇത് എന്റെ കോപം ആണ്.' തത്ഫലമായി അവർ തങ്ങളുടെ ജീവിതം ചില തരം വികാരങ്ങളെ ഒഴിവാക്കിയും മറ്റു ചിലതിന്റെ പിന്നാലെ നീങ്ങി യും ചെലവഴിക്കുന്നു. തങ്ങൾ തങ്ങളുടെ വികാരങ്ങളല്ല, ചില വികാരങ്ങ ളുടെ പിന്നാലെ നിരന്തരം നീങ്ങുന്നത് തങ്ങളെ ദുരിതത്തിൽ കുടുക്കുന്നു എന്നു അവർ ഒരിക്കലും മനസ്സിലാക്കുന്നില്ല.

അതങ്ങനെയാണെങ്കിൽ, സന്തോഷത്തിന്റെ ചരിത്രത്തെ കുറിച്ചു നാം മനസ്സിലാക്കിയത് ആകമാനം തെറ്റായിരിക്കണം. ആളുകളുടെ പ്രതീക്ഷകൾ നിവൃത്തിയാക്കപ്പെടുന്നുണ്ടോ എന്നതും ആളുകൾ സുഖാ നുഭവങ്ങൾ ആസ്വദിക്കുന്നുണ്ടോ എന്നതും ഒരുപക്ഷേ അത്ര പ്രധാനപ്പെട്ട കാര്യമായിരിക്കില്ല. തങ്ങളെക്കുറിച്ചുള്ള സത്യം ആളുകൾക്ക് അറിയാമോ എന്നതാണ് പ്രധാനപ്പെട്ട കാര്യം. പുരാതന ഭക്ഷണം തേടിയലയലു കാരെയും അതല്ലെങ്കിൽ മദ്ധ്യകാല കർഷകരെയും അപേക്ഷിച്ച് ഇന്നത്തെ ആളുകൾ ആ സത്യം കൂടുതൽ നന്നായി മനസ്സിലാക്കുന്നുവെന്നതിന് എന്തു തെളിവാണു നമുക്കുള്ളത്?

ഏതാനും വർഷങ്ങൾക്കു മുമ്പു മാത്രമാണ് ഗവേഷകർ സന്തോഷത്തിന്റെ ചരിത്രം പഠിക്കാൻ തുടങ്ങിയത്. തുടക്കത്തിലെ നിഗമനങ്ങൾ തയാറാക്കുകയും അനുയോജ്യമായ ഗവേഷണരീതികൾ തിരഞ്ഞു കൊണ്ടിരിക്കുകയും ചെയ്യുന്നതേയുള്ളു നാം ഇപ്പോളും. ഉറച്ച അനു മാനങ്ങൾ കൈക്കൊള്ളുന്നതിനും ഇതുവരെയ്ക്കും തുടങ്ങിയിട്ടില്ലാത്ത ഒരു സംവാദത്തെ അവസാനിപ്പിക്കുന്നതിനും സമയമായിട്ടില്ല. കഴിയുന്നത് വ്യത്യസ്തമായ സമീപനങ്ങൾ മനസ്സിലാക്കുകയും ശരിയായ ചോദ്യങ്ങൾ ചോദിക്കുകയും ചെയ്യുക എന്നതാണ് പ്രധാനം.

മിക്ക ചരിത്ര പുസ്തകങ്ങളും ശ്രദ്ധ കേന്ദ്രീകരിക്കുന്നതു വലിയ ചിന്തകരുടെ ആശയങ്ങളിലും പോരാളികളുടെ ധീരതയിലും വിശുദ്ധന്മാ രുടെ ധാർമികതയിലും കലാകാരന്മാരുടെ സർഗപ്രതിഭകളിലും ആണ്. സാമൂഹ്യഘടനകളുടെ നെയ്ത്തലിനെ കുറിച്ചും ചുരുളഴിവിനെ കുറിച്ചും സാമാജ്യങ്ങളുടെ ഉയർച്ചയെയും താഴ്ചയെയും കുറിച്ചും സാങ്കേതിക വിദ്യകളുടെ കണ്ടുപിടുത്തത്തെയും വ്യാപനത്തെയും കുറിച്ചും അവയ്ക്ക വളരെയേറെ കാര്യങ്ങൾ പറയാനുണ്ട്. എങ്കിലും, വ്യക്തികളുടെ സന്തോ ഷത്തെയും ദുരിതത്തെയും അവ എങ്ങനെ സ്വാധീനിച്ചുവെന്നു അവ യാതൊന്നും പറയുന്നില്ല. ചരിത്രത്തെ കുറിച്ചു നമുക്കുള്ള അറിവിലെ ഏറ്റവും വലിയ വിടവ് അതാണ്. നമുക്കതു നിറച്ചുതുടങ്ങാം.

## അദ്ധ്യായം ഇരുപത്

# ഹോമോ സാപിയൻസിന്റെ അന്ത്യം

ഫിസിക്സസിൽ നിന്നു കെമിസ്ട്രിയിലേക്കും പിന്നെ ബയോളജിയി ലേക്കും ഉള്ള തുടർച്ചയുടെ അടുത്ത ഘട്ടമായി ചരിത്രത്തെ ചിത്രീകരിച്ചുകൊണ്ടാണ് ഈ പുസ്തകം ആരംഭിച്ചത്. എല്ലാ ജീവികളെയും ഭരിക്കുന്ന അതേ ഭൗതികബലങ്ങൾക്കും രാസമാറ്റങ്ങൾക്കും സ്വാഭാവികമായ തെരഞ്ഞെടുപ്പു പ്രക്രിയകൾക്കും വിധേയരാണ് സാപിയൻസ്. സ്വാഭാവി കമായ തെരഞ്ഞെടുപ്പു ഹോമോ സാപിയൻസിനു മറ്റു ജീവികൾക്കു നല്കിയതിനെക്കാൾ കുറെക്കൂടി വലിയ ഒരു പ്രദേശം നല്കുമായിരുന്നു. എന്നാൽ അവരുടെ പ്രദേശത്തിനു അപ്പോളും അതിർത്തികൾ ഉണ്ട്. എന്നുവച്ചാൽ, തങ്ങളുടെ യത്നങ്ങളും നേട്ടങ്ങളും എന്തൊക്കെ ആയി രുന്നാലും, ജീവശാസ്ത്രപരമായി നിർണയിക്കപ്പെട്ട തങ്ങളുടെ പരിധിക്കു പുറത്തു കടക്കാൻ സാപിയൻസ് അപ്രാപ്തരാണ്.

എന്നാൽ ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ, അതിനു മാറ്റമുണ്ടായിരിക്കുന്നു: ഹോമോ സാപിയൻസ് ആ അതിർത്തി ഭേദിച്ചു നീങ്ങിക്കൊണ്ടിരിക്കുന്നു. അതിപ്പോൾ സ്വാഭാവിക തെരഞ്ഞെടുപ്പിന്റെ നിയമങ്ങൾ ഭേദിച്ചുതുടങ്ങുകയാണ്. സ്വാഭാവിക തെരഞ്ഞെടുപ്പിന്റെ നിയമങ്ങൾക്കു പകരം ബുദ്ധിപൂർവമായ രൂപകല്പനയുടെ നിയമങ്ങൾ നടപ്പിലാക്കുന്നു.

നാലു ബില്യൻ വർഷങ്ങളോളം, ഭൂഗഹത്തിലെ ഓരോ ജീവിയും ഉരുത്തിരിഞ്ഞതു സ്വാഭാവിക തെരഞ്ഞെടുപ്പിന്റെ നിയമങ്ങൾക്കു അനു സൃതമായാണ്. ഒരെണ്ണം പോലും ബുദ്ധിയുള്ള ഒരു സഷ്ടാവിനാൽ രൂപകല്പന ചെയ്യപ്പെട്ടില്ല. ഉദാഹരണമായി, ജിറാഫുകൾക്കു നീണ്ട കഴു ത്തുകൾ ലഭിച്ചത് പുരാതന ജിറാഫുകൾ തമ്മിലുള്ള മത്സരത്തിന്റെ ഫലമായാണ്, അതല്ലാതെ ഏതെങ്കിലും അതിബുദ്ധിയുള്ള ഒരു ജീവി യുടെ

ചിന്തകൾക്ക് അനുസൃതമായല്ല. ഇടക്കാലത്തു നീണ്ട കഴുത്തുണ്ടാ യിരുന്ന ജിറാഫുകൾക്കു നീളം കുറഞ്ഞ കഴുത്തോടു കൂടിയ ജിറാഫു കളെ അപേക്ഷിച്ചു കൂടുതൽ ഭക്ഷണം ലഭ്യമായിരുന്നു, തത്ഫലമായി ഹ്രസ്വമായ കഴുത്തുള്ളവയെക്കാൾ കൂടുതൽ സന്തതികളെ ജനിപ്പിച്ചു. ആരും തന്നെ, പ്രത്യേകിച്ചു ജിറാഫുകൾ ഒന്നുംതന്നെ, പറഞ്ഞില്ല, "നീള മുള്ള കഴുത്തുണ്ടെങ്കിൽ ജിറാഫുകൾക്ക് മരത്തിന്റെ മുകളിൽ നിന്നു കമ്പൊടിച്ചു ഭക്ഷിക്കാം. നമുക്കു കഴുത്തു നീട്ടാം' എന്ന്. ജിറാഫുകൾക്ക് എങ്ങനെ നീളമുള്ള കഴുത്തു ലഭിക്കാൻ ഇടയായി എന്നു വിശദീകരിക്കാൻ ഒരു സമർത്ഥനായ ഡിസൈനറുടെ ആവശ്യമില്ല എന്നതാണ് ഡാർവിന്റെ സിദ്ധാന്തത്തിന്റെ മനോഹാരിത.

ബില്യൻ കണക്കിനു വർഷങ്ങളായി, സമർത്ഥമായ രൂപകല്പന ഒരു സാദ്ധ്യതയേ ആയിരുന്നില്ല. കാരണം കാര്യങ്ങൾ രൂപകല്പന ചെയ്യാൻ കഴിയുന്ന ബുദ്ധി യാതൊന്നും നിലനിന്നിരുന്നില്ല. അടുത്തിട വരെ ചുറ്റു പാടും നിലനിന്ന ഏക ജീവിയായ സൂക്ഷ്മജീവികൾക്ക് അത്ഭുതകരമായ കാര്യങ്ങൾ ചെയ്യാൻ കഴിയുമായിരുന്നു. ഒരു സ്പീഷിസിൽ പെടുന്ന ഒരു സൂക്ഷ്മജീവിക്കു തീർത്തും വ്യത്യസ്തമായ സ്പീഷിസുകളിൽ നിന്നു അതിന്റെ കോശത്തിലേക്കു ജനിതക കോഡുകൾ ചേർത്തുവയ്ക്കാനും അങ്ങനെ പുതിയ കഴിവുകൾ (ഉദാഹരണമായി, ആന്റിബയോട്ടിക്കുകളെ പ്രതിരോധിക്കാനുള്ള കഴിവ്) നേടിയെടുക്കാനും കഴിയുമായിരുന്നു. എങ്കിലും, നമുക്കറിയാൻ കഴിയുന്നിടത്തോളം, സൂക്ഷ്മജീവികൾക്ക് ബോധമോ ജീവിതലക്ഷ്യമോ മുൻകൂട്ടി പദ്ധതി തയാറാക്കാനുള്ള കഴിവോ ഇല്ല.

ജിറാഫ്, ഡോൾഫിൻ, ചിമ്പാൻസി, നിയാണ്ടർതാൽ പോലെയുള്ള ജീവികൾ ഏതോ ഘട്ടത്തിൽ ബോധവും മുന്നോട്ടു കാര്യങ്ങൾ പദ്ധതിയിടാൻ കഴിവുമുള്ളവരായി പരിണമിച്ചു. എന്നാൽ തനിക്കു വിശക്കു മ്പോളൊക്കെ ചാടിപ്പിടിച്ചു തിന്നാവുന്ന തരത്തിൽ കൊഴുത്തതും പതുക്കെ നീങ്ങുന്നതുമായ കോഴികളെകുറിച്ച് ഒരു നിയാണ്ടർതാൽ ദിവാസ്വപ്നം കണ്ടിരുന്നെങ്കിൽ തന്നെ, അവനു തന്റെ സ്വപ്നം യാഥാർ ത്ഥ്യമാക്കാനുള്ള കഴിവുണ്ടായിരുന്നില്ല. സ്വാഭാവികമായി തെരഞ്ഞെടുക്കപ്പെട്ട പക്ഷികളെ വേട്ടയാടേണ്ടതുണ്ടായിരുന്നു അവൻ.

പഴയ രീതിയിൽ നിന്നുള്ള മാറ്റം പ്രത്യക്ഷമായത് 10,000 വർഷം മുമ്പാണ്, കാർഷിക വിപ്ലവത്തിന്റെ സമയത്ത്. കൊഴുത്തതും പതുക്കെ നീങ്ങുന്നതുമായ കോഴികളെ സ്വപ്നം കണ്ട സാപിയൻസ് ഒരു കാര്യം കണ്ടെത്തി. കൊഴുത്തു തടിച്ച പിടക്കോഴിയെ ഏറ്റവും പതുക്കെ നടക്കുന്ന പൂവനെക്കൊണ്ടു കൊത്തിച്ചാൽ, അവയുടെ സന്തതികളിൽ ചിലതു കൊഴുത്തതും പതുക്കെ നീങ്ങുന്നതുമായിരിക്കും. ആ സന്തതികളെ തമ്മിൽ ഇണചേർത്താൽ, കൊഴുത്തതും പതുക്കെ നീങ്ങുന്നതുമായ ധാരാളം കോഴികളെ ഉത്പാദിപ്പിക്കാൻ കഴിയും. പ്രകൃതിക്ക് അജ്ഞാത മായിരുന്ന തരത്തിലുള്ള കോഴികളുടെ ഒരു മുന്നേറ്റമായിരുന്നു അത്. ദൈവത്തിന്റെയല്ലാതെ മനുഷ്യന്റെ ബുദ്ധിപരമായ രൂപകല്പനയാൽ ഉത്പാദിപ്പിക്കപ്പെട്ടവയാണ് അവ.

അപ്പോളും, സർവശക്തനായ ദൈവവുമായി താരതമ്യപ്പെടുത്തു മ്പോൾ, *ഹോമോ സാപിയൻസിനു* രൂപകല്പനയ്ക്കുള്ള പരിമിതമായ കഴിവു മാത്രമാണ് ഉണ്ടായിരുന്നത്. സാധാരണഗതിയിൽ കോഴികൾക്കു സഹജമായിരുന്ന സ്വാഭാവികമായ തെരഞ്ഞെടുപ്പിന്റെ പ്രക്രിയയെ ഒഴി വാക്കുകയും ത്വരിതപ്പെടുത്തുകയും ചെയ്യാൻ തെരഞ്ഞെടുത്ത സന്താ നോത്പാദനത്തിലൂടെ സാപിയൻസിനു കഴിയുമായിരുന്നു, എന്നാൽ കാട്ടുകോഴികളുടെ ജനിതക ശേഖരത്തിൽ അസന്നിഹിതമായിരുന്ന തരം തീർത്തും പുതിയ സ്വഭാവഗുണങ്ങൾ നിലവിൽ വരുത്താൻ അവർക്കു കഴിയുമായിരുന്നില്ല. ഒരു വിധത്തിൽ, ഹോമോ സാപിയൻസും കോഴി കളും തമ്മിലുള്ള ബന്ധം പ്രകൃതിയിൽ സ്വാഭാവികമായി പലപ്പോളും ഉയർന്നുവന്നിട്ടുള്ള അനേകം പരസ്പരാശിത ബന്ധങ്ങൾക്കു സമാന മായിരുന്നു. തെരഞ്ഞെടുത്ത ചില പ്രത്യേക സമ്മർദ്ദങ്ങൾ കോഴികളുടെ മേൽ സാപിയൻസ് ഉപയോഗിച്ചു. അങ്ങനെ കൊഴുത്തവയും പതുക്കെ നീങ്ങുന്നവയും വർദ്ധിച്ചു വന്നു. പരാഗണം നടത്തുന്ന തേനീച്ചകൾ പൂവുകളെ തെരഞ്ഞെടുക്കുന്നതു പോലെ, കടുത്ത നിറമുള്ളവയുടെ എണ്ണം വർദ്ധിച്ചുവന്നു.

ഇന്ന്, നാലു-ബില്യൻ-വർഷം പഴക്കമുള്ള സ്വാഭാവിക തെരഞ്ഞെ ടുപ്പിന്റെ സംവിധാനം തീർത്തും പുതിയ ഒരു വെല്ലുവിളി നേരിടുകയാണ്. ലോകമെങ്ങുമുള്ള പരീക്ഷണശാലകളിൽ, ശാസ്ത്രജ്ഞർ ജീവികളെ

പണിതെടുക്കുകയാണ്. അവർ (നിയമപരിരക്ഷയോടെ സ്വാഭാവിക തെര ഞ്ഞെടുപ്പിന്റെ നിയമങ്ങളെ ലംഘിക്കുകയാണ്. അക്കാര്യത്തിൽ ഒരു ജീവിയുടെ യഥാർത്ഥമായ സ്വഭാവഗുണങ്ങൾ പോലും തടസമാകുന്നില്ല. എഡ്വർഡോ കാക് എന്ന ബ്രസീലുകാരനായ ഒരു ബയോ ആർട്ടിസ്റ്റ് ഒരു പുതിയ കലാസൃഷ്ടി തയാറാക്കാൻ 2000ൽ തീരുമാനിച്ചു - പ്രകാശത്തിളക്കമുള്ള ഒരു പച്ച മുയൽ. കാക് ഒരു ഫ്രഞ്ചു പരീക്ഷണശാലയുമായി ബന്ധപ്പെടുകയും താൻ പറയുന്ന തരം ഒരു പ്രകാശജീവിയെ തയാ റാക്കിത്തരാൻ ഒരു തുക വാഗ്ദാനം ചെയ്യുകയും ചെയ്തു. ഫ്രഞ്ചു ശാസ്ത്രജ്ഞർ ഒരു സാധാരണ വെളുത്ത മുയലിന്റെ ഭ്രൂണം എടുക്കു കയും അതിന്റെ ഡിഎൻഎയ്ക്കുള്ളിൽ പ്രകാശമുള്ള ഒരു പച്ച ജെല്ലി ഫിഷിന്റെ ഒരു ജീൻ സ്ഥാപിക്കുകയും ചെയ്തു. അതാ! മാന്യ സുഹൃത്തിനു വേണ്ടി തിളക്കമുള്ള ഒരു പച്ച മുയൽ. കാക് അതിനു അൽബ മുയൽ എന്നു പേരിട്ടു.

സ്വാഭാവിക തെരഞ്ഞെടുപ്പിന്റെ നിയമങ്ങൾ പ്രകാരം അൽബയുടെ അസ്തിത്വത്തെ വിശദീകരിക്കുക അസാദ്ധ്യമാണ്. അവൾ ബുദ്ധിപൂർവ മായ രൂപകല്പനയുടെ ഉത്പന്നമാണ്. വരാനുള്ള കാര്യങ്ങളുടെ ഒരു അറിയിപ്പുകൂടിയാണ് അവൾ. അൽബ പ്രതിനിധാനം ചെയ്യുന്ന സാദ്ധ്യത പൂർണമായി സാദ്ധ്യമാകുകയാണെങ്കിൽ, - അതിനിടയിൽ മനുഷ്യവർഗം സ്വയം കൊന്നൊടുക്കിയില്ലെങ്കിൽ, - ശാസ്റ്റ് വിപ്ലവം വെറും ചരിത്ര പരമായ ഒരു പരിണാമത്തെക്കാൾ കവിഞ്ഞുള്ള മഹത്തായ ഒരു കാര്യ മായിരുന്നുവെന്നു സ്വയം തെളിയിക്കും. ഭൂമിയിൽ ജീവൻ പ്രത്യക്ഷമായ തിനു ശേഷം സംഭവിക്കുന്ന ഏറ്റവും പ്രധാനപ്പെട്ട ജീവശാസ്ത്രപരമായ വിപ്ലവമാണ് അതെന്നു വരാം. സ്വാഭാവിക തെരഞ്ഞെടുപ്പിന്റെ നാലു ബില്യൻ വർഷങ്ങൾക്കു ശേഷം, അൽബ ഒരു പുതിയ പ്രാപഞ്ചിക കാല ഘട്ടത്തിന്റെ തുടക്കത്തിൽ നില്ക്കുന്നു. ആ പുതിയ കാലഘട്ടത്തിൽ ജീവൻ നിയന്ത്രിക്കപ്പെടുന്നത് ബുദ്ധിപൂർവമായ രൂപകല്പനയിലൂടെ യാകും. അതു സംഭവിക്കുമെന്നുണ്ടെങ്കിൽ, ആ നിമിഷം വരെയുള്ള മനുഷ്യചരിത്രം ആകമാനം, തിരിഞ്ഞുനോക്കുന്ന വേളയിൽ, ജീവിതമെന്ന കളിയെ വിപ്ലവകരമായി പരിഷ്ക്കരിച്ച് പരീക്ഷണത്തിന്റെയും പരിശീല നത്തിന്റെയും കാലഘട്ടമാണെന്നു പുനർവ്യാഖ്യാനം ചെയ്യേണ്ടിവരും.

അത്തരമൊരു പ്രകിയയെ നോക്കിക്കാണേണ്ടതു ബില്യൻ കണക്കു വർഷങ്ങളെടുക്കുന്ന ഒരു പ്രാപഞ്ചിക പശ്ചാത്തലത്തിലാണ്, അല്ലാതെ സഹസാബ്ദങ്ങളെടുക്കുന്ന ഒരു മാനുഷിക പശ്ചാത്തലത്തിലല്ല.

ഇന്റലിജന്റ് ഡിസൈൻ മൂവ്മെന്റുമായി (ബുദ്ധിപരമായ രൂപകല്പനാ പ്രസ്ഥാനവുമായി) ലോകമെങ്ങുമുള്ള ജീവശാസ്ത്രജ്ഞർ കൊമ്പുകോർത്തിരിക്കുകയാണ്. ഡാർവിൻ സമർത്ഥിച്ച പരിണാമത്തെ സ്കൂളുകളിൽ പഠിപ്പിക്കുന്നത് ആ പ്രസ്ഥാനക്കാർ എതിർക്കുകയും ജീവശാസ്ത്രപര മായ എല്ലാ വിശദാംശങ്ങളും മുമ്പുതന്നെ തയാറാക്കിയ ഒരു സഷ്ടാവ് ഉണ്ടായിരിക്കുമെന്നു ജീവശാസ്ത്രപരമായ സങ്കീർണത തെളിയിക്കുന്നു വെന്നു അവകാശപ്പെടുകയും ചെയ്യുന്നു. കഴിഞ്ഞകാലത്തെ കുറിച്ചു ജീവശാസ്ത്രജ്ഞർ പറയുന്നതു ശരിയാണ്, എന്നാൽ ഇന്റലിജന്റ് ഡി സൈനിന്റെ പ്രയോക്താക്കൾ പറയുന്നതു ഭാവിയുടെ കാര്യത്തിൽ ശരി യാണെന്നുവരാം.

എഴുത്തിന്റെ കാലത്ത്, സ്വാഭാവിക തെരഞ്ഞെടുപ്പിനു പകരം ബുദ്ധി പരമായ രൂപകല്പന സ്ഥാനമേല്ക്കുന്നതു മൂന്നു വിധത്തിൽ ഏതു രീതിയിലും സംഭവിക്കാം: ബയോളജിക്കൽ എൻജിനിയറിങ്ങിലൂടെ, സ ബോർഗ് എൻജിനിയറിങ്ങിലൂടെ (ജീവനുള്ളതും ജീവനില്ലാത്തതുമായ ഭാഗങ്ങൾ കൂടിച്ചേരുന്ന ജീവികളാണ് സൈബോർഗുകൾ), ഇൻ ഓർഗാ നിക് ജീവന്റെ എൻജിനിയറിങ്ങിലൂടെ.

## എലികളെയും മനുഷ്യരെയും സംബന്ധിച്ച്

മുൻവിധിയോടെയുള്ള ചില സാംസ്കാരിക ആശയങ്ങൾ സാദ്ധ്യ മാക്കുന്നതിനു വേണ്ടി (എഡുറാഡോ കാകിന്റെ കലാപരമായ താല്പര്യങ്ങൾക്കനുസരണമായത്) ജീവശാസ്ത്രപരമായ തലത്തിൽ (ഉദാഹരണം, ഒരു ജീൻ വച്ചുപിടിപ്പിക്കുന്നത്) ഒരു ജീവിയുടെ രൂപമോ കഴിവുകളോ ആവശ്യങ്ങളോ ആഗ്രഹങ്ങളോ പരിഷ്ക്കരിക്കുന്നതു ലക്ഷ്യമാക്കിയുള്ള മനുഷ്യന്റെ ബോധപൂർവമായ ഇടപെടലാണ് ബയോളജിക്കൽ എൻജി നിയറിങ്ങ്.

ബയോളജിക്കൽ എൻജിനിയറിങ്ങിൽ പുതുമയായി ഒന്നുമില്ല. തങ്ങ ളെത്തന്നെയും മറ്റു ജീവികളെയും

രൂപപ്പെടുത്തുന്നതിനായി സഹസാ ബ്ദങ്ങളായി ആളുകൾ ഉപയോഗപ്പെടുത്തുന്നതാണത്. വരിയുട യ്ക്കുന്നത് ലളിതമായ ഒരു ഉദാഹരണമാണ്. വണ്ടിക്കാളകളെ സൃഷ്ടിക്കുന്നതിനു വേണ്ടി ഒരുപക്ഷേ 10,000 വർഷങ്ങളായി മനുഷ്യർ കാളക്കൂറ്റന്മാരുടെ വരിയുടയ്ക്കുന്നുണ്ടായിരുന്നു. വണ്ടിക്കാളകൾക്ക് ആക മണസ്വഭാവം കുറവാണ്, അതുകൊണ്ടു കലപ്പ വലിക്കാൻ അവയെ പരിശീലിപ്പിക്കുക എളുപ്പമാണ്. തങ്ങളുടെ ഇടയിലെ ചെറുപ്പക്കാരെയും മനുഷ്യർ ഷണ്ഡന്മാരാക്കിയിട്ടുണ്ട് - മനോഹരമായ ശബ്ദത്തോടു കൂടിയ സോപാനോ പാട്ടുകാരെ സൃഷ്ടിക്കുന്നതിനും സുൽത്താന്റെ അന്തപ്പുരത്തിന്റെ ചുമതല സുരക്ഷിതമായി ഏല്പിക്കുന്നതിനും.

എന്നാൽ ജീവികൾ എങ്ങനെ പ്രവർത്തനനിരതമാകുന്നു എന്നു കോശങ്ങളും അണുക്കളും വരെ യുള്ള തലത്തിൽ മനസിലാക്കാൻ നമ്മ ഇടയാക്കിയ സമീപകാല മുന്നേറ്റങ്ങൾ മുൻപ് ചിന്തിക്കാൻ പോലും കഴിയുമായിരുന്നില്ലാത്ത സാദ്ധ്യതകൾ തുറന്നുതന്നിരിക്കുന്നു. ഉദാഹരണമായി, നമുക്ക് ഇന്ന് ഒരു മനുഷ്യനെ ഷണ്ഡനാക്കാൻ കഴിയു മെന്നു തന്നെ യല്ല, സർജറിയിലൂടെയും ഹോർമോൺ ചികിത്സയി ലൂടെയും അവന്റെ ലിംഗമാറ്റം നടത്തുന്നതിനും കഴിയുന്നു. എന്നാൽ അതു മാത്രമല്ല. താഴെ കൊടുത്തിരിക്കുന്ന ഫോട്ടോഗ്രാഫ് വർത്തമാനപ്പത്രങ്ങളിലും ടെലിവിഷനിലും 1996ൽ പ്രത്യക്ഷപ്പെട്ടപ്പോൾ അതെ ത്തുടർന്നുണ്ടായ അതിശയവും വെറുപ്പും ബഹളവും പരിഗണിക്കുക:



*47. കന്നുകാലിയുടെ കാർട്ടിലേജ് കോശങ്ങൾ കൊണ്ടു ഒരു "ചെവി' ഒരു എലിയുടെ പുറത്തു ശാസ്ത്രജ്ഞർ വളർത്തിയെടുത്തത്. സാഡൽ ഗുഹയിൽ നിന്നുള്ള സിംഹമനുഷ്യന്റെ പ്രതിമയെ ഓർമ്മപ്പെടുത്തുന്നു. മുപ്പതിനായിരം വർഷങ്ങൾക്കു മുമ്പ്, വിവിധ സ്പീഷിസുകളെ കൂട്ടിച്ചേർക്കുന്നതിനെ കുറിച്ചു മനുഷ്യർ ചിന്തിച്ചിരുന്നു. ഇന്ന് അവർക്ക് അത്തരം സങ്കല്പങ്ങളെ യഥാർത്ഥത്തിൽ ഉത്പാദിപ്പിക്കാൻ കഴിയുന്നു .*

അല്ല, അതിൽ ഫോട്ടോഷോപ്പ് ഉപയോഗപ്പെടുത്തിയിട്ടില്ല. ശാസ് ജ്ഞർ കന്നുകാലിയുടെ കാർട്ടിലേജ് കോശങ്ങൾ പുറത്തു വച്ചുപിടിപ്പിച്ച് ഒരു യഥാർത്ഥ എലിയുടെ മാറ്റങ്ങൾ വരുത്തിയിട്ടില്ലാത്ത ചിത്രമാണത്. പുതിയ ടിഷവിന്റെ വളർച്ച നിയന്ത്രിക്കാൻ ശാസ്ത്രജ്ഞർക്കു കഴിഞ്ഞു, ഈ പ്രത്യേക പരീക്ഷണത്തിൽ അതിനെ മനുഷ്യരുടെ ചെവി പോലെ രൂപപ്പെടുത്തി. ആ പ്രക്രിയ താമസിയാതെ ശാസ്ത്രജ്ഞരെ കൃത്രിമ ചെവികൾ നിർമ്മിക്കാൻ പ്രാപ്തിയുള്ളവരാക്കും. അത്തരം കൃത്രിമ ചെവി കൾ പിന്നീടു മനുഷ്യരിൽ വച്ചുപിടിപ്പിക്കാൻ കഴിയുന്നതാണ്.

ജനറ്റിക് എൻജിനിയറിങ്ങിലൂടെ അതിനെക്കാൾ ശ്രദ്ധേയമായ അത്ഭു തങ്ങൾ നിർവഹിക്കുവാൻ കഴിയും. അതുകൊണ്ടാണ് അതു ധാർമിക മായും രാഷ്ട്രീയമായും ആശയപരമായും വളരെയേറെ ചോദ്യങ്ങൾ ഉയർത്തുന്നത്. ഭക്തിയുള്ള ഏകദൈവ വിശ്വാസികൾ മാത്രമല്ല മനുഷ്യൻ ദൈവത്തിന്റെ ഭാഗം തട്ടിയെടുക്കുന്നതിനെ എതിർക്കുന്നത്. ശാസ്ത്രത് ജ്ഞർ പ്രകൃതിയുടെ ഉത്തരവാദിത്തങ്ങൾ ഏറ്റെടുക്കുന്നു എന്ന ആശയം അനേകം നിരീശ്വരവാദികളെയും ഞെട്ടിച്ചിരിക്കുന്നു. ജനിതക എൻജി നിയറിങ് പരീക്ഷണങ്ങളിൽ പരീക്ഷണശാലയിലെ മൃഗങ്ങൾക്ക് അനു ഭവപ്പെടുന്ന ദുരിതങ്ങളെയും തങ്ങളുടെ ആവശ്യങ്ങളെയും ആഗ്രഹങ്ങ ളെയും തീർത്തും അവഗണിച്ചുകൊണ്ടു കൃഷിയിടങ്ങളിൽ മൃഗങ്ങൾ സഹിക്കാൻ നിർബന്ധിതരാകുന്ന കഷ്ടപ്പാടുകളെയും മൃഗാവകാശ പ്രവർത്തകർ അപലപിക്കുന്നു. ജനറ്റിക് എൻജിനിയറിങ്ങിലൂടെ സൃഷ്ടിക്കപ്പെടുന്ന അതിമാനുഷർ മനുഷ്യരെ അടിമകളാക്കുമോ എന്നു മനു ഷ്യാവകാശ പ്രവർത്തകർ ഭയപ്പെടുന്നു. ഭയം ലേശവുമില്ലാത്ത സൈനി കരെയും അനുസരണയുള്ള തൊഴിലാളികളെയും ക്ലോൺ ചെയ്യുന്ന ബയോഏകാധിപത്യങ്ങളെ കുറിച്ചുള്ള പ്രവാചക ദർശനങ്ങൾയിരെ മ്യാവു വിവരിക്കുന്നു. ധാരാളം അവസരങ്ങൾ വളരെ വേഗത്തിൽ തുറന്നു കിട്ടുന്നുവെന്നും, വൈദഗ്ധ്യങ്ങളെ ബുദ്ധിപൂർവവും ദീർഘദൃഷ്ടിയോടും ഉപയോഗപ്പെടുത്തുന്നതിനുള്ള നമ്മുടെ കഴിവിനെ ജീനുകളെ തിരുത്തു ന്നതിനുള്ള നമ്മുടെ കഴിവുകൾ കീഴടക്കുന്നുവെന്നും ഉള്ള തോന്നൽ പൊതുവിൽ നിലനില്ക്കുന്നു.

അതിന്റെ ഫലമായി ജനറ്റിക് എൻജിനിയറിങ്ങിലെ സാദ്ധ്യതകളുടെ ഒരംശം മാത്രമാണ് നാം ഇപ്പോൾ ഉപയോഗപ്പെടുത്തുന്നത്. മാറ്റം വരുത്തപ്പെടുന്ന ജീവികളിൽ മിക്കതും ദുർബലമായ രാഷ്ട്രീയ ശ്രദ്ധ ലഭിക്കുന്നവയാണ് - സസ്യങ്ങൾ, പൂപ്പലുകൾ, ബാക്ടീരിയ, പ്രാണികൾ. ഉദാ ഹരണമായി, മനുഷ്യന്റെ കുടലിൽ സഹവസിക്കുന്ന ഒരു ബാക്ടീരിയ ആയ ഇ. കോളി (അവ മനുഷ്യന്റെ വയറ്റിൽ നിന്നു പുറത്തുവന്നു മാരക രോഗങ്ങൾക്കു കാരണമാകുമ്പോൾ വലിയ വാർത്തയുണ്ടാകുന്നു) ജന റ്റിക് എൻജിനിയറിങ്ങിലൂടെ മാറ്റത്തിനു വിധേയമാക്കപ്പെട്ട് ജൈവ ഇന്ധനം ഉത്പാദിപ്പിക്കുന്നു. ഇ. കോളിയും പൂപ്പലിന്റെ അനേകം സ്പീ

ഷിസുകളും മാറ്റം വരുത്തപ്പെട്ട് ഇൻസുലിൻ ഉത്പാദിപ്പിക്കുന്നു, അങ്ങനെ പ്രമേഹത്തിനുള്ള ചികിത്സയുടെ ചെലവു കുറയ്ക്കുന്നു. ആർക്ടിക്കിലെ ഒരു മത്സ്യത്തിൽ നിന്നു ശേഖരിക്കപ്പെട്ട ഒരു ജീൻ ഉരുളക്കിഴങ്ങിനുള്ളി ലേക്കു കടത്തിവിട്ടു ആ സസ്യത്തെ മഞ്ഞിനെ നേരിടാൻ കഴിവുള്ളതാക്കുന്നു.

ഏതാനും സസ്തനികളും ജനിതക എൻജിനിയറിങ്ങിനു വിധേയമാക്കപ്പെട്ടിട്ടുണ്ട്. മാസ്റ്റൈറ്റിസ് കാരണം പാൽ വ്യവസായത്തിനു ഓരോ വർഷവും ബില്യൻ കണക്കിനു ഡോളറുകൾ നഷ്ടമാകുന്നു. കറവപ്പശുക്കളുടെ അകിടുകളെ ബാധിക്കുന്ന രോഗമാണത്. ജനിതക വ്യതിയാനം വരുത്തിയ പശുക്കളെ ശാസ്ത്രജ്ഞർ ഇപ്പോൾ പരീക്ഷണത്തിനു വിധേ യമാക്കിക്കൊണ്ടിരിക്കുകയാണ്. അവയുടെ പാലിൽ അടങ്ങിയിരിക്കുന്ന ഒരു ജൈവരാസമായ ലൈസോസ്റ്റാഫിൻ ആ രോഗത്തിനു കാരണമാ കുന്ന ബാക്ടീരിയകളെ ആക്രമിക്കുന്നു. ഹാമിലും ബേക്കണിലും ഉൾ ക്കൊള്ളുന്ന അനാരോഗ്യകരമായ കൊഴുപ്പിനോടു ഉപഭോക്താക്കൾക്കുള്ള ഭയത്താൽ വില്പന കുറഞ്ഞുവരുന്ന പന്നിവ്യവസായത്തിനു പ്രതീക്ഷ യായി ഒരു വിരയിൽ നിന്നുള്ള ജനിതകവസ്തു ഉപയോഗപ്പെടുത്തുന്നു. അതിപ്പോളും പരീക്ഷണഘട്ടത്തിലാണ്. ദോഷം ചെയ്യുന്ന ഒമേഗ 6 ഫാറ്റി ആസിഡിനെ ഒമേഗ 3 എന്ന ആരോഗ്യദായക ബന്ധുവായി മാറാൻ ആ പുതിയ ജീനുകൾ കാരണമാകുന്നു.

നല്ല കൊഴുപ്പുള്ള പന്നികളെ നിർമ്മിക്കുന്നതു കുട്ടിക്കളി പോലെ തോന്നിപ്പിക്കും അടുത്ത തലമുറയിലെ ജനിതക എൻജിനിയറിങ്ങ്. വിര കളുടെ ശരാശരി ജീവിതദൈർഘ്യം ആറു മടങ്ങു കണ്ടു ദീർഘിപ്പിക്കാൻ ജനിതക ശാസ്ത്രജ്ഞർക്കു കഴിഞ്ഞിട്ടുണ്ട് എന്നു മാത്രമല്ല, ഓർമ്മയും പരിശീലന കഴിവുകളും മെച്ചപ്പെട്ട ബുദ്ധിമാന്മാരായ എലികളെ നിർമ്മിക്കാനും കഴിഞ്ഞിട്ടുണ്ട്. എലികളുടെ കൂട്ടത്തിൽ വളരെ ചെറിയ ഇനമായ വോളുകൾ അനേകം ഇണകളുമായി ബന്ധപ്പെടുന്ന സ്വഭാവക്കാരാണ്. എന്നാൽ ഒരിനം വോളുകളുടെ ഇടയിൽ ചെറുപ്പക്കാരായ ആണും പെണ്ണും ചേർന്നു ദീർഘകാല, ഏക ഇണ ജീവിതം നയിക്കുന്നു. ഒരു 600 ജീൻ കൂട്ടിച്ചേർക്കുന്നതിലൂടെ ഒരു ഡോൺ യുവാനെ വിശ്വസ്തനും സ്നേഹവാനുമായ ഒരു ഭർത്താവാക്കി മാറ്റാനാകുന്നുവെങ്കിൽ,

നാം എലി കളുടെ (മനുഷ്യരുടെയും) വ്യക്തിപരമായ കഴിവുകൾക്കു ജനിതക വ്യതി യാനം വരുത്തുക മാത്രമല്ല, അവയുടെ സാമൂഹ്യ ഘടനയ്ക്കും മാറ്റം വരുത്താൻ ഇടയാക്കുമോ?

## നിയാണ്ടർതാലുകളുടെ മടങ്ങിവരവ്

ജീവനുള്ള വംശാവലികളെ മാറ്റാൻ മാത്രമല്ല ജനിതക ശാസ്ത്രജ്ഞർ ആഗ്രഹിക്കുന്നത്. വംശനാശം നേരിട്ട ജീവികളെ ജീവിപ്പിക്കാനും അവർ ലക്ഷ്യമിടുന്നു. ജുറാസിക് പാർക്കിലെ പോലെ, ദിനോസറുകൾ മാത്രമല്ല. റഷ്യ, ജപ്പാൻ, കൊറിയ എന്നിവിടങ്ങളിൽ നിന്നുള്ള ശാസ്ത്രജ്ഞരുടെ ഒരു സംഘം സൈബീരിയയിലെ ഐസിൽ മരവിച്ചു കിടന്നിരുന്ന പുരാ തന മാമോത്തുകളുടെ (വലിയ ജീവികളുടെ) ജീനോം അടുത്തയിടെ മാപ്പു ചെയ്യുകയുണ്ടായി. വർത്തമാന കാലത്തെ ഒരു ആനയിൽ നിന്നു ഒരു ബീജാണ്ഡകോശം എടുക്കുന്നതിനും ആനയുടെ ഡിഎൻഎയ്ക്ക പകരം പുനഃസൃഷ്ടിക്കപ്പെട്ട ഒരു മാമോത്ത് ഡിഎൻഎ വയ്ക്കുന്നതിനും ആ മുട്ട തിരികെ ആനയുടെ ഗർഭപാത്രത്തിൽ നിക്ഷേപിക്കുന്നതിനും അവർ തയാറെടുക്കുകയാണ്. 22 മാസങ്ങൾ കഴിയുമ്പോൾ, 5000 വർഷങ്ങൾക്കു ശേഷമുള്ള ആദ്യ മാമോത്ത് പിറക്കുമെന്നു അവർ പ്രതീക്ഷിക്കുന്നു.

എന്നാൽ എന്തുകൊണ്ടു മാമോത്തുകളിൽ അവസാനിപ്പിക്കുന്നു? നിയാണ്ടർതാൽ ജീനോം പ്രാജക്റ്റ് പൂർത്തിയാകുന്നതോടെ, ഇനിയും പുനർനിർമ്മിക്കപ്പെട്ട നിയാണ്ടർതാൽ ഡിഎൻഎ ഒരു സാപിയൻസ് അണ്ഡത്തിൽ നിക്ഷേപിക്കുകയും അങ്ങനെ 30,000 വർഷങ്ങൾക്കു ശേഷ മുള്ള ആദ്യ നിയാണ്ടർതാൽ ശിശുവിന് ജന്മം നല്കുകയും ചെയ്യണമെന്നു ഹാർവാർഡ് യൂണിവേഴ്സിറ്റിയിലെ പ്രഫസർ ജോർജ് ചർച്ച് അടുത്തയിട നിർദേശിക്കുകയുണ്ടായി. വെറും 30 മില്യൻ ഡോളറിനു ആ ജോലി തനിക്കു ചെയ്യാൻ കഴിയുമെന്നു ചർച്ച് അവകാശപ്പെട്ടു. വാടകയമ്മയാ കാൻ ധാരാളം സ്ത്രീകൾ ഇതിനോടകം തന്നെ മുന്നോട്ടുവന്നിട്ടുണ്ട്.

എന്തിനു വേണ്ടിയാണു നമുക്ക് നിയാണ്ടർതാലുകളുടെ ആവശ്യം? ജീവനുള്ള നിയാണ്ടർതാലുകളെ നമുക്കു പഠിക്കാൻ കഴിഞ്ഞാൽ, ഹോമോ സാപിയൻസിന്റെ ഉത്ഭവവും

പ്രത്യേകതകളും സംബന്ധിച്ച അനേകം ഉത്തരമില്ലാചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ കഴിയുമെന്നു ചിലർ വാദിക്കുന്നു. ഒരു നിയാണ്ടർതാലിന്റെയും ഒരു ഹോമോ സാപിയൻസിന്റെയും തലച്ചോറിനെ താരതമ്യപ്പെടുത്തിക്കൊണ്ടും അവയുടെ ഘടനകൾക്കു വ്യത്യാസം തുടങ്ങുന്നത് എവിടെയെന്നു രേഖപ്പെടുത്തിക്കൊണ്ടും, ഇന്നു നമുക്കു അനുഭവപ്പെടുന്ന തരത്തിലുള്ള ബോധത്തെ സൃഷ്ടിച്ചത് ജീവശാസ്ത്രപരമായ ഏതു മാറ്റമാണെന്നു നമുക്കു ഒരു പക്ഷേ, കണ്ടെത്താൻ കഴിഞ്ഞേക്കും. ഒരു ധാർമിക കാരണം കൂടിയുണ്ട്. ഹോമോ സാപിയൻസ് നിയാണ്ടർതാലുകളുടെ വംശനാശത്തിന് ഉത്തര വാദികളായിരുന്നുവെങ്കിൽ, അവരെ പുനർജീവിപ്പിക്കേണ്ട ധാർമിക ഉത്തര വാദിത്തം അവർക്കുണ്ട്. ഏതാനും നിയാണ്ടർതാലുകൾ ഒപ്പമുണ്ടെങ്കിൽ അതു പ്രയോജനകരമായിരിക്കും. രണ്ടു സാപിയൻമാർ ചെയ്യുന്ന ജോലി ചെയ്യുന്ന ഒരു നിയാണ്ടർതാലിനു ശമ്പളം നല്കാൻ അനേകം വ്യവ സായികൾ സന്തോഷത്തോടെ തയാറാകും.

എന്നാൽ എന്തുകൊണ്ടു നിയാണ്ടർതാലുകളിൽ അവസാനിപ്പിക്കുന്നു? എന്തുകൊണ്ടു ദൈവത്തിന്റെ ഡായിങ് ബോർഡിലേക്കു മടങ്ങിച്ചെന്നു കുറെക്കൂടി മെച്ചപ്പെട്ട ഒരു സാപിയൻസിനെ രൂപകല്പന ചെയ്തുകൂടാ? ഹോമോ സാപിയൻസിന്റെ കഴിവുകൾക്കും ആവശ്യങ്ങൾക്കും ആഗ്രഹങ്ങൾക്കും ഒരു ജനിതക അടിസ്ഥാനമുണ്ട്. സാപിയൻസിന്റെ ജീനോ മാകട്ടെ വോളുകളുടെയും എലികളുടെയും ജീനോമുകളെക്കാൾ സങ്കീർ ണ്ണമല്ല. എലിയുടെ ജീനോമിൽ ഏതാണ്ട് 2.5 ബില്യൻ ന്യൂക്ലിയോ ബേസുകൾ ഉണ്ട്, സാപിയൻസിന്റെ ജീനോമിലാകട്ടെ ഏതാണ്ട് 2.9 ബേസുകളും. അതായത് 14 ശതമാനം വലിപ്പക്കൂടുതൽ മാത്രം. അധികം കാലതാമസം കൂടാതെ, ഒരുപക്ഷേ ഏതാനും ദശകങ്ങൾക്കുള്ളിൽ, ജനറ്റിക് എൻജിനിയറിങ്ങും മറ്റു ബയോളജിക്കൽ എൻജിനിയറിങ് രൂപങ്ങളും നമ്മുടെ ശരീരശാസ്ത്രത്തിലും പ്രതിരോധ സംവിധാനത്തിലും ആയുർദൈർഘ്യത്തിലും മാത്രമല്ല, നമ്മുടെ ബൗദ്ധികവും വൈകാരിക വുമായ കഴിവുകളിലും ദൂരവ്യാപക വ്യതിയാനങ്ങൾ വരുത്താൻ നമുക്കു ഇടയാക്കിയേക്കാം. ജനറ്റിക് എൻജിനിയറിങ്ങിന് ഒരു ജീനിയസ് എലിയെ നിർമ്മിക്കാൻ

കഴിയുമെങ്കിൽ, എന്തുകൊണ്ടു ഒരു ജീനിയസ് മനുഷ്യൻ ആയിക്കൂടാ? ഏകഭാര്യാവതക്കാരായ വോളുകളെ സൃഷ്ടിക്കാൻ അതിനു കഴിയുമെങ്കിൽ, തങ്ങളുടെ ജീവിതപങ്കാളികളോടു വിശ്വസ്തരായിരിക്കാൻ നിർബന്ധിതരാകുന്ന മനുഷ്യരെ എന്തുകൊണ്ടു സൃഷ്ടിച്ചുകൂടാ?

*ഹോമോ സാപിയൻസി* നെ ഒരു അപധാന ആൾക്കുരങ്ങിൽ നിന്നു ലോകത്തിന്റെ യജമാനൻ ആക്കിയ ജ്ഞാനവിപ്ലവം സാപിയൻസ് തലച്ചോറിൽ ശരീരശാസ്ത്രപരമായോ വലിപ്പത്തിലോ ബാഹ്യ രൂപത്തിലോ കാര്യമായ മാറ്റം വരുത്തുന്നതിനു ആവശ്യപ്പെട്ടിരുന്നില്ല. തലച്ചോറിന്റെ ആന്തരിക ഘടനയിൽ ഏതാനം ചെറിയ മാറ്റങ്ങൾ വരുത്തിയെന്നുമാത്രം. ഒരുപക്ഷേ, മറ്റൊരു ചെറിയ മാറ്റത്തോടെ ഒരു രണ്ടാം ജ്ഞാനവിപ്ലവം തുടങ്ങുന്നതിനും തീർത്തും പുതിയ ഒരുതരം ബോധം സൃഷ്ടിക്കുന്ന തിനും ഹോമോ സാപിയൻസ് തീർത്തും വ്യത്യസ്തമായ എന്തോ ഒന്നായി മാറുന്നതിനും ഇടയായേക്കാം.

വാസ്തവം, അതു നേടിയെടുക്കുന്നതിനുള്ള ബുദ്ധി ഇപ്പോൾ നമുക്കില്ല. എന്നാൽ അതിമാനുഷരെ നിർമ്മിക്കുന്നതിൽ നിന്നു നമ്മെ തട യുന്നതും അതിജീവിക്കാൻ കഴിയാത്തതുമായ തരം സാങ്കേതിക തടസം നിലനില്ക്കുന്നില്ലെന്നാണ് കാണുന്നത്. പ്രധാന തടസങ്ങൾ ധാർമികവും രാഷ്ട്രീയവുമായ എതിർപ്പുകളാണ്, അതു മനുഷ്യരുടെ മേൽ നടത്തപ്പെടുന്ന ഗവേഷണത്തിന്റെ ഗതിവേഗം കുറച്ചിട്ടുണ്ട്. ധാർമിക വാദങ്ങൾ എത്രതന്നെ ബോദ്ധ്യപ്പെടുന്നതാണെങ്കിലും, അതിനു ദീർഘകാലത്തേക്ക് അടുത്ത ചുവടിനെ തടസ്സപ്പെടുത്താൻ കഴിയുന്നതെങ്ങനെയെന്നു കാണാൻ കഴിയുന്നില്ല. പ്രത്യേകിച്ചും മനുഷ്യജീവിതം അനിശ്ചിതമായി നീട്ടുന്നതിന്റെയും മാറാരോഗങ്ങളെ കീഴടക്കുന്നതിന്റെയും നമ്മുടെ ജ്ഞാനപരവും വൈകാരികവുമായ കഴിവുകളെ മെച്ചപ്പെടുത്തുന്ന തിന്റെയും സാദ്ധ്യതയെ കുറിച്ചാണ് ചിന്തിക്കുന്നതെങ്കിൽ.

ഉദാഹരണമായി, അൽഷൈമേഴ്സ് രോഗത്തിനു ഒരു പ്രതിവിധി നാം വികസിപ്പിച്ചെടുത്തുവെങ്കിൽ എന്തു സംഭവിക്കും? അതിന്റെ പാർശ്വ ഫലമെന്ന നിലയിൽ, ആരോഗ്യമുള്ളവരുടെ ഓർമ്മശക്തി നാടകീയമായി മെച്ചപ്പെടുത്താൻ അതിനു കഴിയുമോ? അതു സംബന്ധിയായ ഗവേഷണം തടസ്സപ്പെടുത്തുവാൻ ആർക്കെങ്കിലും കഴിയുമോ? പതിവിധി വികസിപ്പിച്ചു കഴിയുമ്പോൾ, ഏതെങ്കിലും നിയമ പരിപാലന

ഏജൻസിക്ക് അതു അൽഷെമേഴ്സ് രോഗികൾക്കു വേണ്ടി മാത്രമായി പരിമിതപ്പെടുത്താൻ കഴിയുമോ? അതിമാനുഷ ഓർമ്മശക്തി നേടിയെടുക്കാൻ അതുപയോ ഗപ്പെടുത്തുന്നതിൽനിന്ന് ആരോഗ്യവാന്മാരായ ആളുകളെ തടയാൻ കഴിയുമോ?

നിയാണ്ടർതാലുകളെ യഥാർത്ഥത്തിൽ പുനർജീവിപ്പിക്കാൻ ബയോ എൻജിനിയറിങ്ങിന് കഴിയുമോ എന്ന കാര്യം വ്യക്തമല്ല, എന്നാൽ അതു ഹോമോ സാപിയൻസിനു മേൽ തിരശീല വീഴ്ത്താൻ വളരെ സാദ്ധ്യത യുണ്ട്. നമ്മുടെ ജീനുകളിൽ മാറ്റം വരുത്തുന്നതു നമ്മുടെ മരണത്തിനു കാരണമാകണമെന്നില്ല. എന്നാൽ നാം ഹോമോ സാപിയൻസിനു മാറ്റം വരുത്താനും അങ്ങനെ നാം ഹോമോ സാപിയൻസ് എന്ന നിലയിൽ തുട രാതിരിക്കാനും സാദ്ധ്യതയുണ്ട്.

## ബയോണിക് ജീവിതം

ജീവിതത്തിന്റെ നിയമങ്ങൾ മാറ്റാൻ കഴിവുള്ള മറ്റൊരു പുതിയ സാങ്കേതികവിദ്യ ഉണ്ട്: സൈബോർഗ് നിർമാണവിദ്യ (എൻജിനിയറിങ്). ബയോണിക് കൈകളുള്ള മനുഷ്യനെ പോലെ ഓർഗാനികും (ദൈവം) ഇനോർഗാനിക്കും (അജൈവം) ആയ ഭാഗങ്ങൾ ഉൾക്കൊള്ളുന്ന ജീവി കളാണ് സൈബോർഗുകൾ. ഒരു വിധത്തിൽ, നാമെല്ലാവരും ഇക്കാല യളവിൽ ബയോണിക് ആണ്, കാരണം നമ്മുടെ ഇന്ദ്രിയാനുഭവങ്ങളും പ്രവർത്തനങ്ങളും യന്ത്രങ്ങളുടെയും ഉപകരണങ്ങളുടെയും (കണ്ണാടി, പേസ്മേക്കർ, ഓർത്തോടിക്സ്, നമ്മുടെ തലച്ചോറിന്റെ ജോലിഭാരം കുറ യ്ക്കുന്ന കമ്പ്യൂട്ടർ, സെൽഫോൺ) സഹായത്തോടെ പ്രവർത്തനനിരത മാകുന്നു. യഥാർത്ഥ സൈബോർഗുകളായിത്തീരുന്നതിന്റെ വക്കിലാണ് നാം നില്ക്കുന്നത്. നമ്മുടെ ശരീരത്തിൽ നിന്നു വേർതിരിക്കാൻ കഴി യാത്ത അജൈവ ഭാഗങ്ങൾ നമുക്കുണ്ടാകും. അവ ഉപയോഗപ്പെടുത്തി നമ്മുടെ കഴിവുകളും ആഗ്രഹങ്ങളും വ്യക്തിത്വങ്ങളും തനിമയും പരി ഷ്കരിക്കാവുന്നതാണ്.

അമേരിക്കയിലെ ഒരു മിലിട്ടറി ഗവേഷണ ഏജൻസിയായ ഡാർപ് (ഡിഫൻസ് അഡ്വാൻസ്ഡ് റിസർച്ച് പ്രോജക്ട്സ് ഏജൻസി) പ്രാണിക ളിൽ നിന്നു സൈബോർഗുകൾ വികസിപ്പിക്കുകയാണ്. ഇലക്ട്രോണിക് ചിപ്പുകളും ഡിറ്റക്ടറുകളും

പ്രോസസറുകളും ഒരു പ്രാണിയുടെയോ പാറ്റയുടെയോ ശരീരത്തിൽ ഘടിപ്പിക്കുകയാണ്. മനുഷ്യനോ യന്ത്രത്തിനോ റിമോട്ട് കൺട്രോൾ ഉപയോഗിച്ചു പ്രാണിയുടെ നീക്കങ്ങളെ നിയന്ത്രിക്കുകയും വിവരങ്ങൾ ശേഖരിക്കുകയോ കൈമാറുകയോ ചെയ്യു കയും ആകാം. അത്തരമൊരു പ്രാണി ശ്രതുവിന്റെ ഹെഡ്ക്വാർട്ടേഴ്സിന്റെ ഭിത്തിയിലിരുന്നു ചാരപ്പണി ചെയ്യുകയും ഏറ്റവും രഹസ്യമായ സംഭാഷ ണങ്ങൾ ശ്രവിക്കുകയും ചെയ്യും. അതിനെ ഒരു ചിലന്തി പിടിക്കുന്നില്ലെങ്കിൽ, അതിനു നമ്മെ കൃത്യമായി എന്താണ് ശത്രു പദ്ധതിയിടുന്നതെന്ന് അറിയിക്കാൻ കഴിയും. സൈബോർഗ് സാവുകളെ വികസിപ്പിക്കുക എന്ന തങ്ങളുടെ ഉദ്ദേശ്യത്തെ കുറിച്ച് 2006-ൽ അമേരിക്കയിലെ നുവാക് (നേവൽ അണ്ടർസീ വാർഫെയർ സെന്റർ) അറിയിക്കുകയുണ്ടായി. "നുവാക് ഒരു മത്സ്യ ടാഗ് വികസിപ്പിക്കുകയാണ്, ഞരമ്പുകളിൽ ഘടിപ്പിക്കുക വഴി അതിന് ഘടിപ്പിക്കപ്പെടുന്ന ജീവിയുടെ പെരുമാറ്റത്തെ നിയ ന്ത്രിക്കാൻ കഴിയുന്നതാണ്.' അന്തർവാഹിനികളും കുഴിബോംബുകളും സൃഷ്ടിക്കുന്ന ഇലക്ട്രോമാഗ്നറ്റിക് ഫീൽഡുകളെ തിരിച്ചറിയാൻ അങ്ങനെ കഴിയുമെന്നാണ് ശാസ്ത്രജ്ഞന്മാരുടെ പ്രതീക്ഷ. അതിനു വേണ്ടി കാന്തികവലയം കണ്ടെത്തി മനസ്സിലാക്കാനുള്ള സാവുകളുടെ സ്വാഭാവിക കഴിവുകളെ പ്രയോജനപ്പെടുത്തുകയാണ് ചെയ്യുന്നത്. മനു ഷ്യർ സൃഷ്ടിച്ച ഏതു ഉപകരണത്തെക്കാളും ഭംഗിയായി സാവുകൾ ആ കൃത്യം ചെയ്യുന്നുണ്ട്.

സാപിയൻസും സൈബോർഗുകളായി മാറ്റപ്പെട്ടുകൊണ്ടിരിക്കുന്നു. ഏറ്റവും പുതിയ ശ്രവണ സഹായികളെ "ബയോണിക് ചെവികൾ' എന്നാണ് വിളിക്കുന്നത്. ചെവിയുടെ പുറത്തു സ്ഥിതിചെയ്യുകയും ഒരു മൈക്രോഫോണിലൂടെ ശബ്ദത്തെ വലിച്ചെടുക്കുകയും ചെയ്യുന്ന ഒരു ഭാഗം ആ ഉപകരണത്തിനുണ്ട്. ആ ഘടകം ശബ്ദങ്ങളെ അരിക്കുകയും മനുഷ്യശബ്ദങ്ങളെ തിരിച്ചറിയുകയും ഇലക്ട്രിക് സിഗ്നലുകളായി മാറ്റി നേരെ സെൻട്രൽ ഓഡിറ്ററി നെർവിലേക്കും അവിടെനിന്നു തലച്ചോറി ലേക്കും അയയ്ക്കുകയും ചെയ്യുന്നു.

ഗവൺമെന്റ് പോൺസർ ചെയ്യുന്ന ഒരു ജർമൻ കമ്പനിയായ റെറ്റിന ഇംപ്ലാന്റ് ഒരു റെറ്റിനൽ പാസതെസിസ് (കൃത്രിമാവയവം) വിക സിപ്പിക്കുകയാണ്, അതു അന്ധർക്കു ഭാഗികമായ കാഴ്ച

നല്കിയേക്കാം. രോഗിയുടെ കണ്ണിൽ ഒരു ചെറിയ മൈക്രോചിപ്പ് ഘടിപ്പിക്കുകയാണ് ചെയ്യുന്നത്. കണ്ണിൽ വീഴുന്ന പ്രകാശത്തെ ഫോട്ടോസെല്ലുകൾ ആഗി രണം ചെയ്യുകയും വൈദ്യുതോർജമായി മാറ്റുകയും ചെയ്യുന്നു. റെറ്റിനയിൽ കേടുപാടില്ലാത്ത നെർവ് സെല്ലുകളെ അത് ഉദ്ദീപിപ്പിക്കുന്നു. ആ സെല്ലുകളിൽ നിന്നുള്ള സംവേദനങ്ങൾ തലച്ചോറിനെ ഉദ്ദീപിപ്പിക്കു കയും അവിടെ അവ കാഴ്ചയായി മാറുകയും ചെയ്യുന്നു. ആ സാങ്കേ തികവിദ്യ ഉപയോഗപ്പെടുത്തി രോഗികൾക്കു സ്ഥലങ്ങൾ പരിചിതമാ കാനും അക്ഷരങ്ങൾ വായിക്കാനും മുഖങ്ങൾ തിരിച്ചറിയാനും ഇപ്പോൾ കഴിവു നല്കുന്നുണ്ട്.

അമേരിക്കയിലെ ഒരു ഇലക്ട്രീഷ്യനായ ജെസ്സ സള്ളിവന് 2001-ൽ സംഭവിച്ച ഒരു അപകടത്തിൽ രണ്ടു കൈകളും തോളുവരെ നഷ്ടപ്പെട്ടു. അദ്ദേഹം ഇന്നു രണ്ടു ബയോണിക് കരങ്ങൾ ഉപയോഗപ്പെടുത്തുന്നു. റീഹാബിലിറ്റേഷൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഷിക്കാഗോ ആണ് അതിനു സഹായിച്ചത്. ജെസ്സയുടെ കരങ്ങളുടെ പ്രത്യേകത അവ ചിന്ത കൊണ്ടു മാത്രം നിയന്ത്രിക്കപ്പെടുന്നവയാണ് എന്നതാണ്. ജെസ്സയുടെ തലച്ചോറിൽ നിന്നെത്തുന്ന ന്യൂറൽ സിഗ്നലുകൾ മൈക്രോകമ്പ്യൂട്ടറുകൾ ഇലക്ട്രിക് നിർദേശങ്ങളാക്കുകയും കരങ്ങൾ ചലിക്കുകയും ചെയ്യുന്നു. കൈ ഉയർത്താൻ ആഗ്രഹിക്കുമ്പോൾ, ഏതു സാധാരണ മനുഷ്യനും അബോധ പൂർവമായി ചെയ്യുന്ന കാര്യം ചെയ്യുന്നു - അങ്ങനെ കൈ ഉയരുന്നു. ജൈവകരങ്ങൾ ചെയ്യുന്നത്രയും പ്രവൃത്തികൾ ഈ കരങ്ങൾക്കു ചെയ്യാൻ കഴിവില്ല, എന്നാൽ ജെസ്സയ്ക്ക് സാധാരണമായ ദൈനംദിന ജോലികൾ ചെയ്യാം. ഒരു മോട്ടോർ സൈക്കിൾ അപകടത്തിൽ തന്റെ കൈകൾ നഷ്ടപ്പെട്ട ക്ലോദിയ മിച്ചൽ എന്ന അമേരിക്കക്കാരി സൈനികയ്ക്ക് അത്തരമൊരു ബയോണിക് കൈ സമീപകാലത്തു വച്ചുപിടിപ്പിച്ചു. നാം ആഗ്രഹിക്കുന്ന തരത്തിൽ ചലിപ്പിക്കുകയും അതോടൊപ്പം തിരികെ തല ച്ചോറിലേക്കു വിവരങ്ങൾ കൈമാറാൻ കഴിയുകയും ചെയ്യുന്ന ബയോ ണിക് കൈകൾ താമസിക്കാതെ നമുക്കു ലഭ്യമാകും എന്നു ശാസ്ത്രജ്ഞർ വിശ്വസിക്കുന്നു. അങ്ങനെയെങ്കിൽ, അവയവങ്ങൾ മുറിച്ചുമാറ്റപ്പെട്ടവർക്ക് ഇന്ദ്രിയാനുഭവങ്ങളും ലഭ്യമാകും.

ഇപ്പോൾ ഈ ബയോണിക് കൈകൾ നമ്മുടെ യഥാർത്ഥ കൈകൾക്കു പകരം ഉപയോഗിക്കുമ്പോൾ ധാരാളം പരിമിതികളുണ്ട്. എന്നാൽ അവ യുടെ വികസനത്തിൽ അന്തമില്ലാത്ത സാദ്ധ്യതകളാണുള്ളത്. ഉദാഹര ണമായി, യഥാർത്ഥ കൈകളെക്കാൾ വളരെയേറെ ശക്തിയുള്ളതാക്കി. ബയോണിക് കൈകളെ നിർമ്മിക്കാൻ കഴിയും. താൻ ദുർബലനാണെന്ന് ഒരു ബോക്സിങ് ചാമ്പ്യനു പോലും അപ്പോൾ തോന്നാം. തന്നെയുമല്ല, ബയോണിക് കൈകൾ കുറെ വർഷങ്ങൾ കൂടുമ്പോൾ മാറ്റിവയ്ക്കാൻ കഴിയും, അതുപോലെ ശരീരത്തിൽനിന്ന് അകറ്റിനിർത്തി ദൂരത്തിൽ പ്രവർത്തിപ്പിക്കാൻ കഴിയും.




*48. ജെസ്സ സള്ളിവനും ക്ലോദിയ മിച്ചലും കൈകൾ പിടിക്കുന്നു. അവരുടെ ബയോണിക് കൈ ചിന്തകളാൽ പ്രവർത്തിക്കുന്നു എന്നതാണ് അവയെ സംബന്ധിച്ചുള്ള അത്ഭുതകരമായ കാര്യം .*

നോർത്ത് കാരലിനയിലെ ഡക്ക് യൂണിവേഴ്സിറ്റിയിലെ ശാസ ജ്ഞർ തലച്ചോറിൽ ഇലക്ട്രോഡുകൾ ഘടിപ്പിച്ച റീസസ് കുരങ്ങന്മാരെ ഉപയോഗപ്പെടുത്തി ഇക്കാര്യം കഴിഞ്ഞയിട കാണിക്കുകയുണ്ടായി. തല ച്ചോറിൽ നിന്നുള്ള സിഗ്നലുകൾ

ഇലക്ട്രോഡുകൾ ശേഖരിക്കുകയും ബാഹ്യ ഉപകരണങ്ങളിലേക്കു അയയ്ക്കുകയും ചെയ്തു. വേർപെടുത്തപ്പെട്ട ബയോണിക് കൈകളും കാലുകളും ചിന്തയിലൂടെ മാത്രം നിയന്തിക്കാൻ കുരങ്ങന്മാർക്കു പരിശീലനം നല്കിയിട്ടുണ്ടായിരുന്നു. ഒറോറ എന്നു പേരായ ഒരു കുരങ്ങ് തന്റെ സ്വന്തമായ രണ്ടു കരങ്ങൾ ചലിപ്പിക്കുമ്പോൾത്തന്നെ അകറ്റിവയ്ക്കപ്പെട്ട ഒരു ബയോണിക് കൈ ചിന്തയി ലൂടെ നിയന്ത്രിക്കാൻ പഠിച്ചു. ചില ഹൈന്ദവ ദേവതമാരെപ്പോലെ, ഒറോറ യ്ക്കു മൂന്നു കൈകളുണ്ട്. അവളുടെ കൈകൾ വ്യത്യസ്ത മുറികളിൽ സ്ഥാപിക്കാൻ കഴിയും - വ്യത്യസ്ത നഗരങ്ങളിൽ പോലും. അവൾക്കു നോർത്ത് കാരലിനയിലെ പരീക്ഷണശാലയിൽ ഇരുന്ന് ഒരു കൈകൊണ്ടു തന്റെ മുതുകു ചൊറിയാനും രണ്ടാമത്തെ കൈകൊണ്ടു തന്റെ തല ചൊറിയാനും അതേസമയം ന്യൂയോർക്കിൽ ഒരു വാഴപ്പഴം മോഷ്ടിക്കാനും കഴിയും. (മോഷ്ടിക്കുന്നതുകൊണ്ടു പ്രയോജനമില്ല, അത്രയും ദൂരത്തിലുള്ള കാര്യങ്ങൾ ഭക്ഷിക്കുന്നതിനുള്ള സാങ്കേതികവിദ്യ വികസിപ്പിക്കേണ്ടിയിരിക്കുന്നു.) ഇദോയ എന്ന മറ്റൊരു റീസസ് കുരങ്ങ് 2008-ൽ ലോകപ്രശസ്തി നേടി. അന്ന് അവൾ നോർത്ത് കാരലിനയിലെ തന്റെ കസേരയിലിരുന്നുകൊണ്ടു ജപ്പാനിലെ ക്യോട്ടോയിലുള്ള ഒരു ജോഡി ബയോണിക് കാലുകൾ ചിന്തകളാൽ നിയന്ത്രിച്ചു. ഇദോയയുടെ ഭാര ത്തിന്റെ 20 ഇരട്ടി ഭാരമുണ്ടായിരുന്നു ആ കാലുകൾക്ക്.

ശരീരത്തിലെ അവയവങ്ങൾ ചലിപ്പിക്കാനുള്ള കഴിവു നഷ്ടപ്പെടുന്ന ഒരു അവസ്ഥയാണ് ലോക്ക്ഡ് ഇൻ സിൻഡ്രോം. തിരിച്ചറിവിനുള്ള കഴിവു നഷ്ടപ്പെട്ടിരിക്കില്ല. അത്തരം രോഗികൾക്കു ഇതുവരെ കഴിയുന്നത് കണ്ണുകളുടെ ചെറിയ ചലനം മാത്രം ഉപയോഗപ്പെടുത്തി ബാഹ്യ ലോകവുമായി ആശയവിനിമയം നടത്താനാണ്. എന്നാൽ കുറച്ചു രോഗി കളുടെ തലച്ചോറിൽ തലച്ചോറിന്റെ സിഗ്നലുകൾ സ്വീകരിക്കുന്ന ഇല ക്ട്രോഡുകൾ സ്ഥാപിക്കുകയുണ്ടായി. ചലനങ്ങളായി മാത്രമല്ല, വാക്കു കളായി പോലും അത്തരം സിഗ്നലുകളെ മാറ്റിയെടുക്കാനുള്ള ശ്രമം നടക്കുന്നുണ്ട്. ആ പരീക്ഷണങ്ങൾ വിജയിച്ചാൽ, അത്തരം രോഗികൾക്കു മറ്റുള്ളവരോടു നേരിട്ടു സംസാരിക്കാം. ആ വിദ്യ ഉപയോഗപ്പെടുത്തി നമുക്ക് ഒരുപക്ഷേ, മറ്റുള്ളവരുടെ മനസ്സു വായിക്കാൻ കഴിഞ്ഞേക്കുമോ?

എങ്കിലും, ഇപ്പോൾ വികസിതമായിക്കൊണ്ടിരിക്കുന്ന അത്തരം പദ്ധതികളിൽ വച്ചേറ്റവും വിപ്ലവകരം തലച്ചോറും കമ്പ്യൂട്ടറും തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും ആശയവിനിമയം നടത്താൻ കഴിയുന്ന തരം ഉപക രണങ്ങൾ നിർമ്മിക്കുന്നതിനുള്ള ശ്രമമാണ്. കമ്പ്യൂട്ടറുകൾക്ക് ഒരു മനു ഷ്യന്റെ തലച്ചോറിൽ നിന്നുള്ള ഇലക്ട്രിക് സിഗ്നലുകൾ വായിച്ചെടുക്കാൻ കഴിയും, അതേസമയം തലച്ചോറിനു വായിച്ചെടുക്കാൻ കഴിയുന്ന തരത്തിൽ സിഗ്നലുകൾ അയയ്ക്കാനും കഴിയും. അത്തരം ഉപകരണങ്ങൾ ഉപയോഗപ്പെടുത്തി ഒരു തലച്ചോറിനെ ഇന്റർനെറ്റുമായി നേരിട്ടു ബന്ധിപ്പിച്ചാലോ? അതല്ലെങ്കിൽ, തലച്ചോറുകളെ പരസ്പരം ബന്ധിപ്പിച്ചാലോ? ഒരു ഇന്റർ-ബയിൻ-നെറ്റ് സൃഷ്ടിക്കുക സാദ്ധ്യമാണോ? സാമൂഹ്യ മായ ഒരു ഓർമ്മശേഖരത്തിലേക്കു തലച്ചോറിനെ നേരിട്ടു ബന്ധിപ്പിച്ചാൽ, മനുഷ്യരുടെ ഓർമ്മയ്ക്കും മനുഷ്യരുടെ ബോധത്തിനും മനുഷ്യരുടെ തനിമയ്ക്കും (ഐഡന്റിറ്റി) എന്തു സംഭവിക്കും? ഉദാഹരണമായി, അത്തരമൊരു അവസ്ഥയിൽ ഒരു സൈബോർഗിനു മറ്റൊന്നിന്റെ ഓർമ്മ കളെ വീണ്ടെടുക്കാൻ കഴിയും. അവരെക്കുറിച്ചു കേട്ടിട്ടില്ല, അവരെക്കുറിച്ചു ഒരു ആത്മകഥയിൽ വായിച്ചിട്ടില്ല, അവരെ സങ്കല്പിച്ചില്ല - എന്നാൽ തന്റെ സ്വന്തമെന്നോണം അവരെ ഓർമ്മിച്ചെടുക്കാം. ആണിനും പെണ്ണിനും. മനസ്സുകൾ സാമൂഹികമാകുമ്പോൾ, സ്വത്വം, ലിംഗത്തനിമ എന്നിവയ്ക്ക് എന്തു സംഭവിക്കും? നിങ്ങൾക്കെങ്ങനെയാണ് നിങ്ങളെക്കുറിച്ചു അറിയാൻ കഴിയുക? അതല്ലെങ്കിൽ നിങ്ങളുടെ സ്വപ്നങ്ങളെ പിന്തുടരാൻ കഴിയുക? ഇപ്പോൾ സ്വപ്നം നിങ്ങളുടെ മനസ്സിൽ അല്ല, സ്വപ്നങ്ങളുടെ സാമൂഹികമായ ഏതോ ശേഖരത്തിലാണ് സ്ഥിതിചെയ്യുന്നത്.

അത്തരം ഒരു സൈബോർഗ് ഒരു മനുഷ്യൻ ആയിരിക്കില്ല, ജെ വവും ആയിരിക്കില്ല. അതു തീർത്തും വ്യത്യസ്തമായ എന്തോ ഒന്നായി രിക്കും. അടിസ്ഥാനപരമായി തീർത്തും മറ്റൊരു തരം ജീവി. അതിന്റെ തത്വശാസ്ത്രപരവും മനശ്ശാസ്ത്രപരവും രാഷ്ട്രീയവുമായ അനന്തര ഫലങ്ങൾ എന്തൊക്കെയാണെന്നു നമുക്കു പിടികിട്ടുന്നുപോലുമില്ല.

# മറ്റൊരു ജീവിതം

ജീവിതത്തിന്റെ നിയമങ്ങളെ മാറ്റിമറിയ്ക്കാനുള്ള മൂന്നാമതൊരു രീതിയാണ് പൂർണമായും അജൈവ (ഇനോർഗാനിക്) ജീവികളെ നിർമ്മിക്കുന്നത്. ഏറ്റവും സാധാരണമായ ഉദാഹരണമാണ് സ്വതന്ത്രമായി ഉരുത്തിരിയാൻ കഴിവുള്ള കമ്പ്യൂട്ടർ പ്രോഗ്രാമുകൾ.

മെഷീൻ ലേണിങ്ങിൽ സമീപകാലത്തുണ്ടായ മുന്നേറ്റങ്ങൾ വർത്ത മാനകാല കമ്പ്യൂട്ടർ പ്രോഗ്രാമുകൾക്കു സ്വയം പരിണമിക്കുന്നതിനുള്ള പ്രാപ്തി ഇതിനോടകം നല്കിക്കഴിഞ്ഞിരിക്കുന്നു. പ്രോഗ്രാമുകൾ തുടക്കത്തിൽ കോഡു ചെയ്തത് എൻജിനിയർമാരായ മനു ഷ്യർ ആണ് എങ്കിലും, പിന്നീടു പുതിയ വിവരങ്ങൾ സ്വയം ശേഖരിക്കാനും പുതിയ കഴിവുകൾ സ്വയം പഠിപ്പിക്കാനും മനുഷ്യരായ സ്രഷ്ടാക്കൾക്കുള്ള തിനും അപ്പുറം കടക്കുന്ന ഉൾക്കാഴ്ചകൾ നേടാനും അവയ്ക്കു കഴിയും. അതുകൊണ്ടു അവയുടെ സ്രഷ്ടാക്കൾ ഒരിക്കലും മുൻകൂട്ടി ചിന്തിച്ചിട്ടി ല്ലാത്ത ദിശകളിൽ ഉരുത്തിരിയാൻ കമ്പ്യൂട്ടർ പ്രോഗ്രാമുകൾക്കു സ്വാത ന്ത്ര്യമുണ്ട്.

അത്തരം കമ്പ്യൂട്ടർ പാഗ്രാമുകൾക്കു ചെസ് കളിക്കുന്നതും കാറോ ടിക്കുന്നതും രോഗങ്ങൾ തിരിച്ചറിയുന്നതും സ്റ്റോക്ക് മാർക്കറ്റിൽ പണം നിക്ഷേപിക്കുന്നതും പഠിക്കാൻ കഴിയും. ആ മേഖലകളിലെല്ലാം മനുഷ്യ രെന്ന പഴമക്കാരെക്കാൾ കൂടുതൽ കൂടുതൽ സമർത്ഥരാകാൻ അവയ്ക്ക ഇടയായെന്നുവരാം. എന്നാൽ അവ പരസ്പരം മത്സരിക്കേണ്ടിവരും. അങ്ങനെ അവ പുതിയ തരം പരിണാമ സമ്മർദ്ദങ്ങളെ നേരിടും. ആയിരം കമ്പ്യൂട്ടർ പാഗാമുകൾ സ്റ്റോക്ക് മാർക്കറ്റിൽ നിക്ഷേപിക്കുമ്പോൾ, ഓരോന്നും വ്യത്യസ്തമായ തന്ത്രങ്ങൾ കൈക്കൊള്ളുകയും പലതും പൊട്ടിപ്പോകുകയും ചിലത് കോടീശ്വരന്മാരാകുകയും ചെയ്യും. ആ പ്രകിയയിൽ അവയ്ക്ക് ശ്രദ്ധേയമായ കഴിവുകൾ ഉരുത്തിരിയുകയും മനുഷ്യർക്കു അവയെ നേരിടാനോ മനസ്സിലാക്കാനോ കഴിയാതെവരി കയും ചെയ്യും. അത്തരമൊരു പ്രോഗ്രാമിന് അതിന്റെ നിക്ഷേപതന്ത്രങ്ങൾ സാപിയൻസിനോടു വിവരിക്കാൻ കഴിയുകയില്ല, വോൾ സീറ്റിനെ കുറിച്ച് ഒരു സാപിയൻസിന് ഒരു ചിമ്പാൻസിയോടു വിവരിക്കാൻ കഴിയുകയില്ല എന്ന അതേ കാരണംകൊണ്ടുതന്നെ. നമ്മിൽ പലരും ആത്യന്തികമായി

അത്തരം പ്രോഗ്രാമുകൾക്കു വേണ്ടി പ്രവൃത്തിയെടുത്തെന്നുവരും. എവിടെയാണ് പണം നിക്ഷേപിക്കേണ്ടത് എന്നു മാത്രമല്ല ഒരു പ്രത്യേക പ്രവൃത്തിക്കുവേണ്ടി ആരെയാണ് നിയമിക്കേണ്ടത്, ആർക്കാണ് പണയം നല്കേണ്ടത്, ആരെയാണ് തടവിലേക്ക് അയയ്ക്കേണ്ടത് എന്നൊക്കെ അവ നിശ്ചയിക്കും.

അവ ജീവികളാണോ? ജീവികൾ എന്നതുകൊണ്ടു നിങ്ങൾ എന്താണ് വിവക്ഷിക്കുന്നത് എന്നതിനെ ആശ്രയിച്ചിരിക്കും അത്. അവ തീർച്ച യായും പുതിയ ഒരു പരിണാമ പ്രക്രിയയാലാണ് സൃഷ്ടിക്കപ്പെട്ടത്. ജൈവ പരിണാമത്തിന്റെ നിയമങ്ങളും പരിമിതികളും തീർത്തും ബാധക മല്ലാത്ത ഒരു പരിണാമ പ്രക്രിയയാണത്.

മറ്റൊരു സാദ്ധ്യത സങ്കല്പിക്കുക - നിങ്ങളുടെ തലച്ചോറിലെ കാര്യങ്ങൾ ഒരു ഹാർഡ് ഡിസ്കിൽ പകർത്തി സൂക്ഷിക്കുന്നുവെന്നും ആ ലാപ്ടോപ് പ്രവർത്തിപ്പിക്കുന്നുവെന്നും കരുതുക. ഒരു സാപിയൻസിനെ പോലെ ചിന്തിക്കാനും അനുഭവിക്കാനും ആ കമ്പ്യൂട്ടറിനു കഴിയുമോ? അങ്ങനെയെങ്കിൽ അതു നിങ്ങളായിരിക്കുമോ അതോ മറ്റാരെങ്കിലുമോ? കമ്പ്യൂട്ടർ കോഡുകളും സ്വത്വബോധവും ബോധവും ഓർമ്മയും ചേർത്തു വച്ചു കൊണ്ടു കമ്പ്യൂട്ടർ പാഗാമർമാർക്ക് തീർത്തും പുതിയ ഒരു ഡിജിറ്റൽ മനസ്സ് സൃഷ്ടിക്കാൻ കഴിയുമെങ്കിൽ എന്തായിരിക്കും അവസ്ഥ? ആ പ്രോഗ്രാം നിങ്ങളുടെ കമ്പ്യൂട്ടറിൽ ഓടിക്കുമ്പോൾ, അതൊരു വ്യക്തി യാകുമോ? അതു ഡിലീറ്റു ചെയ്താൽ, നിങ്ങളിൽ കൊലക്കുറ്റം ആരോ പിക്കപ്പെടുമോ?

അത്തരം ചോദ്യങ്ങൾക്കുള്ള ഉത്തരം താമസിക്കാതെ നമുക്കു ലഭിക്കും. 2005-ൽ സ്ഥാപിതമായ ഹ്യമൻ ബയിൻ പാജക്ട് (മനുഷ്യ മസ്തിഷ്ക പദ്ധതി) ഒരു കമ്പ്യൂട്ടറിനുള്ളിൽ ഒരു പൂർണ മനുഷ്യ തലച്ചോർ പുനഃസൃഷ്ടിക്കുന്ന കാര്യത്തിൽ പ്രതീക്ഷ വച്ചുപുലർത്തുന്നു. തലച്ചോ റിലെ നാഡീവ്യവസ്ഥയെ അനുസ്മരിപ്പിക്കുന്ന ഇലക്ട്രോണിക് സർ ക്യൂട്ടുകൾ കമ്പ്യൂട്ടറിനുള്ളിൽ ഉണ്ടായിരിക്കും. ശരിയായ വിധത്തിൽ ധനസഹായം ലഭിക്കുമെന്നുണ്ടെങ്കിൽ, ഒന്നോ രണ്ടോ ദശകങ്ങൾക്കു ള്ളിൽ കൃത്രിമമായ ഒരു മനുഷ്യ തലച്ചോർ ഒരു കമ്പ്യൂട്ടറിനുള്ളിൽ ക്രമീ കരിക്കാൻ കഴിയുമെന്നു ആ പ്രോജക്റ്റിന്റെ അദ്ധ്യക്ഷൻ അവകാശപ്പെട്ടു. ആ കമ്പ്യൂട്ടറിനു ഒരു

മനുഷ്യൻ ചെയ്യുന്നതുപോലെ തന്നെ സംസാരി ക്കാനും പെരുമാറാനും കഴിയുന്നതാണ്. അതു വിജയകരമാകുമെങ്കിൽ, ഏതാണ്ട് നാലു ബില്യൻ വർഷം ജൈവസംയുക്തങ്ങളുടെ ചെറിയ ലോകത്തിൽ ഒതുങ്ങി ജീവിച്ചതിനു ശേഷം ജീവിതം/ ജീവൻ പെട്ടെന്നു അജൈവ ലോകത്തിന്റെ വിശാലതയിലേക്കു ഇറങ്ങിവരികയും നമ്മുടെ വന്യമായ സ്വപ്നങ്ങളിൽ പോലും കണ്ടിട്ടില്ലാത്ത രൂപങ്ങൾ കൈക്കൊള്ളുകയും ചെയ്യും എന്നാണ് അർത്ഥമാക്കേണ്ടത്. ഇന്നത്തെ ഡിജിറ്റൽ കമ്പ്യൂട്ടറുകൾ പ്രവർത്തിക്കുന്നതു പോലെയാണ് മനസ്സു പ്രവർത്തിക്കു ന്നത് എന്ന കാര്യത്തിൽ ഗവേഷകർ എല്ലാവരും യോജിക്കുന്നില്ല. അവ രണ്ടും ഒരു പോലെ നല്ല പ്രവർത്തിക്കുന്നതെങ്കിൽ, വർത്തമാനകാല കമ്പ്യൂട്ടറുകൾക്കു മനസ്സിനെ അനുകരിക്കാൻ കഴിയുന്നതല്ല. എന്നാൽ തെളിയിക്കപ്പെടുന്നതിനു മുമ്പ് ആ സാദ്ധ്യത അടച്ചു തള്ളിക്കളയുന്നതു മഠയത്തരമായിരിക്കും. 1 ബില്യൻ യൂറോയാണ് ആ പാജക്റ്റിന് 2013-ൽ യൂറോപ്യൻ യൂണിയനിൽ നിന്നു ലഭിച്ചത്.

## അനിതരസാധാരണത്വം

ഇപ്പോൾ ആ പുതിയ സാദ്ധ്യതകളുടെ വളരെച്ചെറിയ ഒരംശം മാത്ര മാണ് സാദ്ധ്യമായത്. എങ്കിലും, 2013-ലെ ലോകം ജീവശാസ്ത്രത്തിന്റെ ചങ്ങലക്കെട്ടിൽ നിന്നു സംസ്കാരം സ്വയം വിമോചിക്കുന്ന ഒരു ലോക മാണ്. നമുക്കു ചുറ്റുമുള്ള ലോകം മാത്രമല്ല, പിന്നെയോ മറ്റെന്തിനെക്കാളും ഉപരിയായി നമ്മുടെ ശരീരങ്ങൾക്കും മനസ്സുകൾക്കും ഉള്ളിൽ നിലനിൽക്കുന്ന ലോകത്തെ നിർമ്മിച്ചെടുക്കാൻ നമുക്കുള്ള കഴിവ് അത്യ ധികം വേഗത്തിൽ വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. കൂടുതൽ കൂടുതൽ പ്രവർത്തന മേഖലകൾ അവയുടെ അലസഗമനങ്ങളിൽ നിന്നു പിടിച്ചു ലയ്ക്കപ്പെടുന്നു. സ്വകാര്യത, തനിമ എന്നിങ്ങനെയുള്ള കാര്യങ്ങൾ നിയമജ്ഞർ പുനർവിചിന്തനം ചെയ്യേണ്ടിയിരിക്കുന്നു. ആരോഗ്യപരി പാലനം, സമത്വം എന്നീ കാര്യങ്ങളിൽ ഗവൺമെന്റുകൾ ഒരു പുനർ വിചിന്തനത്തെ നേരിട്ടുകൊണ്ടിരിക്കുകയാണ്. സത്യസന്ധതയുടെയും നേട്ടത്തിന്റെയും കാര്യത്തിൽ സ്പോർട്സ് അസോസിയേഷനുകളും വിദ്യാഭ്യാസ സ്ഥാപനങ്ങളും പുനർനിർവചനം നടത്തേണ്ടതുണ്ട്. പുതിയ 30

വയസുകാർ 60 വയസുകാരെപ്പോലെ കഴിയുന്ന ഒരു ലോകത്ത കുറിച്ച് പെൻഷൻ ഫണ്ടുകളും തൊഴിൽ വിപണികളും ചിന്തിക്കണം. അവരെല്ലാവരും ജീവൻ നിർമ്മിതിയുടെയും (ബയോ എൻജിനിയറിങ്) സൈബോർഗുകളുടെയും അജൈവ ജീവികളുടെയും പ്രഹേളികകളെ കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു.

ആദ്യ മനുഷ്യ ജീനോം മാപ്പു ചെയ്യാൻ 15 വർഷവും 3 ബില്യൻ ഡോ ളറും വേണ്ടിവന്നു. ഇന്നു നിങ്ങൾക്കു ഒരു വ്യക്തിയുടെ ഡിഎൻഎ മാപ്പ് ചെയ്യാൻ ഏതാനും ആഴ്ചകളും ഏതാനും നൂറു ഡോളറുകളും മതി. വ്യക്തിഗത മരുന്നുകളുടെ (ഡിഎൻഎ കണക്കിലെടുത്തുകൊണ്ടുള്ള മരുന്നുകൾ) കാലഘട്ടം ആരംഭിച്ചിരിക്കുന്നു. നിങ്ങൾക്കു കരൾ ക്യാൻസർ ഉണ്ടാകാനുള്ള സാദ്ധ്യതയും ഹാർട്ട് അറ്റാക്ക് ഉണ്ടാകാതിരിക്കാനുള്ള സാദ്ധ്യതയും കണിശമായി നിങ്ങളുടെ കുടുംബഡോക്ടർക്കു നിങ്ങ ളോടു പറയാൻ കഴിയും. 92 ശതമാനം ആളുകൾക്കും പ്രയോജനപ്പെടുന്ന ഒരു മരുന്നു നിങ്ങൾക്കു ഉപകരിക്കുകയില്ലെന്ന് അവർ നിങ്ങളോടു പറയും. അതിനു പകരം നിങ്ങൾ കഴിക്കേണ്ടതു മറ്റൊരു മരുന്നാണ്. മറ്റു പലർക്കും ആ മരുന്നു മാരകമാണെങ്കിലും നിങ്ങൾക്ക് അതു പ്രയോജനം ചെയ്യും. കണിശമായി പ്രയോജനം ചെയ്യുന്ന മരുന്നുകൾ വളരെ അകലെ യല്ല.

എന്നാൽ, വൈദ്യശാസ്ത്രത്തിലെ അറിവു മെച്ചപ്പെടുന്നതോടെ പുതിയ ധാർമിക പ്രശ്നങ്ങളും രംഗപ്രവേശനം ചെയ്യും. ഡിഎൻഎയു മായുള്ള ബന്ധത്തിൽ സ്വകാര്യത എന്ന കണ്ടകാകീർണമായ പ്രശ്ന ത്തിൽ ധാർമികരും നിയമവിദഗ്ധരും മല്ലുപിടിക്കുകയാണ്. ഇൻഷുറൻസ് കമ്പനികൾക്കു നമ്മുടെ ഡിഎൻഎ നല്കാമോ? ലക്കില്ലാത്ത പെരുമാറ്റ രീതിയുടെ പ്രവണത കാട്ടുന്ന ജീൻ കണ്ടെത്തിയാൽ അവർ പ്രീമിയം തുക വർദ്ധിപ്പിക്കുകയില്ലേ? തൊഴിലുടമകൾക്കു നമ്മുടെ സിവിക്കു പകരം നമ്മുടെ ഡിഎൻഎ ഫാക്സ് ചെയ്തുകൊടുക്കണമോ? മറ്റൊരാ ളുടെ ഡിഎൻഎ മെച്ചപ്പെട്ടതാണെങ്കിൽ തൊഴിലുടമ എന്നെ തള്ളിക്കളയുകയില്ലേ? അത്തരം അവസരങ്ങളിൽ ജനിതക വിവേചനത്തിന്റെ പേരിൽ കേസു കൊടുക്കാൻ നമുക്കു കഴിയുമോ? ഒരു പുതിയ ജീവി അല്ലെങ്കിൽ ഒരു പുതിയ അവയവം വികസിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു കമ്പനി അതിന്റെ

ഡിഎൻഎ സീക്വൻസുകൾ പേറ്റന്റു ചെയ്യുമോ? ഒരാൾക്ക് ഒരു കോഴിയെ സ്വന്തമാക്കാം, ഒരു സ്പീഷിസിനെ ആകമാനം സ്വന്ത മാക്കാമോ?

അനശ്വരതയ്ക്കു വേണ്ടിയും അതിമാനുഷരെ സൃഷ്ടിക്കുന്നതിനുളള നമ്മുടെ കഴിവുകളുടെ സാദ്ധ്യതയ്ക്കു വേണ്ടിയും നാം ഉയർത്തുന്ന ധാർമികവും സാമൂഹികവും രാഷ്ട്രീയവുമായ അനന്തരഫലങ്ങൾ അത്തരം പ്രശ്നങ്ങളെ പ്രാധാന്യമില്ലാത്തതാക്കുന്നു. സാർവത്രിക മനു ഷ്യാവകാശ പ്രഖ്യാപനവും ലോകമെങ്ങുമുള്ള ഗവൺമെന്റ് മെഡിക്കൽ പ്രാഗ്രാമുകളും ലോകത്തെങ്ങുമുള്ള ദേശീയ ഭരണഘടനകളും അംഗീ കരിക്കുന്ന കാര്യമാണ് ഒരു മനുഷ്യസമൂഹം അതിന്റെ എല്ലാ അംഗങ്ങൾക്കും ന്യായമായ ചികിത്സാസൗകര്യം ചെയ്തുകൊടുക്കണം, എല്ലാ വരെയും നല്ല ആരോഗ്യത്തിൽ പരിപാലിക്കണം എന്നത്. വൈദ്യ ശാസ്ത്രം രോഗങ്ങൾ തടയുന്നതിലും രോഗികളെ സുഖമാക്കുന്നതിലും മുഖ്യ ശ്രദ്ധ പതിപ്പിച്ചുകൊണ്ടിരുന്നപ്പോൾ അതൊക്കെ നല്ലതും ശരിയും ആയിരുന്നു. മനുഷ്യരുടെ കഴിവുകൾ വളർത്തുന്നതിൽ വൈദ്യശാസ്ത്രം ശ്രദ്ധകേന്ദ്രീകരിക്കുമ്പോൾ എന്തു സംഭവിക്കും? അത്തരം വർദ്ധിതമായ കഴിവുകൾ എല്ലാവർക്കും ലഭിക്കുമോ, അതോ ഏതാനും അതിമാനുഷ വരേണ്യർ ആയിരിക്കുമോ നിലനില്ക്കുക?

എല്ലാ മനുഷ്യരുടെയും അടിസ്ഥാനപരമായ സമത്വത്തെ ചരിത്രത്തിൽ ആദ്യമായി അംഗീകരിച്ചതിൽ ആധുനിക കാലഘട്ടത്തിന്റെ അന്ത്യത്തിലുള്ള ലോകം അഭിമാനം കൊള്ളുന്നു. എന്നാൽ അതു തീർത്തും അസമത്വമുള്ള ഒരു സമൂഹം സൃഷ്ടിക്കുന്നതിനു കാരണമാകുമോ? ചരിത്രത്തിലുടനീളം, വരേണ്യവർഗക്കാർ സമർത്ഥരും ശക്തരും താഴെത്തട്ടിലുള്ളവരെക്കാൾ പൊതുവെ മികച്ചവരും ആണെന്നു അവകാശപ്പെട്ടിരുന്നു. അവർ പലപ്പോളും മിഥ്യാലോകത്തിലാണ് കഴിഞ്ഞത്. ദരിദ കർഷക കുടുംബത്തിൽ ജനിച്ച ഒരു കുഞ്ഞു രാജകുമാരനെപ്പോലെ തന്നെ സമർത്ഥനായിരിക്കാനാണ് സാദ്ധ്യത. എന്നാൽ പുതിയ വൈദ്യ ശാസ്ത കഴിവുകളുടെ സഹായത്തോടെ വരേണ്യവർഗത്തിന്റെ ധാരണ സമീപഭാവിയിൽ വസ്തുനിഷ്ഠമായ യാഥാർത്ഥ്യമായിത്തീരാം.

ഇതു ശാസ്ത്രകഥ അല്ല. മിക്ക ശാസ്ത്രകഥകളുടെ ഇതിവൃത്തവും നമ്മെപ്പോലെയുള്ള സാപിയൻസ് മികവാർന്ന

സാങ്കേതികവിദ്യ ഉപയോ ഗപ്പെടുത്തുന്നതിനെ കുറിച്ചുള്ളതാണ്. പ്രകാശ വേഗത്തിൽ സഞ്ചരിക്കുന്ന പേസ്ഷിപ്പുകളും ലേസർ തോക്കുകളും അവർക്കുണ്ട്. ആ കഥകളുടെ ധാർമികവും രാഷ്ട്രീയവുമായ പ്രശ്നങ്ങൾ നമ്മുടെ തന്നെ ലോകത്തിലേതാണ്. ഒരു ഭാവി പശ്ചാത്തലത്തിൽ നമ്മുടെ വൈകാരി കവും സാമൂഹികവുമായ പിരിമുറുക്കങ്ങൾ പുനഃസൃഷ്ടിക്കപ്പെടുന്നുവെന്നു മാത്രം. എങ്കിലും ഭാവി സാങ്കേതികവിദ്യകളുടെ യഥാർത്ഥ സാദ്ധ്യത ഹോമോ സാപിയൻസിനെ മാറ്റിയെടുക്കുക എന്നതാണ്. നമ്മുടെ വാഹ നങ്ങളെയും ആയുധങ്ങളെയും മാത്രമല്ല മാറ്റുന്നത്, നമ്മുടെ വികാരങ്ങ ളെയും ആഗ്രഹങ്ങളെയും വ്യത്യാസപ്പെടുത്തുന്നു. ഒരു ആകാശക്കപ്പൽ എവിടെ? നിത്യ യൗവനമുള്ള, ലൈംഗികബന്ധമോ പെറ്റുപെരുകലോ ഇല്ലാത്ത, മറ്റു ജീവികളുമായി നേരിട്ടു ചിന്തകൾ പങ്കുവയ്ക്കാൻ കഴിയുന്ന, നമ്മക്കാൾ ആയിരം മടങ്ങു മെച്ചമായി ശ്രദ്ധകേന്ദ്രീകരിക്കാനും ഓർമ്മിക്കാനും കഴിയുന്ന, ഒരിക്കലും കോപിക്കുകയോ സങ്കടപ്പെടുകയോ ചെയ്യാത്ത, നമുക്കു ചിന്തിക്കുവാൻ പോലും കഴിയാത്ത തരത്തിലുള്ള വികാരങ്ങളും ആഗ്രഹങ്ങളുമുള്ള സൈബോർഗ് എവിടെ?

ശാസ്ത്ര കഥകൾ അത്തരം ഭാവിയെ കുറിച്ചു വിവരിക്കാറില്ല, കാരണം കൃത്യമായി വിവരിക്കുന്ന കാര്യങ്ങൾ മനസ്സിലാക്കേണ്ട കാര്യങ്ങളല്ല. ഏതെങ്കിലും സൂപ്പർ സൈബോർഗിനെ കുറിച്ചുള്ള ഒരു ചിത്രം നിർമ്മിക്കുന്നത്, നിയാണ്ടർതാലുകൾക്കു വേണ്ടി ഹാംലെറ്റ് നിർമ്മിക്കുന്നതു പോലെയുണ്ട്. ലോകത്തിന്റെ ഭാവി യജമാനന്മാർ ഒരുപക്ഷേ നമ്മിൽ നിന്നു വളരെ വ്യത്യസ്തരാകാം. നാം നിയാണ്ടർതാലുകളിൽ നിന്നു വ്യത്യസ്തരാണ് എന്നതുപോലെ. കുറഞ്ഞപക്ഷം നാമും നിയാ ണ്ടർതാലുകളും മനുഷ്യരാണ്, നമ്മുടെ പിൻമുറക്കാർ ദൈവങ്ങളെ പോലെ ആയിരിക്കും.

മഹാവിസ്ഫോടം (ബിഗ് ബാങ്) അനിതരസാധാരണമായ ഒരു കാര്യമാണെന്ന് ഭൗതികശാസ്ത്രജ്ഞർ നിർവചിക്കുന്നു. പ്രകൃതിയുടെ അറിയപ്പെടുന്ന നിയമങ്ങളൊന്നും നിലവിലില്ലാഞ്ഞ ഒരു ഘട്ടമാണ് അത്. കാലം പോലും നിലവിലില്ലായിരുന്നു. അതുകൊണ്ടു മഹാവിസ്ഫോട ത്തിനു “മുമ്പ് എന്തെങ്കിലും നിലവിലുണ്ടായിരുന്നു എന്നു പറയുന്നത് അർത്ഥരഹിതമാണ്. നാം പുതിയ ഒരു

അനിതരസാധാരണത്വത്തിലേക്കു വേഗത്തിൽ സമീപിക്കുകയാകാം. നമ്മുടെ ലോകത്തിനു അർത്ഥം നല്കുന്ന എല്ലാ വസ്തുക്കളും ആശയങ്ങളും തോന്നലുകളും - ഞാൻ, നിങ്ങൾ, പുരുഷന്മാർ, സ്ത്രീകൾ, സ്നേഹം, വിദ്വേഷം - അപ്പോൾ സാംഗത്യമില്ലാത്തതായിത്തീരും. അതിനുമപ്പുറം സംഭവിക്കുന്നത് എല്ലാം നമുക്കും അർത്ഥമില്ലാത്തതായിത്തീരും.

## ഫാകെൻസ്റ്റൈൻ പ്രവചനം

1818-ൽ മേരി ഷെല്ലി ഫാകെൻസ്റ്റൈൻ പ്രസിദ്ധീകരിച്ചു. ഒരു ശാസ്ത്ര ജ്ഞൻ മേന്മയേറിയ ഒരു ജീവിയെ സൃഷ്ടിക്കാൻ ശ്രമിക്കുന്നതും പകരം ഒരു ഭീകരജീവിയെ സൃഷ്ടിക്കുന്നതുമാണ് ആ കഥയിൽ പറയുന്നത്. കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകളിൽ, അനേകം വ്യത്യസ്തതകളോടു കൂടി ആ കഥ വളരെയധികം തവണ ആവർത്തിച്ചു പറഞ്ഞിട്ടുള്ളതാണ്. നമ്മുടെ പുതിയ ശാസ്ത്ര മിഥോളജിയിലെ കേന്ദ്ര ഇതിവൃത്തമായിത്തീർന്നു അത്. ദൈവത്തിനെപ്പോലെ ആകാൻ ശ്രമിക്കുകയും ജീവൻ നിർമ്മിക്കുകയും ചെയ്യാൻ നാം ശ്രമിച്ചാൽ, നമുക്കു കഠിനമായ ശിക്ഷ കിട്ടും എന്നു മുന്ന റിയിപ്പു നല്കുകയാണ് ഫാകെൻസ്റ്റൈൻ കഥ എന്നു നമുക്കു ഒറ്റ നോട്ടത്തിൽ തോന്നാം. എന്നാൽ ആ കഥയ്ക്ക് കുറെക്കൂടി ആഴമുള്ള അർത്ഥമുണ്ട്.

അവസാന നാളുകൾ വേഗത്തിൽ വന്നടുത്തുകൊണ്ടിരിക്കുന്നു എന്ന വസ്തത ഹോമോ സാപിയൻസിനു നല്കുകയാണ് ഫാകെൻസ്റ്റൈൻ മിത്ത്. ഒരു ആണവ ദുരന്തമോ പരിസ്ഥിതി ദുരന്തമോ നമ്മ ആദ്യം തകർക്കുന്നില്ല എങ്കിൽ, സാങ്കേതികവിദ്യയുടെ വികസനത്തിന്റെ വേഗത ഹോമോ സാപിയൻസിനെ മാറ്റി തീർത്തും വ്യത്യസ്ത ജീവികളെ പ്രതിഷ്ഠിക്കുന്നതിലേക്കു നയിക്കും. ആ ജീവികൾക്കു വ്യത്യസ്തമായ ശരീരങ്ങളാണുള്ളത് എന്നു തന്നെയല്ല, അവയുടെ തിരിച്ചറിവിന്റെയും വികാരങ്ങളുടെ യും ലോകങ്ങളും വളരെ വ്യത്യസ്തമാണ്. മിക്ക സാപിയൻസിനും അസ്വസ്ഥതയുളവാക്കുന്നതാണ് അത്. ഭാവിയിൽ നമ്മെപ്പോലെയുള്ള ആളുകൾ അത്യധികം വേഗതയുള്ള ആകാശ ക്കപ്പലുകളിൽ ഒരു ഗ്രഹത്തിൽ നിന്നു മറ്റൊരു ഗ്രഹത്തിലേക്കു നീങ്ങുന്നു വെന്നു വിശ്വസിക്കുന്നതാണ് നമുക്കിഷ്ടം, ഭാവിയിൽ, നമ്മുടെതു പോലെ വികാരങ്ങളും

തനിമകളും ഉള്ള ജീവികൾ നിലനില്ക്കുകയില്ല, നമ്മ കുള്ളന്മാരാക്കുന്ന തരത്തിൽ കഴിവുകളുള്ള അന്യജീവിരൂപങ്ങൾ നമ്മുടെ സ്ഥാനം കൈയ്യടക്കും എന്നു ചിന്തിക്കാൻ നാം ഇഷ്ടപ്പെടുന്നില്ല.

ഡോ ഫാരെൻഫ്രൈഡ്രനിനു ഭീകരജീവികളെ മാത്രമാണ് സൃഷ്ടിക്കാൻ കഴിയുക എന്ന മിഥ്യാസ്വപ്നത്തിൽ നാം ആശ്വാസം കണ്ടത്തുന്നു. ലോകത്തെ രക്ഷിക്കുന്നതിനായി നാം അത്തരം ജീവികളെ നശിപ്പിക്കേണ്ടതുണ്ട്. ആ കഥ ആ രീതിയിൽ പറയാൻ നാം ഇഷ്ടപ്പെടുന്നു. അങ്ങനെയെങ്കിൽ നാം മികച്ച ജീവികളാണെന്നും നമ്മെക്കാൾ മികച്ച യാതൊന്നും ഉണ്ടായിരുന്നില്ല, ഇനിയും ഉണ്ടാകുകയില്ല എന്നും ഉള്ള ഒരു ധ്വനിയാണ് സൃഷ്ടിക്കപ്പെടുക. നമ്മ മെച്ചപ്പെടുത്താനുള്ള ഏതു ശമ വും പരാജയപ്പെടും, കാരണം നമ്മുടെ ശരീരം മെച്ചപ്പെടുത്താൻ കഴിയു മെങ്കിലും, മനുഷ്യരുടെ ആത്മശക്തിയെ തൊട്ടുകളിക്കാൻ കഴിയുന്നതല്ല.

ശാസ്ത്രജ്ഞർക്ക് ആത്മാക്കളെയും ശരീരങ്ങളെയും സൃഷ്ടിക്കാൻ കഴിയും എന്നും ഭാവിയിലെ ഫാകെൻസ്റ്റൈൻമാർക്കു നമ്മെക്കാൾ വളരെയേറെ മേന്മയുള്ളതും നമ്മെ തിരിഞ്ഞു കൊഞ്ഞനംകുത്തുന്നതു മായ (അതാണ് നാം നിയാണ്ടർതാലുകളോടു ചെയ്തത്) ചിലതിനെ സൃഷ്ടിക്കാൻ കഴിയുമെന്നും ഉള്ള വസ്തുത വിഴുങ്ങാൻ നമുക്കു വളരെ പ്രയാസമാണ്.

ആ പ്രവചനം ഇന്നത്തെ ഫാകെൻസ്റ്റൈൻമാർ നിവൃത്തിയാക്കുമോ യെന്നു നമുക്കു നിശ്ചയമില്ല. ഭാവി അറിഞ്ഞുകൂടാത്തതാണ്, കഴിഞ്ഞ ഏതാനും പേജുകളിലെ പ്രവചനങ്ങൾ പൂർണമായും സാക്ഷാത്കരിക്കപ്പെട്ടുവെങ്കിൽ അതിൽ അത്ഭുതത്തിനു വകയുണ്ട്. ഉടൻ സംഭവിക്കുമെന്നു തോന്നിപ്പിക്കുന്ന കാര്യങ്ങൾ അദൃശ്യമായ തടസങ്ങളാൽ ഒരിക്കലും സംഭവിക്കാതെ പോകുന്നുവെന്നും സങ്കല്പിച്ചുകൂടിയില്ലാത്ത കാര്യങ്ങൾ സംഭവിക്കുന്നുവെന്നും ചരിത്രം നമ്മെ പഠിപ്പിക്കുന്നു. 1940-കളിൽ ആണവ യുഗം ആരംഭിച്ചപ്പോൾ ഭാവിയിൽ 2000-ൽ ആണവലോകം എങ്ങനെയി രിക്കുമെന്നതിനെ കുറിച്ചു അനേകം പ്രവചനങ്ങൾ നടത്തുകയുണ്ടായി. സ്പുട്നിക്കും അപ്പോളോ 11-ഉം

ലോകത്തിന്റെ സങ്കല്പങ്ങൾക്കു തീ കൊളുത്തിയപ്പോൾ, നൂറ്റാണ്ടിന്റെ അവസാനത്തോടെ ആളുകൾ ചൊവ്വയിലെയും പ്ലൂട്ടോയിലെയും ആവാസകേന്ദ്രങ്ങളിൽ പാർപ്പുറപ്പിക്കുമെന്നു പ്രവചിച്ചുതുടങ്ങിയിരുന്നു. ആ പ്രവചനങ്ങളൊന്നും നിവൃത്തിയായില്ല. അതേസമയം ഇന്റർനെറ്റിനെ ആരും മുൻകൂട്ടി കണ്ടില്ല.

അതുകൊണ്ടു ഡിജിറ്റൽ ജീവികൾ നിങ്ങൾക്കെതിരെ കടക്കെണി കേസു ഫയൽ ചെയ്യുമെന്നു കരുതി ലയബിലിറ്റി ഇൻഷുറൻസ് വാങ്ങാൻ നിങ്ങൾ ഇപ്പോൾ മിനക്കെടേണ്ട. മേൽപറഞ്ഞ ദിവാസ്വപ്നങ്ങൾ - അതോ പേടിസ്വപ്നങ്ങളോ - നിങ്ങളുടെ ഭാവനയ്ക്ക് ഊർജമാകട്ടെ. ചരിത്രത്തിന്റെ അടുത്ത ഘട്ടം ഉൾക്കൊള്ളുന്നതു സാങ്കേതികവിദ്യയിലെയും സംഘടനാപരവുമായ മാറ്റങ്ങൾ മാത്രമല്ല, പിന്നെയോ മനുഷ്യന്റെ ബോധ മണ്ഡലത്തിന്റെയും തനിമയുടെയും അടിസ്ഥാന മാറ്റങ്ങൾ കൂടിയാകും എന്ന കാര്യമാണ് നാം ഗൗരവമായി എടുക്കേണ്ടത്. അവ വളരെ അടി സ്ഥാനപരമായ മാറ്റങ്ങൾ ആകാം. "മനുഷ്യൻ' എന്ന വാക്കിനു പോലും മാറ്റമുണ്ടാകും. നമുക്ക് എത്ര കാലം ഇനിയും ഉണ്ട്? ആർക്കും വാസ്ത വത്തിൽ അറിഞ്ഞുകൂടാ. നേരത്തെ പരാമർശിച്ചതു പോലെ, 2050 ആകു മ്പോളേക്കും ഏതാനും മനുഷ്യർ അ-നശ്വരർ ആയിരിക്കും. കുറെക്കൂടി ആവേശം കുറവുള്ള പ്രവചനങ്ങൾ അടുത്ത നൂറ്റാണ്ട് അതല്ലെങ്കിൽ അടുത്ത സഹസാബ്ദം എന്നു പറയുന്നു. എങ്കിലും 70,000 വർഷങ്ങളുള്ള സാപിയൻസിന്റെ ചരിത്രത്തിന്റെ കാഴ്ചപ്പാടിൽ, ഏതാനും നൂറ്റാണ്ടുകൾ എന്താണ്?

സാപിയൻസിന്റെ ചരിത്രത്തിനു മേൽ തിരശീല വീഴാറായിട്ടുണ്ടങ്കിൽ, അതിലെ അവസാന തലമുറകളിലൊന്നിലെ അംഗങ്ങളായ നാം ഒരു അവസാന ചോദ്യത്തിനു മറുപടിയായി അല്പം സമയം നീക്കി വയ്ക്കണം: എന്തായിത്തീരാനാണ് നമുക്ക് ആഗ്രഹം? മനുഷ്യനെ ഉയർത്തുന്നത് എന്ന് ചിലപ്പോളൊക്കെ പരാമർശിക്കപ്പെടുന്ന ആ ചോദ്യം, ഇന്നു രാഷ്ട്രീയക്കാരും ദാർശനികരും ഗവേഷകരും സാധാരണക്കാരും നടത്തുന്ന ചർച്ചകളെ തമസ്കരിക്കും. എന്തൊക്കെയായാലും ഇന്നത്തെ മതങ്ങളും ആശയവാദങ്ങളും രാഷ്ട്രങ്ങളും വർഗങ്ങളും തമ്മിൽ നടക്കുന്ന ഇന്നത്തെ സംവാദം ഹോമോ സാപിയൻസിനോടൊപ്പം അപ്രത്യക്ഷ മാകാനാണ് സാദ്ധ്യത. നമ്മുടെ പിൻഗാമികൾ

ബോധമണ്ഡലത്തിന്റെ വ്യത്യസ്തമായ ഒരു തലത്തിൽ പ്രവർത്തിക്കുന്നുവെങ്കിൽ (അതല്ലെങ്കിൽ ഒരുപക്ഷേ ബോധമണ്ഡലത്തിനും അപ്പുറത്തു നമുക്കു മനസ്സിലാക്കാൻ കഴിയാത്ത തരത്തിലുള്ള എന്തോ ഒന്നിനെ കൈവശമാക്കിയിട്ടുണ്ടെങ്കിൽ), അവർക്കു ക്രിസ്തുമതത്തിലോ ഇസ്ലാമിലോ താല്പര്യം കാണുമെന്നതും അവരുടെ സാമൂഹ്യഘടന കമ്യൂണിസമോ മുതലാളിത്തമോ ആയിരിക്കു മെന്നതും അവരുടെ ലിംഗവ്യത്യാസം ആണെന്നോ പെണ്ണന്നോ തരം തിരിഞ്ഞുള്ളതാകുമെന്നതും സംശയകരമാണ്.

എങ്കിലും ചരിത്രത്തിലെ പ്രധാന സംവാദങ്ങൾ പ്രാധാന്യമുള്ളവ തന്നെയാണ്. കാരണം, കുറഞ്ഞപക്ഷം ആ ദൈവങ്ങളുടെ ആദ്യ തല മുറയെങ്കിലും അവരുടെ സഷ്ടാക്കളായ മനുഷ്യരുടെ സാംസ്കാരിക ആശയങ്ങളാൽ സ്വാധീനിക്കപ്പെട്ടിരിക്കും. അവർ മുതലാളിത്തത്തിന്റെ, ഇസ്ലാമിന്റെ, ഫെമിനിസത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുമോ? ഈ ചോദ്യത്തിനുള്ള ഉത്തരം അവരുടെ ദിശ നിർണയിക്കും.

മിക്ക ആളുകളും അതിനെക്കുറിച്ചു ചിന്തിക്കാതിരിക്കാൻ താല്പര്യപ്പെടുന്നു. ബയോഎത്തിക്സസ് മേഖല പോലും മറ്റൊരു ചോദ്യത്തിനാണ് ഉത്തരം കാണാൻ ആഗ്രഹിക്കുന്നത്, “ചെയ്യരുതെന്നു വിലക്കപ്പെട്ട കാര്യം എന്താണ്?’ ജീവനുള്ള മനുഷ്യജീവികളിൽ ജനിതക പരീക്ഷണങ്ങൾ നടത്തുന്നതു സ്വീകാര്യമാണോ? ഗർഭച്ഛിദ്രം ചെയ്യപ്പെട്ട ഭ്രൂണങ്ങളിൽ? സ്റ്റെം സെല്ലുകളിൽ? ആടിനെ ക്ലോൺ ചെയ്യുന്നതു ധാർമികമായി ശരി യാണോ? ചിമ്പാൻസികളെയോ? മനുഷ്യരുടെ കാര്യമോ? ഇവയെല്ലാം പ്രധാനപ്പെട്ട ചോദ്യങ്ങളാണ്. ഹോമോ സാപിയൻസിന്റെ നില ഉയർത്തി വ്യത്യസ്ത തരം ജീവികളാക്കുന്ന ശാസ്ത്ര പദ്ധതികൾക്കു ബ്രേക്കിടാ മെന്നോ അവയെ പിടിച്ചുനിർത്താമെന്നോ കരുതുന്നതു മൗഢ്യമായിരി ക്കും. ആ പദ്ധതികൾ അനശ്വരതയ്ക്കുവേണ്ടിയുള്ള ത്വരയുമായി - ഗിൽ ഗമേഷ് പദ്ധതി - ഈഴതുന്നിച്ചേർത്തിട്ടുള്ളവയാണ്. എന്തിനാണ് അവർ ജീനോം പഠിക്കുന്നത്, അതല്ലെങ്കിൽ തലച്ചോറിനെ കമ്പ്യൂട്ടറുമായി ബന്ധിപ്പിക്കാൻ ശ്രമിക്കുന്നത്, അതല്ലെങ്കിൽ കമ്പ്യൂട്ടറിനകത്ത് ഒരു മനസ്സ് സൃഷ്ടിക്കാൻ ശ്രമിക്കുന്നത് എന്നു ശാസ്ത്രജ്ഞരോടു ചോദിച്ചുനോക്കൂ. പത്തിൽ ഒൻപതു

തവണയും നിങ്ങൾക്കു ലഭിക്കുന്നതു ഒരേ ഉത്തരമായിരിക്കും: രോഗങ്ങൾ സൗഖ്യമാക്കുന്നതിനും മനുഷ്യജീവിതങ്ങൾ രക്ഷിക്കുന്നതിനും, കമ്പ്യൂട്ടറിനുള്ളിൽ ഒരു മനസ്സു സൃഷ്ടിക്കുന്നതിന്റെ അന ന്തരഫലങ്ങൾ മാനസിക രോഗങ്ങൾ സൗഖ്യമാക്കുന്നതിനെക്കാൾ വളരെയേറെ നാടകീയമാണെങ്കിലും, നല്കപ്പെടുന്ന സ്ഥിരം ന്യായീ കരണം അതാണ്. കാരണം, ആർക്കും അക്കാര്യത്തിൽ തർക്കിക്കാൻ കഴിയുകയില്ല. അതുകൊണ്ടാണ് ഗിൽഗമേഷ് പദ്ധതി ശാസ്ത്രത്തിന്റെ പ്രമുഖ പദ്ധതിയായിരിക്കുന്നത്. ശാസ്ത്രം ചെയ്യുന്ന എല്ലാ കാര്യങ്ങൾക്കും അതു ന്യായീകരണം നല്കുന്നു. ഡോ ഫ്രാങ്കൻസ്റ്റൈൻ ഗിൽ ഗമേഷിന്റെ തോളുകളിൽ സൗജന്യ യാത്ര തരപ്പെടുത്തുന്നു. ഗിൽഗമേ ഷിനെ തടഞ്ഞുനിർത്തുക അസാദ്ധ്യമായതിനാൽ, ഡോ ഫാകെൻസ്റ്റൈ നിനെ തടഞ്ഞുനിർത്തുന്നതും അസാദ്ധ്യമായിരിക്കുന്നു.

അവർ പോകുന്ന ദിശയെ സ്വാധീനിക്കുക എന്നതു മാത്രമാണ് നമുക്കു ചെയ്യാനായി ശമിക്കാവുന്നത്. എന്നാൽ താമസിക്കാതെ നമ്മുടെ ആഗ്രഹങ്ങളും നിർമ്മിക്കാൻ നമുക്കു കഴിയുന്നതായതിനാൽ, നമ്മ നേരിടുന്ന യഥാർത്ഥ ചോദ്യം "നമുക്ക് എന്തായിത്തീരാനാണ് ആഗ്രഹം?' എന്നതല്ല, പിന്നെയോ 'നമുക്ക് എന്താഗ്രഹിക്കാനാണ് ആഗ്രഹം?' എന്ന താണ്. ഈ ചോദ്യത്താൽ അസ്വസ്ഥമാകാത്തവർ ഒരുപക്ഷേ അതെക്കുറിച്ച് അത് ചിന്തിച്ചിട്ടുണ്ടാവില്ല.

## പിൻകുറിപ്പ്

# ഒരു ദൈവമായിത്തീർന്ന ജീവി

എഴുപതിനായിരം വർഷങ്ങൾക്കു മുമ്പ്, ഹോമോ സാപിയൻസ് ആഫിക്കയുടെ ഒരു കോണിൽ അപ്പോളും സ്വന്തം കാര്യം നോക്കിനടത്തിയി രുന്ന ഒരു അപധാന മൃഗമായിരുന്നു. തുടർന്നുള്ള സഹസാബ്ദങ്ങളിൽ ഭൂഗഹത്തിന്റെ ആകമാനം യജമാനനായും പരിസ്ഥിതിയുടെ ഭീകരത യായും അതു സ്വയം മാറ്റിയെടുത്തു. ഇന്ന് അത് ദൈവമാകുന്നതിന്റെ വക്കിൽ നിൽക്കുന്നു. അതു നിത്യയൗവനം മാത്രമല്ല, ദൈവിക കഴിവു കളായ സൃഷ്ടിസംഹാരങ്ങളും ആർജിക്കാൻ സാദ്ധ്യതയുണ്ട്.

നിർഭാഗ്യമെന്നു പറയട്ടെ, സാപിയൻസിന്റെ ഭൂമിയിലെ വാഴ്ച ഇതു വരെ നമുക്കു അഭിമാനിക്കാവുന്ന യാതൊന്നും സൃഷ്ടിച്ചില്ല. നാം നമ്മുടെ ചുറ്റുപാടുകളെ കീഴടക്കി, ഭക്ഷ്യാത്പാദനം വർദ്ധിപ്പിച്ചു, നഗരങ്ങൾ പണിതു, സാമാജ്യങ്ങൾ സ്ഥാപിച്ചു, വിദൂര ദേശങ്ങളിൽ വ്യാപാര ശൃംഖലകൾ സ്ഥാപിച്ചു. പക്ഷേ ലോകത്തിലെ ദുരിതത്തിന്റെ അളവിൽ നാം എന്തെങ്കിലും കുറവു വരുത്തിയോ? മനുഷ്യശക്തിയിലെ വർദ്ധനവ് വ്യക്തികളായ സാപിയൻസിന്റെ സുഖത്തെ മെച്ചപ്പെടുത്തിയില്ല, മറ്റു ജീവികൾക്ക് ഏറെ ദുരിതങ്ങൾക്കു കാരണമാകുകയും ചെയ്തു.

കഴിഞ്ഞ ഏതാനും ദശകങ്ങളിൽ മനുഷ്യരുടെ അവസ്ഥയിൽ നാം ഒടുവിൽ യഥാർത്ഥമായ അല്പം പുരോഗതി നേടി. ക്ഷാമവും പകർച്ച വ്യാധിയും യുദ്ധവും കുറഞ്ഞു. എങ്കിലും മറ്റു ജീവികളുടെ അവസ്ഥ മുമ്പെന്നത്തെക്കാളും വേഗത്തിൽ വഷളായിക്കൊണ്ടിരിക്കുന്നു. മനുഷ്യ രാശിയുടെ പുരോഗമനം സമീപകാലത്തുണ്ടായതു മാത്രമാണ്, അതിനെക്കുറിച്ചു തീർച്ച പറയാൻ കഴിയാത്തവണ്ണം ദുർബലവുമാണ്.

തന്നെയുമല്ല, മനുഷ്യർക്കു ചെയ്യാൻ കഴിയുന്ന കാര്യങ്ങൾ അത്ഭു തകരമാണെങ്കിലും, നമ്മുടെ ലക്ഷ്യം എന്താണെന്നു നമുക്കു ഉറപ്പില്ല, നാം എന്നത്തെയും പോലെ അസംതൃപ്തരാണ്.

നാം കൊതുമ്പുവള്ളങ്ങളിൽ നിന്നു കമ്പനിവള്ളങ്ങളിലേക്കും കെട്ടുവഞ്ചികളിലേക്കും കാറ്റു വഞ്ചികളിലേക്കും ആവിക്കപ്പലുകളിലേക്കും ആകാശക്കപ്പലുകളിലേക്കും പേസ്ഷട്ടിലുകളിലേക്കും മുന്നേറി - എന്നാൽ നാം എവിടേക്കു പോകുന്നുവെന്നു ആർക്കും അറിഞ്ഞുകൂടാ. നാം മുമ്പെന്നത്തെക്കാളും ശക്തരാണ്. എന്നാൽ ആ ശക്തി എങ്ങനെ വിനിയോഗിക്കണമെന്നു നമുക്കറിഞ്ഞുകൂടാ. മനുഷ്യർ എന്നത്തേക്കാളും കൂടുതൽ നിരുത്തര വാദികളായിരിക്കുന്നുവെന്നു തോന്നുന്നത് അതിനെക്കാൾ വഷളായ കാര്യമാണ്. ഫിസിക്സിന്റെ നിയമങ്ങൾ മാത്രം കൂട്ടായുള്ളവരും സ്വയം ദൈവങ്ങളായവരുമായ നാം ആരോടും കണക്കു പറയാൻ ബാദ്ധ്യ സ്ഥരല്ല. തത്ഫലമായി നാം നമ്മുടെ സഹജീവികളുടെ മേലും നമ്മുടെ പരിസ്ഥിതിയുടെ മേലും വിനാശം ചൊരിയുകയാണ്. നമ്മുടെ സുഖവും വിനോദവും മാത്രമാണ് നമുക്കു പ്രധാനം. എന്നിട്ടും ഒരിക്കലും സംതൃ പ്തി കണ്ടെത്തുന്നില്ല.

തങ്ങൾക്ക് എന്താണ് വേണ്ടതെന്ന് അറിഞ്ഞുകൂടാത്ത അസംതൃ പരും നിരുത്തരവാദികളുമായ ദൈവങ്ങളെക്കാൾ കൂടുതൽ അപകട കാരികളായ ആരെങ്കിലും ഉണ്ടോ?



# ചിത്രങ്ങൾക്ക് കടപ്പാട്

1. © Image Bank/Getty Images Israel
2. © Visual/Corbis.
3. © Anthropologisches Institut and Museum, Universitat Zurich.
4. Photo: Thomas Stephan© Ulmer Museum.
5. © magiccarpics.co.ok .
6. © Andreas Solaro/AFP/Getty Images.
7. Photo: The Upper Galilee Museum of Prehistory.
8. © Visual/Corbis.
9. © Visual/Corbis.
10. Poster: Waterhouse Hawkins, c. 1862©The Trustees of the Natural History Museum.
11. © Visual/Corbis.
12. Photo: Karl G. Heider © President and Fellows of Harvard College, Peabody Museum of Archaeology and Ethnology, PM#2006.17.1.89.2 (digital file#98770053).
13. Photosand ©Deutsches Archaologisches Institut.
14. © Visual/Corbis.
15. Photo and © Anonymous for Animal Rights (Israel).
16. © De Agostini Picture Library/G.Dagli Orti/The Bridgeman Art Library.

17. Engraving: William J. Stone. 1823 © The Art Archive/National Archives Washington DC (ref: AA399024).
18. © Adam Jones/Corbis.
19. © The Schoyen Collection, Oslo and London. MS 1717. http://www.schoyencollection.com/ .
20. Manuscript: History of the Inca Kingdom, Nueva Coronica y buen Gobierno, c.1587, illustrations by Guaman Poma de Ayala, Peru © The Art Archive/Archaeological Museum Lima/Gianni Dagli Orti (ref: AA365957).
21. Photo: Guy Tillim/Africa Media Online, 1989 © africanpictures/akg.
22. © Reunion des musees nationaux/Gerard Blot.
23. © Visual/Corbis.
24. © Visual/Corbis.
25. © Universal History Archive/UIG/The Bridgeman Art Library.
26. Illustration based on: Joe Cribb (ed.), Money: From Cowrie Shells to Credit Cards (London: Published for the Trustees of the British Museum by British Museum Publications, 1986).
27. © akg/Bible Land Pictures.
28. © Stuart Black/Robert Harding World Imagery/Getty Images.
29. © The Art Archive/Gianni Dagli Oru (ref: AA423796).
30. Library of Congress, Bildarchiv Preussischer Kulturbesitz. United States Holocaust Memorial Museum © courtesy of Roland Klemig.
31. Photo: Boaz Neumann. From Kladderadatsch 49 (1933). 7.
32. © Visual/Corbis
33. © Ria Novosti/Science Photo Library.
34. Painting: Franklin's Experiment. June 1752, published by Currier & Ives © Museum of the City of New York/Corbis.

35. Portrait: C.A. Woolley, 1866, National Library of Australia (ref: an23378504).
36. © British Library Board (shelfmark add. 11267).
37. © Firenze, Biblioteca Medicca Laurenziana, Ms. Laur. Med. Palat 249 (mappa Salviati).
38. Illustration © Neil Gower.
39. Redraft of the Castello Plan, John Wolcott Adams, 1916 © Collection of the New-York Historical Society/The Bridgeman Art Library.
40. © National Maritime Museum, Greenwich. London.
41. Photo and © Anonymous for Animal Rights (Israel).
42. © Photo Researchers/ Visualphotos.com .
43. © Chaplin/United Artists/The Kobal Collection/Max Munn Aurrey.
44. Lithograph from a photo by Fishbourne & Gow. San Francisco, 1850s © Corbis.
45. © Proehl Studios/Corbis.
46. © Khaled El Fiqi/cpa/Corbis.
47. Photo and © Charles Vacanti.
48. © Image Bank/ Getty Images Israel.